# പ്രബുദ്ധകേരളം

## 1969




ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ
പുറനാട്ടുകര, തൃശ്ശൂർ.




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# പ്രബുദ്ധകേരളം

## അമ്പത്തിനാലാം വാല്യം

## 1969




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

പത്രാധിപർ: ഈശ്വരാനന്ദസ്വാമികൾ

സഹപത്രാധിപർ: സിദ്ധിനാഥാനന്ദസ്വാമി

ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ

പുറനാട്ടുകര — തൃശ്ശൂർ.

വാർഷികവരിസംഖ്യ 6 രൂപ. ഒററപ്രതി 50 പൈസ.

# ഉള്ളടക്കം

# ഞങ്ങളുടെ സ്നേഹപൂർണ്ണമായ കല്പതരുദിനാശംസകൾ!



1886 ജനുവരി ഒന്നാംതീയതി ശ്രീരാമകൃഷ്ണദേവൻ ഭക്തജനങ്ങളെ ഇങ്ങനെ അനുഗ്രഹിച്ചു: "നിങ്ങളെല്ലാം ഉദ്ബുദ്ധരാകട്ടെ! നിങ്ങൾക്ക് ആത്മ പ്രകാശം ലഭിക്കട്ടെ!" അന്ന് ആ ഭക്തജനങ്ങൾക്കുണ്ടായ ആനന്ദാനുഭൂതി അവാച്യമായിരുന്നു.

1969 ജനുവരി ഒന്നാംതീയതി പ്രബുദ്ധകേരളം അമ്പത്തിനാലാംവയസ്സിലേയ്ക്കു പ്രവേശിക്കുന്നു. ഈ അവസരത്തിൽ ഭഗവാൻെറ ആ അനുഗ്രഹം എല്ലാ സുഹൃത്തുക്കളിലും ഉണ്ടാകട്ടെ എന്നു ഞങ്ങൾ പ്രാർത്ഥിക്കുന്നു.



ഉത്തിഷ്ഠത ജാഗ്രത പ്രാപ്യ വരാൻ നിബോധത

# പ്രബുദ്ധകേരളം

| വാല്യം 54 | 1969 ജനുവരി | ലക്കം 1 |
|---|---|---|

## അമൃതവാണി

എൻെറ ഗുരുദേവൻ പറയാറുണ്ടു് : ''ലോകത്തിലെ വേറേതു വസ്തുവിനേയുംകാൾ സാക്ഷാത്തായിട്ടു്, യഥാർത്ഥമായിട്ടു്, മതം കൊടുക്കാനും എടുക്കാനും കഴിയും.'' അതുകൊണ്ടു് ആദ്യം അദ്ധ്യാത്മനിഷ്ഠനാവുക: കൊടുക്കാനെന്തെങ്കിലും നേടുക, അതിനുശേഷം ആളുകളുടെ മുമ്പിൽ വന്നുനിന്നു് കൊടുക്കുക. മതം പ്രസംഗമല്ല, വിശ്വാസപ്രമാണമല്ല, സിദ്ധാന്തമല്ല, വർഗ്ഗീയതയുമല്ല. മതം സമ്പ്രദായങ്ങളിലും സംഘടനകളിലും പുലരുകയില്ല. ആത്മാവും പരമാത്മാവും തമ്മിലുള്ള ബന്ധമാണതു്. അതിനെ ഒരു സംഘടനയാക്കുന്നതെങ്ങനെ ? അപ്പോഴതു വെറും കച്ചവടമായി തരം താഴും; മതത്തിൽ കച്ചവടവും കച്ചവടമനഃസ്ഥിതിയുമുള്ളിടത്തെല്ലാം ആദ്ധ്യാത്മികത നശിക്കുന്നു. ക്ഷേത്രങ്ങളും പള്ളികളും പണിയിക്കുന്നതിലോ, പൊതുപ്രാർത്ഥനയിൽ പങ്കെടുക്കുന്നതിലോ, അല്ല മതമിരിക്കുന്നതു്. ഏട്ടിലോ വാക്കിലോ പ്രസംഗങ്ങളിലോ പ്രസ്ഥാനങ്ങളിലോ അതു കാണാൻ കിട്ടില്ല. സാക്ഷാത്കാരമാണു് മതം. നാം നേരിൽ സത്യത്തെ അറിയുംവരെ ഒന്നിനും നമ്മെ സമാധാനിപ്പിക്കുക സാദ്ധ്യമല്ലെന്നു വാസ്തവത്തിൽ നമുക്കെല്ലാം അറിയാം. എങ്ങനെയൊക്കെ ന്യായവാദം ചെയ്താലും, എത്രയൊക്കെ കേട്ടാലും ഒന്നിനുമാത്രമെ നമ്മെ തൃപ്തിപ്പെടുത്താൻ കഴിയൂ; അതായതു നമ്മുടെ സ്വന്തം സാക്ഷാത്കാരം. നമുക്കേവർക്കും ആ അനുഭവം സാദ്ധ്യമാണു്, നാം ശ്രമിക്കുകയാണെങ്കിൽ. മതത്തെ സ്വാനുഭവമാക്കിച്ചെയ്യാനുള്ള പരിശ്രമത്തിൽ ആദ്യത്തെ പടി ത്യാഗമാണു്. നമ്മാലാവുന്നിടത്തോളം ത്യാഗമാചരിക്കണം. ഇരുട്ടും വെളിച്ചവും, ലൗകികഭോഗവും പരമേശ്വരപ്രേമവും, ഒരിക്കലും ഒന്നിച്ചിരിക്കില്ല. ''നിനക്കൊരിക്കലും ഈശ്വരനേയും കുബേരനേയും ഒരുമിച്ചു സേവിക്കാൻ കഴിയില്ല.'' ആളുകൾക്കിഷ്ടമെങ്കിൽ പരീക്ഷിച്ചുനോക്കട്ടെ; അതു പരീക്ഷിച്ചു നോക്കിയിട്ടുള്ള അനവധി ആളുകളെ ഞാൻ ഓരോ രാജ്യത്തും കണ്ടിട്ടുണ്ടു്. പക്ഷെ അതൊക്കെ വിഫലമാകും. ആ ചൊല്ലിലെ ഒരു വാക്കു സത്യമായിട്ടുണ്ടെങ്കിൽ അതിതാണു്: ''പ്രഭുവിനുവേണ്ടി സർവ്വവും പരിത്യജിക്കുക.'' ഇതൊരു കടുത്ത നീണ്ട പണിയാണു്; എന്നാൽ നിങ്ങൾക്കു് ഇന്നിവിടെമുതൽ തുടങ്ങാം. മെല്ലെ മെല്ലെ നാം അതിനടുത്തേയ്ക്കു പോകണം.

വിവേകാനന്ദസ്വാമികൾ

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ശ്രീ ലാട്ടുമഹാരാജ്(ഭക്തന്മാരോട്): നിങ്ങളാരെങ്കിലും കേട്ടിട്ടുണ്ടോ ഹരീശ് ഒരു ദിവസം പറഞ്ഞ രസകരമായൊരു കാര്യം ?

ഒരു ഭക്തൻ: എന്താണത്, മഹാരാജ് ?

ലാട്ടുമഹാരാജ്: ഹരീശ് പറയാറുണ്ട്, ഠാക്കുറിന്റെ പക്കൽനിന്ന് ചെക്ക് പാസ്സാക്കിക്കിട്ടിയില്ലെങ്കിൽ ബാങ്കിൽനിന്ന് പണം കിട്ടില്ല എന്ന്.

മറെറാരു ഭക്തൻ: ഹരീശ്ദാദാ പറഞ്ഞതിന്റെ താല്പര്യം എന്താണെന്ന് പിടി കിട്ടുന്നില്ലല്ലൊ, മഹാരാജ്. ഠാക്കുറിന്റെ പേരിൽ വാസ്തവത്തിൽ ബാങ്കിൽ പണം കിടപ്പുണ്ടായിരുന്നോ ?

ലാട്ടുമഹാരാജ്: ഉവ്വ്, പിന്നല്ലാതെ! പക്ഷെ, നിങ്ങൾക്കൊക്കെയില്ലെ, ഒരേ ഒരു ബാങ്കേ അറിഞ്ഞുകൂടൂ–പണബാങ്ക്. അതല്ലാതെ കൃപാബാങ്ക് എന്നൊരു ബാങ്കുണ്ട്, അതറിയാമോ ? ചില ചില കാലങ്ങളിൽ ചില പ്രത്യേകതരം ത്യാഗികളായ ഗുരുക്കന്മാർ ഈ ലോകത്തേയ്ക്ക് ഇറങ്ങിവരും. അവരുടെയടുത്തുനിന്ന് കൃപ സമ്പാദിച്ചെടുക്കാൻ കഴിഞ്ഞില്ലെങ്കിൽ ജീവിതം സഫലമാക്കാനേ ഒക്കില്ല; അത്തരമൊരു യോഗിവര്യനായിട്ടാണ് ഠാക്കുറിനെ ഹരീശ് കണ്ടിരുന്നത്. നമ്മളൊക്കെ സാധാരണയായി ബാങ്കിൽ ആദ്യം പണം നിക്ഷേപിച്ചിട്ട് പിന്നെ അതു കിട്ടാൻ ചെക്കെഴുതിക്കൊടുക്കും, അതല്ലെ പതിവ് ? അതേപോലെതന്നെ ഠാക്കുറിന്റെ കൃപാബാങ്കിൽ സാധകന്മാരുടെയെല്ലാം സാധനാഫലസമ്പത്ത് മുഴുവൻ നിക്ഷേപിച്ചു വെച്ചിരിക്കുകയാണ്. എന്നിട്ടദ്ദേഹം ഇത്തവണ സ്വയം ഇ ങ്ങിവന്ന് ഓരോരുത്തർക്കും അവനവന്റെ ഓഹരിപ്രകാരമുള്ള പലിശ വീതിച്ചുതന്നിട്ട് തിരികെപോയി. അതായത് അദ്ദേഹത്തിന്റെ അന്തരംഗഭക്തന്മാരെ അർഹതയ്ക്കനുസരിച്ച് അനുഗ്രഹിച്ചു എന്നു താല്പര്യം.

ഒരു ഭക്തൻ: മഹാരാജ്, സാധകന്മാരുടെ സാധനാഫലസമ്പത്ത് മുഴുവൻ നിക്ഷേപിച്ചു വെച്ചിരിക്കുകയായിരുന്നു എന്ന് അങ്ങിപ്പോൾത്തന്നെ പറഞ്ഞില്ലെ ? എന്താണതിന്റെ അർത്ഥം ? മനസ്സിലായില്ല. അങ്ങിതുകൊണ്ട് ഉദ്ദേശിക്കുന്നത് ഇന്നുവരെ കഴിഞ്ഞ ജന്മങ്ങളിൽ ചെയ്ത സാധനകളുടെ ഫലമോ, അതോ ഇജ്ജന്മത്തിൽത്തന്നെ ദക്ഷിണേശ്വരത്തുവെച്ച് അനുഷ്ഠിച്ച സാധനകളുടെ ഫലമോ, ഏതാണ് ?

ലാട്ടുമഹാരാജ്: പോയി, പോയി, ഒക്കെ പോയി. സകലതും പോയി. കഷ്ടം, കഷ്ടം. ഒരു ജന്മത്തിലെ മാത്രം സാധന– അങ്ങനെ ഒന്നുണ്ടോ, ഇതൊക്കെ ചോദിക്കാൻ ? ദാ, ശ്രദ്ധിച്ചു കേട്ടോളൂ ഒരു കാര്യം. ഭഗവാൻ വിഷ്ണുവിനെ കാണാൻ കഴിഞ്ഞല്ലൊ എന്ന വിചാരംകൊണ്ട് ഒരിക്കൽ ബാലനായ ധ്രുവന്റെ ഹൃദയത്തിൽ കലശലായ അഹങ്കാരം തലയുയർത്തിവന്നു. അദ്ദേഹത്തിന്റെ ചിന്ത പോയത് ഇങ്ങനെയായിരുന്നു – 'എന്നാലും ഇത്ര കുറച്ച് സാധന ചെയ്യുമ്പോഴേയ്ക്കും ഭഗവാനെ കാണാൻ പററുമെന്നോ?' ആ നിമിഷം അവിടെ വന്നിറങ്ങി ദേവർഷിയായ നാരദൻ. ധ്രുവകുമാരനേയുംകൂട്ടി മഹർഷി ഒന്ന് കാററുകൊള്ളാൻ പുറത്തിറങ്ങി. നടന്നു നടന്ന് എങ്ങാണ്ടോ ഒരു സ്ഥലത്ത് ചെന്നെത്തി. അവിടെയുണ്ട് പടുകൂററനായ ഒരു പർവ്വതം ഉയർന്നു നില്ക്കുന്നു. കുമാരൻ ദേവർഷിയോടു ചോദിച്ചു – 'അതെന്താണാക്കാണുന്നത് ?' മാമുനി മറുപടി പറഞ്ഞു: 'അതോ, ങ്ആ ആ, അതെന്താണെന്ന് മനസ്സിലായില്ല, അല്ലെ ? അതൊരു എല്ലിൻകുന്നാണ്. നീ ഈ ഭൂമിയിൽ എത്ര പ്രാവശ്യം ജന്മമെടുത്തിട്ടുണ്ടോ അത്രയും ജന്മങ്ങളിൽ കിട്ടിയ ശരീരങ്ങളിലെ എല്ലുകളെല്ലാം കുന്നുകൂടി കിടക്കുന്നതാണവിടെ.' അതു കേട്ടപ്പോൾ കുട്ടി പറഞ്ഞതെന്താണെന്നോ – 'അല്ലാ, എനിക്കിത്ര പെരുത്ത് പ്രാവശ്യം ഇവിടെ വന്ന് ജനിക്കേണ്ടതായി വന്നിട്ടുണ്ടെന്നോ ?' ഇതൊക്കെ കണ്ടതോടെ ധ്രുവന്റെ അഹങ്കാരം അങ്ങനെതന്നെ

എരിഞ്ഞു് ചാമ്പലായിപ്പോയി. അതുകൊണ്ട തന്നെയാണു് ഞാൻ പറയുന്നതു്, ഈ സാധന ഒരു ജന്മത്തെ മാത്രമായ ഒരു ഏർപ്പാടല്ല. ഇജ്ജന്മം എത്രത്തോളം ചെയ്യാനൊക്കുമോ അത്രത്തോളം നമ്മുടെ സമ്പാദ്യമായി നില്ക്കും. സമ്പാദ്യമങ്ങനെ കൂടിക്കൂടിവന്നു് ഒടുവിൽ ഒരു പരിധി വരെ എത്തിക്കഴിഞ്ഞാൽ മൂലധനം തിരിച്ചു കിട്ടും, പലിശയും കിട്ടും.

ഭക്തൻ: (അത്ഭുതത്തോടെ) എന്തു്! പലിശയും കിട്ടുമെന്നോ, മഹാരാജ്?

ലാട്ടുമഹാരാജ്: അതേന്നു്, പലിശയും കിട്ടും. അതായതു്, സദ്ഗുരുവിൻെറ കൃപാകടാക്ഷം കിട്ടും. ഈ പലിശയങ്ങു് കൈയ്യിലെത്തുമ്പോഠം സാധകനുണ്ടാകുന്ന ആനന്ദം എത്രമാത്രമാണെന്നു നിങ്ങഠംക്കാക്കും ഊഹിക്കാൻപോലും പററില്ല. അവരപ്പോഠം മൂലധനം വസൂലാക്കുന്നതിനുവേണ്ടി സാധന ചെയ്യുന്നതിലങ്ങു് കൈയ്യും മെയ്യും മറന്നു് മുഴുകും. ഈശ്വരദർശനം ലഭിച്ചാലേ മൂലധനം വസൂലായി കിട്ടി എന്നു് പറയാനൊക്കൂ. അതിനുമുമ്പു് മൂലധനത്തിന്മേൽ കൈയ്വെയ്ക്കാൻ പററില്ല.

ഭക്തൻ: മഹാരാജ്, ഇതു് ശരിക്കു് 'ഇൻഷ്വറൻസി'ൻെറ ഏർപ്പാടുപോലെതന്നെയാണല്ലൊ. 'ലൈഫ്പോളിസി'യുണ്ടു്, 'എൻഡോമെൻഡ്'മുണ്ടു്. പിന്നെ ഇടയ്ക്കൊക്കെ 'ബോണസ് പേമെൻറും' ഉണ്ടു്.

ഭക്തൻെറ വാക്കു കേട്ടിട്ടു് ലാട്ടുമഹാരാജ് പൊട്ടിച്ചിരിച്ചുപോയി. അദ്ദേഹം പറഞ്ഞു: 'ഒരു ദിവസം ഠാക്കൂർ ഞങ്ങളെ എല്ലാവരേയും കൊണ്ടു് ഭദ്രകാളി എന്ന സ്ഥലത്തേയ്ക്കുപോയി. നാലു വഞ്ചിയാണു് ഏർപ്പാടുചെയ്തിരുന്നതു്. എന്തൊരാർഭാടത്തോടും ആഡംബരത്തോടുംകൂടിയ പുറപ്പാടായിരുന്നു! മൃദംഗം, ഇലത്താളം, നാദസ്വരം സകലതുമുണ്ടു് കൂടെ. ഞങ്ങളുടെ ഭജനയും പാട്ടും കേട്ടിട്ടു് ഗംഗയുടെ രണ്ടു കരയിലും ആളുകഠം വന്നു നിരന്നു. പതുക്കെപ്പതുക്കെ വീശുന്ന കാററു് ഈ പാട്ടിനെ അവരുടെ അടുത്തൊക്കെ എത്തിച്ചുകൊടുത്തു. ഭദ്രകാളിയിൽ ചെന്നതിനുശേഷം ശിബു ആചാര്യൻെറ വീട്ടിലേയ്ക്കു് ഞങ്ങളെല്ലാവരും പോയി. അവിടെ ചെന്നപ്പോഠം അന്നാട്ടുകാരൻ ഒരു പണ്ഡിതൻ വായിൽതോന്നിയ നുണക്കഥകളും അസംബന്ധങ്ങളും ഇരുന്നങ്ങു് വിളമ്പാൻ തുടങ്ങി, മഹാവിഡ്ഢിത്തം, എന്തു വന്നു! കേട്ടവർക്കൊക്കെ മനസ്സിൽ പല സംശയങ്ങളും വന്നുതുടങ്ങി. അതു കണ്ടപ്പോഠം ഠാക്കൂർ പറഞ്ഞു: 'ഏയ്, കഷ്ടം, കഷ്ടം, എന്തുമാത്രം തപസ്സുചെയ്തിട്ടാണു് ഒരു മനുഷ്യനു് ഈശ്വരനിലല്പം വിശ്വാസം മുളച്ചുവരുന്നതു്. എന്നിട്ടു് ഒരു വലിയ പണ്ഡിതനാണെന്നു പറഞ്ഞു നടക്കുന്ന നിങ്ങഠം ഈശ്വരനെക്കുറിച്ചു് സംശയമാണോ ആളുകളുടെ മനസ്സിൽ കുത്തിവെയ്ക്കുന്നതു്! ഇതെന്തൊരുതരം 'പണ്ഡിതി'യാണപ്പാ!' അപ്പോഠം പണ്ഡിതൻ പറയുകയാണു്: 'അല്ലല്ലാ, ഞാൻ വെറുതെ നേരം പോക്കു് പറഞ്ഞതല്ലെ?' ഇതും വെറും ഒരു അടവാണെന്നു് ഠാക്കൂറിനു് മനസ്സിലായി. വേഗം ചെന്നു് ആ മനുഷ്യനെ ഠപ്പെന്നു് ഒന്നു തൊട്ടു. എന്നിട്ടു പറഞ്ഞു: 'ഉള്ളു മുഴുവനും ഇങ്ങനെ ഉണങ്ങിച്ചുങ്ങിയ വിറകിൻകൊള്ളിപോലെയാണല്ലൊ ഇരിക്കുന്നതു്. കഷ്ടം, നിങ്ങളുടെ ഈ ജന്മം പാടേ തുലച്ചുകളഞ്ഞില്ലെ, ഇക്കണ്ട ശാസ്ത്രങ്ങളെല്ലാം വായിച്ചുണ്ടാക്കിയിട്ടു് ഒടുക്കം പഠിച്ചതു ചതിപ്രയോഗം മാത്രമോ?' പണ്ഡിതൻ ഹ്ഹ ഹ്ഹ, ഹാ ഹ്ഹ എന്നൊക്കെ മുക്കിമുരണ്ടു് അവിടെനിന്നിറങ്ങിപോയി. കണ്ടില്ലെ, ഇങ്ങനെയാണു് അദ്ദേഹം വരണ്ടു മുരടിച്ച പണ്ഡിതന്മാരെ ശാസിച്ചു അടക്കിനിർത്തിയിരുന്നതു്.'

ഇക്കഥ പറഞ്ഞവസാനിപ്പിച്ചു് ലാട്ടുമഹാരാജ് ഇന്ദേശിലെ ഗൗരീപണ്ഡിതൻെറ അഹങ്കാരത്തെ ഠാക്കൂർ നശിപ്പിച്ച കഥയും പറയുകയുണ്ടായി. 'ശ്രീരാമകൃഷ്ണലീലാപ്രസംഗം' വായിച്ചിട്ടുള്ളവർക്കു് ആ കഥ സുവിദിതമാണു്, അതുകൊണ്ടിവിടെ ചേർക്കുന്നില്ല. കേട്ടിട്ടില്ലാത്തവർ അതൊന്നു വായിക്കേണ്ടതാണു്. ഇക്കഥമാത്രമല്ല, ഓരോരുത്തൻേറയും ഹൃദയത്തിൻെറ കോണുകളിൽ ഓരോ കാര്യങ്ങളെക്കുറിച്ചു് ചുരുണ്ടു കൂടിക്കിടക്കുന്ന സംശയങ്ങഠംക്കൊക്കെ നിവൃത്തി ആ മഹാഗ്രന്ഥത്തിൽനിന്നു് ലഭ്യമാകുന്നതാണു്. ആട്ടെ, ലാട്ടുമഹാരാജ് തുടർന്നു സംസാരിക്കുന്നതു് കേഠംക്കാം:

''ഒരുദിവസം ദക്ഷിണേശ്വരം ഗ്രാമത്തിലെ ഒരു പയ്യൻ ആത്മഹത്യചെയ്തു; അതേപ്പററി പറഞ്ഞപ്പോഠം ഠാക്കൂർ ഞങ്ങളോടു് പറയുകയുണ്ടായി— 'നോക്കു! ആത്മഹത്യ മഹാപാപമാണു്.

ആ പാപത്തിനു് അതികഠിനമായ പ്രായശ്ചിത്ത മാണു് വിധിച്ചിട്ടുള്ളതു്.'' ഇതു കേട്ടപ്പോഠം ഒരു ഭക്തൻ ലാട്ടുമഹാരാജിനോടു് ചോദിച്ചു:- 'മഹാരാജ്, ചിലചില സന്ദർഭങ്ങളിൽ ആത്മബലിയാകാം എന്നു് ശാസ്ത്രത്തിൽ വിധിച്ചു് കാണുന്നുണ്ടല്ലൊ; ആ വിധി അനുസരിക്കുന്നവൎക്കും അത്യുഗ്രമായ പ്രായശ്ചിത്തം ചെയ്യേണ്ടിവരുമോ?'

ലാട്ടുമഹാരാജ്: കേഠക്കു. അതിനൊരു കാൎയ്യമുണ്ടു്. അദ്ദേഹം പറയാറുള്ളതു് എന്താണെന്നുവെച്ചാൽ- 'പരമജ്ഞാനം ലഭിച്ചതിനു ശേഷം വേണമെന്നുവെച്ചുതന്നെ ശരീരമാകുന്ന ആവരണത്തെ ഊരി താഴെ ഇട്ടാൽ ആത്മഹത്യ ചെയ്താലത്തെ പാപം അയാഠക്കു് അനുഭവിക്കേണ്ടി വരില്ല.' എന്നാണു്.

ഭക്തൻ:- അല്ല, ജ്ഞാനലാഭത്തിനു മുമ്പാണു് ഒരാഠ ദേഹം ഉപേക്ഷിച്ചതെന്നു വന്നാലോ, അയാളുടെ ഗതി എന്തായിരിക്കും, മഹാരാജ് ?

ലാട്ടുമഹാരാജ്: അവൎക്കു് വളരെക്കാലത്തെ അതികഠോരമായ പ്രായശ്ചിത്തം ചെയ്യേണ്ടിവരും, അത്രതന്നെ. അവരുടെ ദുർദ്ദശയ്ക്കു് ഒരററമില്ല.

ഒരിക്കൽ രാംബാബുവിനു് വലിയൊരു രോഗം പിടിപെട്ടു. അദ്ദേഹത്തിനു് ഠാക്കൂറിലുള്ള അതിരുകവിഞ്ഞ വിശ്വാസം കാരണം ഡോക്ടറെ കാണിക്കാനോ മരുന്നു് സേവിക്കാനോ അദ്ദേഹം കൂട്ടാക്കിയില്ല. ഒരു ദിവസം ഠാക്കൂർ അദ്ദേഹത്തിന്റെ വീട്ടിൽ ചെന്നപ്പോഠം അദ്ദേഹം പറഞ്ഞു: 'രാം, ഇതെന്തൊക്കെയാണു് ഞാനീ കേഠക്കുന്നതു്! നിങ്ങളെന്താ ഡാക്ടറേയോ വൈദ്യനേയോ കാണാനോ അവരുടെ മരുന്നും മററും കഴിക്കാനോ കൂട്ടാക്കുന്നില്ലെന്നൊക്കെ പറയുന്നതു്? ഇതൊന്നും നല്ലതിനല്ല, ഞാൻ പറഞ്ഞേയ്ക്കാം. സുഖക്കേടു് വന്നാൽ ഡോക്ടറേയോ വൈദ്യനേയോ കാണിച്ചേ തീരൂ.' അതിനു് രാംബാബു കൊടുത്ത മറുപടി കേഠക്കണോ? 'ആരുടെ കൃപകൊണ്ടാണോ എന്റെ സംസാരരോഗം മാറിക്കിട്ടിയതു് അദ്ദേഹത്തേക്കാഠ വലിയൊരു വൈദ്യനെ ഞാൻ കാണുന്നില്ലല്ലൊ. അവിടുത്തെ പാദതീൎത്ഥം എന്റെ ഈ നിസ്സാരമായ സുഖക്കേടു മാററിത്തരും; ഇതിലും വീൎയ്യംകൂടിയ മരുന്നിനി വേറെങ്ങും കിട്ടാനില്ല.' ഇതു കേട്ടപ്പോഠം ഠാക്കൂർ ഉറക്കെ ചിരിച്ചു. മുമ്പിൽ നില്ക്കുന്ന നിത്യഗോപാലിനേയും താരക്‌ബാബുവിനേയും നോക്കിയിട്ടു പറഞ്ഞു: 'ഈ രാമനെ പറഞ്ഞൊന്നു് മനസ്സിലാക്കിക്കൊടുക്കാൻ ഞാൻ വിചാരിച്ചിട്ടു കഴിയുന്നില്ലല്ലൊ. നിങ്ങളൊന്നു പറഞ്ഞുനോക്കൂ.' കേഠക്കണോ ? അത്തവണ അദ്ദേഹത്തിന്റെ പാദതീൎത്ഥം സേവിച്ചിട്ടുതന്നെയാണു് രാംബാബുവിന്റെ രോഗം ഭേദപ്പെട്ടതു്.

ഒരിക്കൽ ഗിരീശ്ബാബുവിന്റെ മകനു് കോളറ പിടിപെട്ടു. ഡോക്ടർമാരുടേയും വൈദ്യന്മാരുടേയുമൊക്കെ മരുന്നും മന്ത്രവും മാറി മാറി നോക്കി. യാതൊരു മെച്ചവുമില്ല. ഒടുവിൽ ഗിരീശ്ബാബു ഠാക്കൂറിന്റെ പാദതീൎത്ഥം കൊണ്ടുവരാൻ പറഞ്ഞു് ഒരാളെ വിട്ടു. ഠാക്കൂർ ശ്രീകാളീദേവിയുടെ ചരണാമൃതം എന്റെ കൈയ്യിൽ തന്നയച്ചു. എന്തായിരിക്കണം അപ്പോഠം ഗിരീശ്ബാബുവിന്റെ വിശ്വാസത്തിന്റെ ശക്തി ! വേറെ നല്ല ഡോക്ടറേയോ വൈദ്യനേയോ വിളിച്ചു് കാണിക്കാൻ അദ്ദേഹം കൂട്ടാക്കിയതേ ഇല്ല. കുറച്ചു ദിവസത്തിനകം ഗിരീശ്ബാബുവിന്റെ മകന്റെ സുഖക്കേടു് മാറുകയും ചെയ്തു, അതല്ലെ രസം!

ഒരുദിവസം ഠാക്കൂർ ദേബേൻബാബുവിന്റെ വീട്ടിൽ പോയി. അവിടെവെച്ചു് അദ്ദേഹം വളരെയധികം ഐസ്ക്രീം കഴിക്കുകയുണ്ടായി. അദ്ദേഹത്തിന്റെ തൊണ്ടയിൽ അസുഖം തുടങ്ങിയ കാലത്തൊക്കെ ഐസു് തിന്നാൽ അദ്ദേഹത്തിന്നു് നല്ല ആശ്വാസം കിട്ടുമായിരുന്നു. അതുകൊണ്ടു് ആദ്യമൊക്കെ ഒരു പാടു് ഐസു് തിന്നിരുന്നു. ഒരുദിവസം ഒരു ചെറുപ്പക്കാരൻ പയ്യനോടു് (പിന്നെ മനസ്സിലായി ആ പയ്യൻ ശശിമഹാരാജ് ആയിരുന്നു എന്നു്) ഒരു പൈസയ്ക്കു് ഐസു് മേടിച്ചുകൊണ്ടുവരാൻ പറഞ്ഞു. പയ്യൻ കാൽനടയായിട്ടാണു് ദക്ഷിണേശ്വരത്തേയ്ക്കു് വരിക പതിവു്. അന്നു് ആ കുട്ടി ശ്യാംബസാറിൽ (ആറു നാഴികദൂരെ കൽക്കത്താനഗരത്തിലെ ഒരു പ്രധാനതെരുവു്) നിന്നു് ഒരു പൈസയ്ക്കു് ഐസ് മേടിച്ചു് തോൎത്തുമുണ്ടിൽ പൊതിഞ്ഞു് ഇവിടെ എത്തിച്ചു; ഒരൊററ തരി അലിയണ്ടേ- ഉഹും, അത്ര ഭംഗിയായി നിഷ്കൎഷിച്ചു് പൊതിഞ്ഞു് ദ്രേ

മാക്കിയിട്ടാണ് കൊണ്ടുവന്നതു്. അതു കണ്ട പ്പോഠം അദ്ദേഹം പറഞ്ഞു: 'നോക്കു! ചുട്ടു പൊരിയുന്ന വെയിലത്തു് ആരുടെ കൈയിലാണോ വെള്ളം ഒരു തുള്ളിപോലും വററാതെ അതേപടി കിടക്കുന്നതു്, അയാളു് അറു പിശുക്കനാണെന്നാണ് ആളുകഠം സാധാരണ പറയുക. പക്ഷെ ഞാനിപ്പോഠം നിന്നെ പിശുക്കനായിട്ടല്ല കാണുന്നതു്, നീ ദാതാവാണ്.'

ഒരു ഭക്തൻ: ശശിമഹാരാജിനെ ഠാക്കൂർ ദാതാവെന്നു് പറഞ്ഞുവെന്നോ!

ലാട്ടുമഹാരാജ്: അതെ! അയാളേക്കാഠം വലിയ ഒരു ദാതാവിനെ നിങ്ങഠംക്കെവിടെ കാണാൻ കിട്ടും? ഞങ്ങളൊക്കെ തപസ്സിൽ മുഴുകിക്കഴിഞ്ഞിരുന്ന കാലത്തു് ശശിസഹോദരൻ വീടുതോറും തെണ്ടി ഭിക്ഷ എടുത്തുകൊണ്ടു വന്നിട്ടാണ് ഞങ്ങളെ തീററിയിരുന്നതു്. ഇത്ര വളരെപേരെ രണ്ടു നേരവും മുടങ്ങാതെ തീററുന്ന ഒരാളെ ദാതാവു് എന്നല്ലെങ്കിൽ പിന്നെ നിങ്ങളെന്തുപേരുവെച്ചാ വിളിക്കുക?

ഠാക്കൂറിന്റെ തൊണ്ടയിലെ വേദന ഓരോ ദിവസം കഴിയുംതോറും കൂടിക്കൂടി വരുന്നതു കണ്ടിട്ടു് രാംബാബു, ഗിരീശ്ബാബു, മനോമോഹൻബാബു, സുരേശ്ബാബു ഇവരെല്ലാവരുംകൂടി അദ്ദേഹത്തെ കൽക്കത്തയ്ക്കു് കൊണ്ടുപോകാനുത്സാഹിച്ചു. അക്കാലത്തു്, ബാബുരാം ദക്ഷിണേശ്വരത്തു് താമസിക്കുന്നുണ്ടായിരുന്നു. അദ്ദേഹമൊരിക്കൽ ബാബുരാമിനോടു് ചോദിച്ചു: 'ബാബുരാമിനെന്താണ് അഭിപ്രായം?' ബാബുരാം ഒരക്ഷരം മിണ്ടിയില്ല. അപ്പോളവിടെ ലൊറേൻബാബു ഉണ്ടായിരുന്നു, ഉടനെ പറഞ്ഞു: ''അതാണ് നല്ലതെന്നാണ് എനിക്കും തോന്നുന്നതു്. കൽക്കത്തയിലായാൽ ഞങ്ങഠംക്കുമൊക്കെ വരാനും പോവാനും നല്ല സൌകര്യമായിരിക്കും, ഡാക്ടർക്കോ വൈദ്യനോ ഒക്കെ വന്നു നോക്കാനും അതു തന്നെയായിരിക്കും കൂടുതൽ എളുപ്പം. രാംദാദാ പറഞ്ഞതാണ് ശരി: അങ്ങു് കൽക്കത്തയ്ക്കു് പുറപ്പെടുകയായിരിക്കും നല്ലതു്.'' കൽക്കത്തയിൽ പററിയ ഒരു വീടു് കണ്ടുപിടിക്കാനുള്ള ചുമതല വൈകുണ്ഠബാബു (വൈകുണ്ഠനാഥ്സന്യാൽ)വിനെയും ഏല്പിച്ചു. അദ്ദേഹം രണ്ടുനാലു ദിവസത്തിനകം ബാഗ്ബസാറിൽ ഒരു വീടു് പറഞ്ഞേർപ്പാടു ചെയ്തിട്ടു് വന്നു.

ഇതോടെ ശ്രീ ലാട്ടുമഹാരാജിന്റെ ദക്ഷിണേശ്വരത്തെ സേവകജീവിതത്തിലെ സംഭവപരമ്പരകഠംക്കു് വിരാമമിടുകയായി. ലാട്ടുമഹാരാജിനേയുംകൊണ്ടു് പരമഹംസദേവൻ പലയിടത്തും പോയിട്ടുണ്ടു്. ലാട്ടുമഹാരാജ് സ്വയം കണ്ടതും പലരിൽനിന്നും കേട്ടറിഞ്ഞതുമായ പല വൃത്താന്തങ്ങളും അദ്ദേഹം ഓരോരോ സന്ദർഭങ്ങളിലായി വിവരിച്ചതന്നതനുസരിച്ചു് ഏകദേശം ഒരു തീയതിക്രമത്തിൽ ഇതുവരെ രേഖപ്പെടുത്തിവന്നതാണ്. ഇനിയും നമ്മുടെ കൈയ്യിലെത്താതെ എത്രയോ മനോഹരങ്ങളായ സംഭവങ്ങഠം ആ ദിവ്യജീവിതത്തിലുണ്ടു്. അവയൊന്നും അറിയാനോ അവയിൽനിന്നു് ഉത്തേജനം നേടി സ്വയം അനുഗൃഹീതരാവാനോ ഉള്ള ഭാഗ്യം നമുക്കു് ഇല്ലാതെപോയി. എങ്കിലും യഥാർത്ഥസാധകന്മാർ, ആത്മാർത്ഥതയോടുകൂടി ആദ്ധ്യാത്മികമാർഗ്ഗത്തിൽ ചരിക്കാൻ മുതിരുന്നവർ, ഇത്രയും കഥകളിൽനിന്നുതന്നെ വേണ്ടത്ര ഉത്തേജനവും ഉത്സാഹവും സംഭരിച്ചു് ആദ്ധ്യാത്മികമാർഗ്ഗത്തിൽക്കൂടി അതിവേഗം മുന്നേറുമെന്നാശിക്കട്ടെ.

---

ശ്രദ്ധ അല്ലെങ്കിൽ ശരിയായ ആത്മബോധം എന്ന തത്വത്തെ ഉദ്ബോധിപ്പിക്കുകയെന്നുള്ളതാണ് എന്റെ ജീവിതലക്ഷ്യം. മനുഷ്യത്വത്തിന്റെ സജീവഘടകങ്ങളിൽ ഒന്നാണ് ഈ വിശ്വാസം എന്നു നിങ്ങളുടെ അടുക്കൽ ഞാൻ വീണ്ടും ആവർത്തിച്ചുകൊള്ളട്ടെ. ആദ്യമായി നിങ്ങഠംക്കു് ആത്മവിശ്വാസം ഉണ്ടാകട്ടെ. ഒരാഠം ഒരു വെറും കുമിളയും മററൊരാഠം പർവ്വതതുല്യമായ ഒരു തിരമാലയുമായിരിക്കാം. എന്നാൽ, ആ കുമിളയുടെയും ആ തിരമാലയുടെയും പിന്നിലുള്ളതു് അനന്തമായ സാഗരമാണ്. അതുകൊണ്ടു് അല്ലയോ എന്റെ സഹോദരന്മാരേ, നിങ്ങഠം നിങ്ങളുടെ ശിശുക്കഠംക്കു്, അവരുടെ ജനനം മുതൽക്കുതന്നെ, ഉത്കൃഷ്ടവും, ഉത്തേജകവും, മഹനീയവും, ജീവരക്ഷാമൃതവുമായ ഈ അനഘതത്വത്തെ മനസ്സിലാക്കിക്കൊടുക്കുക.

— വിവേകാനന്ദസ്വാമികഠം

# ഗുരുവും ശിഷ്യനും

**പത്രാധിപർ**

ഒരിക്കൽ ശ്രീരാമകൃഷ്ണദേവൻെറ ശിഷ്യന്മാരെല്ലാവരുംകൂടി ശ്രീരാമകൃഷ്ണസംഘത്തിൻെറ പ്രവർത്തനപദ്ധതികളെപ്പററി ആലോചിക്കുകയായിരുന്നു. വിവേകാനന്ദസ്വാമികൾ പാശ്ചാത്യരാജ്യങ്ങളിൽനിന്നു മടങ്ങിയതിനുശേഷം ആദ്ധ്യാത്മികമായ പശ്ചാത്തലത്തിൽ ജനസേവാപരങ്ങളായ പ്രവർത്തനങ്ങൾ നടത്തുവാനും ഗുരുദേവൻെറ സന്ദേശം പ്രചരിപ്പിക്കുവാനുമായി സ്ഥാപിക്കാനുദ്ദേശിക്കുന്ന സംഘത്തെപ്പററി സതീർത്ഥ്യസന്ന്യാസിമാക്ക് വിവരിച്ചുകൊടുത്തു. അതു കേട്ടപ്പോൾ സമുദായമദ്ധ്യത്തിലിറങ്ങി ഇങ്ങനെ ലൗകികങ്ങളായ പ്രവർത്തനങ്ങളിലേർപ്പെടുന്നതു് ശ്രീരാമകൃഷ്ണദേവൻെറ ഉപദേശങ്ങൾക്കും ഉദ്ദിഷ്ടലക്ഷ്യത്തിനും വിപരീതമാവുകയില്ലേ എന്നു് അവരിൽ പലക്കും സംശയം തോന്നി. യോഗാനന്ദസ്വാമികൾ അതു തുറന്നു പറയുകതന്നെ ചെയ്തു: ''വിദ്യാശാലകളും ആതുരാലയങ്ങളും ആസ്പത്രികളും സ്ഥാപിക്കാനല്ല ഗുരുദേവൻ നമ്മോടുപദേശിച്ചിട്ടുള്ളതു്. ജപധ്യാനാദികളിലാമഗ്നരായി ആദ്ധ്യാത്മികമായ ജീവിതം നയിച്ചു് ഈശ്വരസാക്ഷാത്കാരം നേടി ജന്മസാഫല്യമടയുവാനാണു് അദ്ദേഹം നമ്മെ പഠിപ്പിച്ചതു്. അതുകൊണ്ടു് ബഹിർമ്മുഖങ്ങളായ ഈ പ്രവർത്തനങ്ങളൊന്നും ഗുരുദേവൻെറ ഉപദേശങ്ങൾക്കനുസൃതമായവയല്ല.'' ഇതു കേട്ടപ്പോൾ സ്വാമിജി ആവേശപൂർവ്വം പറഞ്ഞു: ''ഞാനെൻെറ ഇഷ്ടപ്രകാരം ഓരോന്നു ചെയ്യുന്നുവെന്നാണോ നിങ്ങൾ വിചാരിക്കുന്നതു് ? ഗുരുദേവനാണു് എന്നെക്കൊണ്ടു് എല്ലാം ചെയ്യിക്കുന്നതു്. അദ്ദേഹത്തിൻെറ സന്ദേശം പ്രചരിപ്പിക്കുകയാണു് എൻെറ ഉദ്ദേശം. ഞാനുണ്ടായിരുന്നില്ലെങ്കിൽ ശ്രീരാമകൃഷ്ണനെപ്പററി ആരറിയുമായിരുന്നു ? കൽക്കത്തയുടെ ഒരു കോണിൽ അദ്ദേഹത്തിൻെറ ശിഷ്യന്മാർ ഇഹലോകവാസം വെടിയുന്നതോടുകൂടി ആ പേരും വിസ്മരിക്കപ്പെടുമായിരുന്നു.'' ഈ ഉത്തരം യോഗാനന്ദസ്വാമികൾക്കു് അസഹ്യമായിത്തോന്നി. അദ്ദേഹം ഉടനെ തിരിച്ചടിച്ചു: ''ശ്രീരാമകൃഷ്ണനുണ്ടായിരുന്നില്ലെങ്കിൽ വിവേകാനന്ദൻ ഇന്നു് എവിടെയാകുമായിരുന്നു! നരേന്ദ്രനാഥൻ ഒരു വലിയ വക്കീലോ ജഡ്ജിയോ ഗവമ്മെണ്ടുദ്യോഗസ്ഥനോ ആയി ജീവിതമവസാനിപ്പിക്കുമായിരുന്നില്ലേ ?'' ഇതു കേട്ടതോടെ സ്വാമിജിയുടെ ഭാവം വികാരനിർഭരമായി, മുഖം വിളർത്തു, ദേഹം വിയർത്തു. അദ്ദേഹം അവിടെനിന്നും എഴുന്നേററു് സ്വന്തം മുറിയിലേയ്ക്കു പോയി. വളരെനേരം കഴിഞ്ഞതിനുശേഷമാണു് അദ്ദേഹം മടങ്ങിവന്നു് യോഗാനന്ദസ്വാമികളുടെ തെററിദ്ധാരണ തീർത്തുകൊടുത്തതു്.

ഉത്കൃഷ്ടവും ഉദാത്തവുമായിരുന്ന ഗുരുശിഷ്യബന്ധത്തിലേയ്ക്കു വെളിച്ചം വീശുന്ന ഒരു സംഭാഷണമാണു് നാമിവിടെ കേട്ടതു്. ശ്രീരാമകൃഷ്ണദേവൻ തൻെറ സന്ദേശം പ്രചരിപ്പിക്കുവാൻവേണ്ടി ദക്ഷിണേശ്വരം വിട്ടു് എവിടെയും പോയില്ല. ഇടയ്ക്കിടയ്ക്കു് ചില ഭക്തന്മാരെ കാണുവാൻ കൽക്കത്തയ്ക്കു പോയിരുന്നുവെന്നുമാത്രം. കാശി, വൃന്ദാവനം, നവദ്വീപം മുതലായ സ്ഥലങ്ങളിലേയ്ക്കു തീർത്ഥയാത്ര നടത്തിയിരുന്നുവെങ്കിലും ഒരിക്കലും ഒരു പരിവ്രാജകനായോ മതപ്രചാരകനായോ നാമദ്ദേഹത്തെ കാണുന്നില്ല. ബാല്യകാലം മുഴുവൻ കമാർപുക്കൂറിലെ പ്രശാന്തമായ ഗ്രാമീണാന്തരീക്ഷത്തിലും യൗവനം മുഴുവൻ ആദ്ധ്യാത്മികതയുടെ കേന്ദ്രമായിത്തീന്ന ദക്ഷിണേശ്വരത്തിലെ ക്ഷേത്രാന്തരീക്ഷത്തിലും അദ്ദേഹം കഴിച്ചുകൂട്ടി. അരനൂററാണ്ടുമാത്രം നീണ്ടുനിന്ന ആ ജീവിതത്തിൽ അവസാനത്തെ അഞ്ചാറുവഷങ്ങൾ മാത്രമേ ഭക്തജനങ്ങളുമായി സമ്പക്കത്തിലേപ്പെടുവാനും താൻ നേടിയെടുത്ത ആദ്ധ്യാത്മികതത്ത്വങ്ങൾ ലോകത്തിനു വിതരണം ചെയ്യുവാനും അദ്ദേഹം വിനിയോഗിച്ചുള്ളു. പക്ഷെ ആ ഹ്രസ്വമായ കാലത്തിനുള്ളിൽ ആ പരിമിതമായ സ്ഥല

ത്തു്, ദക്ഷിണേശ്വരം ക്ഷേത്രത്തിലെ ആ ചെറിയ മുറിയിൽ, ഇരുന്നുകൊണ്ടുതന്നെ ലോകത്തെ മുഴുവൻ നോക്കിക്കാണുവാനും മനുഷ്യസമുദായത്തിന്നു് എന്താണു് ആവശ്യമെന്നു് കണ്ടുപിടിക്കുവാനും കാലസ്ഥിതിയ്ക്കനുസരിച്ച പരിഹാരം നിർദ്ദേശിക്കുവാനും അദ്ദേഹത്തിന്നു കഴിഞ്ഞു. എന്നാൽ ആ നിർദ്ദേശം ലോകം മുഴുവൻ എത്തിയ്ക്കേണ്ടിയിരിക്കുന്നു. അതിന്നു പററിയ ഉപാധികളെപ്പററി ആലോചിച്ചുകൊണ്ടിരിക്കുമ്പോഴാണു് ഭക്തജനങ്ങൾ ധാരാളമായി അദ്ദേഹത്തെ സമീപിച്ചുതുടങ്ങിയതു്.

വിടൎന്ന പൂവിൻെറ സൗന്ദൎയ്യത്താലും സൗരഭ്യത്താലും ഭ്രമരങ്ങൾ സ്വയം ആകൃഷ്ടരാകുന്നതുപോലെ ആദ്ധ്യാത്മികമായി ഉന്നതി നേടിയിട്ടുള്ള ഒരാളുടെ സാന്നിദ്ധ്യത്തിലേയ്ക്കു് ജനങ്ങൾ സ്വയം ആകൃഷ്ടരാകുക എന്നതു് ഭാരതത്തിൽ സാധാരണമാണു്. കാരണം ആദ്ധ്യാത്മികതയാണു് ഭാരതത്തിൻെറ ആത്മാവു്. സ്വന്തം ആത്മാവിനോടു് നൈസൎഗ്ഗികമായി തോന്നുന്ന പ്രേമവും ആകൎഷണവും ഭാരതീയൎക്കു് ആദ്ധ്യാത്മികതയോടു തോന്നുന്നതു സ്വാഭാവികം മാത്രമാകുന്നു. അദ്ധ്യാത്മചിന്തയിൽനിന്നു് അകന്നു പോകുമ്പോൾ, സ്വന്തം വീട്ടിൽനിന്നോ അടുത്ത ബന്ധുക്കളിൽനിന്നോ അകന്നു പോകുമ്പോൾ തോന്നുന്ന അശാന്തിയും അസമാധാനവും ഭാരതീയൎക്കനുഭവപ്പെടുന്നു. അതുകൊണ്ടാണു് ആദ്ധ്യാത്മികചിന്താഗതിയോടുകൂടിയ ത്യാഗത്തിന്നു് ഇന്നും ഭാരതത്തിൽ അസാധാരണമായ ആകൎഷണശക്തിയുള്ളതു്. ആദ്ധ്യാത്മികതയുടെയും ത്യാഗത്തിൻെറയും മൂൎത്തിമദ്ഭാവമായിരുന്ന ശ്രീരാമകൃഷ്ണൻെറ അടുക്കലേയ്ക്കു് ഭക്തഗണങ്ങൾ പ്രവഹിച്ചുതുടങ്ങിയപ്പോൾ അവരിൽനിന്നു് ആത്മാൎത്ഥതയോടുകൂടിയ ചില യഥാൎത്ഥസാധകന്മാരെ സ്വന്തം അന്തരംഗശിഷ്യന്മാരായി അദ്ദേഹം തിരഞ്ഞെടുത്തു. ദക്ഷിണേശ്വരം ക്ഷേത്രത്തിൽ കൊളുത്തിവെച്ചിട്ടുള്ള ദീപത്തിൻെറ പ്രകാശം ലോകം മുഴുവൻ എത്തിക്കുവാനുള്ള കഴിവു് ആൎക്കാണു് ഉള്ളതു് എന്നു കണ്ടുപിടിക്കുവാനും അദ്ദേഹത്തിന്നു വിഷമമുണ്ടായില്ല. നരേന്ദ്രൻ ആദ്യമായി ദക്ഷിണേശ്വരത്തു വന്നപ്പോൾ അദ്ദേഹത്തെ ശ്രീരാമകൃഷ്ണൻ സ്വാഗതം ചെയ്യുന്നതുതന്നെ ''നീ വരുവാൻ എന്താണിത്ര വൈകിയതു്? ഞാൻ എത്രകാലമായി നിന്നെ കാത്തിരിക്കുന്നു!'' എന്നു പറഞ്ഞുകൊണ്ടാണു്. തനിക്കു വേണമെങ്കിൽ ഈശ്വരനെ നേരിൽ കാണിച്ചുതരാമെന്നു ദൃഢപ്രതിജ്ഞ ചെയ്യുന്ന ശ്രീരാമകൃഷ്ണൻെറ പാദങ്ങളിൽ നരേന്ദ്രൻ തൻെറ സൎവ്വവും അടിയറവെയ്ക്കുന്ന രംഗങ്ങളാണു് പിന്നീടു നാം കാണുന്നതു്. കഠോപനിഷത്തിൽ ഗുരുവായ യമനും ശിഷ്യനായ നചികേതസ്സും അന്യോന്യം അഭിനന്ദിക്കുന്ന വാക്കുകളാണു് നമുക്കതിനെപ്പററി ആലോചിക്കുമ്പോൾ ഓൎമ്മവരിക. ''വക്താ ചാസ്യ ത്വാദൃഗന്യോ ന ലഭ്യഃ.'' (അങ്ങയെപ്പോലുള്ള ഒരു ഗുരുവിനെ കിട്ടുക സാദ്ധ്യമല്ല.) എന്നു നചികേതസ്സു് പറയുമ്പോൾ, ''ത്വാദൃങ്നോ ഭൂയാന്നചികേതഃ പ്രഷ്ടാ.'' (നിന്നെപ്പോലുള്ള ശിഷ്യന്മാർ നമുക്കുണ്ടാകട്ടെ. അതു ഭാഗ്യമാണു്.) എന്നു പറഞ്ഞു് യമൻ നചികേതസ്സിനെ അഭിനന്ദിക്കുന്നു. ചുരുക്കത്തിൽ, ''ആശ്ചൎയ്യോ വക്താ കുശലോഽസ്യ ലബ്ധാ ആശ്ചൎയ്യോ ജ്ഞാതാ കുശലാനുശിഷ്ടഃ.'' ഗുരുവും ശിഷ്യനും രണ്ടുപേരും ആശ്ചൎയ്യകരമാം വണ്ണം സാമൎത്ഥ്യത്തോടുകൂടിയവരാകുന്നു. അങ്ങനെ വരുമ്പോഴാണു് അന്യോന്യം ഭൂഷണഭൂഷ്യഭാവം ഉണ്ടാകുന്നതു്. ആരെക്കൊണ്ടു് ആരാണു് പ്രകാശിക്കുന്നതു് എന്നു തീൎച്ചപ്പെടുത്താൻ വയ്യാത്ത നിലയിലായിത്തീരുകയാണു ചെയ്യുന്നതു്.

ദക്ഷിണേശ്വരത്തെ പ്രശാന്തവും ശാന്തിപ്രദവും സാത്ത്വികവുമായ ആ ദീപത്തിൽനിന്നു് ലോകം മുഴുവൻ പ്രകാശം പരത്തുവാൻ പൎയ്യാപ്തമായ ആ ദീപശിഖ എങ്ങനെയാണു് കൊളുത്തപ്പെട്ടതു്? ആഹ്ലാദകാരിയായ ആ വെള്ളിനക്ഷത്രം എങ്ങനെയാണു് പ്രചണ്ഡപ്രഭാവനായ സൂൎയ്യദേവന്നു് വഴിതെളിയിച്ചതു്? പരമഹംസദേവൻെറ ചരിത്രം പഠിച്ചിട്ടുള്ളവൎക്കെല്ലാം അനായാസേന മനസ്സിലാക്കാൻ കഴിയുന്ന ഒരു കാൎയ്യമാണിതു്. ഗുരു ശിഷ്യനെയും ശിഷ്യൻ ഗുരുവിനെയും പരീക്ഷിക്കുന്ന വിധങ്ങൾ, അന്യോന്യബന്ധത്തെ സുദൃഢമാക്കി അവർ അതിൽ വിജയം നേടുന്ന രീതികൾ, ശിഷ്യനെ ലോകോത്തരമഹിമാശാലിയാക്കുവാൻ വേണ്ടി ഗുരു നൽകുന്ന ശിക്ഷണമുറകൾ— എല്ലാം ആശ്ചൎയ്യമാശ്ചൎയ്യമെന്നേ പറയാനാവൂ. നരേന്ദ്രനെ വിശ്വവിജയിയായ വിവേകാനന്ദനാക്കുവാൻ വേണ്ടുന്ന എല്ലാ ശിക്ഷണക്രമങ്ങളും അവസാനിപ്പിച്ചതിന്നുശേഷം തൻെറ സമ്പത്തു

മുഴവൻ, താൻ നേടിയ ആദ്ധ്യാത്മികശക്തി മുഴവൻ, ലോകോപകാരത്തിന്നായി ശിഷ്യനിലേയ്ക്ക സംക്രമിപ്പിച്ച് ശ്രീരാമകൃഷ്ണൻ നിഷ്കിഞ്ചനനായ ഒരു ഫക്കീറായിത്തീൎന്നു. ശിഷ്യനിലേയ്ക്ക് ശക്തിസംക്രമണം ചെയ്ത് ഗുരുവും ശിഷ്യനും ഐക്യം പ്രാപിക്കുന്ന ഒരു രംഗമാണ് നാമവിടെ കാണുന്നതു്.

അങ്ങനെ വിവേകാനന്ദനിലേയ്ക്ക സംക്രമിച്ച രാമകൃഷ്ണശക്തിയാണ് പിന്നീട് ലോകത്തിൽ പ്രവൎത്തിക്കുന്നതു്. ആ ശക്തിയെ എങ്ങനെ ഉപയോഗപ്പെടുത്തണമെന്നുള്ളതും ഗുരുദേവൻതന്നെ ഉപദേശിച്ചിട്ടുണ്ട്. ഒരു ദിവസം ഭക്തന്മാരുമായുള്ള സംഭാഷണമദ്ധ്യേ, "ജീവികളോട് ദയ കാണിക്കുകയല്ല, ജീവനെ ശിവനെന്നു കണ്ടു സേവിക്കുകയാണ്, ആരാധിക്കുകയാണ്, വേണ്ടതു്." എന്നു് ശ്രീരാമകൃഷ്ണൻ പറഞ്ഞതിൽനിന്നാണ് സ്വാമിജിക്ക് ഈ പ്രവൎത്തനപദ്ധതി രൂപീകരിക്കുവാനുള്ള ആവേശം സിദ്ധിച്ചതു്. നമ്മുടെ ചുററുപാടും കാണുന്ന പതിതരിലും പാപികളിലും ദരിദ്രരിലും ദുഃഖിതരിലും രാഗികളിലും രോഗികളിലുമുള്ള ഈശ്വരാംശങ്ങളെയെല്ലാം അവഗണിച്ച് സ്വന്തം മോക്ഷത്തിന്നുവേണ്ടി ശ്രമിക്കുന്നതുകൊണ്ട് യാതൊരു ഫലവുമുണ്ടാകുകയില്ല എന്നു് അദ്ദേഹം സ്വന്തം ഗുരുദേവനിൽനിന്നു പഠിക്കുകയും ചെയ്തിരുന്നു. മാത്രമല്ല, ഒരിക്കൽ 'ഞാൻ എല്ലാം മറന്ന് ആത്മധ്യാനനിരതനായി സമാധിയിൽ ലയിച്ച് ജീവിതശേഷം നയിക്കുവാനാഗ്രഹിക്കുന്നു.' എന്നു സ്വാമിജി പറഞ്ഞപ്പോൾ ഗുരുദേവൻ പറഞ്ഞ വാക്കുകൾ ഒരിക്കലും അദ്ദേഹത്തിന്റെ ഹൃദയത്തിൽനിന്നു മാഞ്ഞുപോയിരുന്നില്ല. "ഒരിക്കലും സ്വന്തം സുഖം മാത്രം ആഗ്രഹിക്കുന്ന സങ്കുചിതമനസ്സനാകരുതു്. ലോകത്തിന്നു മുഴുവൻ താങ്ങും തണലുമേകുന്ന പടൎന്നുപന്തലിച്ച ഒരു വലിയ ആൽവൃക്ഷമായിത്തീരുവാനാണ ശ്രമിക്കേണ്ടതു്." എന്ന ഗുരൂപദേശത്തിന്റെ സാക്ഷാത്ക്കാരമാണ് സ്വാമിജി സ്വന്തം ജീവിതംകൊണ്ട് സാധിച്ചതു്. സ്വന്തം സുഖസൗകൎയ്യങ്ങളെയും ആരോഗ്യത്തെയും ശരീരത്തെത്തന്നെയും അവഗണിച്ചുകൊണ്ടാണ് അദ്ദേഹം ലോകത്തിന്നുവേണ്ടി പ്രവൎത്തിച്ചതു്.

1893-ൽ ഷിക്കാഗോവിലെ സൎവ്വമത സമ്മേളനത്തിൽവെച്ച്, അന്നേവരെ ശ്രദ്ധിക്കപ്പെടാതെ അജ്ഞാതനായി കഴിഞ്ഞിരുന്ന വിവേകാനന്ദസ്വാമിയെ പെട്ടെന്നു് ലോകസമ്മതിയുടെയും പ്രസിദ്ധിയുടെയും ഉത്തുംഗശൃംഗങ്ങളിലേയ്ക്കേററിയ ആ സംഭവത്തിന്റെ പിന്നിലും നാം കാണേണ്ടതു് വളരെക്കാലം ദക്ഷിണേശ്വരത്തെ പഞ്ചവടിയിലും വില്വമൂലത്തിലുംവെച്ചനുഷ്ഠിച്ചിട്ടുള്ള ആ തപസ്സിന്റെയും സാധനയുടെയും ശക്തിയെയാണ്. അങ്ങനെ ശ്രീരാമകൃഷ്ണന്റെ തീവ്രതപസ്സിന്റെയും അസാധാരണാനുഭൂതികളുടെയും മൂശയിൽ വാൎത്തെടുത്ത ഭാരതീയവിജ്ഞാനത്തിന്റെ പുതിയ രൂപമാണ് സൎവ്വമതസമ്മേളനത്തിൽവെച്ച് പാശ്ചാത്യജനതയെ ആകൎഷിച്ചതു്. സ്വാമിജി സ്വന്തം ഇഷ്ടപ്രകാരമല്ല ഷിക്കാഗോവിലേയ്ക്ക പോയതുതന്നെ. സ്വന്തം പേരിന്നും പെരിമയ്ക്കുമുള്ള ആശ അദ്ദേഹത്തെ തീണ്ടിയിരുന്നില്ല. ഗുരുവിന്റെ ആദേശമാണ് അദ്ദേഹത്തെ അമേരിക്കയിലേയ്ക്ക നയിച്ചതു്. മദിരാശിയിൽവെച്ച് വിദേശയാത്രയെപ്പററി ആലോചിച്ചുകൊണ്ടിരുന്ന കാലത്തു് ഒരുദിവസം രാത്രി സ്വാമിജി കിടന്നുറങ്ങുകയായിരുന്നു. പെട്ടെന്നു് തന്റെ ഗുരുദേവൻ കടൽക്കരയിൽനിന്നു് കടലിലേയ്ക്ക നടന്നുപോകുന്നതായും അനുഗമിക്കുവാനായി തന്നെ കൈകൊണ്ടു മാടിവിളിക്കുന്നതായും ഒരു ദൎശനമുണ്ടായി. ശ്രീരാമകൃഷ്ണസന്ദേശം വിദേശങ്ങളിൽ പ്രചരിപ്പിക്കുവാനുള്ള ഒരു ആദേശമായിട്ട് അദ്ദേഹം അതിനെ സ്വീകരിച്ചു. ഗുരുദേവന്റെ ആ ആദേശത്തെ അനുസരിക്കുവാനും വിദേശങ്ങളിൽ പോയി ധൎമ്മപ്രചരണം നടത്തുവാനും മാതൃദേവിയുടെ അനുവാദംകൂടി കിട്ടിയതിന്നുശേഷമേ അദ്ദേഹം അമേരിക്കയിലേയ്ക്ക പുറപ്പെട്ടുള്ളു. അങ്ങനെ തന്റെ ഗുരുദേവന്റെ ഒരു ഉപകരണമെന്ന നിലയിൽ മാത്രമാണദ്ദേഹം പ്രവൎത്തിച്ചതു്.

ഷിക്കാഗോ സമ്മേളനത്തിൽവെച്ച് തന്റെ പ്രസംഗം ആരംഭിച്ച ഉടനെത്തന്നെ ജനങ്ങളെയെല്ലാം തന്നിലേയ്ക്കാകൎഷിക്കുവാനും അപ്രതീക്ഷിതമായ വിധത്തിൽ അസാധാരണമായ വിജയം വരിക്കുവാനും സ്വാമിജിക്കു കഴിഞ്ഞു. തന്റെ ഗുരുദേവന്റെ മഹത്തായ ആദ്ധ്യാത്മികശക്തിയാണ് അതിന്റെ പിന്നിലുള്ളതെന്നു് സ്വാമിജിക്ക് പൂൎണ്ണബോധ്യമുണ്ടായിരുന്നു. ശ്രീരാമകൃഷ്ണദേവൻ തന്റെ ജീവിതംകൊണ്ടും ഉപദേശങ്ങളെക്കൊണ്ടും വെളിപ്പെടുത്തിയിട്ടുള്ള തത്ത്വങ്ങളല്ലാതെ ഒന്നും അദ്ദേഹം അവിടെ പറഞ്ഞിട്ട

മില്ല. ലോകോത്തരങ്ങളായ വേദാന്തതത്ത്വങ്ങളുടെ പുനരാവിഷ്കരണമാണല്ലൊ നാം ദക്ഷിണേശ്വരത്തുവെച്ചു കാണുന്നതു്. സർവ്വമതസമ്മേളനത്തിൽ പല പ്രസംഗങ്ങളിലായി സനാതനധർമ്മത്തിന്റെയും ഭാരതീയാദർശങ്ങളുടെയും സമഗ്രമായ വിവരണം സ്വാമിജി നൽകി. എന്നാൽ ഒരു പ്രസംഗത്തിലെങ്കിലും തന്റെ ഗുരുദേവന്റെ പേർ ഒരിക്കലെങ്കിലും ഉച്ചരിക്കയുണ്ടായില്ലെന്നതു് ആശ്ചര്യകരമായിത്തോന്നുന്നു. അതു് അല്പം കൃതഘ്നതയായില്ലേ എന്നു സംശയിക്കുന്നവരുമുണ്ടാകാം. എന്നാൽ അതാണു് വിവേകാനന്ദസ്വാമികളുടെ മഹത്ത്വം; ഭാരതീയ സംസ്കാരത്തിന്റെ പ്രത്യേകത. ഭാരതം ഒരുകാലത്തും ആശയങ്ങൾക്കല്ലാതെ വ്യക്തികൾക്കു് പ്രാധാന്യം കല്പിക്കാറില്ല. സ്വാമിജിയും ഒരു വ്യക്തിയെ പുകഴ്ത്തി ആശയങ്ങളെ അപ്രധാനമാക്കുവാനാഗ്രഹിച്ചില്ല. ഒരു ഉത്തമശിഷ്യനിൽ മാത്രം കാണാവുന്ന ഒരു ഗുണവിശേഷമാണിതു്. ഗുരുവിന്റെ ലോകാനുഗ്രഹകരമായ സന്ദേശം ലോകത്തിൽ പ്രചരിപ്പിക്കുക എന്നുള്ളതാണു് ഒരു ശിഷ്യന്റെ കർത്തവ്യം. ഗുരുവിന്റെ വ്യക്തിത്വത്തിലേയ്ക്കു ജനങ്ങളെ ആകർഷിക്കുക എന്നുള്ളതു് ഒരിക്കലും ഭാരതസംസ്കാരത്തിന്നനുയോജ്യമായിട്ടുള്ളതല്ല. വ്യക്തിത്വത്തിന്റെ അടിയിലേയ്ക്കിറങ്ങിച്ചെന്നു് ആ വ്യക്തിത്വം പ്രതിനിധാനം ചെയ്യുന്ന ചൈതന്യവിശേഷത്തെ ആരാധനാപാത്രമാക്കുകയാണു് ഭാരതത്തിന്നു യോജിച്ചതു്. അതുതന്നെയാണു് സർവ്വമതസമ്മേളനത്തിലും നാം കാണുന്നതു്. അവിടെ മുരളിയും മുരളീഗാനവും പ്രത്യക്ഷപ്പെടുന്നുണ്ടെങ്കിലും ഗായകൻ പിന്നിലൊളിഞ്ഞിരിക്കുകയാണു്. ശ്രദ്ധാലുവായ ഒരുവന്നു് ആ ഗായകനെ കണ്ടറിയുന്നതിന്നു യാതൊരു വിഷമവുമില്ല. ഇങ്ങനെ സ്വാമിജി എപ്പോഴും ഒരു നിമിത്തമാത്രമായിട്ടാണു് പ്രവർത്തിച്ചുപോന്നതു്.

ശ്രീരാമകൃഷ്ണന്നു് സ്വാമിജിയോടുണ്ടായിരുന്ന മനോഭാവം – സ്വാമിജി ദക്ഷിണേശ്വരത്തു വരുവാൻ രണ്ടു ദിവസം വൈകിയാൽ ശ്രീരാമകൃഷ്ണദേവന്നുണ്ടാകുന്ന ഉത്കണ്ഠയും മനോവേദനയും, സ്വാമിജിയെ നേരിട്ടുകാണുമ്പോൾ അദ്ദേഹത്തിന്നുണ്ടാകുന്ന സന്തോഷാധിക്യവും ഭാവാവേശവും, സ്വാമിജിയുടെ മഹത്തായ കഴിവുകളിലുണ്ടായിരുന്ന പരിപൂർണ്ണവിശ്വാസം തുടങ്ങിയവയെല്ലാം — ജീവിതചരിത്രകാരന്മാർ വ്യക്തമായി വിവരിച്ചിട്ടുണ്ടു്. തന്റെ ദേഹത്യാഗത്തിന്നുശേഷം അവതാരോദ്ദേശ്യം നിറവേററുവാൻവേണ്ട കാര്യങ്ങളെല്ലാം ചെയ്യുവാനും ശിഷ്യന്മാരെ ശരിയായ വഴിയിൽ നയിക്കുവാനും ഉള്ള ചുമതല മുഴുവൻ ശ്രീരാമകൃഷ്ണൻ സ്വാമിജിയെയാണു് ഏല്പിക്കുന്നതു്. ഗുരുവിന്റെ ഈ ശിഷ്യവാത്സല്യത്തിന്നു് അനുരൂപമായ ശിഷ്യന്റെ ഗുരുഭക്തിയെപ്പററി അറിയുവാൻ സ്വാമിജിയുടെ വാക്കുകൾതന്നെ ശ്രദ്ധിക്കുക: ''എന്റെ ഹൃദയത്തിലെ ഏററവും നിഗൂഢമായ ഒരു തത്ത്വം നിങ്ങൾ സ്പർശിക്കുകയുണ്ടായി. എന്റെ ഗുരുവും സ്വാമിയും വീരനും ആദർശവും ജീവിതത്തിലെ ഈശ്വരനുമായ ശ്രീരാമകൃഷ്ണപരമഹംസരുടെ നാമഗ്രഹണമത്രെ അതു്. ചിന്തകൊണ്ടോ വാക്കുകൊണ്ടോ പ്രവൃത്തികൊണ്ടോ വല്ലതും എനിക്കു നിറവേററാൻ കഴിഞ്ഞിട്ടുണ്ടെങ്കിൽ, ലോകത്തിലെങ്ങാനുമുള്ള ഒരാളെ സഹായിക്കത്തക്ക ഒരു വാക്കെങ്കിലും എപ്പോഴെങ്കിലും എന്റെ ചുണ്ടിൽനിന്നു വീണിട്ടുണ്ടെങ്കിൽ, ഞാനതു് ഒരുതരത്തിലും അവകാശപ്പെടുന്നില്ല. അതു് അദ്ദേഹത്തിന്റേതാണു്. എന്നാൽ എന്റെ ചുണ്ടിൽനിന്നു് ശാപവചസ്സുകൾ പൊഴിഞ്ഞിട്ടുണ്ടെങ്കിൽ, വിദ്വേഷം പുറപ്പെട്ടിട്ടുണ്ടെങ്കിൽ, അതൊക്കെ എന്റേതുതന്നെ: അല്ലാതെ, അദ്ദേഹത്തിന്റേതല്ല. ദുർബ്ബലമായിരുന്നതെല്ലാം എന്റേതു്; ജീവസന്ദായകവും ഉപോദ്ബലകവും ശുദ്ധവും ദിവ്യവുമായിട്ടുള്ളതൊക്കെ അദ്ദേഹത്തിന്റെ പ്രചോദനവും അദ്ദേഹത്തിന്റെ വചനങ്ങളും അദ്ദേഹംതന്നെയുമാണു്.'' (വിവേകാനന്ദസാഹിത്യസർവ്വസ്വം iii. 204.) എന്തൊരു ഭക്തിപൂർണ്ണമായ ആത്മസമർപ്പണം !

ഈ ഗുരുശിഷ്യന്മാരുടെ മഹനീയമായ പരസ്പരബന്ധമാണു്, സംഭാവനീയമായ താദാത്മ്യഭാവമാണു്, ഭൗതികയുഗത്തിന്റെ വെല്ലുവിളിയെ നേരിടുവാൻ തക്കവണ്ണം സനാതനധർമ്മത്തെ വീണ്ടും ശക്തിമത്താക്കിത്തീർത്തിട്ടുള്ളതു്. മാതൃകാഭൂതമായ ആ ഗുരുശിഷ്യബന്ധത്താൽ നവീകൃതമായി സമുദ്ധരിക്കപ്പെട്ട സനാതനധർമ്മസന്ദേശത്തിന്റെ ജലധാരകളാണു് ഇന്നു് പല കൈവഴികളിലൂടെ ഭാരതത്തിൽ പ്രവഹിച്ചുകൊണ്ടിരിക്കുന്നതു്. ആ സന്ദേശം ചെവിക്കൊള്ളുവാനും അനുസരിക്കുവാനും സന്നദ്ധരാകുക – ഇതാണു് ഒരു യഥാർത്ഥഭാരതീയനായിത്തീരാനുള്ള ഉത്തമമാർഗ്ഗം.

# സയൻസും ആദ്ധ്യാത്മികതയും

തപസ്യാനന്ദസ്വാമികൾ

സയൻസ് മനുഷ്യപ്രയത്നത്തിന്റെ ഫലമാണ്. ആദ്ധ്യാത്മികതയാകട്ടെ മനുഷ്യനിലുണ്ടാകുന്ന ഒരു ഗുണമാണ്. സയൻസും ആദ്ധ്യാത്മികതയും എന്ന തലക്കെട്ടു കാണുമ്പോൾതന്നെ അവ അന്യോന്യവിരുദ്ധങ്ങളാണെന്നു തോന്നാവുന്നതാണ്. മറെറാരുവിധത്തിൽ പറഞ്ഞാൽ ഒരു വൈജ്ഞാനികന്നു് ആദ്ധ്യാത്മികപുരുഷനാകുവാൻ സാധിക്കുമോ? അല്ലെങ്കിൽ ഒരു ആദ്ധ്യാത്മികപുരുഷന്നു് വൈജ്ഞാനികനാകുവാൻ കഴിയുമോ? ആദ്ധ്യാത്മികമൂല്യങ്ങൾ ശാസ്ത്രീയയുഗത്തിന്നു് ചേർന്നവയാണോ? ഇത്തരം ചില ചോദ്യങ്ങൾക്കും വകനൽകുന്നതാണ് ഈ തലക്കെട്ടു്.

ഒരു അദ്ധ്യാത്മസാധകനും വൈജ്ഞാനികനും സമാനമായി അവിതർക്കിതമായ ഒരു ധർമ്മമുണ്ടു്. സത്യത്തെ ആരായുന്നവരെന്ന നിലയിൽ അതിന്റെ ഉപാസകരാണ് രണ്ടുപേരും എന്നുള്ളതാണതു്. എന്നാൽ തങ്ങൾ തേടുന്ന സത്യം എവിടെയിരിക്കുന്നുവെന്നുള്ളതിലാണ് അവർ തമ്മിൽ അഭിപ്രായവ്യത്യാസമുള്ളതു്. ശാസ്ത്രത്തിന്നു് സത്യം അപരിമേയമായ ഒന്നല്ല. ഉണ്മയിലുള്ള എന്തും ബിന്ദുസൂചകോപകരണവും തദനുസൃതമായ ഗണിതക്രിയയുംകൊണ്ടു് പരിമാണവിധേയമാക്കുവാൻ കഴിയുമെന്നാണ് ശാസ്ത്രത്തിന്റെ നിഗമനം. ഊർജ്ജതന്ത്രം (Physics) ആണു് ഇക്കാര്യത്തിൽ സകല ശാസ്ത്രങ്ങൾക്കും മാതൃക. അടുത്ത കാലംവരെ തത്ത്വശാസ്ത്രത്തിന്റെ ഒരു ശാഖ മാത്രമായിരുന്ന മനഃശാസ്ത്രംപോലും ഇന്നു് പരിമാണ പ്രക്രിയയുടെ സാങ്കേതികപദ്ധതി അംഗീകരിച്ചുകൊണ്ടു് ഭൗതികശാസ്ത്രമായി ഉരുത്തിരിഞ്ഞുവന്നിട്ടുണ്ടു്.

നേരെമറിച്ചു്, ഒരു അദ്ധ്യാത്മവാദി സത്യത്തെപ്പററി പറയുമ്പോൾ അയാൾ വിവക്ഷിക്കുന്നതു് ആ അപരിമേയതത്ത്വത്തെ—പരക്കെ അറിയപ്പെടുന്ന വിധത്തിൽ അനന്തമായ ആ കേവലസത്തയെ—ആണു്. സഗുണോപാസകനായ ഒരു സാധകൻപോലും ആരാധനാസമയത്തു് തന്റെ ആരാധ്യദേവതയിൽ ആ അനന്തമായ ആത്യന്തികസത്തയുമായി തദാത്മ്യം പ്രാപിക്കുകയാണു് ചെയ്യുന്നതു്. ഒരു പക്ഷെ, അയാൾക്കു് ആ താദാത്മ്യഭാവത്തിന്റെ ദാർശനികമായ എല്ലാ വശങ്ങളും ഗ്രഹിക്കുവാൻ കഴിഞ്ഞിട്ടുണ്ടായിരിക്കയില്ല. ഈ കാഴ്ചപ്പാടിൽ, ആദ്ധ്യാത്മികത എന്നു പറയുന്നതു് ആ അനന്തസത്തയെക്കുറിച്ചുള്ള മനസ്സിന്റെ സൂക്ഷ്മഗ്രഹണശക്തിയും അതിൽനിന്നു് ഉദ്ഭൂതമാകുന്ന എല്ലാ ഭാവപ്രവണതകളും അടങ്ങിയിട്ടുള്ള ഒന്നാണു്.

ഈ വിശകലനത്തിന്റെ വെളിച്ചത്തിൽ നോക്കുമ്പോൾ ഒരിക്കലും ഇണങ്ങിച്ചേരാൻ കഴിയാത്ത ഒരു പ്രത്യേകത ശാസ്ത്രത്തിന്നും ആദ്ധ്യാത്മികതയ്ക്കും ഇടയിൽ ഉണ്ടെന്നു തോന്നാം. തങ്ങൾ മാത്രമാണു് യഥാർത്ഥസത്യാന്വേഷകരെന്നും മററുള്ളവരെല്ലാം മിഥ്യാബോധവിധേയരാണെന്നും സ്വയം അഭിമാനിച്ചിരുന്ന ശാസ്ത്രജ്ഞന്മാർ പത്തൊമ്പതാം നൂററാണ്ടിന്റെ അന്തിമദശകങ്ങൾവരെ ഈ പ്രത്യേകതയെ തങ്ങളുടെ വിശ്വാസപ്രമാണമായി അംഗീകരിച്ചിരുന്നു. തന്റെ സിദ്ധാന്തത്തിൽ ഈശ്വരന്നുള്ള സ്ഥാനം എന്താണു് എന്ന ചോദ്യത്തിന്നു് നെപ്പോളിയന്റെ സദസ്യനായ ഒരു ശാസ്ത്രജ്ഞൻ ഈ പ്രത്യേകതയെ ചൂണ്ടിക്കൊണ്ടാണു് ഉത്തരം നൽകുന്നതു്: ''പ്രഭോ, എന്റെ സിദ്ധാന്തത്തിൽ അങ്ങനെയൊരു സങ്കേതകല്പനയുടെ ആവശ്യംതന്നെയില്ല.'' 19-ാം നൂററാണ്ടിലെ സ്വമതാന്ധന്മാരായ ശാസ്ത്രജ്ഞന്മാർ ശാസ്ത്രത്തിന്റെ അന്വേഷണരീതിയിലും സത്യാവബോധക്ഷമതയിലും തികഞ്ഞ വിശ്വാസമുള്ളവരായിരുന്നു. അനന്തമായ ആ കേവലസത്ത അപരിമിതവും ആരാധ്യവുമായ അജ്ഞേയതയല്ല. നേരെമറിച്ചു് പിടികൊടുക്കുവാൻ കാത്തുനില്ക്കുന്ന പരമോത്തുംഗപദവി മാത്രമാണു്. ആ

ആത്യന്തികസത്തയടക്കമുള്ള ഏതു പ്രമേയവും അയാളുടെ സമീപനരീതിയ്ക്കു് ഇന്നല്ലെങ്കിൽ നാളെ വഴങ്ങിക്കൊടുക്കുകതന്നെ ചെയ്യും എന്ന യാൾ വിശ്വസിച്ചിരുന്നു.

സ്വമതാന്ധത ബുദ്ധിപരമായ ഒരു രോഗമാണു്. മതാനുയായികൾ, രാഷ്ട്രീയപ്രവർത്തകർ മുതലായി ജീവിതത്തിന്റെ വിവിധതുറകളിൽ പ്രവർത്തിക്കുന്നവരെപ്പോലെ വൈജ്ഞാനികരും ഈ രോഗബാധയ്ക്കധീനരാണു്. തത്ത്വത്തിൽ അവർ അങ്ങനെയാകാൻ പാടില്ലാത്തതാകുന്നു. കാരണം, അവർ എത്രയും തുറന്ന മനസ്ഥിതിക്കാരാവണമെന്നുള്ളതു് അവരെ സംബന്ധിച്ചേടത്തോളം പരമപ്രധാനമായ ഒരു നിയമമാണു്. അപ്രകാരം തുറന്ന മനസ്സോടുകൂടിയവരാണു് 20-ാം നൂറ്റാണ്ടിലെ ശാസ്ത്രത്തിന്റെ ഗതിവിഗതികളെ പിന്തുടൎന്നുകൊണ്ടു്, ശാസ്ത്രീയരീതിയുടെ പരിമിതികളെപ്പററി ബോധവാന്മാരായ തത്ത്വജ്ഞാനികളായിത്തീൎന്നിട്ടുള്ളവർ. അങ്ങനെയുള്ള പ്രശസ്തതത്ത്വജ്ഞാനികളായ ശാസ്ത്രകാരന്മാരിൽ വിഖ്യാതനായ ഒരാളാണു് പ്രൊഫസർ എഡിങ്ടൺ. "The nature of physical world" എന്ന പേരിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള അദ്ദേഹത്തിന്റെ ഗിഫോർഡു് പ്രസംഗങ്ങളിൽ, ശാസ്ത്രമാണു് മനുഷ്യലോകത്തിന്നു് സത്യം തെളിയിച്ചുകൊടുക്കുവാനുള്ള ഏക ഉപാധി എന്ന അവകാശവാദത്തെ വിസ്തരിച്ചു് നിരൂപണം ചെയ്തിട്ടുണ്ടു്. അദ്ദേഹത്തിന്റെ വാദഗതി ഒരു സാധാരണക്കാരനു മനസ്സിലാക്കാവുന്ന വിധം ഇങ്ങനെ സംഗ്രഹിക്കാം: ഫിററ്സ്ജറാൾഡിന്റെ (fitzgerald)സങ്കോചസിദ്ധാന്തം, അതിന്റെ മാനദണ്ഡങ്ങളെ, വസ്തുക്കളുടെ നിലനില്പിന്നു് ആധാരഭൂതമായ ആകാശത്തിന്റെ ഗതിചലനങ്ങൾക്കനുസൃതമായി സങ്കോചിക്കുകയോ വികസിക്കുകയോ ചെയ്യുന്നതായിട്ടാണു് പ്രതിപാദിച്ചിട്ടുള്ളതു്. അതുകൊണ്ടു് ന്യൂട്ടന്റെ പദ്ധതിയിൽ വിഭാവനംചെയ്ത തരത്തിലുള്ള നിയതവും അനന്യാശ്രിതവുമായ ഒരു കാലനിയമം അതിലില്ല. ഒരേ അളവുതോതുവെച്ചു് തിട്ടപ്പെടുത്തുന്ന കാലനിയമംതന്നെ ഗ്രഹങ്ങളുടെയും നക്ഷത്രപംക്തികളുടെയും വ്യത്യസ്തമായ ഗതിവേഗമനുസരിച്ചു് അവയിലെല്ലാം മാറിക്കൊണ്ടിരിക്കും. അതുകൊണ്ടു് നാം ശാസ്ത്രമെന്നു പറയുന്ന പ്രമാണങ്ങളിലധിഷ്ഠിതമായ അനുമാനങ്ങൾകൂടി എന്തെന്നില്ലാത്ത തരത്തിലുള്ള വ്യത്യാസങ്ങൾക്കു വിധേയമാണു്. മററുവിധത്തിൽ പറഞ്ഞാൽ, ഈ മാനോപകരണങ്ങൾ, സ്വന്തം പരീക്ഷണപരിധിയ്ക്കുള്ളിൽ എത്രതന്നെ കൃത്യമാണെങ്കിലും, പാരമാൎത്ഥികസത്തയെ സംബന്ധിച്ചു് ബാഹ്യേന്ദ്രിയങ്ങളെപ്പോലെതന്നെ വികൃതമാക്കിക്കാണിക്കുന്നതേ ഉള്ളു. ആത്യന്തികസത്യത്തെ സാക്ഷാത്കരിക്കുന്ന കാര്യത്തിൽ അവ ഇന്ദ്രിയങ്ങളെപ്പോലെതന്നെ നിഷ്ഫലങ്ങളാണെന്നൎത്ഥം. ശാസ്ത്രം, സ്വന്തം രീതികളിൽ തികഞ്ഞ വിശ്വാസത്തോടുകൂടി, വസ്തുക്കളുടെ യഥാൎത്ഥപ്രകൃതി കണ്ടുപിടിക്കാമെന്ന ആശയത്തോടെയാണു് ആവിർഭവിച്ചിട്ടുള്ളതു്. എന്നാൽ അപാരമായ എന്തോ ഒന്നിന്റെ ഏകദേശവിവരണം മാത്രമായ ഗണിതത്തിന്റെ സമീകൃതപാദങ്ങളിലേയ്ക്കു് ശാസ്ത്രം പൂണ്ടുപോകുകയാണു് ചെയ്യുന്നതു് എന്നും എഡിങ്ടൺ ചൂണ്ടിക്കാണിക്കുന്നു. ഗണിതത്തിന്റെ ആ സമീകൃതവാദങ്ങൾക്കു് അപാരമായ എന്തോ ഒന്നിലേയ്ക്കു വിരൽചൂണ്ടുന്ന പ്രതീകത്തിന്റെ മൂല്യമേ ഉള്ളുതാനും. ഉപകരണങ്ങളുടെ സഹായമില്ലാതെ ഇന്ദ്രിയജ്ഞാനത്തെ മാത്രം ആസ്പദമാക്കിയുള്ള സയുക്തികവും താത്ത്വികവുമായ ഗവേഷണൾക്കും ഉണ്ടു് മുൻപറഞ്ഞ മൂല്യം. അതുകൊണ്ടു് വസ്തുക്കളുടെ ആത്യന്തികപ്രകൃതിയെ വെളിപ്പെടുത്തുന്ന കാൎയ്യത്തിൽ രണ്ടും ഏതാണ്ടു് ഒരുപോലെയാണെന്നു പറയാം.

അടുക്കുംതോറും അകലേയ്ക്കു നീങ്ങുന്ന എന്നു തോന്നിക്കുന്ന ചക്രവാളസീമയെ തേടിയുള്ള യാത്രപോലെതന്നെ നിരൎത്ഥകമാണു് അതിനു മപ്പുറത്തു്" എന്ന നിലയിൽ വൎണ്ണിക്കുന്ന സത്യത്തിന്റെ കേന്ദ്രസ്ഥാനം കണ്ടുപിടിക്കുവാനുള്ള ഗവേഷണവും. എന്നാൽ ചക്രവാളസീമയുടെ കാൎയ്യത്തിൽ ഭൂവിതാനപരിധിനിൎണ്ണയമാൎഗ്ഗത്തിലൂടെ ചിലതെല്ലാം സധിച്ചേയ്ക്കാം. ഇക്കാൎയ്യത്തിൽ ശാസ്ത്രത്തിന്റെ പ്രവൎത്തനരീതിക്കുണ്ടെന്നു് അവകാശപ്പെടുന്ന അന്യാദൃശത്വവും കൃത്യതയും നിഗമനശേഷിയും വെറും സങ്കല്പമാണെന്നു് തെളിയിക്കപ്പെട്ടിരിക്കുന്നു.

എന്നാൽ പിന്നെ സത്യത്തെ അറിയാനുള്ള മാൎഗ്ഗമെന്ന നിലയിൽ ശാസ്ത്രത്തിന്നു് എന്തു സ്ഥാനമാണുള്ളതു്? ശാസ്ത്രം അതിന്റെ അപ്ര

മാദിത്വത്തിൻെറയും (തെററുപററായ്മയുടെയും) സൎവ്വജ്ഞതയുടെയും സമുന്നതസ്ഥാനത്തു നിന്നു് താഴേയ്ക്കിറങ്ങിവരിക മാത്രമല്ല, സത്യത്തിൻെറ പരിമിതമായ ഒരംശം മാത്രമേ തനിക്കു് കൈകാൎയ്യം ചെയ്യാൻ സാധിക്കൂ എന്ന കാൎയ്യം അംഗീകരിക്കുകയും വേണം. അപരിമിതമായ സത്യത്തിൻെറ പരിമിതമായ ഒരംശത്തിൽമാത്രമേ ശാസ്ത്രത്തിൻെറ പരീക്ഷണങ്ങളും ഉപയോഗപ്പെടുത്താനും ജീവിതത്തിൽ പ്രായോഗികപ്രാധാന്യമുള്ള ഫലം നേടുവാനും സാധിക്കുകയുള്ളൂ. അനന്തമായ ആ കേവലസത്തയെക്കുറിച്ചുള്ള ബോധത്തിൻെറ പ്രാധാന്യവും സാധുതയും ശാസ്ത്രം അംഗീകരിക്കുകയും വേണം. ആ ബോധത്തിലാണു് ആന്തരികവും ബാഹ്യവുമായ പ്രചോദനങ്ങളെ ശാസ്ത്രത്തിനു മനസ്സിലാക്കാനുള്ളതു്. ശബ്ദത്തിൻെറയും സ്പൎശത്തിൻെറയും രൂപത്തിൻെറയുമായ സാധാരണ ഇന്ദ്രിയലോകംപോലെത്തന്നെ ഇതിൻെറ പ്രതിരൂപാത്മകങ്ങളായ ഭാവങ്ങളും സത്യത്തെ ചൂണ്ടിക്കാണിക്കുകയല്ലാതെ അതിലേയ്ക്കു ചുഴിഞ്ഞിറങ്ങുന്നില്ല. ഈ വിശകലനത്തിൽ ശാസ്ത്രവും ആദ്ധ്യാത്മികതയും മനുഷ്യമനസ്സിൻെറ ശരിയായ പ്രത്യാഹ്വാനമാണെന്നു തെളിയുന്നു. അതുകൊണ്ടു് ചിലരെങ്കിലും അവയ്ക്കുണ്ടെന്നു സങ്കല്പിക്കുന്ന അന്യോന്യവിരോധം പരിപക്വമല്ലാത്ത ചിന്തയുടെ സന്താനമാണെന്നോ അല്ലെങ്കിൽ മുന്നനുഭവങ്ങളിൽനിന്നുണ്ടായിട്ടുള്ള പക്ഷപാതബുദ്ധിയാണെന്നോ പറയേണ്ടിയിരിക്കുന്നു. ഒരു ശാസ്ത്രജ്ഞന്നു് ആദ്ധ്യാത്മികസാധകനാകാനോ ആദ്ധ്യാത്മികസാധകന്നു് ശാസ്ത്രജ്ഞനാകാനോ, ഒരുപക്ഷെ, തൻെറ പ്രത്യേകരീതിയിലുള്ള വിദ്യാഭ്യാസവും മനോഭാവവുമല്ലാതെ ഒന്നും പ്രതിബന്ധമായിത്തീരുകയില്ല.

പരിണാമത്തിൻെറ ക്രമാനുഗതിയിൽ നിന്നു് ഉണ്ടായിട്ടുള്ള ഒരു മികച്ച കഴിവാണു് ആദ്ധ്യാത്മികത അല്ലെങ്കിൽ പരമതത്ത്വജിജ്ഞാസ. ആധുനികശാസ്ത്രത്തിൻെറ അമൂല്യസംഭാവനകളിലൊന്നായ പരിണാമസിദ്ധാന്തം അല്ലെങ്കിൽ വികാസവാദം (evolution) കൂടുതൽ വ്യക്തവും അൎത്ഥവത്തുമായിത്തീരുന്നതു് പ്രാചീനഭാരതീയചിന്തകന്മാരുടെ വിലയവാദത്തോടു (involution) കൂടിച്ചേരുമ്പോൾ മാത്രമാണു്. ഈ നിയമപ്രകാരം പരമാത്മാവു് ജഡപ്രകൃതിയുടെ നിലയിലെത്തുന്നതുവരെ കൂടുതൽ കൂടുതൽ സ്ഥൂലങ്ങളായ രൂപങ്ങളിൽ വിഷയീഭവിക്കുന്നു. സ്ഥൂലവസ്തുക്കളടക്കമുള്ള എല്ലാ പദാൎത്ഥങ്ങളിലും പരമകാരണമെന്ന നിലയിൽ അതു് അന്തർല്ലീനമായിട്ടുണ്ടു്. പരിണാമമെന്നോ വികാസമെന്നോ പറയുന്നതു് ഒരു പ്രതിലോമപ്രക്രിയയാണു്. അതിൽ പരമാത്മാവിൻെറ ബീജാവസ്ഥയിലുള്ള ഭാവം വീണ്ടും സൂക്ഷ്മരൂപങ്ങൾ, ജീവൻ, മനസ്സ്, അഹംബോധം മുതലായി പരിണാമത്തിൻെറ ഓരോ ദശയിൽക്കൂടി കടന്നു് പൂൎണ്ണമായ സാകാരാവസ്ഥയിൽ പ്രത്യക്ഷപ്പെടുന്നു. പരിണാമാത്മകമായ വളൎച്ചയുടെ മേലോട്ടു മേലോട്ടുള്ള പതനങ്ങളിൽ പരിതഃസ്ഥിതികളിൽ വേരുറച്ച ഇന്ദ്രിയബോധത്തിനു് കൂടുതൽ കൂടുതൽ മോചനം സിദ്ധിക്കുന്നു. ജഡവസ്തു പ്രകൃതിയുമായി താദാത്മ്യം പ്രാപിച്ചിട്ടുള്ള ഒന്നാണു്. എന്നാൽ ജീവസ്ഫുരണം പ്രകടമാകുമ്പോൾ, പ്രകൃതി ഒരു പരിതഃസ്ഥിതി എന്ന നിലയിൽ അംഗീകരിക്കപ്പെടുന്നു. ജീവവസ്തു സ്വന്തം നിലനില്പിന്നായി ആ പരിതഃസ്ഥിതിയ്ക്കെതിരായി മല്ലടിച്ചുകൊണ്ടിരിക്കുന്നു. മനസ്സിൻെറ ആവിർഭാവത്തോടുകൂടി പ്രകൃതിയും താനും വിഭിന്നമാണെന്ന ബോധം കൂടുതൽ കൂടുതൽ വ്യക്തമായിത്തീരുന്നു. മനുഷ്യനെന്ന നിലയിലെത്തുമ്പോൾ ഈ ബോധം പൂൎണ്ണമായും വികാസം പ്രാപിക്കുന്നു. അപ്പോൾ ബാഹ്യപ്രകൃതിയിൽനിന്നു നിരപേക്ഷമായി വിട്ടുനില്ക്കുന്ന കൎത്താവാണു് താൻ എന്ന ബോധം പൂൎണ്ണമായി വളരുന്നു.

പക്ഷേ, അപ്പോഴേക്കും ആ ആത്മബോധം താൻ മറെറാരു ചുററുപാടിൽ കുടുങ്ങിക്കിടക്കുന്നതായി സ്വയം കണ്ടെത്തുന്നു. ആ ആന്തരികമായ പരിതഃസ്ഥിതി ശരീരത്തെ ആധാരമാക്കി മനസ്സ് മെടഞ്ഞെടുത്തിട്ടുള്ളതാണു്. ശരീരമനസ്സുകൾ നമ്മുടെ ആത്മബോധത്തെ നിശ്ശേഷം പ്രക്ഷീണമാക്കിത്തീൎക്കുന്നുവെന്നു് നമുക്കു തോന്നാം. എന്നാൽ അന്തർമ്മുഖരായി ധ്യാനത്തിന്നിരിക്കുന്ന സന്ദൎഭങ്ങളിൽ മനസ്സിൻെറ സൎവ്വാധിപത്യം നമുക്കനുഭവപ്പെടുന്നു. അങ്ങനെ 'എൻെറ ശരീരം' 'എൻെറ മനസ്സു്' എന്നെല്ലാം അഹംബുദ്ധിയോടെ നാം വ്യവഹരിക്കുകയും ചെയ്യുന്നു. ഇതൊക്കെ വെറും മിഥ്യാബോധമാണെന്നു പറഞ്ഞുതള്ളുന്ന ചില മനഃശാസ്ത്രജ്ഞ

ന്മാരുണ്ട്. എളുപ്പത്തിൽ കഴിഞ്ഞ ഈ വിശദീകരണത്തെക്കാരം അബദ്ധമായി മററു യാതൊന്നുമില്ല. ബാഹ്യങ്ങളും ആന്തരികങ്ങളുമായ പരിതഃസ്ഥിതികളുടെ – ശരീരമനസ്സുകളുടെയും ബാഹ്യപ്രകൃതിയുടെയും – ജ്ഞാനമടക്കമുള്ള ജീവിതത്തിലെ എല്ലാ അനുഭവങ്ങളുടെയും അടിത്തറയാണ് ഈ അഹംബോധം. ഇത്ര അടിയുറച്ച ഈ അനുഭവത്തെ ഇത്രമാത്രം ലാഘവബുദ്ധിയോടെ തള്ളിപ്പറയുന്നതു് വേരുറച്ചുപോയ ഏതോ ഒരു അബദ്ധധാരണയുടെ ഫലമാണ്.

വേദാന്തത്തിന്റെ ആദ്ധ്യാത്മികദർശനമനുസരിച്ച് മാനുഷികതലത്തിലുള്ള പരിണാമം, പ്രകൃതി സ്വയംഗ്രഹണത്തിനുള്ള ഒരു മാധ്യമമെന്നനിലയിൽ ഉണ്ടാക്കിയിട്ടുള്ള ശരീരമനസ്സുകളുടെ യാന്ത്രികത്വത്തിൽനിന്ന് കൂടുതൽ കൂടുതൽ അനാസക്തിനേടി ആത്മബോധം വളത്തുകയാണ്. സയൻസിന്റെ അഭിവൃദ്ധിയിലുണ്ടായിട്ടുള്ള സാങ്കേതികവിദ്യയുടെ വളച്ചുകൊണ്ട് ജീവിതത്തിൽ കൂടുതൽ ഐശ്വയ്യവും അധികാരവും നേടുന്നതിന്ന് പ്രകൃതിശക്തിയെ കീഴടക്കുവാൻ മനുഷ്യന്നു കഴിഞ്ഞിട്ടുണ്ട്. ഇതിനെ പുരോഗതിയെന്നു ചിലപ്പോരം പറയാറുണ്ട്. ഒരു പക്ഷെ, അതു ശരിയായിരിക്കാം. എന്നാൽ ഈ വിലയിരുത്തൽ ഒരു അദ്ധസത്യമായിത്തീരും, ശാസ്ത്രത്തിന്റെയും സാങ്കേതികവിദ്യകളുടേയുമായ ഈ കാലഘട്ടം കൂട്ടക്കൊലയുടെയും, മദ്ദനത്തിന്റെയും, അടിമപ്പെടുത്തലിന്റെയും, ചിത്തവിഭ്രാന്തിയുടെയും, നിർല്ലജ്ജമായി കാട്ടിക്കൂട്ടുന്ന എല്ലാ ദുഃസ്വഭാവങ്ങളുടെയും ഒരു കാലഘട്ടംകൂടിയാണെന്ന വസ്തുത നാം കണക്കിലെടുക്കുന്നില്ലെങ്കിൽ. സാങ്കേതികവിദ്യകളുടെ അഭിവൃദ്ധി ഒരു പുരോഗമനംതന്നെയെന്നതിൽ സംശയമില്ല. പക്ഷെ, അതു് ബാഹ്യമായ പരിതഃസ്ഥിതികളെ സംബന്ധിച്ചുള്ള ഒരു പുരോഗമനമേ ആകുന്നുള്ളു. അതുകൊണ്ട് അതു് മനുഷ്യന്റെ ആന്തരികമായ ചുററുപാടുകളുടെ നിയന്ത്രണത്തിലൊതുങ്ങി നില്ക്കുന്ന യഥാത്ഥമായ പരിണാമത്തിന്ന് മുഴവൻ അനുയോജ്യമായിത്തീരുന്നില്ല. ഈ കാരണംകൊണ്ടാണ് ശാസ്ത്രീയാഭിവൃദ്ധി മനുഷ്യന്റെ നന്മയ്ക്കെന്നപോലെ തിന്മയ്ക്കും കാരണമായിട്ടുള്ളതു്. മനുഷ്യന്ന് ആത്മബോധം സുസാധമാക്കിത്തീർത്തിട്ടുള്ള പ്രത്യേകപരിണാമം അവന്റെ ചിത്തവൃത്തിയുടെയും വികാരത്തിന്റെയും ജന്മവാസനകളുടെയും നിരോധനത്തിലധിഷ്ഠിതമാകുന്നു. ഒരു മനുഷ്യന്ന് അവന്റെ ശരീരമനസ്സുകളുടെ പ്രചോദനങ്ങരംക്ക് ഇരയായിത്തീരുന്നതിന്നു പകരം എത്രത്തോളം അവയ്ക്കു സാക്ഷിയായി നില്ക്കുവാൻ കഴിയുന്നുവോ അത്രത്തോളം അവൻ മൃഗീയതയിൽനിന്ന് ഉയന്നുവെന്നു പറയാം. മാത്രമല്ല, എന്തിനെയും ഉദാരതയോടെ വീക്ഷിക്കുകയും നിഷ്പക്ഷവും വസ്തുനിഷ്ഠവുമായ രീതിയിൽ കാര്യം ഗ്രഹിക്കുകയും ചെയ്യുന്ന നിരീക്ഷണമനോഭാവം അവനിൽ ദൃഢമൂലമായിത്തീരുകയും ചെയ്യും. ഭാരതത്തിലെ ആദ്ധ്യാത്മിക പാരമ്പര്യം ചിത്തവൃത്തിയെ ഏകാഗ്രമാക്കി ധ്യാനം ശീലിക്കുക എന്ന ഒരു മാഗ്ഗത്തെ പോഷിപ്പിച്ചുകൊണ്ടുവന്നിട്ടുണ്ട്. ഈ ധ്യാനമാഗ്ഗത്തിന്ന് ഇന്ദ്രിയബോധത്തിന്റെ സമുന്നതമായ പരിണാമത്തെ അതീന്ദ്രിയബോധത്തിലേയ്ക്ക് ക്രമാനുഗതമായി മനുഷ്യപ്രയത്നംകൊണ്ട് വളരെ വേഗത്തിൽ ഉയത്തിക്കൊണ്ടുപോകാൻ കഴിയും. ഒരു ആധികാരികപുരുഷൻ ഈ ധ്യാനമാഗ്ഗത്തിന്റെ നിഷ്ഠകളെ ശരിക്ക് അനുഷ്ഠിക്കുകയാണെങ്കിൽ,അദ്ദേഹത്തിന്ന്സമാധി–സിരാപടലത്തിന്റെയും സ്ഥൂലമനസ്സിന്റെയും പിടിപാടിൽനിന്ന് പരിപൂണ്ണമായും വേറിട്ട ആത്മബോധാവസ്ഥ – നേടുവാൻ കഴിയുന്നു. ആ അവസ്ഥയിൽ സാധകന്റെ സ്ഥൂലമനസ്സ്, പരിണാമത്തിന്റെ ആദ്യഘട്ടങ്ങളിൽപോലും മനുഷ്യന്ന് ഏതൊന്നിന്റെ അവ്യക്തമായ ബോധം അനുഭവപ്പെട്ടിരുന്നുവോ, ആ അനന്തമായ പരമസത്തയെ സാക്ഷാത്കരിക്കുകയും അതിൽ ലയിക്കുകയും ചെയ്യുന്നു. സമാധി ഒരിക്കലും ഒരു ബോധരഹിതാവസ്ഥയല്ല. എന്നാൽ ബാഹ്യമായി അങ്ങനെ തോന്നാം. എന്തെന്നാൽ അവിടെ ആത്മബോധം സ്ഥൂലമനസ്സ് എന്ന നിലയിൽ പ്രവത്തിക്കുന്നില്ല; അനന്തമായ സച്ചിദാനന്ദത്തിൽ സ്വയം ലയിച്ചിരിക്കുകയാണ്. ഇതു്, സ്ഥൂലമനസ്സിനാൽ വികൃതമാക്കപ്പെടുന്ന അനുഭവജ്ഞാനത്തോടു തട്ടിച്ചുനോക്കുമ്പോരം അനുഭൂതി സമഞ്ജസമായ പൂണ്ണജ്ഞാനമാകുന്നു. ആ അവസ്ഥയിൽ, അചിന്ത്യമായ വിധത്തിൽ വിസ്തൃതവും വിഷയസങ്കുലവുമായ പ്രകൃതി ശൂന്യപ്രായമായ ഒരു നിഴൽ മാത്രമായേ അനുഭവപ്പെടുന്നുള്ളു. കേവലജ്ഞാന

ത്തിൻെറ ചഞ്ചലമായ ഒരു നാളമാണെങ്കിലും, പ്രഥമദർശനത്തിൽ പ്രകൃതിവസ്തുക്കളുമായി കെട്ടപ്പെട്ട് അതിൽനിന്ന് ഉത്പന്നമായി തോന്നുന്ന ആത്മബോധം അവിടെ അനന്തമായ സച്ചിദാനന്ദരൂപമായി വിളങ്ങുന്നു, ആ ബോധം അവ്യാവൃത്തകവും അവിഭാജ്യവുമായതുകൊണ്ട് ഒന്നിന്നും അതിനെ ബാധിക്കാനോ വിച്ഛേദിക്കാനോ നശിപ്പിക്കാനോ സാധിക്കുകയില്ല.

അതുകൊണ്ട് ശാസ്ത്രത്തിന്നും ആദ്ധ്യാത്മികതയ്ക്കും തമ്മിൽ യാതൊരു പൊരുത്തക്കേടുമില്ല. അഥവാ അങ്ങനെ പൊരുത്തക്കേടുണ്ടെന്ന് ആരെങ്കിലും വിചാരിക്കുന്നുണ്ടെങ്കിൽ അയാൾക്ക് ആദ്ധ്യാത്മികതയെയും മതബോധത്തെയും തിരിച്ചറിയാൻ കഴിയുന്നില്ലെന്നേയുള്ളു.

[പ്രബുദ്ധഭാരതം 1968 നവംബർ ലക്കത്തിൽനിന്ന്. വിവർത്തനം: വി. കൃഷ്ണൻകുട്ടിനായർ.]

# കൽപതരു

**രമേശ്**

കല്പതരുവിനെക്കുറിച്ച് കേൾക്കാത്തവർ ചുരുങ്ങും. അങ്ങു മുകളിൽ ദേവലോകമെന്നൊരു ലോകം. അവിടെ കല്പതരുവെന്നൊരു മരം. നമ്മുടെ ഏതാവശ്യവും നിറവേററുവാൻ ആ മരത്തിനു കഴിവുണ്ട്. ഇതാണ് കല്പതരുവിനെക്കുറിച്ചുള്ള നമ്മുടെ ഭാവന.

ഉദ്ദേശിക്കുന്നതെന്തും ആ വൃക്ഷം കൊടുക്കും. എന്നാൽ ഓരോരുത്തരുടേയും ആവശ്യം പ്രായത്തിനും ഭാവനയ്ക്കും അനുസരിച്ചു പലതാണ്. ഒരു നാലു വയസ്സുകാരൻ കല്പതരുവിൻെറ അടുത്തുചെന്നാൽ ചോദിക്കും ഒത്തിരി വലിയ ബലൂണും, കളിവണ്ടിയും, പഞ്ചസാരപ്പാലുമിഠായിയും ഒക്കെ. അതവൻെറ ആവശ്യമാണ്. അതിനേക്കാൾ വലുതായിട്ടൊന്നും അവന്നില്ലതാനും. എന്നാൽ അവൻ ഒരു വിദ്യാർത്ഥിയാകുമ്പോഴേക്കും അവൻെറ ആവശ്യങ്ങൾക്ക് മാററം വരികയായി. നിറമുള്ള ചോക്ക്, ചായപ്പെൻസിൽ, ടെർലിൻഷട്ട് അങ്ങനെ പലതുമാണ് ഇന്നവൻെറ ആവശ്യം. പക്ഷെ ഇവയും നിസ്സാരങ്ങളായിത്തോന്നും അവൻ ഹൈസ്ക്കൂൾ വിദ്യാർത്ഥിയാകുമ്പോൾ. സൈക്കിൾ, ആകർഷണീയമായ വേഷഭൂഷകൾ, റിസ്ററുവാച്ച് ഇങ്ങനെ പലതുമാണ്, ആ വിരുതൻെറ ആവശ്യം. ആവശ്യങ്ങൾ വീണ്ടും വീണ്ടും മാറും, അയാൾ യുവാവാകുമ്പോൾ, ഭർത്താവാകുമ്പോൾ, പിതാവാകുമ്പോൾ, പിതാമഹനാകുമ്പോൾ. ഓരോ പടിയിലെത്തുമ്പോഴും അയാൾ ചിന്തിക്കും, കഴിഞ്ഞ തൻെറ ആവശ്യങ്ങൾ നിസ്സാരങ്ങളായിരുന്നുവെന്നും, ഇപ്പോഴത്തെ ആവശ്യങ്ങൾ അത്യാവശ്യങ്ങളാണെന്നും സ്ഥിരമാണെന്നും. എത്ര കിട്ടിയാലും ഏന്തു കിട്ടിയാലും അവനൊരിക്കലും തൃപ്തനല്ല. തനിക്കു തൃപ്തിതരുവാൻ പര്യാപ്തമെന്നു കരുതിയിരുന്നതെല്ലാം അതൃപ്തിയിലേയ്ക്ക് മാത്രമാണവനെ നയിച്ചതു്.

ഇപ്പോൾ ഒരു സംശയം അവനിൽ ഉദിക്കുകയായി: എന്തു കിട്ടിയാലാണ് എല്ലാം കിട്ടിയതായി തോന്നുന്നതെന്ന്; തനിക്കു പൂർണ്ണതൃപ്തി തരുന്നതും ഒരിക്കലും നശിക്കാത്തതുമായ വല്ലതും ഉണ്ടോ എന്ന്; അങ്ങനെയൊന്നു തരുന്ന കല്പകവൃക്ഷം എവിടെയെങ്കിലും ഉണ്ടോ എന്ന്. അവിടെ അവൻ ഒരു ചിന്തകനാവുകയാണ്, അന്തർമുഖനാവുകയാണ്.

എല്ലാവരും ചിന്തിച്ചിട്ടുണ്ടാവണം, അങ്ങനെയൊരു കല്പതരുവിനെക്കുറിച്ച്. പക്ഷെ, പലരും അങ്ങനെയൊന്നു കണ്ടെത്താതെ മൺമറഞ്ഞു. ചിലർ അതു കണ്ടെത്തി. കണ്ടവർ കാണാത്തവരെ കാണിക്കുവാൻ ശ്രമിക്കുകയും ചെയ്തു. എന്താണതു്? ആത്മസാക്ഷാത്കാരം. സത്യദർശികളെല്ലാം നിസ്സംശയം പറഞ്ഞു, ആത്മസാക്ഷാത്കാരംകൊണ്ടു മാത്രമേ മനുഷ്യൻ പൂർണ്ണതൃപ്തനാകു എന്ന്.

ശിശുവിന് പ്രിയങ്കരമായ പലതും പ്രായപൂർത്തിയായവന്ന് നിഷ്പ്രയോജനമാണ്. അതുപോലെ സാധാരണമനുഷ്യൻ ലൗകികസുഖഭോഗങ്ങളുടെ പിന്നാലെ പരക്കംപായുമ്പോൾ, ചിന്തകരായ സത്യാന്വേഷികൾ അകലെ മാറിയിരുന്ന് പുഞ്ചിരിക്കുകമാത്രം ചെയ്യുന്നു. ഭൗതികസുഖഭോഗങ്ങളാകുന്ന കളിക്കോപ്പുകൾ അവർ വലിച്ചെറിയുന്നു. പരമസത്യത്തെ ശരണംപ്രാപിക്കുകയും ചെയ്യുന്നു. സത്യദർശികളായി പൂർണ്ണതൃപ്തി കൈവരിക്കുകയും ചെയ്യുന്നു. അവർ തങ്ങളുടെ മുക്തികൊണ്ടുമാത്രം തൃപ്തരായില്ല. പൂർണ്ണമായ തൃപ്തിക്കുവേണ്ടി പരിശ്രമിക്കുകയും, എന്നാൽ അതെവിടെയെന്നറിയാതെ വിഷമി

ക്കുകയും ചെയ്യുന്നവരെ കണ്ടു് അവരുടെ കരള ലിഞ്ഞിട്ടുണ്ടു്. അവരുടെ കാരുണ്യാതിരേകം കൊണ്ടു് പലരും മുക്തരായിട്ടുമുണ്ടു്.

ശ്രീരാമകൃഷ്ണദേവൻെറ ചരിത്രത്തിലേയ്ക്കു് കടക്കുമ്പോൾ ഇത്തരം സംഭവങ്ങൾ ധാരാളം നമുക്കു കാണാം. ആ പാവനജീവിതംകൊണ്ടു് പലരും സത്യദൾശികളായി. അവിടുത്തെ ഭാഷയിൽ പറഞ്ഞാൽ, ആ ''മലയമാരുതൻ, വാഴയും മുളയുമല്ലാത്ത, കാതലുള്ള എല്ലാ വൃക്ഷങ്ങളേയും ചന്ദനമരങ്ങളാക്കി മാററി.''

എങ്കിലും കാരുണ്യം അതിൻെറ അത്യുച്ചനിലയിലെത്തിയ ഒരു ദിവസം ഉണ്ടു്. അതാണു് 1886 ജനുവരി ഒന്നാം തീയതി. അതേ, കല്പതരുദിനം! ഇന്നും ഭക്തന്മാർ ജനുവരി ഒന്നാം തീയതി കല്പതരുദിനമായി കൊണ്ടാടിവരുന്നു.

അവിടുന്നു് തൻെറ ജീവിതനാടകത്തിൻെറ അന്ത്യരംഗങ്ങൾ അഭിനയിച്ചുതീക്കുകയായിരുന്നു. കോസിപ്പൂർ ഗാർഡൻഹൗസിൽ ചികിത്സാത്ഥം അവിടുന്നു താമസിക്കുന്നു. അന്നു്, 1886 ജനുവരി ഒന്നാം തീയതി രോഗത്തിനു് തെല്ലു കുറവുള്ളതുപോലെ തോന്നി. അതുകൊണ്ടു് മുറിയിൽനിന്നും പുറത്തുവന്നു് ലേശം നടക്കണമെന്നുള്ള ആഗ്രഹം പ്രകടിപ്പിച്ചു. അവിടുന്നു പുറത്തുവന്നു. മുപ്പതിലധികം ഗൃഹസ്ഥഭക്തന്മാർ അപ്പോളവിടെ വന്നിട്ടുണ്ടു്. തങ്ങളുടെ ഗുരുദേവനെ പെട്ടെന്നു കണ്ടപ്പോൾ സന്തോഷാതിരേകത്തോടെ അവർ ഭക്ത്യാദരപൂർവ്വം പ്രണാമങ്ങൾ അപ്പിച്ചു. ഒരു വൃക്ഷത്തണലിൽ സംസാരിച്ചുകൊണ്ടിരുന്ന ഗിരീശ്ചന്ദ്രഘോഷം കുളിരണിഞ്ഞുകൊണ്ടു് പ്രണാമം അപ്പിച്ചു. ഗിരീശിനോടു്, തന്നെക്കുറിച്ചു് അവതാരമാണെന്നും മററും എന്തുകൊണ്ടാണു് കാണുന്നവരോടെല്ലാം പറഞ്ഞുനടക്കുന്നതെന്നു് ഭഗവാൻ ചോദിച്ചു. ഗിരീശ് ഭഗവത്പാദാരവിന്ദങ്ങൾക്കുസമീപം മുട്ടുകുത്തിനിന്നു് ഗദ്ഗദകണ്ഠനായി പറഞ്ഞു: ''ആരുടെ മാഹാത്മ്യത്തെക്കുറിച്ചു പറയുവാനാണോ വ്യാസനും വാല്മീകിയും വാക്കുകൾ കിട്ടാതെ കുഴങ്ങിയതു്, ആ പരംപൊരുളിനെക്കുറിച്ചു് ഞാൻ എന്തു പറയുവാനാണു് ?'' എന്നു്. ജഗദീശ്വരൻതന്നെ മനുഷ്യവേഷത്തിൽ തൻെറ സമീപം നില്ക്കുന്നവെന്ന സത്യം ആ ഭക്തൻ അറിഞ്ഞുകഴിഞ്ഞിരിക്കുന്നു. ഗിരീശിൻെറ, നിഷ്കളങ്കവും ഭക്തിപൂർണ്ണവുമായ വാക്കുകൾ ഭഗവാൻെറ ഉള്ളിൽ കെട്ടിനിന്ന കരുണയുടെ അണ പൊട്ടിച്ചുവിട്ടു. ആ തിരുമുഖത്തുനിന്നും അപാരകരുണയുടെ അമൃതബിന്ദുക്കൾ വാഗ്രൂപത്തിൽ പുറത്തുവന്നു:

''എന്താണു് ഞാൻ കൂടുതൽ പറയുക! നിങ്ങൾ എല്ലാവരും ആദ്ധ്യാത്മികമായ ഉണച്ച്കൊണ്ടു് അനുഗ്രഹീതരായിത്തീരട്ടെ.''

ഈ വാക്കുകൾ പുറത്തുവന്നതോടെ അവിടുന്നു് ഭാവസമാധിയിൽ മുഴുകി പൂർണ്ണമായ പരിശുദ്ധിയുടെയും നിഃസ്വാത്ഥതയുടെയും മൂത്തിമദ്ഭാവമായ ഗുരുദേവനിൽനിന്നുതിന്ന അമൃതവാണികൾ ഭക്തന്മാരുടെ ഹൃദയങ്ങളിൽ ആഞ്ഞുപതിച്ചു. അവിടമൊരു ആനന്ദക്കടലായി മാറി. അവർ സ്ഥലവും കാലവും മറന്നു. ഗുരുദേവൻെറ ദേഹം രോഗബാധിതമാണെന്ന വസ്തുത മറന്നു. ലൗകികബന്ധങ്ങളെല്ലാം മറന്നു. ഭൗതികതലത്തിലുള്ള സുഖദുഃഖങ്ങളെല്ലാം മറന്നു. ചിലർ അവിടുത്തെ പാദധൂളി നെറുകയിലണിഞ്ഞു. ചിലർ അവിടുത്തെ സാഷ്ടാംഗം പ്രണമിച്ചു. മററു ചിലർ തികച്ചും ചലനരഹിതരായി. ചിലരുടെ കണ്ണുകളിൽനിന്നും കപോലങ്ങളിലൂടെ ആനന്ദാശ്രുക്കൾ കവിഞ്ഞൊഴുകി. ഭഗവാൻ ഭാവസമാധിയിൽ നിന്നുണന്നു. തൻെറ കരസ്പശംകൊണ്ടു് എല്ലാവരേയും വീണ്ടും അനുഗ്രഹിച്ചു.

ചോദിക്കുന്നതുമാത്രം – നല്ലതായാലും ചീത്തയായാലും — കൊടുക്കുന്ന ദേവലോകത്തിലെ കല്പതരു ഇന്നു് അവരുടെ മുമ്പിൽ കാട്ടുതകരയായി രൂപംകൊണ്ടു. ഭാവിശ്രേയസ്സിനു് വേണ്ടതു് അറിഞ്ഞു കൊടുക്കുന്ന, കല്പകവൃക്ഷങ്ങൾക്കു് ദാനശക്തികൊടുക്കുന്ന, കല്പതരുവിനെ അവർ അവിടെ കണ്ടു.

ശ്രീരാമകൃഷ്ണഭക്തന്മാക്കു് ജനുവരി ഒന്നാം തീയതി ഇന്നും സുദിനമാണു്; എന്നും ആയിരിക്കുകയും ചെയ്യും. ആ രംഗങ്ങൾ നേരിൽ കാണുവാൻ നമുക്കു് ഭാഗ്യം സിദ്ധിച്ചില്ലെങ്കിലും ആ മധുരസ്മരണ നമ്മെ പുളകം ചാത്തുന്നു. കല്പതരുദിനത്തിൽ ഇന്നും കോസിപ്പൂർ ഗാർഡൻ ആശ്രമത്തിലേയ്ക്കു് ലക്ഷക്കണക്കിനു് ആളുകൾ പ്രവഹിയ്ക്കുന്നു. ഏതൊ ഒരു വിശേഷാനുഭൂതിയോടെയാണു് ഓരോരുത്തരും അവിടെനിന്നു് മടങ്ങുന്നതെന്നു് തെല്ലു സൂക്ഷിച്ചാൽ നമുക്കു് അറിയുവാൻ കഴിയും. ആ പരമകാരുണികൻെറ കൃപാകടാക്ഷം എല്ലാ ജീവജാലങ്ങളിലും ഉണ്ടാകുവാൻ നമുക്കു പ്രാത്ഥിയ്ക്കാം. ആ കല്പതരുമൂലത്തിൽ നമുക്കും അഭയം തേടാം.

# ഏകാന്തത എന്ത്, എന്തിന്?

പണ്ഡിററ് സി. രാമകൃഷ്ണൻനായർ

എല്ലാ ജീവികൾക്കും തങ്ങളുടെ കൂട്ടരോടു കൂടി ഒന്നിച്ച് ആഹ്ലാദിച്ചു കഴിച്ചുകൂട്ടുകയാണിഷ്ടം. വിശേഷബുദ്ധിയുള്ള മനുഷ്യനും അക്കാര്യത്തിലൊട്ടും പിന്നോക്കമല്ല. അവനു കൂട്ടങ്ങളുണ്ട്; സംഘങ്ങളുണ്ട്; സമ്മേളനങ്ങളുണ്ട്; ഉത്സവങ്ങളുണ്ട്. ഇങ്ങനെ മനുഷ്യനും സമൂഹജീവിയാണെന്നു പറയപ്പെടുന്നു. ഇത്ര ഹൃദ്യമായ സാമൂഹ്യജീവിതത്തിൽത്തന്നെ വളർന്നുവന്ന സംസ്കാരസമ്പന്നരായ മനുഷ്യർ അവരുടെ ചിന്താമണ്ഡലത്തിൽ ഏകാന്തതയ്ക്ക് സമുന്നതമായ ഒരു സ്ഥാനം നൽകി. ഇതൊരു വൈരുദ്ധ്യമായിത്തോന്നാം. വാസ്തവമോർത്താൽ അതു വൈരുദ്ധ്യമല്ല. മനുഷ്യൻ സുഖാന്വേഷിയാണല്ലൊ. അതിനാൽ സുഖലാഭത്തിനുവേണ്ടി അവൻ ബാഹ്യബന്ധം പുലർത്തിയാണു പരിശീലിച്ചതു്. ജാതമാത്രനായ ശിശു മുലപ്പാലു കിട്ടിയാൽ അതു കുടിച്ചു സന്തോഷിക്കുന്നു. അങ്ങനെ മനുഷ്യൻ ലൗകികവേഴ്ചയിൽക്കൂടി സുഖം ആസ്വദിച്ചുവരുന്നു. തുടർന്നുവന്ന ആ പരിശീലനമാണ് അവനു സമൂഹജീവിതത്തിനു പ്രേരണ നൽകിയതു്. വളരെനാളത്തെ പരിചയംകൊണ്ടു് ഇന്ദ്രിയലോലുപതയിലാണ് ആ ബന്ധം അധിഷ്ഠിതമായിരിക്കുന്നതെന്നു അറിയാൻ കഴിഞ്ഞു. ഏതെങ്കിലും ആകർഷകമായ പദാർത്ഥത്തിൻെറ സാന്നിദ്ധ്യത്തിൽ നമ്മുടെ ഇന്ദ്രിയങ്ങൾ സ്ഥിരത വിട്ടു് അവയുടെ നേരേ തിരിയുന്നു. അവയെ നേടാൻ ആകുലങ്ങളായിത്തീരുന്നു. അപ്പോൾ ആ ഇന്ദ്രിയങ്ങൾ ആ വിഷയങ്ങളിൽ ലോലുപങ്ങളാണ്. തൻെറ സ്വാസ്ഥ്യവും പ്രതിഷ്ഠയും സംയമവും കൈവിടുമ്പോൾ ലോലുപത പ്രകടമാകുന്നു. ഇഷ്ടവസ്തുവിൻെറ ആകർഷണമുണ്ടാവുക, അതൊരു കാര്യം. ആകർഷണത്തിൻെറ പ്രവാഹത്തിൽപ്പെട്ടു് ഒഴുകിപ്പോവുക; തൻെറ പ്രതിഷ്ഠ കൈവിടുക; അതു മറെറാരു കാര്യം, ഈ ലോലുപത (ചലനസ്വഭാവം) വാസ്തവത്തിൽ ദോഷരൂപമാണ്. ഈ സ്വഭാവം വർദ്ധിച്ച സമുദായത്തിൽ സ്വഭാവശുദ്ധി അല്പവും അവശേഷിക്കുകയില്ല. ഇന്ദ്രിയചാപല്യത്താൽ എല്ലാത്തരം ഹീനവൃത്തികളും തല പൊക്കുകയും ആത്മഗൗരവം നശിക്കുകയും ചെയ്യും. സുഖമെന്നു തോന്നിയിരുന്നവയെല്ലാം അപ്പോൾ ദുഃഖമായി അനുഭവപ്പെടും. ഈ ദോഷം തീരെയില്ലാതെയായാൽ ആ വ്യക്തിയും സമുദായവും ദൈവീസമ്പത്തിന്നധികാരിയാണ്. ഇന്ദ്രിയങ്ങളുടെ വിഷയങ്ങൾ അടുത്തായിരുന്നിട്ടും, പ്രാപ്യമായിരുന്നിട്ടും ഇന്ദ്രിയങ്ങൾക്കു സ്വയം നിയന്ത്രിക്കാൻ സാധിച്ചാൽ ഉത്ക്കർഷസോപാനത്തിലേയ്ക്കു കാലുകുത്തിയെന്നു പറയാം; മനസ്സിനു് അലോലുപത സിദ്ധിച്ചെന്നു കരുതാം. അപ്പോഴാണ് സുഖം ബാഹ്യലോകത്തെങ്ങുമല്ലെന്നു മനസ്സിലാകുന്നതു്. അതിൻെറ ഫലമായിട്ടു് ബാഹ്യലോകചിന്തകളിലുംബന്ധങ്ങളിലും നിന്നകന്നു് ഒരു ഏകാന്താവസ്ഥയിലേക്കു്, അന്തർമുഖവൃത്തിയിലേക്കു്, മനുഷ്യൻ തിരിയും. അതിൽ വൈരുദ്ധ്യമൊന്നുമില്ല, അനൗചിത്യവുമില്ല. ''ഈശ്വരൻ ഇന്ദ്രിയങ്ങളെ ബഹിർമ്മുഖങ്ങളാക്കി സൃഷ്ടിച്ചു, ഹിംസിച്ചു. അതിനാൽ അനാത്മഭൂതങ്ങളായ ശബ്ദാദികളെ കാണുന്നു, അനുഭവിക്കുന്നു. അന്തരാത്മാവിനെ കാണുന്നില്ല. എന്നാൽ ധീരനായ – വിവേകിയായ – ഒരുവൻ അമൃതത്വത്തെ ഇച്ഛിച്ചുകൊണ്ടു് ആവൃത്തചക്ഷുസ്സായി, പിന്തിരിക്കപ്പെട്ട ഇന്ദ്രിയങ്ങളോടുകൂടിയവനായിട്ടു്, പ്രത്യഗാത്മാവിനെ (അന്തർയാമിയായ ആത്മാവിനെ) കാണുന്നു. *'' എന്നു കഠോപനിഷത്തിൽ പറഞ്ഞിരിക്കുന്നതു് ഇതുതന്നെയാണ്.

ആത്മവിഷയകമായ ശ്രദ്ധയുണ്ടായപ്പോൾ പുറമെയുള്ള കെട്ടുകളെല്ലാം വിട്ടു് അന്തർമുഖത

* പരാഞ്ചി ഖാനി വ്യതൃണത് സ്വയംഭൂ–
സ്തസ്മാത് പരാങ്പശ്യതി നാന്തരാത്മൻ
കശ്ചിദ്ധീരഃ പ്രത്യഗാത്മാനമൈക്ഷ–
ദാവൃത്തചക്ഷുരമൃതത്വമിച്ഛൻ. (കഠോപനിഷത്)

യിലേയ്ക്കു് തിരിഞ്ഞു. യഥാർത്ഥമായ ഏകാന്തത ഇതുതന്നെയാണു്. ശ്രീശങ്കരൻ ''അപരോക്ഷാനുഭൂതി''യിൽ ഏകാന്തം അഥവാ വിജനം ഏതാണെന്നു വ്യക്തമാക്കിയിട്ടുണ്ടു്, നോക്കുക.

ആദാവന്തേ ച മദ്ധ്യേ ച ജനോ യസ്മിൻ ന വിദ്യതേ
യേനേദം സകലം വ്യാപ്തം സ ദേശോ വിജനഃ സ്മൃതഃ.

[ഏതൊന്നിലാണോ ആദ്യവും ഒടുക്കവും ഇടയ്ക്കും ജനം (ആളുകൾ—പ്രപഞ്ചം) ഇല്ലാത്തതു്, യാതൊന്നിനാൽ ഈ വ്യവഹാരപ്രപഞ്ചം വ്യാപിക്കപ്പെട്ടിരിക്കുന്നുവോ ആ വസ്തുവിനെ (പരബ്രഹ്മത്തെ) യാണു് വിജനം—ആളില്ലാത്ത ദേശം—എന്നു പറയുന്നതു്.] പരബ്രഹ്മം അഖണ്ഡവും പരിപൂർണ്ണവുമാണു്. നിർമ്മലവും നിർഗ്ഗുണവും അസംഗവുമായ അതിൽ പ്രപഞ്ചഭാവങ്ങളൊന്നുമില്ല. ആ ബ്രഹ്മമല്ലാതെ ഒന്നുമില്ല. അതിനാൽ അതാണു് വിജനം. വിവിക്തദേശവും ഏകാന്തവും അതുതന്നെ. ഏകാന്തതയുടെ ഉയന്ന തലത്തിലുള്ള വ്യാഖ്യാനംതന്നെയാണതു്. ആ മഹത്തായ ഏകാന്തതയിലെത്തേണ്ടതിനു് ആഗ്രഹിക്കുന്ന സാധകൻ, ഭക്തനായാലും യോഗിയായാലും ജ്ഞാനിയായാലും ഏകാന്തതയുടെ സാമാന്യമായ അത്ഥത്തെ അറിഞ്ഞു് അതിൽ ശ്രദ്ധിച്ചേ മതിയാവൂ. ജിജ്ഞാസുവിനും പരോക്ഷജ്ഞാനിക്കും ശ്രവണമനനനിദിദ്ധ്യാസനങ്ങളിലൂടെ ലക്ഷ്യം പ്രാപിക്കണമെങ്കിൽ സാധനാകാലത്തു് അവൻ സാധാരണ അറിയപ്പെടുന്ന ഏകാന്തവാസത്തെ സ്വീകരിക്കണം. ജിജ്ഞാസുക്കൾ ആചായ്യന്മാരെ സമീപിച്ചു് ആത്മവിദ്യ ഗ്രഹിക്കുന്നതു് ഏകാന്തതയിൽവെച്ചായിരുന്നു. ലക്ഷ്മണൻ ശ്രീരാമദേവനിൽനിന്നു് ആത്മവിദ്യ ഗ്രഹിക്കുവാനാശിച്ചു.

''കദാചിദേകാന്ത ഉപസ്ഥിതം പ്രഭും
രാമം രമാലാളിതപാദപങ്കജം.'' (രാമഗീത)

ഇങ്ങനെ ഏകാന്തത്തിൽ ഇരുന്ന ശ്രീരാമന്റെ സമീപത്താണു് ചെന്നതു്. മഹഷിമാർ കാട്ടിൽ തപസ്സിനു പോയതു് ഏകാന്തതയെ ആഗ്രഹിച്ചാണു്. വാനപ്രസ്ഥാശ്രമവും ലൗകികബന്ധങ്ങളിൽനിന്നൊഴിഞ്ഞു് നിവൃത്തിമാഗ്ഗത്തിലേയ്ക്കു് തിരിയുന്നതിനുള്ള ഏകാന്തത ലഭിക്കാനാണു്. മനസ്സിനെ ആകഷിക്കുന്ന വിഷയങ്ങളിൽനിന്നു് ഒഴിഞ്ഞുമാറുക എന്നതു് പ്രാരംഭകാലത്തു് അത്യാവശ്യമാണല്ലൊ. ഗീതയിൽ, വിവിക്തദേശസേവിത്വമരതിർജനസംസദി (13. ii.) എന്നു പറഞ്ഞിട്ടുണ്ടു്.

വിവിക്തദേശം രണ്ടു പ്രകാരത്തിലാകാം. ഒന്നു സ്വഭാവേന വിവിക്തം (ഏകാന്തം) ആയിട്ടുള്ള ദേശവും, മററതു് അപ്രകാരമാക്കപ്പെട്ട ദേശവുമാണു്. അശുചി മുതലായതില്ലാതെയും സപ്പ വ്യാഘ്രാദിരഹിതമായുമുള്ള വനം, മണൽതിട്ടു്, ദേവാലയം മുതലായ പ്രദേശങ്ങളാണു് വിവിക്തദേശം. വിവിക്തമായ ദേശങ്ങളിലാണു് മനസ്സു് ശാന്തമായിരിക്കുന്നതു്. അതിനാൽ പരമാത്മദ്ധ്യാനം മുതലായതു് വിവിക്തദേശത്തു മാത്രമേ സാദ്ധ്യമാകുകയുള്ളു.

''അരതിർജനസംസദി'' എന്നതിനു് മൂഢജനങ്ങളുടെ സമൂഹത്തിൽ താത്പര്യമുണ്ടായിരിക്കരുതെന്നേ അത്ഥമുള്ളു. വിനീതന്മാരും വിദ്വാന്മാരുമായ സജ്ജനങ്ങളുടെ സംസഗ്ഗം ഗുണകരമാണു്. സാധുസംസഗ്ഗം വജ്ജ്യമല്ല. ''സത്സംഗത്വേ നിസ്സംഗത്വം'' എന്നുമുണ്ടല്ലൊ. സത്തുക്കളോടുള്ള ചേച്ചകൊണ്ടേ നിസ്സംഗഭാവം ലഭിക്കുകയുള്ളു.

''സംഗഃ സവ്വാത്മനാ ഹേയഃ
സ ചേത്ത്യക്തും ന ശക്യതേ
സ സദ്ഭിഃ സഹ കത്തവ്യഃ
സന്തഃ സംഗസ്യ ഭേഷജം.''

(സവ്വവസ്തുക്കളോടുമുള്ള കൂട്ടുകെട്ടു് ഉപേക്ഷിക്കണം. അങ്ങിനെ ചെയ്യാൻ കഴിയുന്നില്ലെങ്കിൽ നല്ലവരോടുമാത്രം ബന്ധംപുലത്തണം. ആ മഹത്തുക്കൾ അനിത്യ—അനാത്മബന്ധങ്ങളിൽനിന്നു നമുക്കു് മോചനം തരും.) സത്സഹവാസം സംസാരനിവൃത്തിക്കു് കാരണമാണെന്നത്ഥം. ഇങ്ങനെ സജ്ജനങ്ങൾ ഏകാന്തതയെ വളരെ ബഹുമാനിച്ചുവരുന്നു. ഇതെന്തിനാണു്? ഏകാന്തമായ ബ്രഹ്മപദപ്രാപ്തിക്കുതന്നെ.

''വിവിക്തദേശസേവിത്വ''മെന്നും, ''അരതിർജനസംസദി'' എന്നും പറയുന്ന രണ്ടിന്റെയും ഭാവം ഒന്നാണെന്നു് ആചായ്യ കാക്കാകലേല്കർ പറയുന്നു. ഏകാന്തസ്ഥലത്തിരിക്കുക എന്ന ശീലം, പ്രാകൃതജനങ്ങളുടെയിടയിലിരിക്കുന്നതിനോടു് അരുചി, ഇവ ഒരേ വൃത്തിയുടെ രണ്ടു വശമാണു്. ജീവിതത്തിന്റെ അഗാധതയെപ്പററി മനസ്സിലൊരു ചിന്തയുമില്ലാത്തവർ ആത്മോദ്ധാരണത്തിന്റെ കായ്യത്തിൽ ഉദാസീനരായിരിക്കുന്നവർ, പേരിനുമാത്രം ആഗ്രഹമുള്ളവർ ഇവരൊക്കെ പ്രാകൃതരാണു്. ഇത്തര

ക്കാരുടെ ഇടയിലിരുന്നു് സമയം കഴിക്കുന്നതാ യാൽ മനുഷ്യൻെറ ചിന്ത അന്തഃസാരവിഹീന മായിത്തീരുന്നു, അഗാധമല്ലാതാകുന്നു. ഉന്നതി ക്കുള്ള അവൻെറ ആഗ്രഹം ശിഥിലമായിത്തീ രുന്നു. എന്തെങ്കിലും പാപമോ ദുഷ്പ്രവൃത്തിയോ ചെയ്യുന്നില്ലെങ്കിൽത്തന്നെ അവൻ അധഃപതി ക്കുകയും ചെയ്യുന്നു. പ്രാകൃതമായ ഹാസ്യവിനോദ ങ്ങളും കാണിക്കാനായി സമ്മേളിക്കുന്ന ജനസമൂ ഹത്തിനു് പണ്ടുണ്ടായിരുന്ന പേരു് ''സമാജം'' എന്നായിരുന്നു.

അശോകചക്രവത്തി തൻെറ ശിലാലേഖന ങ്ങളിൽ സംസ്കാരശൂന്യരുടെ അത്തരം ഉത്സവങ്ങ ളെ-സമാജങ്ങളെ-തിരസ്കരിച്ചിട്ടുണ്ടു്. സമു ദായം അധഃപതിക്കുമ്പോൾ ആ പതനം ഇത്തരം സമുദായത്തിൽ – ജനസംഘത്തിൽ – നിന്നാണ പുറപ്പെടുന്നതെന്നു കാണാം.'' ഇങ്ങനെ അദ്ദേ ഹം ആ ഗീതാവാക്യത്തെപ്പററി തുടന്നു ചച്ച് ചെയ്തിരിക്കുന്നു.

'പ്രാകൃതജനങ്ങളുമായ് വസിക്കരുതൊട്ടും' എന്നു് എഴുത്തച്ഛൻ നമ്മെ ഉപദേശിച്ചതു്, വൈ ദികമതാനുസാരികളായ ''ന സഭാം പ്രവിശേ ദ്വിദ്വാൻ'' എന്നിത്യാദി മഹദുക്തികളെക്കൂടി അനുസ്മരിച്ചുകൊണ്ടാവാം. നദീതീരം, ഗിരി പ്രദേശം, ഗുഹ ഇതെല്ലാം ഏകാന്തവാസത്തിനു തിരഞ്ഞെടുക്കാവുന്നതാണു്. ''ഗുഹാദീൻ വി വിക്താൻ ദേശാൻ സേവിതും ശീലം അസ്യ ഇതി വിവിക്തസേവീ''—ഗുഹ മുതലായ ഏ കാന്തവും പരിപാവനവുമായ* ദേശങ്ങളിൽ ചെന്നു താമസിക്കുന്ന ശീലമുള്ളവനെന്നു പറ യാം. മനസ്സിനെ ശാന്തവും നിർവ്വികാരവും യോഗത്തിനു യോഗ്യവുമാക്കണമെങ്കിൽ കുറച്ചു സമയത്തേയ്ക്കു് ഏകാന്തസേവനം ആവശ്യമാ ണു്. ''വിവിക്തസേവീ ലഘ്വാശീ'' എന്നു ഗീത 18-ാം അദ്ധ്യായത്തിലും. 'യോഗീ യുഞ്ജീ ത സതതമാത്മാനം രഹസി സ്ഥിതഃ ഏകാകീ യതചിത്താത്മാ' എന്നു് 6-ാമദ്ധ്യായത്തിലും പറഞ്ഞിരിക്കുന്നു. ഇവിടത്തെ ''രഹസി'' എന്നതിനു് മററു് ആരുമില്ലാത്ത സ്ഥലത്തെ ന്നാണല്ലൊ അത്ഥം. ''ഏകാകീ'' എന്നു വീണ്ടും എടുത്തുപറഞ്ഞിരിക്കുന്നതുകൊണ്ടു് ഒരു സഹാ യിപോലും ഇല്ലാതിരിക്കണമെന്നാണുദ്ദേശിക്കു ന്നതു്.

വിവേകചൂഡാമണിയിൽ ''ഏകാന്തസ്ഥി തിരിന്ദ്രിയോപരമണേ ഹേതുഃ.'' (ഇന്ദ്രിയങ്ങ ളെ അടക്കുവാൻ ഏകാന്തസ്ഥലത്തിരിക്കുകത ന്നെ വേണം) എന്നും,

വിവിക്തദേശ ആസീനോ വിരാഗോ വിജിതേന്ദ്രിയഃ
ഭാവയേദേകമാത്മാനം തമനന്തമനന്യധീഃ.

(രാഗാദികളെ ഉപേക്ഷിച്ചു് ഇന്ദ്രിയങ്ങളെ ജയി ച്ചു് വിജനപ്രദേശത്തിരുന്നു് മറെറാന്നിലേയ്ക്കും മനസ്സിനെ വിടാതെ അന്തമില്ലാത്ത ആത്മഭാവ ത്തിൽത്തന്നെ വത്തിക്കണം) എന്നും,

വിവിക്ത ആസീന ഉപാരതേന്ദ്രിയോ
വിനിർജ്ജിതാത്മാ വിമലാന്തരാശയഃ
വിഭാവയേദേകമനന്യസാധനോ
വിജ്ഞാനദൃക് കേവല ആത്മസംസ്ഥിതഃ.

(വിജനസ്ഥലത്തു ചെന്നു് ശുദ്ധമായ ആസന ത്തിൽ പതിഞ്ഞിരുന്നു് മനോബുദ്ധീന്ദ്രിയങ്ങ ളാകുന്ന കരണങ്ങളെ ദൃഢമാകുംവണ്ണം നിയന്ത്രി ച്ചു് ശുദ്ധാന്തഃകരണനായി മറെറാരു ഉപകരണ ത്തിൻെറയും അപേക്ഷയില്ലാതെ കേവലം ജ്ഞാനദൃഷ്ടിമാത്രമായി ആത്മസ്വരൂപത്തെ ഉപാസിക്കണം-അങ്ങനെ സ്ഥിരമായും ദൃഢമാ യും ചെയ്യുമ്പോൾ കാലംകൊണ്ടു് ആത്മഭാവം സ്ഫുരിച്ചു് പ്രകാശിക്കും) എന്നും, വളരെ വ്യക്ത മായി പറഞ്ഞിട്ടുള്ളതു് ശ്രദ്ധിക്കേണ്ടതുണ്ടു്. ഇന്ദ്രിയനിഗ്രഹവും മനസ്സംയമനവും ഇവിടെ പ്രത്യേകം ആവശ്യമാണു്. അതാണു് ഏകാന്ത വാസത്തിൻെറ ഉദ്ദേശം.

കാതലായ ആ കാര്യം മറന്നിട്ടു് ഏകാന്ത പ്രദേശത്തു പോയിരുന്നു വീണ്ടും വീണ്ടും ലൗകി കസുഖചിന്തകളിൽ മുഴുകി മനഃപായസം കുടി ക്കുന്നതുകൊണ്ടു യാതൊരു പ്രയോജനവുമുണ്ടാകു കയില്ല. അവൻ ത്യാഗിയുമല്ല ഭോഗിയുമല്ല. ഒരു ലോകവഞ്ചകൻതന്നെ. അവനെയാണു് ഗീതയിൽ മിഥ്യാചാരനെന്നു (അ: 3. ശ്ലോ. 6) പറയുന്നതു്. മനസ്സിൽനിന്നു വിഷയാസക്തി വിട്ടുമാറുന്നതിനുമുമ്പു് കമ്മസന്ന്യാസം സ്വീക രിച്ചു ചെയ്യേണ്ട കാര്യങ്ങളും ചെയ്യാതെ പുറമെ സന്ന്യാസിയാണെന്നുള്ള ഭാവം നടിക്കയും മന

* വിവിക്തൗ പൂതവിജനൗ=പരിശുദ്ധമായിട്ടുള്ള തിൻെറയും വിജനപ്രദേശത്തിൻെറയും പേരു വിവക്ത മെന്നു്—വിവിക്തം ത്രിഷ്വസംപൃക്തേ രഹഃപൂതവിവേ കിഷു=വേറിട്ടുനില്ക്കുന്നതു്. ഒററയ്ക്കുള്ളതു്. പരിശുദ്ധമാ യതു് വിവേകമുള്ളതു്, ഈ അത്ഥമെല്ലാം വിവിക്ത ത്തിനുണ്ടു്.

സ്സിൽ ആശയോടെ സുഖാനുഭവങ്ങളെ ചിന്തിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നതു് കപടമാകുന്നു. മനഃശ്ശുദ്ധിയാണു് ആദ്യമുണ്ടാകേണ്ടതു്. അതുണ്ടായതിനുശേഷമേ വിഹിതകർമ്മങ്ങളെ വിട്ടു് ഏകാന്തത സ്വീകരിക്കാവൂ.

മനത്തകത്തഴക്കറാത്ത മൗനയോഗജ്ഞാനികാം
വനത്തകത്തിരിക്കലും മനത്തകത്തഴക്കറാം.

എന്ന പാടലും ഈ ആശയത്തേയാണു കുറിക്കുന്നതു്. അതുകൊണ്ടു്,

ഏകാന്തേ സുഖമാസ്യതാം പരതരേ
ചേതഃ സമാധീയതാം
പൂർണ്ണാത്മാ സുസമീക്ഷ്യതാം ജഗദിദം
തദ്ബാധിതം ദൃശ്യതാം.

ഏകാന്തത്തിൽ സുഖമായിരിക്കുക. മനസ്സിനെ പരമാത്മാവിൽ ഉറപ്പിക്കുക. ആത്മാവിനെ എങ്ങും നിറഞ്ഞു പൂർണ്ണമായിക്കാണുക, പ്രപഞ്ചത്തെ ആത്മാവുമാത്രമായിക്കാണുക. എന്നും മറ്റുമുള്ള ശ്രീ ശങ്കരാചാര്യരുടെ ഉപദേശങ്ങൾ ശരിയായി ഗ്രഹിച്ചു് അനുഷ്ഠിക്കണം.

പവിത്രേ നിർജ്ജനേ ദേശേ ശർക്കരാദി വിവർജ്ജിതേ
ധനുഃപ്രമാണപര്യന്തേ ശീതാഗ്നിജലവർജ്ജിതേ.

എന്നു് യോഗകുണ്ഡലിന്യുപനിഷത്തിൽ യോഗാഭ്യാസത്തിനുചിതമായ സ്ഥാനം കുറിക്കുന്നുണ്ടു്. ''ധനുഃപ്രമാണപര്യന്തം'' (നാലുഭാഗത്തും ഒരു വിൽപ്പാടു് – വില്ലിൽ ഒരമ്പു തൊടുത്തുവിട്ടാൽ ചെന്നുവീഴുന്ന സ്ഥലത്തോളം ദൂരം) സ്ഥലം; അതു പവിത്രവും നിർജ്ജനവും ആയിരിക്കണം. അതുപോലെതന്നെ,

ധനുഃ പ്രമാണപര്യന്തം ശിലാഗ്നിജലവർജ്ജിതേ
ഏകാന്തേ മഠികാമദ്ധ്യേ സ്ഥാതവ്യം ഹഠയോഗിനാ.

എന്ന ഹഠയോഗവിധിയിലും ഏകാന്തസ്ഥാനം നിർദ്ദേശിക്കുന്നു.

ഉത്സാഹാത്സാഹസാദ്ധൈര്യാത്
തത്ത്വജ്ഞാനാച്ച നിശ്ചയാത്
ജനസംഗപരിത്യാഗാത്
ഷഡ്ഭിര്യോഗഃ പ്രസിദ്ധ്യതി.

(വിഷയങ്ങളിൽ പായുന്ന മനസ്സിനെ ഞാൻ തീർച്ചയായും തടുത്തുനിർത്തുമെന്നുള്ള നിശ്ചയത്തോടുകൂടിയ ഉദ്യമം, സാദ്ധ്യാസാദ്ധ്യങ്ങളെ ചിന്തിക്കാതെ തുനിഞ്ഞു പ്രവർത്തിക്കുന്ന ശീലം, എത്ര താമസിച്ചാലും കാര്യം തീർച്ചയായും സാധിക്കുമെന്നുള്ള മുഷിവില്ലായ്മ; വിഷയസുഖങ്ങൾ നിസ്സാരങ്ങളും അയഥാർത്ഥങ്ങളുമാണെന്നും ബ്രഹ്മം ഒന്നു മാത്രമേ വാസ്തവമായിട്ടുള്ളു എന്നും ഉള്ള ജ്ഞാനം അഥവാ യോഗങ്ങളെപ്പറ്റിയുള്ള ശരിയായ അറിവു്, ശാസ്ത്രഗുരുവാക്യത്തിലുള്ള വിശ്വാസം, യോഗാഭ്യാസത്തിനു വിരോധികളായ ജനങ്ങളുമായി ഇടപെടാതിരിക്കുക ഈ ആറുംകൊണ്ടു് യോഗം സിദ്ധിക്കും.) യോഗസിദ്ധികരങ്ങളായ ഈ ആറു സാധനങ്ങളിൽ പ്രധാനമായ ഒന്നാണു് ജനസംഗപരിത്യാഗം എന്ന ഏകാന്തത. ഇങ്ങനെ നമ്മുടെ ഇതിഹാസപുരാണങ്ങളും വേദവേദാംഗങ്ങളും മറ്റും മാത്രമല്ല, അന്യമതവിഭാഗക്കാരുടെ ഗ്രന്ഥസമുച്ചയങ്ങളും തിരഞ്ഞാൽ ഏകാന്തതയ്ക്കു വളരെയധികം പ്രാധാന്യം നൽകിയിരിക്കുന്നതു കാണാം. ഏകാന്തതയിലെ വിധിപൂർവ്വകമായ സാധനകളെ അനുഷ്ഠിച്ചു് പുരോഗമിച്ചാൽ ജനസഹസ്രങ്ങളുടെ മദ്ധ്യത്തിൽക്കൂടി സഞ്ചരിക്കുമ്പോഴും ആത്യന്തികമായ ഏകാന്തതയുടെ അനുഭൂതിസുഖം നമുക്കു് ആസ്വദിക്കാവുന്നതാണു്. നമ്മിൽ ഓരോരുത്തർക്കും അതിനുള്ള ധീരതയുണ്ടാകട്ടെ!

---

കാലം കാററുപോലെ പായുകയാണു്. ഓരോ നിമിഷവും ആയുസ്സ് ക്ഷയിക്കുന്നു. ജീവിതം എന്നതു് മരണത്തിന്റെ ഒരു പര്യായംതന്നെയാണു്. ഈ ശരീരം എപ്പോൾ പതിക്കുമെന്നു് ഒരു നിശ്ചയവുമില്ല. അതിനാൽ ഏതു നിമിഷവും മരണത്തിന്റെ വിളികേൾക്കാൻ തയ്യാറായിരിക്കണം. ഒരു നിമിഷംപോലും വ്യർത്ഥമാക്കി കളയരുതു്. അവശ്യം ചെയ്യേണ്ടവ നാളത്തേയ്ക്കു് നീട്ടിവെയ്ക്കുകയുമരുതു്. വരാൻ പോകുന്ന ജീവിതത്തിലേയ്ക്കു് എന്തെങ്കിലും കരുതിവെയ്ക്കാൻ ഇപ്പൊഴേ ശ്രമിയ്ക്കുക. ധനവും വസ്തുക്കളുമെല്ലാം ഐഹികജീവിതത്തിലേയ്ക്കു മാത്രമേ ഉതകൂ. മരണശേഷം അവ നിങ്ങളുടെകൂടെ വരികയില്ല. ആദ്ധ്യാത്മികാനുഷ്ഠാനങ്ങളും പ്രാർത്ഥനയുമാണു് പരലോകത്തിൽ പ്രയോജനപ്പെടുന്നവ. അവ യഥാർത്ഥത്തിൽ നിങ്ങളുടെ സ്വന്തമാണു്, കൂടെ കൊണ്ടുപോകാനുള്ള നിങ്ങളുടെ സ്വന്തം സമ്പാദ്യമാണു്. അതു് എത്ര തുച്ഛമായാലും അതിലൊട്ടുംതന്നെ വ്യർത്ഥമാകയില്ല, ആ സമ്പാദ്യത്തിന്റെ അളവനുസരിച്ചു് നിങ്ങൾക്കു പുരോഗതി നേടാം.

—വിരജാനന്ദസ്വാമികൾ

# ആത്മാവിനെ അന്വേഷിച്ച്

വി. എസ്. ശർമ്മ

ക്ഷേത്രജ്ഞം ചാപി മാം വിദ്ധി
സർവ്വക്ഷേത്രേഷു ഭാരത
ക്ഷേത്രക്ഷേത്രജ്ഞയോർജ്ഞാനം
യത്തത് ജ്ഞാനം മതം മമ. (ഗീത. 13. 2.)

ഭഗവാൻ ഗീതയിൽ പറയുന്നു: 'ഹേ ഭാരത, സകലശരീരങ്ങളിലും ഉള്ള ക്ഷേത്രജ്ഞനെയും ഞാനെന്നറിയുക. ക്ഷേത്രത്തെയും ക്ഷേത്രജ്ഞനെയും സംബന്ധിച്ചുള്ള അറിവ് യാതൊന്നാണോ ആ അറിവാണ് എനിക്കു സമ്മതമായിട്ടുള്ളതു്.' ആ അറിവ് എന്താണ് ?

ഇദം ശരീരം കൗന്തേയ ക്ഷേത്രമിത്യഭിധീയതേ
ഏതദ്യോ വേത്തി തം പ്രാഹുഃ ക്ഷേത്രജ്ഞ ഇതി തദ്വിദഃ.

'കൗന്തേയ, ഈ ദേഹം ക്ഷേത്രമാണ് എന്ന് പറയപ്പെടുന്നു. ഇതിനെ ആരറിയുന്നുവോ അവനെ ക്ഷേത്രജ്ഞൻ എന്നു പറയുന്നു.' ഭഗവാൻ അങ്ങനെ കല്പിച്ചിട്ടുണ്ട്. ഇനി നമുക്ക് ആത്മാവിനെ അന്വേഷിക്കേണ്ടതെവിടെ, എങ്ങനെ?

ഈയിടെ ഒരു ഭക്ത സ്വഗുരുവിനെ കാണാൻ വിദൂരസ്ഥലത്തുനിന്നും ചെന്നു. അവർ ഗുരുവിനെ കണ്ടയുടൻ പറഞ്ഞു: "സ്വാമിജി, ഇതാ ഞാൻ വന്നിരിക്കുന്നു." ഗുരു ശാന്തനായി മന്ദസ്മിതം തൂകി മറുപടി നല്കി: "ഓ, നിങ്ങൾ വന്നു! അതോ തീവണ്ടിച്ചക്രങ്ങൾ നിങ്ങളെ ഇവിടെ കൊണ്ടുവന്നോ ?" ശിഷ്യ ലജ്ജിച്ചു തലതാഴ്ത്തി. തീവണ്ടിയാകുന്ന വാഹനം അവരെ ദൂരെനിന്നും ആനയിക്കുകയാണ് ചെയ്തതു്. താൻ സ്വയമേവ വന്നതാണെന്ന് അഹംകരിക്കുക മാത്രം. ദേഹദേഹീബന്ധവും ഇതിൽ അന്തർലീനമായിട്ടുണ്ടെന്ന് തോന്നുന്നു. ദേഹം എല്ലാം പ്രവർത്തിക്കുന്നു. 'ഞാൻ' എന്നു പറയുന്നതു ദേഹമാണെന്ന് എല്ലാ മൂഢബുദ്ധികളും വിശ്വസിക്കുകയും ചെയ്യുന്നു. എന്നാൽ സത്യമെന്താണ് ? ദേഹത്തെക്കൊണ്ടു പ്രവർത്തിപ്പിക്കുന്ന മറെറന്തോ ഒരു അദൃശ്യശക്തി ഉള്ളിലുണ്ടെന്ന കാര്യം, അതു് എല്ലാററിലും തുല്യപ്രഭാവത്തോടെ വർത്തിക്കുന്നുണ്ടെന്ന കാര്യം എല്ലാവരും വിസ്മരിക്കുന്നു. ചാരം പൊതിഞ്ഞ കനൽക്കട്ട ആരും കാണുന്നില്ല. ചാരം മാത്രമാണ് സത്യം എന്ന് എല്ലാവരും ധരിക്കുന്നു. അതിന്റെ പേരിലാണ് ജീവിതമത്സരങ്ങളും.

ആ കനൽക്കട്ടയെ കണ്ടെത്തേണ്ടേ ? കണ്ടെത്തിയാൽപിന്നെ കണ്ടെത്താനെന്തുണ്ട് ? കണ്ടെത്താൻ പ്രയാസമുള്ള സത്യം, ക്ഷേത്രത്തിനുള്ളിലെ ചൈതന്യം, ദേഹത്തിന്റെ ഉള്ളിലെ ദേഹി—അതു് ആരറിയുന്നു ? എങ്ങനെ അറിയുന്നു ? ഇതു് ആത്മാന്വേഷണത്തെ സംബന്ധിക്കുന്ന പ്രശ്നമാണ്. ഇതിനാണ് നാം സമാധാനം കാണേണ്ടതു്.

ഹിന്ദുക്കളും മുസ്ലീങ്ങളും ക്രിസ്ത്യാനികളും എല്ലാം സ്വന്തം ദേവാലയത്തിലേയ്ക്ക് സ്വന്തം ഈശ്വരനെത്തേടിപ്പോകാറുണ്ട്. ഓരോ കാര്യസാദ്ധ്യം മോഹിച്ച് പ്രാർത്ഥനകളും വഴിപാടുകളും നടത്താറുമുണ്ട്. അതോടുകൂടി അവസാനിക്കുന്നു ദൈവവിശ്വാസം. അതുമല്ലെങ്കിൽ വാർദ്ധക്യമടുക്കുമ്പോൾ ചില സാധാരണന്മാർ നിരന്തരം ഈശ്വരപ്രാർത്ഥന നടത്താറുണ്ട്. ജീവിതത്തിന്റെ അന്ത്യഘട്ടത്തിൽ എന്തിനെല്ലാമോ വേണ്ടിയുള്ള മനുഷ്യാത്മാവിന്റെ കേഴലാണ് ആ പ്രാർത്ഥന. ക്രിസ്ത്യാനികളും മുഹമ്മദീയരും കൂട്ടപ്രാർത്ഥനകൾ നടത്താറുണ്ട്. ഹിന്ദുക്കൾ ഒററയ്ക്കോ കൂട്ടായോ ക്ഷേത്രാരാധന നടത്തുന്നു; മന്ത്രജപാദികൾ നടത്തുന്നു. ഇതെല്ലാം നല്ലതുതന്നെ. ദൈവാഭിമുഖമായുള്ള യാത്രയിലെ ആദ്യത്തെ പടിയത്രേ ഇതു്. ക്ഷേത്രങ്ങളുടെയും ദേവമന്ദിരങ്ങളുടെയും ആവശ്യത്തെ എതിർക്കയോ നിഷേധിക്കയോ ചെയ്യാതെ ഒന്നു ചോദിക്കട്ടെ, അവിടങ്ങളിൽ പ്രാർത്ഥനയ്ക്കെന്നു പറഞ്ഞു പോകാറുള്ള എത്രപേർ ഉണ്ട് ആത്മാന്വേഷണം നടത്തുന്നവരായിട്ട്, സ്വന്തം ജീവിതത്തെ ഈശ്വരാഭിമുഖം സ്ഥിരമായി ഉറപ്പിച്ചവരായിട്ട് ?

ഹരിനാമകീർത്തനത്തിലെ പ്രഖ്യാതമായ ശ്ലോകമുണ്ടല്ലോ:

സത്യം വദാമി, മമ ഭൃത്യാദിവഗ്ഗമതു–
മത്ഥം കളത്രസുതമിത്രങ്ങളെന്നിവയും
ഒക്കെ ത്വദപ്പണമതാക്കീട്ടു ഞാൻമിത
തൃക്കാൽക്കൽ വീണു, ഹരി നാരയണായ നമഃ.

ഭഗവദപ്പണമായി സവ്വതും സമപ്പിച്ച് ഭഗവത് പാദങ്ങളിൽ വീണ് മോക്ഷാത്ഥന നടത്തുന്ന ഭക്തനും ജ്ഞാനിയുമായ സാധു. ഇങ്ങനെ എത്രപേരുണ്ട്? അത്യന്തം വിരളമായിരിക്കും, നിശ്ചയം. ദുർലഭമായ മനുഷ്യജന്മം ലഭിച്ചാലും കുരങ്ങനു പൂമാല കിട്ടിയതുപോലെ ശരീരികാം ജീവിതം വൃഥാവിലാക്കുന്നു. കൊടിയ ജീവിത മത്സരങ്ങളുടെ കലുഷകലുഷമായ പ്രവാഹത്തിൽപ്പെട്ട് സംസാരസമുദ്രത്തിൽ മുങ്ങിച്ചാകുകയാണ് എല്ലാവരും.

ഈ കമ്മപദ്ധതിയിൽനിന്നു വ്യതിചലിച്ച മഹാത്മാക്കളാണ് ശ്രീരാമകൃഷ്ണൻ, ശ്രീ ചൈതന്യൻ മുതലായ മഹാപുരുഷന്മാർ. ഇക്കാലത്ത് ഭക്തന്മാരെന്നു നടിക്കുന്നവർപോലും ശ്രമിക്കുന്നത് സ്വന്തം ഗുരുവിൻെറ പ്രീതികൊണ്ട് ലൗകികമായി എന്തെങ്കിലും നേട്ടം ഉണ്ടാക്കാനാണ്. മാംസചക്ഷുസ്സുകൊണ്ടു കാണാൻ കഴിയുന്ന മനുഷ്യരെ പൂവിട്ടു പൂജിക്കാനും കർപ്പൂരമുഴിയാനും അവർ ഒരുങ്ങും. രോഗമുക്തിക്കോ ഉദ്യോഗലബ്ധിക്കോ ഗുരുവിനെ ഉപാധിയാക്കും. അല്പമാത്രമായ ലൗകികനേട്ടമുണ്ടായാൽ ഗുരുനിഷ്ഠമായ ആദരം ഈശ്വരനിഷ്ഠമായ ആരാധനയായി പരിവത്തനംചെയ്യും. ഈശ്വരപരായണമായ മനോഭാവം എന്തിന്നുവേണ്ടിയുള്ളതാണെന്ന സത്യം അമ്പേ വിസ്മരിക്കയും ചെയ്യും.

യാതൊന്നു കണ്ടതതു നാരായണപ്രതിമ
യാതൊന്നു കേട്ടതതു നാരായണശ്രുതികാം
യാതൊന്നു ചെയ്വതതു നാരായണാച്ചനകാം
യാതൊന്നതൊക്കെ ഹരി നാരായണായ നമഃ.

എന്ന തത്ത്വം അഗണ്യകോടിയിലാകും. 'ഞാനും എൻെറ കാര്യവും' മാത്രമായിത്തീരും ലക്ഷ്യം.

ഈ പതനത്തിൽനിന്ന് ഒരു മോചനമാണ് ഇന്നത്തെ തലമുറയ്ക്കു വേണ്ടതു്. നിത്യചഞ്ചലമായ മനസ്സിനെ ഒന്നു ബന്ധിച്ച് സവിതാവിന്നഭിമുഖം വിടരുന്ന സൂര്യകാന്തിപ്പൂവിനെപ്പോലെ സൂര്യകോടിപ്രഭമായ ആത്മസത്തയ്ക്ക് അഭിമുഖമാക്കുക; ജീവിതത്തെ ധമ്മനിഷ്ഠവും സത്യബദ്ധവും ദൈവപരായണവും ആത്മോന്മുഖവുമാക്കുക; മനസ്സാകുന്ന ദപ്പണത്തിൽ പതിയുന്ന ഒരേ രൂപം, ഒരേ ഭാവം സത്യവിശുദ്ധവും പരമവുമായ ഒരു ഏകത്വത്തിൻേറതു മാത്രമാക്കിയെടുക്കുക, ഇതത്രേ ആവശ്യം.

എന്നാൽ ഇതിനു തുലോം പ്രതികൂലമായ ജീവിതാനുഭവവും കാലപ്രക്രിയകളും അന്തരീക്ഷവുമാണിന്നുള്ളതു്. ഈ പ്രാതികൂല്യങ്ങളെ തരണംചെയ്യാൻ എങ്ങനെ സാധിക്കും? മനുഷ്യനു പൂവ്വകാലത്തു നേരിടേണ്ട പ്രശ്നങ്ങൾ വളരെ ചുരുക്കമായിരുന്നു. ഇന്ന് രാഷ്ട്രീയം, സാമൂഹികം, സാമുദായികം, വ്യക്തിപരം, എന്നിങ്ങനെ വിവിധതലങ്ങളെ ബാധിക്കുന്ന നൂറായിരം പ്രശ്നങ്ങൾ അല്പജീവിയായ മനുഷ്യൻ നേരിടണം. അതിനിടയിൽ ലോകവിജയിയാകണം. പിന്നെ എവിടെയാണ് ആത്മാന്വേഷണത്തിനു നേരം? എങ്കിലും നാം അത്ഭുതപ്പെടാറുണ്ട് ചിലപ്പോൾ - ഈശ്വരവിശ്വാസം തൊട്ടുതീണ്ടിയിട്ടുകൂടി ഇല്ലാത്ത ചില അധികാരികൾ മതചച്ചകൾക്ക് ആദ്ധ്യക്ഷ്യം വഹിക്കുകയും ഘോരഘോരം പ്രഭാഷണം നടത്തുകയും ചെയ്യുമ്പോൾ നാം മൂക്കിൽ വിരൽവെച്ചു പകച്ചു നിന്നുപോകും. എല്ലാം നടക്കും. അതാണ് കാലം.

ഈ പരിണതിയിൽ സാത്വികന്മാരോടാണ് സാത്വികനു് എന്തെങ്കിലും കാര്യമായിപ്പറയാനുള്ളതു്. ജീവിതം തിരക്കേറിയതാണെന്നും വ്യാകുലതകൾ നിറഞ്ഞതാണെന്നും ഒരു പുരുഷായുസ്സ് ഒന്നിനും മതിയാകുന്നതല്ലെന്നുമുള്ള ഏവരുടെയും പരാതികൾ നമുക്ക് ഫയലിൽ കോർത്തിടുക. എന്നിട്ട് ആവലാതിക്കാരോട് പറയാം. ഒന്നു ശാന്തമായി ഉറച്ചിരുന്ന് അല്പം ചിന്തിക്കാൻ, സ്വയം ശുദ്ധനാവണോ വേണ്ടയോ എന്നു ചിന്തിക്കാൻ. മനുഷ്യത്വവും മുമുക്ഷുത്വവും മഹാപുരുഷസംശ്രയവും അതിദുർലഭമായ കാര്യങ്ങളാണെന്ന് ആചാര്യസ്വാമികൾ വിവേകചൂഡാമണിയിൽപ്പറഞ്ഞിട്ടുണ്ട്. ഇരുക്കാലിമൃഗങ്ങളായിക്കഴിയാതെ ജന്മം പവിത്രമാക്കണോ, പുണ്യപൂണ്ണമാക്കണോ, എന്നു നാം ആലോചിച്ചു തീരുമാനിക്കണം. വേണമെന്നാണ് നാം സ്വയം ഉറയ്ക്കുന്നതെങ്കിൽ ആ നിമിഷം മുതൽ നമ്മുടെ മനസ്സിനെ ഒന്നു തിരിച്ചുവെയ്ക്കുക. എന്നിട്ട് നാം ധ്യാനിക്കുക, പ്രാത്ഥിക്കുക. യേശുക്രിസ്തു പറഞ്ഞതുപോലെ

''നാം പ്രാർത്ഥിക്കുമ്പോൾ അദ്ദേഹത്തോടു സമീപിക്കുക, നമ്മുടെ വാതിൽ അടയ്ക്കുമ്പോൾ നമ്മുടെ പിതാവിനോടു് നിഗൂഢമായി അക്കാര്യത്തിനുവേണ്ടി പ്രാർത്ഥിക്കുക, നിഗൂഢതയിൽ വർത്തിക്കുന്ന പിതാവു് നമുക്കു പരസ്യമായിത്തന്നെ പ്രതിഫലം നല്കും.'' നമ്മുടെ ചിന്ത സ്വച്ഛമാകണം, നമ്മുടെ വാക്കും പ്രവൃത്തിയും ശാന്തമാകണം, യഥാർത്ഥമായ ജ്ഞാനത്തെക്കുറിച്ചു് നമുക്കു ബോധമുണ്ടാകും, നാം പരമശാന്തനാകുമ്പോൾ.

ഈ സാധനയ്ക്കു് ഏററവും ഉതകുന്ന ഒരു മാർഗ്ഗമാണു് മൗനം. മഹാത്മാഗാന്ധി മൗനവ്രതം അനുഷ്ഠിക്കുമായിരുന്നു. ആത്മശുദ്ധീകരണത്തിനു് നമുക്കും ആ അത്ഭുതവിദ്യ ഒന്നു പരീക്ഷിച്ചു നോക്കേണ്ടതാണു്. ബാഹ്യക്ഷേത്രങ്ങൾ തേടി അലയാതെ, ബാഹ്യമായ കോലാഹലങ്ങൾ നടത്തി മനസ്സംതൃപ്തി തേടാതെ അന്തർമുഖനായി, ഏകാകിയായി, മൂകധ്യാനനിരതനായി ഒരു ആത്മാന്വേഷണം നടത്തണം. ആ സാധനയും തപസ്സമാണു് ബഹുവിധശബ്ദമുഖരിതമായ ഈ ലോകത്തിൽ ശാന്തിയും ആത്മദർശനവും ലഭിക്കാനുള്ള ഏകമാർഗ്ഗം. ''ശരീരത്തിൻെറ നിശ്ശബ്ദതയും മനസ്സിൻെറ നിശ്ശബ്ദതയും ഹൃദയത്തിൻെറ നിശ്ശബ്ദതയുമുണ്ടു്.'' എന്നു സ്വാമി പരമാനന്ദജി പറയുന്നു. ആധ്യാത്മികാഭ്യാസത്തിനുള്ള മാർഗ്ഗമാണതു്, നമ്മുടെ ഉള്ളിൻെറ ഉള്ളിലുള്ള പ്രകാശത്തെ കണ്ടെത്താനുള്ള മാർഗ്ഗമാണതു്. നമ്മുടെ ഭക്തി സ്വനിഷ്ഠവും അന്തർനിഹിതവുമാകുമ്പോഴാണു്, നമ്മുടെ ഏററവും അകത്തുള്ള, നമ്മിൽത്തന്നെയുള്ള, പരമശക്തിയെ നാം ഗ്രഹിക്കുന്നതു്. നാം സ്വയം അതായിത്തീരുന്നതു്. ''അയമാത്മാ ബ്രഹ്മ'' എന്ന ബോധം ഉളവാകുന്നതു്, നമ്മുടെ ജീവിതലക്ഷ്യം സ്വാർത്ഥപരമായ ഇംഗിതങ്ങൾക്കുവേണ്ടി മുങ്ങിച്ചാകലല്ല, നമ്മുടെ ഹൃദയമാകുന്ന ക്ഷേത്രത്തിൽ പരമദൈവതത്തെ പ്രതിഷ്ഠിച്ചു് സാത്മ്യം നേടലാണു്. ആത്മാവിനെ, പ്രകാശത്തിൻെറ പ്രകാശത്തെ, അനശ്വരശക്തിയെ, സച്ചിദാനന്ദത്തെ, സ്വന്തമാക്കുകയാണു്; സ്വയം അതാകുകയാണു്.

ആത്മാവിനെ അന്വേഷിക്കുന്ന തീർത്ഥയാത്രികൻ ചെയ്യേണ്ട കൃത്യവും സഞ്ചരിക്കേണ്ട മാർഗ്ഗവും മുനിപുംഗവന്മാർ കാണിച്ചിട്ടുണ്ടു്. ആധുനികകാലത്തു് മനുഷ്യജന്മം സ്വീകരിച്ചിട്ടുള്ളവർക്കും സ്വീകാര്യമായതു് അതുതന്നെയാണു്. സത്യാന്വേഷകനായ ധീരൻ നിത്യവും ആനന്ദമയവുമായ ഒരു ദിവ്യജ്ഞാനമയലോകത്തെ കരഗതമാക്കുന്നു. അയാളുടെ ജന്മം ആത്മാന്വേഷണം കൊണ്ടു് സഫലമായി ഭവിക്കുകയും ചെയ്യുന്നു.

---

# രാജ്യസ്നേഹിയായ സന്ന്യാസിവര്യൻ

ടി. വി. മാരാർ, കാലടി.

മാനവസേവയാണു് മാധവസേവയെന്നു കരുതി പ്രവർത്തിച്ച രാജ്യസ്നേഹിയായ ത്യാഗിവര്യനാണു് സ്വാമി വിവേകാനന്ദൻ. പരമ്പരയാ സ്വീകരിച്ചുവന്നിരുന്ന ഹിമാലയപ്രാന്തങ്ങളിലെ ഏകാന്തതപഃസമ്പ്രദായത്തെ വിട്ടു നൂതനമായ ഒരു സാധനാസമ്പ്രദായമാണു് സ്വാമിജി സ്വീകരിച്ചതും തൻെറ സഹപ്രവർത്തകരെക്കൊണ്ടു ചെയ്യിച്ചതും. സാധാരണയായി സന്ന്യാസിമാർ താന്താങ്ങളുടെ ഈശ്വരസാക്ഷാത്കാരത്തിന്നാണല്ലൊ പ്രഥമസ്ഥാനം കൊടുക്കുന്നതു്. എന്നാൽ സ്വാമി വിവേകാനന്ദനാകട്ടെ തൻെറ നാട്ടുകാരുടെ ഉന്നമനത്തിന്നായിട്ടാണു് തൻെറ ആദർശജീവിതം ഉഴിഞ്ഞുവെച്ചതു്. തൻെറ മോക്ഷത്തിലും പ്രധാനമായി ഒരു സന്ന്യാസി തൻെറ നാട്ടുകാരുടെ കഷ്ടപ്പാടിനു പരിഹാരമായി വല്ലതും ചെയ്‌വാൻ സാധിച്ചാൽ അതാണു ശ്രേഷ്ഠമെന്നു കരുതുന്നതു് ആശ്ചര്യമാംവിധം നൂതനമായ കാര്യമാണു്. ആ സന്ന്യാസിവര്യൻ പറയുകയാണു്, ''ആയിരം നരകങ്ങളിൽ പോലും സുഖമായി കഴിച്ചുകൂട്ടാം, (അതായതു് ആയിരം നരകങ്ങളിലെ കഷ്ടപ്പാടുകളെല്ലാം സഹിക്കാം) തന്മസ്സിലാണു എൻെറ നാട്ടുകാരെആണത്തമുള്ള കർമ്മയോഗികളാക്കാൻ എനിക്കു കഴിഞ്ഞാൽ മതി'' എന്നു്. പലപ്പോഴും സ്വാമിജി ആധി പിടിച്ചവനെന്നപോലെ കാണപ്പെട്ടിരുന്നു. കാരണമെന്തെന്നു ചോദിച്ചപ്പോൾ സ്വാമിജി കൊടുത്ത മറുപടി ഇതായിരുന്നു. ''എനിക്കു ചെയ്തുതീർക്കേണ്ടതായി

ഒരു വലിയ കത്തവ്യം ഉണ്ടു്. എന്നാൽ എൻെറ ദർബ്ബലതയോക്കുമ്പോഠം നൈരാശ്യം ഉണ്ടാകുന്നു. എൻെറ ഗുരുവിൻെറ ആജ്ഞയാണു് ചെയ്യതീക്കണമെന്നു്. എൻെറ മാതൃഭൂമിയുടെ പുനരുദ്ധാരണമാണു് ആ കത്തവ്യം. ധമ്മം അധഃപതിച്ചിരിക്കുന്നു. പട്ടിണി എമ്പാടും നടമാടുന്നു. ഭാരതത്തെ വീണ്ടും സജീവമാക്കണം. ധമ്മപ്രഭാവംകൊണ്ടു ലോകത്തെ ജയിക്കണം.''

ഇന്ത്യയുടെ വേദാന്തസന്ദേശം പാശ്ചാത്യരെ ധരിപ്പിക്കുന്നതിലുമുപരി അവരുടെ സമ്പത് സമൃദ്ധി കുറച്ചെങ്കിലും ഭാരതത്തിനു കൊടുപ്പിക്കണമെന്നതായിരുന്നു സ്വാമിജിയുടെ പാശ്ചാത്യയാത്രയുടെ ഉദ്ദേശം. സവ്വമതസമ്മേളനത്തിൽ ഭാരതത്തിൻെറ വിജയപതാക പറപ്പിച്ചതോടെ സ്വാമിജിയുടെ പ്രശസ്തി അമേരിക്കയിലെങ്ങും അലതല്ലി. അസംഖ്യം ധനാഢ്യന്മാർ സ്വാമിവിവേകാനന്ദൻെറ ആതിഥേയത്വത്തിനു വെമ്പി ഞാൻ ഞാൻ എന്നു മുമ്പോട്ടുവന്നു. അവരുടെ സമ്പത്സമൃദ്ധമായ ആതിഥ്യം സ്വീകരിക്കുമ്പോഠം തൻെറ നാട്ടുകാരുടെ പട്ടിണിയോത്തു വ്യസനിക്കുകയായിരുന്നു ത്യാഗിവയ്യനായ വിവേകാനന്ദൻ. തൻെറ നാട്ടുകാർ പട്ടിണികിടക്കുമ്പോഠം തനിക്കെന്തിനീ പെരുമ എന്നു ദുഃഖിക്കുകയാണുണ്ടായതു്. രാത്രിയിൽ വിലപിടിച്ച മെത്തയിൽനിന്നെഴുന്നേററു് നിലത്തു വീണുരുണ്ടു് കരയുകയാണു് സ്വാമിജി ചെയ്തതു്.

'എൻെറ രാജ്യത്തെ ദരിദ്രരും അജ്ഞരുമാണു് എൻെറ ഈശ്വരൻ' എന്നു പലപ്പോഴും സ്വാമിജി പറയാറുണ്ടായിരുന്നു. ഭാരതത്തിൻെറ ദാരിദ്ര്യം ഓത്തു് ഉറക്കംവരാത്ത രാത്രികഠം സ്വാമിജി കഴിച്ചുകൂട്ടിയിരുന്നു. ദരിദ്രനാരായണസേവയ്ക്കായിരുന്നു സ്വാമിജി തൻെറ ജീവിതം ഉഴിഞ്ഞുവെച്ചതു്. ആദ്ധ്യാത്മികാനന്ദം പോലും ഈ ലക്ഷ്യത്തിനു താഴെയായിട്ടാണു് സ്വാമിജി കരുതിയതു്, കുറെക്കാലത്തേയ്ക്കു് –ഒരമ്പതുകൊല്ലത്തേയ്ക്കെങ്കിലും – മററു് ഈശ്വരന്മാരെ മറക്കുക, ഭാരതീയജനങ്ങളാകട്ടെ നമ്മുടെ ഈശ്വരൻ, അവരെ ആരാധിക്കുക എന്നു സ്വാമിജി എല്ലാവരേയും ഉദ്ബോധിപ്പിച്ചു. ഇവയൊന്നും വെറും വാക്കുകളായിരുന്നില്ല. എല്ലാവരിലും ഈശ്വരനെയാണു് സ്വാമിജി കണ്ടതു്. ഒരിക്കൽ സ്വാമിജി ബേലൂർമഠത്തിൽ വെച്ചു് കുറെ ആദിവാസികഠംക്കു് ഒരു സദ്യ കൊടുത്തു. ''ഇന്നു ഞാൻ ഭഗവാൻ നാരായണനെ സല്ക്കരിച്ചു. എന്തെന്നാൽ നിങ്ങളെല്ലാം എനിക്കു് നാരായണന്മാരാണു്.'' എന്നു പറഞ്ഞു.

ലക്ഷക്കണക്കിൽ സാധുക്കഠം പട്ടിണികിടക്കുമ്പോഠം അവരെ സഹായിക്കാൻ പുറപ്പെടാത്ത വിദ്യാസമ്പന്നരെ വിശ്വാസവഞ്ചകരായിട്ടേ കണക്കാക്കൂ എന്നു സ്വാമിജി പ്രസ്താവിച്ചിരുന്നു. പാരമ്പയ്യമഹത്ത്വംകൊണ്ടു് ഉയന്ന ജാതിക്കാക്കു് വിദ്യാഭ്യാസത്തിൽ വിരുതേറുമെങ്കിൽ താഴ്ന്ന ജാതിക്കാരുടെ വിദ്യാഭ്യാസത്തിനാണു് നാം പണം ചിലവാക്കേണ്ടതെന്നാണു് സ്വാമിജിയുടെ അഭിപ്രായം. ദുർബ്ബലക്കു കൊടുക്കുകയാണല്ലൊ നീതി. സ്വാമിജിയാൽ സ്ഥാപിക്കപ്പെട്ട ശ്രീരാമകൃഷ്ണമിഷൻെറ ഉദ്ദേശങ്ങളിൽ കാതലായ ഭാഗം ഈ ജനസേവയാണു്.

സാമാന്യജനതയുടെ ഭൗതികവും, ആദ്ധ്യാത്മികവുമായ നന്മയെ പുരോഗമിപ്പിക്കുന്നതിനു് ഉതകുന്ന ശിക്ഷണം ആളുകഠംക്കു് നല്കുക മിഷൻെറ ഒരു പ്രധാന പരിപാടിയാണു്. പാവങ്ങളും, അഗതികളും. അധഃകൃതരും എല്ലാം ഞങ്ങളോടുകൂടെ വരിക, രാമകൃഷ്ണൻെറ പേരിൽ നാമെല്ലാം ഒന്നാണു്. എന്നാണു് സ്വാമിജി പറഞ്ഞതു്. അവരുടെ നില നന്നാക്കാതെ ഭാരതം ഉയരുകയില്ല. എന്നിലുള്ള ബ്രഹ്മശക്തി അവരിലും ഉണ്ടെന്നു ഞാൻ സ്പഷ്ടമായിക്കാണുന്നു എന്നു സ്വാമിജി പറയുകയുണ്ടായി. അങ്ങനെ ലോകസേവയും സ്വന്തം മോക്ഷവും ഭിന്നമല്ലെന്നു് ഉദ്ഘോഷിക്കുകയും പ്രവത്തിക്കുകയും ചെയ്ത യോഗിവയ്യനാണു് വിവേകാനന്ദൻ. അത്യുന്നതമായ ആദശവാദവും പ്രായോഗികതയും ജീവിതത്തിൽ ഇണക്കിച്ചേക്കുവാൻ വിവേകാനന്ദനല്ലാതെ മററാക്കും സാധിച്ചിട്ടില്ല.

നമ്മെ നമ്മുടെ ഭൂതകാലത്തിലെ മഹിമയെ നന്നായി ധരിപ്പിക്കുകയും, വത്തമാനകാലത്തിലെ ന്യൂനതകളെ മനസ്സിലാക്കിച്ചുതരികയും, നല്ലൊരു ഭാവിയിലേയ്ക്കുയരുവാൻ മാഗ്ഗം കാണിച്ചുതരികയും ചെയ്ത ജനസ്നേഹിയായ സന്ന്യാസിവയ്യൻെറ മുമ്പിൽ നാമെല്ലാം കുമ്പിടുക. അദ്ദേഹത്തിൻെറ 106-ാം ജന്മദിനമാണല്ലൊ ഈ മാസത്തിൽ നാമാഘോഷിക്കുന്നതു്. അദ്ദേഹത്തിൻെറ സ്മരണ നമുക്കു് ഉത്തേജനം നൽകട്ടെ !

# പ്രതീകങ്ങളും പുരാണേതിഹാസാദികളും

കെ. കെ. മേനോൻ

ഏതു മതത്തിലും മൂന്നു ഭാഗങ്ങളുണ്ടു്: ജ്ഞാനകാണ്ഡം, കർമ്മകാണ്ഡം, പുരാണേതിഹാസാദികൾ. ഇതിൽ സാരമായ ഭാഗം ജ്ഞാനകാണ്ഡമാണ്. അതു സാധാരണ ജനതയ്ക്കു് മനസ്സിലാക്കാൻ പ്രയാസമാണു്; സോപാനത്തിലെ ഏററവും ഉയൎന്ന പടിയാണതു്. കർമ്മകാണ്ഡത്തേയും പുരാണേതിഹാസാദികളേയും കടന്നിട്ടുവേണം അവിടെ എത്താൻ. പക്ഷേ അതാണു ഭക്തന്റെ പരമലക്ഷ്യം. കർമ്മകാണ്ഡ (തന്ത്ര)മാകട്ടെ, തത്വശാസ്ത്രം ഏവൎക്കും മനസ്സിലാക്കുന്നതിന്നുവേണ്ടി അതിന്നു സ്ഥൂലമായ ഒരു രൂപം കൊടുക്കുന്നു. തന്ത്രം വാസ്തവത്തിൽ തത്വജ്ഞാനം മൂർത്തിമത്തായതാണ്. ആദ്ധ്യാത്മികമായി സാമാന്യം വളൎച്ച ലഭിക്കാത്ത ഒരാൾക്കു് ആദ്ധ്യാത്മികവിഷയങ്ങൾ ഗ്രഹിക്കുവാൻ എളുപ്പമല്ല. അതുകൊണ്ടു്, കർമ്മകാണ്ഡത്തിന്നു് എല്ലാ മതങ്ങളിലും സ്ഥാനമുണ്ടു്. അതാണു് പ്രതീകങ്ങളുടെ ഉത്ഭവത്തിന്നു് ഉള്ള അടിസ്ഥാനം. പുരാതനകാലംമുതല്ക്കുതന്നെ എല്ലാ മതങ്ങളും പ്രതീകങ്ങൾ ഉപയോഗിച്ചുവന്നിരുന്നു. പ്രതീകങ്ങളെപ്പററി വിവരിക്കുമ്പോൾ സ്വാമി വിവേകാനന്ദൻ പറയുന്നു;— "ജഗത്തു് ആകെക്കൂടി ഒരു പ്രതീകമാണു്: ഈശ്വരൻ അതിന്റെ പിന്നിലെ സാരാംശവും. ഈ വിധത്തിലുള്ള പ്രതീകകല്പന വെറും മനുഷ്യസൃഷ്ടിയല്ല. അവ പ്രകൃത്യാ ഉണ്ടായി വളൎന്നുവരുന്നവയാണ്. ക്രിസ്തുമതത്തോടു ബന്ധപ്പെട്ട പ്രതീകമായ കുരിശിനെപ്പററി ചിന്തിച്ചുനോക്കുക. മോസസ്സു ജനിക്കുന്നതിന്നുമുമ്പും, വേദങ്ങൾ പ്രകാശിതമാകുന്നതിന്നുമുമ്പും, മാനുഷചരിത്രത്തെപ്പററി എന്തെങ്കിലും രേഖ ഉത്ഭവിക്കുന്നതിന്നുമുമ്പും അതുണ്ടായിരുന്നു. ആസ്ടെക്ക് വർഗ്ഗക്കാരുടെ ഇടയിലും ഫിനീഷ്യൻവർഗ്ഗക്കാരുടെ ഇടയിലും അതുണ്ടായിരുന്നു എന്നു കാണാം. അതേപോലെതന്നെയാണു് സ്വസ്തികചിഹ്നം. അതു ബുദ്ധമതക്കാരാണു് പ്രചാരത്തിൽ കൊണ്ടുവന്നതെന്നു് ഒരു കാലത്തു വിശ്വസിച്ചുവന്നിരുന്നു. എന്നാൽ അതു പുരാതനബാബിലോണിയയിലും ഈജിപ്തിലും ഉണ്ടായിരുന്നതായി കണ്ടിരിക്കുന്നു." ഹിന്ദുക്കൾ ഇന്നു ആരാധിച്ചുവരുന്ന ലിംഗത്തിന്റെ പഴക്കവും ഏതാണ്ടു് ഇതുപോലെത്തന്നെയാണു്. പ്രാചീനകാലത്തെ ഹാരപ്പന്മാർ ശൈവാരാധകന്മാരായിരുന്നു എന്നതു തൎക്കമററ സംഗതിയാണു്. അനന്തരം അവരെ തുടൎന്നുവന്ന ആര്യന്മാർ, അവരുടെ ദൈവങ്ങളെയും ആരാധനാക്രമങ്ങളേയും വിശ്വാസങ്ങളെയും ത്യാജ്യകോടിയിലേയ്ക്കു തള്ളി, പുതിയ ദൈവങ്ങളായ ഇന്ദ്രാദികളെ ഉയൎത്തിക്കൊണ്ടുവരാനുള്ള കാരണങ്ങളിൽ ഒന്നു് അവൎക്കു ലിംഗാരാധനയോടുണ്ടായിരുന്ന വെറുപ്പായിരുന്നു എന്നു ഒരു പക്ഷമുണ്ടു്; ഋഗ്വേദത്തിൽ കാണുന്ന, 'ശിശ്നദേവന്മാർ' എന്ന പദം ഈ വാദഗതിയെ പിൻതാങ്ങുന്നുണ്ടു് എന്നാണവരുടെ അഭിപ്രായം. രൂപം, രൂപാരൂപം, അരൂപം എന്ന മൂന്നു പദ്ധതികളാണല്ലൊ ആരാധനാക്രമത്തിൽ ഉള്ളതു്. രൂപത്തെ മനസ്സിൽ ഉറപ്പിച്ചു് ക്രമേണ ആ രൂപത്തിൽക്കൂടി അരൂപത്തിലെത്തിയാൽ ജ്ഞാനമാർഗ്ഗത്തിലേക്കുള്ള വഴി സുഗമമാവും. ചിദംബരം, തിരുവാരൂർ മുതലായ മഹാക്ഷേത്രങ്ങളിൽ ഇതിന്നു അഭ്യാസംതന്നെ നൽകിവരുന്നുണ്ടു്. സരൂപമൂർത്തിയായ നടരാജസ്വാമിയെ തൊഴുതതിന്നു ശേഷം രൂപാരൂപമൂർത്തിയായ, ലിംഗത്തെ ആരാധിച്ചിട്ടു് അരൂപമൂർത്തിയായ "രഹസ്യ"ത്തിലേക്കു പോകണമെന്നാണു് വിധി. "രഹസ്യ"ത്തിന്റെ മുമ്പിൽനിന്നു് മനസ്സുറപ്പിക്കാൻ സാധിച്ചാൽ, പിന്നെ ക്ഷേത്രത്തിലേയ്ക്കുവരേണ്ട ആവശ്യംതന്നെ ഇല്ല. സർവ്വഭൂതങ്ങളിലും കുടികൊള്ളുന്ന പരമാത്മാവിനെ തന്റെ ഉള്ളിൽ തന്നെ കാണാൻ കഴിയുന്നതുവരെ മാത്രമാണു് വിഗ്രഹാദിപൂജകൾക്കുള്ള സ്ഥാനം.

അച്ഛാദാവച്ചയേത് താവദീശ്വരം മാം സ്വകർമ്മകൃത്
യാവന്ന വേദ സ്വഹൃദി സർവ്വഭൂതേഷ്വവസ്ഥിതം.

മനുഷ്യാത്മാവിന്റെ ക്രമേണയുള്ള വളർച്ച് സ്വാമി വിവേകാനന്ദൻ കാണുന്നുണ്ട്. പടിപടിയായിട്ടാണ് മനുഷ്യന്റെ ആത്മാവുയരുന്നത്. സ്ഥൂലത്തിൽനിന്ന സൂക്ഷ്മത്തിലേയ്ക്ക്, സൂക്ഷ്മത്തിൽനിന്ന സൂക്ഷ്മതരത്തിലേയ്ക്ക്, ഒടുവിൽ ലക്ഷ്യമായ ബ്രഹ്മത്തിൽ എത്തുന്നു. ഇന്നുള്ള ചിലർ ചിന്തിക്കാൻ വെമ്പുന്നതുപോലെ, കപടഭക്തന്മാരും ദുഷ്ടന്മാരും ചേർന്ന പണമുണ്ടാക്കാൻ വേണ്ടി കെട്ടിച്ചമച്ചതല്ല മതങ്ങളും അവയുടെ വിഭാഗങ്ങളും....പല നിലയിലുള്ള മനുഷ്യചിത്തങ്ങളുടെ ദാഹവും ഏഷണകളും തൃപ്തിപ്പെടുത്താനാണ് അവയെല്ലാംതന്നെ ഉടലെടുത്തത്. അദ്വൈതാചാര്യനായ ആദിശങ്കരനും വിശിഷ്ടാദ്വൈതാചാര്യനായ ശ്രീരാമാനുജനും ആത്മാവിന്റെ വളർച്ചയിൽ വിഗ്രഹാരാധനയ്ക്കുള്ള സ്ഥാനം അറിഞ്ഞവരാണ്. ശൈവമതാചാര്യന്മാരായ അറുപത്തിമൂന്ന നയനാർമാരും വൈഷ്ണവമതാചാര്യന്മാരായ ആഴ്വാർമാരും വിഗ്രഹാരാധനയെ പോഷിപ്പിച്ചവരാണ്. അത് ഹിന്ദുമതത്തിന്റെ മാത്രം കുത്തകയുമല്ല. വിഗ്രഹാരാധന നിഷിദ്ധമാണെന്നഭിമാനിച്ച യഹൂദന്മാർ ''ആർക്ക്'' എന്നറിയപ്പെടുന്ന പെട്ടകംപോലെ ദേവാലയം നിർമ്മിച്ചു. റോമൻ കത്തോലിക്കർക്കും ഗ്രീക്ക്ക്രിസ്ത്യാനികൾക്കും പലതരം വിഗ്രഹാരാധനയുണ്ട്. യേശുവിന്റേയും യേശുമാതാവിന്റെയും വിഗ്രഹങ്ങൾ പൂജിച്ചുവരുന്നു. പാർസികളും ഇറാൻദേശക്കാരും അഗ്ന്യാരാധകരാണ്. മുഹമ്മദീയരുടെ ഇടയിൽ പ്രവാചകരും മഹാത്മാക്കളും ആരാധിക്കപ്പെട്ടു വരുന്നു. മതപരമായ വളർച്ചയുടെ ആദ്യഘട്ടത്തിൽ എല്ലാ മനുഷ്യരും ബാഹ്യോപാധി ഉപയോഗിക്കുകയും ക്രമേണ അന്തഃകരണം ശുദ്ധമാകുമ്പോൾ കൂടുതൽ സൂക്ഷ്മമായ സങ്കല്പങ്ങളിലേയ്ക്ക് തിരിയുകയും ചെയ്യുന്നു. *

ഇതുപോലെത്തന്നെ ഉള്ള ഒരു സ്ഥാനമാണ് പുരാണേതിഹാസാദികൾക്കും.

''ഇതിഹാസപുരാണാഭ്യാം വേദം സമുപബൃംഹയേത്.'' ഇതിഹാസപുരാണാദികളെക്കൊണ്ടു വേദാർത്ഥം വിവരിക്കണം എന്നതാണ് ആപ്തവചനം. പുരാണേതിഹാസാദികൾ ഏറെക്കുറെ സങ്കല്പപാത്രങ്ങളായ വീരപുരുഷന്മാരുടെ ചരിതങ്ങൾമുഖേന അത്ഭുതകരമായ കഥകളും കെട്ടുകഥകളും മൂലം തത്വങ്ങളെ വിശദീകരിക്കുകയും ഉദാഹരിക്കുകയും ചെയ്യുന്നു. ഇതിന്നും എല്ലാ മതങ്ങളിലും സ്ഥാനമുണ്ട്. ഈശ്വരൻ പ്രാവിന്റെ രൂപംപൂണ്ടു ഭൂമിയിലേയ്ക്കു വന്നു എന്ന് ഒരു മതക്കാർ വിശ്വസിക്കുമ്പോൾ, ഈശ്വരൻ പശുവിൽ പ്രത്യക്ഷമായിരിക്കുന്നു എന്ന് മറ്റൊരു കൂട്ടർ വിശ്വസിക്കുന്നു. ഇവ പഴംകഥകളായിരിക്കാം, ചിലപ്പോൾ അല്പം ചരിത്രാംശം കലർന്നവയുമായിരിക്കാം. ഈ പുരാണകഥകൾക്ക് മനുഷ്യസമുദായത്തിന്റെ വളർച്ചയിൽ ഉള്ള സ്ഥാനത്തെയാണ് നാം പ്രധാനമായി കണക്കാക്കേണ്ടത്; അവയെ യുക്തിവാദത്തിന്ന് വിധേയമാക്കി ചർച്ച് നടത്തിയതുകൊണ്ടു് ഒരു കാര്യവുമില്ല. നാലു തലകളോടുകൂടിയ ഒരു ബ്രഹ്മാവ്, ആറു തലകളോടുകൂടിയ ഒരു സുബ്രഹ്മണ്യൻ, പത്തു തലകളോടുകൂടിയ ഒരു രാവണൻ, ആയിരം കണ്ണുള്ള ഒരു ദേവേന്ദ്രൻ, ആയിരം കരങ്ങളുള്ള ഒരു കാർത്തവീര്യാർജ്ജുനൻ ഇതൊക്കെ യുക്തിക്ക് യോജിച്ചതാണോ? അഞ്ചു ഭർത്താക്കന്മാരോടുകൂടിയ പാഞ്ചാലിയും പതിനാറായിരത്തെട്ടു ഭാര്യമാരോടുകൂടിയ ശ്രീകൃഷ്ണനും സദാചാരത്തിന്ന് മാതൃകകളാണോ? മൂരിമാംസം തിന്നും സോമപാനം ചെയ്തും പരസ്ത്രീതത്പരനായും കൂത്താടിയ മത്തനായ ഇന്ദ്രൻ ആരാധ്യനാണോ? ഈ ചോദ്യങ്ങൾക്ക് അവകാശമുണ്ട്. വേദങ്ങളുടെ കാലത്തു കൈയ്യൂക്കിന്നായിരുന്നു കൂടുതൽ മുഖ്യത്വം. സദാചാരബോധം മനുഷ്യരിൽ വളർന്നുവന്നിട്ടുണ്ടായിരുന്നില്ല. അതുകൊണ്ടു് അന്നത്തെ ജനതയുടെ ആദർശത്തിൽ ജനിച്ചതാണ് ഇന്ദ്രൻ. ക്രമേണ മനുഷ്യസമുദായം വളർന്നുവന്നപ്പോൾ, ഇന്ദ്രന്റെ പ്രവൃത്തികൾ ആദർശപരങ്ങളല്ലാതായപ്പോൾ, പുരാണങ്ങളുടെ കാലമായപ്പോൾ, ഇന്ദ്രനെ അടിച്ചമർത്തി, മഹാവിഷ്ണുവിനെ ആ സ്ഥാനത്തു പ്രതിഷ്ഠിച്ചു. ഭാഗവതം ദശമസ്കന്ധത്തിലെ ഗോവർദ്ധനോദ്ധാരണകഥ മനുഷ്യസമുദായത്തിന്റെ ഈ വളർച്ചയെയാണ് കാണിക്കുന്നത്. രണ്ടാമതായി നമ്മൾ ഓർമ്മവെയ്ക്കേണ്ടതു് ഈ കഥകളിൽ ചരിത്രത്തിന്റെ അംശങ്ങൾ അടങ്ങിയിരിക്കാമെങ്കിലും അവ വാസ്തവത്തിൽ ചില ആദർശങ്ങളേയും തത്വങ്ങളേയും

* വിവേകാനന്ദസാഹിത്യസർവ്വസ്വം

മാത്രമാണു് കുറിക്കുന്നതു് എന്നതാണു്. ചുരുക്കത്തിൽ രാമായണകഥ എന്താണു്? രാവണൻ രാമന്റെ ഭാര്യയെ അപഹരിച്ചു. രാമൻ സീതയെ തേടിപ്പിടിച്ചു രാവണനെ കൊന്നു് സീതയെ മടക്കിക്കൊണ്ടുവന്നു. ഇന്നത്തെ ദിനപത്രങ്ങളിലും ചലച്ചിത്രങ്ങളിലും സാധാരണയായി കാണുന്ന ഒരു കഥാതന്തുവല്ലേ ഇതു്? കഥയ്ക്കാണു് മുഖ്യത്വം എങ്കിൽ ഈ പത്രക്കുറിപ്പുകൾക്കു് വിശ്വസാഹിത്യത്തിൽ സ്ഥാനം ലഭിക്കേണ്ടതല്ലേ? കഥാപുരുഷന്മാരൊക്കെ ആരാധ്യരാവേണ്ടതല്ലേ? എന്നാൽ രാമായണത്തിലെ രാമൻ ഒരു വ്യക്തിയല്ല, പരമാത്മാവാണു്; സീതയോ മൂലപ്രകൃതിയും. പ്രകൃതിപുരുഷ ബന്ധത്തെ സീതാരാമന്മാരാക്കി കാണിച്ചിരിക്കുന്നു. പത്തു ഇന്ദ്രിയങ്ങളുടെ വാസസ്ഥലമായ ശരീരമാണു് രാവണൻ. ഇച്ഛാശക്തി, ക്രിയാശക്തി, ജ്ഞാനശക്തി ഇവയാണു് ദശരഥപത്നിമാർ. അതേപോലെ സുബ്രഹ്മണ്യാരാധനയിൽ വള്ളിയും ദേവസേനയും ഇച്ഛാശക്തിയും ക്രിയാശക്തിയും, വേലായുധം ജ്ഞാനശക്തിയുമാണു്. പത്തു് ഇന്ദ്രിയങ്ങളിൽകൂടി എപ്പോഴും വിഷയങ്ങളിലേയ്ക്കു വ്യാപിച്ചുകൊണ്ടിരിക്കുന്ന രാഗിയായ ജീവന്റെ പ്രപഞ്ചവൃത്തിയാണു് രാവണത്വം. ആ ഇന്ദ്രിയങ്ങളിൽകൂടി പുറത്തേയ്ക്കുള്ള വ്യാപ്തിയാണു് പത്തു തലകൾ. നമ്മുടെ പുരാണങ്ങളിൽ കാണുന്ന ഓരോ സംഗതികളും ഓരോ തത്വങ്ങളെ ഉപദേശിക്കുന്നവയാണു്. ഇത്തരത്തിലുള്ള ഇതിഹാസങ്ങൾ എല്ലാ മതങ്ങളിലും ഉണ്ടു്. ആദ്ധ്യാത്മികസോപാനത്തിലെ ഉന്നത പടിയിൽ എത്തിയ ജ്ഞാനി, അടിയിൽ കിടന്നു മുക്രയിടുന്ന അജ്ഞാനിയെ, മുകളിലേയ്ക്കു പിടിച്ചുകയററുവാൻ ഉപയോഗിക്കുന്ന സഹായഹസ്തങ്ങളാണു് പ്രതീകങ്ങളും പുരാണേതിഹാസാദികളും. യുക്തിവാദമാകുന്ന ഭൂതക്കണ്ണാടിയിൽകൂടി നോക്കി, ഇന്നത്തെ ആദർശങ്ങൾക്കോ അറിവിനോ നിരക്കാത്തവയാണു് അവ എന്നു് പറഞ്ഞു പുച്ഛിച്ചു ത്യാജ്യകോടിയിലേയ്ക്കു് തള്ളുന്നവർ അവയുടെ വില അറിയുന്നില്ലെന്നേയുള്ളു.

---

# സമന്വയയോഗം

**ആചാര്യ കാക്കാകലെല്ക്കർ**

ഗീതയിൽ കർമ്മയോഗം, ജ്ഞാനയോഗം, ധ്യാനയോഗം, ഭക്തിയോഗം എന്നിങ്ങനെ അനേകം സ്രോതസ്സുകളെ ഉല്ലേഖനം ചെയ്തിട്ടുണ്ടു്, വിവരിച്ചിട്ടുണ്ടു്, രൂപാൾചെയ്തിട്ടുമുണ്ടു്. ഇവയോരോന്നും ഈശ്വരപ്രാപ്തിക്കു് അഥവാ മോക്ഷപ്രാപ്തിക്കു് ഉള്ള ഭിന്നഭിന്ന സ്വതന്ത്രമാർഗ്ഗങ്ങളാണെന്നും മനുഷ്യനു തന്റെ അഭിരുചിക്കനുസരിച്ചു് ഇവയിൽ ഏതെങ്കിലും ഒന്നു തിരഞ്ഞെടുക്കാമെന്നും ചിലർ കരുതുന്നു.

ഞാൻ ഈ യോഗങ്ങളെ ഭിന്നഭിന്നമാർഗ്ഗങ്ങളായി കരുതുന്നില്ല. ജീവിതസാധനയ്ക്കു ഈ എല്ലാ മാർഗ്ഗങ്ങളും അഥവാ യോഗങ്ങളും ആവശ്യകമാണു്. എല്ലാം ചേർന്നു് സമ്പൂർണ്ണജീവിതത്തിനുപയുക്തമായ സമന്വയയോഗം ഉണ്ടായിത്തീരുന്നു.

ഈ എല്ലാ യോഗങ്ങളെയും ഒരുമിച്ചു് അനുശീലിക്കണം. എന്നാൽ ഓരോ ആൾക്കും തന്റെ അഭിരുചിക്കനുസരിച്ചു് ഏതെങ്കിലും ഒരു പ്രത്യേകയോഗത്തിനു കൂടുതൽ പ്രാധാന്യം കൊടുക്കാവുന്നതാണു്. എന്നാലും, അയാൾക്കു് ഈ എല്ലാ യോഗങ്ങളെയും ഒരുമിച്ചു് അനുശീലിക്കേണ്ടതായി വരും.

അതിലും പ്രാധാന്യം കർമ്മയോഗത്തിന്നായിരിക്കും; കാരണം, മനുഷ്യന്റെ ജീവിതം കർമ്മമയമാണു്. ജീവിതത്തെ നാം 'ജീവിതയാത്ര' എന്നു പറയുന്നു. 'യാത്ര' എന്നതിന്റെ അർത്ഥം പോവുക, നടക്കുക, പുരോഗമിക്കുക, എല്ലാ ദിക്കിലും എത്തുക, മേലോട്ടു് പൊന്തുക എന്നാകുന്നു. യാത്രയുടെ ഉദ്ദേശ്യം ഏതെങ്കിലും മഹത്തായ, പവിത്രമായ ഒരാദർശം അഥവാ ലക്ഷ്യം പ്രാപിക്കുന്നതിന്നായി എപ്പോഴും പ്രയത്നശീലനായിരിക്കുക എന്നതാണു്. അതിനാൽ ജീവിതം എന്നതിന്റെ അർത്ഥം കർമ്മം എന്നാകുന്നു. ഈ വിശ്വത്തിന്റെ രചനയും നിലനില്പും

എല്ലാം കർമ്മമയമാകുന്നു. അതിനാൽ സമന്വയ യോഗത്തിൽ കർമ്മയോഗത്തിന്നേ പ്രാധാന്യ മുണ്ടായിരിക്കു. കർമ്മം ചെയ്തുകൊണ്ടു് നൂറു കൊല്ലം ജീവിക്കണം. എന്നു് ഈശാവാസ്യോപ നിഷത്തു് പറയുന്നു. ''കുർവ്വന്നേവേഹ കർമ്മാണി ജിജീവിഷേത് ശതം സമാഃ.'' കർമ്മമുപേക്ഷി ച്ചാൽ പിന്നെ ജീവിതം വിഷമമായിത്തീരു മെന്നു് ഗീത സ്പഷ്ടമായി പറഞ്ഞിട്ടുണ്ടു്. ശരീ രയാത്രാപി ച തേ ന പ്രസിദ്ധ്യേദകർമ്മണഃ

എന്നാൽ, ജ്ഞാനമില്ലാതെ ഈ കർമ്മമയ ജീവിതം നയിക്കുക സാദ്ധ്യമല്ല. കർമ്മം ജീവി തത്തിന്റെ പ്രേരണയാണെങ്കിൽ ജ്ഞാനം ക ർമ്മത്തിന്റെ വ്യാകരണമാകുന്നു. ജ്ഞാനരഹിത മായ, അന്ധമായ, കർമ്മം ജീവിതത്തെ വികൃത മാക്കുന്നു, വിനാശത്തിലേയ്ക്കു നയിക്കുന്നു. ജീവി തം വിഫലവും നിസ്സാരവുമായിത്തീരുന്നു. അ ത്രുയുമല്ല, തെററായ മാർഗ്ഗത്തിലൂടെ ചരിക്കുന്നതു കൊണ്ടു് എല്ലാ കർമ്മങ്ങളും ബന്ധനരൂപവും ശാപരൂപവും ആയിത്തീരുന്നു. അതിനാൽ, കർമ്മയോഗത്തിന്നു് ജ്ഞാനയോഗത്തിന്റെ സാഹായ്യം അത്യന്താപേക്ഷിതമാണു്. ജ്ഞാന രഹിതമായ കർമ്മം അന്ധമായിരിക്കും. അതേ സമയം കർമ്മരഹിതമായ ജ്ഞാനം പംഗുവുമാ യിരിക്കും. അതിനാൽ ഗീത ജ്ഞാനത്തെപ്പററി പറയുമ്പോഴും കർമ്മത്തിന്റെ പ്രാധാന്യം എടുത്തു കാണിച്ചിട്ടു് പറയുന്നു. ''ഇത്രയും കർമ്മമയമായ സാധന ഇല്ലാത്ത ദിക്കിൽ അവയെല്ലാം അ ജ്ഞാനം തന്നെയാണെന്നു പറയണം. അവയ്ക്കു പിന്നിൽ വിദഗ്ദ്ധത്വത്തിന്റേയും പാണ്ഡിത്യ ത്തിന്റെയും കൂമ്പാരം തന്നെയുണ്ടെങ്കിലും അവ അജ്ഞാനം തന്നെയാണു്.'' അജ്ഞാനം യ ദതോഽന്യഥാ (XIII-11).

ജ്ഞാനം സമ്പാദിക്കുമ്പോഴും അതിനെ ആചരണത്തിൽ കൊണ്ടുവരുമ്പോഴും ചിത്ത ത്തിന്റെ ഏകാഗ്രത, അതിന്റെ അഭ്യാസം - അവശ്യം ആവശ്യമാണു്. അതിനാൽ,ജ്ഞാന സാധന തന്റെ ഒരുമിച്ചു് ധ്യാനത്തെ കൊണ്ടു വരികതന്നെ ചെയ്യുന്നു. അപ്പോഴും ജ്ഞാനത്തേ യും ധ്യാനത്തേയും ഒരുമിച്ചു് പരിഗണിക്കേണ്ടി വരും. ജ്ഞാനത്തെ ധ്യാനംമുഖേന വിനിയോ ഗിക്കുകയും ആ ഉത്കടമായ ജ്ഞാനത്തെ കർമ്മ ത്തിൽ (പ്രവൃത്തിയിൽ) കൊണ്ടുവരികയും ചെയ്യാതെ സാക്ഷാത്കാരം ഉണ്ടാവുക സാദ്ധ്യ മല്ല. ജീവിതസിദ്ധിയ്ക്കു് ഈ മൂന്നിന്റേയും സമ ന്വയം അവശ്യം ആവശ്യമാണെന്നു താല്പര്യം.

അദ്ധ്യാത്മജ്ഞാനത്താൽ പ്രേരിതമായി ചെയ്യുന്ന കർമ്മങ്ങളിൽ യജ്ഞം, ദാനം, തപസ്സു് എന്നിവയ്ക്കു പ്രാധാന്യമുണ്ടു്. ഇതിൽ ഇനിയും വല്ലതും ചേർക്കണമെങ്കിൽ ഉപാസന ചേർക്കാം. കർമ്മത്തെ അദ്ധ്യാത്മപ്രേരിതവും മോക്ഷഗാ മിയും ആക്കണമെങ്കിൽ അതിന്റെ സാധന യിൽ ഉപാസനയ്ക്കു സ്ഥാനം കൊടുക്കേണ്ടതായി വരും. ഈ ഉപാസന ചിലരുടേതു് ദ്വൈതത്തി ന്റെ ഭൂമികയിലുള്ളതായിരിക്കുമെങ്കിൽ ചില രുടേതു് അദ്വൈതത്തിനെ ആധാരമാക്കിയുള്ള തായിരിക്കും, ഏതായാലും ഇരുതരക്കാർക്കും ഉപാ സന ആവശ്യമാണു്.

ഈ ഉപാസനയുടെ ഉത്കടതയെത്തന്നെ യാണു് നാം ഭക്തി എന്നു പറയുന്നതു്. ഞാൻ ഭക്തിയെ ഒരു പ്രത്യേകസാധനയായി പരിഗ ണിക്കുന്നില്ല. ഭക്തിയെന്നതു് ജ്ഞാനപൂർവ്വം ധ്യാനയുക്തനായി കർമ്മമാർഗ്ഗത്തിൽ ചെയ്യുന്ന ഉപാസനയുടെ സുഗന്ധം മാത്രമാണു്. പുഷ്പങ്ങ ളിൽനിന്നു സുഗന്ധം തനിയെ വ്യാപിക്കുന്നു. വെയിൽ എത്രകണ്ടു് തീക്ഷ്ണമാണോ അത്രകണ്ടു് ഉത്കടമായിരിക്കും പുഷ്പങ്ങളു ടെ സുഗന്ധം. അല്ലെങ്കിൽ വെയിൽ ഉണ്ടാവു മ്പോഴേ അതിൽനിന്നു സുഗന്ധം ശരിയായി വ്യാപിക്കുന്നുള്ളു എന്നും പറയാം. ഉപാസനയ്ക്കും ഭക്തിയ്ക്കും തമ്മിൽ വിശേഷിച്ചൊരു വ്യത്യാസ വുമില്ല. അതിനാൽ, അദ്വൈതസ്ഥാപകനായ ശ്രീ ശങ്കരാചാര്യർ പറഞ്ഞിട്ടുണ്ടു്; മോക്ഷ പ്രാപ്തിക്കുള്ള സാധനയിൽ ഭക്തിക്കാണു് പ്രാധാന്യം എന്നു്. ''മോക്ഷസാധനസാമഗ്ര്യാം ഭക്തിരേവ ഗരീയസീ.'' അദ്വൈതസിദ്ധാന്ത ത്തിൽ ഉറച്ചുനിന്നുകൊണ്ടു് ആചാര്യർ ഭക്തി യെ വ്യാഖ്യാനിച്ചിട്ടുള്ളതു് ഇങ്ങനെയാണു്: ''സ്വസ്വരൂപാനുസന്ധാനം ഭക്തിരിത്യഭിധീയ തേ.'' ഞാൻ ജ്ഞാനം, കർമ്മം, ധ്യാനം , ഉപാ സന, ധർമ്മം, ഭക്തി എന്നിത്യാദി ഒരു യോഗത്തേ യും അവഗണിക്കുന്നില്ല. പക്ഷേ, ഇവയെയെ ല്ലാം സമന്വയപ്പെടുത്തുന്നതു് അവശ്യം ആവശ്യ മാണെന്നു് ഊന്നിപ്പറയുന്നു. ഈ എല്ലാ യോഗ ങ്ങളേയും ഉൾപ്പെടുത്തിക്കൊണ്ടുള്ള സമന്വയ യോഗത്തിന്റെ മഹത്ത്വം മനസ്സിലാക്കുകയും ചെയ്യുന്നു.

പ്രസ്തുതയോഗങ്ങളിൽ ഒന്നിനെയെങ്കിലും അവഗണിക്കുന്നതായാൽ സമന്വയയോഗം സഫലമാവുക സാദ്ധ്യമല്ല.

[വിവർത്തനം: എസ്. വി. കൃഷ്ണവാരിയർ]

# കഥയുള്ള കഥകൾ

എ. കരുണാകരമേനോൻ

**243 നീർക്കോലി പിടിച്ച തവളയാകരുത്.**

കേവലം ഒരു മനുഷ്യന് മറ്റൊരു മനുഷ്യനെ ലോകത്തിന്റെ കുടുക്കിൽനിന്നു മോചിപ്പിക്കുവാൻ സാദ്ധ്യമല്ലെന്നു പറയുകയായിരുന്നു ഭഗവാൻ. അദ്ദേഹം തുടർന്നു, "ലോകം മയക്കുന്ന മായയെ സൃഷ്ടിച്ച ഈശ്വരനു മാത്രമേ മനുഷ്യരെ മായയിൽനിന്നു മോചിപ്പിക്കാൻ കഴിയൂ. സച്ചിദാനന്ദമാകുന്ന ആ മഹാഗുരുവല്ലാതെ മറ്റൊരു ശരണവുമില്ല. ഈശ്വരനെ സാക്ഷാത്ക്കരിക്കുകയോ അല്ലെങ്കിൽ അദ്ദേഹത്തിന്റെ ആജ്ഞ ലഭിക്കുകയോ ചെയ്യാത്തവരും, ദൈവികശക്തി നേടാത്തവരുമായ ആളുകൾക്ക് ലോകമാകുന്ന കാരാഗൃഹത്തിൽനിന്ന് എങ്ങനെ മറ്റുള്ളവരെ മോചിപ്പിക്കാൻ കഴിയും ?

ഒരു ദിവസം ഞാൻ പഞ്ചവടിയിൽക്കൂടി കടന്നുപോകുമ്പോൾ ഒരു മാക്കാൻതവള കരയുന്നതു കേട്ടു. അതിനെ ഒരു പാമ്പു പിടികൂടിയിട്ടുണ്ടെന്നു ഞാൻ കരുതി. കുറേ കഴിഞ്ഞ് അതിലെ മടങ്ങി വരുമ്പോഴും ഭയപ്പെട്ടുകൊണ്ടുള്ള അതിന്റെ കരച്ചിൽ എനിക്കു കേൾക്കാൻ കഴിഞ്ഞു. എന്താണ് സംഗതിയെന്നറിയാൻ അടുത്തുചെന്നു നോക്കിയപ്പോൾ ഞാൻ കണ്ടത് ഒരു നീർക്കോലി അതിനെ പിടിച്ചിരിക്കുന്നതാണ്. പാമ്പിന് അതിനെ വിഴുങ്ങാനും നിവൃത്തിയില്ല; വിട്ടുകളയാനും നിവൃത്തിയില്ല. ആ നിലയിൽ ആ തവളയുടെ ക്ലേശത്തിന്നൊരററമുണ്ടായിരുന്നില്ല. അപ്പോൾ എനിക്കു തോന്നി ഒരു മൂർക്കൻപാമ്പായിരുന്നു അതിനെ പിടിച്ചിരുന്നതെങ്കിൽ കവിഞ്ഞതു മൂന്നു കരച്ചിൽകൊണ്ട് അതിന്റെ കഥ കഴിയുമായിരുന്നു എന്ന്. അതൊരു നീർക്കോലി മാത്രമായിരുന്നതുകൊണ്ട് രണ്ടിനും ഈ പ്രാണദണ്ഡം അനുഭവിക്കേണ്ടി വന്നു. അതുപോലെ ഒരു ശരിയായ ഗുരുവിന്റെ പിടിയിൽപെടുകയാണെങ്കിൽ ഒരു മനുഷ്യന്റെ അഹങ്കാരം ഏതാണ്ട് മൂന്നു കരച്ചിൽകൊണ്ട് തകർന്നുപോകും. എന്നാൽ 'പാകപ്പെടാത്ത' ഒരു ഗുരുവാണെങ്കിൽ ഗുരുവും ശിഷ്യനും രണ്ടുപേരും അററമില്ലാത്ത ക്ലേശമനുഭവിക്കും. ശിഷ്യന് ഈ ലോകത്തിന്റെ കുടുക്കിൽനിന്ന് രക്ഷപ്പെടാൻ പററുകയില്ല."

**224 ഈശ്വരദർശനത്തിന്ന് അദ്ദേഹം കനിയണം.**

"ആയിരംപ്രാവശ്യം ശ്രമിച്ചാലും ശരി, ഈശ്വരകാരുണ്യമില്ലാതെ യാതൊന്നും നടക്കുകയില്ല. ഈശ്വരദർശനം വേണോ അദ്ദേഹത്തിന്റെ കാരുണ്യം വേണം, അതില്ലാതെ അദ്ദേഹത്തെ കാണാൻ സാദ്ധ്യമല്ല. ഈശ്വരകാരുണ്യമുണ്ടാവുകയെന്നത് അത്ര എളുപ്പമാണോ ? അഹന്ത പരിപൂർണ്ണമായും വിട്ടുപോകണം. 'ഞാനാണു കർത്താവ്" എന്ന തോന്നലുള്ള കാലത്തോളം ഈശ്വരദർശനം കിട്ടുകയില്ല. ഒരു വീട്ടിൽ കലവറയുടെ ചുമതലക്കാരനായി ഒരാളുണ്ടെന്നിരിക്കട്ടെ. അപ്പോൾ ഗൃഹനായകനോട് ഒരാൾ, 'യജമാനനേ, കലവറയിൽനിന്ന് എനിക്കെന്തെങ്കിലും തരണേ' എന്നു പറഞ്ഞാൽ അദ്ദേഹം പറയും:"അതിനു ചുമതലക്കാരനായി അവിടെ ഒരാളുണ്ട്. എനിക്കവിടെ എന്തു കാര്യം ?"

താനാണ് എല്ലാം എന്നു കരുതുന്ന ഒരാളുടെ ഹൃദയത്തിൽ ഈശ്വരൻ അത്ര എളുപ്പത്തിൽ പ്രത്യക്ഷമാവുകയില്ല. പക്ഷേ, അദ്ദേഹത്തിന്റെ കാരുണ്യമുണ്ടാകുന്ന മാത്രയിൽ അദ്ദേഹത്തെ ദർശിക്കാൻ കഴിയും. ഈശ്വരൻ ജ്ഞാനസൂര്യനാണ്. അദ്ദേഹത്തിന്റെ വെറും ഒരു രശ്മിയാണ് ജ്ഞാനപ്രകാശംകൊണ്ട് ഈ ലോകത്തെ ഉദ്ദീപ്തമാക്കിയിരിക്കുന്നത്. അങ്ങനെയാണ് നമുക്കു പരസ്പരം കാണാനും പലതും അറിയുവാനും കഴിയുന്നത്. ഈശ്വരൻ ആ വെളിച്ചം സ്വന്തം മുഖത്തേയ്ക്കുതന്നെ തിരിച്ചാലേ നമുക്ക് അദ്ദേഹത്തെ കാണുവാൻ കഴിയൂ.

രാത്രി ഇരുട്ടത്ത് പോലീസുകാരൻ വിളക്കുംകൊണ്ടു കാവൽ നില്ക്കുന്നു. ആർക്കും അയാളുടെ മുഖം കാണാൻ പററുകയില്ല. പക്ഷെ അയാൾക്ക് എല്ലാവരുടെ മുഖവും കാണാം. ആ വെളി

ച്ചുത്തു മററുള്ളവക്കു പരസ്പരം കാണാനും കഴിയും. പോലീസുകാരൻെറ മുഖം നിങ്ങൾക്കു കാണണോ, നിങ്ങൾ അയാളോട് അപേക്ഷിക്കണം, 'ദയവുചെയ്ത് ആ വിളക്ക് അങ്ങയുടെ മുഖത്തേയ്ക്കുതന്നെ ഒന്നു തിരിച്ചുപിടിക്കുക, ഞാനങ്ങയെ ഒന്നു കാണട്ടെ.' എന്ന്. അതുപോലെ ഒരാൾ ഈശ്വരനോട് പ്രാർത്ഥിക്കണം, 'ജഗദീശ്വരാ, ജ്ഞാനപ്രകാശം അങ്ങയുടെ മുഖത്തേയ്ക്കുതന്നെ ഒന്നു തിരിച്ചു പിടിക്കാൻ കനിയേണമേ, അവിടുത്തെ ദർശനംകൊണ്ട് അടിയനെ അനുഗ്രഹിക്കേണമേ.' എന്ന്.

വെളിച്ചമില്ലാത്ത ഒരു ഗൃഹം ദാരിദ്ര്യത്തെ സൂചിപ്പിക്കുന്നു. അതുകൊണ്ട് ഹൃദയത്തിൽ ജ്ഞാനദീപം കൊളുത്തി വെയ്ക്കണം. 'ഹൃദയാന്തർഭാഗത്ത് ജ്ഞാനദീപം കൊളുത്തി, ജഗദംബയുടെ മുഖം ദർശിക്കുക.''

### 245 ഈശ്വരാവതാരം തിരിച്ചറിയാൻ വിഷമം

''ഒരീശ്വരാവതാരത്തെ സാധാരണ ആളുകൾ തിരിച്ചറിയുന്നില്ല. രഹസ്യമായിട്ടാണ് അദ്ദേഹം വരുന്നത്. ഏററവും അടുത്ത ഏതാനും ശിഷ്യന്മാർക്കു മാത്രമേ അദ്ദേഹത്തെ തിരിച്ചറിയാൻ കഴിയുകയുള്ളു. രാമൻ പരബ്രഹ്മവും അതേസമയം മനുഷ്യരൂപത്തിൽ വന്ന ഒരു പൂർണ്ണാവതാരവുമാണെന്ന് പന്ത്രണ്ട് ഋഷിമാർക്കു മാത്രമേ മനസ്സിലായിരുന്നുള്ളു. മററുള്ള ബ്രഹ്മജ്ഞന്മാർ രാമനോട് പറഞ്ഞു: 'രാമാ, അങ്ങയെ ഞങ്ങൾ ദശരഥനന്ദനനായിട്ടു മാത്രമേ അറിയുന്നുള്ളു.' എന്ന്.

എല്ലാവർക്കും അഖണ്ഡസച്ചിദാനന്ദബ്രഹ്മത്തെ അറിയുവാൻ കഴിയുമോ? പരബ്രഹ്മാനുഭൂതിക്കുശേഷവും ഈശ്വരൻെറ ലീല കണ്ടാസ്വദിക്കുന്നതിന്നുവേണ്ടി ആപേക്ഷികതലത്തിൽ തന്നെ വർത്തിക്കുന്നവനാരോ അദ്ദേഹം മാത്രമാണ് പരമമായ ഈശ്വരപ്രേമമുള്ളവൻ. ഭരദ്വാജൻ തുടങ്ങിയ ഋഷീശ്വരന്മാർ രാമനെ ആരാധിച്ചിരുന്നു. അവർ പറഞ്ഞു: 'അല്ലയോ രാമാ, അവിടുന്ന് അഖണ്ഡസച്ചിദാനന്ദമല്ലാതെ മറെറാന്നുമല്ല. ഒരു മനുഷ്യരൂപത്തിൽ അങ്ങ് ഞങ്ങളുടെ മുമ്പിൽ വന്നിരിക്കുന്നു. പക്ഷെ സ്വന്തം മായയാകുന്ന മൂടുപടം ധരിച്ചിരിക്കുന്നതുകൊണ്ടാണ് ഒരു മനുഷ്യനെപ്പോലെ അങ്ങ് കാണപ്പെടുന്നത്'.'' ഈ ഋഷികൾ വലിയ രാമഭക്തന്മാരായിരുന്നു, അവർക്ക് ഈശ്വരനിൽ പരമപ്രേമവുമുണ്ടായിരുന്നു.''

### 246. വെറും നാമോച്ചാരണംകൊണ്ട് എന്തു ഫലം!

ഈശ്വരൻെറ നാമോച്ചാരണം നല്ലതുതന്നെ. പക്ഷെ അതുകൊണ്ടു മാത്രമായില്ല എന്നു പറയുകയായിരുന്നു ശ്രീരാമകൃഷ്ണൻ. ''ആത്മാർത്ഥമായ ഭക്തിയില്ലെങ്കിൽ വെറും നാമംകൊണ്ട് എന്തു കിട്ടാനാണ്? ഈശ്വരദർശനത്തിന്നുവേണ്ടി ആത്മാവ് കിടന്നു പിടയ്ക്കണം. യന്ത്രത്തെപ്പോലെ ഒരാൾ നാമം ജപിക്കുന്നു എന്നും അതേസമയം അയാളുടെ മനസ്സ് 'കാമിനീകാഞ്ചനങ്ങളിൽ' മുഴുകിയിരിക്കുന്നു എന്നും കരുതുക. അയാൾക്ക് എന്തെങ്കിലും നേട്ടമുണ്ടാകുമോ?

'അപ്പോൾ അജാമിളൻെറ കാര്യമോ? അജാമിളൻ ചെയ്യാത്ത പാപമില്ല. എങ്കിലും മരണസമയത്ത് നാരായണാ എന്ന്, ആ പേരുള്ള തൻെറ മകനെ വിളിച്ചപ്പോൾ അദ്ദേഹം മുക്തനായില്ലേ?' എന്ന് ഒരു ഭക്തൻ ചോദിച്ചപ്പോൾ ഭഗവാൻ പറഞ്ഞു, ''മുൻജന്മങ്ങളിൽ അജാമിളൻ പല ആദ്ധ്യാത്മികകാര്യങ്ങളും ചെയ്തിട്ടുണ്ടാവും. അദ്ദേഹം ഒരിക്കൽ കഠിനതപസ്സനുഷ്ഠിച്ചിട്ടുണ്ടെന്നും പറയുന്നുണ്ട്. പോരെങ്കിൽ അതു അജാമിളൻെറ ജീവിതത്തിൻെറ അന്ത്യനിമിഷങ്ങളായിരുന്നു. ഒരാനയെ കുളിപ്പിച്ചിട്ടെന്താണ്? വീണ്ടും അതു ദേഹത്തിൽ ചളിയും പൊടിയുമൊക്കെ വാരിയിടും. പക്ഷെ കൊട്ടിലിൽ കൊണ്ടുതളയ്ക്കുന്നതിനുമുമ്പ് അതിനെ കുളിപ്പിക്കുകയാണെങ്കിൽ ആന വൃത്തിയായിത്തന്നെ ഇരിക്കും.

ഈശ്വരനാമം ജപിച്ച് ഒരാൾ പരിശുദ്ധനാവുന്നു. പക്ഷെ അടുത്ത നിമിഷംതന്നെ പല പാപങ്ങളും ചെയ്യുന്നു എന്നു കരുതുക. അയാൾക്ക് ഒരു മനക്കരുത്തുമില്ല. പാപം ആവർത്തിക്കാതിരിക്കാൻ അയാൾ ഒരു ശപഥം ചെയ്യുന്നില്ല. ഗംഗാസ്നാനം ഒരുവൻെറ പാപമെല്ലാം കഴുകിക്കളയുന്നു, പക്ഷെ അതുകൊണ്ടെന്തുഫലം? പാപങ്ങൾ ഗംഗാതീരത്തുള്ള മരങ്ങളിൽ കയറി ഇരിക്കുകയാണെന്നാണ് പറയുന്നത്. ആ മനുഷ്യൻ പരിശുദ്ധ ഗംഗാജലത്തിൽനിന്നു പുറത്തു വരേണ്ട താമസം അയാളുടെ പഴയ പാപങ്ങൾ

ആ മരങ്ങളിൽനിന്നു് അയാളുടെ തലയിലേയ്ക്കു എടുത്തുചാടുകയായി.

അതുകൊണ്ടു് ഞാൻ പറയുന്നതു് ഈശ്വരന്റെ നാമം ചൊല്ലുകയും അതോടൊപ്പംതന്നെ ഈശ്വരനിൽ പ്രേമമുണ്ടാവാനായ് അദ്ദേഹത്തോടു പ്രാർത്ഥിക്കുകയും ചെയ്യുക എന്നാണു്. ക്ഷണികങ്ങളായ ധനം, പേരു്, സുഖഭോഗങ്ങൾ, ഇവയോടുള്ള മമത കുറഞ്ഞു കുറഞ്ഞു വരണേ എന്നു് അദ്ദേഹത്തോടു പ്രാർത്ഥിക്കുക.''

**247. ഈശ്വരനെ അറിയാൻ അദ്ദേഹത്തെ കാണണം**

ഈശ്വരനു് രൂപമുണ്ടെന്നും ഇല്ലെന്നും ഉള്ള തർക്കത്തെക്കുറിച്ചു് സംസാരിക്കുകയായിരുന്നു ഭഗവാൻ. അദ്ദേഹം ഇങ്ങനെ തുടന്നു: ''ഈശ്വരനെ നേരിട്ടു് കണ്ടാൽ മാത്രമേ അദ്ദേഹത്തെക്കുറിച്ചു് ശരിയായിട്ടുള്ളതു് പറയാൻ സാധിക്കുകയുള്ളൂ. ഈശ്വരനെ നേരിട്ടു് കണ്ടിട്ടുള്ള ഒരാൾക്കറിയാം അദ്ദേഹത്തിനു രൂപമുണ്ടെന്നും അതേസമയം അദ്ദേഹം അരൂപിയാണെന്നും. അദ്ദേഹത്തിനു വിവരിക്കാൻ വയ്യാത്ത മററു പല ഭാവങ്ങളുമുണ്ടു്. ആനയുടെ ഒരു അവയവം മാത്രം തൊട്ടുനോക്കി അതുപോലെയാണു് ആന എന്നു പറയുന്ന അന്ധനെപ്പോലെ, ഈശ്വരന്റെ ഒരു ഭാവം മാത്രം കണ്ടിട്ടുള്ള ഒരാൾ അദ്ദേഹത്തെ അതിൽ മാത്രം ഒതുക്കിനിർത്തുന്നു. ഈശ്വരൻ മറെറാന്നാവാൻ തരമില്ലെന്നാണു് അയാളുടെ ഉറച്ച ബോധം.

ഈശ്വരനു് രൂപമുണ്ടെന്നുള്ളതാണു് അദ്ദേഹത്തെസംബന്ധിച്ച ഏകസത്യം എന്നു എങ്ങനെ പറയാൻ കഴിയും? ശ്രീകൃഷ്ണനെപ്പോലെ മനുഷ്യരൂപത്തിൽ അദ്ദേഹം ലോകത്തിൽ അവതരിക്കുന്നുണ്ടെന്നുള്ളതിൽ ഒട്ടും സംശയമില്ല. തന്റെ ഭക്തന്മാരുടെ മുമ്പിൽ പല രൂപത്തിലും അദ്ദേഹം പ്രത്യക്ഷമാകുന്നുണ്ടു്.പക്ഷെ ഈശ്വരനു രൂപമില്ലെന്നുള്ളതും അതുപോലെ ശരിയാണു്; അദ്ദേഹം അഖണ്ഡസച്ചിദാനന്ദമാണു്. വേദത്തിൽ അദ്ദേഹത്തെ അരൂപനായും സരൂപനായും വർണ്ണിക്കുന്നു. അതുപോലെതന്നെ നിർഗ്ഗുണനായും സഗ്ഗുണനായും വർണ്ണിക്കപ്പെട്ടിട്ടുണ്ടു്.

സച്ചിദാനന്ദം അനന്തമായ ഒരു സമുദ്രത്തെപ്പോലെയാണു്. ശക്തിയായ തണുപ്പുനിമിത്തം വെള്ളം ഉറച്ചു് മഞ്ഞിൻകട്ടിയാകുന്നു. പല രൂപത്തിലും ആ മഞ്ഞിൻകട്ടികൾ സമുദ്രത്തിൽ പൊങ്ങിക്കിടക്കുന്നു. അതുപോലെ ഭക്തിയുടെ കുളുർമ്മകൊണ്ടു് ഒരു ഭക്തൻ സച്ചിദാനന്ദസമുദ്രത്തിൽ പല ഈശ്വരരൂപങ്ങളും കാണുന്നു. ഈ രൂപങ്ങൾ ഈശ്വരപ്രേമികളായ ഭക്തന്മാർക്കുവേണ്ടിയാണു്. എന്നാൽ ജ്ഞാനസൂര്യൻ ഉദിക്കുന്നതോടുകൂടി മഞ്ഞുരുകി വീണ്ടും വെള്ളമാകുന്നു; മുകളും പരപ്പിലും താഴേയും എല്ലാം വെള്ളം, വെള്ളമല്ലാതെ മറെറാന്നുമില്ല. അതുകൊണ്ടു ഭാഗവതത്തിലുള്ള ഒരു പ്രാർത്ഥനയിൽ പറയുന്നു, അല്ലയോ ഈശ്വരാ, അവിടുന്നു് സരൂപിയാണു്, അതേസമയം അരൂപിയുമാണു്. പ്രഭോ, അവിടുന്നു് മനുഷ്യരൂപത്തിൽ ഞങ്ങളുടെ മുമ്പിൽ നടക്കുന്നു; പക്ഷെ അങ്ങു് വാക്കുകൾക്കും ചിന്തയ്ക്കും അതീതനാണെന്നു് വേദങ്ങളിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നു. അങ്ങയുടെ സത്യസ്വരൂപം അറിവാനുള്ള കഴിവുണ്ടാകുവാൻ അങ്ങുതന്നെ എന്നെ അനുഗ്രഹിക്കേണമേ.''

''ഭാഗവതത്തിൽ മൂന്നപരാധങ്ങൾക്കു വ്യാസൻ ഈശ്വരനോടു മാപ്പുചോദിച്ചതായി പറയുന്നുണ്ടു്. 'ഈശ്വരാ, അവിടന്നു് അരൂപിയാണു്, പക്ഷെ സരൂപിയായി ഞാനങ്ങയെ ധ്യാനിച്ചിട്ടുണ്ടു്; അവിടന്നു് വാക്കുകൾക്കതീതനാണു്, പക്ഷെ അങ്ങയുടെ കീർത്തനങ്ങൾ ഞാൻ പാടിയിട്ടുണ്ടു്; അവിടന്നു് എങ്ങും നിറഞ്ഞുള്ള പരമാത്മാവാണു്, പക്ഷെ ഞാൻ പുണ്യസ്ഥലങ്ങളിലേയ്ക്കു തീർത്ഥാടനം ചെയ്തിട്ടുണ്ടു്. അവിടന്നു് കനിഞ്ഞു് എന്റെ ഈ അപരാധങ്ങൾ ക്ഷമിക്കേണമേ.'' എന്നു് ഒരു ഭക്തൻ കൂട്ടിച്ചേർത്തപ്പോൾ ശ്രീരാമകൃഷ്ണൻ പറഞ്ഞു, ''ശരിയാണു്, ഈശ്വരനു രൂപമുണ്ടു്; അദ്ദേഹം രൂപമില്ലാത്തവനുമാണു്. കൂടാതെ അദ്ദേഹം ആകാരത്തിനും നിരാകാരത്തിനും രണ്ടിനും അതീതനുമാണു്. ആക്കും അദ്ദേഹത്തിനു് പരിധി കല്പിക്കാൻ സാധ്യമല്ല.''

---

# സർവ്വമതസമ്മേളനത്തിൻെറ പ്രതിധ്വനി

1893 സെപ്റ്റംബർ മാസത്തിൽ ഷിക്കാഗോവിൽവെച്ചുകൂടിയ സർവ്വമതസമ്മേളനത്തിൻെറ 75-ാം വാർഷികം ഷിക്കാഗോവിലുള്ള വിവേകാനന്ദ വേദാന്തസൊസൈററിയുടെ ആഭിമുഖ്യത്തിൽ ആഘോഷിക്കുകയുണ്ടായി. ഹിന്ദുമതത്തെപ്പററിയുള്ള തൻെറ പ്രസംഗംകൊണ്ടു്, ഭാരതവും പാശ്ചാത്യരാജ്യങ്ങളും തമ്മിൽ കൂടുതൽ അറിവാനും ആദരിക്കാനും സന്ദർഭമുണ്ടാക്കിത്തീർത്ത ശ്രീ വിവേകാനന്ദസ്വാമികളുടെ സാന്നിദ്ധ്യമാണു് അന്നു് ആ സമ്മേളനത്തെ ലോകപ്രസിദ്ധമാക്കിത്തീർത്തതു്. ഇക്കൊല്ലത്തെ വാർഷികാഘോഷങ്ങളിൽ പങ്കുകൊള്ളുവാനും ഹിന്ദുമതത്തെപ്പററി പ്രസംഗിക്കുവാനും ഇന്ത്യയിൽനിന്നു് സുപ്രസിദ്ധവാഗ്മിയും രാമകൃഷ്ണമിഷനിലെ ഒരു പ്രമുഖസന്ന്യാസിയുമായ ശ്രീ രംഗനാഥാനന്ദസ്വാമികൾ പ്രത്യേകമായി ക്ഷണിക്കപ്പെട്ടിരുന്നു. വേദപാരായണത്തോടുകൂടി ആരംഭിച്ച സമ്മേളനത്തിൽ സ്വാഗതം പറഞ്ഞതു് വേദാന്തസൊസൈററിയുടെ അദ്ധ്യക്ഷനായ ശ്രീ ഭാഷ്യാനന്ദസ്വാമികളായിരുന്നു. യഹൂദമതം, ബുദ്ധമതം, സാരാതുഷ്ട്രമതം, മുഹമ്മദുമതം മുതലായ എല്ലാ മതങ്ങളെക്കുറിച്ചും സുപ്രസിദ്ധപണ്ഡിതന്മാർ പ്രസംഗിച്ചു. ഹിന്ദുമതത്തെപ്പററിയുള്ള രംഗനാഥാനന്ദസ്വാമികളുടെ പ്രസംഗം സദസ്യരുടെ മുക്തകണ്ഠമായ അഭിനന്ദനത്തിന്നു പാത്രമായി. ക്രിസ്തുമതത്തെപ്പററിയുള്ള റവ: ഫാദർ കേമ്പ്ബെല്ലിൻെറ പ്രസംഗം ക്രിസ്തുമതം ഇന്നു് അഭിമുഖീകരിച്ചുകൊണ്ടിരിക്കുന്ന പരിവർത്തനഘട്ടത്തെയും പൗരസ്ത്യചിന്താഗതിയുടെ സ്വാധീനശക്തി എങ്ങനെ അതിനെ വലയംചെയ്തിരിക്കുന്നു എന്നുള്ളതിനെയും സ്പഷ്ടമാക്കുന്നതായിരുന്നു. ആ പ്രസംഗത്തെ ഇങ്ങനെ സംഗ്രഹിക്കാം:

''പത്തുകൊല്ലം മുമ്പാണു് ഞാൻ ഈ പ്രസംഗംചെയ്തിരുന്നതെങ്കിൽ ക്രിസ്തുമതത്തെപ്പററി ശുഭാപ്തിവിശ്വാസത്തോടുകൂടിയ ഒരു ചിത്രം ഞാൻ നൽകുമായിരുന്നു; അതെ, ലോകജനതയുടെ മൂന്നിലൊരു ഭാഗം വരുന്ന അനുയായികളെക്കൊണ്ടു് ഔന്നത്യത്തിലേയ്ക്കു് ഉയർന്നുകൊണ്ടിരുന്ന ഒരു ക്രിസ്തുമതത്തെപ്പററി ഞാൻ പറയുമായിരുന്നു. എന്നാൽ അടുത്ത വർഷങ്ങളിലായി, ക്രിസ്തുമതം ചരിത്രത്തിൽ മുമ്പുണ്ടായിട്ടില്ലാത്ത വിധത്തിൽ വിഷമംപിടിച്ച ഒരു പരിവർത്തനഘട്ടത്തെ നേരിട്ടുകൊണ്ടിരിക്കുകയാണു്. ഉദാഹരണത്തിന്നു് എൻെറതന്നെ മതവിഭാഗമായ റോമൻകത്തോലിക്കാസമുദായത്തെയെടുക്കാം. അടുത്തകാലത്തു് ജനനനിയന്ത്രണത്തെപ്പററി മാർപ്പാപ്പ പുറപ്പെടുവിച്ച ചാക്രികലേഖനത്തിന്നു് കത്തോലിക്കാപുരോഹിതന്മാരിൽനിന്നും സാധാരണജനങ്ങളിൽനിന്നും സിദ്ധിച്ച പ്രതികൂലമായ സ്വീകരണത്തെപ്പററി നിങ്ങൾക്കെല്ലാം അറിവുള്ളതാണല്ലൊ. ഇന്നു് ക്രിസ്തുമതത്തിൽ പ്രത്യേകമായിക്കാണുന്ന അധികാരത്തകർച്ചയുടെ ഒരു ഉദാഹരണമാണിതു്. കത്തോലിക്കാവിശ്വാസപ്രമാണങ്ങളെ സംബന്ധിച്ചേടത്തോളം മാർപ്പാപ്പയുടെ ആ പ്രസ്താവന സമുദായത്തിലെ യാഥാസ്ഥിതികവീക്ഷണത്തെയാണു് പ്രതിനിധാനംചെയ്യുന്നതു്. എന്നിട്ടും പല ഭാഗത്തുനിന്നും അതിന്നു് പ്രതികൂലമായ പ്രതികരണത്തെ നേരിടേണ്ടി വന്നു.

ഇന്നു് റോമൻകത്തോലിക്കാസമുദായത്തിൽ യാഥാസ്ഥിതികരെന്നും പുരോഗമനവാദികളെന്നും രണ്ടു ചിന്താഗതിക്കാർ ഉണ്ടായിവന്നിട്ടുണ്ടു്. ക്രിസ്തുമതത്തെപ്പററി പ്രസംഗിക്കുന്നവൻ എന്ന നിലയിൽ, ഏതെങ്കിലും ഒരു വിഭാഗത്തെപ്പററി മാത്രം ഞാനിവിടെ പറയുകയാണെങ്കിൽ ''ശരി, ഞാൻ അറിയുന്ന ക്രിസ്തുമതം അതല്ല.'' എന്നു പറയുന്നവർ ഇവിടെ ധാരാളമുണ്ടാകും. ഇന്നു് എല്ലാ ക്രിസ്തീയസഭകളിലും ഈ രണ്ടു വിഭാഗമുണ്ടു്; ഇതു് കത്തോലിക്കരും പ്രോട്ടസ്റ്റൻറുകാരും എന്നപോലെയുള്ള വിഭാഗമല്ല; യാഥാസ്ഥിതികത്വത്തെയും ഉത്പതിഷ്ണുത്വത്തെയും അടിസ്ഥാനമാക്കിയുള്ള വിഭാഗമാണതു്. ഈ ലോകത്തിൽ

എങ്ങനെ ജീവിക്കണമെന്നും മരണാനന്തരമെന്തായിരിക്കുമെന്നും സ്വന്തം രൂപമെങ്ങനെയാണെന്നും ഉള്ള സത്യം നമുക്ക് ദൈവംതന്നെ വെളിപ്പെടുത്തിത്തന്നിട്ടുണ്ടെന്ന് യാഥാസ്ഥിതികർ വിശ്വസിക്കുന്നു. ഈ സത്യങ്ങൾ സനാതനങ്ങളും മാററമില്ലാത്തവയുമാണ്. എല്ലാ കാര്യങ്ങളിലും അദ്ദേഹത്തിൻെറ ഇച്ഛയെന്താണെന്ന് കണ്ടുപിടിക്കുകയാണ് നമ്മുടെ കർത്തവ്യം. എന്നാൽ ഉത്പതിഷ്ണുക്കളെന്നും ഭൗതികവാദികളെന്നും സ്വയം വിളിക്കുന്ന പുരോഗമനവാദികൾ ഇതിനോടു യോജിക്കുന്നില്ല. സത്യം ആപേക്ഷികമായ ഒരു വസ്തുവാണ്. ഈ തത്ത്വസംഹിതയും ആചാരവുമൊന്നും ഒന്നിൽ സ്ഥിരമായി ഉറപ്പിക്കാവുന്നതല്ല, അവ മാറിക്കൊണ്ടിരിക്കും. നാം ആരാധിക്കയും വിശ്വസിക്കയും പരിപാവനമെന്നു കരുതുകയും ചെയ്തിരുന്ന പലതും നിഷേധിക്കേണ്ടതായിവരും എന്നാണ് അവരുടെ വിശ്വാസം. യാഥാസ്ഥിതികരെ സംബന്ധിച്ചേടത്തോളം ക്രിസ്തുവാണ് ഏക ദൈവം. ക്രിസ്തുവിനെപ്പോലെ ഒരു ദിവ്യപുരുഷൻ ഇനി ഉണ്ടാകയില്ലെന്നാണവരുടെ വിശ്വാസം. പുരോഗമനവാദികൾ പറയുന്നു: ''ക്രിസ്തു ദിവ്യനാണെന്നതു ശരിതന്നെ. പക്ഷെ, നമ്മിലോരോരുത്തർക്കും ദിവ്യനാകാൻ കഴിയും.'' എന്ന്. ഈ അഭിപ്രായം നമ്മിലെല്ലാം ദിവ്യത്വം കുടികൊള്ളുന്നുണ്ടെന്ന ഹിന്ദുക്കളുടെ വീക്ഷണഗതിയോട് ഏററവും അടുപ്പമുള്ള ഒന്നാണ്. ഉത്പതിഷ്ണുക്കളായ ക്രിസ്ത്യാനികളുടെ ചിന്താഗതി ഹിന്ദുക്കളുടെ ചിന്താഗതിയോട് വളരെ അടുത്തുപോകുന്ന ഒന്നാണ്. അരൂപമായ ഈശ്വരസങ്കല്പം, മനുഷ്യാത്മാവിൻെറ ദിവ്യത്വകല്പന മുതലായ പല കാര്യങ്ങളിലും ഇന്നത്തെ ക്രിസ്ത്യാനികളുടെ ചിന്താഗതി പൗരസ്ത്യതത്ത്വദർശനത്തിൻെറ അടുത്തേയ്ക്ക് നീങ്ങിക്കൊണ്ടിരിക്കുന്നതായി നമുക്കു കാണുവാൻ കഴിയുന്നു. മനുഷ്യനെസംബന്ധിച്ചുള്ള മനോഭാവത്തിലും ഇതുതന്നെയാണ് കാണുന്നത്. മനുഷ്യൻ ജന്മനാ പാപിയാണെന്നുള്ള വിശ്വാസംകൊണ്ട് യാഥാസ്ഥിതികർ അശുഭാപ്തിവിശ്വാസികളായിത്തീരുന്നുവെന്നാണ് പുരോഗമനവാദികളുടെ ആക്ഷേപം. ശരിയായ വിദ്യാഭ്യാസംകൊണ്ടും നിഷ്ഠകൊണ്ടും മനുഷ്യന്ന് പൂർണ്ണനാവാൻ കഴിയുമെന്ന് അവർ വിശ്വസിക്കുന്നു. ലോകത്തെ സംബന്ധിച്ചുള്ള മനോഭാവത്തിലും ഈ രണ്ടു വിഭാഗക്കാർതമ്മിൽ വ്യക്തമായ വിടവുണ്ട്. യാഥാസ്ഥിതികരുടെ ദൃഷ്ടിയിൽ ഈ ലോകം ആപത്തുകൾ നിറഞ്ഞതാണ്; മാത്രമല്ല നമുക്ക് ദോഷത്തെ ചെയ്യുന്നതുമാണ്. എന്നാൽ പുരോഗമനവാദികൾ ഈ അഭിപ്രായത്തെ അപവദിച്ചുകൊണ്ടു പറയുന്നു: ''തീർച്ചയായും നമുക്ക് ഈ ലോകത്തെ അഭിവൃദ്ധിപ്പെടുത്താൻ കഴിയും. സ്വർഗ്ഗമാണ് നല്ലതെന്നു വിചാരിച്ച് അങ്ങോട്ടുപോകാൻ ആഗ്രഹിക്കുന്നതിന്നു പകരം ഉത്കൃഷ്ടമായ ഒരു മനുഷ്യസമുദായം കെട്ടിപ്പടുക്കുവാൻ അർപ്പണബുദ്ധിയോടുകൂടി ശ്രമിക്കുകയാണ് നാം ചെയ്യേണ്ടതു്.''

കഴിഞ്ഞ അഞ്ചാറു വർഷങ്ങളായി റോമൻ കത്തോലിക്കാസഭയിൽ അധികാരസ്ഥാനത്തിനെതിരായുള്ള വിമർശനം പോപ്പിൻെറ അപ്രമാദിത്വത്തെക്കൂടി വെല്ലുവിളിക്കുന്നതിലേയ്ക്ക് നീങ്ങിക്കൊണ്ടിരിക്കുകയാണ്. സ്വർഗ്ഗത്തെയും നരകത്തെയുംപററിയുള്ള ആശയങ്ങളെപ്പോലെ പരമ്പരാഗതമായ പല വിശ്വാസങ്ങളെയും ഇന്ന് ചോദ്യം ചെയ്തുതുടങ്ങിയിരിക്കുന്നു. പുരോഗമനവാദികൾ പറയുന്നു: ''മതപരിവർത്തനംപോലെയുള്ള പഴയ ആശയങ്ങളെപ്പററിയൊന്നും ആലോചിച്ചു വിഷമിക്കേണ്ട. സാർവ്വജനീനമായ ഒരു ഭാവം വളർത്തിക്കൊണ്ടുവരാം. എല്ലാ മതങ്ങളുമായി കൂടുതൽ സഹകരണം വളർത്താം.'' എൻെറ സർവ്വകലാശാലയിൽതന്നെ കത്തോലിക്കാവിദ്യാർത്ഥികളുടെ ഇടയിൽ ഒരു സർവ്വേ നടത്തിയതിൽ കഴിഞ്ഞ അഞ്ചാറു വർഷങ്ങൾക്കിടയിൽ ഈ പുരോഗമനവാദികളുടെ അഭിപ്രായങ്ങളിലേയ്ക്ക് വലിയ ഒരു ചായ്‌വുണ്ടാകുന്നതായി കണ്ടിരിക്കുന്നു.

ക്രിസ്തുമതത്തിൽ വളർന്നുവന്നിട്ടുള്ള പുരോഗമനവാദികളുടെ ഈ അഭിപ്രായങ്ങളെ മഹാനായ വിവേകാനന്ദസ്വാമികൾ പൂർണ്ണമായും അനുകൂലിക്കുമെന്നെനിക്കറിയാം. കാരണം, അദ്ദേഹം പഠിപ്പിക്കുന്നതിതാണ്: ''സിദ്ധാന്തങ്ങളും മാർഗ്ഗഭേദങ്ങളും ഒന്നും നോക്കേണ്ട. അമ്പലങ്ങളും പള്ളികളും അവിടെക്കിടക്കട്ടെ. അതൊക്കെ താരതമ്യേന അഗണ്യം. ആഭ്യന്തരവും ബാഹ്യവുമായ പ്രകൃതിയെ കീഴടക്കി ഓരോരുത്തനിലും നിലീനമായിരിക്കുന്ന ദിവ്യത്വത്തെ പ്രകാശിപ്പി

ക്കുക; സ്വതന്ത്രനാകുക.'' പുരോഗമനവാദികളായ ക്രിസ്ത്യാനികളുടെ വാക്കുകളിലും നൂറുശതമാനവും ഈ ആശയങ്ങളുടെ പ്രതിധ്വനിതന്നെയാണ് നാം കേൾക്കുന്നതു്. സ്വാമിജി വീണ്ടും പറയുന്നു: ''പഴയ മതങ്ങൾ പറയുന്നു, ഈശ്വരനിൽ വിശ്വസിക്കാത്തവനാണ് നാസ്തികനെന്ന്. എന്നാൽ പുതിയ മതം പറയുന്നു, അവനവനിലും മററു മനുഷ്യരിലും വിശ്വാസമില്ലാത്തവനാണ് നാസ്തികനെന്നു്.'' പുരോഗമനവാദികളും ഉത്പതിഷ്ണുക്കളുമായ ക്രിസ്ത്യാനികളുടെ സമീപനത്തിലും പ്രതിഫലിക്കുന്നതു് ഇതേ ഭാവങ്ങൾതന്നെയാണ്. ഒരു പക്ഷെ, വിവേകാനന്ദസ്വാമികൾ ഇവരുടെ മുഴുവൻ ആശയങ്ങളേയും സമാദരിക്കുകയില്ലായിരിക്കാം; സദാചാരസംഹിത നൂറുശതമാനവും അംഗീകരിക്കുകയില്ലായിരിക്കാം. എങ്കിലും അദ്ദേഹം വിഭാവനം ചെയ്യുന്ന സർവ്വമതസാഹോദര്യത്തെ ലക്ഷ്യമാക്കിയുള്ള അവരുടെ പ്രധാനാശയങ്ങളെ അദ്ദേഹം അനുഗ്രഹിക്കുകതന്നെ ചെയ്യുമെന്നാണെനിക്കു തോന്നുന്നതു്. അദ്ദേഹം ഇന്നിവിടെ സന്നിഹിതനായിരുന്നുവെങ്കിൽ, മാനുഷികമൂല്യങ്ങൾക്കു പ്രാധാന്യം കൊടുത്തുകൊണ്ടുള്ള ഈ പുരോഗമനപ്രസ്ഥാനത്തെ അദ്ദേഹം സസന്തോഷം അഭിനന്ദിക്കുമായിരുന്നു.''

ഈ പ്രസംഗത്തെ തുടർന്ന് ശ്രീ രംഗനാഥാനന്ദസ്വാമികൾ 'സാർവ്വലൗകികമതാദർശ'ത്തെപ്പററി ചെയ്ത പ്രസംഗത്തിൽ റവ: ഫാദറുടെ പ്രസംഗത്തെ പരാമർശിച്ചുകൊണ്ടു് ഇങ്ങനെ പറയുകയുണ്ടായി:

''സർവ്വമതസമ്മേളനത്തിനുശേഷം കഴിഞ്ഞ 75 വർഷങ്ങളിലായി യാഥാസ്ഥിതികമതത്തിൽ ജനങ്ങൾക്കുള്ള വിശ്വാസം ക്രമേണ കുറഞ്ഞു കുറഞ്ഞുവരികയായിരുന്നു. 16-ാം നൂററാണ്ടിൽതന്നെ ഇതാരംഭിച്ചിരുന്നുവെങ്കിലും കഴിഞ്ഞ കുറച്ചു ദശകങ്ങളിലാണ് ഇതു വളരെയധികം വർദ്ധിച്ചതു്. ആ നൂററാണ്ടിൽ നടന്ന ദൈവവിശ്വാസത്തെപ്പററിയുള്ള പരുഷമായ വാദപ്രതിവാദങ്ങളും അടുത്ത നൂററാണ്ടിൽ കത്തോലിക്കരും പ്രോട്ടസ്റ്റൻറുകാരും തമ്മിൽ നടന്ന മുപ്പതുകൊല്ലത്തെ നീണ്ട യുദ്ധവും ആണ് സ്വർഗ്ഗത്തിൽ ദൈവരാജ്യം സ്ഥാപിക്കുന്നതിനുള്ള ശ്രദ്ധയെ ഭൂമിയിൽ മനുഷ്യരാജ്യം സ്ഥാപിക്കുന്നതിലേക്കു തിരിച്ചുവിട്ടതു്. മാനുഷികമൂല്യങ്ങളിലുള്ള വിശ്വാസം പാശ്ചാത്യരുടെ അഭിവൃദ്ധിയുടെ മുദ്രാവാക്യമായിത്തീർന്നു. എന്നാൽ മനുഷ്യനിലുള്ള ഈ വിശ്വാസത്തിന്നു് രണ്ടാം ലോകമഹായുദ്ധത്തിൽനിന്ന് വലിയൊരു ആഘാതം തട്ടി. അതിൽനിന്നു് ഇനിയും അതു് പൂർണ്ണമായി മുക്തമായി കഴിഞ്ഞിട്ടില്ല. ആ യുദ്ധകാലത്തു് മനുഷ്യൻ മനുഷ്യൻെറമേൽ നടത്തിയ ഭയങ്കരമായ മൃഗീയാക്രമണം മനുഷ്യർക്കു് തങ്ങളിൽത്തന്നെയുള്ള വിശ്വാസത്തെ ഇല്ലാതാക്കിത്തീർത്തു. അതുകൊണ്ടു് ഇന്നു് അവന്നു് ഈശ്വരനിൽ മാത്രമല്ല തന്നിലും തൻെറ ചുററുപാടിലും കൂടി വിശ്വാസമില്ലാതായിരിക്കയാണ്. അവൻ ഓരോ നിമിഷത്തിലും ജീവിക്കുന്നുവെന്നു മാത്രം. ആ താത്കാലികജീവിതം സുഖസമ്പൂർണ്ണമാക്കുവാൻവേണ്ട മാർഗ്ഗങ്ങളെല്ലാം ശാസ്ത്രം നൽകിയിട്ടുണ്ടുതാനും. ആദ്ധ്യാത്മികമായ പോഷണമില്ലായ്മ അവൻെറ വ്യക്തിപരമായും സാമുദായികമായും ഉള്ള ജീവിതങ്ങളിൽ അശാന്തിയുടെ രൂപത്തിൽ പ്രതിഫലിച്ചു് ഭൗതികകാര്യങ്ങൾ തേടുന്നതിൽ അവനെ വ്യാപൃതനാക്കുന്നു.

ഈ ഒരു പശ്ചാത്തലത്തിലാണ് ഇന്നു് മനുഷ്യജീവിതത്തിലും ജീവിതലക്ഷ്യപ്രാപ്തിയിലും മതത്തിന്നുള്ള സ്ഥാനത്തെപ്പററി നാം ആലോചിക്കേണ്ടിയിരിക്കുന്നതു്. ഫാദർ കേമ്പ്ബൽ ഇന്നു ക്രിസ്തുമതം, പ്രത്യേകിച്ചു് കത്തോലിക്കാസഭ, അഭിമുഖീകരിച്ചുകൊണ്ടിരിക്കുന്ന പരിവർത്തനഘട്ടത്തെപ്പററി വ്യക്തമായി പറയുകയുണ്ടായി. അങ്ങനെയുള്ള ഒരു വിഷമഘട്ടം ഇന്നു് എല്ലാ മതങ്ങളിലുമുണ്ടായിട്ടുണ്ടെന്നുള്ളതു് വ്യക്തമാണ്. പുതിയ ലോകവ്യവസ്ഥിതികളും ആധുനികവിദ്യാഭ്യാസവും എല്ലാ മതങ്ങളെയും യുക്തിയുടെ മുമ്പിൽ ന്യായീകരിക്കണമെന്നു നിർബ്ബന്ധിച്ചുകൊണ്ടിരിക്കുകയാണ്. യുവലോകത്തിൻെറ നിരൂപണപരമായ പരീക്ഷണത്തിൽനിന്നു രക്ഷപ്പെടുവാൻ ഒരു മതത്തിനും കഴിയുകയില്ല. ഹിന്ദുമതം കഴിഞ്ഞ നൂറുകൊല്ലങ്ങളായി ഇങ്ങനെയുള്ള ഒരു പരീക്ഷണത്തിനുവിധേയമായിക്കൊണ്ടിരിയ്ക്കുകയാണ്. എന്നാൽ ആധുനികകാലത്തു് അതിനു് അന്യാദൃശമായ ഒരു മഹാഭാഗ്യം സിദ്ധിച്ചു. ശ്രീരാമകൃഷ്ണൻെറയും വിവേകാനന്ദസ്വാമികളുടെയും പുരോഗമനപരവും വിശ്വാസജനകവും പ്രകാശദായകവും ആയ നേതൃത്വം ലഭിച്ചതു് ഹിന്ദുമതചരി

ത്തുത്തിലെ സുപ്രധാനമായൊരു സംഭവമാണ്. ക്രിസ്തുമതം ഇന്നു് കൂടുതൽ കഠിനമായ പരീക്ഷണങ്ങൾക്ക് വിധേയമായിക്കൊണ്ടിരിക്കുകയാണ്. ഇസ്ലാമിനെപ്പോലെയുള്ള മററു മതങ്ങൾക്കും കാലഗതിയിൽ ഇങ്ങനെയുള്ള ദശകളെ അഭിമുഖീകരിക്കേണ്ടിവരികതന്നെ ചെയ്യും. വിവേകാനന്ദസ്വാമികൾ ഹിന്ദുമതത്തെ പഠിപ്പിച്ചതു് യുക്തികൾക്കനുസൃതങ്ങളായ പരീക്ഷണങ്ങളെയെല്ലാം സ്വാഗതംചെയ്യുവാനാണ്. അതു് ജീവനില്ലാത്ത അനാവശ്യഭാഗങ്ങളെ ദൂരീകരിക്കുവാൻ സഹായിക്കുന്നു. മാത്രമല്ല, അതുകൊണ്ടു് പരീക്ഷണത്തെ അതിജീവിക്കുന്ന സത്യം കൂടുതൽ പ്രകാശിക്കുകയും ആ പ്രകാശത്തിൽ ഇന്നത്തെ ഭൗതികവാദത്തെ ശരിയായി നേരിടുവാനുള്ള ആദ്ധ്യാത്മികശക്തി നവീനഹിന്ദുമതത്തിന്നു ലഭിക്കുകയും ചെയ്യും. അദ്ദേഹം മററു മതങ്ങളോടും ഇതേവിധത്തിൽ ഈ ഘട്ടങ്ങളെ നേരിടുവാനാണ് ഉപദേശിക്കുന്നതു്. പിന്നീടു് എല്ലാ ആദ്ധ്യാത്മികശക്തികളെയും കേന്ദ്രീകരിച്ചുകൊണ്ടു് ഇന്നത്തെ യുക്തിവാദത്തിൻെറയും ഭൗതികതയുടെയും വെല്ലുവിളിയെ ധീരധീരം അഭിമുഖീകരിക്കയും ആധുനികമനുഷ്യനെ തൻെറ ആദ്ധ്യാത്മികനിലവാരവും യഥാത്ഥമായ മഹത്ത്വവും പുനഃസ്ഥാപിക്കുവാൻ സഹായിക്കുകയും ചെയ്യണമെന്നും സ്വാമിജി ഉദ്ബോധിപ്പിച്ചു.

ഈ രീതി അനുസരിക്കുമ്പോഴാണു് മതങ്ങൾക്ക് തങ്ങളുടെ ആദ്ധ്യാത്മികതയിലടിയുറച്ച കേന്ദ്രസത്യങ്ങളെ പുറത്തേയ്ക്കു കൊണ്ടുവരുവാൻ കഴിയുന്നതു്. ഇതാണ് സാവ്വലൗകികമതമെന്നു് പറയുമ്പോൾ ഹിന്ദുധമ്മം മനസ്സിലാക്കുന്നതു്; അല്ലാതെ, മതങ്ങളുടെ ഐക്യമോ വിശാലവീക്ഷണമോ അല്ല. യഥാത്ഥമായ ഈ ആദശ്ത്തിൻെറ ശരിക്കുള്ള പ്രകാശമാണ് ആധുനികകാലത്തു് ശ്രീരാമകൃഷ്ണൻെറ ജീവിതത്തിലും ഉപദേശങ്ങളിലും നാം കാണുന്നതു്. ഷിക്കാഗോവിൽ സവ്വമതസമ്മേളനം കൂടുന്നതിന്നു വളരെ മുമ്പുതന്നെ സജീവമായ ഒരു സവ്വമതസമ്മേളനം അദ്ദേഹം സ്വന്തം ഗുരുദേവനായ ശ്രീരാമകൃഷ്ണനിൽ കണ്ടിരുന്നു. ആ ജീവിതത്തിൻെറയും ഉപദേശങ്ങളുടെയും വെളിച്ചത്തിൽ, ക്രിസ്ത്യാനികൾക്കു കൃസ്തുമതത്തിലും, മുഹമ്മദീയക്ക് ഇസ്ലാംമതത്തിലും, അതുപോലെ മറെറല്ലാ മതക്കാക്കും താന്താങ്ങളുടെ മതങ്ങളിലുമുള്ള സാവ്വലൗകികമതാദശം കണ്ടെത്തുവാൻ കഴിയുന്നതാണ്. ലോകത്തിലുള്ള എല്ലാ മതങ്ങളുടെയും ആദ്ധ്യാത്മികശക്തികൾ ഒന്നിച്ചുചേന്നാൽ മാത്രമേ ആധുനികശാസ്ത്രത്തിൻെറ ശക്തികളോടുകൂടി ജനങ്ങളെ വ്യക്തിപരമായും സാമുദായികമായും ജീവിതലക്ഷ്യത്തിലേയ്ക്കു നയിക്കുവാൻ സാധിക്കുകയുള്ളു.''

പ്രൊഫസർ ബർട്ടു് തൻെറ ഉപസംഹാരപ്രസംഗത്തിൽ വിവേകാനന്ദസ്വാമികളുടെ സന്ദേശം എല്ലാവരും ചെവിക്കൊള്ളുമെന്നും എല്ലാ മതങ്ങളും തമ്മിൽ സാഹോദര്യബോധവും ഐക്യവും നിലവിൽ വരുമെന്നും പ്രത്യാശിച്ചു.

---

# സമ്പത്തും ധാമ്മികമൂല്യവും

**കെ. കേശവൻനായർ**

സാധാരണജനങ്ങളെ സംബന്ധിച്ചേടത്തോളം വിത്തമാണ്– ഭൗതികസമ്പത്താണ്– ജീവിതത്തിൻെറ മാനദണ്ഡമെന്നു് പറയേണ്ടിയിരിക്കുന്നു. ധനമാണ് മാന്യതയ്ക്കു് കാരണമെന്ന വിശ്വാസമാണ് അതിന്നു് നിദാനം. സമുദായത്തിലുള്ള മറെറല്ലാ കുറവുകളെയും അതു് പരിഹരിക്കുന്നു. അതുകൊണ്ടു് സത്യധമ്മാദികളിലൊന്നും അത്രത്തോളം ശ്രദ്ധിക്കാതെ ലോകം ധനസമ്പാദനത്തിൽ മുഴുകിയിരിക്കയാണ്. ഭർത്തൃഹരി ധനത്തിൻെറ കഴിവുകളെ വ്യാജസ്തുതിരൂപത്തിൽ വണ്ണിച്ചിരിക്കുന്നതു് കാണുക:

> യസ്യാസ്തി വിത്തം സ നരഃ കുലീനഃ
> സ പണ്ഡിതഃ സ ശ്രുതവാൻ ഗുണജ്ഞഃ
> സ ഏവ വക്താ സ ച ദശ്നീയഃ
> സവ്വേ ഗുണാഃ കാഞ്ചനമാശ്രയന്തി.

'ആക്ക് ധനമുണ്ടോ അയാൾ കുലീനനാണ്; പണ്ഡിതനാണ്; വിദ്വാനാണ്; ഗുണജ്ഞനാണ്; വാചാലനാണ്; സുന്ദരനാണ്; എല്ലാ ഗുണങ്ങളും ധനത്തെ ആശ്രയിക്കുന്നു.'

ജീവിക്കാൻ ധനം ആവശ്യമാണ്. പക്ഷെ അതിന്റെ പരിമിതിയിലാണ് അഭിപ്രായ വ്യത്യാസം. ചിലരെ സംബന്ധിച്ചേടത്തോളം ജീവിക്കാൻ എത്ര ധനമുണ്ടായാലും മതിയാവുകയില്ല. ചിലർ അല്പംകൊണ്ടു് തൃപ്തിപ്പെട്ടെന്നു വരും. ചിലർ നാളത്തെ ആവശ്യത്തിന് കൂടുതൽ പണം നേടിവെയ്ക്കുന്നു. എന്നാൽ സമ്പന്നരേക്കാൾ ജീവിതത്തിൽ സംതൃപ്തിയും സമാധാനവും പാവങ്ങൾക്കാണ് എന്നുള്ളതു് പരമാർത്ഥമാണ്. ഒരിക്കൽ യേശുക്രിസ്തു തന്റെ ശിഷ്യരെ നോക്കി ഇങ്ങനെ പറഞ്ഞു: ''സമ്പത്തുള്ളവർ ദൈവരാജ്യത്തിൽ കടക്കുന്നതു് എത്ര പ്രയാസം!'' ദൈവത്തേയും ധനദേവതയേയും ഒരേ സമയം സേവിക്കാൻ സാദ്ധ്യമല്ലെന്നുള്ളതാണ് അതിനു കാരണം.

ഒരുതരത്തിൽ പറയുകയാണെങ്കിൽ ആവശ്യത്തിലധികം പണമുണ്ടാവുന്നതു് ആപത്തിനു കാരണമാണ്. അങ്ങനെയുള്ള ധനം മനുഷ്യനെ കാമക്രോധാദിവികാരങ്ങൾക്കു് അടിമപ്പെടുത്തുന്നു. അതുകൊണ്ടാണല്ലോ നമ്മുടെ പൗരാണികമഹർഷിമാർ സർവ്വസ്വവുമുപേക്ഷിച്ചു് ആത്മാരാമന്മാരായി കഴിഞ്ഞുകൂടിയതു്.

ഭൌതികസമൃദ്ധിയാണ് പലപ്പോഴും ധാർമ്മികാധഃപതനത്തെ ക്ഷണിച്ചുവരുത്തുന്നതു്. ഭൌതികസമൃദ്ധി അഹംഭാവത്തെ ഉത്തേജിപ്പിക്കുന്നു എന്നുള്ളതാണ് അതിനു കാരണം. ഇതേ ഭൌതികസമൃദ്ധിയാണ് യാദവവംശത്തെ അധഃപതിപ്പിച്ചതു്. റോമിന്റെ അധഃപതനത്തിനുണ്ടായ കാരണവും മറ്റൊന്നുമല്ല. ദുര്യോധനന്റെയും രാവണന്റേയും ആത്മനാശത്തിനും വംശനാശത്തിനും കാരണം ഇതുതന്നെയാണ്. പാണ്ഡവന്മാരുടെ അഭിവൃദ്ധിയിൽ അസൂയാലുവായ ദുര്യോധനൻ പറയുകയാണ്:

അശ്നാമ്യാച്ഛാദയാമീതി പ്രപശ്യൻ പാപപൂരുഷഃ
നാമർഷം കുരുതേ യസ്തു പുരുഷഃ സോഽധമഃ ശ്രുതഃ.

'ഉണ്ണാനും ഉടുക്കാനുമുണ്ടെന്നുവെച്ചു് പരശ്രീയിൽ അസൂയ തോന്നാതെ സ്വയം കൃതാർത്ഥനായിരിക്കുന്നയാൾ നികൃഷ്ടനാണ്.' ഇതായിരുന്നു ദുര്യോധനന്റെ നീതിശാസ്ത്രം.

ഭൌതികസമ്പത്തിന്റെ ആപത്കരവും ചഞ്ചലവുമായ ഈ സ്ഥിതിവിശേഷം അറിഞ്ഞുകൊണ്ടായിരിക്കണം കുന്തീദേവി ഭഗവാനോടിപ്രകാരം പ്രാർത്ഥിച്ചതു്:

വിപദഃ സന്തു നഃ ശശ്വത് തത്ര തത്ര ജഗദ്ഗുരോ,
ഭവതോ ദർശനം യത്സ്യാദപുനർഭവദർശനം.
ജന്മൈശ്വര്യശ്രുതശ്രീഭിരേധമാനമദഃ പുമാൻ
നൈവാർഹത്യഭിധാതും വൈ ത്വാമകിഞ്ചനഗോചരം.

'അല്ലയോ ജഗദ്ഗുരോ, എനിക്കു് എപ്പോഴും ആപത്തുകളുണ്ടായിക്കൊണ്ടിരിക്കട്ടെ! അതുകൊണ്ടുമാത്രമേ മോക്ഷകാരണമായ അങ്ങയുടെ ദർശനം സാദ്ധ്യമാകൂ. വിത്തം, വിദ്യ, ശ്രീ ഇവയാൽ മദമത്തനായ ഒരുവന് അകിനഞ്ചദർശനനായ അങ്ങയുടെ പേർ ഉച്ചരിക്കാൻ പോലും യോഗ്യതയില്ല.'

അപ്പോൾ ഭൌതികസമ്പത്തു് കൂട്ടിവെയ്ക്കുന്നതിലല്ല നാം ബദ്ധശ്രദ്ധരാകേണ്ടതു്; പ്രത്യുത, അതു് കഴിയുന്നിടത്തോളം ത്യജിക്കുന്നതിലാണ്; നല്ലകാര്യങ്ങൾക്കായി ഉപയോഗിക്കുന്നതിലാണ്. ശാശ്വതമായ മനഃശാന്തിയും ഈശ്വരാഭിമുഖ്യവും അതുകൊണ്ടു മാത്രമേ ഉണ്ടാവൂ.

തേന ത്യക്തേന ഭുഞ്ജീഥാഃ മാ ഗൃധഃ കസ്യസ്വിദ്ധനം.

എന്ന ഉപനിഷദ്വാക്യം ഈ ആശയത്തെ സാധൂകരിക്കുന്നു. ദീനജനാനുകമ്പ ഏതു മതത്തിന്റെയും കാതലായ അംശമാണ്. ഉള്ളവൻ ഇല്ലാത്തവനോടു് ദയ കാണിക്കണം. എന്നാലേ ആ ഉണ്മ അർത്ഥവത്താവുകയുള്ളൂ. 'കസ്യസ്വിദ്ധനം.' ധനം ആരുടെയാണ്? ഈശ്വരന്റെ. ആ ധനത്തിന് എല്ലാവരും അവകാശികളാണ്. അതു് ചിലരുടെമാത്രം സ്വന്തമാക്കി വെയ്ക്കുന്നതു് പാപമാണ്. അതുകൊണ്ടാണ് ധനവാന്മാർ ദരിദ്രനാരായണന്മാരെ സേവിക്കണമെന്ന് പറയുന്നതു്. ദാനധർമ്മത്തെ ഭംഗ്യന്തരേണ പ്രശംസിക്കുന്ന സരസമായ ഒരു സംസ്കൃതശ്ലോകമുണ്ടു്:

ദ്വാരം ദ്വാരമടൻ ഭിക്ഷുഃ ശിക്ഷത്യേവം ന യാചതേ
അദത്വാ മാദൃശോ മാഭൂത് ദത്വാ ത്വം താദൃശോ ഭവ.

'ദാനം ചെയ്യാതെ നീ എന്നെപ്പോലെയാകരുതു്. ദാനം ചെയ്തു് നീ നിന്നെപ്പോലെ തന്നെയാവുക. എന്നിങ്ങനെ ഭിക്ഷു ഓരോ പടിക്കലും ചെന്നു് ഗൃഹസ്ഥനെ പഠിപ്പിക്കുന്നു. അല്ലാതെ അവൻ യാചിക്കുകയല്ല.'

അർത്ഥശാസ്ത്രത്തിന്റെ മൌലികസിദ്ധാന്തങ്ങളെക്കുറിച്ചു് സംസാരിക്കവേ മതഗ്രന്ഥങ്ങളെക്കുറിച്ചു് ഗാന്ധിജി ഒരിക്കൽ ഇങ്ങനെ പറയുകയുണ്ടായി: 'ലോകത്തിലെ മതഗ്രന്ഥങ്ങൾ ഇന്നത്തെ പാഠ്യപുസ്തകങ്ങളെക്കാൾ കൂടുതൽ വിശ്വസനീയവും ദോഷരഹിതവുമായ അർത്ഥശാസ്ത്ര

പ്രതിപാദകഗ്രന്ഥങ്ങളാണ്' എന്നു ഞാൻ വിചാരിക്കുന്നു.' ധനത്തിന്റെ ശരിയായ വിനിയോഗത്തെക്കുറിച്ച് മതഗ്രന്ഥങ്ങൾ സംശയാതീതമായി പ്രതിപാദിച്ചിട്ടുണ്ട് എന്നാണല്ലോ ഇതിന്റെ ആശയം. നിത്യജീവിതത്തിന്ന് അവകാശിയാകുവാൻ താൻ എന്തു ചെയ്യണമെന്ന് ഒരിക്കൽ ഒരാൾ ക്രിസ്തുവിനോട ചോദിച്ചുവത്രെ. അപ്പോൾ യേശുദേവൻ ഇങ്ങനെ മറുപടിപറഞ്ഞു: 'നീ പോയി നിനക്കുള്ളതെല്ലാം വിററു ദരിദ്രക്ക് കൊടുക്കുക. എന്നാൽ നിനക്ക് സ്വർഗ്ഗത്തിൽ നിക്ഷേപമുണ്ടാകും. വരു, കുരിശു ചുമന്നുകൊണ്ട് എന്നെ അനുഗമിക്കു.' ഈ വാക്യത്തിൽ ത്യാഗത്തിന്റെ മാഹാത്മ്യം സരളമായും നിഷ്കളങ്കമായും പ്രതിപാദിച്ചിരിക്കുന്നു. ഈ ത്യാഗമനോഭാവത്തെ പ്രായോഗികജീവിതത്തിലേയ്ക്കു പകത്താനായി ജീവിതം ഉഴിഞ്ഞുവെച്ചിട്ടുള്ളവരായിരുന്നു ലോകത്തിലെ മഹാചാര്യന്മാരെല്ലാംതന്നെ.

ഇന്ത്യയിലെ പട്ടിണിപ്പാവങ്ങളുടെ നിലയെക്കുറിച്ച് ഒരിക്കൽ വിവേകാനന്ദസ്വാമികൾ ഇങ്ങനെ വിലപിക്കയുണ്ടായി: ''ഇന്ത്യയിലെ പട്ടിണിപ്പാവങ്ങളുടെ സ്ഥിതിയെക്കുറിച്ചോത്തു് എന്റെ ഹൃദയം വേദനിക്കുന്നു.അവർ അനുദിനമെന്നോണം അധഃപതിച്ചുകൊണ്ടുതന്നെ വരുന്നു. നിർദ്ദയമായ സമുദായം ഏല്പിച്ചുകൊണ്ടിരിക്കുന്ന മട്ടനം അവർ അനുഭവിക്കുകയാണ്.... നമ്മുടെ രാഷ്ട്രം ചെയ്യുന്ന ഒരു മഹാപാതകം നാം നമ്മുടെ ഈ പാവപ്പെട്ടവരെ അവഗണിക്കുന്നു എന്നുള്ളതാണ്. ഇതുതന്നെയാണ് നമ്മുടെ അവനതിക്കുള്ള കാരണവും. വീണ്ടും നാമവരെ സുഭിക്ഷമായി ആഹാരംകൊടുത്തു് വേണ്ടവിധം വിദ്യാഭ്യാസം ചെയ്യിച്ച് നിഷ്കൃഷ്യോടുകൂടി സംരക്ഷിച്ചുപോരാത്ത പക്ഷം ഒരു രാജ്യതന്ത്രംകൊണ്ടും ഇവിടെ പ്രയോജനമുണ്ടാകാൻ പോകുന്നില്ല.'' സ്വാമിജിയുടെ ഈ സന്തപ്തരോദനത്തിന്റെ ഒരു മാറെറാലി നമുക്ക് ഗാന്ധിജിയിലൂടേ കേൾക്കാം:

''ധനികരും വിശപ്പിൽ മുഴുകിക്കഴിയുന്ന ലക്ഷോപലക്ഷം ദരിദ്രരും തമ്മിലുള്ള വിസ്തൃതമായ വിടവ് നികത്താൻ കഴിയാത്തിടത്തോളം കാലം അഹിംസാധിഷ്ഠിതമായ ഒരു ഭരണക്കൂടം സൃഷ്ടിക്കുക സാദ്ധ്യമല്ല. നിർദ്ധനക്ക് ഏററവും വലിയ ധനികരോടൊപ്പം അധികാരമുണ്ടാവുന്ന ഒരു സ്വതന്ത്ര ഇന്ത്യയിൽ ന്യൂഡെൽഹിക്കൊട്ടാരത്തിനും ദരിദ്രരായ തൊഴിലാളികളുടെ കുടിലുകൾക്കും തമ്മിലുള്ള അന്തരം ഒരു ദിവസംപോലും നിലനില്ക്കുകയില്ല.''

ഗീതയിൽ പറയുന്ന ആസുരീസമ്പത്തു് ബന്ധത്തിനും ദൈവീസമ്പത്തു് മോക്ഷത്തിനും കാരണമാണ്. ആസുരീസമ്പത്തിനെ പൂജിക്കുന്നവർ ആശാപാശങ്ങളാൽ ബദ്ധരും കാമക്രോധങ്ങൾക്ക് അടിമപ്പെട്ടവരുമായി, വിഷയസുഖങ്ങളനുഭവിക്കുവാൻ സത്യധർമ്മാദികൾ വെടിഞ്ഞും ധനം സമ്പാദിക്കുവാൻ ആഗ്രഹിക്കുന്നു. ഇത്തരക്കാർക്ക് ശാന്തിയും സമാധാനവുമുണ്ടാകുക വിഷമമാണ്. അതിനാൽ അഭയം സത്വസംശുദ്ധി തുടങ്ങിയ ദൈവീസമ്പത്തിനെ വളത്തുവാനാണ് നാം പരിശ്രമിക്കേണ്ടതു്. ലോകത്തിൽ ശാന്തിയും സമാധാനവും ഉണ്ടാക്കുവാൻ ദൈവീസമ്പത്തിന്നുമാത്രമേ കഴികയുള്ളു. നമ്മുടെ മതാചാര്യന്മാരെല്ലാംതന്നെ ഈ സമ്പത്തിനെ വളത്തുവാനായി അവതരിച്ചവരായിരുന്നു. ആ മഹാന്മാരുടെ ജീവചരിത്രവും ഉപദേശങ്ങളും നമുക്ക് നേർവഴിയരുളട്ടെ!

---

# നാം സ്വതന്ത്രരാണ്

**എം. രാമകൃഷ്ണൻനായർ ബി. എ. ബി. എൽ.**

ആദ്ധ്യാത്മികഗ്രന്ഥങ്ങളെല്ലാം സച്ചിദാനന്ദസ്വരൂപനായ ഈശ്വരനെ സാക്ഷാത്കരിക്കുന്നതിനും സംസാരസാഗരത്തിൽനിന്നു രക്ഷപ്പെടുന്നതിനും, നിരവധി മാർഗ്ഗങ്ങളും ഉപായങ്ങളും വിവരിച്ചിട്ടുണ്ട്.പരമാത്മസാക്ഷാത്കാരമാണ് മനുഷ്യജന്മത്തിന്റെ പരമമായ ലക്ഷ്യമെന്നും അതു പ്രയാസമേറിയതല്ലെന്നും ശ്രുതിസ്മൃതികൾ ഒന്നുപോലെ വിധിയ്ക്കുന്നു; എങ്കിലും സാക്ഷാത്കാരപഥത്തിലേയ്ക്കു കാലൂ് കുത്തുന്നവർ ചുരുക്കമാണ്.

അസംഖ്യം മാനുഷന്മാരി –
ലൊരാാം സിദ്ധിയ്ക്കു നോക്കിടും
സിദ്ധിയ്ക്കു യതിപ്പവരി –
ലെൻതത്ത്വമറിവോനൊരാം. (ഗീത. 7. 3.)

എന്നാണ് ശ്രീകൃഷ്ണഭഗവാൻതന്നെ പറഞ്ഞിട്ടുള്ളത്. കോടാനുകോടി ജനങ്ങളിൽ വളരെ കുറച്ചുപേർ മാത്രം സായുജ്യത്തിനായി പ്രയത്നിയ്ക്കുന്നു. അവരെയാണ് സാധകന്മാരെന്നു വിളിക്കുന്നത്. എണ്ണത്തിൽ കുറവായ സാധകന്മാരിൽതന്നെ ഒന്നോ രണ്ടോ പേർ ലക്ഷ്യത്തിൽ എത്തിച്ചേരുന്നു. അവരെയാണ് സിദ്ധന്മാർ, യോഗികാം എന്നൊക്കെ വിളിയ്ക്കുന്നത്. പല സാധകന്മാരും ലക്ഷ്യത്തിലെത്താതിരിയ്ക്കുന്നതിൻെറ കാരണമെന്ത്? പരമാത്മതത്ത്വം ഗ്രഹിക്കുവാൻ വിരളമായി മാത്രം മനുഷ്യർ മുന്നോട്ടു വരുന്നതെന്തുകൊണ്ട് ?

ശ്രദ്ധാവിശ്വാസങ്ങളുടെ കുറവാണ് അതിനു കാരണം.

ശ്രദ്ധാമയോ/യം പുരുഷോ
യോ യത്ശ്രദ്ധഃ സ ഏവ സഃ. (ഗീത. 17. 3.)

മനുഷ്യൻ ശ്രദ്ധാമയനാകുന്നു. ഒരുവൻെറ വിശ്വാസം എങ്ങനെയോ അവൻ അതുപോലെയുള്ളവൻതന്നെ എന്നു ഗീതയും അനുശാസിക്കുന്നു. വേദശാസനങ്ങളുടെയും ഋഷിവാക്കുകളുടെയും യഥാർത്ഥപൊരുളും ഉദ്ദേശവും ശരിയായി മനസ്സിലാക്കാത്തതിനാൽ പലക്കും ലക്ഷ്യമെന്തെന്നോ ആ ലക്ഷ്യത്തിലേയ്ക്കുള്ള മാർഗ്ഗമേതെന്നോ മനസ്സിലാക്കുവാൻ സാധിക്കുന്നില്ല. വേദങ്ങാം, വേദദ്രഷ്ടാക്കാം, ജീവിതലക്ഷ്യം, ആ ലക്ഷ്യത്തിലേയ്ക്കുള്ള മാർഗ്ഗം– ഈ നാലിലും ശ്രദ്ധയും വിശ്വാസവും താല്പര്യവുമില്ലാത്തിടത്തോളംകാലം പരമപദപ്രാപ്തി ഒരുവനും ശക്യമല്ല.

ശ്രദ്ധാവിശ്വാസങ്ങളുടെ അഭാവത്താൽ പരമാത്മാവാണ് പരമലക്ഷ്യമെന്നും ആത്മസാക്ഷാത്കാരംകൊണ്ടേ ജീവനു ലോകദുരിതങ്ങളിൽനിന്ന് ആത്യന്തികമോചനം ലബ്ധമാകൂ എന്നും മനുഷ്യൻ ധരിയ്ക്കുന്നില്ല. മൃഗസമാനം ആഹാരനിദ്രാമൈഥുനങ്ങളിൽ ആസക്തിയും അവ ലഭിക്കാതെ പോകുമോ എന്ന ഭയവും മനുഷ്യമനസ്സിൽ വളരുകയും തന്നിമിത്തം ജീവിതത്തിൻെറ ഉദ്ദേശലക്ഷ്യങ്ങളിൽനിന്നും വളരെ ഏറെ ദൂരം അകന്ന് അലഞ്ഞുതിരിയാൻ അവനിടയാകുകയും ചെയ്യുന്നു. സത്തായ, കാതലായ, നിത്യമായ ആനന്ദത്തെ തേടുന്നതിനുപകരം ക്ഷുദ്രമോദങ്ങളിൽ കുടുങ്ങി ആയുസ്സും ആരോഗ്യവും വിത്തവും ശേഷിയും ഒടുങ്ങിയിട്ട്, ഒടുവിൽ മരണവേളയാകുമ്പോാംമാത്രം 'വ്യർത്ഥമായല്ലോ മമ ജീവിത'മെന്നു കേഴുന്ന ജനകോടികളാൽ നിബിഡമായിത്തീർന്നിട്ടുണ്ട് ലോകം.

ഈ ദുരവസ്ഥയ്ക്കു നാംതന്നെയാണുത്തരവാദികാം. സിദ്ധാവസ്ഥ നേടുവാനും നേടാതിരിക്കുവാനും കാരണം നാംതന്നെയാണ്. മനുഷ്യൻെറ ശാശ്വതസ്വഭാവ് ഈശ്വരനാണ്. അതു മുച്ചൂടും വിസ്മരിച്ചിട്ട് നശ്വരവും ക്ഷണപ്രഭാചഞ്ചലവുമായ വിഷയസുഖങ്ങളുടെ പിറകേ പരതി നടന്നു മാനവും മനവും കെട്ട് കാലത്തേയും വിധിയേയും ഈശ്വരനേയും പഴിയ്ക്കുന്ന കോമാളികളായി ജീവിക്കുകയാണ് ഇന്നു പലരും.

കർമ്മജ്ഞാനഭക്തിമാർഗ്ഗങ്ങളിലൂടെയാണ് സാധകൻ സഞ്ചരിയ്ക്കേണ്ടത്. യാനപാത്രമാണു മനുഷ്യശരീരം. ബുദ്ധിയും യുക്തിയുമാകുന്ന രണ്ടു പ്രകാശഗോളങ്ങാം വഴികാട്ടാനുണ്ട്. ഈ വിളക്കുകാംകൊണ്ടുവേണം അജ്ഞതയിലുറച്ച മോഹാന്ധകാരം കടക്കുവാൻ; ദുർഗ്ഗുണങ്ങളും ദുരാചാരവുമാകുന്ന ഗർത്തങ്ങളും കൊടുംവനങ്ങളും വഴിയുടെ രണ്ടുവശവുമുണ്ട്. അവയിലകപ്പെടാതെ സാധകൻ പ്രത്യേകം ശ്രദ്ധിയ്ക്കണം. ഒരിക്കലും സാധകൻ നേർവഴി വിട്ടുപോകാതിരിക്കാൻ ഹൃദയത്തിൻെറ മണിക്കോവിലിൽ പ്രതിഷ്ഠനേടിയിട്ടുള്ള ഈശ്വരചൈതന്യത്തിൽ സദാ ദൃഷ്ടിയുറപ്പിച്ചുകൊള്ളേണ്ടതാണ്. ആത്മപരിശോധനയാൽ ഭക്തിജ്ഞാനകർമ്മയോഗങ്ങളിൽ ഏതിനാണു താനധികാരി എന്ന് മനസ്സിലാക്കിയിട്ട്, ഓരോ സാധകനും തെരഞ്ഞെടുത്ത നിയതപഥത്തിലൂടെ അനുക്രമം പരമപദത്തിലേയ്ക്കു മുന്നേറാൻ ശ്രമിക്കേണ്ടതാണ്. സംശയം, മോഹം, അജ്ഞത, മമത, പ്രമാദം, അലസത തുടങ്ങിയ നാശകരമായ ദുഷ്പ്രവണതകാം ത്യജിച്ച് സ്ഥിരോത്സാഹത്തോടെ ലക്ഷ്യത്തിലേയ്ക്കു കുതിയ്ക്കുന്ന സാധകനെ സഹായിയ്ക്കാൻ ഈശ്വരാശിസ്സുകളും താൻതന്നെ ഉണർത്തിവിട്ട കർമ്മശക്തിയും കാത്തിരിക്കുന്നുണ്ടാവും. ഭയവും നിരാശയുമരുത്. വഴതിവീഴലുകാം ലക്ഷ്യസ്ഥിരതയുടെ നേരേ ഭഗവാനുതിക്കുന്ന പരീക്ഷണവിശിഖങ്ങളായി കണക്കാക്കി ദൃഢനിശ്ചയത്തോടും വദ്ധിച്ച വീര്യത്തോടും തുടന്നു പ്രയത്നിക്കുക. സ്ഥിരോത്സാഹിയുടെ മുമ്പിൽ ഏതു മലയാണ് മലരായി മാറാത്തത് ?

തെററെന്നു തോന്നുന്നതു ചെയ്യാതിരിയ്ക്കാൻ ഒരുവനു കഴിഞ്ഞെന്നുവരില്ല; ശരിയെന്നു ബോധ്യമുള്ളതു ചെയ്യാൻ തൻേറടമുണ്ടായെന്നും വരില്ല. ത്യജിയ്ക്കേണ്ടതു് ത്യജിയ്ക്കാനും ചെയ്യേണ്ടതു ചെയ്യാനും കഴിവില്ലാതെ വരുന്നതു് പ്രമാദം കൊണ്ടാണു്. പ്രമാദത്തിനു ഹേതു അറിവില്ലായ്മയാണു്: പക്ഷേ ഇതിനു പഴിപറയാൻ ''വിധി''യെന്നൊരു സാധനത്തെ അവൻ കണ്ടുപിടിച്ചിരിയ്ക്കുന്നു. വാസ്തവമാലോചിയ്ക്കുന്നപക്ഷം തൻെറതന്നെയാണു് കുററമെന്നു അവനു മനസ്സിലാക്കാം. നിഷിദ്ധകർമ്മങ്ങളെ ഉപേക്ഷിയ്ക്കാൻ ഒരുവൻെറയും സഹായമാവശ്യമില്ല; സ്വയം തീരുമാനിച്ചാൽ മതി. ചെയ്യേണ്ടവയെ ചെയ്യാനും ആരുമാരും തുണയ്ക്കേണ്ടതില്ല. ധീരതമാത്രമാണാവശ്യം. അതിനു പകരം കാമക്രോധലോഭമോഹാദികളിൽ സ്വയം ചെന്നുപെട്ടു കയ്യും കള്ളവും ചതിയും വഞ്ചനയും അക്രമവും ഹിംസയുമായി ഇണങ്ങിച്ചേർന്നു രമിയ്ക്കുകയും ചെയ്യുന്നു. താല്ക്കാലികമായ സുഖസൗകര്യങ്ങളിൽ മതിമറന്നു്, സ്വന്തം സത്തയെ വിസ്മരിച്ചും അനുചിതകർമ്മങ്ങളാൽ ബന്ധിയ്ക്കപ്പെട്ടും പരദൂഷണപ്രിയനായി ജീവിതം തുലയ്ക്കുന്ന ഭ്രാതാക്കളോടു് സഹതാപംപോലും തോന്നേണ്ടതില്ല. ചിലർ സാധനകളിൽ ഏർപ്പെട്ടിരിയ്ക്കുന്നതായി നമുക്കു തോന്നാം. എന്നിട്ടും ലക്ഷ്യത്തിൽ എത്തിച്ചേരുന്നില്ല. സൂക്ഷ്മദൃഷ്ടികൊണ്ടു് അവരുടെ ചെയ്തികളെ വീക്ഷിയ്ക്കുന്നപക്ഷം ശ്രദ്ധാവിശ്വാസങ്ങളുടെ രാഹിത്യം അവരിൽ നമുക്കു് ദർശിയ്ക്കാവുന്നതാണു്. ജീവിതത്തിൻെറ പരമലക്ഷ്യമായി സ്വീകരിയ്ക്കേണ്ട ആത്യന്തിക ശാന്തിയിൽ അടിയുറച്ച വിശ്വാസവും ശ്രദ്ധയും സാധകൻ വളർത്തിയെടുക്കാതെ ലക്ഷ്യപ്രാപ്തിയുണ്ടാവില്ല, തീർച്ച. വാതിൽ തുറന്നിട്ടുകൊണ്ടുറങ്ങിയിട്ടു്, കള്ളനെ കുററം പറയുന്നതു നിഷ്പ്രയോജനമാണു്. പട്ടിണികിടക്കുന്നവനാണെങ്കിൽ കൂടി ആഹാരാർത്ഥം വിഷം കഴിക്കുന്നില്ലല്ലോ.

സാധകനെ സഹായിയ്ക്കാൻ ഈശ്വരനും സജ്ജനങ്ങളും നമ്മുടെ വിശുദ്ധഗ്രന്ഥങ്ങളുമുണ്ടു്. അവലംബത്തിനായി അങ്ങോട്ടു കൈനീട്ടുകയേ വേണ്ടൂ. ദുര്യോധനൻ പറയുകയാണു്,

> ജാനാമി ധർമ്മം ന ച മേ പ്രവൃത്തിഃ
> ജാനാമ്യധർമ്മം ന ച മേ നിവൃത്തിഃ
> കേനാപി ദേവേന ഹൃദി സ്ഥിതേന
> യഥാ നിയുക്തോഽസ്മി തഥാ കരോമി.

''നന്മയെന്തെന്നു അറിയാമെങ്കിലും ചെയ്യാൻ തോന്നുന്നില്ല. അധർമ്മമെന്തെന്നറിയാമെങ്കിലും അതിൽനിന്നു പിൻവാങ്ങാൻ മനസ്സു് വരുന്നില്ല. ഹൃദയത്തിലെവിടെയോ സ്ഥിതിചെയ്യുന്ന ഏതോ അവിജ്ഞാതമായ ദേവതയുടെ പ്രചോദനംകൊണ്ടു്ഞാൻ എന്തൊക്കെയോ ചെയ്യുന്നു.'' സാധാരണക്കാരുടെയെല്ലാം നിലപാടിതാണു്: അനുകരണാർഹമല്ലിതു്. അർജ്ജുനൻ ഭഗവാനോടു് ചോദിച്ചു, മനുഷ്യൻ എന്തിനാൽ പ്രേരിതനായിട്ടാണു് പാപമാചരിക്കുന്നതെന്നു്.

> എന്നാലിങ്ങാരയച്ചിട്ടു പാപം ചെയ്യുന്നു പൂരുഷൻ
> തന്നിച്ഛ വിട്ടും വാർഷ്ണേയ, ബലാൽ കല്പിച്ചവണ്ണമേ.
>
> (ഗീത III. 36.)

ശ്രദ്ധാർഹമാണു് ഭഗവാൻെറ പ്രത്യുക്തി.

> കാമ ഏഷ ക്രോധ ഏഷ രജോഗുണസമുത്ഭവഃ
> മഹാശനോ മഹാപാപ്മാ വിദ്ധ്യേനമിഹ വൈരിണം.
>
> (III. 37.)

രജോഗുണത്തിൽനിന്നുല്പന്നമായ കാമവും കാമത്തിൻെറ രൂപഭേദമായ ക്രോധവും അനുഭവം കൊണ്ടു് മതിവരാത്തതും മഹാപാപത്തിനു കാരണഭൂതമായിട്ടുള്ളതുമാകുന്നു. യഥാർത്ഥശത്രു കാമമാണെന്നറിയുക. രജോഗുണജന്യമാണു് കാമമെന്നു ഭഗവാൻ അഭിപ്രായപ്പെട്ടിരിക്കുന്നു. എന്താണീ രജോഗുണം ? ''മമത''യുടെ മറെറാരു പേരാണതു്. വിഷയങ്ങളെക്കുറിച്ചുള്ള ചിന്ത ആസക്തിയും ആസക്തിയിൽനിന്നു് ആശയും ആശാവിഘ്നത്തിൽനിന്നു ക്രോധവും അനിവാര്യമായുണ്ടാകുന്നു. ആസക്തിയുപേക്ഷിച്ചാൽ കാമവും ക്രോധവും നശിച്ചുകൊള്ളും. കളത്രപുത്രാദികളിലും ധനമാനാദികളിലും എന്നുവേണ്ട യാതൊന്നിലും എൻേറതെന്ന ചിന്തയുണ്ടാവരുതു്. മമതയുടെ ഉറവിടം അജ്ഞതയാണു്. സംശയവും പ്രമാദവും ജനിക്കുന്നതു് അജ്ഞതയിൽനിന്നാണു്. അതായതു്, സാധകനു് നാശകാരിയായ സകല തിന്മകളുടെയും ഉത്പത്തി അജ്ഞതയിൽനിന്നാണു്.

ഇപ്രകാരം വിനാശകാരിയായ അജ്ഞാനത്തെ ഇല്ലാതാക്കാൻ യഥാർത്ഥജ്ഞാനത്തിനേ കഴിവുണ്ടാകൂ. യഥാർത്ഥജ്ഞാനം കർമ്മയോഗത്താൽ പരിശുദ്ധമാക്കപ്പെട്ട യോഗിയുടെ ഹൃദയത്തിൽ സ്വയം പ്രകാശിക്കും. മഹാത്മാക്കളെ സമീപിച്ചു ശുശ്രൂഷിക്കുന്നപക്ഷം പ്രീതരായ അവർ ജ്ഞാനം നല്കിയെന്നുംവരാം.

ഇങ്ങനെ നിഷ്കാമകർമ്മയോഗത്തിനാലോ സത്സംഗത്തിനാലോ സദ്ഗ്രന്ഥപഠനത്തിനാലോ അറിവു നേടി വിമുക്തനാകാൻ നമുക്കോരോരുത്തർക്കും സ്വാതന്ത്ര്യമുണ്ട്. ഏതുമാർഗ്ഗം സ്വീകരിച്ചാലും ശരി ശ്രദ്ധയാണ് പരമപ്രധാനം എന്നുള്ളതും നാമോർക്കണം. ശ്രദ്ധയോടുകൂടി ശരിയായ മാർഗ്ഗം തെരഞ്ഞെടുത്തു് ലക്ഷ്യപ്രാപ്തിക്കായി നമുക്കു് ശ്രമിക്കാം.

---

# പുസ്തകാഭിപ്രായം

## ബ്രഹ്മസൂത്രം രണ്ടു ഭാഗങ്ങൾ

(ഭാഷാടീകാസഹിതം)

വ്യാഖ്യാതാവ് — ജ്ഞാനാനന്ദസരസ്വതി

ജ്ഞാനാനന്ദാശ്രമം, പല്ലൂർ പോസ്റ്റ്, ചെറുതുരുത്തി.

വില ഓരോന്നിന്നും 5 ക.

സിദ്ധാന്തങ്ങളിലും പരീക്ഷണങ്ങളിലും കൂടി അറിഞ്ഞനുഭവിക്കാവുന്ന നിഷ്കൃഷ്ടമായ സത്യാന്വേഷണ ശാസ്ത്രമാണ് വേദാന്തം. ഇതരശാസ്ത്രങ്ങളെയപേക്ഷിച്ച് വേദാന്തത്തിനുള്ള മഹിമ ജീവിതത്തിന്റെ പൂർണ്ണസത്യം കാട്ടിത്തരുന്നുവെന്നുള്ളതുതന്നെ. വേദാന്തമെന്ന പേരുതന്നെ അങ്ങനെ ലഭിച്ചതാണ്. ഉപനിഷത്തുകളാണ് വേദാന്തപഥത്തിലെ ദീപശിഖകൾ. സാക്ഷാത്കരിച്ചനുഭവിക്കാവുന്ന ഒരേ പരമസത്യത്തെക്കുറിച്ചാണ് എല്ലാ ഉപനിഷത്തുകളും പ്രതിപാദിക്കുന്നതു്. ചിലപ്പോൾ പ്രപഞ്ചരൂപത്തിൽ കാണപ്പെടുന്ന മിഥ്യാദൃശ്യങ്ങളോടു കൂട്ടിച്ചേർത്തു് ആ സത്യത്തെ വിവരിക്കാറുണ്ട്. അങ്ങനെ വരുമ്പോൾ കൂടിച്ചേരുന്ന ദൃശ്യങ്ങളുടെ ഭേദമനുസരിച്ച് പ്രതിപാദനവാക്യങ്ങൾക്ക് പരസ്പരഭേദമോ വൈരുദ്ധ്യമോ ഉണ്ടെന്ന തോന്നാം. ഉപനിഷത്തുകളുടെ പഠനത്തിന് ഉപരിതലത്തിൽ കാണാവുന്ന ഈ തടസ്സങ്ങൾ അപ്പാടെ നീക്കുവാൻ വ്യാസൻ ആഗ്രഹിച്ചു. അതേയവസരത്തിൽ ഉപനിഷത്തുകളിൽ അവ്യക്തമായി പ്രതിപാദിച്ചിട്ടുള്ള ചില ജീവിതരഹസ്യങ്ങളെ സുവ്യക്തമാക്കിത്തീർക്കുവാനും ബ്രഹ്മസൂത്രകാരൻ കൊതിച്ചു. ഈ ലക്ഷ്യങ്ങളെ മുൻനിർത്തിയാണ് സമഗ്രമായ വേദാന്തശാസ്ത്രമെന്ന നിലയിൽ ബ്രഹ്മസൂത്രം രചിക്കപ്പെട്ടതു്.

സ്വാനുഭവങ്ങളെമാത്രം മുൻനിർത്തി സൂത്രവാക്യങ്ങളെ വ്യാഖ്യാനിക്കുകയെന്ന ആപത്തു് ബ്രഹ്മസൂത്രത്തിനും സംഭവിക്കാതിരുന്നില്ല. അങ്ങനെ അഭിപ്രായഭേദങ്ങളുള്ള എല്ലാ മതാചാര്യന്മാരും ഈ ശാസ്ത്രഗ്രന്ഥത്തിന് പ്രത്യേകം പ്രത്യേകം ഭാഷ്യം രചിക്കാനിടയായിട്ടുണ്ട്. ഏതൊരു ഋജുബുദ്ധിക്കും ഉപനിഷത്തുകളിലും ബ്രഹ്മസൂത്രത്തിലും നിന്നു് സംശയമെന്യേ ഗ്രഹിക്കാൻ കഴിയുന്ന അദ്വൈതസത്യത്തെപ്പററി മനസ്സിലാക്കുന്നതിൽ ജനങ്ങളുടെ ഇടയിൽ പരിഭ്രാന്തിയുളവാക്കാനേ അവ ഉപകരിച്ചിട്ടുള്ളു. ബ്രഹ്മസൂത്രത്തിനു ശ്രീശങ്കരഭഗവത്പാദർ രചിച്ച അദ്വൈതഭാഷ്യത്തിനു കൈവന്ന ലോകപ്രശസ്തിതന്നെ ഇതിനു തെളിവാണ്.

ഇത്ര വിലപ്പെട്ട ഒരു ശാസ്ത്രഗ്രന്ഥം സംസ്കൃതം വശമില്ലാത്ത കേരളീയർക്കു വായിച്ചുപഠിക്കുവാനുള്ള സാമഗ്രി കൈരളിയിൽ ഇതിനുമുമ്പു കാര്യമായി ഒന്നും ഉണ്ടായിട്ടില്ലെന്നുതന്നെ പറയാം. ഈ പരിതഃസ്ഥിതിയിലാണ് കൊണ്ടയൂർ ജ്ഞാനാനന്ദാശ്രമത്തിന്റെ സ്ഥാപകനായ ശ്രീ ജ്ഞാനാനന്ദസരസ്വതിസ്വാമികൾ ലളിതമായ ഭാഷാവ്യാഖ്യാനത്തോടുകൂടി പ്രസിദ്ധീകരിച്ചിരിക്കുന്ന ബ്രഹ്മസൂത്രത്തിന്റെ പ്രാധാന്യം എത്രമാത്രമുണ്ടെന്നു് നാം കണ്ടറിയേണ്ടതു്. ദീർഘകാലത്തെ തപശ്ചര്യകൊണ്ടു് ഉപശാന്തചിത്തനായ സ്വാമിജിയുടെ സംഗ്രഹരൂപത്തിലുള്ള വ്യാഖ്യാനത്തിനു് മാധുര്യം കൂടുമെന്നു പറയേണ്ടതില്ലല്ലോ. ഓരോ സൂത്രത്തിലുമുള്ള പദങ്ങൾ വേർതിരിച്ചുകാട്ടി അവസ്സു് വ്യക്തമായ അർത്ഥവിവരണം നൽകിയിട്ടുണ്ട്. പുറമേ സൂത്രസാരം ലളിതമായ ഭാഷയിൽ പ്രധാനാംശമൊന്നും വിട്ടുപോകാതെ സംഗ്രഹരൂപേണ നൽകിയിട്ടുമുണ്ട്. ഇതാണ് വ്യാഖ്യാനസമ്പ്രദായം. ഈ രീതിയിൽ പൂർവ്വാർദ്ധം ഉത്തരാർദ്ധം എന്നിങ്ങനെ രണ്ടു ഭാഗങ്ങളായി ഏതൊരു മലയാളിക്കും ഒരു സാമാന്യജ്ഞാനം നേടാൻ സഹായിക്കത്തക്കരീതിയിൽ ജ്ഞാനാനന്ദാശ്രമത്തിൽനിന്നും ഈ ശാസ്ത്രഗ്രന്ഥം പുറത്തുവന്നിരിക്കയാണ്.

ബ്രഹ്മസൂത്രത്തിന്റെ അദ്വൈതപ്രാധാന്യത്തിനു് കോട്ടംതട്ടാതെയാണ് സ്വാമിജിയുടെ വ്യാഖ്യാനം. സാധാരണഭാഷ്യങ്ങളിൽ കാണാറുള്ളതുപോലെ പരമതഖണ്ഡനത്തിനുവേണ്ടിയുള്ള വാദജടിലത സ്വാമിജി പൂർണ്ണമായി ഉപേക്ഷിച്ചിരിക്കുന്നതും സാധാരണജിജ്ഞാസുക്കൾക്കു് സഹായകമാണ്. ഉചിതമെന്നു തോന്നിയ സ്ഥലങ്ങളിൽ അവശ്യം വേണ്ട ഉദ്ധരണികൾ ഉപനിഷത്തുകളിലും ഗീതയിലും ഇതിഹാസപുരാണങ്ങളിലും നിന്നൊക്കെ നൽകിയിട്ടുമുണ്ട്. ബ്രഹ്മസൂത്രം പഠിക്കാതെ ഉപനിഷത്താത്പര്യം വ്യക്തമായി ഗ്രഹിക്കാനേ സാദ്ധ്യമല്ല. ആ നിലയ്ക്കു് ഉപനിഷത്ജിജ്ഞാസുക്കളായ മലയാളികൾക്കു് ഈ പ്രസിദ്ധീകരണം വിശേഷിച്ചും ഒരനുഗ്രഹമാണെന്നു് പറയേണ്ടതില്ലല്ലോ. വേദാന്തപ്രചരണത്തിനായി ജ്ഞാനാനന്ദാശ്രമവും സ്വാമിജിയും ചെയ്യുന്ന പ്രയത്നങ്ങൾ ചിരകാലം തുടർന്നുപോകാനിടവരട്ടെയെന്നു മാത്രമേ ഇത്തരുണത്തിൽ പ്രാർത്ഥിക്കുവാനുള്ളു.

ജി. ബി. നായർ

---

# റിപ്പോർട്ടുകൾ

## ശ്രീരാമകൃഷ്ണസേവാശ്രമം, വൃന്ദാവനം

ഒരു തീർത്ഥാടനകേന്ദ്രമായ വൃന്ദാവനത്തിൽ 1907-ൽ സ്ഥാപിച്ചതാണ് ഈ സേവാശ്രമം. ഏററവും ചുരുങ്ങിയ നിലയിൽ ആരംഭിച്ച അതു് കഴിഞ്ഞ 60 കൊല്ലംകൊണ്ടു് ഉത്തരപ്രദേശത്തിലെ ഒരു പ്രധാന ആസ്പത്രിയായി വളൎന്നിരിക്കുന്നു. ഇപ്പോൾ അതു് 103 കിടക്കകളുള്ള സുസജ്ജമായഒരു ശുശ്രൂഷാകേന്ദ്രമാണ്. 1966–67 വൎഷത്തിൽ ആകെ 2182 രോഗികളെ അവിടെ കിടത്തി ചികത്സിച്ചു. 684 പേൎക്കു മേജർ ശസ്ത്രക്രിയകളും നടത്തിയിട്ടുണ്ടു്. അതിന്നുപുറമെ ഡിസ്പൻസറിയിൽവെച്ചു് 2,15,487 രോഗികളെ പരിശോധിച്ചു് മരുന്നു കൊടുത്തിട്ടുമുണ്ടു്. നേത്രചികിത്സയ്ക്കു് അവിടെ പ്രത്യേകം പ്രാധാന്യം കൊടുത്തുവരുന്നു. പ്രസ്തുതവൎഷത്തിൽ എണ്ണായിരത്തോളം നേത്രരോഗികളെ ചികിത്സിച്ചിട്ടുണ്ടു്. രോഗികൾക്കു് വിനോദത്തിന്നുവേണ്ട ഏൎപ്പാടുകൾ ചെയ്തിട്ടുള്ളതിന്നുപുറമെ ഒരു വായനശാലയും നടത്തിവരുന്നു. ചുററുമുള്ള അനേകം ഗ്രാമങ്ങളിലെയും രോഗികളായ ജനങ്ങൾക്കും തീൎത്ഥയാത്രക്കാൎക്കും ഒരു വലിയ ആശാകേന്ദ്രമായ പ്രസ്തുതസ്ഥാപനത്തിന്റെ സാമ്പത്തികസ്ഥിതി ഒട്ടും ആശാവഹമല്ല. ഇതേവരെയായി കെട്ടിടനിൎമ്മാണത്തിലും നിത്യച്ചെലവു വകയിലുംകൂടി 1,27,987,06 രൂപ കടമുണ്ടു്. അതിന്നുപുറമെ വൎദ്ധിച്ചുവരുന്ന രോഗികൾക്കു് കൂടുതൽ സൗകര്യങ്ങളുണ്ടാക്കുവാനും മററുമായി വലിയൊരു തുക വൎഷം തോറും ആവശ്യമായി വരുന്നുണ്ടു്. അതിലേയ്ക്കു് ഉദാരന്മാരായ ധനികന്മാരുടെ സഹായസഹകരണങ്ങളുണ്ടാകണമെന്നു് അധികൃതന്മാർ അപേക്ഷിക്കുന്നുണ്ടു്.

## വിവേകാനന്ദ ആശ്രമം, ശ്യാമളാതലം

ശ്രീരാമകൃഷ്ണമഠത്തിന്റെയും മിഷന്റെയും പ്രസിഡണ്ടായിരിക്കെ, 1951-ൽ മഹാസമാധി പൂകിയ ശ്രീ വിരജാനന്ദസ്വാമികൾ 1914-ൽസ്ഥാപിച്ചതാണു് ഈ ആശ്രമം. ഹിമാലയത്തിൽ അൽമോറ ഡിസ്ട്രിക്റ്റിൽ 5000 അടി ഉയരമുള്ള ഒരു മലമുകളിലാണു് ഇതു് സ്ഥിതി ചെയ്യുന്നതു്. ഒരു ഭാഗത്തു് മഞ്ഞുമൂടിക്കിടക്കുന്ന അത്യുന്നതങ്ങളായ പൎവ്വതശിഖരങ്ങളുടെയും മറു ഭാഗത്തു് 5000 അടി താഴെ നാല്പതു് അമ്പതു് നാഴിക വരെ വിശാലമായി കാണുന്ന സമതലത്തിന്റെയും മനോഹരദൃശ്യങ്ങളാൽ സമാവൃതമായ ഈ ആശ്രമം പ്രധാനമായി ആദ്ധ്യാത്മികസാധനകൾക്കു വേണ്ടിയാണു് മദർ സേവിയരുടെ സഹായത്തോടുകൂടി ആരംഭിച്ചതു്. എങ്കിലും ചുററുമുള്ള ഗ്രാമീണൎക്കുവേണ്ടിയുള്ള ചില പ്രവൎത്തനങ്ങൾ ക്രമേണ ആരംഭിക്കേണ്ടിവന്നു. അടുത്ത റെയിൽവേസ്റ്റേഷനിൽനിന്നു് 40 നാഴിക ദൂരമുള്ള ഒരു വെറും കുഗ്രാമമായ ശ്യാമളാതലത്തിൽ ഗ്രാമീണൎക്കു ചികിത്സയ്ക്കു യാതൊരു സൗകര്യവുമില്ലാതിരുന്നതിനാൽ രാമകൃഷ്ണസേവാശ്രമമെന്നപേരിൽ ഒരു ചികിത്സാലയമാണു് ആദ്യം തുടങ്ങിയതു്. പിന്നീടു് ഒരു ലൈബ്രറിയും ഒരു മൃഗാസ്പത്രിയും കൂടി തുടങ്ങേണ്ടിവന്നു. ഏകാന്തതയിൽ സാധനാനുഷ്ഠാനങ്ങൾക്കു് ഉത്സുകരായവൎക്കു വന്നു താമസിക്കുവാനുള്ള ഒരു അതിഥിമന്ദിരവും ഉണ്ടു്. കഴിഞ്ഞകൊല്ലം സേവാശ്രമത്തിൽ 7653 രോഗികളെ ചികിത്സിച്ചിട്ടുണ്ടു്. മൃഗാസ്പത്രിയിൽ 1940 മൃഗങ്ങളെ ചികിത്സിച്ചു സുഖപ്പെടുത്തി. മഴക്കാലത്തു് വെള്ളം ശേഖരിച്ചു് നിൎത്തുവാനുള്ള ഒരു ജലസംഭരണമില്ലാത്തതിനാൽ വേനൽക്കാലത്തു് ജലക്ഷാമം അനുഭവപ്പെടാറുണ്ടു്. റിസൎവ്വോയർ പണിയണമെങ്കിൽ ഒരു നല്ല തുക വേണ്ടിവരും. ശ്രീ വിരജാനന്ദസ്വാമികളുടെ മനസ്സിന്നു് ഏററവും പ്രിയംകരമായിരുന്ന ഈ ആശ്രമത്തിന്റെ സാമ്പത്തികമായ സുസ്ഥിരതയില്ലായ്മയെ പരിഹരിക്കുവാൻ പൊതുജനങ്ങളുടെ സഹായമുണ്ടാകണമെന്നു് അധികൃതന്മാർ അഭ്യൎത്ഥിക്കുന്നു.

---

# വാൎത്തകൾ

വിലങ്ങൻ ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് ഡിസംബർ 24-ാംനു- ശ്രീശാരദാജയന്തീസമ്മേളനം ഡാക്ടർ കെ. പൊന്നമ്മ (തിരുവനന്തപുരം)യുടെ അദ്ധ്യക്ഷതയിൽ കൊണ്ടാടി. മിസ്സ്. കെ. തങ്കം (കോഴിക്കോടു്) മാതൃദേവിയുടെ ജീവിതത്തെയും ഉപദേശങ്ങളെയുംപററി ഒരു പ്രസംഗം ചെയ്തു. സമ്മേളനത്തിൽവെച്ചുതന്നെ ശ്രീ മൃഡാനന്ദസ്വാമികൾ ഇക്കൊല്ലത്തെ ആദ്ധ്യാത്മികഅന്തൎയ്യോഗത്തിന്റെ ഉദ്ഘാടനവും നിൎവ്വഹിച്ചു.

25-ാംനു-മുതൽ 29-ാംനു-വരെ നടന്ന അന്തൎയ്യോഗത്തിൽ മുണ്ഡകോപനിഷത്തിനെപ്പററി പ്രൊഫസർ ജി. ബാലകൃഷ്ണൻനായരും ഭഗവദ്ഗീതയെപ്പററി ശ്രീ വിദ്യാനന്ദതീൎത്ഥപാദസ്വാമികളും ഭാഗവതത്തെപ്പററി ശ്രീ സിദ്ധിനാഥാനന്ദസ്വാമികളും ക്ലാസ്സുകളെടുത്തു. ശ്രീ ശക്രാനന്ദസ്വാമികളുടെ ശ്രീരാമകൃഷ്ണവചനാമൃതപാരായണത്തിന്നു പുറമെ ഭജന, പ്രത്യേകപൂജ, ചോദ്യോത്തരങ്ങൾ മുതലായ പരിപാടികളും എല്ലാ ദിവസവുമുണ്ടായിരുന്നു.

കേരളത്തിന്റെ പല ഭാഗങ്ങളിലും ഇന്നു നിലവിലുള്ള ശാരദാസംഘം പ്രതിനിധികളുടെ ഒരു യോഗം 24-ാംനു- ശാരദാമന്ദിരത്തിൽവെച്ചു് ശ്രീമതി ടി. സി. കൊച്ചുകുട്ടിഅമ്മയുടെ അദ്ധ്യക്ഷതയിൽകൂടി. ശാരദാസംഘത്തിന്റെ പ്രവൎത്തനങ്ങൾ കൂടുതൽ ഊൎജ്ജിതപ്പെടുത്താനും പുതിയ ശാഖകൾ ആരംഭിക്കാനും ഓരോ ശാഖകളും പരസ്പരബന്ധം പുലൎത്താനും തീരുമാനിച്ചതു കൂടാതെ ശാഖകളുടെയെല്ലാം പ്രവൎത്തനറിപ്പോൎട്ടു് ഇടയ്ക്കിടെ തൃശ്ശൂർ കേന്ദ്രക്കമ്മിററിക്കു സമൎപ്പിക്കണമെന്നും നിശ്ചയിച്ചു.

* * * * *

ശ്രീ വിവേകാനന്ദസ്വാമികളുടെ ജന്മതിഥി ജനുവരി 11—ാംനു- ശനിയാഴ്ചയാണു്. 12-ാംനു- പതിവുപോലെ ഏകദിന അന്തൎയ്യോഗവുമുണ്ടായിരിക്കും.

---



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 54 | 1969 ഫെബ്രുവരി | ലക്കം 2 |
| --- | --- | --- |

## അമൃതവാണി

ആദർശത്തെ അതിമനോഹരമായി ചിത്രീകരിക്കാനും അതിസൂക്ഷ്മമായ തത്ത്വതന്തുക്കൾ നൂററെടുക്കാനും കഴിയുന്ന പെരുംപടയേക്കാൾ, അതിനെ സ്വജീവിതം കൊണ്ടു് ഉദാഹരിച്ചുകാണിക്കുന്നവനാണു കൂടുതൽ ശക്തിമാൻ.

ദാർശനികസമ്പ്രദായങ്ങൾ, അവയെ മതത്തോടൊത്തുചേർത്തു് തങ്ങളുടെ ജീവിതത്തിൽ ഏറെക്കുറെ വിജയകരമായി നടപ്പിൽക്കൊണ്ടുവരാൻ യത്നിക്കുന്ന ഒരു സംഘം ആളുകളെ സമ്പാദിക്കാൻ സമർത്ഥമല്ലെങ്കിൽ, അവകൊണ്ടു മനുഷ്യനു് ഒരു പ്രയോജനവുമില്ല .......

നമ്മിലധികമാളുകൾക്കും, ആന്തരജീവിതവും പ്രവൃത്തികളും ഒരേനിലയിൽ കൊണ്ടുനടക്കാൻ കഴിയില്ല. ചില ധന്യാത്മാക്കൾക്കു സാധിക്കും. ആഴ്ന്നു ചിന്തിക്കുന്തോറും, നമുക്കധികമാളുകൾക്കും പ്രവർത്തനസാമർത്ഥ്യം നഷ്ടപ്പെടുന്നതായി തോന്നുന്നു; അതുപോലെ, കൂടുതൽ പ്രവൃത്തിയിലേർപ്പെട്ടാൽ ചിന്തിക്കാനുള്ള കഴിവും പൊയ്പ്പോകുന്നു. അതുകൊണ്ടാണു് വലിയ ചിന്തകന്മാരിൽ പലർക്കും തങ്ങളുടെ മഹനീയാദർശങ്ങളുടെ സഫലീകരണം കാലത്തിൻെറ കരങ്ങളിൽ ഏല്പിക്കേണ്ടിവരുന്നതു്. കൂടുതൽ ഉന്മേഷപൂർണ്ണമായ മസ്തിഷ്കങ്ങളെ ആശ്രയിച്ചുവേണം അവരുടെ ആദർശങ്ങൾ നടപ്പിൽ വരാനും പ്രചരിക്കാനും.

ശത്രുസേനാമദ്ധ്യേ സ്വരഥത്തിൽ, ഇടങ്കയ്യാൽ കുതിക്കുന്ന കുതിരകളെ പിടിച്ചുനിർത്തി, ഗൃദ്ധ്രദൃഷ്ടികൊണ്ടു് ആ വിശാലസേനാസഞ്ചയത്തെ നിരീക്ഷണംചെയ്തു്, ഒററനോട്ടത്തിൽ ഇരുപക്ഷങ്ങളുടേയും വ്യൂഹരചനയുടെ സകല വിശദവിവരങ്ങളും ഉൾക്കൊണ്ടുനിലകൊള്ളുന്ന കവചിതയോധനായ ആ പാർത്ഥസാരഥിയുടെ ചിത്രം നമ്മുടെ മുമ്പിൽ ഉദയം ചെയ്യുന്നു. അതോടൊപ്പം, ഭയത്രസ്തനായ പാർത്ഥനു് ഉത്തേജനമരുളിക്കൊണ്ടു്, കർമ്മയോഗത്തിൻെറ അദ്ഭുതരഹസ്യം ആ മുഖത്തുനിന്നു പൊഴിയുന്നതും നാം കേൾക്കുന്നു : 'പ്രവൃത്തിയുടെ നടുക്കു വിശ്രമവും, വിശ്രമത്തിൽ ക്രിയയും കാണുന്നവൻ അറിവുററവൻ; അവൻതന്നെ യോഗി, അവൻതന്നെ സർവ്വകർമ്മങ്ങളും ചെയ്യുന്നവൻ.'

—വിവേകാനന്ദസാഹിത്യസർവ്വസ്വം.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ദക്ഷിണേശ്വരത്തു് സ്ഥിരമായി താമസിക്കാനുള്ള അനുവാദം ലഭിക്കുന്ന സമയത്തെ ലാട്ടുവിന്റെ പ്രായം സാധാരണ നിലയിൽ നോക്കുമ്പോൾ വളരെ അപകടം പിടിച്ച ഒന്നാണെന്നുതന്നെ വേണം പറയാൻ. യൗവനാവസ്ഥയിൽ മനുഷ്യൻ പ്രകൃത്യാ വലിയ ചഞ്ചലസ്വഭാവിയാണു്. ഈ ചാഞ്ചല്യത്തിനു് വശംവദനായി അവൻ എളുപ്പത്തിൽ ഭോഗവിലാസത്തിലേയ്ക്കു് വഴുതി വീഴുകയും ചെയ്യും. എന്നാൽ അപകടകാരിയായ ഈ വയസ്സന്ധിയിലും വിടരുന്നു് വികസിക്കാൻ വെമ്പുന്ന ലാട്ടുവിനെപ്പോലുള്ള ഒരു തരുണൻ ഭോഗത്തെക്കുറിച്ചുള്ള ചിന്തപോലും പരിപൂർണ്ണമായി പരിത്യജിച്ചു് ദക്ഷിണേശ്വരത്തു് താമസിച്ചുകൊണ്ടു് നിരാഡംബരവും വൈരാഗ്യപൂർണ്ണവുമായ ഒരു ജീവിതം നയിക്കാൻ തുനിഞ്ഞിറങ്ങി എന്നതു് അത്ഭുതമെന്നേ പറയേണ്ടൂ. മഹത്തുക്കളുടെ പാവനസമ്പർക്കത്താലാണു് ഇത്തരം സംഭവങ്ങൾ ഈ മായാലോകത്തു നടന്നു കാണുന്നതു് എന്നതിൽ സംശയമില്ല. ഒരു മഹാത്മാവിന്റെ ജീവിതവുമായി മാററുരച്ചുനോക്കിയപ്പോഴാണു് ലാട്ടുവിന്നു് തന്റെ ജീവിതത്തിലെ നാനാതരത്തിലുള്ള ദോഷങ്ങളും പോരായ്മകളും കാണാൻ കഴിഞ്ഞതു്. ആ യുവാവു് ഉടനെ അവയെയെല്ലാം ഒന്നൊഴിയാതെ അടിച്ചുമത്തി നീക്കം ചെയ്യാൻ ബദ്ധപരികരനായി ഇറങ്ങി. തന്റെ കുററങ്ങളും കുറവുകളും പാടേ നീക്കം ചെയ്യാനുള്ള ഉദ്യമത്തിൽ ലാട്ടു അനുഷ്ഠിച്ച അത്യത്ഭുതകരവും അതിക്ലിഷ്ടവുമായ സാധനകൾ, അദ്ദേഹത്തിന്റെ അത്യുഗ്രമായ തപോനിഷ്ഠ, ഉദ്ദിഷ്ടകാര്യം സാധിച്ചേ അടങ്ങൂ എന്ന ദൃഢനിശ്ചയം എന്നിവയെക്കുറിച്ചു് നമുക്കിനി അല്പമൊന്നു ചിന്തിക്കാം. സാധകജീവിതത്തെ ആസൂത്രണം ചെയ്യേണ്ടുകുന്നതിൽ ഇതിനോടു കിടപിടിക്കുന്ന ഒരു നിഷ്ഠയോ തപസ്സോ ആധുനികയുഗത്തിലെ മററൊരു ജീവിതത്തിൽ കാണുമോ എന്നതു വളരെ സംശയമാണു്.

ലാട്ടുവിനെ ബാല്യകാലത്തു് താരാട്ടിവളത്തിയെടുത്ത സമുദായം മദ്യപാനത്തെ നിന്ദ്യമായ ഒരേർപ്പാടായി കണക്കാക്കിയിരുന്നില്ല എന്നാണു് അന്നത്തെ ആചാരവിചാരങ്ങളെപ്പററി അന്വേഷിച്ചേടത്തോളം മനസ്സിലായതു്. അത്രമാത്രമോ, സമുദായത്തിലെ താഴ്ന്നപടിയിൽപ്പെട്ട വീടുകളിൽ അച്ഛനും മകനും ഒരുമിച്ചിരുന്നു് മദ്യം സേവിക്കുക എന്നതു് ഒരുമിച്ചിരുന്നു് ഉണ്ണുന്നതുപോലെ വെറും ഒരു സാധാരണ ഏർപ്പാടു മാത്രമായിരുന്നു. ഗുരുദേവനു് ഇക്കാര്യം നല്ലതുപോലെ അറിയാമായിരുന്നു; അതിനാൽ ദക്ഷിണേശ്വരത്തു് വന്നതിനുശേഷം അദ്ദേഹം ലാട്ടുവിനെ സകലവിധ ലഹരിപദാർത്ഥങ്ങളിൽ നിന്നും കഴിവതും അകന്നു നില്ക്കാൻ ഉപദേശിച്ചിരുന്നു. ഒരു ദിവസം ആരും അടുത്തില്ലാത്ത തക്കം നോക്കി അദ്ദേഹം സ്വസേവകനെ വിളിച്ചു് പറഞ്ഞു:– ''നോക്കൂ, മദ്യവും കാമിനിയും കാഞ്ചനവും ഈശ്വരനിലുള്ള വിശ്വാസത്തിൽ സംശയം ജനിപ്പിക്കുന്ന പദാർത്ഥങ്ങളാണു്; ഭഗവാന്റെ അടുത്തേയ്ക്കു് അടുക്കാൻ അവ സമ്മതിക്കില്ല. ഇതിലേതെങ്കിലും ഒന്നിനോടു് നിനക്കു് പ്രതിപത്തി വന്നുപോയാൽ ഉടനെ മനസ്സിലാക്കിക്കോളൂ ഭഗവാന്റെ അടുത്തേയ്ക്കെത്തിക്കാനുള്ള വഴിയിലെ മൂർച്ചയേറിയ ഒരു മുള്ളു് തറച്ചു, എന്നു്. ഒന്നോർത്തോളൂ – ലഹരി കയററിയിട്ടു് ധ്യാനിക്കലും, യോഗിയാണെന്നു നടിച്ചുകൊണ്ടു് സ്ത്രീസംഗം ചെയ്യലും ഇതു രണ്ടും ആത്മവഞ്ചനമാത്രമാണു്.'' ലാട്ടുവിന്റെ അകക്കണ്ണു് ഇങ്ങനെ തുറക്കപ്പെട്ടു. ആരുമാരുമറിയാതെ മനസ്സിന്റെ ഏതോ ഒരു കോണിൽ ഒതുങ്ങിപ്പതുങ്ങി ഇരിക്കുന്ന ഈ ആസക്തികളെ, വാസനകളെ, ഗുരുദേവൻ എങ്ങനെ കണ്ടറിഞ്ഞു? വളരെ നേരം ആലോചിച്ചിട്ടും ലാട്ടുവിനു് ഒരു എത്തുംപിടിയും കിട്ടിയില്ല; പക്ഷെ ഒടുവിൽ ലാട്ടു ഒരു തീരുമാനത്തിലെത്തിച്ചേർന്നു. അതായതു്, അദ്ദേഹത്തിൽനിന്നു് ഒളിച്ചു് ഒരൊററ കാര്യംപോലും ചെയ്യാൻ ഒപ്പിക്കാമെന്നു് കരുതുകയേ വേണ്ടാ എന്നു്. അതിനാൽ പിൽക്കാലത്തു് അതിഗോപ്യമായി കരുതപ്പെടേണ്ട പല കാര്യങ്ങളും ലാട്ടു ഗുരുദേവന്റെ മുമ്പിൽ തുറന്നു വെയ്ക്കാറുണ്ടു്.

''കേരംക്കണോ, ഒരു ദിവസം ഞാൻ കൽക്കത്തയിൽ രാംബാബുവിന്റെ വീട്ടിലേയ്ക്കു പോവുകയാണ്. കാശിപ്പൂരിലെ ആ നാലുംകൂടിയ വഴിയ്ക്കു സമീപം അന്നൊരു കള്ളഷാപ്പുണ്ടായിരുന്നു; അതിന്റെ മുമ്പിലെത്തേണ്ട താമസം, മനസ്സിലാകെ ഒരു കുഴപ്പം; എന്താണ് ഈ വിഷമത്തിന്ന് കാരണമെന്ന് ഞാൻ കുറെ ആലോചിച്ചുനോക്കി. പക്ഷെ മനസ്സിലായില്ല. വഴിയ്ക്ക് പിന്നെ യാതൊന്നിലും മനസ്സ് നില്ക്കാതെയായി. ദക്ഷിണേശ്വരത്ത് വന്നപ്പോരം അദ്ദേഹത്തോട് ഞാൻ കാര്യമെല്ലാം പറഞ്ഞു. അദ്ദേഹം പറഞ്ഞു: മദ്യത്തിന്റെ മണം കേട്ടിട്ടാണ് നിന്റെ മനസ്സ് കിടന്നു പിടഞ്ഞത്. ഇനിമുതൽ ആ വക വസ്തുക്കളൊന്നും മണക്കുക പോലുമരുത്, കേട്ടൊ.' ഗുരുവിന്റെ ഈ ആദേശത്തെ ലാട്ടു എങ്ങനെയാണു പാലിച്ചുവന്നതെന്ന കഥ രാംബാബുവിന്റെ വാക്കുകളിൽക്കൂടി വെളിവാക്കാം.

രാംബാബു ഒരു ദിവസം ശ്രീരാമകൃഷ്ണനോട് ചോദിച്ചു: ''ഈ ചെക്കന് എന്തൊരുതരം ആദേശമാണാവോ അങ്ങ് കൊടുത്തത് ? ഇവൻ കൽക്കത്തയ്ക്ക് പോകുമ്പോരം അങ്ങയുടെ ആദേശം പാലിക്കാൻവേണ്ടി എട്ടു നാഴികയാണ് ചുററി വളഞ്ഞു് കൂടുതൽ നടന്നു കൂട്ടുന്നത്.''

അതു കേട്ടപ്പോരം ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ങ്ഏ, അങ്ങനെ വല്ലതും ഞാൻ ലേട്ടോവിനോട് പറഞ്ഞിട്ടുണ്ടോ ? എനിക്കൊന്നും ഓർമ്മ വരുന്നില്ലല്ലൊ!'

അപ്പോരം രാംബാബു പറയുകയാണ്: 'അങ്ങ് ഈ ചെക്കനോട് മദ്യത്തിന്റെ ഗന്ധം മൂക്കിൽ കയറാൻപോലും സമ്മതിക്കരുതെന്ന് പറഞ്ഞ് വിലക്കിയില്ലെ ? എന്നിട്ട് ഇവൻ കള്ളഷാപ്പിന്റെ നാലയൽപക്കത്തുക്കൂടിപോലും പോകാൻ ധൈര്യപ്പെടുന്നില്ല. എന്തിനു പറയുന്നു, കള്ളഷാപ്പുള്ള റോഡെല്ലാം വിട്ടൊഴിഞ്ഞുമാറി മററ് ഊടുവഴികളിലൂടെയൊക്കെ ചുററിത്തിരിഞ്ഞിട്ടാണ് ഈയിടെ പോക്കുവരവെല്ലാം.'

ഇതു കേട്ടപ്പോരം ശ്രീരാമകൃഷ്ണന്റെ മുഖം ഗൗരവം പൂണ്ടു. ഉടനെ ലാട്ടുവിനെ വിളിച്ചു പറഞ്ഞു: 'മദ്യത്തിന്റെ മണം ശ്വസിക്കരുതെന്നു ഞാൻ വിലക്കിയെങ്കിലും ആ വഴിക്കൊന്നും നടക്കരുതെന്ന് ഞാൻ വല്ലപ്പോഴും പറയുകയുണ്ടായോ ? കള്ളുപീടികയുടെ അടുത്തുകൂടി പോയി എന്നുവെച്ച് ഒരു ദോഷവും വരാനില്ല. ഇതിനെ (സ്വന്തം നെഞ്ച് തൊട്ടുകാണിച്ചിട്ട്) ഓർമ്മിച്ചാൽ മതി, ഒരു തരത്തിലുള്ള ആകർഷണത്തിനും നിന്നെ കീഴ്പ്പെടുത്താൻ പററില്ല.'

ഗുരുദേവന്റെ വാക്കുകളെല്ലാം അക്ഷരംപ്രതി വള്ളിപുള്ളി വിടാതെ അതേപടി അനുസരിക്കുന്നതിൽ ലാട്ടു അസാധാരണമായ ദൃഢതയും സ്ഥിരതയുമാണ് പ്രദർശിപ്പിച്ചിരുന്നത്. ജീവിതത്തിന്റെ വിവിധഘട്ടങ്ങളിലായി സഞ്ചയിയ്ക്കപ്പെട്ട ആസക്തികളെ, സംസ്കാരക്കൂമ്പാരങ്ങളെ, ജയിച്ച് കാൽക്കീഴിലമർത്തുന്നതിന്ന് ഏതെല്ലാം മാർഗ്ഗങ്ങളാണോ ഗുരു ഓരോരോ സന്ദർഭങ്ങളിൽ നിർദ്ദേശിച്ചിരുന്നത് അവയെല്ലാം കടുകിട പിഴയ്ക്കാതെ സംപൂർണ്ണമായും പാലിക്കുമെന്ന് ലാട്ടു ദൃഢപ്രതിജ്ഞ ചെയ്തിട്ടുണ്ടായിരുന്നു. സാധാരണക്കാർക്ക് അസാദ്ധ്യമായി തോന്നുന്ന എല്ലാ തുറകളിലും ലാട്ടു പരിപൂർണ്ണവിജയം കൈവരിക്കുകയും ചെയ്തു. മനുഷ്യൻ ജന്മനാ ആഹാരം, നിദ്ര, മൈഥുനം എന്നിവയ്ക്കു വശഗനാണ്; എന്നാൽ ഭഗവല്ലാഭമിച്ഛിക്കുന്നവന്ന് ഈ മൂന്നു നൈസർഗ്ഗികവാസനകളേയും കീഴടക്കേണ്ടതായിട്ടുണ്ട്.

ആഹാരപദാർത്ഥങ്ങളോടുള്ള ആസക്തിയെ ലാട്ടു അടിച്ചമർത്തിയ കഥ കേരംക്കണ്ടെ? വളരെയധികം വ്യായാമം ശീലിക്കുന്നവനും, ഒന്നാന്തരം ഗുസ്തിക്കാരനും,നല്ല കായികാഭ്യാസിയായിത്തീരുക എന്നതു ജീവിതലക്ഷ്യമായെണ്ണി വളർന്നുവന്നവനുമായ ഒരു വ്യക്തി അങ്ങേയററം ആഹാരപ്രിയനായിത്തീരുന്നതിൽ അത്യത്ഭുതപ്പെടാനെന്തുള്ളൂ ? പോഷകാംശങ്ങരം ധാരാളം അടങ്ങിയ ഭക്ഷ്യപദാർത്ഥങ്ങളോട് അയാരം കുറെയേറെ പ്രതിപത്തി കാണിക്കുമെന്നതിൽ സംശയിക്കാനുണ്ടോ ? രാംബാബുവിന്റെവീട്ടിൽവെച്ചാണെങ്കിൽ വയറുനിറയെ നല്ല സ്വാദുള്ള ആഹാരം ഇഷ്ടംപോലെ കിട്ടിയിരുന്നല്ലൊ. പക്ഷെ ദക്ഷിണേശ്വരത്ത് വന്നതോടെ തിന്നാനും കുടിക്കാനും ഉള്ള വസ്തുക്കളോടെല്ലാമുള്ള ആസക്തി പാടെ അടക്കിനിർത്തേണ്ടതായിവന്നു ലാട്ടുവിന്. ആദ്യമാദ്യം വയറൊന്ന് പത്തുക്കെ നിറഞ്ഞുകിട്ടാൻതന്നെ ലാട്ടുവിന് വളരെയധികം

ആഹാരം അകത്താക്കേണ്ടിവന്നിരുന്നു. പക്ഷെ മററൊരു സതീത്ഥ്യനോടെന്നവണ്ണം ശ്രീരാമകൃഷ്ണൻ ഒരിക്കൽ പ്രയോഗിച്ച ഒരു വാചകം ലാട്ടുവിൻെറ കണ്ണൊന്നു് മഞ്ഞളിപ്പിച്ചു.

ഒരിക്കൽ യോഗിൻമഹാരാജ് ശ്രീരാമകൃഷ്ണൻെറ അടുക്കൽ താമസിക്കാൻ വന്നു. അദ്ദേഹം യോഗിനോടു ചോദിച്ചു:— 'നീ രാത്രി എന്താണു കഴിയ്ക്കുക പതിവു്?' യോഗിൻ പറഞ്ഞു: 'അരസേർ മാവുകൊണ്ടുള്ള ചപ്പാത്തിയും കാൽസേർ ചൊച്ചൊടി (ഒരു കറി)യും.' അപ്പോഠം ഗുരുദേവൻ പറഞ്ഞു, "എന്നെ പരിചരിക്കാൻ നിന്നെക്കൊണ്ടാവില്ല, തീച്ച്. ദിവസവും അരസേർ മാവുകൊണ്ടുള്ള ചപ്പാത്തി വേണമെന്നോ! അത്രയ്ക്കൊന്നും ഒരുക്കിത്തരാൻ, എൻെറ കുട്ടി, എന്നെക്കൊണ്ടു സാദ്ധ്യമല്ല. അതിലുംഭേദം നീ വീട്ടിൽനിന്നുതന്നെ ആഹാരം കഴിച്ചിട്ടു് വരികയായിരിക്കും."

"കേഠക്കണ്ടെ കാര്യം?" ലാട്ടുമഹാരാജ് പറയുകയാണു്, "എനിക്കാണെങ്കിലൊ എത്ര വേണമെങ്കിലും തിന്നാം. ഒരൊററ പ്രാവശ്യത്തെ ആഹാരത്തിനു് ഒന്നോ രണ്ടോ സേർ മാവൊന്നും എനിക്കു് വലിയ കാര്യംതന്നെയല്ല. അങ്ങനെയിരിക്കെയാണു് ഒരു ദിവസം അദ്ദേഹം ആഹാരത്തെസംബന്ധിച്ചു് യോഗിനോടു്, 'നീ തപസ്സു ചെയ്യാനാണു് വന്നതെങ്കിൽ വളരെ കുറച്ചേ ആഹാരം കഴിച്ചുകൂടു.' എന്നു താക്കീതു ചെയ്തതു്. പോരെ! ആ വാചകം എൻെറ ഉള്ളിൽ തറച്ചു. ഞാനതുമുതൽ ഭക്ഷണം കുറച്ചുതുടങ്ങി. ഹൊ, ആദ്യമൊക്കെ ഞാൻ വിഷമിച്ചു വശംകെട്ടു. പക്ഷെ രണ്ടുനാലു മാസം കഴിഞ്ഞുകിട്ടിയതോടെ ഒക്കെ ശരിപ്പെട്ടു. പിന്നെ അധികം തിന്നാലായി കുഴപ്പം. ഒരു ദിവസം ഞാനാഹാരം കഴിക്കുന്നതു് അദ്ദേഹം കണ്ടെത്തി, എന്നിട്ടു പറഞ്ഞു:'കുറച്ചുകൂടി കുറയ്ക്കണം, എങ്കിലേ ധ്യാനധാരണാദികളിൽ മനസ്സു നിൽക്കൂ. അധികം തിന്നാൽ ഉറക്കം വരും.' അതു കേട്ടതോടെ ഞാനാഹാരം പിന്നേയും കുറച്ചു. കുറച്ചുകുറച്ചു കൊണ്ടുവന്നു് ഒടുവിൽ വിശന്നിട്ടു് വയററിൽ കടിച്ചുപിടിക്കുന്ന ഭയങ്കരവേദന അനുഭവപ്പെട്ടു തുടങ്ങി. അദ്ദേഹം ഇതെല്ലാം കാണുന്നുണ്ടു്,ശ്രദ്ധിക്കുന്നുമുണ്ടു്! ഒരു ദിവസം എന്നോടു പറഞ്ഞു: 'അത്രയങ്ങോട്ടു പോവണ്ട. ഈ ദേഹം വീണ്ടെടുയാതെ നിലനിന്നു പോകാൻ എത്രത്തോളം തിന്നേണ്ടിവരുമോ അത്രത്തോളമൊക്കെ തിന്നാം. അതിലും കുറച്ചു കളഞ്ഞാലും ധ്യാനധാരണാദികളിൽ മനസ്സു നില്ലാതെ വരും.' ഇങ്ങനെ അദ്ദേഹം പല കാര്യങ്ങളിലും ഞങ്ങളെ ഇടയ്ക്കിടെ തട്ടത്തും താങ്ങിയും വേണ്ടുനിലയ്ക്കു് നിത്തിവന്നിരുന്നു. അദ്ദേഹത്തിൻെറ കണ്ണുതെററിച്ചു് ഒരൊററക്കാര്യം ചെയ്യാനുള്ള കെൽപു ഞങ്ങഠക്കില്ലായിരുന്നു."

ഒരു ദിവസം കൽക്കത്തയിലെ ഒരു ഭക്തൻെറ വീട്ടിൽനിന്നു് ലാട്ടു വയറുനിറച്ചു് ഭംഗിയായി ഉണ്ടു. ആ ഭക്തൻ പിറേറദിവസം ദക്ഷിണേശ്വരത്തു് വന്നപ്പോഠം ശ്രീരാമകൃഷ്ണൻെറ മുമ്പിൽവെച്ചു് ലാട്ടുവിൻെറ ആഹാരസാമത്ഥ്യത്തെ വളരെയധികം പുകഴ്ത്തി. അദ്ദേഹം അതെല്ലാം കേട്ടു. ലാട്ടുവിനെ സ്വകാര്യത്തിൽ ഒരിടത്തു് വിളിച്ചുകൊണ്ടുപോയിട്ടു് പറഞ്ഞു; "ഇങ്ങനെ ഒരു കണക്കില്ലാതെ വയറു കുത്തിനിറയ്ക്കുന്നതു നല്ലതല്ല. പകലു് പത്താഴത്തിലേയ്ക്കിറക്കുന്നപോലെ എത്ര വേണമെങ്കിലും ആ വയററിലേയ്ക്കിട്ടോളൂ, പക്ഷെ രാത്രി സൂക്ഷിച്ചു വേണം. രാത്രി അധികം അകത്താക്കരുതു്. രാത്രി ലഘുവായിട്ടെന്തെങ്കിലുമേ കഴിക്കാവൂ.' ഇങ്ങനെ പല സന്ദർഭങ്ങളിലായി പല വിധത്തിൽ ശ്രീരാമകൃഷ്ണൻ സ്വശിഷ്യനു് ഉപദേശങ്ങളും താക്കീതുകളും നൽകിയിരുന്നു.

ഇപ്പോഴാകട്ടെ ആഹാരം കഴിവതും കുറച്ചു കഴിക്കാനുള്ള ലാട്ടുവിൻെറ അസാധാരണ കഴിവിനെപ്പററിയായി ആളുകളുടെ പുകഴ്ത്തൽ. ഇതു കേട്ടു കേട്ടു് ഒടുവിലൊരുദിവസം ഗുരുദേവൻ ലാട്ടു ആഹാരം കഴിക്കുന്നേടത്തു ചെന്നു നോക്കി; ശരിയാണു്, ആളുകഠം പറയുന്നമാതിരിതന്നെ ലാട്ടു പേരിനുമാത്രം ഒരിത്തിരി എന്തോ വായിലിട്ടു എന്നു് വരുത്തുന്നതേയുള്ളൂ. ശരീരത്തിൻെറ വളച്ച്ചയ്ക്കാവശ്യമുള്ളത്ര ആഹാരംപോലും പാത്രത്തിലില്ല. ഇങ്ങനെയങ്ങുപോയാൽ ലാട്ടുവിൻെറ ദേഹം ഇനി ഒരിക്കലും നേരെയാക്കി എടുക്കാൻതന്നെ പററാത്തവിധത്തിൽ ഉടഞ്ഞു ദ്രവിച്ചു പോകുമെന്നു് ഭയന്നു് അദ്ദേഹം കുറെ ദിവസത്തേയ്ക്കു് ലാട്ടുവിനെ തൻെറ അടുത്തു് ഒപ്പമിരുത്തി ഊട്ടുമായിരുന്നു. തൻെറ കിണ്ണത്തിൽനിന്നു് നല്ല നല്ല വിഭവങ്ങഠം സ്വയം ശിഷ്യൻെറ തളികയിൽ വിളമ്പി കഴിപ്പിക്കുമായിരുന്നു. എന്തൊക്കെ ആയാലും ഇത്തര

മൊരു ആഹാരക്രമത്തിൽ അധികനാരം താങ്ങി നില്ക്കാൻ ആ ശരീരത്തിനു് കഴിഞ്ഞില്ല. എന്തിനു പറയുന്നു, ദക്ഷിണേശ്വരത്തു് താമസമാക്കി ഒന്നു രണ്ടു വർഷം കഴിയുന്നതിനു മുമ്പു തന്നെ ലാട്ടുവിനു് കുറച്ചു മാസക്കാലത്തോളം കഠിനമായ രോഗവ്യഥ അനുഭവിക്കേണ്ടിവന്നു. അക്കഥ വഴിയെ പറയാം.

ആഹാരനിയന്ത്രണത്തോടൊപ്പംതന്നെ ശ്രീരാമകൃഷ്ണൻ നിദ്രയെ കീഴടക്കുന്നതിനും ലാട്ടുവിനെ പരിശീലിപ്പിച്ചുവന്നു.

ലാട്ടു കുട്ടിക്കാലം മുതൽക്കേ വലിയ നിദ്രാശീലനായിരുന്നു. എങ്കിലും അതു് അദ്ദേഹത്തിന്റെ ജോലികളെയൊന്നും തീരെ ബാധിച്ചിരുന്നില്ല. ക്രമത്തിലധികം വ്യായാമം ശീലിക്കുന്ന ഗുസ്തിക്കാർ സാധാരണ വലിയ നിദ്രാസേവകരായിരിക്കും; ലാട്ടു അതിലൊട്ടും കുറവായിരുന്നില്ലെന്നുമാത്രം. ഒരു ദിവസം പണിയെടുത്തു് ക്ഷീണിച്ച ലാട്ടു സന്ധ്യാസമയത്തു കിടന്നുറങ്ങിപ്പോയി. അതു കണ്ട പരമഹംസദേവൻ അദ്ദേഹത്തെ കുലുക്കിവിളിച്ചുണർത്തിയിട്ടു് പറഞ്ഞു: ''ഇതെന്താണിതു്? സന്ധ്യയ്ക്കുണ്ടോ ഇങ്ങനെയൊരു ഉറക്കം? ഞാനിതുവരെ കണ്ടിട്ടില്ല ഇങ്ങനെയൊരേർപ്പാടു്. സന്ധ്യാസമയത്തു് എണീററിരുന്നു് ഭഗവാനെ വിളിക്കേണ്ടതിനു പകരം നീണ്ടുനിവന്നു കിടന്നുറങ്ങുകയോ! ഈ നിറഞ്ഞ സന്ധ്യയ്ക്കു് കിടന്നുറങ്ങണ്ടാ; എണീക്കു് അവിടെനിന്നു്.''

ശ്രീരാമകൃഷ്ണദേവന്റെ ശബ്ദം കേട്ടതോടെ ലാട്ടു ഞെട്ടിപ്പിടഞ്ഞെഴുന്നേററു. കഷ്ടം, താൻ പൊറുക്കാൻ വയ്യാത്തൊരു വലിയ തെററു ചെയ്തുപോയല്ലോ എന്നു പശ്ചാത്തപിച്ചു് ലജ്ജകൊണ്ടും ദുഃഖംകൊണ്ടും അദ്ദേഹത്തിന്റെ മനസ്സു് നീറി വിഷമിച്ചു. ഉറക്കത്തിൽനിന്നും എണീററ ലാട്ടു സ്വയം നിന്ദിക്കാൻ തുടങ്ങി. സാധാരണക്കാരനാണെങ്കിൽ ആ ഒരു ദിവസത്തെ സ്വയം ശപിക്കലും പഴിക്കലും ചെയ്യുന്നതോടെ തൃപ്തിയടഞ്ഞു് മിണ്ടാതിരിക്കും; ആ ഒരു കുററത്തിനു് പശ്ചാത്തപിച്ചതിനുശേഷം നാലു ദിവസം കഴിഞ്ഞാൽ പഴയപടിയിലേയ്ക്കു വഴുതിവീണു വീണ്ടും കിടന്നുറങ്ങുകയും ചെയ്യേനെ. എന്നാൽ താപസനായ ലാട്ടു എന്താണു് ചെയ്തതു്? ആ നിന്ന നില്പിൽ ഒരു സ്ഥിരപ്രതിജ്ഞയെടുത്തു. 'ഇല്ല, ഞാനിനി ഒരൊററ ദിവസം ഈ സമയത്തു് കിടന്നുറങ്ങില്ല.'

ഈ പ്രതിജ്ഞ അദ്ദേഹം ജീവിതാവസാനംവരെ അന്യൂനം പാലിച്ചുപോരുകയും ചെയ്തു എന്നതാണു് അത്യത്ഭുതം. അതികഠിനമായ രോഗം ബാധിച്ചു് തന്നത്താൻ എഴുന്നേൽക്കാൻ പോലും വയ്യാതെ കിടന്ന കിടപ്പിൽ, അവശനായി കിടക്കുന്ന നിലയിലും, സന്ധ്യ മയങ്ങി എന്നു കണ്ടാൽ ലാട്ടുമഹാരാജിനെ ആരെങ്കിലും താങ്ങി എഴുന്നേല്പിച്ചു് ഇരുത്തണമെന്നുള്ളതു് വലിയ നിർബ്ബന്ധമായിരുന്നു. ദേഹം വാടിക്കുഴഞ്ഞുപോകുന്നതു കണ്ടിട്ടു് ആരെങ്കിലും എഴുന്നേൽപ്പിക്കാൻ കൂട്ടാക്കാതിരുന്നാൽ, പിന്നെ ആ ആളുടെ കഥ പറയുകയേ വേണ്ട. വരാഹനഗരം മഠത്തിൽ താമസിക്കുന്ന കാലത്തു് ഒരിക്കൽ ലാട്ടുമഹാരാജിനു് അതികഠിനമായ ന്യൂമോണിയാ പിടിപെട്ടു. സന്ധ്യ ആയതോടെ തന്നെ ഒന്നെഴുന്നേല്പിച്ചിരുത്താൻ ശരത്മഹാരാജിനോടാവശ്യപ്പെട്ടപ്പോൾ ശരത്മഹാരാജ് അതിനു് വഴങ്ങിയില്ല. ലാട്ടുമഹാരാജിനു് സഹിക്കവയ്യാത്ത ദേഷ്യം വന്നു. അദ്ദേഹം അലറി: 'പൊയ്ക്കോളൂ, പൊയ്ക്കോളൂ, നിങ്ങളൊക്കെ പോയി നിങ്ങളുടെ ഡോക്ടർമാരുടെ കല്പനയും പാലിച്ചുകൊണ്ടു് അവിടെ കുത്തി ഇരുന്നോളൂ. അവർക്കല്ലെ സകലതും അറിയുള്ളൂ! ഇതേയ് അദ്ദേഹത്തിന്റെ (ഗുരുദേവന്റെ) കല്പനയാണു്. എന്നെ സംബന്ധിച്ചിടത്തോളം ഇതനുസരിച്ചേ തീരൂ.' ഇതൊക്കെ കേട്ടിട്ടും ശരത്മഹാരാജ് എണീപ്പിച്ചിരുത്താൻ കൂട്ടാക്കിയില്ല. അപ്പോൾ ലാട്ടുമഹാരാജ് പറഞ്ഞു: 'ശരി, എന്നെ ഒന്നെണീപ്പിച്ചിരുത്താൻ നിങ്ങളാരും തയ്യാറില്ലെങ്കിൽ വേണ്ടാ, ഞാൻ മഹാവീർജി (ഹനുമാൻ)യുടെ സഹായം തേടിക്കോളാം.' എന്നിട്ടും ശരത്മഹാരാജ് തെല്ലിട കുലുങ്ങിയില്ല. എന്തോ കാര്യത്തിനു വേണ്ടി ഒരു നിമിഷനേരത്തേയ്ക്കു് അദ്ദേഹം ആ മുറിയിൽ നിന്നൊന്നു് പുറത്തേയ്ക്കു് കടന്നു. ഇതിനിടയിൽ കുഴഞ്ഞു് വാടിവീഴുന്ന തന്റെ ശരീരത്തെ കഷ്ടപ്പെട്ടു് ലാട്ടുമഹാരാജ് തന്നത്താൻ പൊക്കി എഴുന്നേല്പിച്ചു് കിടക്കയിൽ ഇരുപ്പായി. മുറിയിൽ തിരിച്ചുവന്ന ശരത്മഹാരാജ് ഇതു് കണ്ടപ്പോൾ സാങ്കടത്തോടുകൂടി പറഞ്ഞു: ''ലാട്ടു! ഇത്ര സുഖമില്ലാത്ത ഈ

ജീർണ്ണിച്ച ദേഹംവെച്ച് ഇങ്ങനെ കളിയ്ക്കുന്നതു് ശരിയാണോ? ഡോക്ടർമാർ എത്ര നിർബ്ബന്ധിച്ചു പറഞ്ഞിട്ടുള്ളതാണു് ഇങ്ങനെയൊന്നും കാണിക്കരുതെന്നു്. അവരുടെ നിർദ്ദേശങ്ങൾ നമ്മളനുസരിക്കാൻ കൂട്ടാക്കിയില്ലെങ്കിൽ പിന്നെങ്ങനെയാണു് സുഖക്കേടു് മാറിക്കിട്ടുക ? രോഗം പിടിപെട്ടാൽ ഡോക്ടർമാരും വൈദ്യന്മാരും പറഞ്ഞതു് കേൾക്കണമെന്നു് അദ്ദേഹംതന്നെ നമുക്കു പറഞ്ഞുതന്നിട്ടുള്ളതല്ലെ ? അദ്ദേഹം ചെയ്യുന്നതു് നമ്മളൊക്കെ കണ്ടതുമല്ലെ ? എന്തസുഖം വന്നാലും ഡോക്ടർമാരുടെ വിധി അക്ഷരംപ്രതി അനുസരിക്കുന്നതിൽ എന്തു് നിഷ്ഠയായിരുന്നു അദ്ദേഹത്തിനു് ? വെള്ളം കുടിക്കരുതെന്നു് പറഞ്ഞതുപോലും കശനമായി അദ്ദേഹം അനുസരിച്ച കഥയൊക്കെ അറിയാവുന്നതാണല്ലൊ അല്ലെ? ഇതൊക്കെയായിട്ടും ഇങ്ങനെയൊക്കെ കാണിച്ചുവെയ്ക്കുന്നതു് ശരിയാണോ ? ലാട്ടുമഹാരാജ് പറഞ്ഞു: ''ഇത്രയ്ക്കു് വളച്ചുകെട്ടിയ തത്വങ്ങളൊന്നും എനിക്കറിഞ്ഞുകൂടാ. ഇതു് അദ്ദേഹത്തിൻെറ കല്പനയാണു്, ഈ കല്പന എനിക്കു് അനുസരിക്കുകയും വേണം.''

ഇതേപോലെ ഒരു സംഭവം കാശിയിൽ വെച്ചും നടന്നു: ലാട്ടുമഹാരാജ് രോഗശയ്യയിൽ കിടക്കുന്ന അന്ത്യകാലം. മനുഷ്യൻ വിചാരിച്ചാൽ ഒന്നനങ്ങാൻപോലും സാദ്ധ്യമല്ലാത്ത ആ ഒടുവിലത്തെ സമയം, മരണം അടുത്തുവന്നു് തൊട്ടുരുമ്മിനിൽക്കുന്ന അന്ത്യനിമിഷങ്ങൾ, അപ്പോൾപോലും സന്ധ്യയായെന്നു കണ്ടപ്പോൾ ലാട്ടുമഹാരാജ് പെട്ടെന്നു് എഴുന്നേററിരിപ്പായി. ചുററും നിന്നിരുന്നവരുടെ ഹൃദയം തകന്നു. പക്ഷെ അതോടൊപ്പംതന്നെ ശ്രീഗുരുമഹാരാജിൻെറ ആജ്ഞ പാലിക്കുന്നതിൽ ലാട്ടുമഹാരാജിൻെറ അപാരമായ നിഷ്ഠ കണ്ടു് വിസ്മിതരാവുകയും ചെയ്തു.

---

# ഭഗവാൻ ഭക്തൻ ഭാഗവതം

**സിദ്ധിനാഥാനന്ദസ്വാമി**

'ഈ കലിയുഗത്തിൽ മനുഷ്യരെല്ലാം അന്നഗതപ്രാണന്മാരാണു്. ഈ യുഗത്തിനു യോജിച്ചതു നാരദമഹഷി ഉപദേശിച്ച ഭക്തിമാഗ്ഗമാണു്.' എന്നു് ശ്രീരാമകൃഷ്ണൻ കൂടക്കൂടെ പറയാറുണ്ടു്. ഭക്തനും ഭഗവാനും ഭാഗവതവും ഒന്നാണു് എന്നും അദ്ദേഹം അരുളിയിട്ടുണ്ടു്.

ശ്രീമദ്ഭാഗവതസ്യാഥ ശ്രീമദ്ഭഗവതഃ സദാ
സ്വരൂപമേകമേവാസ്തി സച്ചിദാനന്ദലക്ഷണം.
(സ്കാന്ദപുരാണം II - 4-3.)

ഭഗവാൻെറയും ഭാഗവതത്തിൻെറയും സ്വരൂപം സച്ചിദാനന്ദമാകുന്നു എന്നു് ഭാഗവതമാഹാത്മ്യത്തിലും കാണുന്നു. ഭക്തൻെറയും സ്വരൂപം അതുതന്നെ. ഭാഗവതവും നാരദമാമുനിയും ശ്രീരാമകൃഷ്ണദേവനും മനുഷ്യജീവിതത്തിൻെറ ഉദ്ദേശത്തെക്കുറിച്ചു ചെയ്തിട്ടുള്ള ഏതാനും ഉപദേശങ്ങളെക്കുറിച്ചു ചിന്തിക്കാം.

കൃതേ യദ്ധ്യായതോ വിഷ്ണും ത്രേതായാം യജതോ മഖൈഃ
ദ്വാപരേ പരിചര്യായാം കലൗ തദ്ധരികീർത്തനാത്.

കൃതയുഗത്തിൽ ധ്യാനംകൊണ്ടും ത്രേതായുഗത്തിൽ യാഗംകൊണ്ടും ദ്വാപരത്തിൽ പരിചര്യകൊണ്ടും കിട്ടുന്ന ഫലം കലിയുഗത്തിൽ ശ്രീഹരിനാമസങ്കീർത്തനംകൊണ്ടു ലഭിക്കുന്നു. ശ്രീകേശവചന്ദ്രസേനനുമൊരുമിച്ചു് വഞ്ചിയിൽ ഗംഗയിൽ സവാരിചെയ്യുമ്പോൾ അനഗ്ഗളമായി പ്രവഹിച്ചുകൊണ്ടിരുന്ന ആ അമൃതധാരയ്ക്കിടയിൽ ശ്രീരാമകൃഷ്ണൻ ഈവിധം മൊഴിയുകയുണ്ടായി: ''കമ്മയോഗം ബഹുകഠിനമാകുന്നു. ശാസ്ത്രങ്ങളിൽ വിധിച്ചിട്ടുള്ള ക്രിയകളനുഷ്ഠിക്കാൻ കലിയുഗത്തിൽ വലിയ പ്രയാസമാണു്. ഇക്കാലത്തു് മനുഷ്യൻെറ പ്രാണൻ അന്നത്തിലാണു്. ശാസ്ത്രവിഹിതകമ്മങ്ങൾ ചെയ്യാനൊന്നും മനുഷ്യനിപ്പോളാവില്ല. ഒരാൾക്കു പനി പിടിച്ചെന്നു കരുതുക. പഴയപടി ഓരിലയും മൂവിലയും പറിച്ചു കഷായമുണ്ടാക്കാൻ പുറപ്പെട്ടാൽ, കഷായം കാലമാകുംമുമ്പു് രോഗി പരലോകം പ്രാപിച്ചെന്നുവരും. അധികമമാന്തി

ക്കാൻ നേരമില്ല. ഇപ്പോഠം പററിയതു സാസ്ഥി ൻെറ കുപ്പിമരുന്നു്. കലിയുഗത്തിനു് ഏററവും പററിയ വഴി ഭക്തിയോഗമാണു്: ഭഗവദ്ഗുണ കീത്തനവും നാമജപവും.

> കലിനാധമ്മമിത്രേണ ധരേയം ബാധിതാധുനാ
> സത്യം നാസ്തി തപഃ ശൗചം ദയാ ദാനം ന വിദ്യതേ
> ഉദരംഭരിണോ ജീവാ വരാകാഃ കൂടഭാഷിണഃ
> മന്ദാ സുമന്ദമതയോ മന്ദഭാഗ്യാ ഹ്യപദ്രുതാഃ.
> (പത്മപുരാണം II – 1–30,32.)

ലോകം അധർമ്മംകൊണ്ടു മൂടിയിരിക്കുന്നു. സത്യം, തപസ്സു്, ശൗചം, ദയാ, ദാനം ഇവയൊന്നുമില്ല. വയററിൻെറ കാര്യമല്ലാതെ മനുഷ്യക്കു മറെറാരു ചിന്തയുമില്ല; നാക്കെടുത്താൽ നുണയേ പറയൂ. ആളുകഠം അലസർ, മൂഢന്മാർ, ഭാഗ്യഹീനർ, രോഗികഠം. ഇവക്കെന്താണു കരകയറാൻ വഴി ?–'ഹരേർനാമ ഹരേർനാമ, ഹരേർനാമൈവ കേവലം, കലൗ നാസ്ത്യേവ നാസ്ത്യേവ നാസ്ത്യേവ ഗതിരന്യഥാ' – നാരദപ്രോക്തമായ ഭക്തി. എന്താണാ ഭക്തി ? 'സാ ത്വസ്മിൻ പരമപ്രേമരൂപാ.' സച്ചിദാനന്ദരൂപനിൽ, ആനന്ദഘനവിഗ്രഹനിൽ, പരമമായ, അനന്യമായ പ്രേമം. ഒരമ്മയ്ക്കു മകനോടുള്ള വാത്സല്യം, ഒരു സതിക്കു് പതിയോടുള്ള പ്രേമം, ഒരു പിശുക്കനു പണത്തോടുള്ള പററു് ഈ മൂന്നു സ്നേഹവായ്പുകളുംകൂടി ഭഗവത്പാദത്തിലേയ്ക്കു നയിച്ചാൽ ഭഗവാനെ പ്രാപിക്കാം. ഒരു ഭാഗവതൻ പാടി:

> അജാതപക്ഷാ ഇവ മാതരം ഖഗാഃ
> സ്തന്യം യഥാ വത്സതരാ ക്ഷുധാത്താഃ
> പ്രിയം പ്രിയേവ വ്യുഷിതം വിഷണ്ണാ
> മനോഽരവിന്ദാക്ഷ ദിദൃക്ഷതേ ത്വാം.
> ഭാഗ. 6.11.26

'ചിറകു മുളയ്ക്കാത്ത പക്ഷിക്കുഞ്ഞുങ്ങഠം തള്ളയെ കാത്തിരിക്കുംപോലെയും, വിശന്നുവലഞ്ഞ പൈയ്ക്കിടാങ്ങഠം അമ്മിഞ്ഞയ്ക്കുവേണ്ടി കേഴും പോലെയും, പരദേശം പോയിരിക്കുന്ന പ്രിയനെ പത്നി എതിർപാക്കുംപോലെയും, അല്ലയോ ചെന്താമരക്കണ്ണാ, എന്മനം അങ്ങയെക്കാണാൻ കൊതികൊള്ളുന്നു.'

എന്താണാ ദശ്നം കിട്ടാനുള്ള വഴി ? 'തദപ്പിതാഖിലാചാരതാ, തദ്വിസ്മരണേ പരമവ്യാകുലതേതി'–സവ്വവും ഭഗവദപ്പിതമായിട്ടു ചെയ്യുക, ഭഗവദ്വിസ്മരണം വന്നാൽ നെഞ്ചുനീറുക. കാളീപൂജയിൽ വ്യാപ്യതനായ ഗദാധരൻ അമ്മയെ വിളിച്ചു കേണു. ഊണു വേണ്ട, ഉറക്കമില്ല, ദേഹം മറന്നു, ലോകം മറന്നു, ഒരേ ഒരു ചിന്ത: അമ്മയെ കാണണം, അമ്മയെ കാണണം. വിലങ്ങായി നില്ക്കുന്നവയെല്ലാം വലിച്ചെറിഞ്ഞു. രാപകൽ ഒരേ ഒരു ചിന്ത. അന്തിനേരത്തു ദീപാരാധനയ്ക്കു് ശംഖുവിളിക്കുമ്പോഠം നിലത്തുവീണുരുണ്ടു കേണു: 'അമ്മേ, അല്പമായ ആയുസ്സിലെ വേറൊരു നാളും പാഴായല്ലോയല്ലോ! അവിടുത്തെ അടിമലർ കാണാനിവനിനിയും കഴിഞ്ഞില്ലല്ലോ.'

ഒരുനാളന്തിക്കു് അമ്മയുടെ സന്നിധിയിൽ ചെന്നപ്പോഠം തോന്നി, അമ്മയുടെ അനുഗ്രഹത്തിനു പാത്രമാകാത്ത ജീവിതം തനിക്കിനി വേണ്ടെന്നു്. സ്വന്തം കഴുത്തു വെട്ടാൻ ഗദാധരൻ കാളിയുടെ വാഠം ചാടിയെടുത്തു; ഓങ്ങി; ആരോ തടഞ്ഞു. അദ്ദേഹം ബോധംകെട്ടു നിലത്തുവീണു. പിന്നെയുണന്നപ്പോഠം ആനന്ദം, ശാന്തി.

> വേദാഹമേതം പുരുഷം മഹാന്തം
> ആദിത്യവണ്ണം തമസഃ പരസ്താത്.
> (പുരുഷസൂക്തം)

'അജ്ഞാനത്തിനപ്പുറമുള്ള ജ്ഞാനസൂര്യനെ ഞാൻ കണ്ടെത്തി.' പില്ക്കാലം ഭക്തന്മാർ ചോദിച്ചിരുന്നു, എങ്ങനെ വിളിച്ചാൽ അമ്മ വിളി കേഠക്കും, എന്നു്. കുട്ടിക്കു് കളിയ്ക്കാൻ പന്തും പമ്പരവും കൊടുത്തിട്ടു് അമ്മ പണിയിലേപ്പെട്ടും. കുട്ടി മുററത്തു കളിച്ചുകൊണ്ടുമിരിയ്ക്കും. വിശന്നു തുടങ്ങിയാൽ 'അമ്മോ,' എന്നൊന്നു വിളിയ്ക്കും പൈതൽ. അമ്മയൊന്നു ചെവിയോക്കും. കളി മടുത്തു, വിശപ്പും കലശലായി എന്നു വന്നാൽ, 'അമ്മോ,' എന്നുറക്കെ വിളിച്ചുംകൊണ്ടു് അകത്തേയ്ക്കു് ഓടുകയായി. അമ്മയെടുത്തു് ഉമ്മവെച്ചമ്മിഞ്ഞകൊടുക്കും. കളിയിലേപ്പെട്ടിരിയ്ക്കുമ്പോഠം, വല്ല പട്ടിയോ പാമ്പോ വരുന്നതു കണ്ടു പേടിച്ചു് 'അയ്യോ അമ്മോ' എന്നുറക്കെ ക്കരഞ്ഞാൽ കൈയ്യിലിരിയ്ക്കുന്ന പാത്രം അപ്പാടെ നിലത്തിട്ടിട്ടു് അമ്മ ഓടി മകൻെറ അടുത്തെത്തുകയായി. ലോകമാകുന്ന കളിക്കളത്തിൽ ചിലപ്പോഠം ഓക്കാപ്പുറത്തു ചില അടി കിട്ടും. ഇഷ്ടവിയോഗം, അനിഷ്ടപ്രാപ്തി, ആധിവ്യാധികഠം ഇവ വരുമ്പോഠം ലോകത്തിൻെറ അനിത്യതയും നിസ്സാരതയും ഉള്ളിൽ തറച്ചു്, നിത്യനായ നാഥൻെറ അടുക്കലേയ്ക്കു് നാം

പായുമ്പോഠം, നാഥനും നമ്മോടടുത്തു വരും. അമ്മയെ അപ്രകാരം വിളിച്ചുവരുത്തി കണ്ട ഒരു മകനാണിത്തരത്തിൽ ഉപദേശിച്ചതു്.

ഈശ്വരനെ പ്രാപിച്ചവൻെറ ശിഷ്ടജീവിതമെങ്ങനെ? 'യജ്ജ്ഞാത്വാ മത്തോ ഭവതി സ്തബ്ധോ ഭവതി, ആത്മാരാമോ ഭവതി.' അവൻ ആനന്ദമത്തനായി ആശ്ചര്യസ്തബ്ധനായിതീരുന്നു. ഈശ്വരദശ്നത്തിൻെറ സ്വഭാവത്തെക്കുറിച്ചു വണ്ണിക്കാൻ ശിഷ്യന്മാർ ആവശ്യപ്പെട്ട മ്പോഠം ശ്രീരാമകൃഷ്ണൻ തൻെറ അനുഭവങ്ങഠം പറയാൻ തുടങ്ങും. കുറച്ചുകഴിയുമ്പോഠം, ഒന്നും മിണ്ടാനാവാതെ മന്ദഹാസമനോഹരമായ മുഖകമലത്തോടെ സമാധിമഗ്നനായി വാഴുന്നതു കാണാം. പിന്നെ ചോദിയ്ക്കുമ്പോഠം 'അമ്മയെൻെറ കഴുത്തിനു പിടിയ്ക്കുന്നു. എനിയ്ക്കൊന്നും പറയാനാവുന്നില്ല,' എന്നു പറയും. ആത്മവസ്തു വാക്കിനും മനസ്സിനും വിഷയമല്ല എന്ന ഉപനിഷദ്വാക്യത്തിൻെറ ഒരു പ്രത്യക്ഷദൃഷ്ടാന്തം.

സമാധിയിൽനിന്നു താഴോട്ടുവന്നാലോ?

ഏവംവ്രതഃ സ്വപ്രിയനാമകീത്ത്യാ
ജാതാനുരാഗോ ദ്രുതചിത്ത ഉച്ചൈഃ
ഹസത്യഥോ രോദിതി രൗതി ഗായ–
ത്യുന്മാദവന്നൃത്യതി ലോകബാഹ്യഃ.
ഭാഗ.11.2.40

നിത്യവും ദക്ഷിണേശ്വരത്തു നടന്നുകൊണ്ടിരുന്ന ഒരു ദൃശ്യത്തെ ഭാഗവതകാരൻ വണ്ണിയ്ക്കുന്നതുപോലെ തോന്നുന്നു. സവ്വദാ അവിടെ ഹരികഥാകീത്തനങ്ങഠം നടന്നുകൊണ്ടിരിയ്ക്കും. കീത്തനം തുടങ്ങേണ്ട താമസം ശ്രീരാമകൃഷ്ണൻ ആനന്ദമഗ്നനായി, പുളകീകൃതഗാത്രനായി, ആനന്ദാശ്രുവിലാറാടി മന്ദഹാസം പൊഴിച്ചുകൊണ്ടു്ആനന്ദനൃത്തം തുടങ്ങുകയായി. ചുററുമുള്ളവരും തുള്ളിത്തുടങ്ങും.

കഥാമൃതകത്താവായ മഹേന്ദ്രനാഥഗുപ്തൻ ദക്ഷിണേശ്വരത്തു് ആദ്യം ചെന്ന ദിവസം. ശ്രീരാമകൃഷ്ണൻെറ മുറിനിറയെ ആളുകഠം. ശ്രീരാമകൃഷ്ണൻ മന്ദഹാസത്തോടെ ഭഗവത്കഥകഠം പറഞ്ഞുകൊണ്ടിരിയ്ക്കുന്നു. അതു കണ്ടപ്പോഠം താനെത്തിയിരിയ്ക്കുന്നതു്, 'സപ്തതീത്ഥങ്ങളും ഒന്നുചേന്നിടത്തോ? ശ്രീശുകൻ ഹരികഥാകീത്തനം ചെയ്യുന്നിടത്തോ? ശ്രീ ചൈതന്യദേവൻ പുരിയിൽ ഭഗവദ്ഗുണകീത്തനമത്തനായി ആനന്ദനൃത്തം ചെയ്യുന്നിടത്തോ?' എന്നു സംശയിച്ചുപോയി.

ഭഗവദാജ്ഞയനുസരിച്ചു് ഉദ്ധവൻ ബദരിക്കു പുറപ്പെട്ടു. വഴിയ്ക്കു വിദുരരെ കണ്ടു. 'വാത്താം സഖേ കീത്തയ തീത്ഥകീത്തേഃ' – കണ്ണൻെറ വാത്ത ചൊല്ലിയാലും–എന്നു വിദുരൻ. ബാലലീലമുതൽ കൃഷ്ണപൂജചെയ്തു് വൃദ്ധനായ ഉദ്ധവൻ ഭഗവദ്വിരഹംകൊണ്ടു തെല്ലുനേരം ഒന്നും പറയാനാളായില്ല. എന്നിട്ടു്,

തീവ്രേണ ഭക്തിയോഗേന നിമഗ്നഃ സാധുനിർവൃതഃ
പുളകോദ്ഭിന്നസവ്വാംഗോ മുഞ്ചന്മീലദ്ദൃശാ ശുചഃ
പൂണ്ണാത്ഥോ ലക്ഷിതസ്തേന സ്നേഹപ്രസരസംപ്ലുതഃ
ശനകൈർ ഭഗവല്ലോകാന്നൃലോകം പുനരാഗതഃ
വിമൃജ്യ നേത്രേ വിദുരം പ്രത്യാഹോദ്ധവ ഉത്സ്മയൻ.
ഭാഗവതം (III.2.5,6.)

ഭക്തിപരവശനായി പുളകം പൂണ്ടു് ആനന്ദബാഷ്പം പൊഴിച്ചുകൊണ്ടുദ്ധവൻ ആനന്ദസാഗരത്തിൽ ആറാടുന്നതായി കാണപ്പെട്ടു. എന്നിട്ടു മെല്ലെ ഭഗവല്ലോകത്തിൽനിന്നും താഴോട്ടിറങ്ങിവന്നു് കണ്ണുതുടച്ചുകൊണ്ടു് ഉദ്ധവനുത്തരം പറഞ്ഞു.

നമുക്കു ദക്ഷിണേശ്വരത്തെ ഒരു ദൃശ്യം കാണാം. നരേന്ദ്രൻ പാടുകയായിരുന്നു: 'സച്ചിദാനന്ദസ്വരൂപനായ ശ്രീഹരിയെ സ്മരിക്കു നീ മനമേ. ഭുവനമോഹനമായ ഭഗവദ്രൂപത്തെ നിനയ്ക്കു നീ മനമേ.' ശ്രീരാമകൃഷ്ണൻ ഒന്നു നടുങ്ങി. അദ്ദേഹത്തിൻെറ ദേഹമെല്ലാം രോമാഞ്ചകഞ്ചുകിതമായി. കണ്ണുനീർ ധാരധാരയായി ഒഴുകി. ഇടയ്ക്കിടെ അധരപുടങ്ങളിൽ പുഞ്ചിരി കളിയാടി. 'എന്തു്! ആയിരം ചന്ദ്രന്മാരെ വെല്ലുന്ന കാന്തിപൂണ്ട കണ്ണനെ കാണുകയായിരുന്നോ അദ്ദേഹം.' ഇതാണോ ചൈതന്യസ്വരൂപൻെറ ദശ്നം? എന്തുമാത്രം തപസ്സും ശ്രദ്ധയും ഭക്തിയും വിശ്വാസവുമുണ്ടെങ്കിൽ ഇമ്മാതിരി സാക്ഷാത്കാരം സാധിയ്ക്കും? സമാധിദശ്നവും, സമാധിസ്ഥിതനായ ശ്രീരാമകൃഷ്ണൻെറ ആനന്ദവിഗ്രഹവും മാസ്റ്ററുടെ മനസ്സിൽ മായാതെ പതിഞ്ഞു. ഇതൊരു നിത്യസംഭവമായിരുന്നു ദക്ഷിണേശ്വരത്തു്. ആ അഭൗമാനുഭൂതിയിൽനിന്നു് വളരെ ക്ലേശിച്ചിട്ടാണു് അദ്ദേഹം താഴോട്ടു വരാറു്. 'എനിക്കിത്തിരി വെള്ളം വേണം.' എന്നോ മറേറാ ഉള്ള നിസ്സാരമായ ആശയുടെ ചരടു പിടിച്ചാണു് പലപ്പോഴും ഇറങ്ങിവരാറു്.

ദേവദത്തമായ വീണയിൽ ഹരികഥയും ആലപിച്ചുകൊണ്ട നടക്കുന്ന നാരദമാമുനി പറയുന്നു:

പ്രഗായതഃ സ്വവീര്യാണി തീർത്ഥപാദഃ പ്രിയശ്രവാഃ
ആഹൂത ഇവ മേ ശീഘ്രം ദർശനം യാതി ചേതസി.
(ഭാഗവതം. 1.6.34.)

'ശ്രവണമംഗളനാമധേയനായ ശ്രീഹരിയുടെ നാമങ്ങളുതിർക്കുമ്പോൾ ഭഗവാൻ എന്റെ ഉള്ളിൽ വിളിച്ചാലെന്നപോലെ ഓടിയെത്തുന്നു.'

ദേവീദർശനം സാധിച്ച ശ്രീരാമകൃഷ്ണൻ പൂജയ്ക്കു പൂവറുത്തുകൊണ്ട നടക്കുമ്പോൾ ദേവി ഒരു പെൺകിടാവിന്റെ വടിവാന്ന് ഒപ്പം നടന്നിരുന്നു. കീർത്തനം ചൊല്ലുയോ കേൾക്കുകയോ ചെയ്താൽ അദ്ദേഹത്തിന്റെ മനം ഭഗവാനിൽ ലയിക്കുകയായി. കദനക്കടൽ താണ്ടാൻ മനുഷ്യന് എന്താണു വഴി ? 'ഭവസിന്ധുപ്ലവോ ദൃഷ്ടോ ഹരിചര്യാനുവർണ്ണനം.' കണ്ണന്റെ പുകൾപാടലാണ്, ഇക്കടൽ കടക്കാനുള്ള ചങ്ങാടം. സംസാരതാപതപ്തരായ പലരും ശ്രീരാമകൃഷ്ണന്റെ സമീപം വന്ന് 'ഞങ്ങൾക്കെന്താണു വഴി?' എന്നു കൂടെക്കൂടെ ചോദിച്ചിരുന്നു. 'ഏകാന്തത്തിൽ ചെന്നിരുന്ന് നെഞ്ചുനീറി അമ്മയെ വിളിക്കുവിൻ.' എന്നാണതിനു ഭഗവാൻ ഉപദേശിക്കാറുള്ള ഉപായം.

ലൗകികജീവിതത്തിൽ ദുഃഖം അനിവാര്യമാണ്. കാമലോഭങ്ങളുടെ പിന്നാലെ പോയാൽ മനസ്സ് എരിപൊരിക്കൊള്ളും; നേരെ ഉറങ്ങാൻ പോലും സാദ്ധ്യമല്ല. അതുകൊണ്ട്, ദുഃഖമകലാൻ, സുഖം കൈയ്‌വരാൻ, ശാന്തി കിട്ടാൻ, ഭഗവത്കഥകൾ കേൾക്കുവിൻ, നാമം കീർത്തിക്കുവിൻ, രൂപം ധ്യാനിക്കുവിൻ, എന്ന് നാരദമുനിയും, നാരദശിഷ്യനായ വ്യാസന്റെ ഭാഗവതശാസ്ത്രവും, വേദാന്തവേദ്യനും വേദാന്തകൃത്തും ശാസ്ത്രരക്ഷകനുമായ ശ്രീരാമകൃഷ്ണദേവനും നമ്മെ ഉപദേശിക്കുന്നു. അനിത്യവും അസുഖവുമായ ലോകത്തിൽ ശാന്തിയും സമാധാനവും കിട്ടാൻ വേറെ വഴിയൊന്നുമില്ല. ജ്ഞാനവും യോഗവും ഭക്തിയും ശ്രീരാമകൃഷ്ണനിൽ പൂർണ്ണരൂപത്തിലുണ്ട്. എന്നിരുന്നാലും കലിയുഗജീവന്മാരിൽ കനിവു പൂണ്ട ഭഗവാൻ സുലഭവും സുഗമവുമായ ഭക്തിമാർഗ്ഗത്തെയാണ് കൂടുതലായി ഉപദേശിച്ചതും പ്രകാശിപ്പിച്ചതും.

ആനന്ദശീതനേത്രാംബുഃ പുളകീകൃതഗാത്രവാൻ
സദാ പരഗുണാവിഷ്ടോ ദ്രഷ്ടവ്യഃ സർവ്വദേഹിഭിഃ.

പരമേശ്വരമഹിമയിൽ ആറാടി പുളകമണിഞ്ഞു്, ആനന്ദബാഷ്പവും പൊഴിച്ചുകൊണ്ട നില്ക്കുന്ന ആ മൂർത്തി കാണേണ്ട ഒരു കാഴ്ചയാണ്. ആ കാഴ്ച ശ്രീ നാരദനിലും ശ്രീമദ് ഭാഗവതത്തിൽ ശ്രീ ശുകനിലും അദ്ദേഹത്തിന്റെ ശ്രോതാക്കളിലും, ഈ കലിയുഗത്തിൽ ദക്ഷിണേശ്വരത്തും ശ്രീരാമകൃഷ്ണവചനാമൃതത്തിലും നമുക്കു കാണാം. ഭക്തനും ഭാഗവതവും ഭഗവാനും ഒരേ സച്ചിദാനന്ദസ്വരൂപമാകുന്നു. ഭക്തോത്തമമായ നാരദമാമുനി ഭക്തിയുടെ മാധുര്യം ആസ്വദിച്ചു. ഭക്തിയുടെ സ്വരൂപം വർണ്ണിച്ചു. ശിഷ്യനായ വ്യാസമുനിയോടു് ഭഗവാന്റെയും ഭക്തന്മാരുടെയും മഹിമകൾ വർണ്ണിക്കാനുപദേശിച്ചു. വ്യാസൻ ഭാഗവതത്തിൽ ഭഗവാന്റെ ഭക്തവാത്സല്യാദിഗുണങ്ങളും ഭക്തന്മാരുടെ പ്രേമോന്മാദവും വർണ്ണിച്ചു. ഭക്താനുകമ്പിയായ ഭഗവാൻ കലിയുഗത്തിൽ അവതരിച്ച് ഭക്തിയുടെ മഹിമയും ഭഗവാന്റെ മാധുര്യവും അതാസ്വദിക്കാനുള്ള വഴിയും കാണിച്ചുതന്നു. ശാസ്ത്രം സത്യമാണെന്നതിന് ഭക്തന്മാരുടെയും ഭഗവാന്റെയും ചരിത്രം സാക്ഷ്യം വഹിക്കുന്നു. ശ്രീരാമകൃഷ്ണന്റെ ജീവിതം അദ്ധ്യാത്മചരിത്രത്തിന്റെ പരമോച്ചപദവിയാണെന്നുള്ളതിന് ശാസ്ത്രം തന്നെ സാക്ഷി. ഭാഗവതം സുഗ്രഹമാകണമെങ്കിൽ ശ്രീരാമകൃഷ്ണകഥാമൃതം പാനംചെയ്യണം. ശ്രീരാമകൃഷ്ണചരിതത്തിന്റെ അർത്ഥവും മേന്മയും മനസ്സിലാകണമെങ്കിൽ ഭാഗവതം പരിചയിക്കണം. ഇങ്ങനെ ഭഗവാൻ ശാസ്ത്രരക്ഷണവും ഭക്തരക്ഷണവും സാധിക്കുന്നു.

---

# പ്രാതഃകരണീയം

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

പ്രാതശ്ശൃണോമി മുകളീകൃതനേത്രപത്മം
മന്ദസ്മിതാംശുവിലസന്മുഖചന്ദ്രബിംബം
ഉത്സങ്ഗപീഠവിനിവേശിതഹസ്തയുഗ്മം
ശ്രീരാമകൃഷ്ണമധിരൂഢസമാധിയോഗം.

താമരക്കണ്ണുകളടച്ചു പുഞ്ചിരിക്കതിർകൊണ്ടുവിളങ്ങുന്ന മുഖമാകുന്ന പനിമതിബിംബം ഏന്തി ഇരുകൈകളും മടിത്തട്ടിൽവെച്ച്, സമാധിപദത്തിൽക്കേറിയിരിയ്ക്കുന്ന ശ്രീരാമകൃഷ്ണനെ ഞാൻ പ്രഭാതത്തിൽ ശ്രവിയ്ക്കുന്നു.

പ്രാതഃ പ്രണൗമി ധവളാംബരവീതമധ്യം
ബദ്ധാഞ്ജലിം സ്ഥിരസുഖാസനസന്നിവിഷ്ടം
സംരുദ്ധമാരുതമചഞ്ചലപുണ്യഗാത്രം
ശ്രീരാമകൃഷ്ണമഖിലാങ്ഗഗളത്പ്രകാശം.

അരയിൽ വെള്ളമുണ്ടു ചുററി, കൂപ്പുകൈയോടെ സ്ഥിരവും സുഖവുമായ ആസനത്തിലിരുന്ന്, പ്രാണനെ അടക്കി, പുണ്യശരീരമിളകാതെ, സർവ്വാംഗങ്ങളിൽനിന്നും ഒളിപൊഴിച്ചരുളുന്ന ശ്രീരാമകൃഷ്ണനെ ഞാൻ പുലരിയിൽ പുകഴ്ത്തുന്നു.

പ്രാതഃ പ്രണൗമി പരിശുദ്ധകുലാഭിജാതമാജന്മപൂതചരിതം വിമലാന്തരങ്ഗം
സത്യക്ഷമാവിരതിധൈര്യദയാസമുദ്രം
ശ്രീരാമകൃഷ്ണമവതാരശിഖാവതംസം.

പരിശുദ്ധകുലത്തിൽ പിറന്നവനും, ജനനം മുതല്ക്കു സത്പ്രവൃത്തിമാത്രം ചെയ്യുവനും, ശുദ്ധാന്തഃകരണനും, സത്യത്തിൻെറയും ക്ഷമയുടെയും വൈരാഗ്യത്തിൻെറയും ധൈര്യത്തിൻെറയും ദയയുടെയും സമുദ്രവും, അവതാരങ്ങളുടെ ശിരോലങ്കാരവുമായ ശ്രീരാമകൃഷ്ണനെ ഞാൻ ഉഷസ്സിൽ വാഴ്ത്തുന്നു.

പ്രാതസ്സ്മരാമി ഗിരിജാശിവരാമസീതാ
രാധാമുകുന്ദനബികൃസ്തുശചീജഭക്തം
അദ്വൈതമാർഗ്ഗരതമാപ്തസമസ്തസിദ്ധിം
ശ്രീരാമകൃഷ്ണമതിമാനുഷവൈഭവാബ്ധിം.

ശ്രീപാർവ്വതി, ശിവൻ, രാമൻ, സീത, രാധ, കൃഷ്ണൻ, നബി, കൃസ്തു, ഗൗരാംഗൻ ഇവരെ ഭജിച്ചവനും അദ്വൈതമാർഗ്ഗത്തിൽ രമിച്ചവനും എല്ലാ അനുഭൂതികളെയും നേടിയവനും അതിമാനുഷനും മഹിമയുടെ വാരിധിയുമായ ശ്രീരാമകൃഷ്ണനെ ഞാൻ വെളുപ്പിനു സ്മരിയ്ക്കുന്നു.

പ്രാതസ്സ്മരാമി സമനുഷ്ഠിതസർവ്വധർമ്മം
സാക്ഷാത്കൃതാഖിലസുരേശമതുല്യസിദ്ധം
സാധ്യസ്വരൂപമനുപാധികബോധമൂർത്തിം
ശ്രീരാമകൃഷ്ണമതിപാവനശുഭ്രകീർത്തിം.

സർവ്വധർമ്മങ്ങളെയുമനുഷ്ഠിച്ചവനും എല്ലാ ഈശ്വരന്മാരെയും സാക്ഷാത്കരിച്ചവനും കിടയററ സിദ്ധനും സാധ്യസ്വരൂപനും നിരുപാധികജ്ഞാനമൂർത്തിയും അതിപാവനമായ ശുഭ്രകീർത്തിയോടുകൂടിവനുമായ ശ്രീരാമകൃഷ്ണനെ ഞാൻ പുലർച്ചയ്ക്കു നിനയ്ക്കുന്നു.

പ്രാതർഭജാമി ഭുവനത്രയഭദ്രദീപം
യോഗാധ്വഖിന്നസുജനവ്രജമോക്ഷതല്പം
നിശ്ശേഷതപ്തജനചാതകകാളമേഘം
ശ്രീരാമകൃഷ്ണമഘരാക്ഷസകാളരാത്രിം.

മൂപ്പാരിനും ഭദ്രദീപമായി, യോഗമാർഗ്ഗത്തിൽ നടന്നു വലഞ്ഞ സജ്ജനസംഘത്തിനു മുക്തിമെത്തയായി, എല്ലാ തപ്തജനചാതകങ്ങൾക്കും കോടക്കാറായി, പാപരാക്ഷസനു കാളരാത്രിയായിരിയ്ക്കുന്ന ശ്രീരാമകൃഷ്ണനെ ഞാൻ രാവിലെ ഭജിയ്ക്കുന്നു.

പ്രാതർഭജാമി ശരണാഗതകല്പവൃക്ഷം
കാത്യായനീചരണപങ്കജചഞ്ചരീകം
സംസ്ഥാപിതാഖിലസനാതനധർമ്മസേതും
ശ്രീരാമകൃഷ്ണമപുനർഭവസാഗരേന്ദും.

ശരണാഗതന്മാർക്ക് കല്പകവൃക്ഷവും, ഭഗവതിയുടെ തൃക്കഴൽത്താമരയിലെ വണ്ടും, എല്ലാ സനാതനധർമ്മമര്യാദകളെയും സ്ഥാപിച്ചവനും, മോക്ഷസമുദ്രത്തിനു ചന്ദ്രനുമായ ശ്രീരാമകൃഷ്ണനെ ഞാൻ കാലത്ത് ഭജിയ്ക്കുന്നു.

പ്രാതർനമാമി ബഹുശശ്ശ്രുതശൃവദ്ധസന്തം
ഭാവോദയാത്ക്വചന മത്തസമം നടന്തം
യോഗേ നിമജ്ജ്യ കുഹചിജ്ജഡവന്നിഷണ്ണം
ശ്രീരാമകൃഷ്ണമവിതർക്ക്യവിചിത്രചര്യം.

കൂടെക്കൂടെ കിടാവിനെപ്പോലെ ചിരിക്കുന്നവനും, ഇടയ്ക്കു ഭാവം പകന്ന മത്തനെപ്പോലെ നൃത്തംവെയ്ക്കുന്നവനും, ചിലപ്പോൾ സമാധിയിലാണ്ടു് നിർജീവനെപ്പോലെ മേവുന്നവനും ഊഹിക്കാനാവാത്ത ആശ്ചര്യ്യചര്യ്യകളോടുകൂടിയവനുമായ ശ്രീരാമകൃഷ്ണനെ ഞാൻ ബ്രാഹ്മമുഹൂർത്തത്തിൽ നമസ്കരിയ്ക്കുന്നു.

പ്രാതർനമാമി ഹൃദയങ്ഗമനർമ്മലാപം
വക്ത്രോപലബ്ധതികരശ്രുതിരമ്യഗീതം
ബ്രഹ്മാണ്ഡമണ്ഡലവിഘൂർണ്ണനമുഗ്ദ്ധനൃത്തം
ശ്രീരാമകൃഷ്ണമുരുഭക്തിസുധാമദാന്ധം.

ഉള്ളിൽത്തട്ടുന്ന നർമ്മസല്ലാപത്തോടും വൈരക്കല്ലിനെ അലിയിയ്ക്കുന്ന കർണ്ണാനന്ദകരമായ ഗാനത്തോടും, ബ്രഹ്മാണ്ഡകടാഹത്തെ ഇളക്കിമറിയ്ക്കുന്ന മനോഹരതാണ്ഡവത്തോടുംകൂടിയ — മഹാഭക്തിപീയൂഷം നുകന്ന ലഹരികൊണ്ടു തൻേറടംകെട്ട — ശ്രീരാമകൃഷ്ണനെ ഞാൻ സാരസ്വതയാമത്തിൽ നമിക്കുന്നു.

പ്രാതശ്ശ്രയാമി കരുണാമൃതമഗ്നനേത്രം
മന്ദോജ്ജിഹാനശശിബിംബമനോജ്ഞവക്ത്രം
തപ്തോജ്ജ്വലത്കനകപിണ്ഡസവർണ്ണഗാത്രം
ശ്രീരാമകൃഷ്ണമജകീർത്തിതസച്ചരിത്രം.

കാരുണ്യപീയൂഷത്തിലാറാടിയ മിഴികളോടും, മെല്ലെ ഉദിച്ചുപൊങ്ങുന്ന ചന്ദ്രബിംബംപോലെ ചേണാന്ന മുഖത്തോടും, കാച്ചിത്തിളങ്ങുന്ന തങ്കക്കട്ടയുടെ നിറത്തിലുള്ള പൂവുടലോടും പൂമകനാൽ പുകഴ്ത്തപ്പെട്ട പുണ്യചരിത്രത്തോടും കൂടിയ ശ്രീരാമകൃഷ്ണനെ ഞാൻ നിശാന്തത്തിൽ ആശ്രയിയ്ക്കുന്നു.

---

# ഭഗവല്ലാഭത്തിനുള്ള മാർഗ്ഗം

## ശ്രീമദ് വീരേശ്വരാനന്ദസ്വാമികൾ

നമ്മുടെ ഋഷിവര്യന്മാർ ഈശ്വരലാഭമാണു് മനുഷ്യൻെറ ജീവിതോദ്ദേശ്യമെന്നു് പറഞ്ഞിട്ടുണ്ടു്. നമ്മുടെ ദുഃഖങ്ങളും കഷ്ടതകളും നശിക്കുന്നതിനുവേണ്ടി, നിജസ്വരൂപത്തെ സാക്ഷാത്കരിച്ചു് ശാന്തിയും സമാധാനവും നേടുന്നതിനുള്ള വഴിയായി അവർ ഈ ആദർശത്തെ നമ്മുടെ മുമ്പിൽ വെച്ചിരിക്കുന്നു. ഈ ആദർശം അത്രമാത്രം പ്രാണസ്പർശിയാണു്! ഉയന്ന പദവിയിൽ ഇരിക്കുന്ന അനേകം ആളുകളുടെ, രാജാക്കന്മാർ, രാജകുമാരന്മാർ എന്നുവേണ്ട ജീവിതത്തിൽ വളരെ ഉയന്ന തലത്തിൽ പല തുറകളിലിരിക്കുന്ന പലരുടേയും, ഹൃദയത്തിൽ ഈ ആദർശം അതിൻെറ മുദ്ര പതിപ്പിക്കുകയും തൽഫലമായി അവർ ഈശ്വരലാഭത്തിനുവേണ്ടി സർവ്വസ്വവും ത്യജിച്ചു് ഇറങ്ങുകയും ചെയ്തിട്ടുണ്ടു്. ലോകത്തിൽ ഒന്നുംതന്നെ ചിരസ്ഥായിയായിട്ടില്ല, എല്ലാററിനും പരിവർത്തനം സംഭവിച്ചുകൊണ്ടേയിരിക്കുന്നു; നിത്യവും സത്യവുമായിട്ടുള്ളതു് ഭഗവാൻ മാത്രമാണു് എന്നു് അവർ കണ്ടറിഞ്ഞു.

ശ്രീരാമകൃഷ്ണദേവൻ പറയാറുണ്ടു്: 'ഈ ജഗത്തു് നിത്യമാണെന്നു് ബോദ്ധ്യപ്പെട്ടിരുന്നുവെങ്കിൽ കമാർപുക്കൂറിനെ ഞാൻ സ്വർണ്ണത്തിൽ പൊതിയുമായിരുന്നു. പക്ഷെ ജഗത്തു് അനിത്യമാണെന്നു് ഞാൻ കാണുന്നു.' രൂപഗോസ്വാമി എന്ന പേരിൽ ശ്രീചൈതന്യദേവൻെറ ഒരു വിശിഷ്ടശിഷ്യൻ വൃന്ദാവനത്തിൽ താമസിച്ചുവന്നു. അദ്ദേഹത്തിൻെറ സഹോദരൻ ബംഗാൾ നവാബിൻെറ മന്ത്രിയായിരുന്നു. സംസാരദുഃഖങ്ങളിൽ മുഴുകിക്കഴിയുകയായിരുന്ന അയാളുടെ പേക്കു് സഹോദരൻ സ്നേഹപരവശനായി ഒരു ശ്ലോകം എഴുതി അയച്ചു. അതിൻെറ അർത്ഥം: 'ചിന്തിച്ചു നോക്കൂ, അയോദ്ധ്യാപുരി ഇന്നെവിടെ? ദ്വാരകാപുരി ഇന്നെവിടെ? അതിനാൽ മനസ്സിലാക്കിക്കോളൂ, ഈ ജഗത്തിൽ ഭഗവാനൊഴിച്ചു് മററെല്ലാം അനിത്യ

---

വിവർത്തനം: പ്രവ്രാജികാ ധീരാപ്രാണാ

മാണെന്നു്.' ഈ ശ്ലോകം സഹോദരന്റെ കണ്ണു തുറപ്പിച്ചു. അയാറം മന്ത്രിപദം രാജിവെച്ചു് വൃന്ദാവനത്തിൽപോയി ഈശ്വരലാഭത്തിനായി സാധനകളിൽ മുഴുകി. ഈ ആദശം ഭാരതീയരുടെ മനസ്സിൽ പതിഞ്ഞു കിടപ്പുണ്ടു്. ശ്രീകൃഷ്ണൻ ഗീതയിൽ പറയുന്നു, 'അനിത്യമസുഖം ലോകം ഇമം പ്രാപ്യ ഭജസ്വ മാം.'(നാം വന്നുപെട്ടിരിക്കുന്ന ഈ ജഗത്തു് അനിത്യമാണു്, ആനന്ദരഹിതമാണു്. അതുകൊണ്ടു് ഈശ്വരനെ ഭജിക്കു.) എന്നു് ഇക്കാരണത്താലാണു് നമ്മുടെ ശാസ്ത്രങ്ങളും ഋഷിമാരും അവതാരങ്ങളും ആചാര്യന്മാരും, ''ലൗകികജീവിതത്തിൽനിന്നും ശാന്തി നേടാമെന്നു് പ്രതീക്ഷിക്കുകയേ വേണ്ട, അതിൽനിന്നും കഴിവതും അകന്നുനിന്നു് ആത്മസ്വരൂപത്തെ അറിയുന്നതിനും തദ്വാരാ ശാന്തി ലഭിക്കുന്നതിനുംവേണ്ടി പരിശ്രമിക്കു.'' എന്നു പറയുന്നതു്. വിഷയബദ്ധനായ മനുഷ്യനു് ഒരിക്കലും ശാന്തിലാഭം ഉണ്ടാകുന്നതല്ല.

സച്ചിദാനന്ദമാണു് നമ്മുടെ സ്വരൂപം എന്നു് ഋഷിമാർ പറയുന്നു. ഈ ബോധം ഇല്ലാത്തതുകൊണ്ടു് നമുക്കു് കഷ്ടപ്പാടുകളും ദുഃഖങ്ങളും ഉണ്ടാകുന്നു. ശാസ്ത്രങ്ങളും ഋഷിമാരും ഇക്കാര്യം പറയുന്നുണ്ടെന്നതു ശരിതന്നെ; പക്ഷെ മൂഢബുദ്ധികളായ നമുക്കു നാം സച്ചിദാനന്ദസ്വരൂപികളാണെന്നു് ധരിക്കുവാൻ സാധിക്കുന്നുണ്ടോ? അനുമാനത്തിന്റെ സഹായത്തോടെ നാം മനസ്സിലാക്കണം, ബുദ്ധികൊണ്ടു് ഗ്രഹിക്കാൻ ശ്രമിക്കണം, നമ്മുടെ സ്വരൂപം ഇതാണെന്നു്. നാം ഏതെങ്കിലും ഒരുപ്രത്യേക പരിതഃസ്ഥിതിയിൽ താമസിച്ചു് പരിചയിച്ചതിനുശേഷം ആരെങ്കിലും നമ്മെ അവിടെനിന്നും വേറൊരു പുതിയ സ്ഥലത്തേക്കു കൊണ്ടുപോയാൽ അവിടെ ഇരിക്കാൻ നാം ഇഷ്ടപ്പെടില്ല. അസ്വസ്ഥതയോടുകൂടി പഴയ സ്ഥലത്തേക്കു് തിരികെ പോകാൻ നാം വെമ്പൽകൊള്ളും. അതുപോലെ സ്വസ്വരൂപത്തിൽനിന്നും വേറിട്ടാണു് നാം ഇരിക്കുന്നതെങ്കിൽ വീണ്ടും പൂർവ്വസ്ഥാനത്തേക്കു തന്നെ തിരിച്ചു പോകാൻ നാം ശ്രമിക്കണം. മത്സ്യത്തെ പിടിച്ചു കരയിലിട്ടാൽ അതു് വെള്ളത്തിലേക്കുതന്നെ തിരിച്ചുപോകാൻ കിടന്നു് പിടയും. കാരണം, വെള്ളത്തിലല്ലാതെ അതിനു് ജീവിക്കാൻ സാദ്ധ്യമല്ല. ഒരു ലത നിഴലുള്ള പ്രദേശത്തു നട്ടാൽ അതു് കുറച്ചു ദിവസങ്ങൾക്കുള്ളിൽ സൂര്യപ്രകാശം തേടിപ്പോകുന്നതു കാണാം. എന്തെന്നാൽ അതിന്റെ ജീവൻ നിലനില്ക്കുന്നതു് സൂര്യപ്രകാശത്തിലാണു്. യഥാർത്ഥത്തിൽ ഇതേകാരണത്താൽത്തന്നെയാണു് നാം സ്വസ്വരൂപത്തിലേക്കു് തിരിച്ചു പോകാൻ സർവ്വദാ വെമ്പൽകൊള്ളുന്നതും. കുറച്ചൊന്നു ചിന്തിച്ചുനോക്കിയാൽ കാണാം നാം മരിക്കാൻ ഇഷ്ടപ്പെടുന്നില്ലെന്നു്. നമുക്കു് ജീവിച്ചിരിക്കണം, ചിരഞ്ജീവിയായിരിക്കണം. നമ്മുടെ ഉള്ളിൽ ഈ ആഗ്രഹം ഉളവാകാൻ കാരണമെന്തു്? നാം എല്ലാപ്പോഴും ഈ ആഗ്രഹം പുലർത്തിക്കൊണ്ടുപോകാനെന്താണു കാരണം? എന്തെന്നാൽ യഥാർത്ഥത്തിൽ നാം ചിരഞ്ജീവികളാണു്, സത്സ്വരൂപികളാണു്. അതിനാൽ നഷ്ടപ്പെട്ടുപോയ ആ സ്വരൂപത്തെ തിരിച്ചു കിട്ടാൻവേണ്ടി നാം അറിഞ്ഞോ അറിയാതേയോ അനുനിമിഷം പ്രവർത്തിച്ചുകൊണ്ടേയിരിക്കുന്നു. ഇങ്ങനെ അനുമാനംവഴിക്കും മനസ്സിലാക്കാൻ കഴിയും നാം വാസ്തവത്തിൽ ചിത്സ്വരൂപംതന്നെയാണെന്നു്. നമുക്കു് എത്രത്തോളം അറിയാമോ അതിൽക്കൂടുതൽ അറിയാൻ എപ്പോഴും ആഗ്രഹമുണ്ടായിരിക്കും. ജ്ഞാനസാമ്രാജ്യം സീമാതീതമാണു്. ജ്ഞാനം സമ്പാദിച്ചു് ഒരു കാലത്തും തൃപ്തിവരുന്നതല്ല. സർവ്വജ്ഞരാകാൻ നാം ആശിക്കുന്നു. അതുതന്നെയാണു നാം ചിത്സ്വരൂപമാണെന്നതിനു് തെളിവും. കൂടാതെ, നാം എപ്പോഴും സുഖികളായിരിക്കാൻ ആഗ്രഹിക്കുന്നു. സർവ്വദാ ശാന്തി അഭിലഷിക്കുന്നു. ഒരിക്കലും ദുഃഖത്തെ വാഞ്ഛിക്കുന്നില്ല. ദുഃഖങ്ങളേയും കഷ്ടതകളേയും നാം വെറുക്കുന്നു. എന്താണതിനു കാരണം? യഥാർത്ഥത്തിൽ നാം ഓരോരുത്തരും ആനന്ദസ്വരൂപംതന്നെയാണെന്നതുതന്നെ. അങ്ങനെ അനുമാനത്തിൽക്കൂടി നാം സച്ചിദാനന്ദസ്വരൂപമാണെന്നു് നമുക്കറിയാൻ കഴിയും.

ഈ സ്വരൂപത്തെ നാം വിസ്മരിച്ചുകളഞ്ഞതെങ്ങനെ? അജ്ഞാനം മൂലം. തത്ഫലമായി അനേക ദുഃഖങ്ങറം സഹിക്കേണ്ടതായും വന്നു. നമ്മുടെ എല്ലാ ശ്രമങ്ങളും സ്വസ്വരൂപത്തെ അറിയാൻവേണ്ടിയാണെങ്കിലും ചിലപ്പോഴെല്ലാം ശരിയായ മാർഗ്ഗത്തിൽനിന്നും നാം

തെററിപ്പോകുന്നു. അതിൻെറ ഫലമായി സംസാരബന്ധത്തിൽനിന്നും മോചിക്കപ്പെട്ടുന്നതിനുപകരം നാമതിൽ കൂടുതൽ കൂടുതൽ കുടുങ്ങുന്നു.

അജ്ഞാനത്തിൻെറ പിടിയിൽനിന്നും മോചനം ലഭിച്ചാൽ, സ്വസ്വരൂപത്തെ പ്രാപിച്ചാൽ, എല്ലാ ദുഃഖങ്ങളും നശിക്കുന്നു. ഈ അജ്ഞാനം എന്നാലെന്താണ്? അനിത്യമായ, ക്ഷണികമായ, ഈ ലോകം നിത്യമാണെന്ന ധാരണയ്ക്കു് അജ്ഞാനം എന്നു പറയുന്നു. ക്ലേശമയമായ ഈ ശരീരം പവിത്രവും സുന്ദരവുമാണെന്നു വിചാരിക്കുന്നതു് അജ്ഞാനം. ഇന്ദ്രിയസുഖങ്ങളിൽനിന്നും ആനന്ദം ലഭിക്കും, ശാന്തി കൈവരും എന്നു് കരുതുന്നതും അജ്ഞാനം തന്നെ. വാസ്തവത്തിൽ ആരും നമ്മുടെ സ്വന്തമല്ല; എന്നാലും ബന്ധുമിത്രാദികളെ സ്വന്തം, ഉററവർ, എന്നു നാം കാണുന്നതും അജ്ഞാനം.

വേദാന്തസൂത്രഭാഷ്യത്തിൻെറ ആരംഭത്തിൽ ശ്രീശങ്കരാചാര്യർ ഇക്കാര്യം കേവലം രണ്ടുവരികളിൽ ഭംഗിയായി പ്രതിപാദിച്ചിട്ടുണ്ടു്. ഇന്നുവരെ ഒരു ദാർശനികനും അതിനെ ഖണ്ഡിച്ചിട്ടില്ല. ''ആത്മാവും, അനാത്മാവും, ചൈതന്യവും ജഡവും പകലും രാത്രിയുംപോലെ, വെളിച്ചവും അന്ധകാരവും പോലെ, പരസ്പരവിരുദ്ധമാണെങ്കിലും ലോകവ്യവഹാരത്തിൽ ഒന്നിനെ മററൊന്നുമായി കൂട്ടിക്കുഴച്ചു് ദേഹത്തെ ഞാനെന്നു പറയുന്നു. ആത്മാവു് അനന്തവും സർവ്വവ്യാപിയും ആണെന്നിരിക്കിലും നാം പറയുന്നു, 'ഞാൻ ഈ മുറിക്കുള്ളിൽ ഒതുങ്ങി ഇരിക്കുന്നു,' എന്നു്. ഇമ്മാതിരിയാണു് ബാഹ്യവസ്തുക്കളുമായി ഏകാത്മഭാവം സ്ഥാപിക്കുന്നതു്. മാനസികാവസ്ഥകളുമായും നാം ഏകാത്മഭാവം സ്ഥാപിക്കുന്നു. 'ഞാൻ സുഖി, ഞാൻ ദുഃഖി,' എന്നെല്ലാം വിചാരിക്കുന്നു. ആത്മാവു് മനസ്സിൽനിന്നും സ്വതന്ത്രമാണു്, ഭിന്നമാണു്. മനസ്സിൻെറ എല്ലാത്തരം അവസ്ഥകളുടേയും സാക്ഷിമാത്രമാണതു്. മാനസികമായ അവസ്ഥാഭേദങ്ങളെ നാം ആത്മാവിൻേറതായി കരുതുന്നു. അതിൻെറ ഫലമായി കഷ്ടതകൾ അനുഭവിക്കാൻ ഇടവരുന്നു. ഈ തെററിദ്ധാരണയിൽനിന്നും നാം മാറേണ്ടിയിരിക്കുന്നു. എല്ലാ മതങ്ങളും അവതാരങ്ങളും ഈ ബന്ധനത്തിൽനിന്നും മോചനം ലഭിക്കുന്നതിനും മുക്തിക്കു പാത്രമാകുന്നതിനുമുള്ള മാർഗ്ഗങ്ങളാണു് ഉപദേശിക്കുന്നതു്. ഏതു വിധത്തിലാണു് ഈ ബന്ധനത്തിൽനിന്നും മുക്തരാവാൻ സാധിക്കുക? ഓരോ മതവും കാണിച്ചുതരുന്ന മാർഗ്ഗങ്ങൾ വ്യത്യസ്തമെങ്കിലും ലക്ഷ്യം ഒന്നു തന്നെ, സംശയമില്ല.

ഇനി വേറൊരു കാര്യം – ഈ ഭിന്നമതങ്ങളെല്ലാം അതതിൻേറതു മാത്രമായ, വാസ്തവത്തിൽ പരിപൂർണ്ണസ്വതന്ത്രങ്ങളായ ഉപദേശങ്ങൾതന്നെയാണോ കൊടുക്കുന്നതു്? നല്ലവണ്ണം ചിന്തിച്ചുനോക്കിയാൽ മനസ്സിലാക്കാൻ കഴിയും ധർമ്മമാർഗ്ഗങ്ങൾ കാണിച്ചുതരുന്ന എല്ലാ സാധനാക്രമങ്ങളും പൊതുവിൽ മുക്തിലാഭത്തിനുള്ള മാർഗ്ഗങ്ങളാണെന്നു്. ഈ മാർഗ്ഗങ്ങളെ നാലായി തരംതിരിക്കാവുന്നതാണു്: രാജയോഗം, ജ്ഞാനയോഗം, കർമ്മയോഗം, ഭക്തിയോഗം. ഈ നാലെണ്ണത്തിൽ ഏതെങ്കിലും ഒന്നു് പ്രായോഗികമാക്കിയാൽ നാം മുക്തിക്കു് അർഹരാകുന്നു. ഒന്നും തമ്മിൽ തമ്മിൽ വിരുദ്ധമല്ലാത്തതുകൊണ്ടു് അവയെ സമന്വയിപ്പിച്ചും ജീവിതത്തിൽ പ്രയോഗിക്കാം. ഒന്നുമാത്രം ശ്രദ്ധിച്ചാൽ മതി – അനുഷ്ഠാനങ്ങളിൽ എന്തെങ്കിലും വ്യത്യാസം ബാഹ്യമായി കാണപ്പെട്ടാലും പ്രധാന കാര്യത്തിൽ സത്യത്തിൽ എല്ലാ ധർമ്മങ്ങളും യോജിക്കുന്നു, എന്നു്. നമ്മുടെ 'ഞാൻ' 'എൻേറതു്'എന്ന ബോധം നശിക്കാൻ മേൽപ്പറഞ്ഞ മാർഗ്ഗങ്ങളിൽ ഏതെങ്കിലും ഒന്നു് സ്വീകരിക്കാതെ ഗത്യന്തരമില്ല. ഇവയിൽ ഒന്നായ കർമ്മയോഗത്തെ പ്രായോഗികമാക്കാൻ ശ്രമിക്കുന്നു എന്നു വരികിൽ നാം അന്യർക്കു് സേവനം ചെയ്യണം, അന്യരുടെ ദുഃഖത്തെ നമ്മുടെ ദുഃഖമായി കാണണം; അതിനു കഴിഞ്ഞാൽ സേവനകാലത്തിൽ നാം സ്വാർത്ഥലാഭത്തെപ്പററിയും സ്വശരീരത്തെത്തന്നേയും മറക്കുന്നു. അങ്ങനെ നിഷ്കാമകർമ്മംചെയ്തു ചെയ്തു്, താനും അന്യനും ഒന്നു തന്നെ എന്നു് ഭാവിച്ചു ഭാവിച്ചു് അവസാനം ഈ ജഗത്തു് മുഴുവനും തന്നിൽ നിന്നന്യമല്ല എന്നു കാണുവാനിടവരുന്നു. തത്ഫലമായി 'ഞാൻ' 'എൻെറ' എന്ന സ്വാർത്ഥചിന്ത നമ്മെ വെടിയുന്നു. ജ്ഞാനമാർഗ്ഗമാണു് സ്വീകരിക്കുന്നതെങ്കിൽ 'സത്യമേതു് മിഥ്യയേതു്'' എന്നു തിരിച്ചറിയണം. 'ഞാൻ' ദേഹമല്ല, മനസ്സല്ല

എന്നു് 'നേതിനേതി' ഭാവത്തിൽ ആത്മഭിന്നമായിട്ടുള്ളതിനെയെല്ലാം ദൂരീകരിച്ചു് 'ആത്മാവാണു് ഞാൻ.' എന്നു മനസ്സിലാക്കണം. ഈ ആത്മജ്ഞാനം ഉണ്ടായിക്കഴിഞ്ഞാൽ നാം എല്ലാത്തരം ദുഃഖങ്ങളിൽനിന്നും മുക്തരാകുന്നു. ഭക്തിമാർഗ്ഗത്തിൽ നാം ഭഗവാനെ സ്നേഹിക്കുന്നു. നമ്മുടെ സകല കർമ്മങ്ങളും ഈശ്വരോന്മുഖമാക്കിത്തീർക്കുമ്പോഠം നാം പറയുന്നു, 'ഭഗവാനുവേണ്ടി ഞാൻ വീടു വെയ്ക്കുന്നു, ഭഗവാനുവേണ്ടി ആഹാരം ഒരുക്കുന്നു.' എന്തിനധികം, ചെയ്യുന്നതൊക്കെ ഭഗവാൻെറ നാമത്തിൽ മാത്രം ചെയ്യുന്നു. ഇങ്ങനെ മനസ്സിനെ ഭഗവാനിൽ മാത്രം ഉറപ്പിച്ചു് മുമ്പോട്ടുപോകുന്നതായാൽ 'ചെറിയ അഹം' നമ്മെ വിട്ടുപിരിയുന്നതായി കാണാം. തദ്വാരാ 'ഞാൻ' 'എൻെറ' എന്ന ബോധത്തിൽ നിന്നും മോചനം ലഭിക്കുന്നതാണു്. രാജയോഗം മനസ്സിലെ വൃത്തികളെ നിരോധിക്കാൻ അനുശാസിക്കുന്നു. യോഗത്തിൻെറ നിർവ്വചനം തന്നെ 'ചിത്തവൃത്തിനിരോധ'മെന്നാണു്. ചിത്തത്തെ വൃത്തിരഹിതമാക്കാൻ, അതിനുള്ളിൽ യാതൊരു വാസനയും ചിന്തയും കടന്നു പററാതിരിക്കാൻ ശ്രദ്ധിക്കണം. മനസ്സു് നിശ്ചലവും നിഷ്കളങ്കവും ആയിക്കഴിഞ്ഞാൽ ആ നിർമ്മലമനസ്സിൽ ഭഗവദ്ദർശനം അനുഭവസിദ്ധമായിത്തീരുന്നു. സമുദ്രം തരംഗരഹിതവും നിർമ്മലവുമാണെങ്കിൽ അതിൻെറ അടിത്തട്ടു് സ്പഷ്ടമായി കാണുവാൻ സാധിക്കും. എന്നാൽ സമുദ്രജലം അഴുക്കു നിറഞ്ഞതും തിരമാലകളാൽ ഇളകിമറിയുന്നതുമായാൽ ഒരിക്കലും അതിൻെറ അടിത്തട്ടു് കാണാനാവില്ല. അതുപോലെ മനസ്സു് വൃത്തികളാകുന്ന തിരമാലകളാൽ ചഞ്ചലമാണെങ്കിൽ അതിൽ ഭഗവാനെ ദർശിക്കാൻ സാദ്ധ്യമല്ല. മനസ്സു് നിർമ്മലവും വൃത്തിരഹിതവുമാണെന്നു വരികിൽ അവിടെ ഈശ്വരനെ കാണാൻ കഴിയുന്നു. അതുകൊണ്ടു് മേൽ പറഞ്ഞ മാർഗ്ഗങ്ങളിൽ ഏതെങ്കിലും ഒന്നിനെ അഥവാ എല്ലാത്തിനേയും കൂട്ടിച്ചേർത്തു് ഈശ്വര സാക്ഷാത്കാരത്തിനുവേണ്ടി ശ്രമിക്കേണ്ടതാണു്.

സാധാരണയായി മനുഷ്യമനസ്സിനു് സാധനാകാലത്തു് ഒരൊററ മാർഗ്ഗത്തെ മാത്രം അവലംബിച്ചു് മുമ്പോട്ടുപോകാൻ ഇഷ്ടമല്ല. ഒന്നിലേറെ മാർഗ്ഗങ്ങളെ സ്വീകരിച്ചു് സാധനചെയ്യാൻ മനസ്സിനു് ഒരു വാസനയുണ്ടു്. അതിൻെറ ഘടനതന്നെ അങ്ങനെയാണു്. ശ്രീരാമകൃഷ്ണദേവൻ പറയാറുള്ളതു്, മൂന്നു യോഗങ്ങളേയെങ്കിലും ഒന്നിച്ചുചേർത്തു് സാധനചെയ്യുന്നതാണു് ഉത്തമം എന്നാണു്. ഒരു പക്ഷിയ്ക്കു് ഉയരത്തിൽ പറക്കണമെങ്കിൽ രണ്ടു ചിറകുകളും വാലും ആവശ്യമാണു്. അതുപോലെ നാം കർമ്മഭക്തിജ്ഞാനങ്ങളെ കൂട്ടിച്ചേർത്തു് ജീവിതത്തിൽ പ്രായോഗികമാക്കിയാൽ എളുപ്പത്തിൽ ഈശ്വരനെ സാക്ഷാത്കരിക്കാൻ സാധിക്കുമെന്നു് ശ്രീ ഗുരുമഹാരാജ് പറയുന്നു. മൂന്നെണ്ണവും ഒരുമിച്ചു ചേർത്തു് സാധനചെയ്യാൻ പുറപ്പെട്ടാലും മനസ്സിനെ കൂടുതൽ ആകർഷിക്കുന്ന മാർഗ്ഗമേതോ അതാണു് നമ്മുടേതു് എന്നു പറയേണ്ടിയിരിക്കുന്നു. ഭക്തിമാർഗ്ഗത്തിലേയ്ക്കാണു് മനസ്സിനു് കൂടുതൽ ചായ്‌വു് എന്നു വരികിൽ നമ്മുടേതു് ഭക്തിമാർഗ്ഗമാണു്. വിചാരംചെയ്യാൻ ഇഷ്ടപ്പെടുന്ന സാധകനെ ജ്ഞാനയോഗി എന്നു് നാം പറയുന്നു. ഇങ്ങനെ സാധനാകാലത്തു് മനസ്സിനെ പ്രബലമായി ആകർഷിക്കുന്ന പഥമേതോ അതിനെ അടിസ്ഥാനപ്പെടുത്തി സാധകരെ കർമ്മി, ജ്ഞാനി, ഭക്തൻ, യോഗി, എന്നെല്ലാം വിളിക്കുന്നു.

ഇനി ഒരിടത്തു് ഉറച്ചുനിന്നുകൊണ്ടു് ഒന്നു ചിന്തിച്ചു്, വിചാരംചെയ്തു്, നോക്കേണ്ടിയിരിക്കുന്നു. ശ്രീകൃഷ്ണഭഗവാൻ ഉദ്ധവരോടു് പറയുന്നു: 'ഉദ്ധവാ, ലോകത്തിൻെറ ഭിന്നരുചി അനുസരിച്ചു ഞാൻ കർമ്മജ്ഞാനഭക്തിയോഗങ്ങളെ നല്കിയിരിക്കുന്നു. ഈ ലൗകികഭോഗങ്ങളിൽ ആസക്തിയില്ലാത്തവർക്കായി ജ്ഞാനമാർഗ്ഗവും, ഭോഗവാസന പ്രബലമായിട്ടുള്ളവർക്കു് കർമ്മവും ജ്ഞാനമാർഗ്ഗത്തിനു് അധികാരമില്ലെന്നുവരികിലും വലിയ ഭോഗാസക്തി ഇല്ലാത്തവർക്കു് ഭക്തിമാർഗ്ഗവും ഞാൻ ഉപദേശിക്കുന്നു.' ജ്ഞാനി വിചാരംചെയ്തു് സത്തായിട്ടുള്ളതേതു് അസത്തായിട്ടുള്ളതേതു് എന്നു് തിരിച്ചറിയുന്നു. അതിൻെറ ഫലമായി അയാഠം നശ്വരമായ ഈ ലോകത്തോടു് വിരക്തി വന്നു് ഭഗവല്ലാഭത്തിനുവേണ്ടി പ്രയത്നിക്കുന്നു. കർമ്മയോഗി നിഷ്കാമകർമ്മം ചെയ്തു ചെയ്തു്, ജീവനിലുള്ള ശിവനെ കണ്ടു് ലോകസേവചെയ്തു് ഈശ്വരലാഭത്തിനർഹനായിത്തീരുന്നു. ഭക്തൻ ഭഗവാനെ ഉപാസി

വാൻ ധൃതരാഷ്ട്രൻ നിർബ്ബന്ധനായി. വാരണാവതത്തിലെ അരക്കില്ലത്തിലേയ്ക്ക് മാതാവൊന്നിച്ച് താമസം മാററിയ പാണ്ഡവർ പിതൃവ്യനായ വിദുരൻെറ സഹായത്താൽ അഗ്നിദാഹത്തിൽനിന്നും രക്ഷപ്പെട്ടു. വേഷപ്രച്ഛന്നരായി പല കഷ്ടങ്ങളേയും തരണംചെയ്ത് ദ്രൗപദീസ്വയംവരകാലത്ത് അവർ പാഞ്ചാലനഗരിയിൽ എത്തിച്ചേൎന്നു. ലക്ഷ്യഭേദനവും പാഞ്ചാലീവിവാഹവും കഴിഞ്ഞപ്പോഴാണ് പാണ്ഡവന്മാർ അഗ്നിക്കിരയായിട്ടില്ലെന്ന് ധൃതരാഷ്ട്രന്നു മനസ്സിലായത്. അദ്ദേഹം വിദുരാദികളുടെ ഉപദേശപ്രകാരം പാണ്ഡവരെ വരുത്തി കൃഷ്ണസന്നിധിയിൽവെച്ച് പകുതിരാജ്യംകൊടുത്തു തൃപ്തരാക്കി ഖാണ്ഡവപ്രസ്ഥത്തിലേയ്ക്കയച്ചു.

അചിരേണ യുധിഷ്ഠിരൻെറ അസാമാന്യമായ ധൎമ്മനിഷ്ഠയും ഭീമാൎജ്ജുനന്മാരുടെ ബാഹുബലവുംമൂലം പാണ്ഡവന്മാൎക്ക് അത്യധികമായ അഭിവൃദ്ധിയുണ്ടായി. ശ്രീകൃഷ്ണൻെറ സഹായത്താൽ, ഒരു രാജാധിരാജന്നുമാത്രം ചെയ്യാവുന്ന രാജസൂയയാഗം കഴിക്കുവാൻ യുധിഷ്ഠിരന്ന് സാധിച്ചു. ഖാണ്ഡവദാഹസമയത്ത് അഗ്നിയിൽനിന്ന് പാർത്ഥൻ രക്ഷപ്പെടുത്തിയ മയനെന്ന അസുരശില്പി വാസുദേവാജ്ഞയനുസരിച്ച് പാണ്ഡവന്മാൎക്കായി നിൎമ്മിച്ചതും ഭ്രമിയിൽ നിസ്തുലവും ആയ സഭയിൽവെച്ചാണ് ഈ യാഗം നടന്നത്. അതിൽ ധൃതരാഷ്ട്രാദികൗരവന്മാരും സന്നിഹിതരായിരുന്നു. പാണ്ഡവന്മാരുടെ അത്യുൽക്കഷ്ത്തെപ്പററി നിനച്ചും സഭയിൽ ജലസ്ഥലഭ്രാന്തിനിമിത്തം സഹിക്കേണ്ടിവന്ന അപമാനം ഓൎത്തും ദുൎയ്യോധനൻ അത്യന്തം ദുഃഖിതനായി. അദ്ദേഹത്തിൻെറ പാണ്ഡവവിദ്വേഷം ശതഗുണീഭവിച്ചു. ഒടുവിൽ മാതുലനായ ശകുനിയുടെ സഹായത്താലും അച്ഛനായ ധൃതരാഷ്ട്രൻെറ ആനുകൂല്യത്താലും അദ്ദേഹം യുധിഷ്ഠിരനെ ചൂതിൽ തോൽപിച്ച് പന്ത്രണ്ടു സംവത്സരം വനവാസവും ഒരു സംവത്സരം അജ്ഞാതവാസവും ചെയ്യണമെന്നുള്ള കരാറിൽ സഹോദരന്മാരോടും ഭാൎയ്യയായ പാഞ്ചാലിയോടുംകൂടി രാജ്യഭ്രഷ്ടനാക്കി. പാണ്ഡവന്മാരെ നശിപ്പിക്കാൻ ദുൎയ്യോധനാദികൾ ഈ കാലത്തിനുള്ളിൽ പല പരിശ്രമങ്ങളും ചെയ്തു; എന്നാൽ വിധിബലത്താൽ ആ യത്നങ്ങളെല്ലാം നിഷ്ഫലങ്ങളായി. ഒടുവിൽ ഗുണികളും അത്ഭുതകൎമ്മാക്കളും തേജസ്വികളുമായ പാണ്ഡവന്മാർ ഈശ്വരസഹായത്താൽ ഈ വിഷമഘട്ടങ്ങളെയെല്ലാം അതിക്രമിച്ച് കരാറുപ്രകാരമുള്ള നിശ്ചയങ്ങളെല്ലാം തൃപ്തികരമാകുംവണ്ണം നിറവേററി പതിന്നാലാംവൎഷം തിരിച്ചെത്തി തങ്ങളുടെ രാജ്യവും സ്വത്തും തിരികെ ആവശ്യപ്പെട്ടു.

യുധിഷ്ഠിരന്നുവേണ്ടി പാഞ്ചാലരാജാവിൻെറ പുരോഹിതനും ധൃതരാഷ്ട്രന്നുവേണ്ടി സഞ്ജയനും ദൗത്യം വഹിച്ചു. ഒടുവിൽ ശ്രീകൃഷ്ണൻതന്നെ യുധിഷ്ഠിരൻെറ സമാധാനതല്പരതയെ വെളിവാക്കാൻവേണ്ടി കൗരവസഭയിൽ ഹാജരായി. തദവസരത്തിൽ അവിടെ സന്നിഹിതരായിരുന്ന നാരദാദി ഋഷീശ്വരന്മാരുടേയും ഭീഷ്മദ്രോണാദി ഗുരുഭൂതന്മാരുടേയും സ്വപിതാക്കളുടേയും വിദുരരുടേയും ശ്രീകൃഷ്ണൻേറയും സദുപദേശങ്ങളും അഭ്യൎത്ഥനകളും ദുൎയ്യോധനൻ നിരാകരിച്ചു. മഹാരഥന്മാരായ ഭീഷ്മദ്രോണകൎണ്ണാദി യോദ്ധാക്കളിലും സേനാബലത്തിലും സ്വവീൎയ്യത്തിലും പൂൎണ്ണമായി വിശ്വസിച്ച് നരനാരായണഋഷികളുടെ അംശരായ അൎജ്ജുനകൃഷ്ണന്മാരെ അദ്ദേഹം നിന്ദിച്ചു. കൃഷ്ണൻെറ വിശ്വരൂപംകൂടി ദുൎയ്യോധനനെ സമാധാനത്തിനായി പ്രേരിപ്പിച്ചില്ലെന്നു മാത്രമല്ല, ഈ വിശ്വരൂപദൎശനംതന്നെ കപടപടുവായ പാൎത്ഥപക്ഷപാതിയുടെ മായാപ്രയോഗമാണെന്ന് അദ്ദേഹം ദുർവ്യാഖ്യാനം ചെയ്കയും ചെയ്തു. ഭഗവദ്ദൌത്യം നിഷ്ഫലമായപ്പോൾ യുദ്ധം അനിവാൎയ്യമാണെന്ന് എല്ലാവൎക്കും മനസ്സിലായി. ഉലൂകൻ സമൎപ്പിച്ച ദുൎയ്യോധനസന്ദേശത്തോടുകൂടി ദുൎയ്യോധനൻ സമാധാനതല്പരനല്ലെന്നും ന്യായമായ യാതൊരഭിപ്രായത്തിന്നും അദ്ദേഹം വഴിപ്പെടുകയില്ലെന്നും യുദ്ധംകൂടാതെ തൻെറ പൂൎവ്വസ്വത്ത് വീണ്ടുകൊള്ളുക അസാദ്ധ്യമാണെന്നും ഭീഷ്മദ്രോണാദി ഗുരുഭൂതന്മാരുടെ നിൎയ്യാണത്തിനുശേഷമേ വിജയം കൈയ്‌വരികയുള്ളുവെന്നും യുധിഷ്ഠിരന്നു വ്യക്തമായി. ക്ഷത്രധൎമ്മത്തെ മുൻനിൎത്തി ശ്രീകൃഷ്ണാനുമതിയോടുകൂടി അദ്ദേഹം യുദ്ധത്തിനായൊരുങ്ങി. അങ്ങനെ ഭാരതന്മാർ തമ്മിൽ ഒരു മഹായുദ്ധം — മഹാഭാരതയുദ്ധം സംഭവിച്ചു.

ദുര്യോധനത്തെററിനാലും ശകുനിപ്പിഴയാലുമേ
കൎണ്ണദുൎമ്മന്ത്രിതത്താലും ക്ഷത്രിയന്മാർ നശിയ്ക്കയാം.

എന്നു് അർജ്ജുനൻ യുധിഷ്ഠിരനോടു് പറയുന്ന ണ്ടെങ്കിലും,

ധർമ്മത്തെ നിലനിർത്താനും ദൈത്യവിധ്വംസനത്തിനും
ലോകരക്ഷയ്ക്കുമിഹ ഞാൻ പൊൽവതേ ചെയ്യണം
[വിഭോ.

എന്ന ബ്രഹ്മപ്രജാപതിയുടെ അഭ്യർത്ഥനയെ നിറവേററാൻ ലോകനിയന്താവായ നാരായണൻ തൻെറ ഇച്ഛാശക്തിയാൽ സൃഷ്ടിച്ചതാണു് ഈ മഹായുദ്ധം.

## നരനാരായണന്മാരും അവതാരോദ്ദേശവും

ഭാരതസേനയ്ക്കു മുഴുവൻ അധിപതികളായ കൃഷ്ണാർജ്ജുനന്മാർ ശ്രീനാരായണൻേറയും നരൻേറയും അവതാരങ്ങളാണു്. ധർമ്മം രണ്ടായതാണു് ഈ ഋഷീശ്വരന്മാർ. സഹസ്രകവചനെന്ന അസുരനെ കൊല്ലാനായി വിഷ്ണു രണ്ടായി അവതരിച്ചു് നരനാരായണന്മാരെന്ന നാമധേയങ്ങളോടുകൂടി ബദരിയെന്ന പുണ്യസ്ഥലത്തു് ചിരകാലം തപസ്സു ചെയ്തുവെന്നാണു് ഐതിഹ്യം.

സനകാദികളുടെ പിതാവും ലോകത്തിൻെറ സൃഷ്ടികർത്താവും ആയ ബ്രഹ്മദേവനുംകൂടി ആദ്യനും സർവ്വർക്കും വന്ദ്യനുമായി സ്വതേജസ്സുകൊണ്ടു ലോകത്തെ പ്രകാശിപ്പിച്ചു് സ്വകർമ്മങ്ങളാൽ ലോകത്തെ ധർമ്മച്യുതി വരാതെ നിർത്തുന്നവനും കാമക്രോധാദിദോഷങ്ങൾക്കതീതനും ആയ ഒരു മൂർത്തിയാണു് നാരായണൻ. അനേകദിവ്യസംവത്സരങ്ങളോളം നീണ്ടുനിന്ന അദ്ദേഹത്തിൻെറ തപസ്സു കണ്ടു ഭയന്നു് അതിനെ മുടക്കുവാൻ ദേവേന്ദ്രൻ ചെയ്ത ശ്രമങ്ങളെല്ലാം വിഫലമായി. കാമത്തെ താൻ ജയിച്ചിരിക്കുന്നുവെന്നും ഐശ്വര്യങ്ങളെല്ലാം തൻെറ അധീനമാണെന്നും ആ ദിക്പാലകനെ ബോദ്ധ്യപ്പെടുത്തുവാൻ അദ്ദേഹം തൻെറ ഊരുപ്രദേശത്തിൽനിന്നും സൃഷ്ടിച്ച സ്ത്രീരത്നമാണു് ഉർവ്വശി. പരാക്രമത്തിൽ തനിക്കു് തുല്യനില്ലെന്നു് നാരായണൻ ഹിരണ്യകശിപുപുത്രനായ പ്രഹ്ലാദനുമായുണ്ടായ യുദ്ധത്തിൽ തെളിയിച്ചു. ആ രാക്ഷസരാജാവിനെ യുദ്ധത്തിൽനിന്നു വിരമിപ്പിച്ചതും രാജാധികാരത്തിൽനിന്നു് ഒഴിപ്പിച്ചതും ഈ ഭക്തവത്സലനായ നാരായണൻതന്നെയാണു്. തൻെറ കഠോരമായ തപസ്സുമൂലം സൂക്ഷ്മത്തിലും സൂക്ഷ്മതരനും മഹത്തുക്കളിൽവെച്ചു് മഹത്തമനുമായ ശ്രീപരമേശ്വരനെ അദ്ദേഹം പ്രീതിപ്പെടുത്തി തനിക്കധീനനാക്കി. ശിവനു് അത്യന്തം ഇഷ്ടനായ ഒരു മൂർത്തിയാണു് നാരായണൻ.

നാരായണനെ അപേക്ഷിച്ചു് നരൻ അല്പം താഴെയാണു്. എങ്കിലും അതിതേജസ്വിയും ഋഷീശ്വരനും അചിന്ത്യകർമ്മാവുമാണു് നരൻ. ഒരുപിടി ഇഷീകപ്പുൽകൊണ്ടു് ദംഭോദ്ഭവൻ എന്ന രാജാവിൻെറ യുദ്ധശ്രദ്ധ നശിപ്പിച്ചു് താൻ അതിവിദഗ്ദ്ധനായ യോദ്ധാവാണെന്നു കാണിച്ചുവെങ്കിലും തൻെറ സമാധാനകാംക്ഷയും ധർമ്മതല്പരതയും യുദ്ധകാംക്ഷയെക്കാൾ എത്രയോ മീതെയാണെന്നും ലോകതല്പരതയാണു് തൻെറ സ്ഥായിയായ ആഗ്രഹമെന്നും അദ്ദേഹം വെളിപ്പെടുത്തിയിട്ടുണ്ടു്.

ഇത്രയും മാഹാത്മ്യമുള്ള ഈ പുരാണർഷികൾ ദേവകാര്യാർത്ഥം ഭൂമിയിൽ അവതരിച്ചു. അവരുടെ മഹത്വമറിഞ്ഞാണു് നാരദാദിഋഷീശ്വരന്മാർ കൃഷ്ണാർജ്ജുനന്മാർ അജയ്യരും അനിന്ദ്യരും ആണെന്നു വീണ്ടും വീണ്ടും പ്രഖ്യാപിച്ചതു്. അവർക്കു തടസ്സമായൊന്നുമില്ല; അസാദ്ധ്യമായും ഒന്നുമില്ല. ഇവർ പുരാണർഷികളാണെന്നും യുഗംതോറും ലോകനന്മയ്ക്കായി വിവിധലോകങ്ങളിൽ വിഹരിക്കുന്നവരാണെന്നും മനുഷ്യരെന്നു കല്പിച്ചു് അവരെ നിന്ദിക്കരുതെന്നും ബ്രഹ്മദേവൻ ദേവകളോടു പ്രത്യേകിച്ചു് ശാസിച്ചു പറഞ്ഞതു് ഇതു നിമിത്തമാണു്. ''ധർമ്മമെങ്ങവിടെ കൃഷ്ണൻ കൃഷ്ണനെങ്ങവിടെജ്ജയം,'' എന്നു പറയാൻ വ്യാസമഹർഷി ഒട്ടും മടിച്ചില്ല. എല്ലാ പുരുഷാർത്ഥങ്ങളും കൈയ്‌വരാൻ ശ്രീകൃഷ്ണപ്രീതിയൊന്നു മതിയെന്നു് ഭീഷ്മർ ശരശയ്യയിൽ കിടന്നുകൊണ്ടു് യുധിഷ്ഠിരനു് ധർമ്മോപദേശം ചെയ്യുന്ന അവസരത്തിൽ സംശയാതീതമായി വ്യക്തമാക്കിയിട്ടുണ്ടു്.

കല്പപ്രളയകാലത്തു് അവശേഷിച്ച സഹസ്രകവചൻ സൂര്യപുത്രനായി കുന്തീദേവിയിൽ ജനിച്ചു. നരാംശമായി ജനിച്ച അർജ്ജുനൻെറ പ്രധാനജീവിതോദ്ദേശം നിവാതകവചകാലകേയവധവും കർണ്ണവധവുമായിരുന്നു. നാരായണനാകട്ടെ, ഭീഷ്മർ ദുര്യോധനനോടു പറയുന്ന പോലെ,

'യുദ്ധത്തിൽ കൊന്നു വിട്ടോരാ ദൈത്യദാനവരാക്ഷസർ
പിറന്നിരിപ്പൂ നരരായ്ഘോരാകാരർ മഹാബലർ,
അവരെ കൊല്ലുവാൻ ശക്തൻ ഭഗവാൻ നരനൊത്തവൻ
മനുഷ്യജന്മം കൈക്കൊണ്ടു,'

ഭൂമിയിൽ സഞ്ചരിച്ചു.

## അർജ്ജുനൻെറ യോഗ്യത

അർജ്ജുനൻ അദ്വിതീയനായ ഒരു യോദ്ധാവായിരുന്നു. അദ്ദേഹത്തിൻെറ ജനനകാലത്തു് 'നരാംശമായ' ഈ ബാലൻ മേലിൽ മഹാകൃത്യങ്ങൾ ചെയ്യുമെന്നു് അശരീരിവാക്കുണ്ടായിരുന്നു. ശീഘ്രാസ്ത്രപടുവായ ഫൽഗുനനെപ്പററി പിതാമഹനായ ഭീഷ്മർ കൗരവരാജാവായ ദുര്യോധനനോടു് പറയുന്നതിപ്രകാരമാണു്:

രക്തനേത്രൻ ഗുഡാകേശൻ നാരായണസമന്വിതൻ
രണ്ടു സൈന്യത്തിലും വീരനിമ്മട്ടു രഥിയില്ലഹോ.
ഇല്ല വാനോരിലും മുന്നം മർത്ത്യോരഗഗണത്തിലും
യക്ഷരക്ഷസ്സുകളിലും പിന്നെയുണ്ടോ മനുഷ്യരിൽ?

വാസുദേവൻ സൂതനാണു യോദ്ധാവാണദ്ധനഞ്ജയൻ
വില്ലു ദിവ്യം ഗാണ്ഡിവമാം വായുവേഗങ്ങൾ വാജികൾ
ഹിരണ്യപുരമാണ്ടുള്ളോരസംഖ്യം ദാനവേന്ദ്രരെ
ഒററത്തേരാലവൻ വെന്നാനത്തരം രഥിയാരുവാൻ ?
സംരംഭംകൊണ്ടിവൻ കൊല്ലും ബലവാൻ സത്യ[വിക്രമൻ
നിൻെറ സൈന്യം മഹാബാഹു സ്വസൈന്യം കാത്തു[നില്പവൻ
ഈയർജ്ജുനനോടേല്ക്കും ഞാനാചാര്യൻ താനുമങ്ങനെ
മൂന്നാമനില്ലാ രാജേന്ദ്രാ രണ്ടു സൈന്യത്തിലും ശരി.

അതുപോലെതന്നെ, ദ്രോണൻ അശ്വത്ഥാമാവിനോടും അർജ്ജുനൻെറ യോഗ്യതകളെപ്പററി ശ്ലാഘിച്ചു പറയുന്നുണ്ടു്:

ഇന്ദ്രാദിവാനവന്മാർക്കും പോരിലേററമജേയനാം
ബലവാൻ, ബുദ്ധിമാൻ, ക്ലേശം സഹിക്കും യോധ–[പുംഗവൻ
പോരിലെന്നുംജയിക്കുന്നോൻ പാണ്ഡവൻ ഭൈരവാ–[സ്ത്രനാം.

എന്നാൽ ഈ മഹാവില്ലാളിയായ അർജ്ജുനൻ കൃഷ്ണസഹായമില്ലെങ്കിൽ ഭാരതയുദ്ധത്തിൽ ജയിക്കുമായിരുന്നില്ല.

## കൃഷ്ണസാരഥ്യസ്വീകാരം

ഉത്തരാസ്വയംവരം കഴിഞ്ഞു് ബന്ധുക്കളെല്ലാം പിരിഞ്ഞ അവസരത്തിൽ ശ്രീകൃഷ്ണനും ദ്വാരകയ്ക്കുമടങ്ങി. ചാരന്മാർമുഖേന ഈ വിവരമറിഞ്ഞ ദുര്യോധനൻ അദ്ദേഹത്തിൻെറ സഹായം ആവശ്യപ്പെടുന്നതിനായി അവിടെ ചെന്നു. അന്നുതന്നെ അർജ്ജുനനും ഇതേ ആവശ്യത്തിനു് അവിടെ എത്തി. ദുര്യോധനൻ മുമ്പേ എത്തിയെങ്കിലും ആദ്യം കൃഷ്ണൻ കണ്ടു സംസാരിച്ചതു് അർജ്ജുനനോടായിരുന്നു. അതിനാൽ രണ്ടു പക്ഷത്തിനും സഹായം ചെയ്വാൻ ഈ യാദവശ്രേഷ്ഠൻ നിശ്ചയിച്ചു. ഒരു കൂട്ടർക്കു് ആയുധമെടുക്കാത്ത താനും മററവർക്കു് തൻെറ പ്രബലമായ നാരായണസൈന്യവും കൊടുക്കാമെന്നു പറഞ്ഞു. അർജ്ജുനൻ കൃഷ്ണനെയും ദുര്യോധനൻ സൈന്യത്തേയും വരിച്ചു. ദുര്യോധനൻ പോയപ്പോൾ, യുദ്ധം ചെയ്യാത്ത തന്നെ എന്തിനാണു് വരിച്ചതെന്നു് ചോദിച്ച കൃഷ്ണനോടു് അർജ്ജുനൻ പറഞ്ഞതു്,

ഭവാനായവരേയൊക്കെക്കൊൽവാനാളാണു നിശ്ചയം
ഞാൻതനിച്ചും കൊന്നൊടുപ്പാൻ പോരുമേ പുരുഷർഷഭ!
പോരിന്നെനിക്കമുണ്ടാശയതോർത്തേവം വരിച്ചു ഞാൻ
സാരഥ്യമങ്ങേററിടേണമെന്നാണെൻ മോഹമെപ്പൊഴും.
ഏറെക്കാലം കാത്ത കാമമിതങ്ങൊപ്പിച്ചിടേണമേ!

എന്നാണു്. ഇതിനുത്തരമായി കൃഷ്ണൻ,

കൊള്ളാമർജ്ജുന, നീയെന്നോടല്ലോ സ്പർദ്ധിച്ചിടുന്നതും
നിൻെറ സാരഥ്യമേറേറൻ ഞാനിഷ്ടം സാധിച്ചിടും തവ.

എന്നു പറഞ്ഞു സമാധാനിപ്പിച്ചു.

വിരാടപുരിയിൽ ഗോഗ്രഹണകാലത്തു് ഉണ്ടായ യുദ്ധത്തിൽ പാർത്ഥസാരഥ്യം വഹിച്ചതു് അശ്വകോവിദനെങ്കിലും ഒരു സാധാരണ രഥികൻ മാത്രമായ വിരാടപുത്രൻ ഭൂമിഞ്ജയനെന്ന ഉത്തരനായിരുന്നു. ഭീഷ്മൻ, ദ്രോണൻ, കൃപൻ, കർണ്ണൻ, അശ്വത്ഥാമാവു് തുടങ്ങിയ മഹാരഥന്മാരെയെല്ലാം ഒററത്തേരാൽ അർജ്ജുനൻ അവിടെ വെച്ചു തോല്പിച്ചു. ആ നിലയ്ക്കു് സാരഥ്യവേലയിൽ അദ്വിതീയനും രഥിശ്രേഷ്ഠനുമായ ശ്രീകൃഷ്ണൻ സാരഥിയായുള്ളപ്പോൾ തനിക്കു് വിജയം സുസാദ്ധ്യമാകുമെന്നു് അർജ്ജുനൻ ഒരു പക്ഷെ ഓർത്തിരിക്കാനിടയുണ്ടു്. അർജ്ജുനൻെറ അപേക്ഷയെ യുധിഷ്ഠിരനും ആവർത്തിച്ചു എന്നു് കൃഷ്ണൻെറ ഉലൂകനോടുള്ള,

യുധിഷ്ഠിരാജ്ഞയാലേററം യോഗ്യനാമർജ്ജുനനു ഞാൻ
വിജിതാത്മാവിനു രണത്തിങ്കൽ സാരഥ്യമേററതാം.

എന്ന വാക്യത്തിൽനിന്നും മനസ്സിലാക്കാം.

തൻെറ സാരഥ്യവേലയ്ക്കായി അപേക്ഷിക്കുന്ന അവസരത്തിൽ എത്രത്തോളം വലുതായ ഒരു ഭാരമാണു താൻ കൃഷ്ണനിൽ ചുമത്തിയതെന്ന ബോധം അർജ്ജുനനു് ഉണ്ടായിരുന്നുവെന്നു് തോന്നുന്നില്ല. അതിൻെറ ഗൗരവം ത്രികാലജ്ഞനായ കൃഷ്ണൻ മാത്രമേ അറിഞ്ഞിരുന്നുള്ളു. യുദ്ധാവസാനത്തിൽ യുധിഷ്ഠിരനോടു് കൃഷ്ണൻ പറയുന്നതിതാണു്:

ഗാണ്ഡീവധന്വാവൊത്തീ ഞാനുപപ്ലാവ്യത്തിൽ വന്ന [നാറം
മധുപക്കം തന്ന മുന്നമെന്നോടങ്ങോതിയില്ലയോ,
ഇവൻ ഭ്രാതാവു നിൻ തോഴനല്ലോ കൃഷ്ണ, ധനഞ്ജയൻ
സപ്താപത്തിൽ മഹാബാഹോ, കാത്തുകൊാംകെന്നു [താൻ പ്രഭോ!
ആ സവ്യസാചിയെക്കാത്തേൻ നീ ജയിച്ചു ജനേശ്വര,
ഭ്രാതാക്കളൊത്തു രാജേന്ദ്ര, ശൂരൻ സത്യപരാക്രമൻ
രോമാഞ്ചമഞ്ചുമീ വീരക്ഷയപ്പോർ വിട്ടു കേറി നീ.

കൃഷ്ണനും അജ്ജുനനും ബന്ധുക്കളാണ്. കൃഷ്ണൻെറ അച്ഛൻപെങ്ങളും സകലഗുണസമ്പന്നയും ക്ഷത്രിയസ്ത്രീകളിൽ അദ്വിതീയയും കളങ്കരഹിതയും ആയ കുന്തീദേവിയുടെ തൃതീയ പുത്രനാണ് ഫൽഗുനൻ. പാഞ്ചാലീസ്വയംവരത്തിൽവെച്ച് അവർ തമ്മിൽ പരിചയപ്പെടുവാൻ ഇടയായി. അതിനുശേഷം അവരുടെ മൈത്രി ശക്തിമത്തായിത്തീൎന്നു. ഇത്തരമുള്ള ബാഹ്യകാരണങ്ങളാലായിരിക്കാം പാൎത്ഥൻ കൃഷ്ണനെ വരിച്ചതെങ്കിലും സൎവ്വജ്ഞനായ കൃഷ്ണനാകട്ടെ തൻെറ സാന്നിദ്ധ്യവും ഉപദേശവും പാണ്ഡവന്മാൎക്ക് അത്യാവശ്യമാണെന്നറിഞ്ഞതിനാലാണ് യാതൊരു തടസ്സവും പറയാതെ സാരഥ്യം കൈക്കൊണ്ടതു്.

## യുദ്ധത്തിൻെറ തുടക്കം

ന്യായമായ വിധത്തിലായിരുന്നു യുദ്ധം തുടങ്ങിയതു്. യുദ്ധവാൎത്തകൾ മുഴുവൻ അപ്പഴപ്പോൾ ധൃതരാഷ്ട്രന്ന് വിവരിച്ചുകൊടുത്ത സഞ്ജയൻ പറയുന്നു:

പരംതമ്മിൽ കരാർചെയ്തു കുരുപാണ്ഡവസോമകർ
പൊരുതാനുള്ള മുറകളുറപ്പിച്ചിതു ഭാരത!
യുദ്ധം കഴിഞ്ഞാൽ നമ്മൾക്കുവേണം പ്രീതി പരസ്പരം
യോജിയ്ക്കുക,ന്യായഭാഗം വയ്ക്കാ പിന്നെയൊരുത്തനും.

ഇപ്രകാരം തുടങ്ങിയ യുദ്ധം, ക്രമേണ, ഇഷ്ടജനങ്ങളുടെ നിധനംമൂലം ക്രോധവ്യസനങ്ങളാണ്ട യോദ്ധാക്കൾ നിയമങ്ങളെയെല്ലാം തെററിച്ചതിനാൽ ഏതുവിധേനയും ശത്രുജയം ചെയ്യുയെന്ന നിലയിലെത്തി.

## യുദ്ധം

കൗരവസേന ഭീഷ്മപിതാമഹൻെറ നേതൃത്വത്തിൽ പശ്ചിമാഭിമുഖമായും പാണ്ഡവസേന പാഞ്ചാലനായ ധൃഷ്ടദ്യുമ്നൻെറ നേതൃത്വത്തിൽ പൂൎവ്വാഭിമുഖമായും പുണ്യഭൂമിയായ കുരുക്ഷേത്രത്തിൽ അണിനിരന്നു. യുധിഷ്ഠിരൻ ഭീഷ്മ, ദ്രോണ, കൃപ, ശല്യരെന്നീ ഗുരുഭൂതന്മാരെ വന്ദിച്ച് അവരുടെ അനുമതിയോടുകൂടി യുദ്ധമാരംഭിച്ചു.

മഹാഭാരതയുദ്ധം പതിനെട്ടു ദിവസം നീണ്ടുനിന്നു. ആദ്യത്തെ പത്തു ദിവസം ഭീഷ്മരായിരുന്നു കൗരവസേനാപതി. വസുക്കളുടെ അംശമായി ശന്തനുവിന്ന് ഗംഗാദേവിയിൽ ജനിച്ച പുത്രനും ബ്രഹ്മചാരിയും സ്വച്ഛന്ദമൃത്യുവും ക്ഷത്രിയകുലകാലനെന്നു പേർകേട്ട ഭാൎഗ്ഗവരാമനെ ഇരുപത്തെട്ടു ദിവസത്തെ യുദ്ധംകൊണ്ട് തൃപ്തിപ്പെടുത്തിയവനും ആയ ഭീഷ്മനെ അദ്ദേഹത്തിൻെറതന്നെ ഉപദേശപ്രകാരം അംബയുടെ പുനർജ്ജന്മവും പാഞ്ചാലപുത്രനുമായ ശിഖണ്ഡിയെ മുൻനിൎത്തി അജ്ജുനൻ അസ്ത്രമെയ്തു് തേരിൽനിന്നു വീഴ്ത്തി.

അനന്തരം ആചാൎയ്യവരനും, ധനുർവേദത്തിൽ നിസ്തുലനും ആയ ദ്രോണൻ സേനാപതിയായഭിഷേകം ചെയ്യപ്പെട്ടു. അഞ്ചു ദിവസത്തെ യുദ്ധത്തിൽ നിരവധി വീരന്മാരെ അദ്ദേഹം തൻെറ അസ്ത്രശക്തിയാൽ നശിപ്പിച്ചു. തൻെറ മകൻ മരിച്ചെന്നു കേട്ടുണ്ടായ ദുഃഖത്താൽ വിമൂഢനായി ആയുധം വെച്ച് യോഗാരൂഢനായിരിക്കുന്ന അവസരത്തിൽ ധൃഷ്ടദ്യുമ്നനാൽ ഈ ഭാരതാചാൎയ്യൻ നിഹതനായി.

കുന്തീദേവിയുടെ പുത്രനെങ്കിലും രാധേയനായി മാത്രം അറിയപ്പെട്ടുവന്ന കൎണ്ണനായി പിന്നത്തെ സേനാപതി. ഈ വീരയോദ്ധാവ് രണ്ടു ദിവസത്തെ കഠോരയുദ്ധത്തിനുശേഷം ബ്രാഹ്മണശാപവും ഗുരുശാപവും ഹേതുവായി അചിന്ത്യകൎമ്മാവും നരാംശവും നാരായണസഹായനുമായ അജ്ജുനനാൽ കൊല്ലപ്പെട്ടു.

ശേഷിച്ച ഒരു ദിവസത്തിൽ മാദ്രേയരാജാവായ ശല്യരും ശകുനി, ഉലൂകൻ, ദുൎയ്യോധനൻ എന്നിവരും നിലംപതിച്ചു. അന്നു രാത്രിയിൽത്തന്നെ ശിവൻെറ അനുഗ്രഹത്താൽ, കാലഹതരായ ധൃഷ്ടദ്യുമ്നൻ, ശിഖണ്ഡി, പാഞ്ചാലീപുത്രന്മാർ എന്നിവരെയും അവശേഷിച്ച ഒരു ക്ഷൗഹിണിസേനയേയും അവർ ഉറങ്ങിക്കിടക്കെ രുദ്രാംശമായ അശ്വത്ഥാമാവ് കൃപരുടേയും ഭോജൻേറയും സഹായത്തോടുകൂടി കൊന്നൊടു

ക്കി. ആ രാത്രിയിൽതന്നെ ദുര്യോധനനും മരണമടഞ്ഞു. അതോടുകൂടി ഭാരതയുദ്ധവും അവസാനിച്ചു. ഒടുവിൽ അശ്വത്ഥാമാവു്, കൃപൻ, കൃതവർമ്മാവു് എന്നീ മൂന്നുപേർ കൗരവസേനയിലും പാണ്ഡവന്മാർ, സാത്യകി, കൃഷ്ണൻ എന്നീ ഏഴു പേർ പാണ്ഡവസേനയിലും അവശേഷിച്ചു. ഒടുവിലത്തെ കൗരവസേനാനായകനായ അശ്വത്ഥാമാവിനെ തോൽപിച്ചു് കാട്ടിലേയ്ക്കയച്ചു് പാണ്ഡവന്മാർ ഹതാമിത്രരായിത്തീർന്നു. യുദ്ധത്തിൽ വിജയികളായെങ്കിലും ബന്ധുപുത്രാദികളെല്ലാം മരിച്ചുപോയതിനാൽ യുധിഷ്ഠിരനു് ആ വിജയത്തിൽ ആഹ്ലാദമുണ്ടായതേയില്ല.

[തുടരും]

---

# ശ്രീരാമകൃഷ്ണദേവൻ

**മൈത്രാനന്ദസ്വാമി**

ശ്രീരാമകൃഷ്ണദേവന്റെ ശിഷ്യന്മാരോ ഭക്തന്മാരോ ആരും ഭഗവാന്റെ പാദാദികേശമോ കേശാദിപാദമോ വർണ്ണിച്ചുകാണുന്നില്ല.

ശ്രീരാമകൃഷ്ണന്റെ ഫോട്ടോ ഇല്ലെ? അദ്ദേഹത്തെ സ്റ്റുഡിയോവിൽകൊണ്ടുപോയി എടുപ്പിച്ച ഫോട്ടോ പോലുമുണ്ടല്ലൊ. അതൊന്നും പോരേ? എത്ര നല്ല തൂലികാചിത്രമായാലും ഫോട്ടോവിനു് തുല്യം തനിപ്പകർപ്പാകയില്ലല്ലൊ. പിന്നെന്തിനു് കേശാദിപാദവും മററും എന്നു ചോദിക്കുന്നവരുണ്ടാകാം.

കാഴ്ചയിൽ കേവലം ഒരു സാധാരണക്കാരൻ, വല്ല തോട്ടക്കാരനോ മററൊ ആണെന്നു അപരിചിതർ തെററിദ്ധരിക്കത്തക്കവിധം. ദക്ഷിണേശ്വരം സന്ദർശിക്കാൻ വന്ന ഒരു മാന്യൻ അപ്രകാരം ധരിച്ചു് 'ഒരു പൂവിങ്ങുപറിച്ചു താ,' എന്നാജ്ഞാപിക്കുകയുണ്ടായിട്ടുണ്ടു്. അത്രയ്ക്കും സാധാരണക്കാരൻ.

'പുറമേ കാഴ്ചയിൽ ഒരു സാധാരണക്കാരനെപ്പോലിരുന്നിരുന്നു. എന്നാലോ, ആ മൂന്നരമുഴത്തിനുള്ളിൽ എന്തൊരത്ഭുതശക്തിയാണു് പ്രവർത്തിച്ചിരുന്നതു്?' എന്നു് ഭഗവാന്റെ ശിഷ്യനായ ശിവാനന്ദസ്വാമികൾ പറയുകയുണ്ടായിട്ടുണ്ടു്.

ബാഹ്യമായി അലൗകികചിഹ്നങ്ങളൊന്നുമില്ലാതിരുന്നതിനാൽ വർണ്ണിക്കുവാൻ ആർക്കും തോന്നാഞ്ഞതാണോ? അതോ ആ മൂന്നരമുഴത്തിനുള്ളിൽ കുടികൊണ്ടു കേളിയാടിയ അത്ഭുതശക്തി കണ്ണും കരളും കവർന്നു് അവരെ അത്ഭുതസ്തബ്ധരാക്കിയതോ?

എന്തൊക്കെ പറഞ്ഞാലും ഒരു തൂലികാചിത്രം കിട്ടാഞ്ഞാൽ ഭക്തന്മാർക്കു് തൃപ്തിയാകയില്ല. ഭഗവാന്റെ തിരോധാനത്തിനുശേഷം വർഷങ്ങൾ പത്തറുപതു കഴിഞ്ഞപ്പോഴതാ 'കണ്ടവരാരും ഒരു തൂലികാചിത്രമെഴുതിയില്ലല്ലൊ,' എന്നൊരു ആവലാതി. ആവലാതിക്കാരി ഒരു പാശ്ചാത്യമഹിളയാണു്: 'സ്വാമി വിവേകാനന്ദനെക്കുറിച്ചു് പുതിയ കണ്ടുപിടുത്തങ്ങൾ' എന്ന മഹാഗ്രന്ഥം രചിച്ച മേരീ ലൂയിസ് ബർക്കു്.

'ശ്രീരാമകൃഷ്ണപരമഹംസദേവനെ, എന്തിനു് അദ്ദേഹത്തിന്റെ പ്രധാന ശിഷ്യന്മാരെപ്പററിപ്പോലും, കണ്ടാൽ എങ്ങനെയിരുന്നിരുന്നുവെന്നു് ഇന്ത്യൻ ചരിത്രകാരന്മാരും ഓർമ്മക്കുറിപ്പുകാരും ആരും വിസ്തരിച്ചു് എഴുതിയിട്ടില്ല. ഭാഗ്യവശാൽ നമുക്കു ലഭിച്ചിട്ടുള്ള ചില ഫോട്ടോകൾ ഇല്ലായിരുന്നുവെങ്കിൽ അവർ കാഴ്ചയ്ക്കെങ്ങനെ എന്നു് ഒരു രൂപവുമില്ലാതെ പോയേനെ. ബാഹ്യമായതിനേക്കാൾ ആദ്ധ്യാത്മികകാര്യങ്ങളിൽ താൽപര്യമേറിയതുകൊണ്ടാണോ ഇന്ത്യൻ ചരിത്രകാരന്മാർക്കു് ഈ നോട്ടക്കുറവു പററിയതു്? ഭക്തന്മാർക്കു് തങ്ങളുടെ ഇഷ്ടമൂർത്തിയെക്കുറിച്ചുള്ള വർണ്ണന മടുക്കാറില്ലെന്ന വസ്തുത ഹിന്ദുക്കൾക്കു നല്ലപോലെ അറിയാം. ഇഷ്ടമൂർത്തിയുടെ കണ്ണു് അതിന്റെ ആകൃതി, നിറം,

വലിപ്പം; മുടിയുടെ മടച്ചില്, ഉടലിൻെറ നിറം, ഉയരം, ഘടന; ശബ്ദഗുണം, അംഗചേഷ്ടകൾ, ഉടുപ്പ്, നടപ്പ്, ഇഷ്ടാനിഷ്ടങ്ങൾ എന്നിവ കേട്ടാലും കേട്ടാലും മതിവരലില്ല ഭക്തന്മാർക്ക്. അതറിയാനും പറയാനും കേൾക്കാനുമുള്ള ഒരു തൃഷ്ണയുണ്ടല്ലൊ – അതു പാശ്ചാത്യമല്ല, പൗരസ്ത്യമാണ്. എന്നിട്ടുമെന്തേ ശ്രീരാമകൃഷ്ണദേവൻേറയും ശിഷ്യന്മാരുടെയും കാര്യത്തിൽ അവരുടെ ഹിന്ദുചരിത്രകാരന്മാർ മൗനം ഭജിച്ചതു്? അന്നന്നു കണ്ടതിനെ കണ്ടപടി വാൎത്തുവാൻ പ്രാചീനഹിന്ദുക്കൾക്കുണ്ടായിരുന്ന പരിപുഷ്ടമായ കൗശലം ദീൎഘകാലമായ രാഷ്ട്രീയാടിമത്തംകൊണ്ടു് ഹിന്ദുക്കൾക്കു നഷ്ടപ്പെട്ടുപോയോ ?'' *

മേരീ ലൂയിസ് ബർക്കിൻെറ ഈ വിലപനം കേട്ട് മൂക്കിൽ വിരൽവെച്ചുപോകത്തക്കവണ്ണം അത്ര ദരിദ്രമാണോ നമ്മുടെ അവസ്ഥ ? എങ്കിൽ നാം ലജ്ജിക്കുകതന്നെ വേണം. എന്നാൽ ഭാഗ്യവശാൽ പ്രാതഃസ്മരണീയനായ ഒരു വ്യക്തി നമ്മെ രക്ഷിച്ചിട്ടുണ്ട്; ആ അഭാവം നികത്തിയിട്ടുണ്ട്. ശ്രീ നാഗേന്ദ്രനാഥഗുപ്തനാണാ മഹാൻ. അതിമനോഹരമായ ഒരു തൂലികാചിത്രം അദ്ദേഹം വരച്ചുതന്നിട്ടുണ്ട്. മേരീ ലൂയിസ്ബർക്ക് അതു കാണുവാനിടവന്നിട്ടില്ലെന്നു തീൎച്ച. സാക്ഷാൽ എമ്മിൻെറ (മാസ്റ്റർ മഹാശയൻ–മഹേന്ദ്രനാഥഗുപ്തൻ) അകന്ന ഒരു അനുജനാണിദ്ദേഹം. എം. ശ്രീരാമകൃഷ്ണനെ ചെന്നു് കാണുന്നതിനു മുമ്പ് നാഗേന്ദ്രനാഥൻ കാണുകയുണ്ടായി. ശ്രീരാമകൃഷ്ണനെ ഒന്നുപോയി കാണേണ്ടതാണെന്നു് എമ്മിനോടു നിർബന്ധമായിപ്പറയുകയുമുണ്ടായി. എം ചെന്നുകണ്ടതിൻെറ ഫലമാണല്ലൊ 'കഥാമൃതം' ! വിവേകാനന്ദസ്വാമികൾ കോളേജ് വിദ്യാൎത്ഥിയായിരുന്ന കാലത്തു് അതേ കോളേജിലെ ഒരു വിദ്യാൎത്ഥിയായിരുന്നു നാഗേന്ദ്രനാഥനും. പിന്നീട് ലാഹോറിൽ ഒരു പത്രാധിപരായിരുന്നു. സ്വാമിജി കൊളൊമ്പൊ മുതൽ അൽമോറവരെ പ്രസംഗിച്ചു പോകുംകാലം ലാഹോറിൽ വിവേകാനന്ദസ്വാമികളുടെ ആതിഥേയൻ നാഗേന്ദ്രനാഥഗുപ്തനായിരുന്നു. എല്ലാംകൊണ്ടും ചിരസ്മരണീയൻ!

1936–ൽ ശ്രീരാമകൃഷ്ണജന്മശതാബ്ദിയിൽ, പരമഹംസനെ നേരിൽക്കണ്ട സാക്ഷിയായി ആഘോഷത്തിൽ പങ്കുകൊള്ളുവാനുള്ള ഭാഗ്യം ലഭിച്ച നാഗേന്ദ്രനാഥഗുപ്തൻ ആ വഷം 'കഥാമൃത'ത്തിൽനിന്നും പലഭാഗങ്ങളും ഇംഗ്ലീഷിലേയ്ക്കു തൎജ്ജമചെയ്തു് Sayings of Sri Ramakrishna എന്നൊരു പുസ്തകം പ്രസിദ്ധപ്പെടുത്തി. അതിൻെറ മുഖവുരയായി ഒരു ഗദ്യഗാനം സ്വയം എഴുതിയിട്ടുണ്ട്. അതിലാണു് ശ്രീരാമകൃഷ്ണൻെറ തൂലികാചിത്രം വരച്ചുകാണിക്കുന്നതു്.

''പരമഹംസനെ കാണുകയും അദ്ദേഹം പറയുന്നതു കേൾക്കുകയും ചെയ്യുവാനുള്ള ഭാഗ്യം എനിക്കുണ്ടായി. അതിനെക്കുറിച്ചു് എഴുതുവാൻ ഇന്നു ഞാൻ ആയുസ്സോടുകൂടിയിരിക്കുന്നു. 1881 ജൂലായി മാസത്തിലാണു് ഞാനദ്ദേഹത്തെ കണ്ടതു്. അന്നെനിക്കു് 19 വയസ്സായിരുന്നു. ബ്രഹ്മസമാജപ്രചാരകന്മാരടക്കം പലരും ഉള്ള കേശവചന്ദ്രസേനൻെറ സംഘത്തിൽ ആണു് ഞാൻ അദ്ദേഹത്തെക്കണ്ടതു്. കേശവചന്ദ്രസേനൻെറ ജാമാതാവായ കൂച്ചുബിഹാർ മഹാരാജാവു് നൃപേന്ദ്രനാരായണഭൂപൻെറ വക ഒരു ആവിക്കപ്പലിൽ വെച്ചായിരുന്നു ആ കാഴ്ച. ദക്ഷിണേശ്വരത്തുവെച്ചു് ഭാഗിനേയനായ ഹൃദയനാൽ അനുഗതനായി പരമഹംസർ വന്നു കപ്പലിൽ കയറി. കൈയ്ക്കൂപ്പി; ശിരസ്സ് നിലംമുട്ടുമാറു താണു പരസ്പരം അഭിവാദ്യംചെയ്തു കേശവനും അദ്ദേഹവും. അവർ രണ്ടുപേരും മുഖത്തോടു മുഖമായി, തൊട്ടടുത്തു് ഡെക്കിലെ നിലത്തിരുന്നു. അടുത്തുവന്നിരിക്കുവാൻ കേശവൻ എന്നെ മാടിവിളിച്ചു. അതെനിക്കു ലഭിച്ച ഒരു പ്രത്യേക ബഹുമതിയായിരുന്നു. ഇരുനിറത്തിൽ ദുർബ്ബലശരീരവും ഒത്ത ഉയരവുമുള്ള ഒരു മദ്ധ്യവയസ്കനെയാണു് മുമ്പിൽ കണ്ടതു്. താടി നരച്ചുതുടങ്ങിയിരുന്നു. ചീകാത്ത മുടി. അന്തർമുഖങ്ങളായ അർദ്ധനിമീലിതനയനങ്ങൾ. അല്പം തടിച്ചവയായിരുന്നു അദ്ദേഹത്തിൻെറ അധരങ്ങൾ. മുൻപല്ലുകൾ അല്പം കാണത്തക്കവിധം ഒന്നു താഴോട്ടു് അല്പം ഞാന്നതായിരുന്നു താഴത്തെ ചുണ്ടു്. ചുവന്ന കരയുള്ള ഒരു മുണ്ടുടുത്തിട്ടുണ്ട്. കുടുക്കിടാതെ ഒരു ഷർട്ടും. തത്സമയം നഗ്നപാദനായിരുന്നു. പക്ഷെ ചിലപ്പോഴെല്ലാം അദ്ദേഹം ഷൂസും ചെരിപ്പും ധരിക്കാറുണ്ടത്രെ. അദ്ദേഹം ചുററുമൊന്നു കണ്ണോടിച്ചു നോക്കി.........കൂടിയവരെല്ലാം ചിരിക്കുമാറു്

* New Discoveries about Swami Vivekananda.

എന്തോ നേരംപോക്കു പറഞ്ഞു. പിന്നെ ഒട്ടും താമസിയാതെ ഗൗരവമുള്ള വിഷയങ്ങളെ ക്കുറിച്ചു സംഭാഷണം തുടങ്ങി.

'അതിനെ ഒരു സംഭാഷണമെന്നു പറഞ്ഞു കൂട. തുടക്കംമുതൽ അവസാനംവരെ, ഏകദേശം എട്ടുമണിക്കൂറോളം സമയം, ഒരേ ഒരു ശബ്ദമേ കേൾക്കപ്പെട്ടിരുന്നുള്ളൂ, ശ്രീരാമകൃഷ്ണന്റെ ശബ്ദം മാത്രം: വാക്പ്രവാഹത്തിന്നു വിഘ്നമൊന്നുമില്ലാത്ത ഇടക്കിടെയുള്ള ആ വിക്കലോടെ. 'നീ' എന്നും 'നിങ്ങൾ' എന്നും ഉള്ള, മര്യാദയ്ക്കു നിരക്കാത്തതെന്നു കരുതപ്പെടുന്ന പദങ്ങളുടെ കൂടിക്കലർന്ന പ്രയോഗം ചിലപ്പോൾ കേട്ടിരുന്നു. എന്നാലുണ്ടല്ലോ, അത്തരമൊരു സംഭാഷണം ആരതിന്നുമുമ്പു കേട്ടിട്ടുണ്ട്! ഈശ്വരസാക്ഷാത്ക്കാരത്തിൽനിന്ന്, ഉറവുവററാത്ത ജ്ഞാനനിർഝരിയിൽനിന്നും തുള്ളിത്തുളുമ്പുന്ന ആ വാക്കുകൾ........ഭഗവൻമുഖത്തിൽനിന്നും പ്രവഹിച്ചിരുന്ന വിലമതിക്കാനാകാത്ത ഉപദേശങ്ങളെ ഉൾക്കൊള്ളുവാൻ വെമ്പിയിരുന്ന അവിടെക്കൂടിയിരുന്നവരുടെ ശ്രോത്രങ്ങൾ; ദർശനത്തിനുവേണ്ടി കഴുത്തുനീട്ടി എത്തിനോക്കിയിരുന്നിരുന്ന ഓരോത്തരും. ശ്രദ്ധകൊണ്ടു പിരിമുറുകിയിരുന്ന ഞങ്ങളുടെ ഹൃദയങ്ങൾ. ആശയങ്ങളുടെ ഗാംഭീര്യവും, ദൃഷ്ടാന്തങ്ങളുടേയും രൂപകങ്ങളുടേയും കഥകളുടേയും ധാരാളിത്തവും ഒഴുക്കും ഈശ്വരാനുഭൂതിയുടെ സുസ്പഷ്ടസ്പന്ദനങ്ങളും ഞങ്ങളുടെ വിചാരവികാരങ്ങളെ മഥിച്ച്, ഞങ്ങളെ സ്തബ്ധരാക്കിച്ചെയ്തു—ഒരാശയത്തിൽനിന്നുംമററൊന്നിലേയ്ക്കു കുതിച്ചുകൊണ്ടും, ഈശ്വരസങ്കല്പത്തിനു ചൈതന്യപൂർണ്ണവും സുസ്പഷ്ടവുമായ സത്ത നല്കിക്കൊണ്ടുമുള്ള ആ വാക്പ്രവാഹം!

'നിരാകാരത്തെക്കുറിച്ചു വല്ലതും അല്പം പറഞ്ഞുതരൂ,' എന്നു കേശവചന്ദ്രൻ അപേക്ഷിച്ചതോടെ, 'നിരാകാരം' 'നിരാകാരം' എന്നുച്ചരിക്കുകയും അതോടുകൂടി സമാധിസ്ഥനാവുകയും ചെയ്തു രാമകൃഷ്ണൻ. സമാധി! അതെങ്ങനെയായിരുന്നു? – ഏതൊരു ശബ്ദമാണോ മൃദുവെങ്കിലും തീക്ഷ്ണവും, ഹൃദയസ്പൃക്കുമായിരുന്നതു്, ഏതൊരു ശബ്ദമാണോ അത്രയുംനേരം ശ്വാസവുമടക്കിപ്പിടിച്ചു് ഞങ്ങൾ ചെവിക്കൊണ്ടിരുന്നതു്, അതതാ പെട്ടെന്നു നിലച്ചു. ചമ്രംപടിഞ്ഞിരുന്ന ആ രൂപം, വിറങ്ങലിപ്പോ, മരവിപ്പോ തോന്നിക്കാത്തവിധം ഒന്നുറച്ചു്, സ്ഥിരമായി. വിരലുകൾ കോർത്തുപിടിച്ചു രണ്ടുകൈകളും മടിയിൽവെച്ചുകൊണ്ടു് ചമ്രംപടിഞ്ഞുള്ള ഇരിപ്പ്. ശ്രീരാമകൃഷ്ണനിൽ വന്ന മാററം പ്രകാശിച്ചതു മുഖത്തായിരുന്നു. അർദ്ധനിമീലിതങ്ങളായിരുന്ന ആ നേത്രങ്ങൾ ബാഹ്യലോകത്തെ സംബന്ധിച്ചിടത്തോളം നിശ്ശേഷം നിമീലിതങ്ങളെന്നപോലായി. ബാഹ്യവിഷയങ്ങൾ ആ ദൃഷ്ടികളിൽ പ്രതിഫലിക്കാൻ അശക്തങ്ങളായി. അല്പമൊന്നു വിടർന്ന ചുണ്ടുകൾ മന്ദഹാസം തൂകി. ക്യാമറായ്ക്കു പിടിച്ചെടുക്കുവാൻ അസാദ്ധ്യവും, വർണ്ണനാതീതവുമായ ആനന്ദാവേശത്താൽ ആ മുഖം ജ്വലിച്ചു......

'നാഗരികതയുടെ നാട്യമോ, നടപ്പോ, പെരുമാററമോ ഒന്നും അദ്ദേഹത്തിന്നറിവുണ്ടായിരുന്നില്ല. ലൗകികമര്യാദകളിൽ അജ്ഞനെന്നുതന്നെ പറയാം. ഗ്രാമ്യങ്ങളും അസംസ്കൃതങ്ങളുമായ പദങ്ങൾ യഥേഷ്ടം കോർത്തിണക്കി പ്രയോഗിച്ചിരുന്ന അദ്ദേഹത്തിന്റെ ഭാഷ ഒരു പ്രാകൃതഗ്രാമീണന്റേതായിരുന്നു. വാക്കുകൾക്കു സ്വതന്ത്രമായ ഒഴുക്ക്; അസഹ്യമോ അസുഖകരമോ അല്ലാത്ത ഒരു വിക്കുമുണ്ടു്.എങ്കിൽക്കൂടി എന്തത്ഭുതകരമായ സംഭാഷണം! അദ്ദേഹം സംസാരിക്കുവാൻ തുടങ്ങിയാൽ മതി, മററു ശബ്ദങ്ങൾ മൂകങ്ങളാകാൻ. പ്രഗത്ഭരായ പ്രസംഗകർ, എഴുത്തുകാർ, പണ്ഡിതർ, ശാസ്ത്രജ്ഞർ മതനേതാക്കൾ – ഏവരും അത്ഭുതസ്തബ്ധരായി, നിമിഷംപ്രതി വർദ്ധമാനമായ ഭക്തിയോടും ബഹുമാനത്തോടുംകൂടി ആ പ്രഭാഷണം ശ്രദ്ധിച്ചിരുന്നു. കാരണം, അവരുടെ സ്മരണയിൽ മറെറാരാളും അങ്ങനെ സംസാരിച്ചിട്ടില്ല. അഭൂതപൂർവ്വമായ ആകർഷകത്വവും ആരോഗ്യദായകത്വവും ശക്തിയും ശാന്തിയും ആ വാണികളിൽ അവർക്കു തോന്നിയിരുന്നു. അദ്ദേഹത്തിൽ പ്രകടമായിരുന്ന ആദ്ധ്യാത്മികതയുടേയും ജ്ഞാനത്തിന്റേയും പൂർണ്ണത കണ്ടറിയാത്തവർക്ക്, കേട്ടറിഞ്ഞവർക്ക്, അതവിശ്വസനീയമാണ്. അതിലളിതങ്ങളെങ്കിലും സ്വാനുഭൂതിയാൽ ഉജ്ജ്വലങ്ങളാക്കിയ ഉപമകളും ദൃഷ്ടാന്തങ്ങളും കഥകളും നിരന്തരം ആ മുഖത്തിൽനിന്നും പ്രവഹിച്ചിരുന്നു. സനാതനധർമ്മത്തിന്റെ നാനാമുഖങ്ങളും സങ്കീർണ്ണങ്ങളുമായ സർവ്വപ്രശ്നങ്ങളും അവയ്ക്കുള്ള ഉത്തരങ്ങളും അക്ഷരമാലയിലെ ആദ്യക്ഷരങ്ങൾപോലെ ഹൃദിസ്ഥമായിരുന്നു അദ്ദേഹത്തിന്നു്.

പുസ്തകപ്പഠിപ്പില്ലാത്ത ശ്രീരാമകൃഷ്ണന്നു് വേദങ്ങളും ഉപനിഷത്തുകളും തന്ത്രങ്ങളും ഗീതാദിസ്മൃതികളും ഭാഗവതാദി പുരാണങ്ങളും സുപരിചിതങ്ങളായിരുന്നുവെന്നു മാത്രമല്ല ബാലന്മാക്കുപോലും ബോധിക്കാവുന്നവിധം സ്പഷ്ടമായി അവയെ വ്യാഖ്യാനിക്കുവാനും കഴിഞ്ഞിരുന്നു.

'വെറും പഠിപ്പോ, പേരോ, ഭൗതികമായ സംസ്കാരമോ, സമ്പത്തോ, പദവിയോ – എല്ലാം അദ്ദേഹത്തിന്നു് നിസ്സാരങ്ങളായിരുന്നു. ആസ്തികതയും ധർമ്മതൽപരതയും ഉള്ളവനെ മാത്രമേ അദ്ദേഹം മതിച്ചിരുന്നുള്ളു, ഇഷ്ടപ്പെട്ടിരുന്നുള്ളു.

'ഭക്തന്റേയും ജ്ഞാനിയുടേയും സമക്ഷം മററു മനുഷ്യർ നിസ്സാരരാണെന്നും, ആത്മശക്തി ബുദ്ധിശക്തിയേക്കാൾ–ഗുരുപ്രസംഗകനേക്കാൾ –എത്രയോ മഹത്വമേറിയതാണെന്നും സ്വജീവിതംകൊണ്ടു തെളിയിച്ചു ശ്രീരാമകൃഷ്ണൻ.

'സംഭാഷണം മാത്രമല്ല അദ്ദേഹത്തിന്റെ ഗാനവും നൃത്തവും അത്യത്ഭുതകരമായിരുന്നു. ആനന്ദമൂർത്തിയായിരുന്നു അദ്ദേഹം.

'യാതൊരു മുന്നറിയിപ്പുംകൂടാതെ സമാധിസ്ഥനാവുക പതിവായിരുന്നു. സദാ ബ്രഹ്മനിഷ്ഠനായിരുന്നു. ബ്രഹ്മം, ഭഗവാൻ, പരമാത്മാവു് ഇവയല്ലാതെ മറെറാന്നും അദ്ദേഹത്തിനു് സംഭാഷണവിഷയങ്ങളായിരുന്നില്ല. വിശ്വതോമുഖനായ പരമപുരുഷനുമായി സുപരിചിതൻ. നേരിൽ കണ്ടവക്കാക്കും യാതൊരു സംശയത്തിനുമിടവരാത്തവിധം ബാലസഹജവും, ശുദ്ധവും പൂർണ്ണവും ആയിരുന്നു അദ്ദേഹത്തിന്റെ വിശ്വാസം.

'ജന്മവാസനകൊണ്ടും, ആത്മനിയന്ത്രണംകൊണ്ടും വിനയാന്വിതനെങ്കിലും, ആരെങ്കിലും അസ്ഥാനത്തോ അസമയത്തോ ലൗല്യത പ്രകടിപ്പിച്ചാൽ അദ്ദേഹം അതു് സഹിച്ചിരുന്നില്ല.

'ഉള്ളിലുള്ള ചൈതന്യത്തെ മറച്ചുപിടിക്കുന്ന ഒരു ബാഹ്യാകാരമായിരുന്നു ശ്രീരാമകൃഷ്ണന്റേതു്. ബാല്യംതൊട്ടുതന്നെ പുസ്തകപ്പഠിപ്പിൽ വിമുഖനായിരുന്നുവത്രെ. *സംസ്കൃതമോ, ഇംഗ്ലീഷോ അറിവുണ്ടായിരുന്നില്ല. കഷ്ടിച്ചു് ബംഗാളി വായിക്കാം; എഴുതാം. അത്രമാത്രം. എന്നാൽ പാണ്ഡിത്യം ഉപരിപ്ലവമോ, ഗഹനമോ എന്തോ ആകട്ടെ, അദ്ദേഹവുമായി ഏററുമുട്ടിയാൽ തോററതുതന്നെ. ഉടുത്ത മുണ്ടു് അരയിൽ നിൽക്കയില്ല. അദ്ദേഹത്തിന്റെ മനസ്സിൽനിന്നും മായയുടെ ആവരണം എങ്ങനെ പൊഴിഞ്ഞുവീഴാറുണ്ടായിരുന്നോ അതുപോലെ ഉടുതുണിയും കിഴിഞ്ഞു വീണിരുന്നു. അതറിയാനുള്ള ബാഹ്യപ്രജ്ഞപോലും പലപ്പോഴും ഉണ്ടാകാറില്ല. ചില സമയങ്ങളിൽ ഒരു ശിശുവെപ്പോലെ തീരെ നഗ്നനായും ഇരിക്കും.

'സാധാരണഗതിയിൽ ആശയാദർശങ്ങൾക്കു വൈപുല്യം നേടിക്കൊടുക്കുന്ന സാംസ്കാരിക സാഹചര്യങ്ങളുടെ അഭാവംകൊണ്ടു് അജ്ഞനും സങ്കുചിതമനസ്സനും അന്ധവിശ്വാസിയും പരശതം പേരില്ലാപ്രാണികളായ ശാന്തിക്കാരിൽ ഒരുവനുമാകുമായിരുന്നു പ്രതിമോപാസകനായ ഈ മനുഷ്യനും. സംഭവിച്ചതങ്ങനെയല്ല. കാരണം, വിശ്വദീപങ്ങളെ സംഭാവനചെയ്തിട്ടുള്ള പരമ്പരയിൽ, ശ്രീ ബുദ്ധദേവനാൽ അഗോചരങ്ങളായ അവതരണങ്ങളുടെ ഉറവിടം എന്നു പ്രശംസിതമായ വംശത്തിൽപ്പെട്ടന്നു ശ്രീരാമകൃഷ്ണൻ.

'രാമകൃഷ്ണന്റെ ജീവിതവും ഉപദേശങ്ങളും ഭാരതീയാദർശങ്ങൾക്കു വേരുറപ്പും ബലവും നല്കുന്നവയാണു്. ധനം, മാനം, പാണ്ഡിത്യം മുതലായവയെല്ലാം ആത്മപ്രഭയിൽ അസ്തപ്രഭങ്ങളാകുന്നതായി കാണിച്ചുതരുന്ന ഈ ശക്തി ഭാരതജീവിതത്തിന്റെ ഭിന്നഭിന്നതലങ്ങളിൽ ചെലുത്തുന്ന പ്രത്യാഘാതങ്ങൾ ഭാരതീയജനതയുടെ ഉദ്ധാരണവും മോചനവും നേടിത്തരുന്നതാണു്.''

ഇതാണു് ആ ചിത്രം. വിസ്തരഭയംകൊണ്ടു് ചില വരയും കുറിയും വിട്ടുകളഞ്ഞിട്ടുണ്ടു്. പ്രായശ്ചിത്തമായി ചിലതു് കൂട്ടുകയും ചെയ്യേക്കാം. 1881–ൽ നാഗേന്ദ്രനാഥഗുപ്തൻ കണ്ട സമയം ഭഗവാന്റെ ശരീരവർണ്ണം മങ്ങി ഇരുനിറമായിരുന്നുവെങ്കിലും ബാല്യത്തിലും യൗവനത്തിലും ശാരദാദേവി ദക്ഷിണേശ്വരത്തു വന്നെത്തിയ 1871–ൽ പോലും ആ ശരീരം കാഞ്ചനനിറമായിരുന്നു. അദ്ദേഹത്തിന്റെ കൈയ്യിന്മേൽ കെട്ടിയിരുന്ന സ്വർണ്ണ ഏലസ്സു് ശരീരനിറത്തോടു് ഇണങ്ങിയതിനാൽ വേർതിരിച്ചറിയുവാൻ പ്രയാസമായിരുന്നു. എണ്ണതേപ്പിച്ചു തിരുമ്മുമ്പോൾ സ്ഫടികത്തിൽ വെയിൽ തട്ടിയാൽ

* സംസ്കൃതംകേട്ടാൽ നല്ലപോലെ മനസ്സിലാക്കാൻ സാധിച്ചിരുന്നു.

തിളങ്ങുന്നപോലെ ശരീരത്തിൽനിന്നും ഒരു പ്രഭ ചിതറിയിരുന്നുവെന്നും ശാരദാദേവി പറയാറുണ്ട്.

ശരീരം കൃശവും ലോലവുമായിരുന്നോ? യൗവനത്തിലിങ്ങനെയായിരുന്നില്ല, നിശ്ചയം; ദൃഢവും തടിച്ചതുമായിരുന്നു. 'തടിയൻ' ബ്രാഹ്മണൻ എന്നാരോ ശ്രീരാമകൃഷ്ണനെ ചൂണ്ടി പറയുകയുണ്ടായി. ഭഗവാൻ ചെയ്ത സാധനകളും തപസ്സും സഹിച്ച ആ ശരീരം നിശ്ചയമായും ബലിഷ്ഠമായിരുന്നിരിക്കണം. എന്നാൽ ശിഷ്യന്മാർ വന്നുകണ്ടപ്പോഴേയ്ക്കും കഠോരതപസ്സിനാൽ കൃശവും ലോലവുമായിരുന്നുവെന്നതു വാസ്തവം! തൊലി അത്യന്തം മാർദ്ദവമേറിയതായിരുന്നു. അല്പം വറവേറിയ ലൂചിയുടെ വക്കുകൊണ്ട് വിരലിന്നു പോറൽ പററിപോലും.

ദിനചര്യ അലൗകികമായിരുന്നു. ഉറക്കം ഒന്നുരണ്ടു മണിക്കൂർ മാത്രം. രണ്ടുരണ്ടരമണിക്കു ഉറക്കമുണർന്നെഴുനേററു നാമവും സങ്കീർത്തനവുമായി മുറിയിൽ ചുററിനടക്കുകയായി; പലപ്പോഴം നഗ്നനായിട്ട്. ശിഷ്യരേയും ഉറക്കമുണർത്തും. അവരെ പിടിടിച്ചെഴുന്നേൽപ്പിച്ച് ജപത്തിനും ധ്യാനത്തിനും നിയോഗിക്കും. ഒരു നാലം രണ്ടുമണിക്ക്, (ആരെയും ഉണർത്താൻ കിട്ടാഞ്ഞിട്ടോ?) നഹബത്തിന്റെ വാതിൽക്കൽ പോയി, 'ലക്ഷ്മി, ലക്ഷ്മി, ഉണരു, ഉണരു. നിന്റെ അമ്മായിയേയും ഉണർത്തു. പ്രഭാതമായി ഈശ്വരഭജനത്തിനുള്ള സമയമായി,' എന്നു് അനന്തിരവളെ വിളിച്ചുപറഞ്ഞു. 'കുഞ്ഞെ, നീ മിണ്ടാതെ കിടക്ക്. കോഴി കൂവിയിട്ടില്ല, നീയവിടെ കിടന്നോ.' എന്നു് ശാരദാദേവി ലക്ഷ്മിയുടെ ചെവിയിൽ ഓതി. രണ്ടുപേരും മിണ്ടാതെ, അനങ്ങാതെ കിടന്നു. ഭഗവാനുണ്ടോ വിടുന്നു! നഹബത്തിലെ സാക്ഷയിടാതെ ചാരിവെച്ചിരുന്ന വാതിലിൽക്കൂടി ദേവിയും അനന്തിരവളും കിടന്നിരുന്ന കിടക്ക നനയത്തക്കവിധം ഒരു മൊന്ത വെള്ളമങ്ങൊഴിച്ചു. ഗത്യന്തരമില്ലാതെ അമ്മായിയും അനന്തിരവളും എഴുന്നേററു.

കാലത്തു് രണ്ടരമണിമുതൽ തുടങ്ങും നാമോച്ചാരണം, കീർത്തനം, ഗാനം, നൃത്തം, ഈശ്വരകഥാലാപനം മുതലായ പ്രധാന ദിനചര്യകളും സമാധിയും. അങ്ങനെ കഴിയും പകൽ മുഴവനും. സ്നാനം, ഭക്ഷണം മുതലായവ അതിന്റെയിടയ്ക്കു കഴിയുന്നു. രാത്രി പതിനൊന്നു പന്ത്രണ്ടുവരെ ഇതുതന്നെ ദിനചര്യ. ബ്രഹ്മാനന്ദം, അതു വിട്ടാൽ ഭജനാനന്ദം. അനദ്ധ്യായമില്ലാത്ത നിരന്തരജീവിതചര്യ. ലൗകികതയ്ക്കു് അവിടെയെങ്ങും ഒന്നെത്തിനോക്കുവാൻപോലും അവസരമോ, അനുവാദമോ ഇല്ല!

താളവും മേളവും ശബ്ദമാധുര്യവും മാത്രമായിരുന്നില്ല ശ്രീരാമകൃഷ്ണന്റെ ഗാനത്തിന്റെ പ്രത്യേകത. അവയെല്ലാം ശരിയായും വേണ്ടതുയും ഉണ്ട്; ഗാനങ്ങളിൽ അടങ്ങിയ ഭാവങ്ങളേയും ഭാവനകളേയും തന്മയതയോടെ ആവിഷ്ക്കരിക്കുന്നതിലും, ശ്രോതാക്കളിൽ അവയെ ഉദ്ദീപിപ്പിക്കുന്നതിലും സമർത്ഥങ്ങളായിരുന്നു എന്നതാണ് ശ്രീരാമകൃഷ്ണദേവന്റെ ഗാനനൃത്തങ്ങളുടെ വൈശിഷ്ട്യം.

---

# സാധുസംഗം

ശ്രീരാമകൃഷ്ണദേവൻ: കഷ്ടപ്പെട്ടും സാധുസംഗം നേടണം. വീട്ടിൽ വിഷയവാർത്തമാത്രം! രോഗം കടുത്തുപോയിരിക്കുന്നു. കൂട്ടിലെ കിളി 'രാമ രാമ' എന്നു പറയുന്നു; പറന്നു കാട്ടിലെത്തിയാലോ, പിന്നെയും 'കീ കീ!'

പണമുണ്ടെന്നുവെച്ച് വലിയ ആളാവുകയില്ല. വലിയ ആളുടെ വീടിന്റെ ഒരടയാളം എല്ലാ മുറിയിലും വിളക്കു കാണും എന്നതാണ്. പാവപ്പെട്ടവക്ക് എണ്ണ ചെലവാക്കാനില്ല; അതുകൊണ്ടു് അങ്ങനെ വിളക്കു കൊളുത്താൻ ഏർപ്പാടില്ല. ഈ ശരീരക്ഷേത്രം ഇരുട്ടിലിട്ടിരിയ്ക്കരുതു്; അതിനുള്ളിൽ ജ്ഞാനദീപം കൊളുത്തണം. സകലക്കും ജ്ഞാനം സമ്പാദിക്കാൻ കഴിയും. ജീവാത്മാവും പരമാത്മാവും. പ്രാർത്ഥിക്കുവിൻ. ആ പരമാത്മാവുമായി സകല ജീവാത്മാക്കൾക്കും ഒന്നിക്കാൻ കഴിയും. എല്ലാ വീട്ടിലും ഗ്യാസ് കൊണ്ടുവരാനുള്ള കുഴൽ ഘടിപ്പിച്ചിട്ടുണ്ട്. ഗ്യാസ് കമ്പനിയിൽനിന്നും ഗ്യാസ് കിട്ടും. അപേക്ഷ കൊടുക്കിൻ. കൊടുത്താൽ ഗ്യാസ് ഏർപ്പാടു ചെയ്തു തരും. വീട്ടിൽ വിളക്കു കത്തും. (അടുത്തു്) ആപ്പീസുണ്ട്.

ശ്രീരാമകൃഷ്ണവചനാമൃതം പേജ്. 236

# മുക്തിക്ക് എളുപ്പവഴി ഭക്തി

എൻ. അച്യുതൻ പിള്ള, ചുനക്കര.

ജീവികഠംക്ക സാമാന്യം ധമ്മബോധമുണ്ടാകത്തക്ക മനുഷ്യജന്മം കിട്ടുന്നതിനകമായി അതിനു താഴെയുള്ള അനവധി ജന്മങ്ങഠം കടന്നു വരേണ്ടിയിരിയ്ക്കുന്നു. അപ്പോഴേയ്ക്കും പുണ്യപാപപൂണ്ണമായ കമ്മങ്ങളുടെ ഒരു കൂമ്പാരംതന്നെ ആജ്ജിച്ചിട്ടുമുണ്ടാകും. അതിൽ ഈ ജന്മത്തിനു കാരണമായ പ്രാരബ്ധത്തെ ക്ഷമയോടുകൂടി അനുഭവിച്ചുംകൊണ്ടു് ഭാവിജന്മത്തിനു നിമിത്തഭൂതമായി അപ്രകടമായി ബീജഭാവത്തിൽ ഇരിയ്ക്കുന്ന ആഗാമികമ്മത്തെ ഇങ്ങിനി ബാധിയ്ക്കാത്തവണ്ണം അകററി നിർബീജമാക്കി മനുഷ്യജന്മത്തിൻെറ ആത്യന്തികലക്ഷ്യമായ മുക്തി പ്രാപിയ്ക്കുന്നതിലേയ്ക്കു മഹാത്മാക്കളായ നമ്മുടെ പൂവ്വപിതാക്കന്മാർ വെളിപ്പെടുത്തിയ നാലു മാഗ്ഗങ്ങഠം ലോകോപകാരാത്ഥം ശാസ്ത്രങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നു. അവ ഭക്തിയോഗം, കമ്മയോഗം, ജ്ഞാനയോഗം, രാജയോഗം എന്നിവയാണു്. 'യുജ്' ധാതുവിൽനിന്നു യോഗശബ്ദമുണ്ടാകുന്നു. ഒന്നിച്ചിരിക്കുക, ചേന്നിരിയ്ക്കുക മുതലായി പല അർത്ഥമുണ്ടെങ്കിലും ഭഗവാനേയും ഭക്തനേയും ഒന്നിച്ചുചേക്കുന്നതു് എന്ന കരണാർത്ഥമാണു് മേല്പറഞ്ഞ മാഗ്ഗങ്ങളിൽ വിവക്ഷിച്ചിട്ടുള്ളതു്. മുൻപറഞ്ഞ യോഗമാഗ്ഗങ്ങളിൽ ഏതെങ്കിലും ഒന്നിനെ അധികാരിഭേദമനുസരിച്ചു് അവലംബിക്കുന്ന മുമുക്ഷുവിനു് ജനനമരണാദി ദുഃഖപൂണ്ണമായ ഈ സംസാരജാലത്തിൽനിന്നു് എന്നെന്നേയ്ക്കുമായി മോചനം പ്രാപിയ്ക്കാവുന്നതാണെന്നാണു് അനുഭവജ്ഞർ മുക്തകണ്ഠം പ്രസ്താവിച്ചിട്ടുള്ളതു്. ശ്രീവേദവ്യാസമഹഷിതന്നെ അനുഗീതോപദേശാരംഭത്തിൽ ഭഗവാൻെറ വാക്യം ഇങ്ങനെ രേഖപ്പെടുത്തിയിട്ടുണ്ടു്: 'സ ഹി ധമ്മഃ സുപര്യാപ്തോ ബ്രഹ്മണഃ പദവേദനേ.' (അജ്ജുന, ആ ഗീതോപദേശം – ധമ്മോപദേശം – ബ്രഹ്മപ്രാപ്തിക്കു ധാരാളം മതിയാകുന്നതാണു്.) എന്നു്.

മേൽ കാണിച്ച യോഗമാഗ്ഗങ്ങളിൽവെച്ചു് സാധാരണ ജനങ്ങഠംക്കു് ഏററവും സുഗമവും സുസാധ്യവും ആയതു ഭക്തിയോഗമാണെന്നാണു് മഹത്തുക്കളുടെ പലരുടെയും അഭിപ്രായം. ജ്ഞാനയോഗവും രാജയോഗവും ശുദ്ധ ബ്രഹ്മചാരികഠംക്കും അതിസൂക്ഷ്മബുദ്ധികഠംക്കും മാത്രമേ വിധിപ്രകാരം അനുഷ്ഠിക്കാൻ സാധിക്കൂ. തൻെറ സവ്വസ്വവും ദീനജനങ്ങഠംക്കുവേണ്ടി സമപ്പിയ്ക്കുത്തക്ക ത്യാഗമനോഭാവത്തോടെ, ഈശ്വരാപ്പണബുദ്ധ്യാ, നിഷ്കാമകമ്മം അനുഷ്ഠിക്കുന്നതും ക്ലേശകരംതന്നെ. അതിനാൽ, ഈ കലികാലത്തു്, ഈശ്വരൻെറ സഗുണമൂത്തിയിൽ വിശ്വസിച്ചു് ശ്രീരാമകൃഷ്ണാദ്യവതാരപുരുഷന്മാരിൽ ആരെയെങ്കിലും തൻെറ മാഗ്ഗദശിയായി സ്വീകരിച്ചു് ആ മഹാപുരുഷൻെറ ലോകോത്തരകമ്മങ്ങളിൽ പ്രേമം ജനിച്ചു് സവ്വകമ്മങ്ങളും ആ പ്രേമമൂത്തിയുടെ പാദാരവിന്ദങ്ങളിൽ സമപ്പിച്ചുകൊണ്ടു് ഭഗവദ്ദാസഭാവേന വത്തിച്ചു് ആനന്ദിയ്ക്കാനിടയാക്കുന്ന ഭക്തിയോഗാനുഷ്ഠാനം തന്നെയാണു് അനായാസമായി അനുഷ്ഠിയ്ക്കാവുന്നതു്.

ആപാതമധുരവും പരമാനന്ദസന്ദായകവുമായ ഭക്തിയെക്കുറിച്ചു ശ്രീനാരദമഹർഷി പറഞ്ഞിരിയ്ക്കുന്നതു് ''അന്യസ്മാത് സൗലഭ്യം ഭക്തൗ.'' (ഭഗവദ്ഭക്തി മററു യോഗമാഗ്ഗങ്ങളെക്കാഠം സുലഭമാകുന്നു.) എന്നാണു്. ''ഭക്താ ഏകാന്തിനോ മുഖ്യാഃ.'' (ഈശ്വരങ്കൽ സവ്വവും സമപ്പിയ്ക്കുന്ന ഭക്തന്മാർ മററുള്ളവരേക്കാഠം ശ്രേഷ്ഠരാണു്.) ''ത്രിസത്യസ്യ ഭക്തിരേവ ഗരീയസീ.'' (എക്കാലവും സത്യംതന്നെ ശ്രേഷ്ഠമായിട്ടുള്ളതു്.) ''സാ തു കമ്മജ്ഞാനയോഗേഭ്യോഽപ്യധികതരാ.'' (അതാകട്ടെ, കമ്മജ്ഞാനയോഗങ്ങളേക്കാഠം ശ്രേഷ്ഠതരയാകുന്നു.) എന്നും ശ്രീനാരദൻ പറഞ്ഞിട്ടുണ്ടു്.

ശ്രീകൃഷ്ണൻ അജ്ജുനനോടും ഉദ്ധവരോടും മററുമായി ഭക്തിയുടെ മാഹാത്മ്യങ്ങളെക്കുറിച്ചു് വളരെ ഏറെ ഉപദേശിച്ചിട്ടുള്ളതായി കാണുന്നു.

ഭക്ത്യാ ത്വനന്യയാ ശക്യ അഹമേവംവിധോ/ർജ്ജുന,
ജ്ഞാതും ദ്രഷ്ടുഞ്ച തത്ത്വേന പ്രവേഷ്ടുഞ്ച പരന്തപ.

(അല്ലയോ ശത്രുതാപനനായ അർജ്ജുന, എന്നെ നീ ഈ കാണുന്നതരത്തിൽ കാണുന്നതിനും യഥാർത്ഥമായി പ്രാപിയ്ക്കുന്നതിനും എന്നിലുള്ള ഏകാന്തഭക്തി ഒന്നുകൊണ്ടു മാത്രമേ സാധിയ്ക്കുകയുള്ളൂ.) അതുകൊണ്ടു നീ,

മയ്യേവ മന ആധത്സ്വ മയി ബുദ്ധിം നിവേശയ
നിവസിഷ്യസി മയ്യേവ അത ഊർദ്ധ്വം ന സംശയഃ.

(എന്നിൽതന്നെ മനസ്സിനെ സ്ഥിരമായി വെച്ചാലും. ബുദ്ധിയെയും എന്നിൽതന്നെ നിർത്തിയാലും. അങ്ങനെ ചെയ്താൽ എന്റെ പ്രസാദം മൂലം ശരീരപാതാനന്തരവും നീ എന്നിൽത്തന്നെ നിവസിയ്ക്കുമെന്നതിനു സംശയമില്ല.) എന്നിങ്ങനെ അർജ്ജുനനോടു ഭഗവാൻ അരുളിയിട്ടുണ്ട്. കൂടാതെ ഭക്തോത്തംസമായ ഉദ്ധവരോടും,

ന സാധയതി മാം യോഗോ, ന സാംഖ്യം ധർമ്മ ഉദ്ധവ
ന സ്വാധ്യായസ്തപസ്ത്യാഗോ യഥാ ഭക്തിർമമോർജ്ജിതാ.
ഭക്ത്യാഹമേകയാ ഗ്രാഹ്യഃ................

(യോഗമോ സാംഖ്യമോ വേദപാഠമോ തപസ്സോ ത്യാഗമോ ഒന്നുംതന്നെ എന്നെ പ്രാപിയ്ക്കുന്നതിന്, എന്നിലുള്ള ഭക്തിയോളം ഉപകരിക്കുന്നില്ല. ഏകാന്തഭക്തി ഒന്നുകൊണ്ടു മാത്രമാണ് ഞാൻ വശീകരിയ്ക്കപ്പെടുന്നത്.) എന്നിപ്രകാരം ഉപദേശിച്ചിട്ടുണ്ട്.

യഥാർത്ഥഭക്തന്മാർ ഭഗവാനോട് ഭഗവാനിലുള്ള അഹൈതുകഭക്തി മാത്രമേ പ്രാർത്ഥിക്കാറുള്ളൂ.

ന ധനം ന ജനം ന സുന്ദരീം
കവിതാം വാ കമലേശ കാമയേ
മമ ജന്മനി ജന്മനീശ്വരേ
ഭവതാദ്ഭക്തിരഹൈതുകീ ത്വയി.
(ശിക്ഷാഷ്ടകം—4.)

(അല്ലയോ ഭഗവാനെ, ധനത്തെയോ ജനസഹായത്തെയോ സൗന്ദര്യവതിയായ സ്ത്രീയേയോ കവിതാസാമർത്ഥ്യത്തെയോ കിട്ടാൻ അടിയൻ അവിടുത്തോടു പ്രാർത്ഥിയ്ക്കുന്നില്ല. ഹേ കമലാപതേ, അടിയനു ജന്മജന്മാന്തരങ്ങളിലും അവിടുത്തെ പാദാരവിന്ദങ്ങളിൽ അചഞ്ചലഭക്തിയുണ്ടാകാൻ കനിഞ്ഞനുഗ്രഹിക്കേണമേ.) ''നിന്തിരുവടിയിലുള്ള ഭക്തിയാകട്ടെ നിന്തിരുവടിയുടെ കഥാരസമാകുന്ന അമൃതപ്രവാഹത്തിൽ മുങ്ങുകകൊണ്ടു് തനിയെ സിദ്ധിക്കുന്നതും ക്ലേശം കൂടാതെതന്നെ ജ്ഞാനമാർഗ്ഗം തെളിക്കുന്നതും പെട്ടെന്നു മോക്ഷപദമരുളുന്നതും അതിനാൽ സർവ്വോത്കൃഷ്ടവുമാകുന്നു. അല്ലയോ ഗുരുവായൂപുരാധീശ്വരാ, നിന്തിരുവടിയിലുള്ള ആ പ്രേമോത്കർഷംകൊണ്ടു മനസ്സലിയുക എന്ന ആ ഭക്തിതന്നെ എനിക്ക് ഉടനെ ഉണ്ടാകേണമേ.'' എന്നാണ് ഭക്താഗ്രഗണ്യനായ മേൽപത്തൂർ പ്രാർത്ഥിക്കുന്നതു്.

പ്രഹ്ലാദൻ, ധ്രുവൻ, ഹനുമാൻ, വിഭീഷണൻ മുതലായവരുടെ ചരിത്രങ്ങളും ഉപദേശങ്ങളും ഭക്തിയുടെ മാഹാത്മ്യം വെളിപ്പെടുത്തുന്നവയാണ്. സാധാരണക്കാർക്ക് ഭക്തിമാർഗ്ഗമാണ് പ്രിയങ്കരമായിട്ടുള്ളതെന്നു കണ്ടിട്ടല്ലേ അദ്വൈതമതപ്രവാചകനായ ശ്രീ ശങ്കരാചാര്യസ്വാമികൾ ആനന്ദലഹരി, സൗന്ദര്യലഹരി, ശിവഭുജംഗം, വിഷ്ണുഭുജംഗം മുതലായ ഭക്തിനിർഭരങ്ങളായ സ്തോത്രഗ്രന്ഥങ്ങൾ രചിച്ചതു്? മനുഷ്യരുടെ ആദ്ധ്യാത്മികാനുഷ്ഠാനങ്ങളെല്ലാം ഭക്തിയിൽ നിന്നും ഉത്ഭവിച്ചിട്ടുള്ളവയാണ്. ക്ഷേത്രങ്ങൾ, പള്ളികൾ മുതലായ ആരാധനാമന്ദിരങ്ങളും, യജ്ഞങ്ങൾ, പൂജകൾ, വ്രതങ്ങൾ മുതലായ ആരാധനാസമ്പ്രദായങ്ങളും എന്നുവേണ്ട ഭാരതീയവിദ്യാഭ്യാസസമ്പ്രദായംപോലും ഈശ്വരഭക്തി വളർത്താനും തദ്വാരാ ജന്മസാഫല്യം കൈയ്‌വരുത്താനുമായി നിലവിൽ വന്നവയാണ്. ഭക്തിരസപ്രധാനങ്ങളാണ് പുരാണങ്ങളെല്ലാംതന്നെ. അവ ഭക്തിയെ പോഷിപ്പിക്കാനുള്ളവയുമാണ്. ഭക്തിയില്ലാത്തവനും കൊല്ലന്റെ ആലയിലെ ഉലയും സമാനജാതീയരെന്നാണ് കരുതപ്പെടുന്നതു്. കാരണം, ഇരുവരും ശ്വാസോച്ഛ്വാസം ചെയ്യുന്നുണ്ടല്ലോ. മനുഷ്യന്റെ ജീവിതലക്ഷ്യം ഈശ്വരസാക്ഷാത്കാരമാണെന്നിരിക്കെ അതിന് അത്യന്തം ആയാസരഹിതമായ ഭക്തിമാർഗ്ഗം കൈയ്ക്കൊണ്ടു് ഏവരും നിത്യാനന്ദം നേടേണ്ടതാണ്.

ഉപനിഷത്പ്രതിപാദ്യനും സച്ചിദാനന്ദസ്വരൂപനുമായ ഈശ്വരന് നാമരൂപാദികൾ ഒന്നുമില്ലെങ്കിലും ഭക്തന്മാരുടെ അഭീഷ്ടമനുസരിച്ച് ജഗദീശ്വരൻ എല്ലാം കൈയ്ക്കൊള്ളുന്നു. നാമരൂപവിഹീനനായ ഭഗവാനു് നാമവും, രൂപവും, ഭക്തന്മാർ കല്പിക്കുന്നു; ആ സർവ്വവ്യാ

പിക്കു് ക്ഷേത്രങ്ങറം പണികഴിപ്പിയ്ക്കുന്നു; സർവ്വാന്തര്യാമിയായ ഈശ്വരനെ തങ്ങളുടെ അഭീഷ്ടം പാടികേറംപ്പിക്കുന്നു; ആ ലക്ഷ്മീവല്ലഭനെ ആഭരണമണിയിയ്ക്കുന്നു;ബ്രഹ്മാണ്ഡത്തെത്തന്നെ കുക്ഷിയിലൊതുക്കുന്നഭഗവാനെചോറൂട്ടുന്നു. ഇതെല്ലാം, എത്ര നിസ്സാരങ്ങളായാൽത്തന്നെയും ഭക്തന്മാരർപ്പിച്ചാൽ താൻ സ്വീകരിച്ചു് അവരെ അനുഗ്രഹിക്കുമെന്നു ഭഗവാൻ സ്വയം വിളംബരം ചെയ്തിട്ടുണ്ടു്:

പത്രം പുഷ്പം ഫലം തോയം യോ മേ ഭക്ത്യാ പ്രയച്ഛതി
തദഹം ഭക്ത്യുപഹൃതമശ്നാമി പ്രയതാത്മനഃ.

ഭഗവാനെ സ്ത്രീരൂപത്തിലോ പുരുഷരൂപത്തിലോ ഏതു രൂപത്തിൽ വേണമെങ്കിലും ആരാധിക്കാം. വാസ്തവത്തിൽ ഭഗവാൻ സ്ത്രീയുമല്ല പുരുഷനുമല്ല; ലിംഗവിവർജ്ജിതനാണു്. ഭഗവത്പരമായി ചെയ്യുന്നതെല്ലാം ഭക്തിസംവർദ്ധകങ്ങറംതന്നെ, ഭക്തിയോടെ ചെയ്യണമെന്നുമാത്രം. ഭക്തിമാർഗ്ഗം ഏററവും സുഗമമാണെന്നുള്ളതിനു് ശ്രീരാമകൃഷ്ണദേവൻെറ ജീവിതവും ഉപദേശങ്ങളും ഉത്തമോദാഹരണമാണല്ലോ. ഉത്തമഭക്തന്മാരായവക്കു് സ്വന്തം മോക്ഷം പോലും നിസ്സാരം; അവക്കു് അഹേതുകഭക്തിമാത്രമാണു് ഏററവും അഭികാമ്യമായിട്ടുള്ളതു്. ആദ്ധ്യാത്മികസാധനകളുടെയെല്ലാം നാരായവേരും ഭഗവദ്ഭക്തിതന്നെ.

ഭഗവദ്ഭക്തിയുണ്ടാകുവാൻ ഏകാന്തതയിലിരുന്നു് വ്യാകുലതയോടെ ഭഗവാനോടു് പ്രാർത്ഥിക്കണം. 'ഭഗവാനെ, അവിടുത്തെ ചരണകമലങ്ങളിൽ അചഞ്ചലഭക്തിയുണ്ടാകാൻ കനിയേണമേ! അവിടുത്തെ തിരുനാമശ്രവണമാത്രത്തിൽതന്നെ ഇവൻെറ മനസ്സു് ആർദ്രമാകേണമേ! അവിടുത്തെ സകലകല്യാണഗുണഗണനിലയമായ ആനന്ദമയവിഗ്രഹം സദാ ഇവൻെറ ഹൃദയകമലത്തിൽ കുടികൊള്ളേണമേ!' പ്രഹ്ലാദൻ പറയുംപോലെ, ''കൗമാര ആചരേത് പ്രാജ്ഞോ ധർമ്മാൻ ഭാഗവതാനിഹ.'' ബാല്യം മുതല്ക്കേ ഭഗവദ്ഭക്തി വളത്താൻ ശ്രമിക്കേണ്ടതു് ബുദ്ധിശാലികളുടെ കടമയാണു്. അല്ലാതെ തൻെറ ജോലികളെല്ലാം തീർത്തിട്ടു് വാർദ്ധക്യത്തിൽ ഭക്തിമാർഗ്ഗം കൈയ്ക്കൊള്ളാമെന്നു കരുതുന്നതു് വെറും മൗഢ്യമാണു്, തിരയെല്ലാം അടങ്ങിയിട്ടു് സമുദ്രസ്നാനം ചെയ്യാമെന്നു കരുതുന്നതുപോലെയാണതു്. ''ഇതാ കൺമുമ്പിൽ വെച്ചുതന്നെ പ്രതിദിനം ആയുസ്സു് നശിച്ചുകൊണ്ടിരിക്കുന്നു; യൗവനം ക്ഷയിക്കുന്നു; കഴിഞ്ഞുപോയ ദിവസങ്ങറം ഇങ്ങിനിവരാതവണ്ണം പൊയ്പ്പൊഴിഞ്ഞിരിക്കുന്നു. കാലം ലോകത്തെ മുഴുവൻ ഭക്ഷിച്ചുകൊണ്ടിരിക്കുന്നു; ലക്ഷ്മിയോ ആഴിയിലെ അലപോലെ ചപലയും; ജീവിതം ഇടിമിന്നൽപോലെ ചഞ്ചലവും. അതിനാൽ ശരണാഗതവത്സലാ, ഭഗവാനെ, അങ്ങയെ ശരണം പ്രാപിച്ച ഇവനെ വിനാവിളംബം കാത്തുകൊള്ളേണമേ.'' എന്ന പ്രാർത്ഥനയോടെ ഇന്നു മുതൽ ആരംഭിക്കട്ടെ ഭക്തിസാധനകറം. ബന്ധുമിത്രധനാദികളെല്ലാം ക്ഷണികങ്ങളായതിനാൽ ആശ്രയിക്കത്തക്കവയല്ല;നിത്യമായ ആശ്രയവസ്തു സത്യസ്വരൂപനായ ഭഗവാൻതന്നെ. അതിനാൽ അത്യന്തദുർലഭമായ ഈ മനുഷ്യജന്മം, 'തിന്നാം കുടിയ്ക്കാം സുഖമായിരിക്കാം' എന്നിപ്രകാരമുള്ള വിഷയഭോഗങ്ങറംക്കു വിധേയമാക്കി പാഴാക്കിക്കളയരുതേ! ബുദ്ധിമാന്മാർ, പ്രാപഞ്ചികസുഖങ്ങളുടെ പിമ്പേ പായുന്ന അന്തഃകരണത്തെ, ആ ക്ഷണികവസ്തുക്കളിൽ നിന്നു പ്രത്യാഹരിച്ചു സച്ചിദാനന്ദസ്വരൂപനായ ഭഗവാൻെറ പാദപദ്മങ്ങളിൽ ബന്ധിച്ചുനിർത്തണം. അതിനു സജ്ജനസംസർഗ്ഗംകൊണ്ടു ശക്തി നേടുകയും വേണം. പിന്നീടു് സ്വാദ്ധ്യായം, നാമജപാദികറം മുതലായ അനുഷ്ഠാനങ്ങറം ചെയ്തു് ഭക്തി വർദ്ധിപ്പിച്ചു് ജന്മസാഫല്യമടയുകയും വേണം.

# ഭക്തിരസായനം പാനംചെയ്താലും

## വൈശ്രവണത്തു രാമൻ നമ്പൂതിരി

ഭക്തിതന്നെ സാധ്യവും സാധനവും. അതുകൊണ്ടു് വിവേകികൾ ആ ഭക്തിരസായനം തന്നെ പാനംചെയ്യട്ടെ.

'പ്രബലമായ സംസാരരാഗമഹാസർപ്പത്താൽ ഏററവും പീഡിപ്പിക്കപ്പെട്ട ഭവാന്മാരാൽ ആ പീഡയെ നശിപ്പിക്കുവാൻ ശക്തിയുള്ളതും നാശരഹിതവുമായ ഭക്തിയാകുന്ന ദിവ്യരസായനംതന്നേ പാനംചെയ്യപ്പെട്ടാലും.' എന്നാൽ ഇത്രയും മഹത്തും ദിവ്യവുമായ ഭക്തി എന്നാൽ എന്തു്? പറയാം:

ദ്രുതസ്യ ഭഗവദ്ധർമ്മാദ്ധാരാവാഹികതാം ഗതാ
സർവ്വേശേ മനസോ വൃത്തിർഭക്തിരിത്യഭിധീയതേ.

തന്തിരുവടിയുടെ ദിവ്യലീലകളുടേയും തിരുനാമങ്ങളുടേയും ശ്രവണകീർത്തനാദികൾ ഹേതുവായി ദ്രുതമായ മനസ്സിൽനിന്നു് തന്തിരുവടിയിലേയ്ക്കു് ഇടമുറിയാതെ ഒഴുകുന്ന പ്രേമപ്രവാഹമാകുന്ന ഭക്തി. മനസ്സിന്റെ വൃത്തിപ്രവാഹം തന്തിരുവടിയെ വിഷയീകരിക്കാത്തപക്ഷം ഭക്തിയാവുകയില്ല. ആ വൃത്തിപ്രവാഹം ഇടമുറിയാതെയിരിക്കണം. വിച്ഛിന്നമായ വൃത്തി ഉത്തമഭക്തിയാവുകയില്ല. ഭഗവദ്ധർമ്മാനുഷ്ഠാനത്താൽ ദ്രവീഭവിച്ച മനസ്സിന്റെ ഗംഗാപ്രവാഹംപോലെ ഇടമുറിയാത്ത വൃത്തിപ്രവാഹമാമാണു് ഉത്തമഭക്തി. ശ്രീമദ്ഭാഗവതം ഉദ്ഘോഷിക്കുന്നതു് നോക്കുക:

മദ്ഗുണശ്രുതിമാത്രേണ മയി സർവ്വഗുഹാശയേ
മനോഗതിരവിച്ഛിന്നാ യഥാ ഗംഗാംഭസോഽബുധൌ
ലക്ഷണം ഭക്തിയോഗസ്യ നിർഗ്ഗുണസ്യ ഹ്യുദാഹൃതം.
(ഭാ. III-29-11)

കപിലസ്വരൂപനായി അവതാരമെടുത്ത സർവ്വേശ്വരൻ മാതാവിനോടു് അരുളിച്ചെയ്യുന്നു: 'എന്റെ ഗുണഗണങ്ങളുടെ ശ്രവണമാത്രത്താൽ പ്രേമാത്മകമായ മാനസികവൃത്തിപ്രവാഹം എന്നിലേയ്ക്കു്, സമുദ്രത്തിലേയ്ക്കു് ഗംഗാപ്രവാഹമെന്നപോലെ, നിരന്തരം പ്രവഹിക്കുന്നു. ആ പ്രേമപ്രവാഹമാകുന്ന ഗുണാതീതഭക്തിയുടെ സ്വരൂപം.' ചിത്തത്തിനു് ദ്രവീഭാവം വരും; ദ്രവീഭവിച്ച ചിത്തത്തിൽ പ്രവിഷ്ടമായ തന്തിരുവടിയുടെ ദിവ്യമംഗളസ്വരൂപം സ്ഥിരമായി അവിടെ പ്രകാശിക്കുകയും ചെയ്യും.

ചിത്തം സ്വാഭാവികമായി അരക്കുപോലെ കഠിനമാകുന്നു. താപകങ്ങളുടെ സംയോഗത്തിൽ അതു് ദ്രവത്വം പ്രാപിക്കുന്നു. അരക്കു് അഗ്നിസംയോഗത്തിൽ ദ്രവീഭവിക്കുന്നു. സൂര്യകിരണങ്ങൾകൊണ്ടു് അതു് ദ്രവീഭവിക്കുകയില്ല; ശിഥിലീഭാവം മാത്രം പ്രാപിക്കുന്നു. അതുപോലെ താപകങ്ങളുടെ അത്യന്തസംയോഗത്തിൽ മനസ്സു് ദ്രവീഭവിക്കുന്നു. കാമം, ക്രോധം, ഭയം, സ്നേഹം, ഹർഷം, ശോകം, ദയ മുതലായ താപകങ്ങൾ മനസ്സാകുന്ന അരക്കിനെ ദ്രവീഭവിപ്പിക്കുന്നു. ഏതു വിഷയത്തിൽ കാമാദികളുടെ ഉദ്രേകം വരുന്നുവോ തത്സമ്പർക്കത്താൽ മനസ്സിനു് ആർദ്രീഭാവം വരുന്നു. വിഷയാന്തരസഞ്ചാരത്താൽ, അവയുടെ തിരോഭാവം വരുമ്പോൾ, പിന്നേയും മനസ്സു് കഠിനമായിത്തീരുന്നു.

ദ്രവീഭവിച്ച ചിത്തത്തിൽ പ്രവിഷ്ടമായ വസ്തുവിന്റെ ആകാരം സ്ഥായിയായി നിലനില്ക്കുന്നു. ഇതുതന്നെയാണു് സംസ്കാരം, വാസന, ഭാവം, ഭാവനാ, മുതലായ ശബ്ദങ്ങൾകൊണ്ടു പറയപ്പെടുന്നതു്. ഈഷത്താപകങ്ങളുടെ സംയോഗത്തിൽ മനസ്സു് ദ്രവീഭവിക്കുകയില്ല; ശിഥിലീഭവിക്കുകയേയുള്ളു. ഈ അവസ്ഥയിൽ മനസ്സിൽ പ്രവേശിക്കുന്ന ഒന്നും സ്ഥായിഭാവം പ്രാപിച്ചു് സദാ പ്രകാശിക്കുകയില്ല. ദ്രുതാവസ്ഥയിൽ അരക്കിൽ കൊടുത്ത നിറം സ്ഥായിയായി നില്ക്കുമല്ലൊ. അതുപോലെ ദ്രുതമായ മനസ്സിൽ പ്രവേശിച്ച വസ്തുസ്വരൂപം, മനസ്സു് പിന്നെ കഠിനാവസ്ഥയെ പ്രാപിച്ചാലും ആ സ്ഥായിഭാവത്തെ വിടുകയില്ല. ശ്രീഭഗവാന്റെ

ലീലാശ്രവണകീർത്തനാദികളാൽ ദ്രവീഭവിച്ച മനസ്സിൽ അവിടത്തെ ദിവ്യമംഗളസ്വരൂപം പ്രവേശിച്ചാൽ അതു് പിന്നെ സർവ്വദാ അവിടെ പ്രകാശിക്കും. ക്ഷണനേരംപോലും അവിടെനിന്നു് അന്തർദ്ധാനം ചെയ്യുകയില്ല. ആരുടെ ഹൃദയത്തിൽ തന്തിരുവടിയുടെ പരമകോമളസ്വരൂപം സദാ നൃത്തമാടുന്നുവോ ആ പുണ്യാത്മാവു് കൃതാർത്ഥനാണു്.

സർവ്വഭൂതേഷു യഃ പശ്യേദ് ഭഗവദ്ഭാവമാത്മനഃ
ഭൂതാനി ഭഗവത്യാത്മന്യേഷ ഭാഗവതോത്തമഃ.
(ഭാഗ. x.2.45)

യാതൊരാൾ സർവ്വത്ര ഭഗവദ്ഭാവം കാണുകയും ആ സർവ്വേശ്വരനെ ആത്മാവിൽനിന്നു് അന്യമായി ദർശിക്കാതെ സർവ്വത്തേയും അവിടെ കല്പിതമായി ദർശിക്കുകയും ചെയ്യുന്നുവോ ആ പുണ്യാത്മാവാകുന്നു ഉത്തമഭക്തൻ. ദ്രവാവസ്ഥമായ മനസ്സിൽ പ്രവേശിച്ച തന്തിരുവടിയുടെ സ്വരൂപം സർവ്വത്ര സദാ പ്രകാശിക്കുന്നതിനാൽ സർവ്വത്ര ഭഗവദ്ഭാവദർശനം യുക്തം തന്നെ. ആരുടെ മനസ്സു് പൂർണ്ണമായി ദ്രവാവസ്ഥയെ പ്രാപിക്കാതെ ഈഷദ്ദ്രവാസ്ഥയെ പ്രാപിക്കുന്നുവോ ആ ഭക്തൻ മധ്യമഭക്തനാകുന്നു. ശ്രീമദ്ഭാഗവതമുദ്ഘോഷിക്കുന്നതു നോക്കുക:

ഈശ്വരേ തദധീനേഷു ബാലിശേഷു ദ്വിഷത്സു ച
പ്രേമമൈത്രീകൃപോപേക്ഷാ യഃ കരോതി സ മധ്യമഃ.
(ഭാ–11–2–46)

യാതൊരാൾ തന്തിരുവടിയിൽ പ്രേമത്തേയും ഭാഗവതന്മാരിൽ മൈത്രിയേയും ദീനന്മാരിൽ കരുണയേയും ദ്വേഷിക്കുന്നവരിൽ ഉപേക്ഷയേയും ചെയ്യുന്നുവോ ആ ഭക്തൻ മധ്യമനാകുന്നു.

അർച്ചായാമേവ ഹരയേ പൂജാം യഃ ശ്രദ്ധയേഹതേ
ന തദ്ഭക്തേഷു ചാന്യേഷു സ ഭക്തഃ പ്രാകൃതഃ സ്മൃതഃ.
(ഭാ_11–2–47)

യാതൊരാൾ വിഗ്രഹത്തിൽ മാത്രം ശ്രദ്ധാപുരഃസരം പൂജചെയ്യുന്നുവോ ഭാഗവതന്മാരിലൊ മററുള്ളവരിലൊ അപ്രകാരം ചെയ്യുന്നില്ലയോ ആ ഭക്തൻ പ്രാകൃതനാകുന്നു. പ്രണയം, അനുരാഗം, സ്നേഹം ഈ ശബ്ദങ്ങൾകൊണ്ടു് മനസ്സിന്റെ ഈ ദ്രവീഭൂതാവസ്ഥതന്നെയാണു് പറയപ്പെടുന്നതു്.

വിസൃജതി ഹൃദയം ന യസ്യ സാക്ഷാത്
ഹരിരവശാഭിഹിതോഽപ്യഘൗഘനാശഃ
പ്രണയരശനയാ ധൃതാംഘ്രിപത്മഃ
സ ഭവതി ഭാഗവതപ്രധാന ഉക്തഃ. (ഭാ.XI.2.55)

അവശനായിട്ടെങ്കിലും ഒരിക്കലെങ്കിലും തിരുനാമമുച്ചരിച്ചാൽ സർവ്വവാസനകളേയും നശിപ്പിച്ചുകളയുന്ന ശ്രീഹരി പ്രേമശൃംഖലയാൽ ബന്ധിക്കപ്പെട്ട ശ്രീപാദപത്മങ്ങളോടു കൂടിയവനായി യാതൊരാളുടെ ഹൃദയത്തിൽ നിന്നു പുറത്തുപോകാൻ ശക്തനാകുന്നില്ലയൊ ആ പുണ്യാത്മാവാണു് ഉത്തമഭക്തൻ.

ഉത്തമഭക്തൻതന്നെ മൂന്നു തരത്തിലുണ്ടു്. പ്രപഞ്ചത്തെ സത്യമായി കണ്ടുകൊണ്ടു് അതിൽ സർവ്വത്ര ഭഗവദ്ഭാവം കാണുന്ന ഭക്തൻ പ്രാകൃതനായ ഉത്തമഭക്തനാകുന്നു.

ഖം വായുമഗ്നിം സലിലം മഹീം ച
ജ്യോതീംഷി സത്വാനി ദിശോ ദ്രുമാംശ്ച
സരിത്സമുദ്രാംശ്ച ഹരേഃ ശരീരം
യത്കിഞ്ച ഭൂതം പ്രണമേദനന്യഃ. (ഭാ. XI.2.41.)

പഞ്ചഭൂതങ്ങൾ, ജ്യോതിർഗോളങ്ങൾ, വിവിധ പ്രാണികൾ, ദിക്കുകൾ, വൃക്ഷലതാദികൾ,നദീസമുദ്രങ്ങൾ ഇപ്രകാരമെന്തെല്ലാമുണ്ടോ അതെല്ലാം തന്തിരുവടിയുടെ വാസസ്ഥാനമായിക്കണ്ടു് അനന്യഭാവത്തിൽ വന്ദിക്കണം. ഇപ്രകാരം ചെയ്യുന്ന ഭക്തൻ പ്രാകൃതനായ ഉത്തമഭക്തനാകുന്നു.

പ്രപഞ്ചത്തെ മിഥ്യയായിക്കണ്ടു് സർവ്വത്ര ഭഗവദ്ഭാവം ദർശിക്കുന്ന ഭക്തൻ മധ്യമനായ ഉത്തമഭക്തനാകുന്നു.

തസ്മാദിദം ജഗദശേഷമസത്സ്വരൂപം
സ്വപ്നാഭമസ്തധിഷണം പുരുദുഃഖദുഃഖം
ത്വയ്യേവ നിത്യസുഖബോധതനാവനന്തേ
മായാത ഉദ്യദപി യത് സദിവാവഭാതി.
(ഭാ. X. 14. 22.)

ഈ പ്രപഞ്ചം സ്വപ്നംപോലെ മിഥ്യയും ജഡവും ദുഃഖപൂർണ്ണവുമാണു്. എന്നാൽ സച്ചിദാനന്ദമൂർത്തിയായ തന്തിരുവടി ഉപാദാനകാരണമായതിനാൽ കാരണഗതമായ സച്ചിദാനന്ദം കാര്യമായ പ്രപഞ്ചത്തിൽ തോന്നുകയാണു്. ഈ ഭാവത്തിൽ പ്രപഞ്ചത്തെ ഭഗവന്മയമായി വന്ദിക്കുന്ന ഭക്തൻ മധ്യമനായ ഉത്തമഭക്തനാണു്.

പ്രപഞ്ചത്തിന്റെ ഭാനംപോലുമില്ലാതെ ഭഗവദ്ഭാവത്തിൽ മാത്രം ലയിച്ചിരിക്കുന്ന ഭക്തൻ ഉത്തമനായ ഉത്തമഭക്തനാകുന്നു.

ധ്യായതശ്ചരണാംഭോജം ഭാവനിർജ്ജിതചേതസാ
ഔത്കണ്ഠ്യാശ്രുകലാക്ഷസ്യ ഹൃദ്യാസീന്മേ ശനൈർഹരിഃ
പ്രേമാതിഭരനിർഭിന്നപുളകാംഗോഽതിനിർവൃതഃ
ആനന്ദസംപ്ലവേ ലീനോ നാപശ്യമുഭയം മുനേ.
(ഭാഗ. I. 6. 17–18)

ശ്രീ നാരദമഹർഷി തനിക്കു പൂർവ്വജന്മത്തിൽ ഉണ്ടായ അനുഭവം വർണ്ണിക്കുകയാണ്: 'ശ്രീഹരിയുടെ ചരണകമലത്തെ ഭക്തിനിർഭരമായ ചിത്തംകൊണ്ട് ഏകാഗ്രമായി ചിന്തിക്കുന്നവനും ഉത്കണ്ഠാതിശയത്താൽ ആനന്ദാശ്രുക്കൾ നിറഞ്ഞ നേത്രങ്ങളോടുകൂടിയവനുമായ എന്റെ ഹൃദയത്തിൽ തന്തിരുവടി സാവകാശത്തിൽ ആവിർഭവിച്ചു. പ്രേമഭാരത്താലുണ്ടായ രോമാഞ്ചത്തോടുകൂടിയവനും ആനന്ദപരവശനും ബ്രഹ്മാനന്ദമഹാസാഗരത്തിൽ മഗ്നനുമായ ഞാൻ അപ്പോൾ തന്തിരുവടിയെയല്ലാതെ മറ്റൊന്നും കണ്ടില്ല.' ഈ അവസ്ഥയെ പ്രാപിച്ച ഭക്തൻ ഉത്തമനായ ഉത്തമഭക്തനാകുന്നു. ഭക്തൻ ഭഗവത്കരുണകൊണ്ടും സാധനാപരിപാകംകൊണ്ടും ക്രമേണ ഉത്തരോത്തരഭൂമികയിൽ ആരൂഢനായിത്തീരുന്നു.

ദ്രുതമായ മനസ്സിൽ പ്രവിഷ്ടമായ ഭഗവത്സ്വരൂപം സ്ഥായിയായി വർത്തിക്കുന്നതിനാൽ അവിടെ സ്ഥായിഭാവശബ്ദം അന്വർത്ഥമാണ്.

വിഭാവാനുഭാവവ്യഭിചാരികളുടെ സംയോഗത്തിൽ അഭിവ്യക്തമായിത്തീരുന്ന സ്ഥായിഭാവംതന്നെ പരമാനന്ദസാക്ഷാത്ക്കാരരൂപേണ രസഭാവം പ്രാപിക്കുന്നുവെന്നാണ് രസജ്ഞന്മാരുടെ സിദ്ധാന്തം. പരമാനന്ദമൂർത്തിയായ തന്തിരുവടിതന്നെ ദ്രവീഭവിച്ച മനസ്സിൽ സ്ഥിരമായി പ്രതിബിംബിച്ച് രസഭാവം പ്രാപിക്കുന്നു. ബിംബപ്രതിബിംബങ്ങൾ അത്യന്തഭിന്നങ്ങളല്ല. ഉപാധിനിഷ്ഠമായ ബിംബം തന്നെ പ്രതിബിംബമെന്നു പറയപ്പെടുന്നു. അപ്രകാരമുള്ള ഭക്തിരസത്തിന് പരമാനന്ദരൂപത്വം അവ്യാഹതംതന്നെ. ബിംബപ്രതിബിംബങ്ങൾക്ക് ഈഷദ്ഭേദമുള്ളതിനാൽ ആലംബനവിഭാവങ്ങൾക്ക് ഭേദമില്ലാതെ വരില്ലേ, എന്ന ശങ്കയും അസ്ഥാനത്താണ്. ഭക്തിരസത്തിനു പരമാനന്ദരൂപത്വം വരാമെന്നതു സത്യം തന്നെ. മററു രസങ്ങൾക്ക് ആനന്ദരൂപത്വം എങ്ങനെയെന്നു ശങ്കിക്കേണ്ടതില്ല. ''ആനന്ദാദ്ധ്യേവ ഖല്വിമാനി ഭൂതാനി ജായന്തേ, ആനന്ദേന ജാതാനി ജീവന്തി, ആനന്ദം പ്രയന്ത്യഭിസംവിശന്തി.'' എന്നിപ്രകാരമുള്ള ശ്രുതികളനുസരിച്ച് സച്ചിദാനന്ദമൂർത്തിയായ തന്തിരുവടിതന്നെ സർവ്വത്തിന്റേയും പരമകാരണമെന്നതു വ്യക്തം. മണ്ണുതന്നെ ഘടാദിഭാവത്തിൽ പ്രകാശിക്കുന്നതുപോലെ തന്തിരുവടിതന്നെ സർവ്വപ്രപഞ്ചഭാവത്തിലും പ്രകാശിക്കുന്നു. കാന്താദിഭാവത്തിൽ പ്രകാശിക്കുന്നതും ആ പരമാനന്ദമൂർത്തിതന്നെ. കാര്യാകാരേണ പരിച്ഛിന്നമായി അതു പ്രകാശിച്ചാലും അഖണ്ഡരൂപേണ പ്രകാശിക്കാത്തതിനാൽ അതു് സ്വയം ആവൃതവുമാകുന്നു. ആവരണത്തെ നിവർത്തിപ്പിച്ച് അജ്ഞാതത്തെ പ്രകാശിപ്പിക്കുന്നതിനാലാണ് പ്രമാണങ്ങൾക്ക് പ്രാമാണ്യം വരുന്നതു്. ഘടജ്ഞാനം വരുമ്പോൾ കേവലം ജഡമായ ഘടമല്ല, ഘടാവച്ഛേദേന സച്ചിദാനന്ദമാണു പ്രകാശിക്കുന്നതു്. പ്രമാണജനിതമായ വൃത്തികൊണ്ട് ആവരണഭംഗം വരുമ്പോൾ കാന്താദിഭാവത്തിൽ കാരണമായ സച്ചിദാനന്ദംതന്നെ പ്രകാശിക്കുന്നു. അതുകൊണ്ട് ലൗകികരസത്തിൽ പോലും സച്ചിദാനന്ദംതന്നെയാണ് ദ്രവീഭവിച്ച മനസ്സിൽ പ്രതിബിംബിച്ച് സാതിശയമായ പരമാനന്ദരൂപതയെ പ്രാപിക്കുന്നതു്. ഭക്തിരസത്തിൽ അപരിച്ഛിന്നസച്ചിദാനന്ദമൂർത്തി തന്നെ സ്വയം പൂർണ്ണമായി പ്രകാശിക്കുന്നു. അതുകൊണ്ട് മററു പരിച്ഛിന്നരസങ്ങളെയെല്ലാം വിട്ടു് ഭക്തിരസംതന്നെ സേവ്യം.

---

# പവനാഹാരിബാബ

## നിവേദാനന്ദസ്വാമി, വസിഷ്ഠഗുഹ, ഋഷീകേശം.

പത്തൊമ്പതാം ശതകത്തിൽ പിറവിയെടുത്ത മഹാപുരുഷന്മാരിൽ, ഉത്തരപ്രദേശത്തിലെ ഘാസീപുരത്തിനുസമീപം പാർത്തിരുന്ന പവനാഹാരിബാബയുടെ നാമധേയം വിവേകാനന്ദസ്വാമികളുടെ ജീവിതചരിതം വായിച്ചിട്ടുള്ളവർക്കൊക്കെ സുപരിചിതമാണല്ലൊ. ബാബയെക്കുറിച്ച് വിവേകാനന്ദസ്വാമികൾ എഴുതിയ ലേഖനവും കത്തുകളും, അന്യഥാ അജ്ഞാതമായ അദ്ദേഹത്തിന്റെ ജീവിതത്തിലേയ്ക്ക് കുറച്ചൊക്കെ വെളിച്ചം വീശുന്നുണ്ടെങ്കിലും, നിർഭാഗ്യമെന്നു പറയട്ടെ, അദ്ദേഹത്തിന്റെ കുലപരമ്പരയെപ്പററി നമുക്ക് അധികമൊന്നും അറിഞ്ഞുകൂടാ. തന്റെ ജീവിതത്തിൽ ബാബ പതിപ്പിച്ച ഗാഢമായ മുദ്രയെപ്പററി സ്വാമിജി ഇപ്രകാരം എഴുതുന്നു: 'ഈ ലേഖകന് പരേതനായ യോഗിയോട് അഗാധമായ കൃതജ്ഞതയും കടപ്പാടുമുണ്ട്; ഈ ലേഖകൻ സ്നേഹിക്കുകയും സേവിക്കുകയും ചെയ്തിട്ടുള്ള മഹാപുരുഷന്മാരിൽ ഒരുവനായ അദ്ദേഹത്തിന്റെ പാവനസ്മരണയ്ക്കായ്ക്കൊണ്ട്, ഈ വരികൾ --അവയെത്ര അപര്യാപ്തമെന്നിരുന്നാലും — ഈയുള്ളവൻ സമർപ്പിക്കുന്നു.'

പവനാഹാരിബാബയുടെ കുടുംബാംഗങ്ങളിൽ നിന്നും ലഭിച്ച വിവരങ്ങൾ വെച്ചുകൊണ്ട് അദ്ദേഹത്തിന്റെ ഒരു സംക്ഷിപ്തചരിത്രം എഴുതാനുള്ള പരിശ്രമമാണ് ഇവിടെ ചെയ്യുന്നത്. ബാബ താമസിച്ചിരുന്ന ഗുഹയുടെ മേലെയുള്ള കെട്ടിടം ഇന്നും ആ കുടുംബക്കാരുടെ കൈവശം ഉണ്ട് എന്ന വസ്തുതയും പ്രാസംഗികമായി പ്രസ്താവിച്ചുകൊള്ളട്ടെ. ഇവിടെ കൊടുക്കുന്ന സംഭവങ്ങളുടെ കാലക്രമം സ്വാമിജി എഴുതിയ ബാബയുടെ ജീവിതചരിതത്തിൽനിന്നും അല്പസ്വല്പം വ്യത്യസ്തമാണെന്ന കാര്യവും വ്യക്തമാക്കട്ടെ.

ഉത്തരപ്രദേശത്തിലെ ജോൺപൂരിനടുത്ത് പ്രേമാപുരത്തിൽ ക്രിസ്ത്വബ്ദം 1840-ലാണ് പവനാഹാരി ബാബ ജനിച്ചത്; അയോദ്ധ്യാ തിവാരി എന്ന ഭക്തിധനനായ ഒരു ബ്രാഹ്മണന്റെ രണ്ടാമത്തെ പുത്രനായിട്ടാണ് ജനനം. അദ്ദേഹത്തിന് രണ്ടു സോദരന്മാരും ഒരു സോദരിയും ഉണ്ടായിരുന്നു. കുട്ടിക്കാലത്ത് മസൂരി പിടിച്ചു; തന്മൂലം ഒരു കണ്ണു നഷ്ടപ്പെട്ടു. ഹരഭജനദാസൻ എന്നായിരുന്നു അദ്ദേഹത്തിന്റെ ആദ്യത്തെ പേർ. ഒരു കണ്ണു നഷ്ടപ്പെട്ടുവെങ്കിലും മൂന്നു സോദരന്മാരിൽ ഏററവും സുമുഖനും ദൃഢഗാത്രനും ഹരഭജനനായിരുന്നു. അയോദ്ധ്യാ തിവാരിയുടെ അനുജനും തന്റെ ഇളയച്ഛനുമായ ലക്ഷ്മീനാരായണന്റെ അടുത്തു താമസിക്കാനും പഠിക്കാനുമായി ഹരഭജനൻ വന്നുചേർന്നു. ഈ ഇളയച്ഛൻ നൈഷ്ഠികബ്രഹ്മചര്യവ്രതം സ്വീകരിച്ച് തപസ്സു ചെയ്യാനായി ചെറുപ്പത്തിലേ വീടു വിട്ടു പോയിരുന്നു. ശ്രീ രാമാനുജാചാര്യന്റെ അനുയായികളായ വൈഷ്ണവരുടെ ശ്രീസമ്പ്രദായത്തിൽ വടകലവിഭാഗത്തിൽപ്പെട്ട ഒരാളായിരുന്നു ലക്ഷ്മീനാരായണൻ. അനേകവർഷം നീണ്ടുനിന്ന സഞ്ചാരത്തിനുശേഷം അദ്ദേഹം ഗാധിപുരത്തിനു് (ഘാസിപുരമെന്നാണ് അധികമാളുകളും പറയാറ്) മൂന്നു മൈൽ തെക്കുമാറിയുള്ള കുർത്ത എന്ന ഗ്രാമത്തിനടുത്തു താമസമുറപ്പിച്ചു. അവിടെ അദ്ദേഹത്തിന് ഒരു തുണ്ടു പറമ്പ് സർക്കാരിൽനിന്നും അനുവദിച്ചുകൊടുത്തു. ഉത്തരവാഹിനിയായ ഗംഗയാണ് അവിടെ പാർപ്പുറപ്പിക്കാൻ അദ്ദേഹത്തെ പ്രേരിപ്പിച്ച പ്രധാനകാരണം: ഉത്തരവാഹിനിയായ ഗംഗയുടെ തീരം അദ്ധ്യാത്മസാധനകൾക്ക് വളരെ അനുകൂലവും പരിപാവനവുമായി കരുതപ്പെടുന്നു. ആശ്രമത്തിന്റെയും സ്വത്തിന്റെയും അനന്തരാവകാശിയായി ഹരഭജനനെ വാഴിക്കണമെന്ന ഉദ്ദേശത്തോടെ, തന്നെ സഹായിക്കാനായി കുട്ടിയെ കൊണ്ടുവന്നപ്പോൾ ലക്ഷ്മീനാരായണൻ വളരെ വൃദ്ധനായിക്കഴിഞ്ഞിരുന്നു. ഹരഭജനന്റെ ഒരു കണ്ണു നഷ്ടപ്പെട്ടുപോയി എന്നു കണ്ടപ്പോൾ ലക്ഷ്മീനാരായണൻ പറഞ്ഞു: 'ഇതു് ഒരു നല്ല ലക്ഷണമാണ്. രാജാ രഞ്ജിത് സിങ്ങിനും ഒരു കണ്ണേ ഉണ്ടായിരുന്നുള്ളു.' ഹരഭജനനിൽ വലിയ ഒരു യോഗിയാവാനുള്ള ലക്ഷണങ്ങൾ കാണുന്നുണ്ട് എന്നും പറഞ്ഞാണ് ലക്ഷ്മീനാരായണൻ മൂത്തവനായ ഗംഗാ തിവാരിയെ വിട്ട് ഹരഭജനനെ സ്വീകരിച്ചത്. ഇളയച്ഛന്റെ പ്രവചനംപോലെതന്നെ ഹരഭജനൻ പില്ക്കാലത്ത് ഒരു രാജാവായി, ഭൗതികഭോഗസമ്പന്നനായ ഒരു രാജാവല്ല, പിന്നെയോ, യോഗികളിൽവെച്ച് രാജാവ്.

ലക്ഷ്മീനാരായണൻ ബാലന്റെ ഉപനയനം നടത്തി; അതോടെ വിദ്യാഭ്യാസവും ആരംഭിച്ചു. അടുത്തൊരു ഗ്രാമത്തിലെ ഒരു പണ്ഡിതനിൽനിന്നും ഹരഭജനൻ ഒരു കൊല്ലം സംസ്കൃതം പഠിച്ചു. അതിനുശേഷം പല ആചാര്യന്മാരുടെയും അടുത്തുനിന്നായി വേദങ്ങളും ഇതരമതഗ്രന്ഥങ്ങളും അധ്യയനം ചെയ്തു; അതിന് ഏതാനും വർഷങ്ങൾ വേണ്ടിവന്നു. അവസാനം, ശ്രീഗോപാലപർവ്വതപരമഹംസൻ എന്ന സുപ്രസിദ്ധനും അഗാധപണ്ഡിതനുമായ ഒരു സന്ന്യാസിയുടെ അടുക്കൽ പഞ്ചദശി പഠിച്ചുകൊണ്ട് ഒരു കൊല്ലം

കഴിച്ചു. ബാലൻ വിദ്യാഭ്യാസകാര്യത്തിൽ അതീവ തല്പരനായിരുന്നു. സതീർത്ഥ്യരിൽ ഏററവും ബുദ്ധിമാനായിരുന്നു ഹരഭജനൻ.

ബാലൻ ആശ്രമജോലികൾ നിവ്വഹിക്കുകയും ശ്രീ രഘുനാഥദേവനും മററു ദേവന്മാക്കും വേണ്ട നൈവേദ്യം തയ്യാറാക്കുന്നതിൽ ഇളയച്ഛന്റെ ശിഷ്യന്മാരെ സഹായിക്കുകയും ഇളയച്ഛനെ ശുശ്രൂഷിക്കുകയും ചെയ്യുവന്നു. അയൽപക്കത്തെ കുട്ടികളാരെങ്കിലും കളിക്കാൻ വന്നാൽ അയാൾ അവരുടെ കൂടെ കൂടും. അല്ലെങ്കിൽ, മററു പണികളൊന്നുമില്ലാത്തപ്പോൾ ഗംഗയുടെ തീരത്തോ അടുത്തുള്ള മരക്കൂട്ടത്തിലോ പോയി ഏകാന്തമായിരുന്നു കാലം കഴിക്കും. ആൾ ശൈശവംമുതല്ക്കേ ശാന്തസ്വഭാവനായിരുന്നു എന്നാണ് കേൾക്കുന്നതു്. പക്ഷെ, വിവേകാനന്ദസ്വാമികൾ എഴുതിയ ലേഖനത്തിൽ ആ ബാലൻ ചെറുപ്പത്തിൽ ചിലപ്പോൾ സതീർത്ഥ്യരെ പുലിവാലു പിടിപ്പിക്കുന്ന കുസൃതികൾ കാണിക്കാറുണ്ട് എന്നു പറഞ്ഞുകാണുന്നു. സരളവും ഉല്ലാസകരവും വിനോദപൂണ്ണവുമായ ആ വിദ്യാത്ഥിജീവിതത്തിൽ, അതിവിചിത്രവും ഭയാനകവുമായ ആത്മാഹുതിയിൽ അവസാനിച്ച ആ അഗാധഗാംഭീര്യത്തെ സൂചിപ്പിക്കുന്നതായി ഒന്നുംതന്നെ ഉണ്ടായിരുന്നില്ല.

യഥാകാലം ഹരഭജനൻ വേദങ്ങളും ശാസ്ത്രങ്ങളും പഠിച്ചുതീന്നു. അപ്പോൾ അച്ഛൻ വന്നു് വിവാഹകാര്യത്തെക്കുറിച്ചു് ആലോചന നടത്തി. ലൗകികഭോഗങ്ങളുടെ നിസ്സാരതയെക്കുറിച്ചു് തികച്ചും നിശ്ചയമുണ്ടായിരുന്ന ആ ബാലൻ, 'ഏതൊന്നു ലഭിച്ചാൽ മറെറാന്നും ലഭിക്കേണ്ടതായിട്ടില്ലയോ,' ആ ആത്മസാക്ഷാത്കാരത്തിനുവേണ്ടി പ്രയത്നിക്കാൻ ഉറച്ചുകഴിഞ്ഞിരുന്നു. അതിനാൽ, അച്ഛന്റെ നിബ്ബന്ധവും അനുനയവും ഒക്കെ ഉണ്ടായിട്ടും അയാൾ വിവാഹം ചെയ്യാൻ കൂട്ടാക്കിയില്ല; അച്ഛനു് നിരാശനായി മടങ്ങേണ്ടിവന്നു.

നാളുകൾ നീങ്ങി. അങ്ങനെയിരിക്കെ ആ ബാലന്റെ ഭാവിയെ എന്നെന്നേയ്ക്കുമായി മാററാൻ പോന്ന ഒരു നടുക്കം അനുഭവപ്പെട്ടു. 1856-ൽ ഒരു ദിവസം ഇളയച്ഛൻ ലക്ഷ്മീനാരായണൻ മരണമടഞ്ഞു. അധ്യാത്മചൈതന്യം ഉണന്ന ലക്ഷ്മീനാരായണന്റെ സമ്പക്കം കൊണ്ടു് ഹരഭജനന്റെ അധ്യാത്മപ്രവണത ഉദ്ദീപ്തമായിരുന്നു. ഇളയച്ഛന്റെ മരണം ബാലന്റെ ജീവിതത്തിലെ ഒരു പരിവത്തനഘട്ടമായിത്തീന്നു. ശ്രീ രഘുനാഥന്റെയും മററു ദേവന്മാരുടെയും ആരാധനയുടെ ഭാരം ഹരഭജനന്റെ ചുമലിലായി. കുറച്ചുമാസത്തേയ്ക്കു് അദ്ദേഹം കാര്യങ്ങളൊക്കെ പതിവുപോലെ കൊണ്ടുനടന്നു: പക്ഷെ മനസ്സിനു ശാന്തി കിട്ടാഞ്ഞു്, ഈവക കത്തവ്യങ്ങളൊക്കെ സതീത്ഥ്യരെ ഏല്പിച്ചശേഷം തീത്ഥാടനത്തിനു പുറപ്പെട്ടു. പുരി, രാമേശ്വരം, ദ്വാരക, ബദരീനാഥം എന്നീ തീത്ഥസ്ഥാനങ്ങളെല്ലാം അദ്ദേഹം സന്ദശിച്ചു. ദ്വാരകയ്ക്കു പോകുംവഴി, ദത്താത്രേയാവധൂതന്റെ ആസ്ഥാനമെന്നു കരുതപ്പെടുന്ന ഗിർനാർ ഗിരിയിൽ ഹരഭജനൻ കുറച്ചുകാലം കഴിച്ചു. അവിടെ ഒരു ഗുഹയിൽ അജ്ഞാതനായി വസിക്കുന്ന ഒരു താപസനെ കണ്ടെത്തി. ആ താപസൻ ഹരഭജനനെ യോഗരഹസ്യങ്ങൾ പലതും പഠിപ്പിച്ചു. ഗുരുസേവയും ചെയ്തു് അവിടെത്തന്നെ പാക്കാൻ ഹരഭജനൻ ആഗ്രഹിച്ചുവെങ്കിലും, ആ താപസൻ ആരെയുംകൂടെ താമസിക്കാൻ അനുവദിക്കാത്തതുകൊണ്ടു് അവിടം വിട്ടു പോരേണ്ടതായ്‌വന്നു. 'നീയൊരു വലിയ യോഗിയായിത്തീരും; ഇന്നുള്ളവരാരും നിനക്കു തുല്യരാവുകയില്ല.' എന്നു് അനുഗ്രഹിച്ചാണു് ഗുരു ശിഷ്യനെ യാത്രയയച്ചതു്.

അതുപോലെ ഹിമാലയത്തിലും ആൽപ്പാപ്പുള്ള ഇടങ്ങളിൽനിന്നെല്ലാം അകന്നു് ഒരു ഗുഹയിൽ പാത്തിരുന്ന ഒരു മഹാപുരുഷനെയും ഹരഭജനൻ ശുശ്രൂഷിക്കുകയുണ്ടായി എന്നു പറയപ്പെടുന്നു. ഹരഭജനന്റെ സേവനം കൊണ്ടു് സന്തുഷ്ടനായ ആ യോഗി, ദീഘകാലം ഭക്ഷ്യപേയങ്ങൾകൂടാതെ ജീവിക്കാൻ സഹായിക്കുന്ന എന്തോ ചില ഔഷധികൾ പറഞ്ഞുകൊടുത്തു. ഏതാനും സംവത്സരം തീത്ഥാടനത്തിലും അധ്യയനത്തിലും തപസ്സിലും കഴിച്ചശേഷം ഹരഭജനൻ ആശ്രമത്തിൽ മടങ്ങിയെത്തി. അദ്ദേഹത്തിന്റെ മുഖത്തു് വലിയൊരു വ്യത്യാസം വന്നതായി പഴയ കൂട്ടുകാരും മററുള്ളവരും കണ്ടു — മുഖം തേജസ്സുകൊണ്ടു് തിളങ്ങുന്നുണ്ടായിരുന്നു. ഇളയച്ഛൻ അപ്പോൾ ജീവിച്ചിരുപ്പുണ്ടായിരുന്നെങ്കിൽ അദ്ദേഹം ഹരഭജനന്റെ ജ്വലിക്കുന്ന മുഖത്തു്, സത്യകാമന്റെ മുഖത്തു് പൗരാണികമഹഷി കണ്ട അതേ ബ്രഹ്മതേജസ്സു കണ്ടേനെ. ഒരുപക്ഷെ അദ്ദേഹം 'ബ്രഹ്മവിദിവ വൈ സോമ്യ ഭാസി' (വത്സ, നീ ബ്രഹ്മജ്ഞനെപ്പോലെ തിളങ്ങുന്നുവല്ലൊ.) എന്നരുളി സ്വാഗതം ചെയ്തേനേ.

പക്ഷെ, ഇപ്പോളവിടെ ഹരഭജനന്റെ ആത്മദശനത്തെപ്പററി അറിയാൻ കഴിവുള്ളവരാരും ഉണ്ടായിരുന്നില്ല; ചുററുമുള്ളവർ എന്തുകൊണ്ടെന്നറിയാതെ സ്വാഭാവികമായി അദ്ദേഹത്തെ ആദരിച്ചുപോന്നുവെന്നതു് വാസ്തവംതന്നെ. ഇതുമുതൽ പവനാഹാരിബാബ-ആ പേരിലാണല്ലൊ അദ്ദേഹം പ്രസിദ്ധനായതു് — ദേവതാരാധനയിലും അതിഥിപൂജയിലും മററു കൃത്യങ്ങളിലും ഏപ്പെട്ടു. എല്ലാ കാര്യത്തിലും അദ്ദേഹത്തിൽ ഒരു മാററം വന്നിരുന്നു. എല്ലാ ജീവികളെയും ബാബ (താതൻ)യെന്നും സകല സ്ത്രീകളെയും മാതാജിയെന്നുമാണു് സംബോധന ചെയ്യാറു്; തന്നെ ദാസൻ എന്നാണു് പറയുക. 'സവ്വം വിഷ്ണുമയം ജഗത്.' എന്നതു് അദ്ദേഹത്തിനു് ഒരു യഥാത്ഥാനുഭവമായിത്തീന്നു. കുറച്ചു കൊല്ലങ്ങൾക്കുശേഷം അദ്ദേഹത്തെ ഒരു കരിമൂക്കൻ കടിച്ചു; ആൾ മരിച്ചുപോയി എന്നുതന്നെ എല്ലാവരും കരുതി. അനേകം മണിക്കൂറുകൾക്കുശേഷം ബോധം വീണ്ടുകിട്ടിയപ്പോൾ കൂട്ടുകാർ വിവരമന്വേഷിച്ചു. 'എന്റെ പ്രേമഭാജനത്തിന്റെ അടുത്തുനിന്നു വന്ന ഒരു ദൂതൻ.' എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. ഒരു 'മൂഷികതാതൻ' തന്റെ മടിയിൽ വന്നുവീണു എന്നും അതിനു താൻ തുണിക്കടിയിൽ അഭയം കൊടുത്തു

വെന്നും അതുകണ്ടു് പിന്നാലെ പാഞ്ഞുവന്നിരുന്ന 'സർപതാത'നു് ദേഷ്യം വന്നുവെന്നും അതു തന്റെ തോളിൽ കൊത്തിയെന്നും അദ്ദേഹം അവരോടു പറഞ്ഞു. ഉദാരചരിതന്മാൎക്കു് ലോകമെല്ലാം തങ്ങളുടെ കുടുംബവും അതിലെ ജീവികളെല്ലാം സ്വജനങ്ങളുമാണല്ലോ. അന്നിലയ്ക്കാണു് പവനാഹാരിബാബ സകലതും വീക്ഷിച്ചിരുന്നതു്.

വേറൊരവസരത്തിൽ കള്ളന്മാർ ആശ്രമത്തിനുള്ളിൽ കടന്നു വിഗ്രഹങ്ങളും ആഭരണങ്ങളും മററും പെറുക്കിക്കെട്ടി പോകാൻ പുറപ്പെട്ടപ്പോൾ ബാബ മുറിയിൽ കടന്നു. അദ്ദേഹത്തെക്കണ്ടു് അവർ കെട്ടു് അവിടെത്തന്നെ ഇട്ടിട്ടു് ഓട്ടമായി. ബാബ ഒപ്പം ഓടി അവരുടെ മുമ്പിൽ കടന്നു; എന്നിട്ടു് അതിവിനയത്തോടെ പറഞ്ഞു: 'നിങ്ങൾ താതന്മാർ വന്നു; ഈവക സാധനങ്ങൾ നിങ്ങൾക്കു് ആവശ്യമുണ്ടെങ്കിൽ അവ നിങ്ങളുടെ വകയാണു്. താതന്മാർ പിന്നെയെന്താണു് അവ ഇട്ടുവെച്ചു് പോകുന്നതു് ? ഈ ദാസൻ എന്തു തെററാണു ചെയ്തതു് ? സദയം ഇവ സ്വീകരിച്ചാലും; അവ നിങ്ങളുടേതാണു്.' ബാബയ്ക്കു് സകലരും താതൻ: മൂർക്കനും മൂഷികനും മോഷ്ടാവും.

ദേവതാരാധനം, അതിഥിപൂജനം, ശാസ്ത്രപ്രവചനം എന്നിവ ബാബയുടെ നിത്യകൎമ്മങ്ങളായിത്തീൎന്നു. അപരാഹ്നത്തിൽ ആശ്രമത്തിന്നടുത്തുള്ള മുൾക്കാട്ടിൽ പോയി ധ്യാനത്തിൽ മുഴുകും. വീണ്ടും വൈകുന്നേരം ദീപാരാധനയ്ക്കുശേഷം എല്ലാവരും പോയ്ക്കഴിയുമ്പോൾ ബാബ ഗംഗാതീരത്തുപോയി രാത്രി മുഴുവൻ ധ്യാനത്തിലും ജപത്തിലും യോഗാഭ്യാസത്തിലും കഴിക്കും. പ്രഭാതത്തിനുമുമ്പു് ആശ്രമകൃത്യങ്ങൾ നടത്താൻ മടങ്ങിയെത്തും. ദേവനു നിവേദിക്കാൻ നല്ല സ്വാദിഷ്ഠമായ വിഭവങ്ങൾ തയ്യാറാക്കും; എന്നിട്ടവ അതിഥികൾക്കു് പ്രസാദമായി വിതരണം ചെയ്യും. പാലും മുളകു പിഴിഞ്ഞെടുത്ത നീരുമായിരുന്നു അദ്ദേഹം കഴിക്കാറു്. കുറച്ചുകാലം കൂവളത്തിലയുടെ നീരുമാത്രംകുടിച്ചു ജീവിച്ചു. അക്കാലത്താണു് ആളുകൾ അദ്ദേഹത്തെ പവനാഹാരിബാബ — വായുഭോജനനായ താതൻ — എന്നു വിളിക്കാൻ തുടങ്ങിയതു്.

വീണ്ടും കുറച്ചുകാലത്തേയ്ക്കു് ബാബ ആശ്രമം വിട്ടുപോയി. അക്കാലത്താണു് കാശിയിലെ ഒരു പണ്ഡിതസന്ന്യാസിയായ നിരഞ്ജനസ്വാമിയുടെ അടുത്തുനിന്നും ദ്വൈതവേദാന്തം പഠിച്ചതു്. ഘാസിപ്പൂരിനടുത്തു്, ഗുഹയിൽ പാൎത്തിരുന്ന ഒരു യോഗിയിൽ നിന്നും യോഗത്തെക്കുറിച്ചും കൂടുതൽ കാര്യങ്ങൾ ഗ്രഹിച്ചു. ആശ്രമത്തിൽ മടങ്ങിയെത്തിയശേഷം അവിടെ ഒരു നീണ്ട കുഴി കുഴിച്ചു് അധികസമയവും അതിനുള്ളിൽ യോഗാനുഷ്ഠാനത്തിൽ മുഴുകി വസിച്ചു.

കുറെക്കാലം കഴിഞ്ഞു്, യോഗമാൎഗ്ഗത്തിൽ ദീക്ഷിതനാവാൻ ആഗ്രഹിച്ചുകൊണ്ടു് ബാബ ഗിർനാറിലേയ്ക്കു പുറപ്പെട്ടു. വഴിക്കു് അയോദ്ധ്യയിലെത്തിയപ്പോൾ കേട്ടു, താൻ തേടിപ്പോകുന്ന ഗുരു ചരമഗതിയടഞ്ഞുവെന്നു്. അതിനാൽ അദ്ദേഹം അയോദ്ധ്യയിൽ ഒരു വൈഷ്ണവസന്ന്യാസിയുടെ അടുത്തുനിന്നും ദീക്ഷ സ്വീകരിച്ചു് ആശ്രമത്തിലേയ്ക്കു മടങ്ങി. തന്റെ ഇളയച്ഛനെപ്പോലെ ബാബയും ശ്രീസമ്പ്രദായത്തിലെ വടകലവിഭാഗത്തിൽപ്പെട്ട ഒരു യോഗിയായിരുന്നു. നാൾക്കുനാൾ അദ്ദേഹത്തിന്റെ സാധന തീവ്രമായിക്കൊണ്ടിരുന്നു. അനേകം ദിവസം തുടൎച്ചയായി ഗുഹയ്ക്കുള്ളിൽത്തന്നെ കഴിച്ചുകൂട്ടി. അയൽക്കാരുടെ അപേക്ഷപ്രകാരം ഏകാദശിനാൾ മാത്രം പുറത്തുവരും. മററു ദിവസങ്ങളിൽ അമ്പലത്തിന്റെ വാതിൽ തുറക്കാറേയില്ല. ഗ്രാമീണർ പാലും പഴവും മററും കൊണ്ടുവന്നു് അടുത്തുള്ള ഒരു മുറിയിൽ വെയ്ക്കും. ചിലപ്പോൾ രാത്രിയിൽ ആരും അടുത്തെങ്ങുമില്ലാതിരിക്കുമ്പോൾ ബാബ അവ എടുക്കും. അക്കാലം അദ്ദേഹത്തിന്റെ കീൎത്തി പരന്നു തുടങ്ങിയിരുന്നു. അദ്ദേഹത്തിന്റെ ജ്യേഷ്ഠൻ, ഗംഗാതിവാരി, ബാബയെ ശുശ്രൂഷിക്കുന്നതിനായി കുൎത്തയിൽ വന്നു താമസമാക്കി. ക്രമേണ ഏകാദശിനാൾ പുറത്തുവരുന്ന പതിവും നിന്നു; പിന്നെ ആണ്ടിലൊരിക്കലായി പുറത്തു വരൽ. അതൊരു ഉത്സവദിനംപോലെയായിത്തീൎന്നു. തീൎത്ഥാടനത്തിനുള്ള ആഗ്രഹം അദ്ദേഹത്തെ പിന്നെയും പിടികൂടി. അതിനാൽ അദ്ദേഹം പുരിയിലേയ്ക്കു യാത്രയായി. വഴിക്കു് അസുഖം ബാധിച്ചതിനാൽ മൂഷിദബാദിനടുത്തു് ഒരു ഗ്രാമത്തിൽ താമസിക്കേണ്ടിവന്നു. ഗ്രാമീണർ പുഴക്കരയിൽ ഒരു കുടിൽ കെട്ടിക്കൊടുത്തു; ഒരു ഭക്തൻ അദ്ദേഹത്തെ വേണ്ടപോലെ ശുശ്രൂഷിച്ചുംപോന്നു. ആ സേവകനിൽനിന്നും ബാബാജി ബംഗാളി പഠിച്ചു. ബംഗാൾവൈഷ്ണവസമ്പ്രദായത്തെക്കുറിച്ചുള്ള പല പുസ്തകങ്ങളും അദ്ദേഹം മടക്കത്തിൽ മേടിച്ചു കൊണ്ടുപോന്നു. ശ്രീചൈതന്യചരിതാമൃതം മുതലായ പുസ്തകങ്ങൾ അദ്ദേഹം പഠിച്ചു. ബാബയ്ക്കു് തമിഴും തെലുങ്കും നന്നായിട്ടറിയാമായിരുന്നു. തെന്നിന്ത്യയിലെ വൈഷ്ണവസിദ്ധന്മാരായ ആൾവാർമാരുടെ കൃതികൾ അദ്ദേഹം മൂലകൃതികളിൽനിന്നു തന്നെ പഠിച്ചിരുന്നു. ബാബാജി കുൎത്തയിലെ ഗുഹയിലേയ്ക്കു തിരിച്ചുവന്നശേഷം അദ്ദേഹത്തിന്റെ ദൎശനം കിട്ടാൻ വലിയ പ്രയാസമുണ്ടായിരുന്നില്ല. അതിനാൽ വിദൂരദേശങ്ങളിൽനിന്നുപോലും സന്ദൎശകന്മാർ അദ്ദേഹത്തിന്റെ അനുഗ്രഹം നേടുന്നതിനായി എന്നും വന്നുകൊണ്ടിരുന്നു. ബാബാജി ഗുഹയുടെ വാതിലിനു പിന്നിൽ മറഞ്ഞു നിന്നുകൊണ്ടു് അവരുടെ ചോദ്യങ്ങൾക്കു് ഉത്തരങ്ങൾ നൽകുകയും സംസാരിക്കുകയും ചെയ്യുവന്നു. നാനാസമ്പ്രദായങ്ങളിലുംപെട്ട യോഗികളും ത്യാഗികളും യതികളും വന്നുകൊണ്ടിരുന്നു; ആശ്രമകാര്യങ്ങൾ നോക്കിനടത്തിയിരുന്ന ജ്യേഷ്ഠൻ അതിഥികളെ യഥായോഗ്യം സൽകരിച്ചുപോന്നു. അതിഥിപൂജനം ഒരു പ്രധാനകൃത്യമായിരുന്നു. ആഹാരം കഴിക്കാതെ ആരും പോകാറില്ല.

അക്കാലത്തു് ഗംഗ ഗതിമാറി അല്പം കിഴക്കോട്ടു നീങ്ങി ഒഴുകാൻ തുടങ്ങിയിരുന്നു. ഇങ്ങനെ തെളിഞ്ഞു കിട്ടിയ സ്ഥലത്തു ഗംഗാതിവാരി കൃഷി നടത്തി.

പിന്നീടു്, സർക്കാർ ആ സ്ഥലവും ആശ്രമത്തിനു പതിച്ചുകൊടുത്തു. അതിനാൽ അതിഥികളെ സത്കരിക്കാൻ കുറേക്കൂടി എളുപ്പമായി.

ബംഗാളിൽനിന്നും മടങ്ങിയശേഷം ബാബാജി പഴയപടി ഏകാദശിനാളിൽ ദർശനം നൽകാൻ ആരംഭിച്ചു. 1884-ൽ ഒരിക്കൽ അദ്ദേഹം പതിവിൻപടി പുറത്തുവരാതെ വളരെ നാളുകൾ ഗുഹയ്ക്കുള്ളിൽത്തന്നെ കഴിച്ചു. മുന്നവസരങ്ങളിലൊക്കെ ഹോമാഗ്നിയിൽ നിന്നു പുറപ്പെടുന്ന പുക കണ്ടു് ബാബാജി പുറത്തുവരാറായി എന്നു് ആളുകൾ ഊഹിച്ചറിഞ്ഞിരുന്നു. പൂജയ്ക്കുള്ള ഏപ്പാടുകളും ചെയ്യാറുണ്ടു്. വാതിലിനു പിന്നിൽ നിന്നു സംസാരിക്കുകയും ചെയ്തിരുന്നു. എന്നാൽ ഇത്തവണ ഒരനക്കവും കേട്ടിരുന്നില്ല. ബാബ ദേഹം ഉപേക്ഷിച്ചു എന്നു വിചാരിച്ചു ആളുകൾ; എന്നിട്ടും ആരും വാതിൽ പൊളിച്ചു് അകത്തുകടക്കാൻ ധൈര്യപ്പെട്ടില്ല. അങ്ങനെ കാലം കടന്നുപോയി. ഒടുവിൽ നാലോ അഞ്ചോ വഷങ്ങൾക്കുശേഷം അകത്തുനിന്നും മണിയടി കേൾക്കായി; പൂജ നടന്നുകൊണ്ടിരുന്നു. പൂജയ്ക്കുശേഷം ബാബ പുറത്തു വന്നു. ആളുകളുടെ ആനന്ദത്തിനു് അതിരുണ്ടായിരുന്നില്ല. ഒരു വലിയ സദ്യ ഏപ്പാടു ചെയ്തു. അനേകം സന്ന്യാസിമാരും ബ്രാഹ്മണരും പാവങ്ങളും സത്കരിക്കപ്പെട്ടു.

വീണ്ടും ആശ്രമം നാനാപ്രവത്തനങ്ങൾകൊണ്ടു സജീവമായി. ബാബ ദിവസവും ശാസ്ത്രപ്രവചനം നടത്താറുണ്ടു്. അദ്ദേഹം ഒരു ദിവസം പ്രഭാതത്തിനു മുമ്പു് ഗംഗാതീരത്തു് യോഗാഭ്യാസം ചെയ്യുമ്പോൾ ഒരാളെ കണ്ടു. ഈ ഇടപെടൽ അദ്ദേഹത്തെ രോഗാധീനനാക്കി; തന്മൂലം ഏതാനും ആഴ്ചകൾ അഭ്യാസം വേണ്ടെന്നുവെയ്ക്കേണ്ടതായ്‌വന്നു. അതിനുശേഷം കുളിക്കാൻ ആശ്രമത്തിനടുത്തു് ഒരു കിണർ കുഴിക്കാൻ അദ്ദേഹം തീച്ചയാക്കി. ബാബ തന്നത്താനാണു് ആ കിണർ കുഴിച്ചതു് എന്നു പറയപ്പെടുന്നു. ഇന്നും ഈ കിണററിലെ വെള്ളം നല്ലതാണു്; അതു് ഉപയോഗപ്പെടുത്തുന്നുമുണ്ടു്. പിന്നീടു് അദ്ദേഹം ഒരു മാസം നീണ്ടുനിന്ന ഒരു യജ്ഞം നടത്താൻ ഏപ്പാടു ചെയ്തു. നൂറുകണക്കിനു് സന്ന്യാസിമാരും വൈരാഗികളും ഗൃഹസ്ഥന്മാരും പണ്ഡിതന്മാരും അതിൽ പങ്കുകൊള്ളാൻ വന്നുചേന്നു. ആശ്രമപരിസരം കുടിലുകളും പന്തലുകളുംകൊണ്ടു് ഒരു ചെറുപട്ടണംപോലെയായി. പണ്ഡിതന്മാർ ശാസ്ത്രചച്ചയ്ക്കും ഏപ്പാടുചെയ്തിരുന്നു. അതിൽ ഭാഗഭാക്കാകാൻ ബാബയോടും അവർ അപേക്ഷിച്ചു. 'ഈ ദാസനെന്തറിയാം?' എന്നായിരുന്നു അദ്ദേഹത്തിൻെറ എളിമയാന്ന മറുപടി. അവസാനദിവസം പവനാഹാരി ബാബതന്നെ സന്ന്യാസിമാരുടെ കാൽകഴുകി അവരെ പൂജിച്ചു, അവക്കു് വസ്ത്രവും കാണിക്കയും നൽകി. വിഭവസമൃദ്ധമായ ഒരു വലിയ സദ്യയോടുകൂടി യജ്ഞം അവസാനിച്ചു.

യജ്ഞസമാപ്തിക്കുശേഷം പവനാഹാരിബാബ വീണ്ടും ഗുഹയിൽ കടന്നു വാതിലടച്ചു. ആശ്രമത്തിനു പിൻവശം ഒരു കുഴിയുണ്ടാക്കി. ഒരു ദിവസം വാതിലിനു മറഞ്ഞു നിന്നുകൊണ്ടു പറഞ്ഞു, വാതിലിനു മുമ്പിൽ കുറെ മണ്ണു കൂട്ടിയിട്ടാൽ 'ഈ ദാസൻ' ചില പണികൾ ചെയ്യേനെ, എന്നു്. അടുത്ത ദിവസം മുപ്പതോളം പണിക്കാരെ വേലയ്ക്കു നിത്തി. വൈകുന്നേരമായപ്പൊഴേയ്ക്കും അവർ ഒരു കുന്നു മണ്ണു് വാതിലിനടുത്തുകൊണ്ടു വന്നു കൂട്ടി. പിറേറന്നു് നേരം വെളുത്തു് ആളുകൾ വന്നു. നോക്കുമ്പോൾ കാണാം, മണ്ണെല്ലാം മാററിയിരിക്കുന്നു, ആശ്രമത്തിൻെറ അതിർമതിൽ പണിതീന്നിരിക്കുന്നു! ബാബ രാത്രിയിൽ ഒരദ്ഭുതകൃത്യം നിവ്വഹിച്ചു! മററൊരു സംഭവവും പ്രസ്താവയോഗ്യമാണു്. ബാബ മരം കൊണ്ടുള്ള ഒരു കുടിൽ ആവശ്യപ്പെട്ടു. ആശാരിമാരെ വരുത്തി നല്ല ഉറപ്പുള്ള ഒരു കുടിൽ പണിതീത്തു. ദൃഢകായന്മാരായ നാല്പതുപേർകൂടി പിടിച്ചു് കുടിലെടുത്തുപൊക്കി; ബാബ ഒററയ്ക്കു് ഉള്ളിൽ നിന്നുകൊണ്ടു മതിലിനു മീതേക്കൂടി കുടിൽ മേടിച്ചു് സ്ഥാനത്തു വെച്ചു.

ക്ഷമ, പവിത്രത, സ്ഥിരോത്സാഹം എന്നിവയാണു് ഏതു കാര്യത്തിലും വിജയത്തിനുള്ള സദുപായം എന്നു് തൻെറ സതീത്ഥ്യക്കും മററുള്ളവക്കും ഉള്ള എഴുത്തുകളിൽ വിവേകാനന്ദസ്വാമികൾ എടുത്തെടുത്തു പറയാറുണ്ടു്. പവനാഹാരിബാബയ്ക്കു് ഈ സദ്ഗുണങ്ങൾ സമൃദ്ധിയായുണ്ടായിരുന്നു. കോവിലിൽ ആരാധന ചെയ്യുയോ ജലപാത്രം തേയ്ക്കുകയോ എന്തുമാകട്ടെ ചെയ്യുന്ന കമ്മത്തിൽ അദ്ദേഹം തൻെറ ശ്രദ്ധ മുഴുവൻ കേന്ദ്രീകരിച്ചിരുന്നു. 'ഉപായത്തെ ഉപേയമെന്നപോലെതന്നെ കരുതി സ്നേഹിക്കുകയും സേവിക്കുകയും വേണം.' എന്നു് ബാബ പറയാറുണ്ടു്. ഈവക സ്വഭാവവിശേഷങ്ങൾകൊണ്ടു് അദ്ദേഹം സകല കാര്യങ്ങളിലും വിദഗ്ദ്ധനായിത്തീന്നു. കൽപണിയും മരപ്പണിയും കെട്ടിടംപണിയും മററു പലതും അദ്ദേഹത്തിനു് അറിയാമായിരുന്നു; അതും വളരെ ഭംഗിയായിട്ടും.

വിഗ്രഹത്തിൽ ചാത്താനുള്ള സ്വണ്ണാഭരണങ്ങൾ പണിയിക്കാൻ കളിമണ്ണുകൊണ്ടു മാതൃകയുണ്ടാക്കി പൊൻപണിക്കാരൻെറയടുക്കൽ അയയ്ക്കാറുണ്ടു്. മാതൃക കണ്ടു പണിക്കാർ ആശ്ചര്യപ്പെട്ടിരുന്നു. മാതൃകയ്ക്കു സദൃശമാക്കാൻ അവക്കു പലപ്പോഴും പലതവണ മാററിപ്പണിയേണ്ടതായിവരാറുണ്ടു്.

ബാബയുടെ കായബലവും സഹനശക്തിയും അലോകസാമാന്യമായിരുന്നു. ഒരു രാത്രികൊണ്ടു് ഒരു മതിൽ കെട്ടിയതും, ഒററയ്ക്കു് ഒരു മരക്കുടിൽ എടുത്തുവെച്ചതും നേരത്തെ പ്രസ്താവിച്ചുവല്ലൊ. അദ്ദേഹത്തിൻെറ ഗമനവേഗത്തെ കാണിക്കുന്ന ഒരു സംഭവമിതാ: ഒരിക്കൽ കുംഭമേള കാണാൻ പ്രയാഗയിൽ പോയപ്പോൾ അവിടെവെച്ചു് രോഗഗ്രസ്തനായി. രോഗം മാറിയപ്പോൾ അവിടെനിന്നും കുത്തയിലെ തൻെറ ഗുഹയിലേയ്ക്കു് ഒരൊററ രാത്രികൊണ്ടു് അദ്ദേഹം നടന്നെത്തി. നടന്ന ദൂരം നൂററിപ്പന്ത്രണ്ടു മൈൽ.

നീണ്ട ഏകാന്തവാസകാലങ്ങളിൽ ബാബ പലേ ശാസ്ത്രഗ്രന്ഥങ്ങളും ലേഖനസാമഗ്രികളും ആവശ്യപ്പെടാറുണ്ട്. വളരെ മനോഹരമായ കൈയ്യെഴുത്തിൽ അദ്ദേഹം പല പുസ്തകങ്ങളും പകർത്തിയെഴുതി. അവയിൽ പലതും തീയിൽപെട്ടോ മററു വിധത്തിലോ നഷ്ടപ്പെട്ടു പോയി; എങ്കിലും ചിലതൊക്കെ ഇപ്പോഴും ആശ്രമത്തിൽ സൂക്ഷിക്കപ്പെട്ടിട്ടുണ്ട്. ശ്രീധരസ്വാമിയുടെ വ്യാഖ്യാനത്തോടുകൂടി ശ്രീമദ്ഭാഗവതം, ശ്രീരാമാനുജൻെറ ശ്രീഭാഷ്യത്തോടുകൂടി വേദാന്തസൂത്രങ്ങൾ, രാമകൃഷ്ണടീകയോടുകൂടി ശ്രീ വിദ്യാരണ്യൻെറ പഞ്ചദശി എന്നീവക സംസ്കൃതഗ്രന്ഥങ്ങളും അധ്യാത്മരാമായണവും പ്രേമവിലാസമെന്ന ഹിന്ദിയിലെ ഒരു ഭക്തികാവ്യവും അവയുടെ കൂട്ടത്തിൽ ഉൾപ്പെടുന്നു. ഇവയെല്ലാം കുത്തിക്കെട്ടാത്ത താളുകളിലാണ് എഴുതപ്പെട്ടിരിക്കുന്നത്. വൃത്തിയായി ഇത്ര വലിയ പുസ്തകങ്ങൾ ഇത്രയേറെ പകർത്തിയെഴുതണമെങ്കിൽ അദ്ദേഹത്തിന് എത്ര ക്ഷമയുണ്ടായിരുന്നിരിക്കണം ! കൈയ്യെഴുത്തുമാത്രമല്ല, അദ്ദേഹം ചെയ്യുന്നതെന്തും അതിമനോഹരമായിരുന്നു. അദ്ദേഹത്തിൻെറ ശബ്ദംപോലും ചേതോഹരമായിരുന്നു. 'നാം കേട്ടിട്ടുള്ളതിൽ ഏററവും മാധുര്യമേറിയതു്.' എന്നാണ് വിവേകാനന്ദസ്വാമികൾ ബാബയുടെ ശബ്ദത്തെക്കുറിച്ച് പറയുന്നതു്.

ആ മഹായോഗിയുടെ ജീവിതാന്തം അടുത്തു. അവസാനത്തെ ഏതാനും വർഷം ബാബ മനുഷ്യദൃഷ്ടിയിൽനിന്നും മറഞ്ഞാണ് ജീവിച്ചതു്. ഗുഹയ്ക്കു മുകളിൽ വരുമ്പോൾ വാതിലിൻെറ മറവിൽനിന്നുകൊണ്ട സംസാരിക്കാറുണ്ട്; എന്നാലൊരിക്കലും വെളിയിൽ വരാറില്ല. ഒരിക്കൽ സോദരപുത്രൻ ബദ്രിനാരായണനോട്, തൻെറ ശരീരത്യാഗത്തിനുശേഷം അയാൾ പൂജാകാര്യങ്ങൾ നോക്കി നടത്തണമെന്നും 'ഈ ദാസൻെറ പുസ്തകങ്ങളെ' കാത്തുസൂക്ഷിക്കണമെന്നും ബാബ പറഞ്ഞേല്പിച്ചു.

1898 ഇടവം അമാവാസ്യയോടു ചേർന്ന ശുക്രവാരം. പ്രഭാതത്തിൽ ഗംഗാബാബയും ബദ്രിനാരായണനും മററുചിലരും സ്നാനാനന്തരം പുറത്തൊരിടത്തു് ഇരിപ്പുണ്ട്. ഗുഹയ്ക്കുള്ളിൽനിന്നും കുമുകുമെന്നു പുകയങ്ങനെ ഉയരുന്നു. ബാബാജി ഹോമം നടത്തുകയാണ് എന്ന് അവർ കരുതി. കുറച്ചുദിവസം മുമ്പുമാത്രമാണ് ഭക്തന്മാർ നെയ്യും മററു ഹോമദ്രവ്യങ്ങളും ധാരാളമായി കൊണ്ടുവന്നതു്.

അല്പം കഴിഞ്ഞപ്പോൾ തീജ്ജ്വാല ഉയരുന്നതു കാണായി. ബദ്രിനാരായണൻ മതിലിനടുത്തുചെന്ന് തീയ് കെടുത്താൻ അനുവാദത്തിനായി വിളിച്ചു ചോദിച്ചു. ബാബാജി ഉത്തരമൊന്നും പറഞ്ഞില്ല. തീയ് അപായകരമാംവിധം പെരുകുന്നുണ്ടെന്നു കണ്ടപ്പോൾ ബദ്രിനാരായണൻ ഒരു കല്ലിന്മേൽ കയറിനിന്ന് ഉള്ളിലേയ്ക്കു് എത്തിനോക്കി. മരക്കുടിൽ എരിയുന്നു. ബാബാജി മുടിയിൽ നെയ്യ് പുരട്ടുന്നതും മററെന്തോ മെയ്യിൽ പൂശുന്നതും അയാൾ കണ്ടു. 'അവിടുത്തെ ആജ്ഞയുണ്ടെങ്കിൽ ഞങ്ങൾ തീയ് കെടുത്താൻ വേണ്ടതു ചെയ്യാം.' എന്നയാൾ പിന്നെയും വിളിച്ചു പറഞ്ഞു. ബാബാജി തലപൊക്കി അയാളുടെ നേരേ ഒന്നു നോക്കി; എന്നിട്ട് കമണ്ഡലുവും എടുത്തുകൊണ്ട് നേരേ എരിയുന്ന കുടിലിനകത്തേയ്ക്കു നടന്നു. അപ്പൊഴേയ്ക്കും തീയ് കണ്ട് അയൽക്കാർ പലരും ഓടിക്കൂടിയിരുന്നു. താൻ കണ്ട കാര്യങ്ങൾ ബദ്രിനാരായണൻ അവരോടു പറഞ്ഞു. എങ്കിലും ആർക്കും അകത്തു കടക്കാൻ ധൈര്യം വന്നില്ല. ഒടുവിൽ ചില പ്രമാണികളുടെ നിർബ്ബന്ധപ്രകാരം വാതിൽ തല്ലിപ്പൊളിച്ചു. ആളുകൾ അകത്തു കടന്നപ്പോൾ കാണാം ബാബാജി ഹോമകുണ്ഡത്തിനു മുമ്പിൽ പദ്മാസനത്തിൽ ഇരിക്കുന്നു; മരക്കുടിൽ കത്തിയെരിയുകയും ചെയ്യുന്നു; അദ്ദേഹത്തിൻെറ ശരീരവും എരിയുന്നുണ്ട്. ഏതാനും പാട്ട നെയ്യും കുറെ പുസ്തകങ്ങളും സമീപം വെച്ചിരുന്നു. അല്പസമയത്തിനുള്ളിൽ പവനാഹാരിബാബയുടെ ബ്രഹ്മരന്ധ്രം ഭേദിച്ച് ആ ജീവിതം അവസാനിച്ചു. വിനയമൂർത്തിയായ ആ യോഗി സ്വശരീരത്യാഗത്തിനുശേഷവും ആർക്കുംയാതൊരു തരം അലട്ടും ഉണ്ടാക്കാൻഇഷ്ടപ്പെട്ടില്ല. രാമായണപ്രസിദ്ധനായ ശരഭംഗമഹർഷിയെപ്പോലെ പാവനാഹാരിബാബയും പൂർണ്ണബോധത്തോടും തൻേറടത്തോടുംകൂടി ഒരു ആര്യൻെറ അന്ത്യേഷ്ടിയും സ്വയം നടത്തി. താൻ സ്നേഹിക്കുകയും സേവിക്കുകയും ചെയ്തിട്ടുള്ള മഹത്തമന്മാരായ ആചാര്യപുരുഷന്മാരിൽ ഒരുവൻ എന്നാണ് വിവേകാനന്ദസ്വാമികൾ ബാബയെ വാഴ്ത്തുന്നതു്.

ബാബ സ്വദേഹം ദഹിപ്പിച്ച സ്ഥാനത്തു് ഇന്നും ഒരു സ്മാരകഫലകം കാണാം. ആ സ്ഥാനവും പരിസരവും ഉൾപ്പെടുത്തി ഇന്നു കാണുന്ന കെട്ടിടം ബാബയുടെ ഒരു ഭക്തൻ പിന്നീടു പണിചെയ്യിച്ചതാണ്. ഭക്തന്മാരും സിദ്ധന്മാരും ചിന്തകന്മാരും പരിഷ്കർത്താക്കളും പല തലത്തിലുള്ള മഹാന്മാരും ബാബയുടെ ജീവിതകാലത്തു് അദ്ദേഹത്തെ സന്ദർശിച്ചിരുന്നു.

### അദ്ദേഹത്തിൻെറ ജീവിതത്തിലെ ചില സംഭവങ്ങൾ

എല്ലാ യോഗികൾക്കും ചില അദ്ഭുതശക്തികൾ കാണും. എന്നാൽ യഥാർത്ഥയോഗികൾ അവ പ്രകടിപ്പിക്കുക പതിവില്ല. എന്നിരുന്നാലും ചില സിദ്ധികൾ പ്രകടങ്ങളാകും. പവനാഹാരിബാബയും അദ്ദേഹത്തിൻെറ ഇളയച്ഛനും അനേകം അദ്ഭുതകൃത്യങ്ങൾ ചെയ്തിട്ടുള്ളതായി കേൾക്കുന്നുണ്ട്. അവയിൽ രണ്ടെണ്ണം ഇപ്പോളിവിടെ പ്രസ്താവിക്കാം.

മഹാത്മാ ലക്ഷ്മീനാരായണൻ കുത്തയിൽ താമസമുറപ്പിക്കാൻ ഇടയായതെങ്ങനെ എന്നതിനെക്കുറിച്ച് ഒരു കഥയുണ്ട്. ഗംഗാതീരത്തുകൂടി സഞ്ചരിക്കവേ അദ്ദേഹം കുത്തയിൽ എത്തി. ശാന്തമായ ഒരിടം; ഇടതുന്ന കാടും. ഗംഗ വടക്കോട്ട് ഒഴുകുന്ന സ്ഥാനം മംഗളകരമാണെന്ന് ഒരു വിശ്വാസവുമുണ്ട്. അദ്ദേഹത്തിനു സ്ഥാനം പിടിച്ചു; മൂന്നുരാത്രി അവിടെ കഴിച്ചശേഷം യാത്ര തുടരാം എന്നായിരുന്നു വിചാരം. ആദ്യത്തെ

ദിവസം ലക്ഷ്മീനാരായണൻ പൂജയിൽ ഏർപ്പെട്ടിരിക്കെ അവിടെ അടുത്തുള്ള വെടിവെപ്പപരിശീലനസ്ഥാനം കാണാൻ വന്ന ഒരു സക്കാരുദ്യോഗസ്ഥനും അനുചരന്മാരും അദ്ദേഹത്തെ കാണാനിടയായി. അതു് ഒരു അപകടകരമായ സ്ഥാനമായതുകൊണ്ടു് ഉടൻ സ്ഥലം വിട്ടുകൊള്ളണം എന്നു് ഇംഗ്ലീഷുകാരനായ ആ ഉദ്യോഗസ്ഥൻ കല്പന കൊടുത്തു. മൂന്നു രാത്രി അവിടെ തങ്ങാനും അതിനുശേഷം സ്ഥലം വിടാനുമാണു് താനുദ്ദേശിക്കുന്നതു് എന്നു ലക്ഷ്മീനാരായണൻ ഉദ്യോഗസ്ഥനോടു പറഞ്ഞു. സായിപ്പിനു് താപസന്മാരെ വെറുപ്പായിരുന്നു; അതുകൊണ്ടു് അദ്ദേഹം അവിടെ താമസിക്കുന്നതു് ഇഷ്ടമായിരുന്നില്ല. അതിനാൽ, പൂജ കഴിഞ്ഞാൽ ഉടൻ സ്ഥലം വിട്ടുകൊള്ളണമെന്നും അല്ലാത്തപക്ഷം കടുത്ത ഭവിഷ്യത്തുകൾ നേരിടാൻ തയ്യാറായിക്കൊള്ളണമെന്നും അയാൾ പറഞ്ഞു. സായിപ്പു വീട്ടിൽ മടങ്ങിയെത്തിയപ്പോൾ കാണാം കുടുംബാംഗങ്ങളിൽ ഒരാൾക്കു പെട്ടെന്നു് കലശലായ എന്തോ ഒരു സുഖക്കേടു്! ഡോക്ടർമാർ നോക്കിയിട്ടൊന്നും ഒരു തുമ്പും കിട്ടിയില്ല. സായിപ്പിനു വലിയ സംഭ്രമമായി. ഏതോ മഹാത്മാവിനെ സായിപ്പു് അപ്രീതിപ്പെടുത്തിയിരിക്കമെന്നും അദ്ദേഹത്തിൻെറ ശാപമാകാം രോഗഹേതുവെന്നും ശിപായി പറഞ്ഞു. മഹാത്മാവിനോടു് മാപ്പിരക്കുകയും കനിവിനുവേണ്ടി കേഴുകയും മാത്രമേ പരിഹാരമുള്ളു. ഗത്യന്തരമില്ലാതെ സായിപ്പു് ലക്ഷ്മീനാരായണൻെറ അടുത്തു് ഓടിയെത്തി അദ്ദേഹത്തിൻെറ കാല്ക്കൽ വീണു. തനിക്കതിനെപ്പററി യാതൊന്നും നിശ്ചയമില്ല എന്നു പറഞ്ഞു യോഗി. താൻ ആരെയും ശപിക്കുന്ന ആളല്ലെന്നും അതിനാൽ പ്രതിവിധിയൊന്നും നിർദ്ദേശിക്കാൻ ആവില്ലെന്നും അദ്ദേഹം തുടൻു പറഞ്ഞു. എന്നിരുന്നാലും നിർബ്ബന്ധംമൂലം അദ്ദേഹം അല്പം ഭസ്മം പ്രസാദമായി നൽകി. ഉദ്യോഗസ്ഥൻ വീട്ടിലേയ്ക്കു മടങ്ങി. എന്തൊരദ്ഭുതം, പ്രസാദം വീട്ടിലെത്തുംമുമ്പേ രോഗിയുടെ രോഗമെല്ലാം വിട്ടുപോയി. വന്നതുപോലെ തന്നെ ആശ്ചര്യകരമായിട്ടു രോഗം മാറുകയും ചെയ്തു. അടുത്തനാൾ ഉദ്യോഗസ്ഥൻ ലക്ഷ്മീനാരായണൻെറ അടുത്തു വന്നു് അവിടെ സ്ഥിരമായി താമസമാക്കാൻ അപേക്ഷിക്കുകയും അതിനായി കുറച്ചുസ്ഥലം പതിച്ചു കൊടുക്കുകയും ചെയ്തു. ഇങ്ങനെയാണു് അദ്ദേഹം കുത്തയിൽ പാർപ്പുറപ്പിക്കാൻ ഇടയായതു്.

ഇനി പവനാഹാരിബാബയെ സംബന്ധിക്കുന്ന ഒരു സംഭവം പ്രസ്താവിക്കട്ടെ. ഒരിക്കൽ ഒരു വലിയ സദ്യയ്ക്കുവേണ്ട ഏർപ്പാടുകളൊക്കെ ചെയ്യുകയായിരുന്നു. അതിൽ പങ്കുകൊള്ളാൻ അനേകം അനേകം മഹാത്മാക്കൾ വന്നുചേർന്നുകൊണ്ടിരുന്നു. വാതിലിൻെറ മറവിൽനിന്നുകൊണ്ടു് ബാബ വേണ്ട നിർദ്ദേശങ്ങളൊക്കെ കൊടുത്തു. സദ്യയ്ക്കു് ഒരാഴ്ചമുമ്പു് ബാബയുടെ ജ്യേഷ്ഠൻ ഗംഗാ തിവാരി വന്നുപറഞ്ഞു, ഗംഗ ഒഴുകുന്നതു് അകലെക്കൂടിയായതുകൊണ്ടു് വരുന്ന സാധുക്കൾക്കും മഹാത്മാക്കൾക്കും കൈയു് കഴുകാനും മററും അത്രദൂരം പോകാൻ വിഷമമായിരിക്കുമെന്നും അതിനാൽ അടുത്തു് കിണറു കുഴിക്കാൻ ആലോചിക്കുകയാണു് എന്നും. വെപ്പിനുള്ള വെള്ളവും അടുത്തുതന്നെ വേണമല്ലൊ. നട്ടവേനൽക്കാലം. ഗംഗയിൽനിന്നു വെള്ളം കോരിക്കൊണ്ടുവരാം എന്നുവെച്ചാൽ അതസാദ്ധ്യം. ഇത്രദൂരം ചുട്ടുപഴുത്ത മണലിൽക്കൂടി നടക്കാൻ ആക്കും ആവുകയില്ല. പവനാഹാരിബാബ ചോദിച്ചു: 'അങ്ങു് ഗംഗാമാതാജിയെ ക്ഷണിച്ചുവോ?' ക്ഷണിച്ചില്ല, എന്നു പറഞ്ഞപ്പോൾ തീച്ചയായും ക്ഷണിക്കേണ്ടിയിരുന്നു എന്നു് അദ്ദേഹം ഉറപ്പിച്ചു പറഞ്ഞു. ബാബയുടെ നിർദ്ദേശാനുസാരം ജ്യേഷ്ഠൻ ധാരാളം മധുരപലഹാരങ്ങളും പഴങ്ങളും പൂക്കളും മാലകളും ഒരു നല്ല സാരിയും മററു പൂജാസാധനങ്ങളും എടുത്തുകൊണ്ടു് വഞ്ചിയിൽ ഗംഗയുടെ നടുക്കെത്തി ഗംഗാമാതാവിനു് പൂജ സമപ്പിച്ചു. സദ്യയ്ക്കു് സന്നിധാനംചെയ്തു് അനുഗ്രഹിക്കണമെന്നപേക്ഷിച്ചുകൊണ്ടു് ഒരു ക്ഷണക്കത്തും പൂജാസാധനങ്ങളും അദ്ദേഹം ഗംഗയ്ക്കു് നിവേദിച്ചു. ചിലയാളുകൾ ഇതു കണ്ടു പരിഹസിച്ചു, വാസ്തവം. പക്ഷെ, തിവാരിക്കു് ബാബയുടെ വാക്കിൽ വിശ്വാസമുണ്ടായിരുന്നു. സദ്യയ്ക്കു് ഇനി മൂന്നു ദിവസമേ ബാക്കിയുള്ളു; തിവാരിക്കു് സംഭ്രമമായി. പക്ഷെ ബാബ അദ്ദേഹത്തെ ആശ്വസിപ്പിച്ചു. ആശ്രമത്തിൻെറ മുൻവശത്തു് ഒരു വരണ്ട തോടുണ്ടായിരുന്നു. മഴക്കാലത്തു് ഏകദേശം പത്തുമൈൽ ദൂരെനിന്നുമുള്ള മഴവെള്ളം അതിൽക്കൂടി ഒഴുകി അരമൈലകലെ ഗംഗയിൽ പതിച്ചിരുന്നു. ഈ തോടു് ഇന്നും കാണാം. ഗംഗയിൽ വെള്ളം പൊങ്ങുമ്പോൾ ഈ തോട്ടിലും കയറും, വളരെ ദൂരം എത്തുകയും ചെയ്യും. പക്ഷെ വേനൽക്കാലത്തു് ഗാഗാജലം തോട്ടിൽ കയറാൻ യാതൊരു വഴിയുമില്ല. എന്നിരുന്നാലും പവനാഹാരിബാബയുടെ പ്രാത്ഥനയാലോ സിദ്ധികൊണ്ടോ എന്തോ, ഗംഗ മെല്ലെ പടിഞ്ഞാറോട്ടു നീങ്ങി അല്പാല്പമായി തോട്ടിൽ പ്രവേശിച്ചു; മൂന്നാം ദിവസം, അതായതു് സദ്യയുടെ അന്നു്, തോടു നിറഞ്ഞൊഴുകി! ആളുകളൊക്കെ അദ്ഭുതസ്തബ്ധരായി. സദ്യ കേങ്കേമമായി നടന്നു. അടുത്ത നാൾ തോടു പഴയ പടി വരണ്ടും പോയി. ഗംഗാമാതാവു് തൻെറ മകൻെറ ഉത്സവത്തിൽ പങ്കുകൊള്ളാൻ വരികതന്നെ ചെയ്തു.

പവനാഹാരിബാബ സകല ജീവജാലങ്ങളിലും ഈശ്വരസാന്നിധ്യം കണ്ടിരുന്നുവെന്നും സർവ്വജീവികളേയും 'ബാബ' (താതൻ) എന്നാണു വിളിച്ചിരുന്നതെന്നും നേരത്തെ പ്രസ്താവിക്കുകയുണ്ടായി. അദ്ദേഹം താമസിച്ചിരുന്ന ഗുഹയിൽ പാമ്പുകളും എലികളും ഉണ്ടായിരുന്നു. ജന്മശത്രുക്കളായ അവ ബാബയുടെ സമക്ഷത്തിൽ മിത്രങ്ങളായി വത്തിച്ചു. ബാബ ആത്മാഹുതിയപ്പിച്ച അന്നു് ആളുകൾ അകത്തു കടന്നപ്പോൾ, അടുത്തൊരു മുറിയിൽ ഒരേ പാത്രത്തിൽ നിന്നു് എലിയും മൂർഖൻ പാമ്പും പാൽ കുടിക്കുന്നതു കാണുകയുണ്ടായി. 'അഹിംസാപ്രതിഷ്ഠായാം തത്സന്നിധൗ വൈരത്യാഗഃ', 'അഹിംസയിൽ പ്രതിഷ്ഠിതനായ യോഗിയുടെ സന്നിധിയിൽ പ്രകൃത്യാ ഉള്ള വൈരംപോലും

അപ്രത്യക്ഷമാകുന്നു.' എന്ന പതഞ്ജലിസൂത്രത്തിന്റെ സത്യത ബാബയുടെ ജീവിതത്തിൽ തെളിഞ്ഞുകണ്ടു. ഇന്നും ആ ഗുഹയ്ക്കുള്ളിൽ മൂർഖൻപാമ്പുകളുണ്ടെന്നു പറയപ്പെടുന്നു; ആരും അതിനകത്തേയ്ക്കു കടക്കാറില്ല. വിഗ്രഹപീഠം ഗുഹാദ്വാരത്തിനടുത്താണ്. ഇടവിട്ടു പലകപാകി ഗുഹാമുഖം അടച്ച് അവിടെയിരുന്നാണ് പൂജകന്മാർ പൂജയും ദീപാരാധനയുമെല്ലാം ചെയ്യുന്നതു്. പാമ്പൊന്നും പുറത്തേയ്ക്കു വരാറില്ല. ഗുഹയ്ക്കുള്ളിൽ കടക്കാൻ ഒന്നോ രണ്ടോ തവണ ശ്രമം നടത്തിയപ്പോൾ മാത്രം പാമ്പിന്റെ ചീററൽ കേൾക്കയുണ്ടായി; വേഗം ആളുകൾ പിൻവാങ്ങി. അതിനാൽ ഇന്നും പവനാഹാരിബാബ ജീവിക്കുകയും ആത്മബലിയർപ്പിക്കുകയും ചെയ്ത ഈ ഗുഹ ഒരജ്ഞാതസ്ഥാനമായിട്ടാണിരിക്കുന്നതു്. ആർക്കും അകത്തു കടക്കാൻ ധൈര്യമില്ല.

അമ്മാതിരി യോഗികളുടെ ജീവിതം, പുറമെ നിഷ്പ്രയോജനമെന്നു തോന്നിയാലും, ലോകത്തിനു മഹത്തായ സംഭാവന നല്കുന്നുണ്ടു്. ലോകോപകാരാർത്ഥം പുറമേപോയി പ്രചരണമൊന്നും ചെയ്യാത്തതു് എന്തുകൊണ്ടാണെന്ന വിവേകാനന്ദസ്വാമികളുടെ ചോദ്യത്തിനു് ഉത്തരമായി പവനാഹാരിബാബതന്നെ ഈ സമാധാനം നൽകുകയുണ്ടായി: 'ബാഹ്യമായ സഹായം മാത്രമേ സഹായമാവുകയുള്ളൂ, എന്നാണോ അങ്ങയുടെ വിചാരം? ശരീരചേഷ്ടയൊന്നുംകൂടാതെ ഒരു മനസ്സിനു് മററു മനസ്സുകളെ സഹായിക്കാൻ സാദ്ധ്യമല്ലെന്നോ?'

(പ്രബുദ്ധഭാരതം ജൂൺ 1967.)

---

# വാർത്തകൾ

## ശ്രീരാമകൃഷ്ണമഠം, മദ്രാസ്.

1893-ൽ ഷിക്കാഗോയിൽ വെച്ചു നടന്ന മതമഹാസമ്മേളനത്തിൽ ശ്രീ വിവേകാനന്ദസ്വാമികൾ സംബന്ധിച്ചതിനെ അനുസ്മരിയ്ക്കാനായി സമ്മേളനത്തിന്റെ എഴുപത്തിയഞ്ചാം വാർഷികം, കഴിഞ്ഞ സെപ്ററമ്പർ – ഡിസമ്പർ മാസങ്ങളിൽ, മദ്രാസിലെ പല സ്ഥാപനങ്ങളും ആഘോഷിച്ചു. പൊതുസമ്മേളനങ്ങൾ വിളിച്ചുകൂട്ടി സ്വാമിജി മതമഹാസമ്മേളനത്തിനു പോയ സന്ദർഭവും അതിന്റെ ഉദ്ദേശവും അദ്ദേഹത്തിന്റെ സന്ദേശവുമെല്ലാം വിവരിച്ചുകൊണ്ടു് പ്രസിദ്ധരായ ആളുകൾ പ്രസംഗങ്ങൾ നടത്തി.

സ്കൂൾവിദ്യാർത്ഥികളും കോളേജുവിദ്യാർത്ഥികളും മററും ആഘോഷസമയത്തു നല്ലപ്പെട്ട അവസരങ്ങൾ സ്വാമിജിയുടെ ജീവിതചരിതവും, പ്രസംഗങ്ങൾ, ഉപന്യാസങ്ങൾ മുതലായവയും പഠിയ്ക്കുവാനായി ഉപയോഗിച്ചു: ചിലർ ജീവിതചരിതം വായിച്ചു പഠിച്ചു; മററു ചിലർ പ്രസംഗങ്ങളുടെയും ഉപന്യാസങ്ങളുടെയും ഭാഗങ്ങൾ ഹൃദിസ്ഥമാക്കി; വേറെ ചിലർ സ്വാമിജിയുടെ നാനാമുഖമായ മഹത്ത്വം വെളിപ്പെടുത്തുന്ന ലേഖനങ്ങൾ എഴുതി; ഇനിയൊരു കൂട്ടർ സ്വാമിജിയുടെ ജീവിതത്തിലെ ചില സുപ്രധാനസംഭവങ്ങൾ അഭിനയിച്ചു; വേറൊരു കൂട്ടർ സ്വാമിജിയുടെ ചിത്രങ്ങളും ഫോട്ടോകളും മാതൃകകളും മററും ശേഖരിച്ചു പ്രദർശനങ്ങൾ നടത്തി. ആഘോഷകാലത്തു നടത്തപ്പെട്ട പ്രബന്ധമത്സരം, പ്രസംഗമത്സരം, പ്രകടപ്രസംഗമത്സരം മുതലായവയിൽ വിജയിച്ചവർക്കു സമ്മാനങ്ങളും കൊച്ചുകുട്ടികൾക്കു് മധുരപലഹാരങ്ങളും വിതരണംചെയ്തു. സ്വാമിജിയുടെ 'ഷിക്കാഗോപ്രസംഗങ്ങൾ' പൊതുജനങ്ങൾക്കു് സൗജന്യമായി വിതരണം ചെയ്തു. 1893 മേയ് മാസത്തിൽ സ്വാമിജിയുടെ പാശ്ചാത്യപര്യടനത്തിനിടയാക്കിയ പ്രയത്നങ്ങളുമായി അവിസ്മരണീയമായ തരത്തിൽ ബന്ധപ്പെട്ട മദ്രാസിലെ ആഘോഷങ്ങൾ അവിടത്തെ വിവിധ ജനസമുദായങ്ങളിൽപെട്ടവർക്കെല്ലാം സാഭിമാനമുള്ള ഒരു തിരിഞ്ഞുനോട്ടത്തിനു വക നല്കി; ഈ ആഘോഷങ്ങളിൽ പങ്കെടുത്തതു് ഒരു സൗഭാഗ്യമായും അഭിമാനാർഹമായും ആണു് അവരെല്ലാം കരുതുന്നതു്.

## ശ്രീരാമകൃഷ്ണാശ്രമം, പുറനാട്ടുകര.

ജനവരി 11-ാംനു- വിവേകാനന്ദജയന്തി വിവിധ പരിപാടികളോടെ ആഘോഷപൂർവ്വം കൊണ്ടാടി. 12-ാംനു- ഏകദിനഅന്തര്യോഗവും നടത്തപ്പെട്ടു.

ഈ മാസത്തിലെ ഏകദിനഅന്തര്യോഗം 9-ാംനു- ആയിരിയ്ക്കും. ശ്രീരാമകൃഷ്ണദേവന്റെ ജന്മോത്സവം 18-2-1969-ൽ വിവിധ പരിപാടികളോടെ ആഘോഷിയ്ക്കുവാൻ തീരുമാനിച്ചിട്ടുണ്ടു്. അതിൽ പങ്കുകൊള്ളുവാൻ എല്ലാ ഭക്തജനങ്ങളെയും ക്ഷണിയ്ക്കുന്നു.

---



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

വാല്യം 54 | 1969 മാർച്ച് | ലക്കം 3

## അമൃതവാണി

''ഈ വേദാന്തസങ്കല്പങ്ങൾ പുറത്തു വരണം; അല്ലാതെ വനത്തിലും ഗുഹയിലും അമർന്നാൽ പോരാ. പുറത്തു വന്ന ബാറിലും ബഞ്ചിലും പ്രസംഗവേദിയിലും പ്രവർത്തിക്കണം, പാവപ്പെട്ടവൻെറ കുടിലിൽ പ്രവർത്തിക്കണം; മീൻ പിടിയ്ക്കുന്ന മുക്കുവൻെറ കൂടെയും പ്രവർത്തിക്കണം. പഠിയ്ക്കുന്ന വിദ്യാർത്ഥിയോടൊപ്പം പ്രവർത്തിക്കണം. ഓരോ പുരുഷനേയും സ്ത്രീയേയും ശിശുവിനേയും – അവരുടെ തൊഴിലെന്തുമാകട്ടെ, അവർ താമസിയ്ക്കുന്നതെവിടെയുമാകട്ടെ – ഈ വേദാന്തസങ്കല്പങ്ങൾ ആഹ്വാനം ചെയ്യുന്നു. അതിൽ ഭയപ്പെടാനെന്തുണ്ട്? മുക്കുവരും മററും ഉപനിഷത്തുകളിലെ ആദർശം പ്രായോഗികമാക്കുന്നതെങ്ങനെയെന്നോ? വഴികാട്ടിയുണ്ട്. അപരിമിതമാണത്. മതം അപരിമിതമാണ്. ആർക്കും അതിനപ്പുറം പോകാവതല്ല. ആർജ്ജവത്തോടെ ചെയ്യുന്നതെല്ലാം നിങ്ങൾക്കു നല്ലതാണ്. എത്ര നിസ്സാരകാര്യവും വേണ്ടപോലെ ചെയ്താൽ അത്ഭുതഫലങ്ങൾ ഉളവാക്കും. അതിനാൽ ഓരോരുത്തരും തനിക്കാകുന്നതു ചെയ്യട്ടെ, എത്ര ചെറുതും. മുക്കുവൻ താൻ ചൈതന്യമാണെന്നു കരുതിയാൽ അവൻ മെച്ചപ്പെട്ട മുക്കുവനാകും. വിദ്യാർത്ഥി ചൈതന്യമാണെന്നു കരുതിയാൽ, അവൻ മെച്ചപ്പെട്ട വിദ്യാർത്ഥിയാകും. വക്കീൽ താൻ ചൈതന്യമാണെന്നു കരുതിയാൽ അയാൾ മെച്ചപ്പെട്ട വക്കീലാകും. ഇതുപോലെ മററുള്ളവരും........... മുക്കുവനെ വേദാന്തം പഠിപ്പിച്ചാൽ അവൻ പറയും: 'നിങ്ങളെപ്പോലെതന്നെ ഞാനും മനുഷ്യനാണ്; ഞാനൊരു മുക്കുവൻ, നിങ്ങളൊരു ദാർശനികൻ. പക്ഷേ നിങ്ങളിലുള്ള ഈശ്വരൻ എന്നിലുമുണ്ട്.' ഇതാണ് നമുക്കാവശ്യം. ആർക്കും ഒരു വിശേഷാവകാശവുമില്ല; അവസരം എല്ലാവർക്കും സമം. എല്ലാവരെയും പഠിപ്പിയ്ക്കുക ദിവ്യത ഉള്ളിലുണ്ടെന്ന്. അപ്പോൾ ഓരോരുത്തനും സ്വന്തം രക്ഷ കിണഞ്ഞു നേടിക്കൊള്ളും.''

വിവേകാനന്ദസാഹിത്യസർവ്വസ്വം. Vol. iii. 136 – 137.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ഒരു ദിവസം ലാട്ടു രാത്രിയിലെ ഒന്നാം യാമത്തിൽത്തന്നെ തളന്നു കിടന്നുറങ്ങിപ്പോയി. ഗുരുദേവൻ അതു കണ്ടെത്തി. അദ്ദേഹം ലാട്ടുവിനെ വിളിച്ചുണത്തുകമാത്രമല്ല, കുറെ ശകാരിക്കുകയും ചെയ്തു. ഗൗരവസ്വരത്തിൽ അദ്ദേഹം പറഞ്ഞു: 'അല്ലല്ലാ, നീ ഇപ്പോത്തന്നെ ഉറങ്ങിത്തുടങ്ങാനാണു ഭാവമെങ്കിൽ ഇനി ജപവും ധ്യാനവുമൊക്കെ ചെയ്യാനെപ്പോഴാണു നേരം ? ഇതു് നോക്കു, മണി ഒമ്പതടിച്ചിട്ടില്ല, അപ്പോഴേയ്ക്കും ഉറങ്ങിക്കഴിഞ്ഞു! രാത്രി മുഴുവൻ ഒരൊററ ഇരുപ്പിരുന്നു് ധ്യാനിക്കേണ്ടവനാണു്, രാത്രി നീങ്ങി നീങ്ങിക്കടന്നുപോകുന്നതുപോലും അറിയാനിടവരാതിരിക്കത്തക്കവണ്ണം അത്ര ഗംഭീര ധ്യാനത്തിൽ മുഴുകേണ്ടവനാണു്; എന്നിട്ടു് അതിനുപകരം, ഇതു കണ്ടില്ലെ, ഉറങ്ങി ഉറങ്ങി കണ്ണും കവിളുമൊക്കെ തടിച്ചു് വീർത്തിരിക്കുന്നതു്! നീയെന്താ ഉറങ്ങാൻവേണ്ടി വന്നതാണോ ഇവിടെ ?'

കഴിഞ്ഞു! ഗുരുമഹാരാജിന്റെ ഈ ശകാരവാക്കുകൾ ലാട്ടുവിന്റെ മനസ്സിനെ തുളച്ചു കീറി. തൽഫലമായി ലാട്ടു എന്നെന്നേയ്ക്കുമായി രാത്രിയിലെ ഉറക്കംതന്നെയങ്ങു വേണ്ടെന്നുവെച്ചു. അദ്ദേഹം പറയുകയാണു്: 'ഗുരുദേവന്റെ വാക്കുകൾ കേട്ടിട്ടു് എനിക്കുണ്ടായ മനോവേദന ഞാനെങ്ങനെ പറഞ്ഞറിയിക്കാനാണു്! ഇത്രയും സുദുർല്ലഭമായ സംസർഗ്ഗം ലഭിച്ചിട്ടു് ഞാനുറങ്ങി സമയം വെറുതെ കളയാൻ പുറപ്പെട്ടല്ലൊ! ഞാനെന്റെ മനസ്സിനെ ശപിച്ചു ശപിച്ചു് ചാട്ടവാറിട്ടു് തല്ലുംപോലെ അടിച്ചു തകക്കാൻ തുടങ്ങി. മുഖത്തും കണ്ണിലുമൊക്കെ കുറെ വെള്ളം ഒഴിച്ചു് കഴുകിയിട്ടു് ഗംഗാതീരത്തുള്ള മതിലിന്നടുത്തേയ്ക്കു് നടന്നു. മതിലിന്നരികെക്കൂടി അങ്ങോട്ടുമിങ്ങോട്ടും നടന്നു നടന്നു് ദേഹമാകെ ചൂടുപിടിച്ചു. അപ്പോഴാം അദ്ദേഹത്തിന്റെ അടുത്തുവന്നിരുന്നു. ഉറക്കമെങ്ങനെ തൂങ്ങിത്തൂങ്ങിപ്പോവുകയാണു് – ഞാനുടനെ എഴുന്നേററു് കുറെ അങ്ങോട്ടുമിങ്ങോട്ടും നടക്കും. രാത്രി മുഴുവൻ ഉറക്കംതൂക്കവുമായി മല്ലടിച്ചു്, പൊരുതി ഒരുവിധം കഴിച്ചുകൂട്ടി. പിറെറ ദിവസവും അതുതന്നെ കഥ. പക്ഷെ പകലല്ലെ കഷ്ടപ്പാടു മുഴുവൻ. ഉറക്കം കണ്ണിൽ വന്നു് കെട്ടിക്കിടന്നിട്ടു് കണ്ണു കാണാൻതന്നെ വയ്യ. ഞാനും ഉറക്കത്തെ വെറുതെ വിട്ടില്ല; വന്നേടത്തു വന്നേടത്തു വെച്ചു് യുദ്ധം ചെയ്തോടിച്ചു അതിനെ. എന്നും ഈ യുദ്ധംതന്നെ. എന്നാലും പകൽ കുറച്ചെങ്കിലും ഉറങ്ങാതെ പററില്ല.'

രണ്ടുവഷത്തെ നിരന്തരപരിശ്രമത്തിന്റെ ഫലമായി ലാട്ടു ഒടുവിൽ നിദ്രയെ കീഴ്പ്പെടുത്തുകതന്നെ ചെയ്തു. ജിതനിദ്രൻ എന്നു വെച്ചാൽ വീതനിദ്രൻ എന്നു് തെററിദ്ധരിച്ചു പോകരുതു്. പലക്കും ഈ തെററിദ്ധാരണ ഉള്ളതായി കാണുന്നുണ്ടു്. ഉറക്കം എന്നെന്നേയ്ക്കുമായി പാടെ ഉപേക്ഷിക്കാൻ ഒരാൾക്കും പററില്ല. ആഹാരം, ശ്വാസോച്ഛ്വാസം എന്നിവയെപ്പോലെ ഉറക്കവും ശരീരത്തിനു് അത്യന്താപേക്ഷിതമാണു്. അതിനാൽ ഉറക്കത്തെ ബലം പ്രയോഗിച്ചു് ഉപേക്ഷിക്കാൻ ഒരാളൊരുമ്പെട്ടാൽ ശരീരം വിശ്രമിക്കുമ്പോഴെല്ലാം താനറിയാതെതന്നെ ഉറക്കത്തിനു് വഴങ്ങിപ്പോകും. എന്നാൽ ഇഷ്ടമുള്ളപ്പോഴെല്ലാം, ഇഷ്ടമുള്ളത്ര സമയം മാത്രം ഉറങ്ങിയിട്ടു് ശരീരത്തെ തേജസ്സോടും ഊജ്ജസ്വലതയോടും കൂടി നിലനിത്താൻ കഴിയുന്ന ഒരുവനാണു് യഥാത്ഥത്തിൽ ജിതനിദ്രൻ.

ലാട്ടുമഹാരാജിന്റെ നിദ്രാജയത്തെപ്പററി ശരത്മഹാരാജ് ഇങ്ങനെയാണു പറഞ്ഞിരിക്കുന്നതു്: ''ഗുരുദേവന്റെകൂടെ താമസിക്കുമ്പോഴെന്നല്ല, അദ്ദേഹത്തിന്റെ ദേഹത്യാഗത്തിനുശേഷവും ലാട്ടു രാത്രി മുഴുവൻ ധ്യാനധാരണാദികളിൽ മുഴുകി കഴിച്ചുകൂട്ടുമായിരുന്നു; എന്നിട്ടു് പകലാണു കുറച്ചൊന്നു് ഉറങ്ങുക. 'യാ നിശാ സവ്വഭൂതാനാം തസ്യാം ജാഗത്തി സംയമീ, യസ്യാം ജാഗ്രതി ഭൂതാനി സാ നിശാ പശ്യതോ മുനേഃ' എന്നു് ഭഗവാൻ ഗീതയിൽ പറഞ്ഞിട്ടുള്ളതു്, അദ്ദേഹത്തിന്റെ ജീവിതത്തിൽ

അക്ഷരംപ്രതി എന്നല്ല, സ്വരവർണ്ണവ്യത്യാസം കൂടാതെ സത്യമായിത്തീർന്നിട്ടുണ്ടെന്നു കാണാം. ....ഇങ്ങനെ രാത്രി മുഴുവൻ ധ്യാനധാരണാദികളിൽ മുഴുകി ഇരുന്നിട്ടും ചിട്ടയനുസരിച്ച് ഗുരുദേവനെ പരിചരിക്കുന്നതിൽ അദ്ദേഹം ഒരു വീഴ്ചയും വരുത്തിയിരുന്നുമില്ല.''

ഒരേസമയത്തുതന്നെ ആഹാരത്തിലും ഉറക്കത്തിലും സംയമനം പരിശീലിച്ചുവന്നതുകൊണ്ട് ലാട്ടുവിൻെറ ദേഹം ഓരോ ദിവസം കഴിയുന്തോറും ക്ഷീണിച്ചു ക്ഷീണിച്ചു വന്നു. ദക്ഷിണേശ്വരത്തു വന്നു രണ്ടു കൊല്ലം കഴിയുന്നതിനു മുമ്പുതന്നെ അദ്ദേഹത്തിനു് ആമാശയസംബന്ധമായ രോഗം പിടിപെട്ടു. പിന്നൊരിക്കൽ മേലാകെ ഒരു ചുട്ടുനീറലും അനുഭവപ്പെടുകയുണ്ടായി. അന്നു് ഗുരുദേവൻ അദ്ദേഹത്തോടു ദേഹം മുഴുവൻ ഗംഗയിലെ മണ്ണു തേച്ചുനോക്കാൻ പറഞ്ഞു.

മനുഷ്യസഹജമായ കാമവികാരത്തെ ലാട്ടുമഹാരാജ് കീഴ്പ്പെടുത്തിയതെങ്ങനെ എന്നു് ഇനി നമുക്കു നോക്കാം. ഇതു സംബന്ധിച്ചു് ഗുരുമഹാരാജ് അദ്ദേഹത്തിനു കൊടുത്തിട്ടുള്ള ഉപദേശങ്ങളെപ്പററി ലാട്ടുമഹാരാജ്തന്നെ പറയുകയാണു്: ''കേൾക്കണോ! അദ്ദേഹമെനിക്കു പറഞ്ഞുതന്നിട്ടുണ്ടു്, ഭഗവാനെ പ്രാപിക്കാനാഗ്രഹിക്കുന്നവൻ സ്ത്രീകളോടു് വളരെ കരുതി പെരുമാറണം എന്നു്. സ്ത്രീകളോടു് കരുതി പെരുമാറണം എന്നു വെച്ചാലെന്താണെന്നും അദ്ദേഹമെനിക്കു് വിവരിച്ചു തരികയുണ്ടായി: 'മനസ്സിലാക്കിക്കോളൂ! സ്ത്രീകളോടൊപ്പം ഇരിക്കുക മാത്രമല്ല അവരുമായി സല്ലപിക്കുക, അവരുടെ സംഭാഷണം ശ്രദ്ധിച്ചു് കേൾക്കുക, എന്നിട്ടു് ആ വാക്കുകളെപ്പററി വീണ്ടും വീണ്ടും മനസ്സിലാലോചിക്കുക, സ്ത്രീകളെക്കുറിച്ചു് സംസാരിക്കുക, അങ്ങനെ സംസാരിച്ചു സംസാരിച്ചു് ആസ്വദിക്കുക, അവരുടെ എന്തെങ്കിലും സാധനം അടുത്തു് സൂക്ഷിച്ചിട്ടു് ഇടയ്ക്കിടയ്ക്കു് ആരും കാണാതെ എടുത്തു് കണ്ടു രസിക്കുക, അവരുടെ കൈയ് പിടിക്കുക, അവരെ സ്പർശിക്കുക – ഈവക സകല വ്യവഹാരങ്ങളിൽനിന്നും അകന്നു നിൽക്കണം, മനസ്സിലായോ! ഭഗവാനെ അന്വേഷിക്കുന്ന ഒരാൾ അഷ്ടവിധ ആസ്വാദനങ്ങളിൽനിന്നും അകന്നു നിൽക്കണം ....' 'ഭഗവാനെ പ്രാപിക്കാൻ പുറപ്പെടുന്നവൻ ബ്രഹ്മചാരിയായിരിക്കണം. വീര്യം നഷ്ടപ്പെടാതെ കാത്തുസൂക്ഷിക്കാനൊക്കാത്തവനു് ഭഗവദ്ധാരണ ദൃഢമാക്കാൻ സാദ്ധ്യമല്ല. ബ്രഹ്മചര്യം ദീക്ഷിച്ചാലേ ബുദ്ധി ദൃഢമാകൂ. നിശ്ചയബുദ്ധി നേടാത്തവനു് ബ്രഹ്മശക്തിയിൽ വിശ്വാസവും ഉണ്ടാവില്ല. ബ്രഹ്മശക്തിയിൽ വിശ്വാസം ജനിക്കാത്തവനു് ജീവൻെറ ആധാരമായി നിലകൊള്ളുന്ന പൊരുളിൻെറ സത്യത്തെ കണ്ടറിയാനേ പററുന്നതല്ല.''

പരമഹംസദേവൻ പറഞ്ഞ വാക്കുകൾ കേട്ടപ്പോൾ ഒരു ഭക്തൻ ലാട്ടുമഹാരാജിനോടു ചോദിച്ചു: 'മഹാരാജ്, അയ്യോ, ഇത്ര ഉഗ്രമായ ഒരു നിഷ്ഠ മനുഷ്യനെക്കൊണ്ടു് പാലിക്കാൻ പററുമോ ? ഈ സംസാരകോലാഹലത്തിനകത്തു കഴിഞ്ഞുകൂടുന്ന ഒരാൾ സ്ത്രീകളെപ്പററി ചിന്തിക്കാനേ പാടില്ല, സ്ത്രീകളുടെ സ്വരം കേൾക്കാനേ പാടില്ല, സ്ത്രീകളെ നോക്കാനേ പാടില്ല, എന്തിനധികം, സ്ത്രീകളോടു് ഒന്നു മിണ്ടാനും കൂടി പാടില്ല എന്നൊക്കെ പറഞ്ഞാൽ അതു നടക്കുന്ന കാര്യമാണോ ?'

ഭക്തൻെറ ചോദ്യം കേട്ടിട്ടു് ലാട്ടുമഹാരാജ് നൽകിയ മറുപടിയിൽ അദ്ദേഹം തൻെറ തപശ്ചര്യ കളങ്കമററതും ഉജ്ജ്വലവുമാക്കിത്തീർക്കാൻ എത്ര എത്ര കഠോരസാധനകളാണു് അനുഷ്ഠിച്ചതു് എന്നതിൻെറ ഒരു നേരിയ ലാഞ്ഛന തിളങ്ങുന്നതു കാണാം: ''അതുതന്നെ! അതുതന്നെ! നിങ്ങളുടെ, ലൗകികന്മാരുടെ, ഭാവം ഇത്ര കഠോരമായ സാധന ആർക്കും ചെയ്യാൻ പററില്ല എന്നാണു്. എന്നാലൊന്നു് ധരിച്ചോളൂ, ജീവിതത്തിൽ അങ്ങോളമിങ്ങോളം സ്ത്രീകളുടെ മായാശക്തിയിൽ അണുപോലും കുടുങ്ങാത്ത എത്രയോ മഹാന്മാർ ഈ ഭൂമുഖത്തു് വന്നു പോയിട്ടുണ്ടു്. കാമിനീകാഞ്ചനങ്ങളോടുള്ള ആസക്തി അവരിൽ പററിക്കൂടാൻ കഴിയാതെ വഴുതി താഴെ വീണു് ഉടഞ്ഞു പോകുകയല്ലെ ചെയ്തിട്ടുള്ളതു്? ഗുരുദേവൻ പറയാറുണ്ടു്: 'ശുകദേവൻ മുതലായവർ ഊർദ്ധ്വരേതസ്സുകളായിരുന്നു. അവരെ കാമിനീകാഞ്ചനാസക്തി തീണ്ടിയിട്ടുപോലുമില്ല.' എടോ, ആസക്തി വിട്ടുപോയാലോ ? പിന്നെ സ്ത്രീകളെക്കുറിച്ചൊരു സങ്കല്പംപോലും മനസ്സിനകത്തു കയറുകില്ല. ആസക്തി ഉള്ളിടത്തോളം കാലം മാത്രമെ സങ്കല്പവും മനസ്സിൽ തങ്ങൂ ! സങ്കല്പങ്ങളെ നിങ്ങളൊന്നു് വേണ്ടെന്നു

വെച്ചുനോക്കൂ, അപ്പോഴാണ് കാണാം കാമിനീ കാഞ്ചനത്തിലുള്ള ആസക്തിയിൽ നിങ്ങളുടെ പിടിയും അയഞ്ഞയഞ്ഞു വരുന്നതു്. പക്ഷെ, ഒരു കാര്യം – ഈ സങ്കല്പം ഉപേക്ഷിക്കുക എന്നു പറയുന്നതില്ലെ, അതത്ര എളുപ്പമാണെന്നാണോ വിചാരം? ഭഗവന്നാമം ആസ്വദിച്ചു് മദിച്ചു രസിക്കാൻ കഴിഞ്ഞില്ലെങ്കിൽ സങ്കല്പം മാറി നിന്നു തരില്ല. ഗുരുദേവൻ ഞങ്ങളോടു പറയും, 'ദിവസം മുഴുവനിരുന്നു് ജപിക്കുകയും ധ്യാനിക്കുകയും വേണം. ദിവസം മുഴുവൻ ജപിക്കാനും ധ്യാനിക്കാനും കഴിയുന്നൊരാളെ കാമിനീ കാഞ്ചനാസക്തി തീണ്ടുകപോലുമില്ല.' മനസ്സിലാവുന്നുണ്ടോ ഇതൊക്കെ? ഞാനെന്റെ ജീവിതത്തിൽനിന്നു പഠിച്ചൊരു കാര്യം പറയാം, ഭഗവന്നാമത്തിൽ ആസ്വദിച്ചുല്ലസിക്കാൻ കഴിഞ്ഞാൽ പിന്നെ ഈ ലോകത്തിലെ യാതൊന്നും ആ മനസ്സിനു് പിടിക്കാതാവും. അവൻ ഭഗവന്നാമത്തിൽ നിന്നൂറിവരുന്ന രസംകൊണ്ടു ലഹരി കയറി മദോന്മത്തനായിത്തീരും. അപ്പോളനുഭവപ്പെടുന്ന ആനന്ദത്തിന്റെ മുമ്പിൽ സ്ത്രീസംസർഗ്ഗത്തിൽനിന്നു കിട്ടാവുന്ന ആനന്ദം തുച്ഛമെന്നു പറഞ്ഞാൽ എത്രയോ തുച്ഛം! അദ്ദേഹം പറയാറുണ്ടു്, 'കോടി രതിസുഖത്തിൽപ്പോലും ബ്രഹ്മസുഖത്തിന്റെ അണുപ്രായമായ സുഖം പോലും കിട്ടുന്നതല്ല,'' എന്നു്.

ഇന്ദ്രിയസംയമനത്തിനുള്ള ഏകോപായമായി പരമഹംസദേവൻ താപസനായ ലാട്ടുവിന്റെ മുമ്പിൽ അടിക്കടി എടുത്തു കാണിച്ചുകൊടുത്തിരുന്നതു് നാമസ്മരണമാണെന്നു നമുക്കിതിൽ നിന്നും അനുമാനിക്കാം. യൗവനഗർവ്വകാലത്തു് മനസ്സിന്റെ സ്വാഭാവികമായ ചായ്വുതന്നെ വിഷയങ്ങളുടെ നേരെയാണു്. അതിനാൽ അക്കാലത്തു് സർവ്വദാ ഈശ്വരസ്മരണയിലും ഈശ്വരതത്ത്വവിചാരത്തിലുംമാത്രം മനസ്സിനെ ഒതുക്കിനിർത്തണമെന്നു പറഞ്ഞാൽ വളരെ വിഷമംപിടിച്ചൊരു കാര്യമാണതു്. 'രാപകൽ ഇടമുറിയാതെ ഭഗവന്നാമം ഉച്ചരിച്ചോളൂ. പാതിരാവിലും ഒരു നിമിഷംപോലും അദ്ദേഹത്തെ വിസ്മരിച്ചുപോയി എന്നു വരരുതു്'' എന്നു് തന്റെ ശിഷ്യന്മാർക്കു് ശ്രീഗുരുമഹാരാജു് ആവേശം നൽകിയിരുന്നു എന്നു കേൾക്കുമ്പോൾ ഓ, വെറുതെ നാമം ജപിക്കുകയല്ലേ വേണ്ടൂ. അതു് ധാരമുറിയാതെ നടക്കണമെന്നു് ഒന്നു ശ്രദ്ധിക്കണമെന്നു മാത്രം; അത്രയല്ലേയുള്ളൂ. അതത്രവിഷമമുള്ള ഒരു കാര്യമൊന്നുമല്ല.'എന്നു് ഒററനോട്ടത്തിൽ മിക്കപേർക്കും തോന്നും. പക്ഷെ അതൊന്നു് പ്രവൃത്തിയിൽ കൊണ്ടുവരാൻ കച്ച കെട്ടി ഇറങ്ങുമ്പോഴല്ലെ മനസ്സിലാവുക, 'അല്ലാ, ഇതിത്ര കുഴപ്പംപിടിച്ച ഒന്നാണെന്നു് കരുതിയില്ലല്ലൊ! എന്തൊരു ഭയങ്കരമായ സാധനാക്രമം.' എന്നു്. മനസ്സു് വിഷയങ്ങളുടെ നേരെ കുതിച്ചോടുന്നസമയത്തു് ആസക്തികൊണ്ടു് അന്ധമായും വെളിവില്ലാതെയും അലയുന്ന മനസ്സിനെ ആ പ്രലോഭനങ്ങളിൽനിന്നെല്ലാം പിൻതിരിപ്പിച്ചു പതുക്കെപ്പതുക്കെ കടിഞ്ഞാൺ മുറുക്കി മെരുക്കി എടുക്കുക എന്നതു് എത്രമാത്രം കഠിനമായൊരു സാധനയാണെന്നു് പരീക്ഷിച്ചു നോക്കിയവർക്കേ മനസ്സിലാകൂ. എന്നാൽ ഈ ഭയങ്കരപോരാട്ടത്തിന്നിടയ്ക്കു് ആർക്കാണോ വിവേകത്തേയും വിചാരത്തേയും സഹായികളായി സന്നദ്ധരാക്കാൻ കഴിയുന്നതു്, അവർക്കു മാത്രമേ ശാന്തിയോടും സമചിത്തതയോടുംകൂടി ഉച്ഛൃംഖലമായ മനസ്സിനെ പതുക്കെ അടക്കിയൊതുക്കി അനുസരണയുള്ളതാക്കിത്തീർക്കാൻ പററുകയുള്ളൂ.

നമ്മുടെ ലാട്ടുമഹാരാജിന്നും സാധനാകാലത്തു് ഹൃദയാന്തർഭാഗത്തു നടന്ന ഇത്തരമൊരു ദ്വന്ദ്വയുദ്ധത്തിനു് സാക്ഷ്യം വഹിക്കേണ്ടി വന്നിട്ടുണ്ടു്. അദ്ദേഹം പ്രാരംഭംമുതൽക്കുതന്നെ വിവേകവൈരാഗ്യങ്ങളെ കൈയ്യിൽ കരുതി വെച്ചുകൊണ്ടുതന്നെ മുന്നോട്ടിറങ്ങി. തന്റെ മുമ്പിൽ ഒന്നിനുപുറകെ ഒന്നായി വന്നു് അണിനിരന്ന പ്രലോഭനസംഘങ്ങളെ എതിർത്തു് അടിച്ചോടിച്ചു. ഏതു പ്രലോഭനത്തെ അടിച്ചമർത്തുമെന്നു് ദൃഢപ്രതിജ്ഞ എടുത്തിട്ടാണോ ലാട്ടുമഹാരാജു് മുന്നോട്ടായുന്നതു് – അതെത്രതന്നെ പ്രബലവും ഭയങ്കരവുമായിരുന്നോട്ടെ – അതിനെ കാൽക്കീഴിലമർത്തുന്നതുവരെ അദ്ദേഹം അടങ്ങില്ല. അദ്ദേഹത്തിന്റെ സ്വഭാവത്തിലെ ഒരു പ്രത്യേകതയാണിതു്. ഈ പ്രത്യേകത കാരണമായിത്തന്നെയാണതാനും അദ്ദേഹം നിരന്തരസ്മരണരൂപമായ മഹായജ്ഞത്തിൽ യഥാകാലം സിദ്ധി നേടി ഉയർന്നുവന്നതും; നിരാഹാരമായും അല്പാഹാരമായും നിദ്രാരഹിതമായും അല്പനിദ്രമായും അങ്ങനെ നാനാതരത്തിലുള്ള കഠിനതപഃക്രമങ്ങളിൽക്കൂടിയാണു്

ആ ജീവിതം മുന്നേറിവന്നതു്. തപസ്സിൽ വിജയം കൈവരിക്കുന്നതിനുള്ള ഉപായം ഒന്നു പറഞ്ഞുതരാൻ ഒരിക്കൽ ഒരു ഭക്തൻ അദ്ദേഹത്തോടു് അപേക്ഷിക്കുകയുണ്ടായി. ആ സംഭാഷണം നമുക്കൊന്നു് ശ്രദ്ധിച്ചു കേൾക്കാം:

ഭക്തൻ: മഹാരാജ്! സാധുസന്ന്യാസിമാരെല്ലാവരും പറയുന്നുണ്ടല്ലൊ കാമിനീകാഞ്ചനങ്ങളെ ത്യജിക്കണമെന്നു്! പക്ഷെ ഞങ്ങളെപ്പോലുള്ള ലൗകികന്മാർക്കു് ഈ ആസക്തി എങ്ങനെ വെടിയാൻ സാധിക്കുമെന്നു് ഒന്നു പറഞ്ഞുതരാമോ? ഞങ്ങളുടെ മനസ്സിനെ ഈ ആസക്തികൾ കെട്ടി വരിഞ്ഞിട്ടിരിക്കുകയാണു്. അവയുമായി ഒന്നു് പൊരുതിനോക്കാമെന്നു വെച്ചാൽ അതിനുള്ള കെല്പു വേണ്ടെ? സൗകര്യം വേണ്ടെ? ഞാൻ യുദ്ധം ചെയ്യണം, അല്ലെ? എന്തുപയോഗിച്ചാണോ അങ്കം വെട്ടേണ്ടതു് ആ ആയുധത്തെ മനസ്സിന്നകത്തേയ്ക്കൊന്നു് കടത്തിക്കിട്ടാൻ മനസ്സിന്നുള്ളിൽത്തന്നെ കുടിയേറിപ്പാർപ്പുറപ്പിച്ചിട്ടുള്ള ആസക്തികൾ സമ്മതിച്ചിട്ടു വേണ്ടെ? സൂചി കുത്താൻ ഇടം കൊടുക്കില്ല. നാമസ്മരണം ചെയ്യാനാണു് അവിടുന്നു പറയുന്നതു്. എവിടെ! ആസക്തികൾ വലിക്കുന്ന ആ വലിയിൽ നാമം ജപിക്കാനുള്ള ആഗ്രഹത്തിന്റെ ഒരു നാരിഴപോലും ബാക്കി ശേഷിച്ചിട്ടുണ്ടെങ്കിലല്ലെ വേണ്ടു! പിന്നെ പറയുന്നതു് വിചാരം ചെയ്യാനാണു്; അതിന്റെ കഥയും തഥൈവ. ഓരോ അടിവെയ്പിലും വിചാരത്തെ ഈ ആസക്തികൾ വന്നു സ്തംഭിപ്പിച്ചു നിർത്തിക്കളയുകയാണു്; എന്നിട്ടു് വിചാരമോ, കാലൊന്നു് ഉറപ്പിച്ചു നിർത്താനാവാതെ കിടന്നു പുളയുകയാണു് മനസ്സിനകത്തു കിടന്നുകൊണ്ടു്. ഇതാണു് ഞങ്ങളുടെ സ്ഥിതി. അവിടുന്നൊക്കെ ഈ ആസക്തിസമൂഹത്തിന്റെ ആക്രമണങ്ങൾക്കിടയിൽക്കൂടി എന്തു് കൗശലം പ്രയോഗിച്ചിട്ടാണു് നാമസ്മരണത്തിന്റേയും വിചാരത്തിന്റേയും ഇരിപ്പിടങ്ങളെ ഉറപ്പിച്ചു നിർത്തിയതു്?

ലാട്ടുമഹാരാജ്: നിങ്ങൾക്കല്ലെങ്കിലും ഈ ഒരൊറ്റ ചോദ്യമല്ലെ എന്നും ചോദിക്കാനുള്ളു: നാമം ജപിക്കേണ്ടതെങ്ങനെയാണു്, നാമം ജപിക്കേണ്ടതെങ്ങനെയാണു്. അത്രമാത്രം. എടോ! നാമം ജപിച്ചു ജപിച്ചു് ഒടുവിൽ നാമം തന്നെ മനസ്സിന്റെ ഒത്തനടുവിൽ സ്വന്തമായി ഒരു താവളമങ്ങു് ഉറപ്പിച്ചോളും, അറിയാമോ? മനസ്സു് സ്വതവേ ആസക്തിയുടെ ലഹരിയിൽ കുരുങ്ങിക്കിടപ്പാണു്. ആസക്തികളോ മനസ്സിനെ വരിഞ്ഞുകെട്ടി ഇടത്തോട്ടുംവലത്തോട്ടുംഇട്ടു് ആട്ടുകതന്നെ. അവയെപ്പോലെ വിരുതും കരുത്തും സാമർത്ഥ്യവുമുള്ള ഒരു വസ്തുവുണ്ടോ ഈ ലോകത്തിൽ? ഇക്കാര്യംതന്നെയല്ലെ അർജ്ജുനൻ ശ്രീകൃഷ്ണഭഗവാനോടു പറഞ്ഞതും? ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനോടു് ഏററു സമ്മതിക്കുകയും ചെയ്തുവല്ലൊ, അതെ, മനസ്സു് മഹാ തെമ്മാടിയാണെന്നു്. എന്നിട്ടു് പറഞ്ഞു: 'അല്ലയോ അർജ്ജുന, ആസക്തികളോടു് വൈരാഗ്യം വളർത്തിക്കൊണ്ടു വരു, നിത്യേന അഭ്യാസം ചെയ്യുകയും വേണം.' അഭ്യാസം ചെയ്തുചെയ്തു് മനസ്സു് താനേ സ്ഥിരമായിത്തീരും. മനസ്സു് വിഷയങ്ങളുടെ നേരെ തലനീട്ടുമ്പോഴെല്ലാം മനസ്സിന്റെ ഒത്തനടുവിൽവെച്ചു് വിചാരം ചെയ്യാൻ തുടങ്ങണം. 'ഹേ മനസ്സേ! ഒരു കാര്യം പറഞ്ഞേക്കാം. ഈ വിഷയങ്ങളൊക്കെ വെറും അനിത്യങ്ങളാണു്; ഇന്നു കാണാം, നാളെ പൊടിപോലും കാണില്ല. ഇത്രയ്ക്കു് നിലനില്പില്ലാത്ത ഈ വസ്തുവുംവെച്ചുകൊണ്ടു് നിനക്കെത്രത്തോളം ആസ്വദിച്ചു രസിക്കാമോ അത്രത്തോളം എടുത്തുവെച്ചിട്ടു് നീ സന്തോഷിച്ചോളു. പക്ഷെ ആവശ്യത്തിലധികം സമ്പാദിച്ചു് കരുതിവെയ്ക്കുന്നതെന്തിനാണു്? ഈ അനിത്യവസ്തുക്കളെ വലിച്ചു് കുന്നു കൂട്ടാൻ തുടങ്ങിയാൽ പിന്നവിടെ നിത്യവസ്തുവിനു് ഇടമേ കാണില്ല. അനിത്യവസ്തുക്കളാകുന്ന സിമന്റു് മീതേയ്ക്കു മീതെ ഇട്ടുറപ്പിച്ചുറപ്പിച്ചു് ഒടുവിലവിടെ നിത്യവസ്തുവിനു് കിളിർത്തുവരുവാൻ പററാത്ത നിലവന്നെത്തും. നിത്യമായ വസ്തു ആകെ ഒന്നേയുള്ളു-അതാണു് ബ്രഹ്മം. ബ്രഹ്മമൊഴികെ മററെല്ലാംതന്നെ അനിത്യവസ്തുക്കളാണെന്നു് സദാ ഓർമ്മിക്കണം.' ഇങ്ങനെ ഓരോന്നു പറഞ്ഞു് മനസ്സിനെ ബോദ്ധ്യപ്പെടുത്തണം. പതുക്കെപ്പതുക്കെ അതിനെ മെരുക്കിക്കൊണ്ടുവന്നു് ഒടുവിലൊരു ദിവസം കാണാം വിവേകമതാ ഉണർന്നെഴുന്നേൽക്കുന്നു. ഒരു കഥ കേട്ടിട്ടില്ലെ, നിറഞ്ഞ രാജസഭയിൽവെച്ചു് ശ്രീരാമചന്ദ്രൻ ഹനുമാനു് ഒരു രത്നഹാരം സമ്മാനിച്ചു. ഹനുമാൻ ആ മാല കുറേനേരം അങ്ങുമിങ്ങും തിരിച്ചും മറിച്ചും നോക്കി, ഒരു മണി അടർത്തി എടുത്തു്

പല്ലുകൊണ്ടു് കടിച്ചു പൊട്ടിച്ചു് ഒരു പരിശോധനയും നടത്തി. ആ മണിയുടെ അകത്തോ പുറത്തോ എങ്ങുംതന്നെ ശ്രീരാമൻെറ തിരുനാമം എഴുതിക്കണ്ടില്ല. കൊടുത്തു മാല വലിച്ചൊരേറു്! അതു കണ്ടപ്പോഴേയ്ക്കും ലക്ഷ്മണനു കലി തുള്ളിത്തുടങ്ങി, അദ്ദേഹം അലറി, 'എത്രയായാലും കുരങ്ങനല്ലെ, രത്നക്കല്ലിൻെറ വിലയുണ്ടോ അവനു മനസ്സിലാവുന്നു! എത്ര മനോഹരമായൊരു മാല, അതുണ്ടു് കടിച്ചുപൊട്ടിച്ചു് നാശമാക്കിയിരിക്കുന്നു, കഷ്ടം.' ലക്ഷ്മണൻെറ ദുഃഖം കണ്ടിട്ടു് ശ്രീരാമചന്ദ്രൻ പറഞ്ഞു: 'എന്താണിങ്ങനെ ചെയ്യാനെന്നു് അവനോടൊന്നു് ചോദിച്ചുകൂടെ?' ചോദിച്ചപ്പോഠം ഹനുമാൻ പറയുകയാണു്: 'അതിനകത്തു രാമനാമം എഴുതിയിട്ടുണ്ടോ എന്നു നോക്കുകയായിരുന്നു ഞാൻ.' കണ്ടില്ലേ! വിചാരംചെയ്യേണ്ടതു് ഈ വിധത്തിലാണു്. വിചാരത്തെ എപ്പോഴും ജാഗരൂകമാക്കിവെച്ചുകൊണ്ടിരിക്കുക എന്നതാണു് ഏററവും കഠോരമായ തപസ്സു്. വിചാരംചെയ്യാനറിയുന്നവൻ കാമകാമനകളോടു് അനുനിമിഷം അടരാടിക്കൊണ്ടിരിക്കും. ഏയു്, സഹോദരാ, വിചാരത്തേയും വിവേകത്തേയും ഉണർത്തിവിടൂ, എങ്കിലേ കാമലോഭങ്ങളോടു യുദ്ധം ചെയ്യാൻ പററൂ. സദസദ്ബുദ്ധി ഉളവായില്ലെങ്കിൽ കാമകാമനകളെ എങ്ങനെ തടഞ്ഞുനിർത്താനാണു് ? ആദ്യമായിത്തന്നെ പുറത്തെ ജനാലയിൽക്കൂടി മനോമന്ദിരത്തിന്നകത്തേയ്ക്കു് കടന്നുവരുന്ന അഴുക്കുകളെ മുഴുവൻ തൂത്തുകളഞ്ഞു് ഉള്ളു് വെടിപ്പാക്കൂ, ഒന്നു കാണട്ടെ; വിചാരം ചെയ്തിട്ടു് ജനാലകളുടെ (ഇന്ദ്രിയങ്ങളുടെ) മുമ്പിലായി 'പ്രവേശനം നിഷേധിച്ചിരിക്കുന്നു,' എന്ന നോട്ടീസ് കെട്ടിത്തൂക്കൂ. പററുമോ എന്നു നോക്കട്ടെ. ആ നോട്ടീസിനെ ഗൗനിക്കാതെ അകത്തു കയറിപ്പററാൻ ശ്രമിക്കുന്ന അഴുക്കു ചിന്തകളെയെല്ലാം പിടിച്ചു് വിവേകമാകുന്ന പോലീസിനെ ഏല്പിക്കണം. വിവേകപ്പോലീസിൻെറ സഹായത്തോടുകൂടി മനസ്സിനെ മനസ്സുമായി ഏററുമുട്ടിക്കണം. അങ്ങനെ മനഃക്ഷേത്രം പതുക്കെപ്പതുക്കെ ആളൊഴിഞ്ഞു് തെളിഞ്ഞുവരും. ആ ഒഴിഞ്ഞു കിട്ടിയ മനഃക്ഷേത്രത്തിൽ ഭഗവാനെ പ്രതിഷ്ഠിച്ചിരുത്തണം. ഭഗവാനെ പ്രതിഷ്ഠിച്ചു കിട്ടുന്നതുവരെ കാമകാമനകളെ ജയിക്കാനും പററില്ല. ഒന്നു് നിങ്ങഠംക്കറിയില്ലെ—'മനസ്സിൽത്തന്നെയാണു് കാമത്തിൻെറ ബീജം കിടക്കുന്നതു്; ആ ബീജം മുളയ്ക്കുന്നതിന്നാവശ്യമായ നീരു നൽകുന്നതോ ? ഉള്ളിലെ ഇന്ദ്രിയങ്ങളും പുറത്തെ വിഷയങ്ങളും. ബീജത്തിന്മേൽ ഈ നീർ വീഴുകയേ വേണ്ടു അതു് കിളിർത്തു വളർന്നു പുഷ്ടിപ്പെടാൻ.' ആ വിളവെല്ലാം കൊയ്തെടുത്തിട്ടു് വിത്തൊക്കെ ഒന്നൊഴിയാതെ ചുട്ടുകരിച്ചു കളയണം. എന്നിട്ടു് ആ സ്ഥാനത്തു് ഭഗവന്നാമമാകുന്ന വിത്തു് പാകണം. അപ്പോഠം അതിൽനിന്നു് ഭഗവന്നാമമാകുന്ന വിളവു് വേണ്ടുവോളമുണ്ടാകും. ഇപ്പോഠം വിളഞ്ഞുനിൽക്കുന്നതു് കാമകൃഷിയാണു്. അതുകൊണ്ടാണു് ഗുരുദേവൻ പറയാറുള്ളതു്, 'കാമമെവിടെയുണ്ടോ അവിടെ രാമനില്ല; രാമനെവിടെയുണ്ടോ അവിടെ കാമനില്ല.' എന്നു്.

ഭക്തൻ: മഹാരാജ്! എനിക്കൊരു സംശയം. ആദ്യം ഇന്ദ്രിയങ്ങളെ അടക്കിയതിന്നുശേഷമല്ലെ അവിടുന്നു് നാമം ജപിക്കാൻ പറയുന്നതു്?

ലാട്ടുമഹാരാജ്: 'അങ്ങനേയുമാവാം. പക്ഷേ കാമവിത്തിനെ അങ്ങനെത്തന്നെ ചുട്ടു് ചാമ്പലാക്കാൻ തക്കവണ്ണം അത്ര വീര്യമുള്ളതാണു് നാമം. ഗുരുദേവൻ പറയാറുണ്ടു്, 'നാമമാകുന്ന കവചം ധരിച്ചുകൊണ്ടു് കാമത്തിൻെറ ആക്രമണത്തെ ചെറുക്കണം' എന്നു്.

ഭക്തൻ: മഹാരാജ്, നാമമെങ്ങനെയാണു് കാമത്തെ ജയിക്കുക ?

ലാട്ടുമഹാരാജ്:— 'ഹ, ഹ! നാമത്തിൻെറ അടുത്തെങ്ങും നിൽക്കാൻ പററില്ലല്ലൊ കാമത്തിനു്. നാമത്തിനു് അതിശക്തിമത്തായ ഒരു ആകർഷണശക്തിയുണ്ടു്. ആ ആകർഷണവലയത്തിനകത്തു് മനസ്സു് ഒരിക്കൽ പെട്ടുപോയാൽ പിന്നെ കാമത്തിനു് കണ്ണുയർത്തി ഒന്നു് നോക്കാൻപോലും ധൈര്യം വരില്ല. നാമമാണല്ലൊ സത്യവസ്തു, യഥാർത്ഥത്തിലുള്ള വസ്തു. സത്യവസ്തുവിൻെറ ധ്യാനം നടന്നു വരുന്നിടത്തു് അസത്യവസ്തുവിന്നു് നിലയുറപ്പിക്കാനൊക്കുകയേ ഇല്ല.

ഭക്തൻ:— ഇതൊക്കെ ഒരുപക്ഷെ ജാഗ്രദവസ്ഥയിൽ ഒരു വിധം സാധിച്ചു എന്നു വന്നേക്കാം. പക്ഷെ മനുഷ്യൻ ഉറങ്ങിക്കിടക്കുമ്പോഴുമുണ്ടല്ലൊ ഈ ആക്രമണം; അതിൽനിന്നെങ്ങനെയാ രക്ഷ നേടുക ? സ്വപ്നത്തിലും ഉറക്കത്തിലും

ഈ ആസക്തികളിൽനിന്നു് മനസ്സിനെങ്ങനെ വഴുതി മാറാൻ കഴിയും ?

ലാട്ടുമഹാരാജ്: ആ ആക്രമണത്തിൽ നിന്നും നാമം മനസ്സിനെ പതുക്കെ താങ്ങിയെടുത്തു രക്ഷിക്കും. ഞാൻ ഉള്ളതു പറയുകയാണു്; ശരിയായ വിധത്തിൽ നിങ്ങൾക്കു് നാമം ജപിക്കാൻ കഴിഞ്ഞു എങ്കിൽ നാമത്തിന്റെ ശക്തി ഗാഢനിദ്രാവസ്ഥയിൽപ്പോലും അതിന്റെ ചുമതല നിറവേററിക്കൊണ്ടിരിക്കും. ശരിക്കു് നാമം ജപിക്കാനറിയുന്നവൻ ജാഗ്രത്തിലും സ്വപ്നത്തിലും സുഷുപ്തിയിലും, അവസ്ഥാഭേദത്തെക്കുറിച്ചുള്ള ബോധം പോലുമില്ലാതെ, നാമം ജപിച്ചുകൊണ്ടേയിരിക്കും. നല്ല ഉറക്കമായിരിക്കുമ്പോഴും ശ്വാസോച്ഛ്വാസം ഇടതടവില്ലാതെ നിശ്ശബ്ദം നടന്നുപോകുന്നില്ലെ? അതേപോലെ, മനസ്സിനകത്തു് നാമസ്മരണവും ഇടമുറിയാതെ നടന്നുകൊണ്ടിരിക്കും. മനസ്സിൽ സ്വപ്നം രൂപംകൊള്ളാൻപോലും സമ്മതിക്കില്ല; അഥവാ ഒരു സ്വപ്നം പതുക്കെ ഉടലെടുക്കാനുള്ള പുറപ്പാടായി എങ്കിലോ ഉടനെ സാധകനെ ഉറക്കത്തിൽനിന്നു് തട്ടിയുണർത്തി രക്ഷിക്കുന്നതും നാമം തന്നെ. ഇപ്രകാരം രാവും പകലും നാമം സാധകനെ സദാ രക്ഷാവലയത്തിനുള്ളിൽ കാത്തു സൂക്ഷിച്ചുകൊണ്ടിരിക്കും.'

---

# സ്ത്രീധർമ്മം

**സിദ്ധിനാഥാനന്ദസ്വാമി**

അസ്വാസ്ഥ്യതയുടെ ഒരന്തരീക്ഷത്തിലാണു് നാമിന്നു ജീവിക്കുന്നതു്. ജനതകൾ, മതങ്ങൾ, സമുദായങ്ങൾ, വ്യക്തികൾ ഏവരും അസ്വസ്ഥർ. ഏതു മണ്ഡലത്തിലും അതിന്റെ അലകൾ ആഞ്ഞടിക്കുന്നു. രാഷ്ട്രനീതി, ധർമ്മനിർവ്വഹണം, വിദ്യാഭ്യാസം ഇവയിലെല്ലാം ഒരനിശ്ചിതത്വം കടന്നുകൂടിയിരിക്കുന്നു. വിരുദ്ധശക്തികളുടെ സമ്മർദ്ദങ്ങൾക്കു് അടിപെട്ടു് വ്യക്തിയും സമുദായവും ഉഴലുന്നു. എങ്ങുമില്ല ഒരു ലക്ഷ്യമോ, നിയന്ത്രണമോ, വിധേയതയോ. ഈ രോഗം മൂർച്ഛയിലെത്തിയിരിക്കുന്നതു യുവതലമുറയിലാണു്. ചിന്താശക്തിയോ മനഃപരിപാകതയോ കിട്ടിക്കഴിഞ്ഞിട്ടില്ലാത്ത ഇളംമനസ്സുകൾ എന്തെന്നില്ലാതെ ഇളകിമറിഞ്ഞു് കാണുന്നതെല്ലാം തല്ലിത്തകർക്കാൻ വെമ്പൽ കൊള്ളുന്നു, തകർക്കുന്നു. എങ്ങോട്ടാണീ പോക്കു്? എന്താണിതിന്റെ ലക്ഷ്യം ? ആരു കണ്ടു ?

ഈ രോഗത്തിന്റെ നിദാനമെന്താണു് ? മുഖ്യമായും ജീവിതത്തിനു് ഒരു ലക്ഷ്യമില്ലായ്മയാണു്; സഹകാരികാരണങ്ങൾ വേറെ പലതുമുണ്ടു്. മാതാപിതാക്കന്മാർ, സമുദായം, ഗുരുനാഥന്മാർ, വിദ്യാലയം, സതീർത്ഥ്യന്മാർ, രാഷ്ട്രീയനേതാക്കന്മാർ, പത്രങ്ങൾ, വിനോദവേദികൾ ഇങ്ങനെ പലരും പലതും ഒത്തൊരുമിച്ചു പ്രവർത്തിച്ചു വരുത്തിവെച്ച വിനയാണു് ഇന്നത്തെ അസ്വാസ്ഥ്യത. സമുദായത്തിന്റെ മൂലഘടകം വ്യക്തിയും കുടുംബവുമാകയാൽ, ഇതിനു പരിഹാരം ആരംഭിക്കേണ്ടതും അവിടെത്തന്നെയാണു്. കുടുംബത്തിന്റെ നട്ടെല്ലു് സ്ത്രീയാണു്: ഭാര്യയെന്ന നിലയിലും അമ്മയെന്ന നിലയിലും. കുട്ടികളും പുരുഷന്മാരും താന്തോന്നികളായിത്തീർന്നാൽ അതുകൊണ്ടുള്ള വേദനകളും വിഷമങ്ങളും അധികഭാഗവും അനുഭവിക്കേണ്ടിവരുന്നതു് കുടുംബത്തിലെ സ്ത്രീകൾക്കാണുതാനും. അതിനാൽ ഭാവിയെ രൂപപ്പെടുത്തുന്നതിനുള്ള കർത്തവ്യഭാരം ഏറെയും അവരുടെ കരങ്ങളിലാണു്.

നമ്മുടെ പുരാതനാചാര്യന്മാർ മനുഷ്യജീവിതത്തെക്കുറിച്ചു് സമഗ്രമായി ചിന്തിച്ചിട്ടുണ്ടു്. ഓരോരുത്തന്റെയും, സ്ത്രീയുടെയും പുരുഷന്റെയും, ജീവിതലക്ഷ്യം നിർദ്ദേശിക്കുകയും അതു പ്രാപിക്കാനുള്ള ഉപായങ്ങൾ ഉപദേശിക്കുകയും അനുഷ്ഠിക്കേണ്ട ധർമ്മങ്ങളും കർമ്മങ്ങളും വിധിക്കുകയും അനുകരണീയരായ മാതൃകാ

പാത്രങ്ങളെ വർണ്ണിച്ചുകാണിച്ചുതരുകയും ചെയ്തിട്ടുണ്ട്. അവർ സ്ത്രീയുടെ ധർമ്മത്തെക്കുറിച്ചു നല്കിയിട്ടുള്ള ചില ചിന്തകൾ നമുക്കൊന്നു നോക്കാം. പൗരാണികർ പറഞ്ഞതു് ഈ ഗോളാന്തര സഞ്ചാരകാലത്തു് പരിഗണനാർഹമാണോ എന്നു് പുരോഗമനവാദികൾ ചോദിച്ചേക്കാം. മനുഷ്യൻ മനുഷ്യനായിരിക്കുന്ന കാലത്തോളം അവനു് അനുപേക്ഷണീയങ്ങളായ ചില ആവശ്യങ്ങളും ധർമ്മങ്ങളുമുണ്ടു്. അവ ഉള്ളിടത്തോളം കാലം നിയതങ്ങളായ ചില ആശയങ്ങളും ആദർശങ്ങളും തുടർന്നുപോകുകതന്നെ ചെയ്യും. അവയുടെ പ്രകടനോപാധികൾക്കു് രൂപഭേദം വന്നുവെന്നു വരാം; എന്നാലും ലക്ഷ്യം മാറുകയില്ല. എത്ര പരിഷ്കാരം വർദ്ധിച്ചാലും ഒരു സ്ത്രീക്കല്ലാതെ ഭാര്യയാകാനോ ജനനിയാകാനോ സാദ്ധ്യമല്ല. ഭാര്യാപദത്തിലോ മാതൃരൂപത്തിലോ അവർ വാഴുന്ന കാലത്തോളം മനുഷ്യൻെറ—സ്ത്രീയുടെയും പുരുഷൻെറയും—ഭാഗധേയങ്ങളുടെ രൂപവത്ക്കരണം ഒട്ടുമുക്കാലും അവരുടെ കൈയ്യിൽത്തന്നെ ആയിരിക്കുകയും ചെയ്യും. അതിനാൽ പൗരാണികന്മാർ പറഞ്ഞിട്ടുള്ള കാര്യങ്ങളിൽ പലതും സാർവ്വകാലികങ്ങളാണു്.

വിധാതാവു് ആദിയിൽ ഋഷികളെ സൃഷ്ടിച്ചു. അവരോടു് സൃഷ്ടിവൃദ്ധി വരുത്താൻ ആവശ്യപ്പെട്ടു. ആ വഴിക്കു പോയാൽ വന്നുകൂടുന്ന വിപത്തു നേരത്തെക്കൂട്ടിക്കണ്ട ഋഷികൾ അതത്ര കാര്യമായെടുത്തില്ല. സൃഷ്ടികർത്താവായ ബ്രഹ്മാവിനെ ആരും ആരാധിക്കുന്നില്ല എന്നുള്ളതിൽനിന്നും ഋഷികളുടെ ആശങ്ക അസ്ഥാനത്തായിരുന്നില്ല എന്നതു വ്യക്തമാണല്ലൊ. ബ്രഹ്മാവു് പ്രക്രിയയൊന്നു മാററി.

> കസ്യ രൂപമഭൂദ് ദ്വേധാ യത്കായമഭിചക്ഷതേ
> താഭ്യാം രൂപവിഭാഗാഭ്യാം മിഥുനം സമപദ്യത.
> ഭാഗ. 3. 12. 53.

പ്രജാപതിയുടെ രൂപം രണ്ടായി പിരിഞ്ഞു. കസ്യ അയം ഇതി കായഃ, കഃ പ്രജാപതിഃ. പ്രജാപതിയിൽനിന്നും ഉണ്ടായതുകൊണ്ടാണു് ശരീരത്തിനു് 'കായം' എന്ന പേരുണ്ടായതു്. ആ ഇരട്ടയായ രൂപങ്ങളിൽ ഒന്നൊരു സ്ത്രീ, ഒന്നൊരു പുരുഷനും, ശതരൂപയെന്നു സ്ത്രീയുടെ പേർ; സ്വായംഭുവമനു എന്നു് പുരുഷൻെറയും. അവരാണു് ആദ്യത്തെ മിഥുനം.

> തദാ മിഥുനധർമ്മേണ പ്രജാ ഹ്യേധാംബഭൂവിരേ.
> ഭാഗ. 3. 12. 54

അവർ ദമ്പതികളായി. അതുമുതൽ മിഥുനധർമ്മംവഴിക്കു് പ്രജകൾ വർദ്ധിക്കാനും തുടങ്ങി. ജീവജാലങ്ങൾ വർദ്ധിക്കണമെന്നുള്ളതു് പ്രകൃതിയുടെ ആവശ്യമാണു്. ആ ദൃഷ്ടിയിൽക്കൂടി നോക്കുമ്പോൾ മനുഷ്യരും അതേ നിയമത്തിനു വിധേയരാണു്. മനുസ്മൃതി ഇക്കാര്യം,

> പ്രജനാർത്ഥം സ്ത്രിയഃ സൃഷ്ടാഃ സന്താനാർത്ഥം ച മാനവഃ.
> (മനു. 9. 96)

'സന്താനവൃദ്ധിയാണു് സ്ത്രീപുംസൃഷ്ടിയുടെ പ്രയോജനം' എന്നു വ്യക്തമാക്കുന്നുമുണ്ടു്.

സമുദായം രൂപം പ്രാപിക്കുന്നതിനുമുമ്പു്, മനുഷ്യൻ കാടുകളിലും കുന്നുകളിലും വാണിരുന്ന കാലത്തു് കുടുംബം നിലനിന്നിരുന്നതു് സ്ത്രീയെ ചുററിയായിരുന്നു. പുരുഷൻ ഇര തേടാനും നായാട്ടിനും മററു വർഗ്ഗക്കാരോടു് പോരാടാനും പോകും; അവൻ മടങ്ങി വന്നെന്നും വരാം, വന്നില്ലെന്നും വരാം. സന്താനസംരക്ഷണം സ്ത്രീയുടെ കടമയായി. ഒരേ കുലത്തിൽപെട്ട സ്ത്രീപുരുഷന്മാർ തമ്മിൽ വേഴ്ചയുണ്ടായിരുന്ന ഒരു ഘട്ടം ഉണ്ടായിരുന്നു. പോരിൽ തോററവരുടെ സ്ത്രീകളെ അപഹരിക്കുന്ന ഏർപ്പാടും ഉണ്ടായിരുന്നു. വിവാഹം എന്ന പദംതന്നെ പഴയ ആ അപഹരണരീതിയുടെ അനുസ്മാരകം കൂടിയാണു്. രാജകന്യകമാരുടെ സ്വയംവരങ്ങളിൽ ഈ സമ്പ്രദായം നിലവിലുണ്ടായിരുന്നുവെന്നു ഇതിഹാസങ്ങളിൽ കാണുകയും ചെയ്യാം. വധുവിൻെറ ആൾക്കാരെ വരൻെറ കൂട്ടർ അരികൊണ്ടെറിയുന്ന ഒരേർപ്പാടു് ചില സമുദായങ്ങളിൽ ഇപ്പോഴും നിലവിലുണ്ടു്; ചിലരുടെ ഇടയിൽ ചെറുകല്ലുകൾകൊണ്ടും എറിയാറുണ്ടു്. ഇതും പഴയ തട്ടിക്കൊണ്ടുപോകലിൻെറ ഒരു അവശിഷ്ടമാണു്. ക്രമേണ സമുദായം പരിഷ്കൃതമായിത്തുടങ്ങി; കൃഷിയും കുടുംബജീവിതവും ആരംഭിച്ചു. സ്ത്രീകൾ ഗൃഹഭരണത്തിലും കൃഷ്യാദിവ്യാപാരങ്ങളിലും ഏർപ്പെട്ടു. കാലക്രമത്തിൽ വിദ്യാഭ്യാസം ആരംഭിച്ചു. ആൺകുട്ടികളും പെൺകുട്ടികളും ജ്ഞാനസമ്പാദനം ചെയ്തുപോന്നു.

ഓരോരുവനും തൻകാര്യം നടക്കണം. അതിനു ചില അതിരുകൾ വെച്ചില്ലെങ്കിൽ പരസ്പരം കലഹവും കൊല്ലും കൊലയുമുണ്ടാകും.

ജീവിതാവശ്യങ്ങൾക്കുള്ള വസ്തുവകകൾ പരിമിതങ്ങളായിരിക്കെ ആവുന്നത്ര കൈയ്ക്കലാക്കാൻ ഓരോരുത്തരും ശ്രമിക്കുമ്പോൾ കലഹം അനിവാര്യമാണ്. സ്വാത്മപ്രേരിതമായ ഈ മത്സരം സ്വന്തം നിലനില്പിനെത്തന്നെ നശിപ്പിക്കുന്ന പരിധിവരെ പോകാതെ നോക്കണമല്ലൊ. അതിനായി സാമുദായികനിയമങ്ങൾ ഏർപ്പെടുത്തി. വ്യക്തിയുടെ സ്വാത്മം, കഴിയുന്നത്ര സംഘർഷം കുറച്ചും സുഗമമായും സാധിക്കാൻവേണ്ടി വിഭിന്നവ്യക്തികൾ തമ്മിലുണ്ടാകുന്ന കരാറുകളാണ് സാമുദായികനിയമങ്ങൾ. സ്വാത്മത്തെ നിയന്ത്രിക്കുക, അന്യന്റെ സ്വാത്മത്തെ തടയാതിരിക്കുക, ഇതാണ് സമൂഹജീവിതത്തിന്റെ മൂലശില. 'ന ഹ്യസ്മിൻ ലോകേ ഉപകാരപ്രത്യുപകാരമന്തരേണ കസ്യചിത് കേനചിത് സഹ സംബന്ധോ ഭവതി.' (ഈ ലോകത്തിൽ ഉപകാരപ്രത്യുപകാരം കൂടാതെ ആക്കും ആരുമായും ഒരു ബന്ധവും സംഭവിക്കുന്നില്ല.) എന്ന് അദ്വൈതാചാര്യനായ ശ്രീ ശങ്കരാചാര്യസ്വാമികൾ സർവ്വസാധാരണമായ ഒരു സാമൂഹ്യനിയമം പ്രഖ്യാപിച്ചിട്ടുണ്ട്. ഏവക്കും സ്വതന്ത്രമായും സമാധാനമായും ജീവിക്കുന്നതിനാണ് സാമുദായികവും വ്യക്തിഗതവും ആയ നിയമങ്ങൾ ഏർപ്പെടുത്തിയിട്ടുള്ളത്.

ഇരതേടലും ഇണചേരലും സകല ജീവജാലങ്ങളുടെയും സഹജവാസനകളാണ്. ഇരയിൽക്കൂടി സ്വജീവിതം നിലനിത്താനും ഇണയിൽക്കൂടി വംശം നിലനിത്താനുമാണ് ജീവികൾ പ്രയത്നിച്ചുപോരുന്നത്. ഈ സ്വാത്മവാസനയുടെ പൂരണത്തിന്ന് പുരുഷന് സ്ത്രീയും സ്ത്രീക്ക് പുരുഷനും അനപേക്ഷണീയമാണ്. സമുദായം രൂപംകൊള്ളുകയും സമാധാനജീവിതം ആരംഭിക്കുകയും ചെയ്യപ്പോൾ സ്ത്രീപുരുഷബന്ധത്തിനും ചില നിയമങ്ങളുണ്ടായി; ബന്ധം കൂടുതൽ സ്ഥിരവുമായി. പ്രകൃത്യാതന്നെ പുരുഷൻ കൂടുതൽ ബലവാനായതുകൊണ്ടും ആഹാരം സമ്പാദിച്ചുകൊണ്ടുവരുന്നത് അവനാകയാലും അവൻ സ്ത്രീയുടെമേൽ ആധിപത്യം ചെലുത്താൻ തുടങ്ങി. സന്താനങ്ങളെ വഹിക്കുകയും വളത്തുകയും ചെയ്യേണ്ടതുകൊണ്ടും, ആഹാരം തേടിപ്പോകാൻ കഴിവു കുറവായതുകൊണ്ടും പുരുഷനോടു മത്സരിക്കാൻ കഴിവെഴാതെ സ്ത്രീ അവന്റെ മേൽക്കോയ്മ സ്വീകരിച്ചു. പുരുഷപരിചരണത്തിനും സന്താനപരിചരണത്തിനും വേണ്ട സ്നേഹവും വാത്സല്യവും ക്ഷമയും ത്യാഗവും സ്ത്രീയുടെ വിശിഷ്ടസ്വഭാവങ്ങളായി. മാതൃത്വമാണ് സ്ത്രീയുടെ വിശിഷ്ടധർമ്മം; ബാക്കിയെല്ലാം ഏറെക്കുറെ പുരുഷനും സാധിക്കും. വിവാഹം മാതൃത്വത്തിനുള്ള ഉപായം മാത്രമാകുന്നു.

പുരുഷൻ ആധിപത്യം സ്ഥാപിച്ചതോടുകൂടി സ്ത്രീകളുടെ സ്വാതന്ത്ര്യത്തിനു നിയന്ത്രണം വന്നു. പുരുഷൻ അപഹരിച്ചുകൊണ്ടുവരുന്ന സ്ത്രീകളൊക്കെ അയാളുടെ സ്വന്തമായി. ബഹുഭാര്യാത്വം നിലവിൽ വന്നു. ഭിന്നവർഗ്ഗങ്ങൾ പരസ്പരം പടവെട്ടിയിരുന്നതുകൊണ്ടും കൂടെക്കൂടെ സ്ഥലം മാറിമാറി താമസിക്കേണ്ടതായി വന്നതുകൊണ്ടും കാലാവസ്ഥയുടെ കാഠിന്യംകൊണ്ടും പോരിൽ ജയിക്കുന്നവർ സ്ത്രീകളെ അപഹരിച്ചു സ്വന്തമാക്കിയതിനാലും ചിലക്കു വധുക്കളെ കിട്ടാതെയും വന്നു. ബഹുഭാര്യാത്വം സപത്നീകലഹത്തിനു വഴിതെളിച്ചു. ഗൃഹനാഥനു സ്വൈരമില്ലാതെയുമായി. കുടുംബത്തിൽ സ്വൈരം ഉണ്ടാക്കുന്നതിനും ഗൃഹിണിയെ കിട്ടാതെ ആക്കും വിഷമം ഉണ്ടാകാതിരിക്കാനും വേണ്ടി ഒരു പുരുഷന് ഒരു ഭാര്യ എന്ന ഏർപ്പാടുണ്ടായി. ഭാര്യാഭത്താക്കന്മാരുടെ പരസ്പരബന്ധവും അധികാരവും അവകാശവും കടമയും കത്തവ്യങ്ങളും നിണ്ണയിക്കാനും നിയന്ത്രിക്കാനും പല നിയമങ്ങളും ഏർപ്പെടുത്തി.

ഭാര്യയെ നേടുന്നതിൽ പുരുഷന്മാർ തല്പരരായിരുന്നെങ്കിലും ദമ്പതികൾക്ക് പെൺകുട്ടികൾ ഉണ്ടാകണമെന്ന് വലിയ ആഗ്രഹമുണ്ടായിരുന്നില്ല. കേരളത്തിലെ മരുമക്കത്തായസമ്പ്രദായക്കാരൊഴിച്ച് ഇതരജനവർഗ്ഗങ്ങളിലധികംപേരും സ്ത്രീപ്രജ പിറക്കുന്നത് ഒരു ഭാരമായിട്ടാണു കരുതാറ്. മരുമക്കത്തായമാണ് സ്വാഭാവികവും പുരാതനവുമായ കുടുംബസമ്പ്രദായം. കുടുംബം അമ്മയുടെ വകയാണ്. പുരുഷൻ അതിനു സ്ത്രീയ്ക്കൊരു തുണയും. തന്നെയും തന്റെ കുഞ്ഞുങ്ങളെയും ഇട്ടെറിഞ്ഞുപോകാതെ പാലിച്ചുപോഷിപ്പിക്കാൻ പുരുഷൻ സർവ്വദാ തനിക്കു സ്വാധീനനായിരിക്കണം എന്ന സഹജമായ ആശയും ആശങ്കയുമാണ് സ്ത്രീയെ പുരുഷാകഷകങ്ങളായ ഭാവഹാവങ്ങൾ വളത്താൻ പ്രേരിപ്പിക്കുന്നത്. പ്രജാപോഷണത്തിന് പുരുഷ

സഹായം അനപേക്ഷണീയമല്ലാത്ത ജനവഗ്ഗങ്ങളിലും ജീവികളിലും പുരുഷനെ ഇപ്രകാരം പാട്ടിലാക്കിനിത്താനുള്ള വെമ്പൽ അധികം കാണുകയുമില്ല. ഋഗ്വേദത്തിലെ ഒരു സൂക്തത്തിൽ പത്തു പുത്രന്മാരുണ്ടാവാൻവേണ്ടിയുള്ള പ്രാത്ഥനയുണ്ട്. ഗഭാധാനസംസ്കാരത്തിലും പുത്രനവേണ്ടിയാണു് പ്രാത്ഥന. സ്ത്രീപ്രജയെ പുരുഷപ്രജയാക്കി മാററാനുള്ള മന്ത്രങ്ങളുമുണ്ട്.

പുരുഷനെ രണ്ടാമതു് വിവാഹം ചെയ്യാൻ അനുവദിക്കുന്ന അവസരത്തിൽ മനു പറയുന്നു: (9.81)

വന്ധ്യാഷ്ടമേ/ധിവേദ്യാബ്ദേ ദശമേ തു മൃതപ്രജാ
ഏകാദശേ സ്ത്രീജനനീ സദ്യസ്ത്വപ്രിയവാദിനീ

അധിവേദനം എന്നാൽ ഒരു ഭാര്യ ഉള്ളപ്പോഠ മറെറാരുവളെ ഭാര്യയായി സ്വീകരിക്കുന്നതാണു്. ആദ്യഭാര്യ വന്ധ്യയെങ്കിൽ എട്ടാമത്തെ വഷത്തിലും, ജനിക്കുന്ന കുട്ടികളൊക്കെ മരിക്കുന്ന പക്ഷം പത്താമത്തെ വഷത്തിലും, പിറക്കുന്നതൊക്കെ പെൺകുട്ടികളാണെങ്കിൽ പതിനൊന്നാമത്തെ വഷത്തിലും അപ്രിയവാദിനിയെങ്കിൽ ഉടനടിയും പുരുഷനു് അവളുടെ സമ്മതത്തോടുകൂടിയോ കൂടാതെയോ മറെറാരുവളെ ഭാര്യയായി സ്വീകരിക്കാം. സ്ത്രീജനനിയെ അതിക്രമിച്ചു് അന്യയെ വേഠക്കാമെന്നു വിധിക്കുന്ന ശാസ്ത്രകാരൻ പുരുഷജനനിയെ അതിക്രമിച്ചു് അന്യയെ വേഠക്കാൻ അനുവദിക്കുന്നില്ല. പ്രജ ആണോ പെണ്ണോ ആകുന്നതു് മനുഷ്യരുടെ ആഗ്രഹമനുസരിച്ചല്ല, ഈശ്വരനിയമമനുസരിച്ചാണെന്നുള്ളതുകൊണ്ടു് പിന്നാലെ വരുന്ന തലമുറയ്ക്കു് ആശങ്കയ്ക്കവകാശമില്ല. പെൺകുട്ടി പിറന്നാലുള്ള അപ്രീതി സ്ത്രീക്കും പുരുഷനുമുണ്ട്; ഒരു പക്ഷെ കൂടുതൽ സ്ത്രീക്കാണു്. ഇങ്ങനെയൊക്കെയാണെങ്കിലും പെൺപൈതൽ പിറന്നു കഴിഞ്ഞാൽ അതിനോടുള്ള വാത്സല്യത്തിനു് ഒരു കുറവുമില്ലതാനും. തങ്ങളോടുള്ളതിൽ കൂടുതൽ സ്നേഹവാത്സല്യങ്ങഠ അച്ഛനമ്മമാക്കു് പെൺമക്കളോടാണെന്നു് ആൺകുട്ടികഠക്കു് ഒരു പരാതിതന്നെയുണ്ട്.

വൈദികകാലങ്ങളിൽ ആൺകുട്ടികഠക്കും പെൺകുട്ടികഠക്കും ഉപനയനത്തിനും ഗുരുകുലവാസത്തിനും വേദാദ്ധ്യയനത്തിനും അഹ്തയുണ്ടായിരുന്നു.

പുരാകല്പേ കുമാരീണാം മൗഞ്ജീബന്ധനമിഷ്യതേ
അദ്ധ്യാപനം ച വേദാനാം സാവിത്രീവാചനം തഥാ
പിതാ പിതൃവ്യോ ഭ്രാതാ വാ നൈനാമധ്യാപയേത്പരഃ
സ്വഗൃഹേ ചൈവ കന്യായാ ഭൈക്ഷചര്യാ വിധീയതേ.
വജ്ജയേദജിനം ചീരം ജടാധാരണമേവ ച.

യമസ്മൃതി പറയുന്നു: 'പണ്ടുകാലത്തു് കുമാരികഠക്കു് മുഞ്ജമേഖല ധരിക്കുകയും വേദാധ്യയനം ചെയ്യുകയും ഗായത്രി ജപിക്കുകയും ചെയ്യാമായിരുന്നു. അച്ഛനോ ഇളയച്ഛനോ സഹോദരനോ അല്ലാതെ അന്യരാരും കന്യകയെ പഠിപ്പിക്കരുതു്. കന്യകയ്ക്കു് ഭിക്ഷ സ്വഗൃഹത്തിൽത്തന്നെ. അവർ തോലോ മരവുരിയോ ധരിക്കരുതു്; മുടി ജട പിടിപ്പിക്കുകയുമരുതു്.' മനുവും സ്ത്രീകഠക്കു് ഈ സംസ്കാരങ്ങഠ അനുവദിക്കുന്നുണ്ട്; ഒന്നുമാത്രം, വിവാഹമൊഴിച്ച മററു സംസ്കാരങ്ങളൊക്കെ അമന്ത്രകമായിട്ടു വേണം ചെയ്യാൻ. പതിസേവയാണു് അവരുടെ ഗുരുകുലവാസമെന്നാണു മനു പറയുന്നതു്. (2.66, 67.) വൈദികകാലത്തു് ബ്രഹ്മവാദിനികളും മന്ത്രദ്രഷ്ടാക്കളും തപസ്വിനികളും ഉണ്ടായിരുന്നു. ചില വൈദികമന്ത്രങ്ങളുടെ ഋഷികഠ സ്ത്രീകളായിരുന്നു. മരണംവരെ കന്യകയായിട്ടു് പിതൃഗൃഹത്തിൽതന്നെ പാക്കേണ്ടതായിവന്നാലും ഗുണഹീനനായ പുരുഷനു് വിവാഹം ചെയ്തു കൊടുക്കരുതു് എന്നു മനു പറയുന്നു. (9.89.) പാഴ്സികളുടെ ഇടയിൽ പെൺകിടാങ്ങഠക്കും ഉപനയനസംസ്കാരം നടത്താറുണ്ട്.

കാലക്രമേണ കുമാരികളുടെ വിദ്യാഭ്യാസത്തിനു ഭംഗം നേരിട്ടു. സ്വാഭാവികമായി പുരുഷൻ തന്റെ വധു പരസ്പശം ഏല്ക്കാത്തവളാകണമെന്നാഗ്രഹിച്ചു. അതിനാൽ ഋതുമതി ആയാലുടൻ വിവാഹമെന്നായി. പരസ്പശം മാത്രമല്ല, പരചിന്തകൂടി ബാധിക്കരുതു് എന്നായി പിന്നത്തെ ചിന്താഗതി. അതിനാൽ ശൈശവവിവാഹം, ആത്തവത്തിനുമുമ്പുതന്നെ, പന്ത്രണ്ടാം വയസ്സിലും എട്ടാം വയസ്സിലുമൊക്കെയായി. അപ്പോഠ വിദ്യാഭ്യാസത്തിനു് സമയമില്ലാതായി. വിവാഹം ഉപനയനവും, ഭർത്തൃപരിചരണം ഗുരുകുലവാസവുമായി പരിഗണിക്കപ്പെട്ടു. സ്ത്രീയെയും ശൂദ്രനെയും ഒരേ ഗണത്തിൽ സംസ്കാരമില്ലാത്തവരായിട്ടു്, കണക്കാക്കാൻ തുടങ്ങി.

പിതാ രക്ഷതി കൗമാരേ ഭർത്താ രക്ഷതി യൗവനേ
രക്ഷന്തി സ്ഥവിരേ പുത്രാ ന സ്ത്രീ സ്വാതന്ത്ര്യമർഹതി.
(മനു.9.3)

'ബാല്യത്തിൽ പിതാവും യൗവനത്തിൽ പതിയും വാർദ്ധക്യത്തിൽ പുത്രന്മാരും സ്ത്രീയെ രക്ഷിക്കണം; സ്ത്രീയ്ക്കു സ്വാതന്ത്ര്യത്തിനു് അർഹതയില്ല.' എന്നു മനു എഴുതി. പക്ഷെ, അവരുടെയും സമുദായത്തിൻെറയും സുരക്ഷിതത്വവും ശ്രേയസ്സും ലാക്കാക്കിയാണു് മനു അപ്രകാരം എഴുതിയതു് എന്നു അദ്ദേഹത്തിൻെറ മറെറാരു ശ്ലോകം വ്യക്തമാക്കുന്നുണ്ടു്.

യത്ര നാര്യസ്തു പൂജ്യന്തേ നന്ദന്തേ തത്ര ദേവതാഃ
യത്രൈതാസ്തു ന പൂജ്യന്തേ സർവാസ്തത്രാഫലാഃക്രിയാഃ.
(മനു.3.56.)

'നാരിമാരെ ആരാധിക്കുന്നിടത്തു് ദേവതകൾ ആനന്ദിക്കുന്നു;അവരെ നിന്ദിക്കുന്നിടത്തു സകല കർമ്മങ്ങളും നിഷ്ഫലങ്ങളായിപ്പോകുന്നു.' 'മഹാഭാഗാഃ ഗൃഹദീപ്തയഃ– ഭാഗ്യവതികളും വീട്ടിലെ വിളക്കുകളുമാണവർ.' എന്നും മനു അവരെ വിശേഷിപ്പിക്കുന്നുണ്ടു്. 'ന സ്ത്രീ സ്വാതന്ത്ര്യമർഹതി.' എന്ന മനുവചനം നിരവധി പ്രതികൂലവിമർശനങ്ങൾക്കു് ഇടയാക്കിയിട്ടുണ്ടു്. എന്തിനുള്ള സ്വാതന്ത്ര്യമാണില്ലാത്തതു്? ധർമ്മകാര്യങ്ങൾക്കാണോ? അല്ല. പതിയെ കൂടാതെ വൈദികകർമ്മങ്ങൾ പലതും ഗൃഹസ്ഥനു് അനുഷ്ഠിക്കാൻ നിവൃത്തിയില്ല; പുരുഷൻെറ അഭാവത്തിൽ പല ക്രിയകളും സ്ത്രീ ചെയ്യാറുമുണ്ടു്. മോക്ഷത്തിനോ സ്വാതന്ത്ര്യം നിഷേധിച്ചിരിക്കുന്നതു്? അതുമല്ല. പുരുഷനോടൊപ്പം വാനപ്രസ്ഥത്തിനും ആത്മചിന്തയ്ക്കും അവർക്കവകാശമുണ്ടു്. അവകാശം നിഷേധിച്ചിരിക്കുന്നതു് അർത്ഥകാമങ്ങളുടെ കാര്യത്തിലാണു്. അർത്ഥസമ്പാദനത്തിനു് സ്ത്രീ പോയാൽ സന്താനങ്ങളെ വളർത്താൻ വേലക്കാരാകും. കാമത്തിൽ സ്വാതന്ത്ര്യമനുവദിച്ചാൽ സമുദായം ശിഥിലമാകും. വ്യക്തിക്കു് തന്നിഷ്ടംപോലെ നടക്കാൻ ആഗ്രഹം തോന്നും. ലോകത്തിലാകെ ഒരു പുരുഷനും ഒരു സ്ത്രീയും മാത്രമേ ഉള്ളു എങ്കിൽ അതാവാം. അല്ലാത്തപക്ഷം അവരുടെ പ്രവൃത്തി സമുദായത്തെ ബാധിക്കും. വ്യക്തിസ്വാതന്ത്ര്യം സമുദായത്തെ വിപരീതമായി ബാധിക്കാതിരിക്കാൻ സമുദായം വ്യക്തിയുടെ പ്രവൃത്തികൾക്കു് നിയന്ത്രണം ഏർപ്പെടുത്തും. ദുർവൃത്തരായ സന്താനങ്ങൾ ഉണ്ടാകാതിരിക്കേണ്ടതു് സമുദായത്തിൻെറയും വ്യക്തിയുടെയും താല്പര്യമാണു്. അപ്പോൾ അർത്ഥകാമങ്ങളിൽ നിയന്ത്രണം ഏർപ്പെടുത്താതെ നിർവ്വാഹമില്ല. അവയിൽ വേണ്ടത്ര നിയന്ത്രണം വ്യക്തികൾ പാലിക്കാത്തതുകൊണ്ടാണു് ഇന്നു സമുദായത്തിൽ കാണുന്ന സകലവിധ പ്രശ്നങ്ങളും ഉയർന്നുവന്നിട്ടുള്ളതും–ഭക്ഷ്യപ്രശ്നം, വിദ്യാഭ്യാസപ്രശ്നം, ഗൃഹനിർമ്മാണപ്രശ്നം, ചികിത്സാപ്രശ്നം എന്നിങ്ങനെ സർവ്വവും. ഇവയിൽ നിയന്ത്രണമില്ലായ്കയാൽ കണക്കില്ലാതെ ജനസംഖ്യ പെരുകുന്നതുകൊണ്ടാണു് ചൈന തുടങ്ങിയ രാജ്യങ്ങൾ അവർക്കും അയൽക്കാർക്കും ദ്രോഹകാരികളായിത്തീരുന്നതു്. അപ്പോൾ സമുദായത്തിൻെറ പൊതുനന്മയ്ക്കും വ്യക്തിയുടെ ഐഹികവും പാരലൗകികവുമായ ശ്രേയസ്സിനുംവേണ്ടി ശാസ്ത്രകാരന്മാർ സ്ത്രീയ്ക്കു് ഏകഭർത്തൃത്വവും പതിവ്രതാധർമ്മവും നിർദ്ദേശിച്ചു. ഭർത്തൃമതിയാകുന്നതിനു മുമ്പു് രക്ഷിക്കാൻ പിതാവും വൈധവ്യത്തിൽ രക്ഷിക്കാൻ പുത്രനുമുണ്ടു്. അല്ല, സ്ത്രീയുടെ സ്വാതന്ത്ര്യത്തെ ഹനിക്കുകയല്ല ഇതുമൂലം ചെയ്യുന്നതു്. പിന്നെയോ, മാതൃത്വത്തെ ആദരിച്ചു് മാതൃവർഗ്ഗത്തെ ഇതരബാദ്ധ്യതകളിൽനിന്നും മോചിപ്പിക്കുകയാണു് പൂർവ്വശാസ്ത്രകാരന്മാർ ചെയ്തതു്. ഒരു നിയമം, അന്യർ ബലപ്രയോഗം കൊണ്ടു് അടിച്ചേല്പിക്കുമ്പോഴും സ്വസമ്മതം കൂടാതെ കീഴടങ്ങേണ്ടിവരുമ്പോഴും മാത്രമേ അതു കഠിനവും ക്രൂരവുമാകുന്നുള്ളു. ജനതയുടെ ആദർശത്തെ ബാല്യം മുതലേ അനുസരിച്ചു് ഒരു വ്രതമായി സ്വീകരിച്ചു കഴിയുമ്പോൾ, തനിക്കും ഭർത്താവിനും സന്താനങ്ങൾക്കും ശ്രേയസ്സുണ്ടാവുന്നതിനുവേണ്ടി അനുഷ്ഠിക്കേണ്ടിവരുന്ന ഏതു ത്യാഗവും ഒരു സ്ത്രീക്കു്, ഒരമ്മയ്ക്കു്, സമ്മതമാണു്, സന്തോഷപ്രദവുമാണു്. അമ്മയെ മാനിക്കാത്ത മനുഷ്യൻ മനുഷ്യനല്ല, ഭാര്യയെ പോററാത്ത പുരുഷൻ നിന്ദ്യനാണു്, മകളോടു വാത്സല്യമില്ലാത്ത പിതാവില്ല. സ്ത്രീ സർവ്വാവസ്ഥകളിലും ആദൃതയും സ്നേഹപാത്രവുമാകുന്നു.

ആഹാരാദി നിത്യാവശ്യങ്ങൾക്കുവേണ്ടി ഏതുനേരവും പാടുപെടേണ്ടിവരുന്നവർക്കു് സാംസ്കാരികമായ കാര്യങ്ങളെക്കുറിച്ചു ചിന്തിക്കാൻ സമയമോ സാമർത്ഥ്യമോ ഇല്ല. അവർ സാമ

ദായികനിയമങ്ങളുടെ പരിധിയിലേയ്ക്കു് വളന്നു കഴിഞ്ഞിട്ടില്ല. സമ്പത്സമൃദ്ധികൊണ്ടും അധികാരാധിപത്യംകൊണ്ടും ഉന്നതതലത്തിലെത്തിയവർ ഉത്കൎഷേച്ഛയററവരാകയാൽ സമുദായനിയമങ്ങളെ വിഗണിച്ചെന്നും വരാം. ഏതാനുംകാലം അവൎക്കു് സ്വേച്ഛാചാരികളാകാൻ കഴിഞ്ഞേക്കും. എന്നാലും യഥാകാലം അവൎക്കു അശോഭനങ്ങളായ ഭവിഷ്യത്തുകൾ നേരിടേണ്ടതായ്‌വരും. സമ്പത്തും അധികാരവും ദുൎവ്വിനിയോഗം ചെയ്തു് ഭോഗലാലസനായ വ്യക്തി ആധിവ്യാധികൾക്കു് ശരവ്യനായിത്തീരുന്നു. അവരുടെ എണ്ണം വൎദ്ധിച്ചാൽ ആ ജനത ഇതരജനതകളുടെ ആക്രമണത്തിനു് വേഗത്തിൽ വിധേയരായിത്തീരുന്നു. എന്തെങ്കിലും കാരണത്താൽ അങ്ങിനെ സംഭവിച്ചില്ലെങ്കിൽത്തന്നെ ആ സമുദായം ഉന്മത്തഭ്രതരായി തങ്ങൾക്കുതന്നെ ഭാരമായിത്തീരുന്നു. ഈ രണ്ടു ശ്രേണികൾക്കും ഇടയ്ക്കുള്ള മദ്ധ്യവൎത്തികൾക്കാണു് നിയമത്തിൻെറ ആവശ്യവും പ്രയോജനവും. അവൎക്കാണു് ഉന്നതാദൎശങ്ങൾ വിഭാവനം ചെയ്യാനും പ്രായോഗികമാക്കാനും കഴിയുന്നതു്. നമ്മുടെ ശാസ്ത്രകാരന്മാർ സ്ത്രീയെ പലേ ബാധ്യതകളിൽനിന്നും വിടുത്തി ചില നിബന്ധനകൾക്കു് വിധേയയാക്കി സാദരം പരിരക്ഷിച്ചു; എന്തിനുവേണ്ടി? സമുദായത്തിൻെറ ഭാവിയെ രൂപപ്പെടുത്താൻ; നിൎദ്ദിഷ്ടമായ യുവതലമുറയെ, സന്താനങ്ങളെ, വേണ്ടവിധത്തിൽ, അവൎക്കും താതമാതാക്കൾക്കും കുടുംബത്തിനും സമുദായത്തിനും ശ്രേയസ്സും അനുഗ്രഹവും ആകുമാറു് അവരെ വളൎത്തിക്കൊണ്ടുവരുന്നതിനുവേണ്ടി. മനുഷ്യജീവിതത്തിൻെറ അടിത്തറ ശൈശവമാണു്. അതിനു് ഉറപ്പു നല്കേണ്ടതു് അമ്മയും അച്ഛനുമാണു്. ആ സ്വധൎമ്മം ശരിയാംവണ്ണം നിൎവ്വഹിക്കാൻ പതിവ്രതാധൎമ്മം അനുപേക്ഷണീയമാകുന്നു. പതിക്കു് പതിവ്രതാധൎമ്മം എന്നപോലെ പതിക്കു് ഏകപത്നീവ്രതവും കൂടിയേ കഴിയൂ. അങ്ങനെയുള്ള കുടുംബങ്ങളിലും സമുദായങ്ങളിലും മാത്രമേ ആദൎശഭൂതരായ മഹതികളും മഹാന്മാരും ഉദയം ചെയ്യുകയുള്ളു. ഭാരതം ഈ ആദൎശങ്ങളെ ആദരിച്ചതുകൊണ്ടാണു് നമുക്കു് സീതയും സാവിത്രിയും ലഭിച്ചിട്ടുള്ളതു്. അവരുടെ ആ തപസ്സു് ഈ ആദൎശങ്ങളെ പരിപുഷ്ടമാകാനും ദൃഢമൂലമാകാനും സഹായിച്ചിട്ടുമുണ്ടു്. ഈ ആദൎശമഹതികളുടെയും മഹാന്മാരുടെയും ചരിതങ്ങൾ, രാമായണം, ഭാഗവതം മുതലായ സദ്ധൎമ്മശേവധികൾ, സന്താനങ്ങൾക്കു് പകൎന്നുകൊടുക്കുകയും അവരുടെ മാതൃക ജീവിതത്തിൽ ആവുന്നത്ര പകൎത്തുകയും ചെയ്യുന്ന അമ്മമാൎക്കു് യഥാകാലം തങ്ങളുടെ മക്കളെക്കുറിച്ചു് അഭിമാനിക്കാനിടവരും. സമുദായം ആ അമ്മമാരെയും മക്കളെയും കുടുംബത്തെയും സാദരം സ്മരിക്കുകയും അനുഗ്രഹിക്കുകയും ചെയ്യും.

---

''സീതയെക്കുറിച്ചു് എന്തു പറയട്ടെ! പോയ കാലങ്ങളിൽ ലോകത്തിലുണ്ടായ സാഹിത്യം മുഴുവൻ പരിശോധിയ്ക്കുക – വരും കാലങ്ങളിൽ ലോകത്തിലുണ്ടാകുന്ന സാഹിത്യവും പരിശോധിക്കാം എന്നുകൂടി ഞാനുറപ്പിച്ചു തീൎത്തുപറയുന്നു – എന്നാലും മറെറാരു സീതയെ കണ്ടുകിട്ടില്ല. സീത നിസ്തുലയാണു്. എന്നെന്നേയ്ക്കുമായി അന്നു ചിത്രീകരിക്കപ്പെട്ടതാണു് ആ സ്വഭാവം! പല രാമന്മാരും ഉണ്ടായിരുന്നിരിക്കാം, എന്നാൽ സീത ഒന്നേ ഉണ്ടായിരുന്നുള്ളു. നേരായ ഭാരതീയവനിതാദൎശമാണു് സീത. സീതയുടെ ആ ഒരു ജീവിതത്തിൽ നിന്നാണു് തികവുററ ഭാരതീയവനിതാദൎശങ്ങളെല്ലാം രൂപപ്പെട്ടിട്ടുള്ളതു്. ഈ അനേകായിരം സംവത്സരക്കാലമെല്ലാം ആൎയ്യാവൎത്തത്തിലെ എല്ലാ പുരുഷന്മാരുടെയും സ്ത്രീകളുടെയും ശിശുക്കളുടെയും ആരാധനയെ സാധികാരം ആൎജ്ജിച്ചുകൊണ്ടു് സീത ഇതാ ഇവിടെ നിലകൊള്ളുന്നു. എക്കാലവും സീത അവിടെത്തന്നെയുണ്ടാവും. മഹനീയയായ ഈ സീത കേവലപരിശുദ്ധിയെക്കാളും പരിശുദ്ധയാണു്; ക്ഷമാമൂൎത്തി, കരുണാമൂൎത്തി. കഷ്ടതകൾ നിറഞ്ഞ ആ ജീവിതം പരാതിപ്പെടാതെ സഹിച്ച സീത, നിത്യചാരിത്രവതിയും നിത്യശുദ്ധയുമായ പത്നി, സാമാന്യജനങ്ങളുടെ ആദൎശം, ദേവന്മാരുടെ ആദൎശം, ആ മഹതി, സീത നമ്മുടെ ജനതയുടെ അധിദേവതയായി എന്നും നിലകൊള്ളണം. സീതയെക്കുറിച്ചു നമുക്കോരോരുത്തൎക്കുമുള്ള അറിവോൎത്താൽ ആ സ്വഭാവം വളരെയൊന്നും ചിത്രീകരിക്കേണ്ടതില്ല........ ഭാരതത്തിലെ സ്ത്രീകൾ സീതയുടെ കാലടികൾ തുടൎന്നു വളരണം, വികസിക്കണം, വഴി അതൊന്നേയുള്ളു.''

വി. സാ. സ. vol. iii. 147 – 148.

# വർണ്ണാശ്രമസാരം

## ആചാര്യ വിനോബ

വർണ്ണാശ്രമധർമ്മം ഹിന്ദുമതത്തിൻെറ ഒരു സവിശേഷതയാണെന്നു കരുതപ്പെടുന്നു. നമ്മുടെ നാട്ടിൽ ഇന്നു കാണുന്ന ജാതികളോട് ഇതിന്നു് ഒരു ബന്ധവുമില്ല. വർണ്ണം ഗുണത്തെ അനുസരിച്ചുള്ളതാണു്; ജാതിയോ കർമ്മത്തെ അനുസരിച്ചും. ഈ ജാതികൾ പിന്നീടുണ്ടായവയാണു്. ഇവ വർണ്ണവ്യവസ്ഥയ്ക്കു വിരുദ്ധമാണു്. വർണ്ണവ്യവസ്ഥയിൽ ജാതിഭേദത്തിന്നു് ഇടമില്ല; ഉച്ചനീചഭാവവുമില്ല; ഗുണത്തിന്നനുസരിച്ചു് കർമ്മങ്ങളെ വിഭജിച്ചിട്ടുണ്ടെന്നു മാത്രം. വേദം പറയുന്നു: 'സ്വേ സ്വേ അധികാരേ യാ നിഷ്ഠാ സ ഗുണഃ പരികീർത്തിതഃ.'അവനവൻെറ കർത്തവ്യത്തിൽ നിഷ്ഠവെയ്ക്കുക, അതാണു് ഗുണം. ആ നിഷ്ഠയില്ലാതിരിക്കുന്നതു ദോഷമാണു്. അതിനാൽ, സമുദായത്തിന്നു് ഉപയോഗപ്രദമായ പ്രവൃത്തികളിൽ ഏതെങ്കിലും ഒന്നു് ശ്രേഷ്ഠമോ മറെറാന്നു കനിഷ്ഠമോ അല്ല. തീവണ്ടിയുടെ എഞ്ചിൻ നടത്തുന്ന ആൾ എത്ര മഹത്തായ പ്രവൃത്തിയാണോ ചെയ്യുന്നതു് അത്രതന്നെ മഹത്തായ ഒരു പ്രവൃത്തിയാണു് തീവണ്ടിയിൽ കൊടികാണിക്കുന്ന ആളും ചെയ്യുന്നതു്. ആ യാൾ തെററുചെയ്താൽ തീവണ്ടിക്കു് അപകടം നേരിടും. എന്നാൽ, ഡ്രൈവർക്കു് അധികം ജ്ഞാനമുണ്ടു്. അതിനാൽ, ആയാളുടെ അധികാരം വലുതാണു്. കൊടികാണിക്കുന്ന ആൾക്ക അത്ര ജ്ഞാനമില്ല; അതിനാൽ അധികാരവും കുറവാണു്. എന്നാൽ, അധികാരം കുറവാണെങ്കിലും അതിൻെറ മഹത്ത്വം കുറയുന്നില്ല. ആയാൾ തൻെറ കർത്തവ്യം നിഷ്ഠാപൂർവ്വം പാലിക്കുന്നതായാൽ പരമാത്മാവിൻെറ സന്നിധിയിൽ അയാളുടെ യോഗ്യത കുറവായിരിക്കയില്ല. ഇതൊരു വേദരഹസ്യമാണു്. വർണ്ണങ്ങളെ വിഭജിച്ചിട്ടുള്ളതു ഗുണങ്ങളെ അനുസരിച്ചാണു്, ഇതിൽ ഉച്ചനീചഭാവന തീരെ ഇല്ല എന്നു താത്പര്യം.

പക്ഷേ, ഭാഗവതം മറെറാരു കാര്യംകൂടി പറഞ്ഞിട്ടുണ്ടു്.

''അഹിംസാ സത്യമസ്തേയം അകാമക്രോധലോഭതാ
ഭൂതപ്രിയഹിതേഹാ ച ധർമ്മോ/യം സാർവ്വവർണ്ണികഃ.
(XI.17.21.)

ഹിംസചെയ്യാതിരിക്കുക, സത്യം കൈവിടാതിരിക്കുക, പരദ്രവ്യം അപഹരിക്കാതിരിക്കുക, കാമക്രോധലോഭങ്ങൾക്ക വശംവദനാവാതിരിക്കുക, എല്ലാ ജീവികൾക്കും നന്മയും പ്രിയവും ചെയ്യാനാഗ്രഹിക്കുക, ഇതൊക്കെ എല്ലാ വർണ്ണങ്ങൾക്കും ഒരുപോലെ ബാധകമാവുന്ന ധർമ്മങ്ങളാണു്. ഇതു മനുസ്മൃതിയിലും കാണുന്നുണ്ടു്.

ഓരോ പ്രവൃത്തികൾ ഓരോ വർണ്ണങ്ങൾക്കായി നിർണ്ണയിച്ചിട്ടുണ്ടു്. ബ്രാഹ്മണന്നു് ഇന്ന പ്രവൃത്തി, ക്ഷത്രിയന്നു് ഇന്ന പ്രവൃത്തി, വൈശ്യന്നു് ഇന്നതു്, ശൂദ്രന്നു് ഇന്നതു് എന്നിങ്ങനെ. ഇപ്രകാരം പ്രവൃത്തികളെ വിഭജിച്ചിട്ടുണ്ടെങ്കിലും എല്ലാവരും ചെയ്യേണ്ട ചില പ്രവൃത്തികളും കാര്യങ്ങളും, പറഞ്ഞിട്ടുണ്ടു്. അതിന്നു ഭാഗവതം ''സാർവ്വ വർണ്ണികധർമ്മം'' എന്നു പേരു കൊടുത്തിരിക്കുന്നു. സാർവ്വവർണ്ണികം എന്നാൽ, എല്ലാവർക്കും ബാധകമായതു് എന്നു താത്പര്യം. ചില കർത്തവ്യങ്ങൾ നാലു വർണ്ണങ്ങളും ഒരുപോലെ അനുഷ്ഠിക്കേണ്ടവയാണു്.

ഈ സാർവ്വവർണ്ണികധർമ്മം ഏതാണു്? അഹിംസ, സത്യം, അസ്തേയം എന്നിവതന്നെ. ഹിംസ ചെയ്യാതിരിക്കുന്നതു് അഹിംസയാണു്. കളവു (മോഷണം) ചെയ്യാതിരിക്കുന്നതു് അസ്തേയമാണു്. സത്യം എന്നാൽ, ഉണ്മ അഥവാ നേരു്. ഇവയൊക്കെ എല്ലാ വർണ്ണങ്ങളുടേയും കർത്തവ്യമാണു്. സമുദായത്തിലെ എല്ലാ വർണ്ണങ്ങളും എല്ലാ വ്യക്തികളും അഹിംസ, സത്യം, അസ്തേയം എന്നിവ പാലിക്കണം. ഇതു് എല്ലാവരുടേയും കർത്തവ്യമാകുന്നു.

ഈ മൂന്നിന്നും പുറമേ വേറെയും ചിലതു പറഞ്ഞിട്ടുണ്ടു്: ''അകാമക്രോധലോഭതാ'' കാമവും ക്രോധവും ലോഭവും ഉപേക്ഷിക്കണം.

ഗീത ഇവ മൂന്നും നരകത്തിൻെറ ദ്വാരങ്ങളാണെന്ന പറഞ്ഞിട്ടുണ്ട്. 'ത്രിവിധം നരകസ്യേദം ദ്വാരം....കാമ–ക്രോധസ്തഥാ ലോഭഃ.' (XVI.21.) ഭാഗവതകാരൻ പറയുന്നു: കാമക്രോധലോഭങ്ങളിൽനിന്നു മുക്തിനേടുക എന്നതു നാലു വർണ്ണങ്ങളുടേയും കർത്തവ്യമാണ്; എല്ലാ മനുഷ്യരുടേയും കർത്തവ്യമാണ്.

ഇതിലും വലുതായ ഒരു കാര്യവും പറഞ്ഞിട്ടുണ്ട്. ഭൂതപ്രിയഹിതേഹാ, എല്ലാ പ്രാണികളേയും സ്നേഹിക്കുക, എല്ലാ പ്രാണികൾക്കും ഹിതമായതു ചെയ്യുക-സേവനം അനുഷ്ഠിക്കുക. ഇതു നാലു വർണ്ണങ്ങളുടേയും കർത്തവ്യമാണ് ''ധർമ്മോഽയം സാർവ്വവർണ്ണികഃ''.

നാം ഇന്നു സമുദായസേവനം എന്നു പറയുന്നതെല്ലാം ഇതിൽ ഉൾപ്പെടുന്നുണ്ട്. ഇതിലെ ദൃഷ്ടി വളരെ വ്യാപകമാകുന്നു. അഹിംസ, സത്യം, അസ്തേയം – ഈ മൂന്നും, അടിസ്ഥാന കാര്യങ്ങളാണ്; വ്യക്തിയ്ക്കും സമുദായത്തിന്നും ഒരുപോലെ ആവശ്യമായവയാണ്. അകാമ ക്രോധ ലോഭത ചിത്തശുദ്ധിക്ക് അനുപേക്ഷണീയമാണ്. കാമക്രോധലോഭങ്ങളിൽനിന്നു മുക്തനാവാതെ ചിത്തശുദ്ധി ലഭിക്കുകയില്ല. ചിത്തം ശുദ്ധമാവാതെ സമുദായസേവനം അനുഷ്ഠിക്കാൻ സാധിക്കയുമില്ല.

അപ്പോൾ പ്രധാനകാര്യം ഇതാണ്: നാമെല്ലാം സമുദായസേവനം അനുഷ്ഠിക്കണം; എന്നുവെച്ചാൽ, അതതു വർണ്ണത്തിന്നു നിർണ്ണയിച്ചിട്ടുള്ള പ്രവൃത്തികൾ അവശ്യം ചെയ്യണം. അതിന്നുപുറമെ എല്ലാ ഭൂതങ്ങളേയും, ജീവജാലങ്ങളേയും, സ്നേഹിക്കണം; എല്ലാവരുടേയും ഹിതം ആഗ്രഹിക്കണം. ഭയങ്കരമായ ഒരഗ്നിബാധയുണ്ടായി എന്നു വിചാരിക്കുക, തീയ് കെടുത്തുന്നതു് നഗരസഭയുടെ പ്രത്യേകചുമതലയാണ്. അതേസമയത്തു് ആ പ്രവൃത്തിയിൽ സഹകരിക്കുന്നതു് ഓരോ പൗരൻേറയും കർത്തവ്യവുമാണ്. നഗരത്തിലെ ബ്രാഹ്മണരും ക്ഷത്രിയരും വൈശ്യരും ശൂദ്രരും എല്ലാം അതിന്നായി പരിശ്രമിക്കണം. ഓരോ വർണ്ണത്തിൻേറയും ധർമ്മം നിർണ്ണയിച്ചിട്ടുണ്ടെങ്കിലും എല്ലാ വർണ്ണങ്ങൾക്കും ഒരുപോലെ അനുഷ്ഠേയങ്ങളായ അസംഖ്യം പ്രവൃത്തികൾ ഉണ്ട്. നഗരത്തിലെവിടെയെങ്കിലും കലഹമുണ്ടായാൽ അതിനെ അമർത്തുന്നതു പോലീസ്സിൻെറ അഥവാ പട്ടാളത്തിൻെറ കർത്തവ്യമാണ്. അവർക്ക് ക്ഷത്രിയരെന്ന പേരു കൊടുക്കാം. കലഹവും വഴക്കും മററും തീർക്കുന്നതു് അവരുടെ ചുമതലയാണെന്നുള്ളതു് അംഗീകരിക്കപ്പെട്ട ഒരു സംഗതിയാകുന്നു. എന്നാൽ, ആ സമയത്തു് പൗരരായ നമുക്കും ചില കർത്തവ്യങ്ങളുണ്ട്. നാം ഉടനെ അവിടെ എത്തി ജനങ്ങളെ കാര്യം പറഞ്ഞു മനസ്സിലാക്കണം. അതു നമ്മുടെ കർത്തവ്യമാണ്. അത്തരം അവസരത്തിൽ ആത്മാർപ്പണം ചെയ്യുന്നതിനുപോലും സന്നദ്ധരാകണം.

ഇതു് സമുദായസേവനത്തിൻെറ, മനുഷ്യത്വത്തിൻെറ, ഒരു വശമാണ്. നമ്മുടെ പ്രാചീനാചാര്യന്മാർ ആദ്ധ്യാത്മികസാധനയ്ക്കായി സത്യം, അഹിംസ എന്നീ വ്രതങ്ങൾ നിർദ്ദേശിച്ചു. മഹാത്മാഗാന്ധി അവയെ സാമുദായികസേവനത്തിന്നും ബാധകമാക്കി എന്നാണ് സാധാരണ കരുതപ്പെടുന്നതു്. ഇതു ശരിതന്നെ. ആധുനികയുഗത്തിൽ ഒരതിരുവരെ ഇതു സത്യമാണ്. എന്നാൽ, ഇതു് പൂർണ്ണസത്യമല്ല. കാരണം, ഭാഗവതം ഇതു പണ്ടേ പറഞ്ഞിട്ടുള്ളതാണ്. മഹാത്മാഗാന്ധി തികച്ചും പുതിയ ഒരു കാര്യമാണ് പറഞ്ഞതെന്നു കരുതുന്നതു് ശരിയല്ല. പക്ഷേ, നാമതൊക്കെ മറന്നുകൊണ്ടിരിക്കയായിരുന്നു. അങ്ങനെ മറന്ന കാര്യങ്ങൾ അദ്ദേഹം വീണ്ടും നമ്മുടെ മുമ്പാകെ വെച്ചു എന്നേ ഉള്ളു. അതിനാൽ, നമുക്കതു് പുതുതായി തോന്നുന്നു എന്നുമാത്രം. താനൊരു പുതിയ കാര്യമാണ് ലോകരുടെ മുമ്പാകെ വെയ്ക്കുന്നതു് എന്നു ഗാന്ധിജി ഒരിക്കലും അവകാശപ്പെട്ടിട്ടില്ല. പ്രത്യുത, നമ്മുടെ ഋഷികൾ പറഞ്ഞ കാര്യങ്ങൾ പ്രാവർത്തികമാക്കാൻ താൻ പരിശ്രമിക്കുകയാണെന്നും അവയാണ് താൻ ലോകരുടെ മുമ്പിൽ വെയ്ക്കുന്നതെന്നും അദ്ദേഹം പറഞ്ഞിരുന്നുതാനും.

നാലു വർണ്ണങ്ങൾക്കും ഒരേമാതിരി ബാധകമായ ധർമ്മങ്ങൾ പറഞ്ഞുകഴിഞ്ഞു. ഇനി നാലാശ്രമങ്ങൾക്കും ബാധകമായ ധർമ്മങ്ങൾ പറയുന്നു. ആദ്യം ബ്രഹ്മചര്യംതന്നെ എടുക്കാം. ബ്രഹ്മചര്യമെന്നുവെച്ചാൽ വിദ്യാർത്ഥിയുടെ ആശ്രമം. ബ്രഹ്മചര്യം പാലിച്ചുകൊണ്ട് വിദ്യാഭ്യസനം ചെയ്യുക – ഇതാണ് വിദ്യാർത്ഥികളുടെ കർത്തവ്യം. ഇന്നു വിദ്യാർത്ഥികൾ സമരങ്ങളിലും മത്സരങ്ങളിലും കൂടുതൽ താല്പര്യം കാണിക്കുന്നുണ്ട്. രാഷ്ട്രീയസംഘടനകൾ അവരുടെ സഹായം സ്വീകരി

ക്കുന്നു. അതോടുകൂടി വഴക്കിലും മററും വിദ്യാത്ഥികളുടെ പങ്ക് പ്രമുഖമായിത്തീരുന്നു. അച്ഛനമ്മമാർ അവരെ തടയുന്നില്ല, അദ്ധ്യാപകരും തടയുന്നില്ല. സക്കാരിന്നു തടയാൻ സാധിക്കയും ഇല്ല. ഇതാണ് ഇന്നത്തെ സ്ഥിതി. നമ്മുടെ നാട്ടിൽ മാത്രമല്ല, ലോകത്തിലെങ്ങും ഇങ്ങനെയാണ് കാണുന്നതു് ഇതു വിദ്യാത്ഥികളുടെ കത്തവ്യമല്ല. ബ്രഹ്മചര്യപാലനം, ഗുരുസേവനം, വിദ്യാജ്ജനം, വേദാദ്ധ്യയനം, ശാസ്ത്രാഭ്യസനം എന്നിവയാണ് അവരുടെ കത്തവ്യങ്ങൾ.

അടുത്തു് ഗൃഹസ്ഥധർമ്മം. നമുക്കതിനെ നാഗരികധർമ്മം എന്നു പറയാം. ഗൃഹസ്ഥന്മാർ എല്ലാ കത്തവ്യങ്ങളും അനുഷ്ഠിക്കണം. നിത്യോപയോഗവസ്തുക്കളുടെ ഉത്പാദനം വദ്ധിപ്പിക്കുന്നതു് അവരുടെ ധർമ്മമാണ്. പിന്നെ വാനപ്രസ്ഥാശ്രമം. സമുദായത്തിന്നു മാഗ്ഗദശനം നൽകുക, വിദ്യാഭ്യാസത്തിന്നുവേണ്ട ഏപ്പാടുകൾ ചെയ്യുക – ഇതെല്ലാം ഇവരുടെ കത്തവ്യങ്ങളാകുന്നു. പിന്നെയുള്ളതു് സന്ന്യാസാശ്രമമാണ്. സന്ന്യാസിമാർ സമുദായത്തിന്ന് ആത്മജ്ഞാനം നല്കുകയും ജനങ്ങളെ ഭക്തിമാഗ്ഗത്തിലേയ്ക്കു നയിക്കുകയും ചെയ്യുന്നു. അതാണവരുടെ കർത്തവ്യം. ഈ നാലാശ്രമങ്ങൾക്കും ഒരുപോലെ ബാധകമായ വല്ല തത്ത്വവും ഉണ്ടോ? ഭാഗവതകാരൻ പറയുന്നു:

സവ്വാശ്രമപ്രയുക്തോ/യം നിയമഃ കുലനന്ദന,
മദ്ഭാവഃ സവ്വഭൂതേഷു മനോവാക്കായസംയമഃ.
(11. 17. 35)

(ഹേ കുലനന്ദനാ, ഉദ്ധവാ, എല്ലാപ്രാണികളിലും പരമേശ്വരനായ എന്നെ കാണുക; മനസ്സ് വാക്ക് ശരീരം എന്നിവയെ സംയമനം ചെയ്യുക; ഇവ ബ്രഹ്മചര്യാദി നാലാശ്രമങ്ങൾക്കും ഒരുപോലെ ബാധകമായ നിയമങ്ങളാണ്.) ഹേ കുലനന്ദനാ! എല്ലാ ആശ്രമങ്ങൾക്കും ഒരുപോലെ ബാധകമായ ധർമ്മങ്ങളുണ്ട്. ഏതാണ് ആ ധർമ്മങ്ങൾ ''മദ്ഭാവഃ സവ്വഭൂതേഷു'' എല്ലാ ഭൂതങ്ങളിലും ഭഗവദ്ഭാവന വെയ്ക്കുകയും മററും 'ഇതു ഭാഗവതത്തിന്റെ ഭ്രാന്താണ്. ഇതു തുലോം കഠിനമാണ്.' എന്നു ജനങ്ങൾ പറഞ്ഞേക്കാം. പക്ഷേ, ഭാഗവതത്തിനു മറെറാന്നും തോന്നുന്നില്ല. അതു പറയുന്നു: എല്ലാ ഭൂതങ്ങളിലും ഭഗവദ്ഭാവന വെയ്ക്കണം. ഇതു ബ്രാഹ്മണന്റേയും, ക്ഷത്രിയന്റേയും വൈശ്യന്റേയും ശൂദ്രന്റേയും വാനപ്രസ്ഥന്റേയും ഗൃഹസ്ഥന്റേയും യുവാവിന്റേയും വൃദ്ധന്റേയും എല്ലാവരുടേയും കത്തവ്യമാണ്.

മറെറാരു കാര്യവും പറയുന്നുണ്ട്: ''മനോ – വാക് – കായ–സംയമഃ.'' മനസ്സിനേയും വാക്കിനേയും ശരീരത്തേയും സംയമനം ചെയ്യുക. ഇതും എല്ലാ ആശ്രമത്തിനും ബാധകമാകുന്നു. വണ്ണാശ്രമവ്യവസ്ഥയിൽ നാലാശ്രമങ്ങൾക്കും നാലു വർണ്ണങ്ങൾക്കും നിദ്ദേശിച്ചിട്ടുള്ള സമാനധമ്മങ്ങൾ പ്രവൃത്തിയിൽ കൊണ്ടുവരുന്നതായാൽ മാനവസമുദായത്തിന്നാകെ എത്രമാത്രം സുഖം ഉപലബ്ധമാവും എന്ന് ഇതിൽനിന്നു മനസ്സിലാക്കാം. 'മദ്ഭാവഃ സവ്വഭൂതേഷു –' ഇതു ഭാഗവതത്തിനും ഭാരതീയക്കും പ്രിയവസ്തുവാണ്. ഭാരതത്തിലെ ഓരോ വ്യക്തിയുടെ ഹൃദയത്തിലും ഇതുണ്ട്. ഹിന്ദുവായാലും ശരി, ക്രിസ്ത്യാനിയായാലും ശരി, മുസ്ലീമായാലും ശരി, ജീനനായാലും ശരി, എല്ലാവരുടേയും ഹൃദയത്തിൽ ആദ്ധ്യാത്മികതൃഷ്ണയുണ്ട്. ഇതു ഭാരതത്തിന്റെ സവിശേഷതയാണ്. ഭാരതത്തിന്റെ അന്തരീക്ഷം ഇതുകൊണ്ടു നിറഞ്ഞതാണ്. എന്നിട്ടും നാം തെററായ കാര്യങ്ങൾ ചെയ്യുന്നുണ്ട്. അതു കാര്യം വേറെ. തെററു ചെയ്യുന്നു, പിന്നീടു പശ്ചാത്തപിക്കുകയും ചെയ്യുന്നു. കാരണം, അന്തരീക്ഷത്തിൽ അതുണ്ട്. എല്ലാ ഭൂതങ്ങളിലും ഭഗവദ് – ഭാവന വെയ്ക്കണമെന്ന കാര്യം കുട്ടിക്കാലത്തു തന്നെ നമ്മെ പഠിപ്പിക്കുന്നു.

എന്റെ കുട്ടിക്കാലത്തെ ഒരു സംഭവം ഓമ്മവരികയാണ്. ഞാൻ ഒരു വടികൊണ്ടു വീട്ടിലെ ഒരു തൂണിൽ തല്ലുകയായിരുന്നു. അമ്മ അതു തടഞ്ഞുകൊണ്ടു പറഞ്ഞു: ''എന്തിനാണതിനെ അടിക്കുന്നതു്? അതു പരമേശ്വരന്റെ മൂർത്തിയാണ്. അതിനെ ഉപദ്രവിക്കരുതു്.'' ഞാൻ തല്ലുനിത്തി. ഒരു തൂണിനെപ്പോലും ഉപദ്രവിക്കരുതു് എന്ന ഭാവന ഭാരതത്തിലെങ്ങും കാണാവുന്നതാണ്. ഭാഗവതത്തിന്റെ ഭ്രാന്തു് എന്നു പറഞ്ഞതു് ഭാരതത്തിന്റെതന്നെ ഭ്രാന്താകുന്നു.

ഇവിടെ പറഞ്ഞതൊക്കെ നിത്യജീവിതത്തിൽ തികച്ചും ആവശ്യമുള്ള കാര്യങ്ങളാണ്. ഇതു നാം മനസ്സിലാക്കുന്നില്ലെങ്കിൽ പിന്നെ ബ്രഹ്മചയ്യംകൊണ്ടോ ഗാഹസ്ഥ്യംകൊണ്ടോ വാനപ്രസ്ഥംകൊണ്ടോ നമുക്കെന്തെങ്കിലും സാധിക്കാൻ കഴിയുമോ? ഒന്നും കഴിയില്ല. അതിനാൽ ഇതെല്ലാവരും അവശ്യം പാലിക്കണം.

[വിവത്തകൻ: എസ്. വി. കൃഷ്ണവാരിയർ]

# മഹാഭാരതയുദ്ധവും പാർത്ഥസാരഥിയും

(കഴിഞ്ഞ ലക്കത്തിൽനിന്നു തുടർച്ച)

എം. സി. വാരിയർ, ഭോപാൽ.

## ഗീതോപദേശം:

യുദ്ധസന്നദ്ധനായ അർജ്ജുനൻ യുദ്ധഭൂമിയിലെത്തിയപ്പോൾ ആരോടെല്ലാമാണു് താൻ യുദ്ധം ചെയ്യേണ്ടതെന്നു് അറിയുവാൻ തന്റെ രഥം രണ്ടു സേനകളുടേയും മദ്ധ്യത്തിൽ കൊണ്ടു ചെന്നു നിർത്തണമെന്നു ശ്രീകൃഷ്ണനോടപേക്ഷിച്ചു. അപ്രകാരം രഥം നിർത്തിയപ്പോൾ അർജ്ജുനൻ കണ്ടതു് തന്റെ എതിരാളികളായി നില്ക്കുന്ന ഭീഷ്മദ്രോണാദി ഗുരുഭൂതന്മാരേയും സോമദത്താദിബന്ധുക്കളേയും അശ്വത്ഥാമാദി സുഹൃത്തുക്കളേയുമാണു്. അപ്പോഴാണു് അർജ്ജുനന്നു് കാര്യഗൗരവം മനസ്സിലായതു്. ദാനവന്മാരോടും ഗന്ധർവ്വന്മാരോടും ഉണ്ടായ യുദ്ധങ്ങളിൽ അദ്ദേഹത്തിനുണ്ടാകാത്ത മനശ്ചാഞ്ചല്യം ഈ അവസരത്തിൽ ഉണ്ടായി. ഗുരുഭൂതന്മാരേയും മററും വധിക്കാതെ എങ്ങനെ വിജയം കൈവരും? അവരെ എങ്ങനെ വധിക്കും? ഉടനെ അദ്ദേഹത്തിനു വ്യാമോഹവും ആലസ്യവും വന്നു; ഇതികർത്തവ്യതാബോധം അസ്തമിച്ചു; യുദ്ധശ്രമത്തിൽനിന്നു് വിരമിക്കാനുള്ള ആഗ്രഹമുളവായി; ബലമെല്ലാം നശിച്ചതായി തോന്നി; ആയുധം വെച്ചു് തേർത്തട്ടിലിരുന്നു് അദ്ദേഹം കൃഷ്ണനോടു് ആവലാതിയായി.

ഈ അവസരത്തിൽ സുസ്മേരവദനനായ കൃഷ്ണൻ തന്റെ സുഹൃത്തിനെ ലോകോത്തരമായ ഉപദേശങ്ങളാൽ അല്പസമയത്തിനുള്ളിൽ സമാധാനപ്പെടുത്തി.

> കുരുകുലജഭയമൊഴിക കുരു സമരമാശു നീ
> കുണ്ഠനായീടൊലാ കണ്ടതെല്ലാമഹം.

ശ്രീകൃഷ്ണഭഗവാന്റെ ജ്ഞാനോപദേശങ്ങളാലും മഹത്തായ രൂപദർശനത്താലും അർജ്ജുനനു് ഓജസ്സു വന്നു. അദ്ദേഹത്തിന്റെ ശോകവും വ്യാമോഹവും അവിവേകവും നശിച്ചു; ആത്മബോധം വന്നു. സംശയങ്ങളെല്ലാം തീർന്നതിനാൽ സ്ഥിരചിത്തനായി അദ്ദേഹം വില്ലെടുത്തു് യുദ്ധത്തിനായൊരുങ്ങി.

യോഗേശ്വരനായ കൃഷ്ണൻ യോഗാരൂഢനായിരിക്കുമ്പോൾ ചെയ്ത ഈ ഉപദേശങ്ങൾ മഹത്താകയാൽ ലോകോപകാരത്തിനായി വ്യാസമഹർഷി എഴുനൂറോളം ശ്ലോകങ്ങളിലായി പതിനെട്ടദ്ധ്യായങ്ങളുള്ള ഒരു ബൃഹദ്ഗ്രന്ഥമാക്കി ഗീതയെന്ന പേരിൽ ലോകത്തിനു് സമർപ്പിച്ചു. പ്രസ്ഥാനത്രയത്തിൽ ഒന്നായ ഭഗവദ്ഗീത ഒരു മഹത്തായ ഗ്രന്ഥമാണെന്നു് വേദാന്തികളെല്ലാം ഐകകണ്ഠ്യേന ഉച്ചൈസ്തരം പ്രകീർത്തിച്ചിട്ടുള്ളതാണു്. 'തത്ത്വമസി' എന്ന മഹാവാക്യത്തിന്റെ വിപുലീകൃതമായ ഒരു രൂപമാണു് ഈ ഗ്രന്ഥം എന്നഭിപ്രായമുള്ളവരും ഉണ്ടു്. അർജ്ജുനനെ നിമിത്തമാക്കി ഭഗവാൻ ലോകത്തിന്റെ നന്മയ്ക്കായി ഗീതോപദേശം ചെയ്തു എന്നു് വിചാരിക്കാമെങ്കിലും ഗീതോപദേശമാണു് പാർത്ഥസാരഥ്യത്തിന്റെ പ്രധാനോദ്ദേശം എന്നു കരുതുന്നതു് ശരിയല്ല. സാരഥ്യകൃത്യങ്ങളിൽ ഒന്നുമാത്രമാണു് രഥിയെ കർത്തവ്യതാബോധവാനാക്കിത്തീർക്കുക എന്നതു്; അതാണു് കൃഷ്ണൻ ഗീതോപദേശംകൊണ്ടു് ഇവിടെ നിർവ്വഹിച്ചിട്ടുള്ളതു്.

## പാർത്ഥസാരഥ്യം:

യുദ്ധത്തിന്റെ പലേ മുറകളേയും ഒരു സാരഥിക്കു് അറിയേണ്ടതുണ്ടു്. അയാൾ ഒരശ്വവിദ്യാവിചക്ഷണനായിരിക്കണം. രഥത്തെ വേണ്ടിടത്തു തക്കസമയത്തു കൊണ്ടുപോവാൻ കഴിയണം. ശത്രുക്കളുടെ ബലാബലങ്ങൾ കണ്ടറിഞ്ഞു് രഥിയെ സമയോചിതം ഉപദേശിക്കണം. തന്നെ ശത്രുക്കളിൽനിന്നു കാക്കണം. യോദ്ധാവിനു് മോഹാലസ്യമോ മററോ വന്നാൽ

തേർ തിരിച്ചുകൊണ്ടുവരുവാനും അയാരം ഒരുക്ക മായിരിക്കണം. ഇതിനെല്ലാംപുറമെ ദൃഷ്ടിജയം എന്ന യുദ്ധമുറയ്ക്കും അയാരം കെല്പുള്ളവനായി രിക്കണം.

ശ്രീകൃഷ്ണൻ ഈ ഗുണങ്ങളെല്ലാം തനിക്കു് സ്വതസ്സിദ്ധമാണെന്നു് ഭാരതയുദ്ധത്തിൽ പലേ ടത്തും വ്യക്തമാക്കിയിട്ടുണ്ടു്. ഭീഷ്മാൎജ്ജുനയുദ്ധ ത്തിൽ,

കണ്ണൻ കുതിരയോടിയ്ക്കുംപാണ്ഡിത്യം കാട്ടിയപ്പൊഴേ
മണ്ഡലങ്ങളുടൻ ചുററിത്തിണ്ണം പാഴാക്കിയപ്പൊഴേ.

എന്നും,

വാസുദേവൻ കൂസിടാതെ ധൈര്യമുരക്കൊണ്ടു സത്വ വാൻ
അടിച്ചുവിട്ടു ഭീഷ്മന്റെയമ്പുകൊണ്ട ഹയങ്ങളെ.

എന്നും സഞ്ജയൻ പറയുന്നുണ്ടു്. ദ്രോണപ്പടയും ഭോജസേനയും കടന്നു് ജയദ്രഥവധത്തിനായി അതിവേഗം പോകുന്ന കൃഷ്ണാൎജ്ജുനന്മാരെപ്പററി ആവലാതിപ്പെട്ട ദുൎയ്യോധനനോടു് ദ്രോണൻ,

സാരഥിപ്രവരൻ കൃഷ്ണൻ വേഗമുള്ളവ വാജികൾ
ചെറുതും പഴുതുണ്ടാക്കീട്ടുടൻ പോകും ധനഞ്ജയൻ.

എന്നു പറയുന്നു. യുദ്ധത്തിൽ തളൎന്ന അശ്വ ങ്ങളെ ശുശ്രൂഷിച്ച കഥ സഞ്ജയൻ വൎണ്ണിക്കുന്ന തിങ്ങനെയാണു്:

ശരഗർഗൃഹം പാൎത്ഥൻ പോൎക്കളത്തിൽ ചമച്ചതിൽ
അശ്വങ്ങളെ തിരിച്ചാട്ടിയവ്യഗ്രൻ പുഷ്കരേക്ഷണൻ
നിൻഭടന്മാരൊക്കെ മിഴിച്ചങ്ങു നില്ക്കെ്ബുധരാപതേ!
അവയ്ക്കേഴം ശ്രമം, വാട്ടം, വിറ, വൻവ്രണമെന്നിവ
എല്ലാം പോക്കീടിനാൻ കണ്ണനശ്വശിക്ഷാവിചക്ഷ ണൻ.

ദ്രോണൻ യുധിഷ്ഠിരനെ പിടിക്കാൻ ശ്രമി ച്ച അവസരത്തിലും ഭഗദത്തനും അദ്ദേഹത്തി ന്റെ സുപ്രതീകനെന്ന ആനയും പാണ്ഡവസേ നയ്ക്കു് അത്യധികമായ നാശങ്ങരം ചെയ്തപ്പോഴും പാൎത്ഥരഥത്തെ കൊണ്ടുചെന്നു് കൃഷ്ണൻ യുധിഷ്ഠി രാദികളെ സഹായിച്ചു.

കൎണ്ണാൎജ്ജുനയുദ്ധത്തിൽ കൎണ്ണസാരഥി യായ ശല്യരെ കൃഷ്ണൻ ദൃഷ്ടിയാൽ ജയിച്ചു എന്നു പറയുന്നതിൽ നിന്നു് "ദൃഷ്ടിജയം" എന്ന യുദ്ധമുറ അദ്ദേഹം അറിഞ്ഞിരുന്നുവെന്നു് കരുതാം.

സമയോചിതമായ ഉപദേശങ്ങരം കൊടു ക്കുന്നതിലാണു് കൃഷ്ണൻ മററെല്ലാവരെയും അതിക്രമിച്ചു നില്ക്കുന്നതു്. ആദ്യംതന്നെ വിജ യത്തിനായി ദുൎഗ്ഗാദേവിയെ സ്തുതിക്കുവാൻ അൎജ്ജുനനെ അദ്ദേഹം ഉപദേശിച്ചു:

ശുചിയായി മഹാബാഹോ, പോരിന്നായ് നേൎക്കുനിന്നു നീ
ശത്രുക്കളെജ്ജയിപ്പാനായ് ദുൎഗ്ഗാസ്തോത്രം ജപിയ്ക്കെടോ.

വ്യാമോഹത്തിൽപെട്ട അൎജ്ജുനനെ ഉചി തങ്ങളായ ഉപദേശങ്ങളാൽ യുദ്ധശ്രദ്ധനാക്കി. യുദ്ധാരംഭത്തിൽ ചട്ടയും ആയുധങ്ങളും കൂടാതെ ഗുരുവന്ദനത്തിനായി ശത്രുസേനയുടെ നേൎക്കു നടന്നു പോകുന്ന യുധിഷ്ഠിരനെ അനുഗമിക്കാൻ ബാക്കി പാണ്ഡവന്മാരെയും പ്രേരിപ്പിച്ചു. ഭീഷ്മൻ, ദ്രോണൻ, കൎണ്ണൻ, ഭൂരിശ്രവാവു്, ജയദ്രഥൻ, ശല്യൻ, ദുൎയ്യോധനൻ എന്നിവരുടെ വധത്തിനും അശ്വത്ഥാമാവിന്റെ തോൽവിക്കും യുക്തമായ കൗശലങ്ങരം പറഞ്ഞുകൊടുത്തു. അൎജ്ജുനന്റെ ഭീഷ്മഹത്യാദോഷത്തെ അകററു വാനുള്ള മാൎഗ്ഗങ്ങരം കാണിച്ചു. അതുപോലെ കൎണ്ണവധത്തിൽ അൎജ്ജുനന്റെ ഭ്രാതൃഹത്യാദോഷ ത്തെ അകററുന്നതിനായി ജ്യേഷ്ഠന്മാരുടെ അനു മതിയും അനുഗ്രഹവും നേടുന്നതിനും കൃഷ്ണൻ തന്നെയാണു് ഇടയാക്കിയതു്. ദ്രോണയുദ്ധ ത്തിൽ അദ്ദേഹം 'ജീവരക്ഷയ്ക്കസത്യം ചൊൽക യെന്നതുദേവമുനീശ്വരന്മാൎക്കും മതമല്ലോ,'എന്നും "ധൎമ്മജൻ താനൊരസത്യം പറകിലേ ചെമ്മേ വധിച്ചുകൂടൂ ഗുരുവീരനെ," എന്നും പറഞ്ഞു് ദ്രോണവധത്തിനു് വഴികാട്ടുന്നു. അച്ഛന്റെ മരണവാൎത്തയറിഞ്ഞു് കോപാന്ധനായ അശ്വ ത്ഥാമാവു് നാരായണാസ്ത്രം പ്രയോഗിച്ചപ്പോരം അസ്ത്രാഗ്നിയിൽ ശലഭോപമരായ പാണ്ഡ വരോടു് "മുക്തശങ്കം വരുമസ്ത്രം വണങ്ങുവിൻ വീണു നമസ്കരിച്ചീടുവിനേവരും," എന്നു് അരു ളിച്ചെയ്തു് അവരെ രക്ഷിച്ചതും ഈ പാൎത്ഥസാര ഥിയായ കൃഷ്ണനാണു്.

ഒരു നാരംകൊണ്ടു് ഏഴു് അക്ഷൗഹിണി ശത്രുക്കളെ താൻ കൊന്നുവെന്നും തേരു വേഗം കൎണ്ണന്റെ നേൎക്കു വിടുക എന്നും അഹങ്കരിച്ചു പറഞ്ഞ അൎജ്ജുനനോടു്,

കാലാവലോകനം കാൎയ്യസാദ്ധ്യം സഖേ,
കൎമ്മക്ഷയകാലമെന്നിയേ കൊല്ലുവാൻ
ചെമ്മേ പണി പരമേശ്വരനാകിലും.

എന്നു പറഞ്ഞു് അൎജ്ജുനന്റെ ഗൎവ്വു നശി പ്പിച്ചതും അദ്ദേഹത്തെ രക്ഷിച്ചതും പാൎത്ഥസാര ഥിയാണു്.

വാക്കിനാൽമാത്രമല്ല, സ്വപ്രവൃത്തികരം കൊണ്ടും കൃഷ്ണൻ യുദ്ധത്തിൽ അജ്ജുനനെ സഹായിച്ചിട്ടുണ്ട്. ഭഗദത്തനയച്ച പ്രത്യസ്ത്രമില്ലാത്ത നാരായണാസ്ത്രത്തെ സ്വന്തം മാറിലേററു; വരുണപുത്രനായ ശ്രുതായുധമന്നൻെറ മന്ത്രയുക്തമായ ഗദയുടെ പ്രഹരം ശിരസ്സിലേററ് അദ്ദേഹത്തെ കൊന്നു. അതേസമയത്തുതന്നെ അജ്ജുനനെ രക്ഷിച്ചു; സൂയ്യനെ മറച്ച് ജയദ്രഥവധം സാധിപ്പിച്ച് പാത്ഥനെ മൃത്യുവക്ത്രത്തിൽ നിന്നകററി; കണ്ണാജ്ജുനയുദ്ധത്തിൽ അജ്ജുനൻെറ രഥത്തെ താഴ്ത്തി തൻെറ സ്നേഹിതനെ നാഗാസ്ത്രത്തിൽനിന്നു രക്ഷിച്ചു; സൗമദത്തിയുമായുള്ള യുദ്ധത്തിൽ വിരഥനായ സാത്യകിക്ക് തൻെറ ഗരുഡധ്വജമായ രഥത്തെത്തന്നെ വരുത്തിക്കൊടുത്തു; ഇങ്ങനെ കൃഷ്ണൻ പാണ്ഡവരെ സഹായിച്ചു.

ഇപ്രകാരം ഒരു സാരഥിയുടെ കൃത്യം മുഴുവൻ സ്തുത്യഹമാകുംവണ്ണം കൃഷ്ണൻ നിറവേററിയിട്ടുണ്ട്. യുദ്ധാവസാനത്തിൽ ദ്രൗണി പാണ്ഡവന്മാരെ അധമ്മമായി നശിപ്പിക്കുവാൻ നിശ്ചയിച്ചപ്പോരം അതറിഞ്ഞ കൃഷ്ണൻ വേഗം ഹസ്തിനാപുരത്തിൽനിന്നു് തിരിച്ചെത്തി, ''നമുക്കു മംഗളത്തിന്നു് ശിബിരംവിട്ടു പാക്കണം'' എന്നു പറഞ്ഞു് പാണ്ഡവന്മാരെയും സാത്യകിയേയും ദൂരെ ഗോമതീതീരത്തു കൊണ്ടുപോയി രക്ഷിച്ചു.

ഭാരതാചായ്യനായ ദ്രോണരുടെ മരണത്തിനുശേഷം കണ്ണൻ സേനാപതിയായി. രണ്ടു ദിവസത്തെ കഠോരയുദ്ധം ഈ കാലത്തു നടന്നു. വിജയനെ വധിക്കുകയും യുധിഷ്ഠിരനെ പിടിച്ചുകെട്ടുകയും വേണമെന്നായിരുന്നു ദുര്യോധനൻെറ കണ്ണനോടുള്ള അപേക്ഷ.

കണ്ണവധമായിരുന്നു അജ്ജുനൻെറ ജന്മോദ്ദേശം. പക്ഷെ, അതുല്യവീരനും ദേവപ്രഭാവനും ആയ കണ്ണനെ വധിക്കുന്നതു് അത്ര എളുപ്പമായിരുന്നില്ല. കവചവും കുണ്ഡലങ്ങളുമുള്ള കണ്ണൻ അനേകകാലത്തെ തപസ്യയും യുദ്ധവും കൂടാതെ വദ്ധ്യനല്ല. കൃഷ്ണൻ അജ്ജുനനോടു പറയുന്നു:

അങ്ങു ഗാണ്ഡീവവും പിന്നെ ഞാൻ സുദശനചക്രവും കൊണ്ടേററാലുംപോരിൽവെൽവീലമ്മട്ടാംനരമുഖ്യനെ.

അദ്ദേഹം അജ്ജുനനൊഴികെയുള്ളവക്കെല്ലാം അവദ്ധ്യനായിരുന്നു.

പതിനേഴാമത്തെ യുദ്ധദിവസം കണ്ണാജ്ജുനന്മാർ– രണ്ടു പാത്ഥന്മാർ – തമ്മിൽ ഏററുമുട്ടി. ശല്യരും പാത്ഥസാരഥിയായി. ഈ ദ്വൈരഥം സമനിലയിലെത്തി. രണ്ടുപേരും അസ്ത്രപടുക്കളായിരുന്നു; രണ്ടു സാരഥിമാരും യുദ്ധകോവിദന്മാരും ബുദ്ധിശാലികളുമായിരുന്നു. ഇവർതമ്മിലുള്ള യുദ്ധം കാണ്മാൻ ബ്രഹ്മാവു്, ശിവൻ, ദിക്പാലന്മാർ, ദേവഗന്ധവ്വാസുരന്മാർ എന്നിവരെല്ലാം ഹാജരായി. രണ്ടു സൈന്യങ്ങളും യുദ്ധം നിത്തി കണ്ണാജ്ജുനയുദ്ധം കണ്ടു നിന്നു. ഒടുവിൽ നരനാരായണന്മാർ പങ്കെടുത്ത ഈ യുദ്ധത്തിൽ കണ്ണൻ ഹതനായി.

കണ്ണവധമാണു് ഭാരതയുദ്ധത്തിൻെറ കേന്ദ്രം. അതിൻെറ സൂത്രധാരനാണു പാത്ഥസാരഥിയായ കൃഷ്ണൻ.

## പാത്ഥസാരഥിയോടു പാണ്ഡവക്കുള്ള കടം:

പാണ്ഡവന്മാക്കു് ഭാരതയുദ്ധത്തിൽ ഉണ്ടായിട്ടുള്ള ജയം മുഴുവൻ കൃഷ്ണൻകാരണമാണു്. ധാത്തരാഷ്ട്രസൈന്യവും അതിലെ പടനായകന്മാരും പാണ്ഡവരെയും അവരുടെ സൈന്യത്തെയും അപേക്ഷിച്ചു് വളരെ അധികം ശക്തരായിരുന്നു. അവരെ ജയിച്ചതു് പാത്ഥസാരഥിയായ കൃഷ്ണൻെറ അനുഗ്രഹംകൊണ്ടുമാത്രമാണു്. ഈ വാസ്തവം രണ്ടു പക്ഷക്കാക്കുമറിയാമായിരുന്നു. നിമ്മര്യാദയായിട്ടാണു് ദുര്യോധനനേയും ഭീഷ്മദ്രോണകണ്ണഭൂരിശ്രവാവുകളെയും വധിച്ചതെന്നോത്തു ദുഃഖിക്കുന്ന വിജയികളായ പാണ്ഡവരോടു് കൃഷ്ണൻ,

ഈ കൗടില്യം പോരിലീ ഞാൻ
ചെയ്യതില്ലെന്നിരിക്കിലോ
വീണ്ടും നിങ്ങറംക്കെങ്ങു ജയം
രാജ്യമെങ്ങെങ്ങുവാൻ ധനം ?

എന്നു പറയുന്നു: അതിനാൽ പാത്ഥസാരഥിയാണു തൻെറ ഇച്ഛാശക്തിയാലും സാന്നിദ്ധ്യത്താലും അവരെയെല്ലാം കൊന്നതു്. അദ്ദേഹം വിട്ടൊഴിഞ്ഞപ്പോരം യുദ്ധത്തിൽ അവശേഷിച്ച പാഞ്ചാലർ ദ്രൗണിയാൽ നിഹതരായി.

കൃഷ്ണൻ ധമ്മത്തിൻെറ ഇരിപ്പിടമായിരുന്നു. ധമ്മൻെറ അവതാരമായ വിദുരനും അംശമായ യുധിഷ്ഠിരനും സമ്മതനായ ധമ്മിഷ്ഠനായിരുന്നു കൃഷ്ണൻ. ഭീഷ്മൻ ദുര്യോധനനോടു്, സംശയാതീതമായി കൃഷ്ണൻെറ വീര്യത്തെപ്പററിയും പാണ്ഡവക്കു വരുന്ന ജയത്തിൻെറ കാരണത്തെപ്പററിയും പറഞ്ഞിട്ടുണ്ടു്. കൃഷ്ണൻെറ മഹത്ത്വം

കൊണ്ടാണു് ശൂലപാണിയായ മഹേശ്വരൻ പാത്ഥരഥത്തിൻെറ മുമ്പിൽ നടന്നു് ശത്രുക്കളെ വീഴ്ത്തിയതു്.

പാണ്ഡവന്മാരെയെല്ലാം കൊല്ലുവാൻ കണ്ണനു് അവസരം ലഭിച്ചു. പക്ഷെ, കൃഷ്ണ കാരുണ്യത്താലും മാതാവായ കുന്തിയോടുള്ള കണ്ണൻെറ സത്യത്താലും അവർ രക്ഷപ്പെട്ടു. സാത്യകിയേയും കൃഷ്ണൻ അപ്രകാരം രക്ഷിച്ചു. എന്നാൽ ഇതേവിധത്തിൽ മററു പാണ്ഡവ പക്ഷപാതികളേയും രക്ഷിക്കാമായിരുന്നില്ലേ, എന്ന ചോദ്യമുണ്ടാവാം. കൃഷ്ണനു് അതു സാധി ക്കമായിരുന്നു; പക്ഷെ, അദ്ദേഹം ആഗ്രഹിച്ചില്ല.

ദുര്യോധനവധത്തോടുകൂടി യുദ്ധം അവസാനിച്ചതിനാൽ കൃഷ്ണൻെറ സാരഥ്യവേലയും അതോടൊന്നിച്ചു് അവസാനിച്ചു. അദ്ദേഹം ശിബിരത്തിലെത്തിയപ്പോരം അജ്ജുനനോടു് ആയുധങ്ങളെല്ലാമെടുത്തു് രഥത്തിൽനിന്നു് ഇറങ്ങുവാൻ പറഞ്ഞു. അജ്ജുനൻ ഇറങ്ങി. പിന്നെ,

മഹാത്മാവാകമാസ്സുവ്വഭൂതേശ്വരനിറങ്ങവേ
മറഞ്ഞു ഗാണ്ഡീവിയുടെ ദിവ്യമാകം കപിദ്ധ്വജം.
.....എല്ലാം കൂടിപാത്ഥരഥം ഭസ്മമായ് വീണു ഭൂമിയിൽ.

ഈ അത്ഭുതത്തിൻെറ കാരണമെന്താണെന്നു് ചോദിച്ച അജ്ജുനനോടു്,

ഇതു മുമ്പേ പല മഹാസ്ത്രങ്ങളാൽ വെന്തിതജ്ജുന!
ഞാനിരിക്കകയാൽ പോരിൽ തകന്നീലാ പരന്തപ!

എന്നാണു് കൃഷ്ണൻ മറുപടി പറഞ്ഞതു്. ഈ ഒരു കാര്യത്തിൽനിന്നുതന്നെ മനസ്സിലാക്കാം അനന്ത ശക്തിയും സവ്വജ്ഞനുമായ കൃഷ്ണൻെറ അനുഗ്രഹം ഒന്നു മാത്രമാണു് പാണ്ഡവരെ സവ്വാപത്തിൽ നിന്നും രക്ഷിച്ചതു് എന്നു്. ശത്രുസംഹാരം, ദാനവവംശജന്മാരുടെ നിധനം, ധമ്മത്തിൻെറ പുനഃസ്ഥാപനം, പാണ്ഡവരക്ഷ എന്നിവ യെല്ലാം പാത്ഥസാരഥ്യംകൊണ്ടു് കൃഷ്ണൻ നിറ വേററി.

വളരെ സംവത്സരങ്ങരംക്കുമുമ്പുതന്നെ തന്നാൽ ആസൂത്രണം ചെയ്യപ്പെട്ട മഹാഭാരത യുദ്ധം തൻെറ സന്നിദ്ധ്യത്തിൽ നടന്നു. വളരെ നാശങ്ങരംക്കിടയായ ഈ യുദ്ധത്തിൻെറ അവസാനത്തിൽ വിജയികളായെങ്കിലും പാണ്ഡവക്കു് ബന്ധുനാശമോത്തു സന്താപമാണു് അവ ശേഷിച്ചതു്. സാരഥിമാത്രം തൻെറ കൃത്യനിവ്വഹണത്താൽ സന്തുഷ്ടനായി.

**സംക്ഷേപം:**

ഭരതവംശജരായ ധാത്തരാഷ്ട്രരും പാണ്ഡവരും തമ്മിൽ കുരുക്ഷേത്രത്തിൽവെച്ചു് ഒരു ഘോര സമരം നടന്നു. പതിനെട്ടു ദിവസം നീണ്ടുനിന്ന ഈ ഭാരതയുദ്ധത്തിൽ പതിനെട്ടക്ഷൗഹിണിപ്പടയും അന്നുണ്ടായിരുന്ന മിക്ക രാജാക്കന്മാരും പങ്കെടുത്തു. കൗരവസേനയിൽ മൂന്നും പാണ്ഡവസേനയിൽ ഏഴും നേതാക്കന്മാരൊഴികെയുള്ള വരെല്ലാം യുദ്ധത്തിൽ കാലഗതിയാൽ മൃതരായി. ദുര്യോധനൻെറ മരണത്തോടുകൂടി യുദ്ധവും അവസാനിച്ചു.

ഭാരതയുദ്ധത്തിൻെറ പ്രധാനോദ്ദേശം കണ്ണവധവും ദാനവാംശജരായ പ്രബലരാജാക്കന്മാരുടെ നിധനവും ധമ്മത്തിൻെറ പുനഃസ്ഥാപനവും ഭക്തന്മാരുടെ മോക്ഷപ്രാപ്തിയുമായിരുന്നതിനാൽ നാരായണാംശജനായ കൃഷ്ണനു് പാത്ഥസാരഥ്യം കൈയ്യേല്ക്കേണ്ടിവന്നു. തൻെറ നേതൃത്വത്തിൽ ഇതെല്ലാം ആ മഹാത്മാവു് നിറവേററി. ശക്തരായ നിരവധി രാജാക്കന്മാർ ആ യുദ്ധത്തിൽ നിഹതരായി. അധമ്മിഷ്ഠരായ ദുര്യോധനാദികരം വംശത്തോടെ നശിച്ചു; ഭീഷ്മദ്രോണാദികരംക്കു് മോക്ഷം ലഭിച്ചു. വിദുരവാക്യം, സനത്സുജാതീയം, ഗീത, ഭീഷ്മോപദേശം, അനുഗീത മുതലായവയിൽ അടങ്ങിയ മഹാതത്ത്വങ്ങളാൽ ധമ്മാധമ്മങ്ങരം തിരിച്ചറിവാനും മോക്ഷം പ്രാപിക്കാനുമുള്ള മാഗ്ഗങ്ങരം വ്യക്തമായി.

തൻെറ ഇച്ഛാശക്തിയൊന്നിനാൽത്തന്നെ നിമേഷമാത്രത്താൽ സവ്വവും നിയന്ത്രിക്കുവാൻ ശക്തനെങ്കിലും സൃഷ്ടിസ്ഥിതിലയകത്താവായ നാരായണൻ പാത്ഥസാരഥിയായി വന്നു് അവതാരകാര്യങ്ങരം നിറവേററി.

# സ്വാമിജി അമേരിക്കയിൽ *

**വിവേകാനന്ദസ്വാമികൾ 1893 ആഗസ്റ്റ് അവസാനം അമേരിക്കയിൽ മസാച്ചുസ്സെറ്റ്സിൽ ഒരു വാരാന്ത്യം പ്രൊഫസർ ജോൺ ഹെൻറി റൈററിൻെറ അതിഥിയായി താമസിക്കുകയുണ്ടായി. അന്ന് പ്രൊഫസർ തൻെറ അതിഥിയെക്കുറിച്ചുണ്ടായ അഭിപ്രായം ലോകത്തിൻെറ ചിന്താഗതിയെ പുതിയ ഒരു വഴിയ്ക്കു തിരിക്കാൻ ഇടയാക്കിയ ഒരു സുപ്രധാനസംഭവത്തിന് – മതമഹാസമ്മേളനത്തിൽ സ്വാമി വിവേകാനന്ദൻ സനാതനധർമ്മത്തിൻെറ പ്രതിനിധിയായി പ്രസംഗിയ്ക്കുന്നതിന് – കളമൊരുക്കി. സ്വാമിജിയെക്കുറിച്ച് മിസ്സിസ് റൈററ് അവരുടെ അമ്മയ്ക്കയച്ച കത്താണ് താഴെ ചേർക്കുന്നത്.**

അനിസ്ക്വാം, മസ്സാച്ചുസ്സെറ്റ്സ്,
1893 ആഗസ്റ്റ്, 29.

പ്രിയപ്പെട്ട അമ്മേ,

ഒരു വിചിത്രാവസരമാണ് ഞങ്ങൾക്കിപ്പോൾ കഴിഞ്ഞത്. കേററ് സാൻബോണിൻെറ കൂടെ ഒരു ഹിന്ദുസന്ന്യാസി താമസമുണ്ടായിരുന്നു; ഇക്കാര്യം കഴിഞ്ഞ കത്തിൽ എഴുതിയിരുന്നുവെന്നാണെൻെറ ഓർമ്മ. അദ്ദേഹത്തെ കാണാൻ ജോൺ ബോസ്റ്റണിൽ പോയി; പക്ഷേ തമ്മിൽ കണ്ടില്ല. എന്നിട്ടദ്ദേഹത്തെ ഇങ്ങോട്ടു ക്ഷണിച്ചു. അദ്ദേഹം വെള്ളിയാഴ്ച എത്തി! നീണ്ട ഒരു കാവിമേലങ്കിയണിഞ്ഞ്; കണ്ടവർക്കൊക്കെ അദ്ഭുതം. അത്യാനന്ദകരമായ ഒരു ദൃശ്യമാണദ്ദേഹം. ഏററവും അന്തസ്സുററ തലയെടുപ്പ്; പൗരസ്ത്യദൃഷ്ട്യാ അതിസുന്ദരൻ; കാലക്കണക്കിൽ പ്രായം ഏതാണ്ട് മുപ്പതുവർഷം; സംസ്കാരത്തിലോ യുഗങ്ങളും. അദ്ദേഹം തിങ്കളാഴ്ചവരെ താമസിച്ചു; ഞാനിതുവരെ കണ്ടിട്ടുള്ളവരിൽ ഏററവും ശ്രദ്ധേയനായ ഒരാളാണദ്ദേഹം. ഞങ്ങൾ പകൽമുഴുവൻ സംസാരിച്ചു, രാത്രിമുഴുവൻ സംസാരിച്ചു. എന്നിട്ടും ബഹുരസമായിട്ടു വീണ്ടും കാലത്തേ സംസാരമാരംഭിച്ചു: അദ്ദേഹത്തെ കാണാൻ പട്ടണം മുഴുവൻ ഇളകിമറിഞ്ഞിരുന്നു; മിസ് ലെയിനിൻെറ അവിടത്തെ താമസക്കാരൊക്കെ തുള്ളിച്ചാടിമറിയുകയായിരുന്നു. അവർ ഇടവിടാതെ ലോഡ്ജിൽ വന്നുംപോയുമിരുന്നു. ചെറിയ മിസ്സിസ് മെറിലിൻെറ കണ്ണുകളങ്ങനെ തിളങ്ങി; വികാരാവേശംകൊണ്ട് അവളുടെ കവിളൊക്കെ തുടുത്തുപോയി. പ്രധാനമായിട്ടും മതത്തെക്കുറിച്ചാണു ഞങ്ങൾ സംസാരിച്ചത്. അതൊരു പുനരുജ്ജീവനമായിരുന്നു: വളരെ കാലമായിട്ട് എനിക്കിതുമാതിരി ഒരാവേശം ഉണ്ടായിട്ടില്ല; എന്നിട്ട് ഞായറാഴ്ച പള്ളിയിൽ പ്രസംഗിപ്പിക്കാൻ ജോൺ ഏർപ്പാടു ചെയ്തു. അവർ അവിടെ ഒരു പണപ്പിരിവു നടത്തി ഒരു അക്രൈസ്തവകലാശാലയുടെ നടത്തിപ്പിനുവേണ്ടി, തികച്ചും ക്രൈസ്തവേതരമായ ആദർശങ്ങളനുസരിച്ച് നടത്താൻവേണ്ടി. ഞാനപ്പോൾ ഒരു മൂലയിൽ പോയിരുന്ന് ചിരിയോടുചിരി; കരയുംവരെ ചിരിച്ചു.

അദ്ദേഹം അഭ്യസ്തവിദ്യനായ ഒരു മാന്യൻ; മററാരെയുംപോലെ അറിവുമുണ്ട്. പതിനെട്ടാം വയസ്സുമുതൽ ഒരു സന്ന്യാസിയാണദ്ദേഹം. അവരുടെ വ്രതപ്രതിജ്ഞകൾ ഒട്ടേറെയും നമ്മുടെ പ്രതിജ്ഞകൾതന്നെ, അതായത് ക്രൈസ്തവസന്ന്യാസിയുടെ പ്രതിജ്ഞകൾ. അവരെ സംബന്ധിച്ച് നിർധനത എന്നു വെച്ചാൽ നിർധനതതന്നെയാണെന്നുമാത്രം. അവർക്ക് സന്ന്യാസിമഠമില്ല, സ്വത്തില്ല; അവർക്ക് യാചിക്കാൻപോലും പാടില്ല. എന്നാലവർ കാത്തിരിയ്ക്കുന്നു ആരെങ്കിലും താനേ അവർക്കു ഭിക്ഷ കൊടുക്കുന്നതുവരെ. എന്നിട്ടവർ ഇരുന്ന് ആളുകളെ പഠിപ്പിയ്ക്കുന്നു. അനേക ദിവസം അവരിരുന്നു സംസാരിയ്ക്കുന്നു, വാദം നടത്തുന്നു. അദ്ദേഹം ആശ്ചര്യകരമാംവിധം സമർത്ഥനും നിശ്ചിതനുമാണ്, തൻെറ വാദഗതികൾ ഉന്നയിയ്ക്കുന്നതിലും ചിന്താഗതിയെ യുക്തിയുക്തമായ ഒരു നിഗമനത്തിൽ എത്തിയ്ക്കുന്നതിലും. ആർക്കും അദ്ദേഹത്തെ മുട്ടുകുത്തിക്കാനോ മറികടന്നു പോകാനോ സാധ്യമല്ല.

ഞാൻ ഒരു കെട്ടു കുറിപ്പുകൾ എഴുതിവെച്ചിട്ടുണ്ട്; ഒരുപക്ഷേ ഒരു കഥയെഴുതുവാനുള്ള വക. എന്തായാലും ഭാവിയിൽ മറിച്ചുനോക്കാൻ ബഹുരസമുള്ള ഒന്നാണത്. നമ്മുടെ ജീവിതകാലത്ത് നാം നൂറുകണക്കിന് ഹിന്ദുസന്ന്യാസിമാരെ കണ്ടെന്നു വരാം – ഇല്ലെന്നും വരാം.

(റൈററ് കുടുംബാംഗങ്ങൾ 'ഞങ്ങളുടെ സ്വാമി' എന്നാണു സ്വാമിജിയെ വിളിച്ചിരുന്നത്.)

---

* (മേരി ലൂയിസ് ബർക്ക് എഴുതിയ 'സ്വാമി വിവേകാനന്ദൻ അമേരിക്കയിൽ, പുതിയ വൃത്താന്തങ്ങൾ' എന്ന പുസ്തകത്തിൽനിന്ന്.)

# ശ്രീകൃഷ്ണാനുസ്മരണം

കുറിച്ചിത്താനം ശങ്കരൻനായർ

ഭൂഭാരം കളയുന്നതിന്നവതരിച്ചാനായവംശത്തിൽ വ-
ന്നാവിർമ്മോദമൊടേ വസിച്ച ജഗതീനാഥാ പരംധാമമേ,
ഭീയേകും ഭവസങ്കടക്കടലിൽ ഞാൻ പാരം വലഞ്ഞീടിനേൻ
നീയല്ലാതൊരു താങ്ങിവന്നപരമൊന്നില്ലേ കടാക്ഷിക്കണേ.

മായാബന്ധമഹാർണ്ണവത്തിൽ മുഴുകിക്കാലംകഴിച്ചെപ്പൊഴും
ജായാപുത്രധനാദിയിൽ ഭ്രമമിയന്നോരോ വിലാസേച്ഛയാൽ
കായാംപൂവൊളിചേർന്ന നിൻ പദയുഗത്താരോർത്തിടാതിത്രനാ-
ളായീ ജീവിത,മിന്നിമേലിലവിടുന്നല്ലാതെയില്ലാശ്രയം.

ശ്രീചേരും ഭവദംഘ്രിപങ്കജയുഗം നിഷ്കാമമായ് ചിന്തചെ-
യ്തീടും മാനവമാനസത്തിലയുതാർക്കാഭം പ്രകാശിച്ചിടും
മായാമാനുഷ! മാധവാ! മുരരിപോ! ത്വദ്ദിവ്യമാം വിഗ്രഹം
ധ്യാനിക്കുന്നതിനായ് വരട്ടെ മനതാരെല്ലായ്പ്പൊഴും മാമകം.

കായാഹങ്കൃതി പൂണ്ടധർമ്മചരനായ് ജായാർത്ഥപുത്രാദിയിൽ-
പ്പേയായ്മാനസമാർന്നു കാലനിരയായ്ത്തീരുന്നൊരാ വേളയിൽ
മായാഗോപകുമാര, നിൻ പദയുഗത്താരോർത്തുകൊണ്ടീടുവാ-
നായിട്ടേകണമേ, കനിഞ്ഞിവനിൽ നിൻ തൃക്കൺകടാക്ഷാഞ്ചലം.

കാലിക്കൂട്ടത്തെ മേപ്പാ,നരുവയർമണിമാരൊത്തു ലാസ്യം നടത്താ-
നായാസം ചെറ്റുമില്ലാതൊരു ഗിരിയെയെടുത്തേഴുനാൾ പൊക്കിനിർത്താൻ
ഭീയേകും ദന്തിയേത്തൻ കരവിരുതു ഗ്രഹിപ്പിച്ചു ചിക്കെന്നു കൊൽവാ-
നേതേതാകാരമാർന്നീലയി! മുരഹര! നിൻ വൈഭവം ചിത്രമത്രേ.

ശ്രീയാർന്നുള്ളൊരു നന്ദഗോപനിലയം, ഗോധൂളിയാൽ മങ്ങിടും
നാനാ ഗോപനികേതനങ്ങൾ, യമുനാതീരം മനോമോഹനം,
ആനായച്ചെറുപിള്ളരാ, മധുരമാം വേണുസ്വനം, ഗോകുലം,
ഗോപീജാലവുമെൻമനോനിലയനന്തന്നിൽ സ്ഫുരിക്കുന്നിതാ.

ഓമൽഗ്ഗോപകുമാരികൾക്കു ഭുവനം വിണ്ണാക്കി മാറ്റുന്നതാ-
യാമോദത്തൊടു കുബ്ജയെ സുരവധൂസങ്കാശയാക്കുന്നതായ്
നാമാരാധനചെയ്യുവോർക്കവിരതാനന്ദം വളർത്തുന്നതാ-
യാ മഞ്ജുത്വമിയന്ന താവകകൃപാലോകം വിരാജിപ്പൂതേ.

ദാരിദ്ര്യത്താൽ വലഞ്ഞീടിന നിജസഖനേ വിത്തരാട്ടാക്കി മാറ്റി-
പ്പാരാവാരത്തിൽനിന്നും ഗുരുസുതനെ വിരഞ്ഞേകി സാന്ദീപനിക്കായ്
ഘോരൻ ദുശ്ശാസനൻ തൻപിടിയിൽ വലയുമപ്പാർഷതിക്കേകി വസ്ത്രം
ശൗരേ, കാരുണ്യസിന്ധോ, കഴലിണ പണിയുന്നോർക്കു നീ കല്പവൃക്ഷം.

കാകോളം തേച്ച പീനസ്തനയുഗളമതിൽ തുദ്വധത്തിന്നു സൗന്ദ-
ര്യ്യാകാരം പൂണ്ട ചാരത്തണയുമൊരു മഹാഘോരയാം പൂതനസ്ഥായ്
പ്രാണൻ സ്തന്യത്തൊടൊപ്പം കുതുകമൊടു കുടിച്ചാശു നിർവ്വാണമേകും
ശൗരേ, നീരന്ധ്രനീലാമലരുചിരതനോ, വാഴ്ക മച്ചിത്തതാരിൽ.

രാഗോദഞ്ചിതമഞ്ജുബാഹുലതയിൽ കൈകോർത്തുമുല്ലാസിത-
ഭ്രൂവല്ലീനയനങ്ങളുംഗജകലാബന്ധം വിളിച്ചോതിയും
പ്രേമോദ്ഗാരിഹൃദന്തമൊത്തു യമുനാകൂലത്തിൽ രാസോല്ലസത്-
ക്കേളീലാലസനായ് ലസിച്ച മുരവൈരിക്കായിതാ കൈതൊഴുന്നേൻ.

മഞ്ജീരം പാദപദ്മം മണികനകമിളത്കാഞ്ചി പീതം ദുകൂലം
കുഞ്ഞിക്കൈതന്നിലോടക്കുഴലുലകു മയക്കുന്ന രുമന്ദഹാസം
മഞ്ജുത്വം ചേർന്ന ഹാരം കചഭരവിലസത്പിഞ്ഛമാനന്ദസാന്ദ്രം
നെഞ്ചിൽക്കാണാകവേണം നവജലദനിറംചേർന്ന നിൻരൂപമെന്നും.

നീലാംഭോധരകാന്തിവെന്ന നിറവും പിഞ്ഛോജ്ജ്വലത്കേശവും
മാലേയാമലഗോപിയും കരുണയൂറീടും കടാക്ഷങ്ങളും
കോലപ്പൂങ്കുഴലും ഞെറിഞ്ഞ തുകിലും പൂമാലയും പൂണ്ടൊരാ-
ക്കോലം മാമകമാനസത്തിൽ വിളയാടേണം സദാകാലവും.

---

# ജ്ഞാനഭൂമികകൾ

**ശ്രീമതി ശാരദ, വ. പറവൂർ.**

വേദാന്തശാസ്ത്രങ്ങളിൽ അതിപ്രധാനമായ ഒരു സ്ഥാനമാണ് ജ്ഞാനവാസിഷ്ഠത്തിനുള്ളതു്. സാധാരണയായി വേദാന്തതത്ത്വങ്ങൾ സാമാന്യജനങ്ങൾക്കു ഗ്രഹിയ്ക്കാൻ പ്രയാസമാണ്. ജ്ഞാനവാസിഷ്ഠം മനോഹരമായ കഥകളിൽക്കൂടി ലളിതമായ രീതിയിൽ തത്ത്വപ്രതിപാദനം ചെയ്തിരിക്കുന്ന ഒരു ഉത്തമഗ്രന്ഥമാകുന്നു. അതു ശ്രദ്ധയോടെ വായിയ്ക്കുന്നവർക്കു തത്ത്വങ്ങൾ ഗ്രഹിയ്ക്കാൻ കഴിയുന്നതാണ്. ജ്ഞാനവാസിഷ്ഠത്തിലെ (യോഗവാസിഷ്ഠത്തിലെ) സപ്തഭൂമികകൾ ആണ് ഇവിടത്തെ പ്രതിപാദ്യവിഷയം. ആത്മസാക്ഷാത്കാരത്താൽ ജീവന്മുക്താവസ്ഥയിൽ എത്തുന്നതിനായി സാധനാനുഷ്ഠാനം നടത്തുന്ന സാധകന്മാരുടെ ആദ്ധ്യാത്മികാനുഭവങ്ങളെ ആസ്പദമാക്കി ഏഴു നിലകൾ നിശ്ചയിച്ചിട്ടുണ്ട്. അവയാണ് ജ്ഞാനഭൂമികകൾ, സപ്തഭൂമികകൾ, യോഗസപ്തഭൂമികകൾ എന്നെല്ലാം അറിയപ്പെടുന്നതു്. അവയെപ്പറ്റി വസിഷ്ഠമഹർഷി ശ്രീരാമചന്ദ്രനോടു് പറയുന്നതിപ്രകാരമാണ്: ''അല്ലയോ പുണ്യാത്മാവായ ശ്രീരാമചന്ദ്ര, ഞാൻ പറയാൻ പോകുന്ന, ഏഴുപടികളുള്ള ജ്ഞാനഭൂമികകളെ കേൾക്കുകയും അറിയുകയും അനുഭവപ്പെടുത്തുകയും ചെയ്താൽ മോഹമാകുന്ന ചെളിയിൽ നിമജ്ജനംചെയ്യേണ്ടതായി വരികയില്ല.''

ജ്ഞാനഭൂമികകളിൽക്കൂടി ജീവന്മുക്തനായിത്തീർന്നാൽ പിന്നെ സംസാരസാഗരത്തിൽ പെട്ടു് ഉഴലേണ്ടതായി വരുകയില്ല. സുഖദുഃഖവിലക്ഷണമായ പരമശാന്തി ജീവന്മുക്താവസ്ഥയിൽമാത്രമേ ലഭ്യമാകയുള്ളൂ. ഈ ജീവന്മുക്തിപദമാകട്ടെ ജ്ഞാനഭൂമികകളുടെ അവസാനപടിയിലാണുതാനും.

* ജ്ഞാനഭൂമിശ്ശുഭേച്ഛാഖ്യാ പ്രഥമാ സമുദാഹൃതാ
വിചാരണാ ദ്വിതീയാ തു തൃതീയാ തനുമാനസാ.
സത്ത്വാപത്തിശ്ചതുർഥീ സ്യാത്തതോ/സംസക്തി
നാമികാ.
പദാർഥാഭാവനീ ഷഷ്ഠീ സപ്തമീ തുര്യഗാ സ്മൃതാ.
(യോഗവാസിഷ്ഠം, ഉത്പത്തിപ്രകരണം)

ശുഭേച്ഛയെന്ന ജ്ഞാനഭൂമികയാണ് ഒന്നാമത്തേതായി പറയപ്പെടുന്നത്. വിചാരണ രണ്ടാമത്തേതും തനുമാനസ മൂന്നാമത്തേതും സത്ത്വാപത്തി നാലാമത്തേതുമാകുന്നു. അഞ്ചാമത്തെ ഭൂമിക അസംസക്തിയെന്നും ആറാമത്തേതു് പദാർഥാഭാവനി എന്നും പറയപ്പെടുന്നു. ഏഴാമത്തെ ഭൂമിക തുര്യഗാ (തുര്യാതീതം) എന്ന പേരിലാണറിയപ്പെടുന്നത്.

'ഞാൻ എന്തുകൊണ്ടാണ് ഇങ്ങനെ മൂഢനായി ജീവിക്കുന്നത്? അറിയേണ്ടതിനെ ഇതുവരെയും അറിഞ്ഞിട്ടില്ലല്ലോ. വേദാന്തശാസ്ത്ര പഠനംകൊണ്ടും സജ്ജനസംസർഗ്ഗംകൊണ്ടും അറിയേണ്ടതിനെ ഞാൻ അറിയുകതന്നെ ചെയ്യും.' എന്നിങ്ങനെ വൈരാഗ്യപൂർവ്വമുള്ള ജ്ഞാനതൃഷ്ണ തന്നെ ശുഭേച്ഛ. ലോകത്തിലുള്ള മനുഷ്യരെ പ്രവൃത്തന്മാരെന്നും നിവൃത്തന്മാരെന്നും രണ്ടായി തരംതിരിക്കാം. പ്രേയസ്സിന്നായി പ്രവർത്തിക്കുന്നവർ (ഇഹപരങ്ങളിലുള്ള സുഖാനുഭവത്തിനുവേണ്ടി കാമ്യകർമ്മങ്ങൾ ചെയ്യുന്നവർ) പ്രവൃത്തന്മാരും, ശ്രേയസ്സിന്നായി പ്രവർത്തിക്കുന്നവർ (മോക്ഷപ്രാപ്തിക്കുവേണ്ടി പ്രവർത്തിക്കുന്നവർ) നിവൃത്തന്മാരും ആകുന്നു. നിരവധി ജന്മങ്ങളിൽക്കൂടി നിരന്തരം ദുഃഖം അനുഭവിച്ച ജീവനു് മനുഷ്യജന്മം ലഭിക്കുമ്പോൾ ശാസ്ത്രപഠനംകൊണ്ടും സജ്ജനസംസർഗ്ഗംകൊണ്ടും വിവേകമുദിക്കുന്നു. അപ്പോൾ സംസാരസാഗരത്തിൽനിന്നും കരകയറുന്നതിനുള്ള ഒരേ ഒരു മാർഗ്ഗം ജീവന്മുക്തിപദപ്രാപ്തിയാണെന്നും ആ മുക്താവസ്ഥയിൽമാത്രമേ പരമശാന്തിയും പരമാനന്ദാനുഭൂതിയും സിദ്ധിക്കു എന്നും അറിയുവാനിടയാകുന്നു; അതിനുവേണ്ടി പരിശ്രമിക്കുകയും ചെയ്യുന്നു. എന്നാൽ ജീവനെന്നോ ആത്മാവെന്നോ ജീവന്മുക്തിയെന്നോ പറഞ്ഞാൽ എന്താണെന്നു് ഒന്നും മനസ്സിലാകാതെ അതിനെ അറിയുന്നതിനുള്ള ജിജ്ഞാസയോടെ പലേടത്തും പോയി സജ്ജനങ്ങളെക്കണ്ടും ചോദിച്ചുംകഴിയുമ്പോൾ ഈശ്വരാനുഗ്രഹത്താൽ മഹാത്മാവും ബ്രഹ്മജ്ഞാനിയുമായ ആചാര്യനെ കിട്ടുവാൻ സംഗതിയാകുന്നു. ആചാര്യാനുഗ്രഹം കൊണ്ടും, ഗുരുമുഖത്തുനിന്നു് ആത്മതത്ത്വത്തെ വേണ്ടവിധം ശ്രവിക്കുന്നതിനാലും ദുർവ്വാസനകൾ ക്ഷയിക്കുകയും സദ്വാസന ഉദിക്കുകയും ചെയ്യുന്നു. ശ്രവണമനനനിദിദ്ധ്യാസങ്ങൾ വഴിയാണു് ജ്ഞാനസാധനചെയ്യുന്നവർ ആത്മസാക്ഷാത്കാരം നേടുന്നതു്. ഒന്നാമത്തെ ഭൂമികയിൽ പ്രധാനമായിട്ടുള്ളതു് വേദാന്തതത്ത്വശ്രവണമാണ്. ശ്രവണംകൊണ്ടു് ആത്മാനാത്മവിവേകം ഉണ്ടാകയും, തനിക്കു് ആത്മസാക്ഷാത്കാരത്താൽ മാത്രമേ മുക്തനാകാനൊക്കു എന്നു ബോധ്യമാകയും ചെയ്യുന്നതോടെ ആത്മസാക്ഷാത്കാരത്തിനുള്ള തീവ്രമായ ഇച്ഛ ഉണ്ടാകുന്നു. ഇതുതന്നെയാണു് 'ശുഭേച്ഛ' എന്ന ഒന്നാമത്തെ ജ്ഞാനഭൂമിക.

വേദാന്തശാസ്ത്രപഠനം, സജ്ജനസംസർഗ്ഗം, സദാചാരനിഷ്ഠ ഇവയോടുകൂടി വേദാന്തതത്ത്വവിചാരം ചെയ്യുന്നതാണ് രണ്ടാമത്തെ ഭൂമികയായ 'വിചാരണ'. ജ്ഞാനശാസ്ത്രങ്ങൾ എത്രയൊക്കെ വായിച്ചാലും അനുഭവസമ്പന്നരായ സജ്ജനങ്ങളിൽനിന്നും അറിഞ്ഞാൽ മാത്രമേ ആത്മബോധം ഉണ്ടാവുകയുള്ളു. ശാസ്ത്രപഠനം കൊണ്ടും സജ്ജനസംസർഗ്ഗംകൊണ്ടും ദുർവ്വാസനകൾ ക്ഷയിച്ചു് സദ്വാസനകൾ പ്രവൃദ്ധമാകുന്നു. തത്ഫലമായി പാപകർമ്മങ്ങളിൽ നിന്നു വിമുഖനും പുണ്യകർമ്മങ്ങളിൽ തത്പരനുമായ ഒരുവൻ സദാചാരനിഷ്ഠനായി ജീവിച്ചു തത്ത്വവിചാരം ചെയ്യുന്നതാണു് 'വിചാരണ' എന്ന രണ്ടാമത്തെ ഭൂമിക. ഇതിൽ പ്രധാനമായിട്ടുള്ളതു തത്ത്വവിചരം-മനനം-ആണ്. വേദാന്തതത്ത്വശ്രവണത്താൽ ലഭിച്ച ആത്മബോധത്തെ മനനംകൊണ്ടു് ദൃഢമാക്കിത്തീർക്കണം.

ശുഭേച്ഛ, വിചാരണ എന്നീ ഭൂമികകളുടെ അഭ്യാസത്താൽ ഇന്ദ്രിയവിഷയങ്ങളിൽ വിരക്തി ഉണ്ടാകുമ്പോൾ മനസ്സിനു് ലാഘവം വന്നുചേരുന്നതിനാൽ – തനുതാഭാവം ഉണ്ടാകുന്നതിനാൽ – ആ ഭൂമികയെ 'തനുമാനസ' എന്നു പറയുന്നു. തത്ത്വവിചാരത്താൽ ആത്മബോധമു

---

* നിർവ്വാണപ്രകരണത്തിലെ നൂററിഇരുപതാം സർഗ്ഗത്തിൻ ശ്രവണം, വിചാരണം, അസങ്ഗഭാവനാ, വിലാപനീ, ആനന്ദരൂപാ, സ്വസംവേദനരൂപാ (തുര്യാ), തുര്യാതീതാ എന്നിങ്ങനെയാണു് സപ്തഭൂമികകളുടെ പേരുകൾ.

ണ്ടാകുമ്പോൾ താൻ ഈ ശരീരമല്ലെന്നും ആത്മാവാണെന്നും സർവ്വവ്യാപകമായ ചൈതന്യം തന്നെയാണ തന്നിലും ഉള്ളതെന്നും അറിയാൻ കഴിയും. അപ്പോൾ ഇന്ദ്രിയങ്ങൾക്കും മനസ്സിനും വിഷയങ്ങളിൽ വിരക്തി ഉണ്ടാകയും തത്ഫലമായി രാഗദ്വേഷാദികളില്ലാതായ്ത്തീരുകയും ചെയ്യുന്നു. ഈ ഭൂമികയിൽ പ്രധാനമായിട്ടുള്ളതു നിദിദ്ധ്യാസനമാണ്. വിഷയവിരക്തമായ ചിത്തം ആത്മാനുസന്ധാനം ചെയ്യുന്നതാണ് നിദിദ്ധ്യാസനം. ദ്വൈതഭാവത്താലുണ്ടാകുന്ന വിഷയാഭിലാഷം അദ്വൈതഭാവനയാൽ നിശ്ശേഷം ഇല്ലാതാകയും ചിത്തശുദ്ധി ഉണ്ടാകയുംചെയ്യുമ്പോൾ ചിത്തം, പൂർണ്ണചന്ദ്രനെപ്പോലെ, പ്രകാശമാനമായിത്തീരുന്നു; ജ്ഞാനോദയം ഉണ്ടാകുന്നു.

പൂർവ്വോക്തമായ മൂന്നു ഭൂമികകളുടെ അഭ്യാസത്താൽ ഉണ്ടാകുന്ന വിഷയവിരക്തിയുടെ ഫലമായി രജസ്തമസ്സുകൾ അടങ്ങി മനസ്സ് ശുദ്ധസത്ത്വമായിത്തീരുന്നു; ശുദ്ധസത്ത്വം ആത്മാവിൽ അവസ്ഥിതമാവുകയും ചെയ്യുന്നു. ഇപ്രകാരമുള്ള സത്ത്വാത്മാവസ്ഥിതിയാണ്— സത്താരൂപമായ ആത്മാവിൽ സത്ത്വത്തിനുള്ള അവസ്ഥിതിയാണ്— നാലാമത്തെ ഭൂമികയായ സത്ത്വാപത്തി. നാലാമത്തെ ഭൂമികയിൽ ആണ നിർവ്വികല്പസമാധി ഉണ്ടാകുന്നതു്. നിർവ്വികല്പസമാധിസമയത്തു് വിഷയവിരക്തമായ ചിത്തം ബോധസ്വരൂപമായ അന്തരാത്മാവിൽ ലയിച്ച് ഒന്നായിത്തീരുകയാണ ചെയ്യുന്നതു്. മനസ്സിന്റെ സകലവിധ ചലനങ്ങളും അടങ്ങി ശുദ്ധബോധം മാത്രമായിട്ടുള്ള അവസ്ഥയാണിതു്. ഇപ്രകാരം നാലാമത്തെ ഭൂമികയിലെത്തിയ ജ്ഞാനിയെ 'ബ്രഹ്മവിത്' എന്നാണ് ശാസ്ത്രങ്ങളിൽ പറയുന്നതു്. സകല വിഷയസുഖങ്ങൾക്കും അതീതമായ ബ്രഹ്മാനന്ദം ഈ ഭൂമികയിലാണ് അനുഭൂതമാകുന്നതു്. ഈ അവസ്ഥ എപ്രകാരമെന്ന് പറഞ്ഞറിയിക്കുവാൻ കഴിയുകയില്ല. മാണ്ഡൂക്യോപനിഷത്തിൽ ''നാന്തഃപ്രജ്ഞം, ന ബഹിഃപ്രജ്ഞം, ന പ്രജ്ഞാനഘനം, ന പ്രജ്ഞം, നാപ്രജ്ഞം'' എന്ന് അതി ഗംഭീരമായി വർണ്ണിച്ചിരിക്കുന്നതു് ഈ അവസ്ഥയെത്തന്നെയാണ്. കാരണം, ജാഗ്രദവസ്ഥയിൽ ബഹിഃപ്രജ്ഞനായും സ്വപ്നാവസ്ഥയിൽ അന്തഃപ്രജ്ഞനായും സുഷുപ്ത്യവസ്ഥയിൽ പ്രജ്ഞാനഘനനായും ആണ് ആത്മാവസ്ഥിതി; എന്നാൽ ഈ നാലാമത്തെ സത്ത്വാപത്തിയെന്ന ഭൂമികയിൽ എത്തിയവനെ അന്തഃപ്രജ്ഞനെന്നോ ബഹിഃപ്രജ്ഞനെന്നോ പ്രജ്ഞാനഘനനെന്നോ പറയാൻ കഴികയില്ല; പ്രജ്ഞ ഉണ്ടെന്നോ ഇല്ലെന്നോപോലും പറയാൻ കഴികയില്ല. ഇപ്രകാരമുള്ള നിർവ്വികല്പസമാധിയുടെ നിരന്തരാഭ്യാസത്താൽ ദ്വൈതാനുഭവം നിശ്ശേഷം നശിച്ച് അദ്വൈതഭാവം സ്ഥിരമാകുമ്പോൾ നാലാമത്തെ ഭൂമികയിൽ സ്ഥിതിചെയ്യുന്ന ഇക്കൂട്ടർ ലോകത്തെ സ്വപ്നതുല്യമായിട്ടാണ് കാണുന്നതു്. അതിനാൽ ആദ്യത്തെ മൂന്നു ഭൂമികകളേയും ചേർത്തു് ജാഗ്രത്തെന്നും, നാലാമത്തെ *ഭൂമികയെ സ്വപ്നമെന്നും കണക്കാക്കാം. ഉണർന്നിരുന്നുകൊണ്ട് സ്വപ്നം കാണുന്ന പ്രതീതിയാണ് നാലാമത്തേ ഭൂമികയിൽ എന്നു സാരം. ഈ നിലയിലെത്തിയാൽ രാഗദ്വേഷാദികൾക്ക ലവലേശം സ്ഥാനമുണ്ടാകയില്ല.

സത്ത്വാപത്തിയുൾപ്പെടേയുള്ള നാലു ഭൂമികകളുടെ അഭ്യാസത്താൽ ദൃഢമായ വൈരാഗ്യം ഉണ്ടാകയും തത്ഫലമായി വിഷയവസ്തുക്കളോടുള്ള സംഗഭാവം നിശ്ശേഷം ഇല്ലാതാകയും ചെയ്യുന്നു. ഇപ്രകാരം അസംഗഭാവത്തോടും സമാധിയിൽ ലഭിക്കുന്ന ബ്രഹ്മാനന്ദത്തെ അനുഭവിപ്പാനുള്ള സാമത്ഥ്യത്തോടുംകൂടിയ നിലയാണ് അഞ്ചാമത്തെ ഭൂമികയായ അസംസക്തി. ക്ഷണനേരംകൊണ്ട് ബാഹ്യബോധം വിട്ട് നിർവ്വികല്പസമാധിയിൽ ലയിക്കുവാൻ കഴിഞ്ഞാൽമാത്രമേ അഞ്ചാമത്തെ ഭൂമികയിൽ സുദൃഢമായ നില കിട്ടിയതായികണക്കാക്കാവൂ. അദ്വൈതഭാവം സ്ഥിരമാകുമ്പോൾ അന്തഃകരണത്തിലെ മാലിന്യങ്ങൾ നിശ്ശേഷം നശിച്ചു പോകുന്നു. അഞ്ചാമത്തെ ഭൂമികയിൽ സ്ഥിതിചെയ്യുന്ന ജ്ഞാനിയെ 'ബ്രഹ്മവിദ്വരൻ' എന്നാണ പറയുന്നതു്. അഞ്ചാമത്തെ ഭൂമിക ദൃഢമാകുന്നതോടെ, ക്ഷണനേരംകൊണ്ട് നിർവ്വികല്പസമാധിയിൽ ലയിക്കുവാൻ കഴിയുന്നതോടെ, ആ യോഗി ജ്ഞാനസിദ്ധനും (പരമജ്ഞാനിയും) സാധനാനിർമ്മുക്തനും ആയിത്തീരുന്നു. ആനന്ദ

* പൂർവ്വാവസ്ഥാത്രയം തത്ര ജാഗ്രദിത്യേവ സംസ്ഥിതം
ചതുർത്ഥീ സ്വപ്ന ഇത്യുക്താ സ്വപ്നാഭം യത്ര വൈ ജഗത്.
(യോഗവാസിഷ്ഠം 6. 120. 7.)

ഘനീഭാവസാദൃശ്യംകൊണ്ടു് * അഞ്ചാമത്തെ ഭൂമികയെ സുഷുപ്തിയെന്നു വിളിക്കാം

അഞ്ചാമത്തെ ഭൂമികയിൽനിന്നു് ബ്രഹ്മാനന്ദരസത്തിൽ മത്തനായിട്ടാണു്, മധുവുണ്ടുമയങ്ങിയ വണ്ടിനെപ്പോലെ ബ്രഹ്മനിർവ്വതിയാൽ ആനന്ദമത്തനായിട്ടാണു്, ആറാമത്തെ ഭൂമികയിൽ എത്തുന്നതു്. അഞ്ചാമത്തെ ഭൂമികാഭ്യാസംകൊണ്ടു് ദൃഢമായിത്തീൻ ആത്മനിർവ്വതിയാൽ ആനന്ദമത്തനായി അകത്തും പുറത്തുമുള്ള പദാത്ഥങ്ങളുടെ ഓമ്മ (ഭാനം) ലവലേശം ഇല്ലാതിരിക്കുകയും അന്യരുടെ പ്രയത്നംകൊണ്ടുമാത്രം ബാഹ്യബോധം ഉണ്ടാകയും ചെയ്യുന്ന അവസ്ഥയിലാണു് ആറാമത്തെ ഭൂമികയായ 'പദാത്ഥാഭാവനി' ആവിർഭവിക്കുന്നതു്. ആറാമത്തെ ഭൂമികയിലെത്തിയ ജ്ഞാനിയെ 'ബ്രഹ്മവിദ്വരീയാൻ' എന്നാണു പറയുന്നതു്. ഈ നിലയിൽ ദേഹവാനെങ്കിലും ലവലേശം ദേഹബോധമില്ലാതെ നിവ്വാണസ്വരൂപനായിട്ടാണു് ജ്ഞാനി ഇരിക്കുന്നതു്. * ഈ അവസ്ഥയെ തുയ്യാവസ്ഥയെന്നു വിളിക്കാം.

ആറാമത്തെ ഭൂമികയുടെ അഭ്യാസത്താൽ ദ്വൈതഭാവം നിശ്ശേഷമകന്നു് സ്വരൂപനിഷ്ഠനായി, ആത്മാരാമനായി, ഇരിക്കുന്ന അവസ്ഥയാണു് 'തുര്യഗാ' (തുയ്യാതീതാ) എന്നറിയപ്പെടുന്ന ഏഴാമത്തെ ഭൂമിക. ജീവന്മുക്തിയുടെ അത്യുന്നതമായ നിലയാണിതു്. ഈ നിലയിൽ എത്തിയ ജ്ഞാനിയാണു് 'ബ്രഹ്മവിദ്വരിഷ്ഠൻ.' ഏഴാമത്തെ ഭൂമികയായ തുയ്യാതീതം സവ്വഭാവാതീതമായതിനാൽ ഒരുതരത്തിലും * മനോവാക്കായങ്ങളാൽ ഗ്രഹിക്കാൻ കഴിയുന്ന ഒന്നല്ല. മഹാഭാഗ്യവാന്മാരും മഹാത്മാക്കളും ആത്മാരാമന്മാരുമായിട്ടുള്ളവരാണു്, സപ്തമഭൂമികയായ തുര്യാതീതത്തിൽ എത്തിയിട്ടുള്ളവരാണു്, അത്യുച്ചാവസ്ഥയെ പ്രാപിച്ച പരമജ്ഞാനികൾ.

ഇന്ദ്രിയങ്ങളാകുന്ന ഘോരശത്രുക്കളെ ജയിച്ചു് ഈ സപ്തഭൂമികകളിൽ വത്തിക്കുന്നവർ മാത്രമേ ലോകത്തിൽ വന്ദിക്കപ്പെടേണ്ടവരായിട്ടുള്ളു; എന്തുകൊണ്ടെന്നാൽ ചക്രവത്തിപദത്തേയും ഇന്ദ്രപദത്തെത്തന്നെയും തൃണസമാനമാക്കുന്ന സാരവത്തായ ജീവന്മുക്തിപദത്തെ ഈ ലോകത്തിൽവെച്ചുതന്നെ അവർ പ്രാപിക്കുന്നു.

---

* ആനന്ദൈകഘനീഭാവാത്സുഷുപ്താഖ്യാ തു പഞ്ചമീ
അസംവേദനരൂപാഥ ഷഷ്ഠീ തുര്യപദാഭിധാ.
(യോഗവാസിഷ്ഠം 6. 120. 8)

* തുര്യാതീതപദാവസ്ഥാ സപ്തമീ ഭൂമികോത്തമാ
മനോവചോഭിരഗ്രാഹ്യാ സ്വപ്രകാശപദാത്മികാ.
(യോഗവാസിഷ്ഠം. 6. 120. 9)

---

വേദാന്തത്തിലെ സപ്തഭൂമികകളും യോഗശാസ്ത്രത്തിലെ ഷട്ചക്രങ്ങളും തമ്മിൽ വളരെ സാമ്യമുണ്ടു്. വേദത്തിലെ ആദ്യത്തെ മൂന്നു ഭൂമികകൾ യോഗിയുടെ മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരം എന്നീ സ്ഥാനങ്ങളാകുന്നു. ഗുദം, ലിംഗം, നാഭി എന്നീ മൂന്നു ഭൂമികകളിലാണു സാധാരണയായി മനസ്സിന്റെ വാസം. അവിടെ നിന്നു മനസ്സു് നാലാമത്തെ ഭൂമികയിലേയ്ക്കു് ഉയരുമ്പോൾ, അതായതു് അനാഹതപദ്മത്തിൽ എത്തുമ്പോൾ, ജീവാത്മാവിനെ ഒരു ദീപശിഖപോലെ കാണാറാകുന്നു; കൂടാതെ ജ്യോതിർദശനവും ഉണ്ടാകുന്നു. സാധകനപ്പോൾ ചോദിക്കുന്നു: 'എന്താണിതു്! എന്താണിതു്!' മനസ്സു് പഞ്ചമഭൂമികയിലേയ്ക്കു് ഉയന്നാൽ ഈശ്വരകഥമാത്രം കേൾക്കാനേ ഇഷ്ടമുണ്ടായിരിക്കു. ഇവിടെയാണു യോഗികളുടെ വിശുദ്ധചക്രം. ഷഷ്ഠഭൂമികയും യോഗത്തിൽ പറയുന്ന ആജ്ഞാചക്രവും ഒന്നാകുന്നു. മനസ്സവിടെ എത്തിയാൽ ഈശ്വരദശനം ഉണ്ടാകുന്നു. അവിടെയും ഭഗവാന്നും ഭക്തന്നുമിടയ്ക്കു് ഒരു തടവുണ്ടു്. ചിമ്മിനിവിളക്കിലെ നാളംപോലെ. തൊടാനൊക്കില്ല, ഇടയ്ക്കു് ചിമ്മിനിയുടെ തടവുള്ളതുകൊണ്ടു് ........ ഷട്ചക്രങ്ങളും ഭേദിച്ചു കഴിഞ്ഞാൽ, സപ്തഭൂമികയിലായി. അവിടെ ചെന്നാൽ മനസ്സു് ലയം പ്രാപിക്കുന്നു. ജീവാത്മാവും പരമാത്മാവും ഒന്നായിത്തീരുന്നു, സമാധി പ്രാപിക്കുന്നു. ദേഹബുദ്ധി പോകുന്നു: ബാഹ്യബോധം ഇല്ലാതാകുന്നു. നാനാത്വബുദ്ധി നശിക്കുന്നു; വിചാരം നിലയ്ക്കുന്നു.... സമാധി പ്രാപിച്ചുകഴിഞ്ഞാൽ ഇരുപത്തൊന്നു നാൾക്കുള്ളിൽ മരണം സംഭവിക്കും.

(ശ്രീരാമകൃഷ്ണവചനാമൃതം, ഒന്നാം ഭാഗം 314-315)

# ഗരുഡൻ

കെ. കെ. മേനോൻ, ബി. ഏ. ബി. എൽ.

മോഹഞ്ജദാരോ, ഹാരപ്പാ മുതലായ സംസ്കാരങ്ങളുടെ കാലത്തു്, ബി. സി. സുമാർ 3500-ാമാണ്ടിൽ, ഒരു മാതൃദേവതയേയും ശിവനേയും ആരാധിച്ചുവന്നിരുന്നു എന്നതു് ആധുനികഗവേഷകന്മാരുടെ അഭിപ്രായത്തിൽ അനിഷേധ്യമായ സംഗതിയാണു്. അക്കാലത്തു വൈഷ്ണവാരാധനയ്ക്കു സ്ഥാനം ഉണ്ടായിരുന്നതായി കാണിക്കുന്ന തെളിവുകൾ ഒന്നും ഇതുവരെ കണ്ടുകിട്ടിയിട്ടില്ല. ഹാരപ്പാസംസ്കാരം ഇന്ത്യയുടെ അന്തർഭാഗങ്ങളിൽ ബി. സി. 1500 വരെ നിലനിന്നു എന്നുള്ളതിന്നും സംശയമില്ല. ഈ ഹാരപ്പന്മാർ വലിയ പട്ടണങ്ങളിലും ദുർഗ്ഗങ്ങളിലും നിവസിച്ചിരുന്ന ഒരു പ്രബലജനതയായിരുന്നു. സിന്ധുനദി കടന്നുവന്ന ആര്യന്മാർ ഇന്ത്യയിൽ പ്രവേശിച്ചപ്പോൾ സംസ്കാരസമ്പന്നരും പ്രബലരുമായ ഈ ഹാരപ്പന്മാരോടാണു പോരിടേണ്ടിവന്നതു്. അവരുമായി വളരെക്കാലം പോരിടേണ്ടിവന്നുവെന്നും അതുനിമിത്തം പല ശതാബ്ദങ്ങൾകൊണ്ടാണു് ആര്യന്മാർ പഞ്ചനദം കൈയ്‌വശപ്പെടുത്തിയതെന്നും ഋഗ്വേദസംഹിതയിൽ കാണാം. ആര്യന്മാർ അശ്വാരൂഢരും ബലശാലികളുമായിരുന്നതുകൊണ്ടു് അവർക്കു ക്രമേണ ഹാരപ്പന്മാരെ കീഴടക്കാനും അവരുടെ നഗരങ്ങൾ നശിപ്പിക്കുവാനും സാധിച്ചു. ആര്യന്മാർ ആദ്യമായി ഭാരതത്തിൽ പ്രവേശിച്ചതു് ബി. സി. 2500-ാമാണ്ടോടുകൂടിയാണു്. ബി. സി. 1500-ാമാണ്ടോടുകൂടി പഞ്ചനദം മുതലായ സ്ഥലങ്ങളിൽ ഹാരപ്പാസംസ്കാരം അസ്തമിച്ചു. ഋഗ്വേദത്തിലെ ആദ്യസൂക്തങ്ങൾ കാബൂൾ നദീതീരത്തുവെച്ചു് എഴുതിയവയായതുകൊണ്ടു മന്ത്രനിർമ്മാണകാലം ബി. സി. 2500-ൽ തുടങ്ങി 2000-ത്തിന്നും 1500-ന്നും ഇടയ്ക്കുവരെയുമാണെന്നു പറയാവുന്നതാണു്. *

* ഋഗ്വേദം - വള്ളത്തോൾ. മുഖവുര - സർദാർ കെ. എം. പണിക്കർ

ഋഗ്വേദത്തിൽ വിഷ്ണുവിനെ കാണാനുണ്ടു്; പക്ഷെ പ്രധാന നടൻ ഇന്ദ്രനാണു്. വിഷ്ണുവിനെ ഏതാനും മന്ത്രങ്ങളിൽ സ്തുതിച്ചിട്ടുണ്ടു്. എങ്കിലും ഇന്ദ്രാദിദേവന്മാരോടു താരതമ്യപ്പെടുത്തിനോക്കുമ്പോൾ പ്രാബല്യംകുറഞ്ഞ ഒരു ദേവനാണു് വിഷ്ണു.

ക്ഷിപ്രമോതുവൻ, വിഷ്ണുവിൻ വീര്യങ്ങൾ<br>
ഇപ്പൃഥിവ്യാദി ലോകകർത്താവിവൻ;<br>
അപ്പുറം സഹസ്ഥാനമുറപ്പിച്ചാൻ<br>
മുപ്പദം കൊണ്ടളന്നീ മഹത്സ്തുതൻ.<br>
ആരുടെ മൂന്നു വൻതൃക്കഴൽ വെപ്പിൽ —<br>
പ്പാരുകളാകെയുമപ്പെട്ടൊതുങ്ങിയോ;<br>
വീരചര്യയാൽ സ്തുത്യർഹനാ വിഷ്ണു,<br>
ഘോരദുർഗ്ഗഗാദ്രിസ്ഥമൃഗംപോലെ.<br>
നിങ്ങൾ വർണ്ണ്യനാമമ്മഹാശൂരനും<br>
വിഷ്ണുവിന്നുമൊരുക്കുവിൻ പേയത്തെ:<br>
കേറി വാഴ്‌വോർ ഘനോപരി തേജസ്സിൽ,<br>
ച്ചാരു വാജിയാൽപ്പോലിദ്യുരാധഷ്ർ.

(ഋഗ്വേദം തർജ്ജമ വള്ളത്തോൾ vol. I പേജ് 332, 334)

എന്നും മററും ഋഗ്വേദത്തിൽ കാണുന്നതുകൊണ്ടു് അക്കാലത്തു വിഷ്ണുവും ത്രിവിക്രമാവതാരവും മററും അപരിചിതമായിരുന്നില്ല എന്നു് അനുമാനിയ്ക്കേണ്ടിയിരിക്കുന്നു. മത്സ്യാവതാരത്തിന്നും വേദങ്ങളിൽ സ്ഥാനം കാണാനുണ്ടു്. ആ സ്ഥിതിയ്ക്കു് ഹാരപ്പന്മാർക്കു് മഹാവിഷ്ണുവും അപരിചിതനായിരുന്നിരിക്കയില്ല. ഹാരപ്പാസംസ്കാരത്തിൻെറ ഒരു ഭാഗം മാത്രമല്ലേ നമ്മുടെ ദൃഷ്ടിയിൽ പെട്ടുകഴിഞ്ഞിട്ടുള്ളു. മററു ഭാഗങ്ങൾ കൂടി ഗോചരമാകുമ്പോൾ അക്കാലത്തു മഹാവിഷ്ണുവിനെക്കൂടി ആരാധിച്ചുവന്നിരുന്നു എന്നതു വ്യക്തമാവുന്നതായിരിക്കാം.

എന്നാൽ ഹാരപ്പന്മാരുടെയും ആര്യന്മാരുടെയും ദൈവങ്ങൾക്കു് ഇന്നു നാം കല്പിച്ചുവരുന്ന വാഹനങ്ങളോ ആയുധങ്ങളോ ഉണ്ടായിരുന്നില്ല. ഋഗ്വേദത്തിലെ ഇന്ദ്രനു് ഐരാവതം ഉണ്ടായിരുന്നില്ല; രണ്ടു് അശ്വങ്ങളെ പൂട്ടിയിരുന്ന രഥമായിരുന്നു വാഹനം.

ചിനച്ചു വീർത്തയവിട്ടമശ്വങ്ങളാൽ —
ഝനം സദാപി കീഴടക്കിയോനിന്ദ്രൻ.
(ഋഗ്വേദതജ്ജമ)

എന്നും മററുമാണ് ഋഗ്വേദത്തിൽ ഇന്ദ്രൻെറ അശ്വദ്വയത്തെ പുകഴ്ത്തുന്നതു്. അക്കാലത്തു വിഷ്ണു അപരിചിതനായിരിക്കയില്ലെങ്കിലും ഗരുഡൻ അത്രതന്നെ പരിചിതനായിരുന്നില്ല.

ഈ വാഹനങ്ങളൊക്കെ വന്നുചേർന്നതു് പുരാണങ്ങളുടെകാലത്താണ്. ഹിന്ദുമതത്തിൻെറ ക്രമേണയുള്ള വളർച്ചയെപ്പററിയും, വാഹനങ്ങളുടേയും ആയുധങ്ങളുടേയും വരവിനെപ്പററിയും സർ. രാധാകൃഷ്ണൻ ചൂണ്ടിക്കാണിക്കുന്നുണ്ടു്: 'നമ്മുടെ പുരാണങ്ങളിൽ നോക്കിയാൽ കാണാം പുതിയ പുതിയ വർഗ്ഗങ്ങളെയും അവരുടെ ദൈവങ്ങളെയും പ്രാചീനഹിന്ദുകുടുംബത്തിലേയ്ക്കു് സ്വാഗതം ചെയ്തിട്ടുള്ളതായിട്ടു്. പ്രാചീനകാലത്തു പല വർഗ്ഗക്കാരും വിഭാഗക്കാരും മൃഗങ്ങളെയും ആയുധങ്ങളെയും ആരാധിച്ചുവന്നു. ആ വർഗ്ഗക്കാർ ഹിന്ദുമതത്തിലേയ്ക്കു വന്നപ്പോൾ അവരെ അനുഗമിച്ചു മൃഗങ്ങൾ ദൈവങ്ങളുടെ വാഹനങ്ങളോ സഖാക്കളോ ആയി രൂപംകൊണ്ടു. ഒരു ദൈവം മയിലിൻെറ മുകളിൽ കയറി ഇരിപ്പുറപ്പിച്ചു; ഒരു ദൈവം അരയന്നത്തെ സ്വീകരിച്ചു; ഒരാൾ ഋഷഭാരൂഢനായി. നാലാമതൊരാൾ ആടിൻെറ മുകളിൽ കയറി. അപ്പോൾതന്നെയായിരിക്കണം മഹാവിഷ്ണുവിനു് ഗദയും ശിവനു് ശൂലവും ദുർഗ്ഗയ്ക്കു ഖഡ്ഗവും മററും കിട്ടിയതു്. പ്രാചീനകാലത്തുണ്ടായിരുന്ന പ്രകൃത്യാരാധനയിൽ നിന്നു് സഗുണോപാസനയിലേയ്ക്കു പ്രവേശിയ്ക്കുന്ന ഘട്ടത്തെയാണ് ഹനുമാനും ശ്രീരാമനും തമ്മിലുള്ള സൗഹൃദം കുറിയ്ക്കുന്നതു്. കാളിയമർദ്ദനമാകട്ടെ സർപ്പാരാധനയുടെ അന്ത്യഘട്ടമോ അധഃപതനമോ കുറിയ്ക്കുന്നു. വൈദികാദർശങ്ങൾക്കും ശൈവാരാധനയ്ക്കും തമ്മിലുണ്ടായിരുന്ന സമ്മർദ്ദനത്തെയാണു ശിവൻെറ വില്ലിനെ ശ്രീരാമൻ മുറിയ്ക്കുന്നതായിക്കാണിയ്ക്കുന്നതു്. ഒടുവിൽ ശിവൻ ദക്ഷിണദേശങ്ങളിലെ ആരാധനാമൂർത്തിയായി; ദക്ഷിണാമൂർത്തിയായി. ഇതിൽ നിന്നു് മഹാവിഷ്ണുവിനു് ഗരുഡനെ വാഹനമായിട്ടു കിട്ടിയതു് പുരാണങ്ങളുടെ കാലത്താണെന്നൂഹിക്കാം. അതിനുമുമ്പു ദൈവങ്ങളൊക്കെ അശ്വങ്ങളെ പൂട്ടിയിരുന്ന രഥങ്ങളിലാണു സഞ്ചരിക്കാറു്.

കശ്യപപ്രജാപതിയ്ക്കു വിനതയിൽ ജനിച്ച രണ്ടാമത്തെ പുത്രനാണു ഗരുഡൻ. ജ്യേഷ്ഠപുത്രനാണു സൂര്യ്യസാരഥിയായ അരുണൻ. വിനതയും സപത്നിയായ കദ്രുവും തമ്മിൽ ഉച്ചൈശ്രവസ്സിൻെറ നിറത്തെപ്പററി ഉണ്ടായ വാദത്തിൽ വിനത തോററതുകൊണ്ടു് അവൾക്കു് കദ്രുവിൻെറയും അവളുടെ നാഗശിശുക്കളുടെയും ദാസിയായി താമസിക്കേണ്ടി വന്നു. സ്വമാതാവിനെ ദാസ്യത്തിൽനിന്നു മോചിപ്പിയ്ക്കുവാൻ നാഗന്മാരുടെ വരുതിയനുസരിച്ചു് അമൃതംകൊണ്ടുവരുവാനായി ഗരുഡൻ പുറപ്പെട്ടു. വഴിക്കു് 'ആലംബതീർത്ഥ'ത്തിൻെറ സമീപത്തിൽവെച്ചു് 'സുപ്രതീക' എന്ന ആനയേയും 'വിഭാവസു' എന്ന ആമയെയും ഭക്ഷിച്ചു് ഇന്ദ്രനെ സമീപിച്ചു. യുദ്ധത്തിൽ ഇന്ദ്രനെ തോല്പിച്ചു. അമൃതുമായി മടങ്ങി. വഴിക്കുവെച്ചു മഹാവിഷ്ണുവിനെ കാണാൻ സംഗതിയായി. ഭഗവാനെ വന്ദിച്ചു. അപ്പോൾ ഭഗവാൻ സുധാപാനം കൂടാതെതന്നെ ജരാമരണാദികൾ ഇല്ലാതിരിക്കാനുള്ള വരങ്ങൾ കൊടുത്തു. തത്സമയം ഗരുഡൻ വിഷ്ണുവിനോടു്, 'ഭവതോऽപി വരം ദദ്മി വൃണോതു ഭഗവാനപി'(അങ്ങേയ്ക്കും ഞാനൊരു വരം തരാം; അങ്ങു ചോദിച്ചോളൂ- ഭാരതം 1. 33. 16.) എന്നു പറഞ്ഞു. അപ്പോൾ ഭഗവാൻ ഗരുഡനോടു്,

എങ്കിലെനിയ്ക്കു നീ വാഹനമാകണം,
എൻകൊടിയ്ക്കുകവും നീയായിരിക്കണം.

എന്നു് ആവശ്യപ്പെട്ടു. അതനുസരിച്ചു് ഗരുഡൻ മഹാവിഷ്ണുവിൻെറ വാഹനവും ധ്വജത്തിലെ അടയാളവുമായിത്തീർന്നു. നാഗശിശുക്കൾ അമൃതെടുത്തു ദർഭയിൽ വെച്ചു് സ്നാനത്തിനുപോയി. ആ സന്ദർഭത്തിൽ ഇന്ദ്രൻ ഓടി വന്നു് അമൃതെടുത്തുകൊണ്ടുപോയി. നാഗങ്ങൾ മടങ്ങിവന്നു് ആ ദർഭ നക്കിനോക്കി. അതാണത്രേ സർപ്പങ്ങളുടെ നാക്കു പിളരാൻ കാരണം; അമൃതു വെച്ചിരുന്ന ദർഭയ്ക്കു ദിവ്യത്വവും കിട്ടി.

ഗരുഡനു നീലനിറമായിരിയ്ക്കണം. കൊക്കും കാലും കഴുകൻേറതുപോലെയായിരിക്കണം. ഉരുണ്ട കണ്ണുകളും നാലു കൈയ്യുകളും വേണം. ഉഗ്രമായ ചിറകുകൾ മഞ്ഞനിറമായിരിയ്ക്കും. ഒരു കൈയ്യിൽ കുട, മറെറാന്നിൽ അമൃതം; ബാക്കി രണ്ടു കരങ്ങളും അഞ്ജലി ബന്ധിച്ചും. ഭഗവാൻെറ വാഹനമായിരിയ്ക്കുമ്പോൾ അമൃതും കുടയും ഉണ്ടായിരിക്കയില്ല; ആ കരങ്ങളെക്കൊണ്ടു ഭഗവാനെ ചുമന്നിരിയ്ക്കും.

'ശില്പരത്ന'ത്തിൽ രണ്ടു വിവരണങ്ങൾ കാണാനുണ്ട്. ഒന്നിൽ മുട്ടുവരെ കനകവർണ്ണവും മുട്ടുമുതൽ നാഭിവരെ തൂവെള്ളയും നാഭിമുതൽ കഴുത്തുവരെ കടുംചുവപ്പും കഴുത്തുമുതൽ ശിരസ്സുവരെ കൃഷ്ണവർണ്ണവുമാണ്. കണ്ണുകൾ മഞ്ഞനിറത്തിലും കൊക്ക് നീലനിറത്തിലുമാണ്. രണ്ടു കരങ്ങളേ ഉള്ളു. ഒന്ന് അഭയഹസ്തമാണ്. രണ്ടാമത്തെ വിവരണത്തിൽ എട്ടു ഹസ്തങ്ങളുണ്ട്. അതിൽ ആറു കരങ്ങളിൽ അമൃതകലശം, ഗദ, ശംഖ്, ചക്രം, ഖഡ്ഗം, നാഗം ഇവയാണുണ്ടായിരിക്കുക. മററു രണ്ടു കരങ്ങളെപ്പററി ഒന്നും പറഞ്ഞിട്ടില്ല. 'ശ്രീതത്ത്വനിധി' എന്ന ഗ്രന്ഥത്തിൽ മൂന്നാമതൊരു വിവരണം കാണാനുണ്ട്. അതിൽ മുട്ടുകുത്തിനില്ക്കുന്ന ഗരുഡനാണ്; തവിട്ടുനിറവും ദേഹത്തിൽ നിറച്ചു നാഗങ്ങളും ഉണ്ട്. ദേഹവും മുഖവും മനുഷ്യരൂപം. പക്ഷേ നാസിക വളരെ നീണ്ടിരിയ്ക്കും. രണ്ടു ഹസ്തങ്ങളേ ഉള്ളു; അവ അഞ്ജലിബദ്ധങ്ങൾ.

'സദാഗമായതന്ത്ര'ത്തിലെ ഗരുഡവർണ്ണന ഇങ്ങനെയാണ്:

അമൃതകലശഹസ്തം കാന്തിസമ്പൂർണ്ണദേഹം<br>
സകലവിബുധവന്ദ്യം വേദശാസ്ത്രൈകചിന്ത്യം<br>
വിതതസുലഭപക്ഷൈ ർദൂയമാനാണ്ഡഗോളം<br>
സകലവിഷവിനാശം ചിന്തയേത് പക്ഷിരാജം.

വാഹനമായിട്ടുകാണുന്ന ഗരുഡന്മാരിൽ വെച്ച് ഏററവും സുന്ദരമായിട്ടുള്ളത് ശ്രീരംഗം ക്ഷേത്രത്തിലെ ഗരുഡനാണ്. എഴുന്നള്ളത്തു സമയത്ത് ആ ഗരുഡൻെറ മുഖത്തേയ്ക്കു നോക്കിയാൽ ഭക്തി, ഭഗവാനെ ചുമക്കുവാൻ സാധിച്ച കൃതാൎത്ഥത, എല്ലാം മാറി മാറി പ്രകാശിക്കുന്നതു കാണാം. കുംഭകോണത്തിൽനിന്നു സുമാർ അഞ്ചുനാഴിക ദൂരെയായിട്ടു 'നാച്ചിയാർ കോവിൽ' എന്ന ഒരു പ്രസിദ്ധമായ വിഷ്ണുക്ഷേത്രമുണ്ട്. തിരുമങ്ക ആൾവാറുടെ ജീവിതവുമായി വളരെ ബന്ധപ്പെട്ടിട്ടുള്ള ഒരു ക്ഷേത്രമായതുകൊണ്ട് അതിനു സുമാർ ആയിരത്തിഇരുനൂറു കൊല്ലത്തിൽ കുറയാതെ പഴക്കമുണ്ടെന്ന് അനുമാനിക്കാവുന്നതാണ്. ഇവിടെ കരിങ്കല്ലുകൊണ്ടുണ്ടാക്കീട്ടുള്ള ഒരു വലിയ ഗരുഡൻ ഉണ്ട്. സുമാർ ആറടി ഉയരം ഉണ്ട്. സാധാരണ കാലങ്ങളിലൊക്കെ അതു് ഒരു മൂലസ്ഥാനമൂൎത്തിയാണ്. മൂലസ്ഥാനമൂൎത്തികൾക്കുള്ളതുപോലെ പൂജാദികളെല്ലാം ഉണ്ട്. എന്നാൽ ജന്മോത്സവത്തിൽ ഒരു ദിവസം ഭഗവാനെ ഈ കൽഗരുഡൻെറ ചുമലിൽ ഏററീട്ടു വീഥികളിലേയ്ക്ക് എഴുന്നള്ളിക്കും. ഗർഭഗൃഹത്തിൻെറ പുറത്തുള്ള മണ്ഡപത്തിലേയ്ക്ക് നാലാളുകൾ ചുമന്നിട്ടാണ് ഗരുഡവിഗ്രഹത്തെ എഴുന്നള്ളിക്കുക. പിന്നെ ഓരോ വാതിലുകളുടെ പുറത്തേയ്ക്കു കടത്തുമ്പോൾ ആളുകളുടെ എണ്ണം ഇരട്ടിച്ചുവരും. വീഥിയിൽ എത്തുമ്പോൾ മുപ്പത്തിരണ്ടുപേരാണ് ചുമക്കുക. എന്നാലും അവർ വിയർത്തൊലിച്ചു കഷ്ടപ്പെടുന്നതു കാണാം. മടങ്ങിവരുമ്പോഴും അതേപോലെ തന്നെ ഗോപുരം മുതല്ക്കേ ചുമക്കുന്നവരുടെ എണ്ണം കുറഞ്ഞുകുറഞ്ഞു വരും. ഈ അത്ഭുതകാഴ്ച കാണാൻ ആളുകൾ ആയിരക്കണക്കിനു വന്നു ചേരുന്നതു സാധാരണയാണ്.

---

ചക്രം സപദ്മമപി ചാരുകരാരവിന്ദേ<br>
ഗുർവ്വീ ഗദാദരവരശ്ച വിഭാതി യസ്യ<br>
പക്ഷീന്ദ്രപൃഷ്ഠപരിരോപിത പാദപദ്മോ<br>
ദൃഗ്ഗോചരോ ഭവതു മേദ്യ സദീനബന്ധുഃ.

കരകമലങ്ങളിൽ ചക്രവും പദ്മവും ഗദയും ശംഖും ധരിച്ചിട്ട്, പുറത്തുകയറുവാനായി ഒരു കാൽ ഗരുഡൻെറ പുറത്തു ഉയൎത്തിവെച്ചിരിക്കുന്ന ദീനബന്ധുവായ വിഷ്ണു എനിയ്ക്കു പ്രത്യക്ഷമായി ഭവിക്കേണമേ.

# യയാതിഗീതം

## ബ്രഹ്മചാരി ആത്മചൈതന്യൻ

ദക്ഷപ്രജാപതിയുടെ അമ്പതു പെൺമക്കളിൽ അദിതി മുതലായ പതിമ്മൂന്ന പേരെ കശ്യപപ്രജാപതിയ്ക്കു വിവാഹം ചെയ്തുകൊടുത്തു. അവരിൽ കശ്യപനു ജനിച്ചവരാണ് ആദിത്യന്മാർ, ഇന്ദ്രാദികഠം, വിവസ്വാൻ, യമൻ മുതലായവർ. അദിതിപുത്രനായ വിവസ്വാൻെറ മകനായിരുന്ന വൈവസ്വതമനു. അദ്ദേഹത്തിൻെറ എട്ടാം സന്താനമായ ഇളയ്ക്കു് അതികീർത്തിമാനും പതിമ്മൂന്ന ദ്വീപുകഠംക്കു് അധിപനും പ്രസിദ്ധനും ആയി പുരൂരവസ്സ് എന്നു് ഒരു പുത്രനുണ്ടായിരുന്നു. പുരൂരവസ്സ് അമാനുഷപ്രഭാവനായിരുന്നതിനാൽ അഹങ്കരിച്ചു് വിപ്രാദികളെപ്പോലും ഉപദ്രവിച്ചതിനാൽ സനത്കുമാരമുനിയുടെ ശാപംമൂലം നഷ്ടപ്രഭാവനായിത്തീർന്നു. പുരൂരവസ്സിൻെറ ആറു മക്കളിൽ മൂത്തവനായ ആയുസ്സിനുണ്ടായ സന്താനങ്ങളിൽ ജ്യേഷ്ഠപുത്രനായിരുന്നു നഹുഷൻ. സത്യവിക്രമനും ധീമാനുമായിരുന്ന നഹുഷൻ ധർമ്മത്തോടെ ഊഴി വാണു. പ്രതാപത്താൽ ദേവന്മാരെയും മുനികളെയും കൂടി അതിശയിച്ചു; ഇന്ദ്രപദംകൂടി കരസ്ഥമാക്കി. ആ നഹുഷന്നു് യതി, യയാതി, സംയാതി, ആയാതി, യയതി എന്നു് ആറു മക്കളുണ്ടായിരുന്നു. യതി യോഗാഭ്യാസംമൂലം ബ്രഹ്മനിഷ്ഠനായിത്തീർന്നു. അതിനാൽ നഹുഷൻെറ കാലശേഷം ഊഴിവാണതു് യയാതിയാണ്.

യയാതി അസുരഗുരുവായ ശുക്രൻെറ മകഠം ദേവയാനിയെ പാണിഗ്രഹണം ചെയ്തു. അവക്കു രണ്ടു പുത്രന്മാർ ഉണ്ടായി: യദുവും തുർവ്വസുവും. അസുരരാജാവായിരുന്ന വൃഷപർവ്വാവിൻെറ മകഠം ശർമ്മിഷ്ഠ വിധിവൈപരീത്യത്താൽ ദേവയാനിയുടെ ദാസിയായിട്ടു് യയാതിയുടെ കൊട്ടാരത്തിൽ കഴിഞ്ഞിരുന്നു. അവളുമായുണ്ടായ വേഴ്ചമൂലം യയാതിയ്ക്കു് ദ്രുഹ്യു, അനു, പൂരു എന്നു മൂന്നു പുത്രന്മാർകൂടി ജനിച്ചു. യയാതി ശർമ്മിഷ്ഠയെ വേട്ടതിൽ കുപിതയായ ദേവയാനിയുടെ പരാതി കേട്ടു് ശുക്രാചാര്യർ യയാതിയെ ശപിച്ചു: ''നിന്നെ അകാലത്തിൽ ജരാനരകഠം ബാധിക്കട്ടെ,'' എന്നു്. എങ്കിലും യയാതിയുടെ പ്രാർത്ഥനമൂലം അദ്ദേഹം ഇങ്ങനെ ശാപമോക്ഷവും നല്കി: ''നിൻെറ ജരാനരകഠം നിൻെറ ഇച്ഛപോലെ മററാക്കെങ്കിലും കൈയ്മാററം ചെയ്യാവുന്നതാണ്.'' സന്തുഷ്ടനായ യയാതി ഒരു വരംകൂടി യാചിച്ചു: ''എൻെറ ജരാനരകഠം ഏററുവാങ്ങുന്ന പുത്രന്നു് രാജ്യവും പുണ്യവും കീർത്തിയും ലഭിയ്ക്കുവാൻ അങ്ങു് അനുഗ്രഹിക്കണം.'' ശുക്രാചാര്യർ ആ വരവും നല്കി.

ശുക്രശാപംമൂലം ജരാനരകഠം ബാധിച്ച യയാതി തൻെറ പുത്രന്മാരെ ഓരോരുത്തരെ സമീപിച്ചു് കുറച്ചുകാലത്തേയ്ക്കു തൻെറ ജരാനരകഠം ഏററുവാങ്ങണമെന്നഭ്യർത്ഥിച്ചു. തൻെറ വിഷയഭോഗേച്ഛയ്ക്കു തൃപ്തി വരാഞ്ഞതിനാൽ യൗവനയുക്തനായി ഭോഗസുഖമനുഭവിച്ചു് അഭിലാഷപൂർത്തി വരുത്താനാണ് താൻ ഇപ്രകാരം അഭ്യർത്ഥിക്കുന്നതെന്നും യയാതി അവരെ മനസ്സിലാക്കി. പക്ഷേ യദു, തുർവ്വസു, ദ്രുഹ്യു, അനു എന്നീ നാലു മക്കളും പല പല കാരണങ്ങഠം പറഞ്ഞു് അച്ഛൻെറ അഭ്യർത്ഥന നിരസിച്ചു. ജരാനരകഠം ബാധിച്ചാൽ, ശരീരത്തിനു ചുളിവു വീഴും: സുഖമില്ലാതാകും; ശക്തി കെടും; ചടച്ചു പോകും; സ്ത്രീജനങ്ങളുടെ ഹാസ്യപാത്രമാകും; രാജ്യസുഖവും സ്ത്രീസുഖവും പോകും; എന്നിങ്ങനെയുള്ള കാരണങ്ങളാണ് അവർ പറഞ്ഞതു്. തൻെറ അഭ്യർത്ഥന നിരസിച്ചതിനാൽ യയാതി അവരെ ഓരോരുത്തരേയും ശപിച്ചു. യദുവിൻെറ മക്കഠംക്കു രാജ്യം കിട്ടാതെയാകട്ടെയെന്നും തുർവ്വസുവിന്നു് വംശവിച്ഛിത്തി വരുമെന്നും മാംസഭക്ഷകരും അധാർമ്മികന്മാരും നീചരുമായ ആളുകഠം വസിക്കുന്ന നാടു ഭരിക്കാൻ ഇടവരുമെന്നും, ദ്രുഹ്യുവിന്നു കാമസിദ്ധി ഒട്ടും ഉണ്ടാകയില്ലെന്നും അനുവിൻെറ പുത്രൻ യൗവനയുക്തനായിരിയ്ക്കുമ്പോഠം മരിയ്ക്കുമെന്നും മററുമായിരുന്നു ശാപങ്ങഠം.

യയാതിയുടെ പുത്രന്മാരിൽ കനീയാനായ പൂരു അച്ഛൻെറ അഭിലാഷം സാധിച്ചുകൊടുക്കാൻ സന്മനസ്സോടെ സന്നദ്ധനായി. സന്തുഷ്ടനായ യയാതി ''നിൻെറ നാട്ടിലെ ജനങ്ങൾ സർവ്വാഭീഷ്ടങ്ങളുംനേടിയവരായിത്തീരും,'' എന്നു പൂരുവിനെ അനുഗ്രഹിച്ചശേഷം ശുക്രാചാര്യരെ സ്മരിച്ചുകൊണ്ട് തൻെറ ജര പൂരുവിനു നല്കി പൂരുവിൻെറ യൗവനം ഏററു വാങ്ങി. അങ്ങനെ യൗവനയുക്തനായിത്തീർന്ന യയാതിമഹാരാജാവ് തൻെറ ഭാര്യമാരോടൊത്ത് വിഷയസുഖം അനുഭവിച്ചുകൊണ്ട് വളരെക്കാലം ധർമ്മത്തോടെ രാജ്യം ഭരിച്ചു. യുവതികളുമൊത്ത് വളരെ ഭോഗങ്ങൾ ഭുജിച്ചു. ഇങ്ങനെ ആയിരം വർഷത്തോളം യൗവനയുക്തനായി വിഷയസുഖങ്ങൾ അനുഭവിച്ചിട്ടും യയാതിക്കു തൃപ്തി വരാഞ്ഞതിനാൽ അദ്ദേഹം പൂരുവിനോട് തൻെറ യൗവനം തിരിച്ചു വാങ്ങിക്കൊള്ളുവാൻ പറഞ്ഞു.

ന ജാതു കാമഃ കാമാനാമുപഭോഗേന ശാമ്യതി
ഹവിഷാ കൃഷ്ണവർത്മേവ ഭൂയ ഏവാഭിവർധതേ.
യത് പൃഥിവ്യാം വ്രീഹിയവം ഹിരണ്യം പശവഃ സ്ത്രിയഃ
ഏകസ്യാപി ന പര്യാപ്തം തസ്മാത് തൃഷ്ണാം പരിത്യജേത്
യാ ദുസ്ത്യജാ ദുർമ്മതിഭിർയാ ന ജീര്യതി ജീര്യതഃ
യോഽസൗ പ്രാണാന്തികോ രോഗസ്താം തൃഷ്ണാം ത്യജതഃ സുഖം.

പൂർണ്ണം വർഷസഹസ്രം മേ വിഷയാസക്തചേതസഃ
തഥാപ്യനുദിനം തൃഷ്ണാ മമൈതേഷ്വഭിജായതേ.
തസ്മാദേനാമഹം ത്യക്ത്വാ ബ്രഹ്മണ്യാധായ മാനസം
നിർദ്വന്ദ്വോ നിർമ്മമോ ഭൂത്വാ ചരിഷ്യാമി മൃഗൈഃ സഹ.

പൂരോ പ്രീതോഽസ്മി ഭദ്രം തേ ഗൃഹാണേദം സ്വയൗവനം
രാജ്യം ചേദം ഗൃഹാണ ത്വം ത്വം ഹി മേ പ്രിയകൃത്_
സുതഃ. (ഭാരതം 1. 85. 12 17.)

''ആഗ്രഹങ്ങൾ വിഷയഭോഗങ്ങൾകൊണ്ട് ഒരിക്കലും തൃപ്തമാകുന്നില്ല; മറിച്ച് വിഷയഭോഗം, നെയ്യ് തീയിനെ എന്നപോലെ അഭിലാഷങ്ങളെ ഉത്തരോത്തരം വർദ്ധിപ്പിക്കുകയാണു ചെയ്യുന്നത്. ലോകത്തിലെ ധനധാന്യാദികളും പശുക്കൾ മുതലായവയും സ്ത്രീകളുമെല്ലാംകൂടി ഒരുത്തനു് ഉണ്ടായാലും അയാൾക്കു തൃപ്തിയേകാൻ പോന്നതല്ല ഇവയൊന്നും. അതിനാൽ വിഷയങ്ങളിലുള്ള തൃഷ്ണ കൈയ്വിടുകയാണു വേണ്ടതു്. മന്ദബുദ്ധികൾക്കു കൈയ്‌വിടാൻ പററാത്ത ഭോഗതൃഷ്ണ മരണംവരെ അവരെ എരിച്ചുകൊണ്ടേ ഇരിക്കും. ഈ ഭോഗതൃഷ്ണ വിട്ടവനേ സുഖമുണ്ടാകൂ. ആയിരം വർഷം കാമസുഖങ്ങൾ അനുഭവിച്ചിട്ടും എൻെറ ഭോഗതൃഷ്ണയ്ക്കു യാതൊരു കുറവും വന്നില്ല. മറിച്ചു ഭോഗതൃഷ്ണ വർദ്ധിച്ചു വർദ്ധിച്ചു വരുന്നു. അതുകൊണ്ട് ഇതെല്ലാം വിട്ട് നിത്യാനന്ദസ്വരൂപമായ ബ്രഹ്മപദം പ്രാപിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. ഞാൻ തപസ്സിനു പോകയാണ്. പൂരോ, നീ നിൻെറ യൗവനം തിരിച്ചുവാങ്ങി രാജ്യഭാരം ഏറെറടുക്കുക.'' എന്നു പറഞ്ഞു് യയാതി പൂരുവിന്നു യൗവനം തിരികെക്കൊടുത്തു് ജരാനരകൾ സ്വയം ഏററുവാങ്ങി. പൂരു രാജാവായി അഭിഷിക്തനാകയും ചെയ്തു.

ശേഷിച്ച കാലം തപസ്സുചെയ്യാൻ യയാതി കാട്ടിലേയ്ക്കുപോയി. വാനപ്രസ്ഥന്നു വിധിച്ചിട്ടുള്ള അഗ്ന്യാഹുതി കഴിച്ചും അതിഥിസേവ ചെയ്തും കാട്ടിൽ വസിച്ചുകൊണ്ടു യയാതി കഠോരതപസ്സുകൾ അനുഷ്ഠിച്ചു. ആയിരം വർഷം ഉഞ്ഛവൃത്തി*യെടുത്തും മുപ്പതുവർഷം വെറും ജലപാനം ചെയ്തിട്ടും ഒരു വർഷം വാതാശനനായും യയാതി തപസ്സ് അനുഷ്ഠിച്ചു. പിന്നീട് ഒരു പഞ്ചാഗ്നിമദ്ധ്യതപസ്സു നടത്തി. അതിനും പുറമേ ആറുമാസം ഒററക്കാലിൽ നിന്നുള്ള തപസ്സും ചെയ്തു് യയാതി സ്വർഗ്ഗലോകം പ്രാപിച്ചു.

ഭാരതീയർക്ക് ഒരു ജീവിതലക്ഷ്യമുണ്ട്. അതേ, എല്ലാ ഭാരതീയർക്കും ലക്ഷ്യമൊന്നുതന്നെ! മോക്ഷം, ഈശ്വരസാക്ഷാത്കാരം, ആനന്ദാവാപ്തി. എന്നാൽ വിഷയങ്ങളിൽ വിരക്തി വരാതെ മുമുക്ഷുത്വം ഉണ്ടാവില്ല. അതിനാൽ ധാർമ്മികമായ രീതിയിൽ ഭോഗസാധകമായ ധനം സമ്പാദിച്ച് ധർമ്മാവിരുദ്ധമായ ഭോഗങ്ങൾ അനുഭവിച്ച് വിരക്തി കൈവരിച്ച് മോക്ഷപ്രയാണത്തിനു ജനങ്ങളെ സമർത്ഥരാക്കുവാൻവേണ്ടി മഹർഷീശ്വരന്മാർ മാർഗ്ഗങ്ങൾ കാണിച്ചുതന്നിട്ടുണ്ട്. അതിനാണ് അവർ നാലു പുരുഷാർത്ഥങ്ങളെ നിർദ്ദേശിച്ചിട്ടുള്ളതു്. ധർമ്മം, അർത്ഥം, കാമം, മോക്ഷം. ഇവയിൽ ആദ്യത്തെ മൂന്നു പുരുഷാർത്ഥങ്ങളും പരമപുരുഷാർത്ഥമായ മോക്ഷപ്രാപ്തിക്കുവേണ്ടി ഉപദേശിക്ക

* കൊയ്ത്തിനുശേഷം വയലുകളിൽ ചിതറിക്കിടക്കുന്ന നെന്മണികൾ പെറുക്കിയെടുത്തു് അതുകൊണ്ടു മാത്രം ഉപജീവനം കഴിയ്ക്കുന്നതു് ഉഞ്ഛവൃത്തി.

പ്പെട്ടവയാണ്. അവ പരമലക്ഷ്യത്തിലെത്താനുപകരിക്കുന്ന സാധനങ്ങൾമാത്രം, സ്വയം ആനന്ദസന്ദായകങ്ങളോ സുഖസ്വരൂപങ്ങളോ അല്ല. സത്യം, ദയ, അഹിംസ, ആർജ്ജവം മുതലായ ധാർമ്മികമാർഗ്ഗങ്ങൾ അവലംബിച്ച് ആർജ്ജിക്കുന്ന ധനം മാത്രമേ ഉപഭോഗത്തിനുതകൂ എന്നതു് സർവ്വവിദിതമാണല്ലൊ. ഇതിനു വിപരീതമായതു് പരാപവാദം, മനോവ്യഥ, കാരാഗൃഹവാസം മുതലായ അനന്തദുഃഖപരമ്പരകൾക്കേ കാരണമാകൂ. സുഖം വിഷയങ്ങളിലാണെന്നു ഭ്രമിച്ച് അധാർമ്മികമായ രീതിയിലൂടെയും ധനാർജ്ജനം നടത്തുന്നവർക്ക് നിത്യസുഖമനുഭവിക്കുവാൻ പററുമെന്നതിനു് തെളിവൊന്നുമില്ല. മാത്രമല്ല, സമ്പത്തുകൊണ്ടു നേടാവുന്ന ഭോഗങ്ങൾ സ്ഥായിയായ സുഖം തരുന്നവയുമല്ല. 'ഭോഗങ്ങളെല്ലാം ക്ഷണപ്രഭാചഞ്ചല'മെങ്കിലും മോക്ഷമാർഗ്ഗപ്രദീപകങ്ങളാണു വിവേകിക്ക്. പോരാ, വിവേകവൈരാഗ്യങ്ങളുണ്ടാക്കുകയാണ് അവയുടെ പ്രയോജനംതന്നെ.

'ധർമ്മാവിരുദ്ധമായ ഭോഗങ്ങൾ സുഖസാധനമല്ലേ?' എന്നും സംശയിക്കേണ്ടതില്ല. അവയും ഭോഗതൃഷ്ണയെ വർദ്ധിപ്പിച്ച് അശാന്തിയാണുണ്ടാക്കുന്നതു്. ''ആശാ ഹി പരമം ദുഃഖം, നൈരാശ്യം പരമം സുഖം.' എന്നു് വിദേഹരാജ്യത്തിലെ വാരനാരിയും യയാതിയുടെ ഈ ഗീതത്തെ സ്വാനുഭവത്തിൽക്കൂടി ഏററുപാടുന്നു.

---

# മനസ്സിനോട്

**പി. കെ. മേനോൻ, ബോംബേ.**

നില്ക്കുക ചിത്തമേ പായുവതെങ്ങു നീ
നിസ്തുലവേഗത്തിൽ വാജിപോലെ
നിദ്രാവിഹീനനായ് നിസ്തന്ദ്രനായി നീ
നിർദ്ധാരണംചെയ്യും ലക്ഷ്യമേതോ?
അന്തിച്ചുകപ്പിലുമമ്പിളിത്തെല്ലിലു-
മംഗനമാരുടെ ഭംഗിയിലും
വാർമഴവില്ലിലും വാസന്തശ്രീയിലും
വാരണ–വാജി–രഥങ്ങളിലും.
സുമണം ചിന്നുന്ന പൂമലർക്കാവിലും
തൂവെൺനിലാവൊളി രാവിങ്കലും
തൂവിയപ്പോലും ശിശുക്കൾ തൻ പൂങ്കവിൾ-
പ്പൂവിലും പുഞ്ചിരിക്കൊഞ്ചലിലും
താരാപഥത്തിലും താരാട്ടുപാട്ടിലും
നേരം കളയുകിലെന്തു ലാഭം?
ചന്തം തികഞ്ഞോരനിത്യവസ്തുക്കളിൽ
ചിന്തുന്ന ഭംഗിയോ നീ കൊതിപ്പൂ?
അസ്ഥിരത്വത്തിൽ ഭ്രമിക്കുമാറിത്രയ്ക്കു-
മസ്തംഗമിച്ചുവോ നിൻ വിവേകം?
കോടി ജന്മങ്ങളിൽക്കൂടി ഞാൻ നേടിയോ-
രെൻ മർത്ത്യജന്മം വിഫലമാക്കാൻ
ഉന്നം വെച്ചീവിധം പായും നിൻ പാച്ചിലി-
ലുത്സുകനല്ല ഞാൻ തെല്ലുപോലും.
നില്ക്കുക ചിത്തമേ, നീയെങ്ങു പായുന്നു
നീർച്ചോല നിമ്നതലങ്ങളിൽ പോൽ?
തീയിനെ കണ്ടിട്ടു തീററയെന്നോർത്തതിൽ
പാറിപ്പതിക്കുന്നൊരീയൽ പോലെ,
ചൂണ്ടയിൽ പററിയ തീൻപണ്ടം കണ്ടിട്ടു
മണ്ടിക്കുടുങ്ങുന്ന മത്സ്യം പോലെ,
കാട്ടാളസംഗീതം കേട്ടു മയങ്ങിയ
കാട്ടിലെ കുട്ടിക്കുരംഗംപോലെ,
കാമാർത്ഥലോഭത്താൽ മോഹിച്ചു നീ വൃഥാ
കാലം കളയല്ലേ ചിത്തമേ നീ.
നിന്നെയറിയുക നീയാരെന്നാദ്യമായ്
വന്നതെങ്ങുന്നു നീ, യെങ്ങുപോകും!
നിന്നിലേയ്ക്കൊന്നു തിരിഞ്ഞു നീ നോക്കുക
മുന്നമേ, പിന്നെപ്പുറമേ നോക്കാം.
ഗോളാന്തരങ്ങളിൽ ചുററിത്തിരിഞ്ഞാലു-
മാളാകയില്ലാരും സത്യമോരാൻ.
ഉള്ളിൽത്തിരയേണമുള്ളതറിയുവാൻ
ഉള്ളത്തിലാണപ്പരംപൂരുഷൻ.
കൂലദൃശ്യങ്ങളെ നോക്കാതെ മുമ്പോട്ടു
നീരവം പായും തടിനിപോലെ
കാണുന്ന മായയിൽപ്പെട്ടു മയങ്ങാതെ
കർത്തവ്യമെന്തു ചെയ്യുതീക്ക.
ജീവിതം സേവാർത്ഥമാക്കുക ചിത്തമേ,
സർവ്വസന്ന്യാസം നിൻ ലക്ഷ്യമാകൂ;
സമ്പൂർണ്ണസൗഖ്യസുമേരുമേലേറുവാ–
നെന്മനസ്സേ, നീയൊന്നുത്സാഹിക്കൂ.

---

# നിഗ്രഹഃ കിം കരിഷ്യതി?

കെ. രാഘവൻതിരുമുല്പാട്, ചാലക്കുടി.

സദൃശം ചേഷ്ടതേ സ്വസ്യാഃ പ്രകൃതേർജ്ഞാനവാനപി
പ്രകൃതിം യാന്തി ഭൂതാനി നിഗ്രഹഃ കിം കരിഷ്യതി.
(ഗീത 3.33)

എന്ന ഗീതാശ്ലോകം വായിക്കുമ്പോഴൊക്കെ ഒരുതരം പരിഭ്രമം തോന്നിയിരുന്നു. ജ്ഞാനമുള്ളവനും തൻെറ പ്രകൃതിക്കുതക്കവണ്ണമാണു പ്രവൎത്തിക്കുക. മനുഷ്യനെന്നല്ല സൎവ്വചരാചരവസ്തുക്കളും (ഭൂതങ്ങൾ) പ്രകൃതിയെയാണനുസരിക്കുന്നതു്. നിഗ്രഹംകൊണ്ടു്, തടഞ്ഞിട്ടു്, എന്തു പ്രയോജനം? അങ്ങനെയിരിക്കെ എങ്ങനെ നേരെയാവും, എങ്ങനെ നേരെയാക്കും എന്ന വിചാരം അമ്പരപ്പുണ്ടാക്കുന്നതിൽ അത്ഭുതത്തിന്നവകാശമില്ലല്ലോ. ഗീതയിലെ മിക്ക ഭാഗങ്ങളും സംശയം തീൎക്കുന്നതും സമാധാനം തരുന്നതുമാണു്. ഇവിടെയാകട്ടെ ഒരുതരം നിസ്സഹായത നിഴലിക്കുന്നതായിത്തോന്നുന്നു. എന്നുമാത്രമല്ല, അൎജ്ജുനൻെറ ശൈലിയിൽത്തന്നെ പറഞ്ഞാൽ വ്യാമിശ്രമായ വാക്യംകൊണ്ടു് ബുദ്ധിയെ മോഹിപ്പിക്കുന്നുവോ എന്ന തോന്നിക്കുന്നതാണു് ഈ സന്ദൎഭം. പ്രകൃതിയെ, മനസ്സിനെ, ഇന്ദ്രിയങ്ങളെ നിയന്ത്രിക്കുന്നതിന്നുള്ള ഉപായങ്ങളും അതുകൊണ്ടുള്ള പ്രയോജനങ്ങളുമാണു് മുമ്പും പിമ്പും ഉപദേശിക്കപ്പെട്ടിരിക്കുന്നതു്. ഇവിടെയാകട്ടെ നിഗ്രഹംകൊണ്ടു് ഫലമെന്തെന്ന നൈരാശ്യം ദ്യോതിക്കുകയും ചെയ്യുന്നു. അതുകൊണ്ടു് അല്പമൊരാലോചന ആവശ്യമുള്ളതാണു് ഈ സന്ദൎഭം.

പ്രകൃതി എന്നതിന്നു സ്വഭാവം എന്നൎത്ഥം. അതിനെത്തന്നെയാണു് വാസന എന്നും പറയുന്നതു്. നാം ചെയ്യുന്ന ഓരോ പ്രവൃത്തിയും അതിൻേറതായ സംസ്കാരത്തെ നമ്മിൽ ഉളവാക്കുന്നു. ഉദ്ദേശിക്കപ്പെടുന്നതോ ഉദ്ദേശിക്കപ്പെടാത്തതോ ആയ ഫലത്തിന്നും പുറമേ ആണതു്. വേണ്ടെന്നുവെച്ചാൽത്തന്നെ വിട്ടുപോകാത്തതാണതു്. 'നേഹാഭിക്രമനാശോഽസ്തി' എന്നതിൻെറ താല്പൎയ്യം ഇതാണു്. നിസ്സംഗമായ ധൎമ്മാചരണത്തിന്നുപോലും വാസനയെ ജനിപ്പിക്കാതിരിക്കാൻ കഴികയില്ല. അതുകൊണ്ടാണു് സാമ്യബുദ്ധിയോടുകൂടി ചെയ്യപ്പെടുന്നതിൽപ്പോലും അഭിക്രമത്തിന്നു നാശമില്ലെന്നു പറഞ്ഞതു്. ഒരിക്കൽ ചെയ്തതു ആവൎത്തിക്കുമ്പോൾ ഉണ്ടാകുന്ന അനായാസതയും താല്പൎയ്യവും വാസനയുടെ രൂപംതന്നെയാകുന്നു. പൂൎവ്വജന്മകൃതമായ കൎമ്മത്തിൻെറ ഫലമായി രൂപം പ്രാപിക്കുന്ന വാസനക്കനുസരിച്ചാണു് പുതിയ ജന്മമുണ്ടാകുന്നതു്. പുതിയ ജന്മത്തിൽ അനുഭവപ്പെടുന്ന സ്വതസ്സിദ്ധമായ സ്വഭാവംതന്നെയാണു പ്രകൃതി.

പ്രകൃതിശബ്ദം ആയുൎവ്വേദത്തിലും പ്രസിദ്ധമാണു്. സ്വകൎമ്മക്ലേശചോദിതനായ ആത്മാവു് ദൈവാധീനവശാൽ, പിതൃമാതൃബീജയോഗത്തിൽ സന്നിഹിതനാവുമ്പോഴാണു ഗൎഭമാകുന്നതു്. മാതാപിതാക്കന്മാരുടെ തല്കാലസ്ഥിതിയുടെ പ്രഭാവം ബീജങ്ങളിലുമുണ്ടായിരിക്കും. ഗൎഭിണിയുടെ ആഹാരവിഹാരങ്ങളും ആചാരവിചാരങ്ങളും മററും തക്കവണ്ണം ഗൎഭത്തിൽ ആഘാതമുളവാക്കുന്നു. ഗൎഭം ധരിച്ചിരിക്കുന്ന കാലാവസ്ഥ മുതലായവയുംകൂടി ഗൎഭഗതനായ വ്യക്തിയിൽ സവിശേഷതകൾ ഉളവാക്കുന്നു. ഇതിൻെറ എല്ലാം ഫലമായി, ജാതനായ ശിശുവിന്നു ചില പ്രത്യേകതകൾ ഉണ്ടാവുന്നതിനെയാണു് ആയുൎവ്വേദത്തിൽ പ്രകൃതികൾ എന്നു പറയുന്നതു്. സാങ്കേതികമായി ദോഷങ്ങളോടു ബന്ധപ്പെടുത്തിയാണു് ആയുൎവ്വേദത്തിൽ എല്ലാ ഭാവങ്ങളേയും വൎണ്ണിക്കുക. ദോഷഭേദമനുസരിച്ചു് പ്രകൃതികൾ ഏഴെന്നു പറയപ്പെടുന്നു. ദോഷങ്ങളിലൊന്നിനും വൃദ്ധിക്ഷയങ്ങൾക്കു കാരണമില്ലാത്ത സമദോഷപ്രകൃതി ഏററവും ശ്രേഷ്ഠമാകുന്നു. സമപ്രകൃതിയിൽ മാനസികവും ശാരീരികവുമായ ആരോഗ്യം സ്വഭാവസിദ്ധമാകുന്നു. അപഥ്യത്തിൻെറ ആധിക്യംകൊണ്ടല്ലാതെ അവർ രോഗികളാവുകയില്ല. മററു പ്രകൃതികളിൽ ദോഷതാരതമ്യമനുസ-

രിച്ച് ആരോഗ്യത്തിന്നു വ്യത്യാസമുണ്ടാകുന്നു. ചെറിയൊരു കാരണംപോലും രോഗത്തെ ഉള വാക്കുകയും ചെയ്യും. പ്രത്യേകിച്ചും രോഗമില്ലാത്തപ്പോഴും സ്വസ്ഥത പൂർണ്ണമായി അനുഭവപ്പെടുകയുമില്ല. പ്രകൃതിയുടെ ലക്ഷണം, ഔഷധാദ്യുപയോഗംകൊണ്ട് ഭേദപ്പെടുത്താൻ കഴിയാത്തതന്നെയാകുന്നു. രോഗാനുസാരേണ ഔഷധം ഉപയോഗിച്ചാൽ പ്രാകൃതികമായ ദോഷതാരതമ്യസ്ഥിതിയിലോളമേ വിപരിവർത്തിപ്പിക്കുവാൻ കഴിയുകയുള്ളൂ. നിഗ്രഹഃ കിം കരിഷ്യതി, എന്നതു്, ചികിത്സാ കിം കരിഷ്യതി, എന്നാക്കിയാൽ സന്ദർഭത്തിനു ചേരും. ഓരോ പ്രകൃതിയിലും മാനസികങ്ങളും ആധ്യാത്മികങ്ങളുമായ ലക്ഷണങ്ങളുമുണ്ടാവും. വാതപ്രകൃതി നാസ്തികനും ബഹുഭുക്കും സവിലാസനും മത്സരാധ്മാതനും സ്തേനനും മററുമായിരിക്കും. പിത്തപ്രകൃതി, ശൂരനും മാനിയും സുചരിതനും ശുചിയും ആശ്രിതവത്സലനും മേധാവിയും ക്രോധേർഷ്യാദികളോടുകൂടിയവനും ആയിരിക്കും. കഫപ്രകൃതിയാകട്ടെ സാത്വികനും സത്യസന്ധനും ധർമ്മാത്മാവും ഒരിയ്ക്കലും നിഷ്ഠുരമായി സംസാരിക്കാത്തവനും സ്മൃതിമാനും വിനീതനും ശ്രദ്ധാവാനും വദാന്യനും ഗുരുഭക്തനും കൃതജ്ഞനും ദൃഢസൌഹൃദനും മററുമായിരിയ്ക്കും. ഈ സ്വഭാവങ്ങളുടെ കലപ്പാണു മിശ്രപ്രകൃതിയിൽ ഉണ്ടാവുക. സമപ്രകൃതി ശ്രേഷ്ഠവും കഫപ്രകൃതി ഉത്തമവുമാണെന്നു പറയപ്പെടുന്നു. സഹജങ്ങളായ പ്രകൃതിലക്ഷണങ്ങളെ ഒന്നുകൊണ്ടും മാററുവാൻ കഴികയില്ല. അവ മററു പ്രേരണ കൂടാതെ തന്നെ, സ്വാഭാവികമായിത്തന്നെ, പ്രവർത്തിയ്ക്കുന്നു എന്ന ആയുർവ്വേദവാദം, പ്രകൃതിം യാന്തി ഭൂതാനി നിഗ്രഹഃ കിം കരിഷ്യതി,എന്ന ഗീതാവാക്യത്തെ അനുസ്മരിപ്പിയ്ക്കുന്നതാണല്ലോ.

നവീനന്മാരുടെ ഇടയിലും ഒരു തരത്തിൽ പ്രകൃതികൾ അംഗീകരിയ്ക്കപ്പെട്ടിട്ടുണ്ട്. അന്തഃസ്രാവിപിണ്ഡങ്ങൾ (Endocrinal glands) എന്നു പറയപ്പെടുന്നവയെ ആശ്രയിച്ചാണത്രേ അധികവും സ്വഭാവവിശേഷങ്ങൾ ഇരിയ്ക്കുക. അവയിൽനിന്നു സ്രവിയ്ക്കുന്ന ചില ഹോർമോണുകളെ ആശ്രയിച്ചാണ് വ്യക്തിപരമായ സവിശേഷതകൾ ഇരിയ്ക്കുകയത്രേ. ഭക്തിയും യുക്തിയും ആസ്തിക്യവും നാസ്തിക്യവും കളവും ചതിയും എല്ലാം ഹോർമ്മോണുകളെ ആശ്രയിച്ചാണത്രെ ഇരിയ്ക്കുന്നതു്. നിഗ്രഹഃ കിം കരിഷ്യതി, എന്നുതന്നെയാണ് അവരുടെ പക്ഷവും. കൃത്രിമമായി ചില ഹോർമ്മോണുകൾ കുത്തിവെച്ചും മററും ചില പരീക്ഷണങ്ങൾ നടത്തിനോക്കാറുണ്ടെന്നുമാത്രം. ശരീരവും മനസ്സും തമ്മിൽ ചില ബന്ധങ്ങളും പരസ്പരം ബാധകബാധ്യഭാവങ്ങളും മററുമുണ്ടെന്നതു തക്കമററ സംഗതിയാകുന്നു. ഔഷധോപയോഗംകൊണ്ടു തെളിയിയ്ക്കപ്പെട്ടുകൊണ്ട് ഇരിയ്ക്കുന്നവയാണതെല്ലാം.

ഇങ്ങനെ ആലോചിക്കുമ്പോൾ സാധകനു് ഇച്ഛാഭംഗമുണ്ടാവാനിടയുണ്ട്. എന്നാൽ സൂക്ഷ്മപരിചിന്തനത്തിൽ അത്രയ്ക്കു പരവശതയ്ക്കു കാരണമില്ലെന്നു മനസ്സിലാക്കാവുന്നതാണ്. നിഗ്രഹം എന്ന ശബ്ദത്തിന്റെ ശക്തി അവനവൻ അവനവനെത്തന്നെ സംയമനം ചെയ്യുന്നതിലല്ല, മറെറാരുവൻ വേറൊരുവനെ നിയന്ത്രിക്കുവാൻ ശ്രമിക്കുന്നതിലാകുന്നു. നിഗ്രഹഃ കിം കരിഷ്യതി എന്നതിന്റെ താല്പര്യം, ആക്കും വേറൊരാളെ ശാസിച്ചു നേരെയാക്കാൻ കഴികയില്ല, ഓരോരുത്തനും അവനവൻതന്നെ പരിശ്രമിച്ചാലേ നന്നാവാൻ കഴിയുകയുള്ളുവെന്നാണ്. ശാസ്ത്രഗ്രന്ഥത്തിൽ എന്തെങ്കിലും ഉണ്ട്, അതു വായിച്ചിട്ടുണ്ട് എന്നുവെച്ചിട്ടാരും നന്നാവുകയില്ല. അങ്ങനെ കേട്ടും വായിച്ചും മററുമുണ്ടായ അറിവോടുകൂടിയവനാണു ജ്ഞാനവാൻ എന്നാണിവിടെ പറയപ്പെട്ടിരിക്കുന്നതു്. ലേഖനം എഴുതാനും പ്രഭാഷണം ചെയ്യാനും മററുമുള്ള വൈദഗ്ധ്യം അവക്കുണ്ടായിരിയ്ക്കാം. പക്ഷെ,കരുതിക്കൂട്ടിയല്ലാതെ അവർ ഓരോന്നു ചെയ്യുന്നതു് സ്വന്തം പ്രകൃതിയ്ക്കനുസരിച്ചു മാത്രമായിരിക്കും. എന്നു മാത്രമല്ല,പലപ്പോഴും തങ്ങളുടെ ഈ വൈരുധ്യത്തെക്കുറിച്ച് അവർ ബോധവാന്മാരായിരിക്കുകയുമില്ല. മറെറാരുവിധത്തിൽ നോക്കിയാലും സാധകനു് ഇച്ഛാഭംഗത്തിന്നവകാശമില്ല. സിദ്ധിക്കുവേണ്ടി പരിശ്രമിക്കുന്നവരാണല്ലോ സാധകന്മാർ. അറിഞ്ഞതിനെ പ്രവൃത്തിയിൽ കൊണ്ടുവരുവാൻ ശ്രമിക്കുന്നവരാണവർ. സ്വന്തംപ്രകൃതി അതിന്നനുകൂലമല്ലെങ്കിൽ, സിദ്ധിയുടെ മാർഗ്ഗത്തിൽത്തന്നെ അവക്കു് അഭിരുചിയും ഉദ്യമവുമുണ്ടാകുമായിരുന്നില്ല. ഭഗവാൻ അവരെ സമാധാനപ്പെടുത്തുന്നുണ്ട്. ക്ഷിപ്രം ഭവതി ധർമ്മാത്മാ ശശ്വച്ഛാന്തിം നിഗച്ഛതി—

ഒരടി വെച്ചാൽ അതു് അടുത്ത അടിക്കു് അടിത്തറയായിത്തന്നെ തീരാതിരിയ്ക്കയില്ല. അതുകൊണ്ടു് നേരായ മാർഗ്ഗത്തിൽ പരിശ്രമം ഉണ്ടായിത്തുടങ്ങിയാൽ പ്രതീക്ഷിക്കുന്നതിലും വേഗത്തിൽത്തന്നെ ധർമ്മാത്മാവായി, പരിശുദ്ധാശയനായി, ശാന്തനും സമാഹിതനുമായിത്തീരാതിരിയ്ക്കയില്ല. സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്—ഈ ധർമ്മത്തിന്റെ ലേശം മതി വലുതായ സാംസാരികമായ ഭയത്തിൽ നിന്നു സംരക്ഷിക്കുവാൻ. ഓരോ ഉരുളയായിട്ടാണല്ലോ ഊണു്. അല്ലാതെ ഒന്നിച്ചല്ല. തുഷ്ടിയും പുഷ്ടിയും വിശപ്പുമാറലും ഓരോ ഉരുളകൊണ്ടും ഉണ്ടാവുന്നു. ഓരോ പടിയും, ഭയത്തിൽനിന്നു് ഓരോ പടി അകററുകയാണു ചെയ്യുന്നതു്. ഒരു പടി വാസ്തവത്തിൽ ''ഒരു പടി'' തന്നെയായി അനുഭവപ്പെടുന്നു. മനസ്സിനെ ക്രമത്തിലല്ലാതെ പെട്ടെന്നു നിരോധിക്കുക സാദ്ധ്യമല്ല. ''ഹഠനിഗ്രഹ''മല്ല ''ക്രമനിഗ്രഹ''മാണു സാധന.

പ്രകൃതിയാണു പ്രവർത്തിയ്ക്കുന്നതു് എന്നതിന്നു താല്പര്യം പ്രകൃതികൃതങ്ങളായ രാഗദ്വേഷങ്ങളാണു്, കാമക്രോധങ്ങളാണു്, പ്രേരണനല്കുന്നതു് എന്നാകുന്നു. രജോഗുണസമുത്ഭവമായ കാമവും ക്രോധവും തന്നെയാണു് ബലാൽക്കാരേണ എന്നപോലെ തെററുചെയ്യരുതെന്നു വിചാരിയ്ക്കുന്നവനെപ്പോലും (ജ്ഞാനംകൊണ്ടു് ചിലൎക്കു് അത്രയെങ്കിലും സിദ്ധിയ്ക്കുന്നു) പ്രേരിപ്പിയ്ക്കുന്നതു് എന്നു ഭഗവാൻ എടുത്തുപറയുന്നുണ്ടല്ലോ. കാമക്രോധങ്ങൾ രാഗദ്വേഷങ്ങളുടെ പ്രകടരൂപങ്ങൾ മാത്രമാണു്— ഇന്ദ്രിയസ്യേന്ദ്രിയസ്യാർത്ഥേ രാഗദ്വേഷൗ വ്യവസ്ഥിതൌ തയോർന്നവശമാഗച്ഛേത്— രാഗദ്വേഷങ്ങളാൽ പ്രേരിതമാവാതിരിയ്ക്കത്തക്കവിധം മനസ്സിനെ നിരോധിയ്ക്കുന്നതിന്നുള്ള മാർഗ്ഗവും ഭഗവാൻ പറഞ്ഞിട്ടുണ്ടു്. ദുർന്നിഗ്രഹമായ മനസ്സിനെ അഭ്യാസംകൊണ്ടും വൈരാഗ്യംകൊണ്ടും ഗ്രഹിക്കാം. മറെറാരാൾക്കു നിഗ്രഹിയ്ക്കാൻ കഴിയാത്ത മനസ്സിനെ (പ്രകൃതിയെ, വാസനയെ) അവനവൻതന്നെ ഗ്രഹിയ്ക്കാൻ കഴിയും. അതിന്നുള്ള ഉപായം അഭ്യാസവും വൈരാഗ്യവുമാകുന്നു. അഭ്യാസവൈരാഗ്യങ്ങൾ ഒരാൾക്കുവേണ്ടി മറെറാരുവനാൽ ശീലിക്കപ്പെടാവുന്നവയല്ലല്ലോ. (താൻ എന്നും തന്റെ എന്നും ഉള്ള വ്യക്തിത്വം നിലനില്ക്കുന്നേടത്തോളംകാലം പ്രകൃതിയുടെ ലേശമൊരംശമെങ്കിലും ശേഷിയ്ക്കാതിരിയ്ക്കയില്ല എന്നു സൂചിപ്പിയ്ക്കാനാണോ അഭ്യാസേന ച കൌന്തേയ വൈരാഗ്യേണ ച ഗൃഹ്യതേ,'എന്നു് ഉപസൎഗ്ഗം കൂടാതെ ധാതുവിനെ പ്രയോഗിച്ചതു് എന്നുതോന്നിപ്പോകുന്നു.) ഏതിൽ രാഗം വയ്യ (രാഗം വിഗതമാകണം) ഏതിൽ രാഗം വെയ്ക്കണം (വിശിഷ്ടമായ രാഗം) എന്ന തത്ത്വത്തിൽ ശ്രുതിയുക്ത്യനുഭവങ്ങളുടെ വെളിച്ചത്തിൽ ഉറയ്ക്കുന്നതുതന്നെ വൈരാഗ്യം. അങ്ങനെ ഉറയ്ക്കുന്നതിന്നും താല്ക്കാലികമായി ഉറച്ചതിനെ സ്ഥിരമായി ഉറപ്പിയ്ക്കുന്നതിന്നും വേണ്ടി നിരന്തരമായി ചെയ്യപ്പെടുന്ന സാധനതന്നെ അഭ്യാസം. എല്ലാ ആരംഭങ്ങൾക്കും നിദാനമാണു പ്രകൃതിയെന്നും അത്തരത്തിലുള്ള ആരംഭങ്ങളും അനുഭവങ്ങളും ആവർത്തിക്കാതിരിയ്ക്കുമാറു് എങ്ങനെ പ്രകൃതിയെ സംസ്കരിക്കാമെന്നുമാണു് ഗീതയിലെ പ്രതിപാദ്യമെന്നു കരുതാം.

അപ്പോൾ ഒരു സംശയം അവശേഷിക്കുന്നു. വിനിവർത്തിയ്ക്കപ്പെടാൻ കഴിയാത്തതാണു പ്രകൃതിയെന്നു് ആയുർവ്വേദവും മററും പറയുന്നുണ്ടല്ലോ. പ്രകൃതിയെക്കുറിച്ചുള്ള അറിവിന്റെ പ്രയോജനം പ്രകൃതിയെ നിയന്ത്രിയ്ക്കലാണു്. ആയുർവ്വേദത്തിലും അതങ്ങനെതന്നെ. തന്റെ ഭാവഭേദങ്ങൾ ഇന്നതെല്ലാമെന്നറിഞ്ഞാൽ, ജാഗ്രതകൊണ്ടു് അപകടങ്ങളെ ഒഴിവാക്കാൻ കഴിയും. വാതപ്രകൃതിയാണു് ഒരാൾ എങ്കിൽ, വാതവികാരത്തിന്നു സധ്യതയേറുമെന്നു മാത്രമാണു് താല്പര്യം. അതുകൊണ്ടു് വാതവികാരത്തിന്നുള്ള ഹേതുക്കളെ സവിശേഷമായ ജാഗരൂകതകൊണ്ടു പരിഹരിച്ചുകൊണ്ടിരിയ്ക്കണം. ചികിത്സയിലും ഉപദ്രവങ്ങളെക്കുറിച്ചു ശ്രദ്ധിയ്ക്കണം. നിരന്തരമായ പഥ്യാഭ്യാസംകൊണ്ടു് ഏറെക്കുറെ ആരോഗ്യത്തെ അനുഭവിയ്ക്കുകയും ചെയ്യാം. പിന്നെ മറെറാന്നുള്ളതു്, മനസ്സിനു ശരീരത്തെ കുറെയൊക്കെ എന്നല്ല വളരെ അധികം സ്വാധീനിക്കുവാൻ കഴിയുമെന്നതാണു്. ശരീരത്തിന്റെ ഭാവഭേദങ്ങൾ മനസ്സിന്റെ വൃത്തികളെ ബാധിക്കുക സാധാരണമാണല്ലോ. അതുപോലെ മാനസികമായ സാത്വികതയും സ്വസ്ഥതയും ശരീരത്തിന്റെ പ്രകൃതിയേയും കുറെയൊക്കെ നിയന്ത്രിച്ചുകൂടായ്കയില്ല. അഭ്യാസവൈരാഗ്യങ്ങളെക്കൊണ്ടു മനസ്സിനെ സ്വസ്ഥമാക്കി വെച്ചാൽ, അത്രയുംകൊണ്ടുതന്നെ സർവ്വ

ദോഷപ്രകോപന്നമായ പ്രജ്ഞാപരാധത്തെ പരിഹരിക്കാൻ കഴിയും. അത്രയും വിശ്വസനീയമായ രോഗനിവാരണവും ആരോഗ്യപോഷണവും മറെറാന്നില്ല. രോഗങ്ങൾ രാഗാദികളാണെന്നു പറയപ്പെട്ടിരിക്കുന്നു. രാഗമാകുന്ന ആദിയോടു (മൂലകാരണത്തോടു) കൂടിയവ എന്നർത്ഥം. അപ്പോൾ വൈരാഗ്യംപോലെ പരമമായ രോഗനിവാരണം മറെറാന്നുണ്ടാവാൻ വയ്യല്ലോ. അതുകൊണ്ടു് ഔഷധങ്ങളാൽപ്പോലും കഴിയാത്തവിധം പ്രകൃതിസ്ഥങ്ങളായ ദോഷങ്ങളെ മാനസികങ്ങളായ സാധനകളെക്കൊണ്ടു്, അഭ്യാസവൈരാഗ്യങ്ങളെക്കൊണ്ടു്, സമങ്ങളാക്കാൻ കഴിയും. മരുന്നു് എന്നു നിത്താം എന്നു ചോദിക്കുന്നതുപോലെ എന്നു സാധനകളെ – അഭ്യാസവൈരാഗ്യങ്ങളെ– വേണ്ടെന്നുവെച്ചു സ്വേച്ഛാചാരനാവാം എന്ന ചോദ്യം ഒരിക്കലും പ്രസക്തമേ ആകുന്നില്ല. എന്നു് പഥ്യം നിത്താം എന്നു ചോദിച്ചാൽ അപഥ്യം ഒരിക്കലും വയ്യ എന്നു തന്നെ മറുപടി പറയണം. എത്രകാലം പഥ്യം വേണം എന്നു ചോദിച്ചാൽ സ്വസ്ഥത നില നില്ക്കേണ്ടേടത്തോളം കാലം എന്നുതന്നെ സമാധാനം. രോഗത്തിൻെറ ഭേദമനുസരിച്ചു് പഥ്യത്തിന്നു ഭേദം വരാമെങ്കിലും ഒരിക്കലും അപഥ്യമാകാൻ അനുവദിച്ചുകൂടല്ലോ. അതുപോലെ, സംസാരമാകുന്ന രോഗത്തിന്നു പഥ്യങ്ങളായ സാധനകളിൽ വ്യക്തിഗതങ്ങളായ ഭേദങ്ങൾ നിമിത്തം അല്പസ്വല്പം വ്യത്യാസങ്ങളാകാമെങ്കിലും, സാധനയെ കൈവെടിയാമെന്ന നില ഒരിക്കലും ആർക്കും വന്നുചേരുന്നതല്ല എന്നുതന്നെ കരുതാം.

---

# രാമദാസൻ

**പി. കെ. മേനോൻ**

ഗോദാവരീതീരത്തു് കനകവതി എന്നു പേരായ ഒരു പട്ടണമുണ്ടായിരുന്നു. പുണ്യവാനായ രാമദാസൻ ജനിച്ചതു് ഈ പട്ടണത്തിലാണു്. അയാളുടെ തൊഴിൽ ചെരിപ്പുണ്ടാക്കുക, വില്ക്കുക മുതലായവയായിരുന്നു. ശുദ്ധനും സത്യസന്ധനും ത്യാഗിയും ഈശ്വരഭക്തനും, ധർമ്മതല്പരനുമായിരുന്ന രാമദാസൻ കിട്ടിയതുകൊണ്ടു് തൃപ്തിപ്പെട്ടു് ദിവസങ്ങൾ കഴിച്ചു.

മൂലിയെന്നായിരുന്നു രാമദാസൻെറ ഭാര്യയുടെ പേർ. രണ്ടു പേരും പരസ്പരം വളരെ സ്നേഹത്തോടെ പെരുമാറി. അവർക്കു് ഒരു പുത്രൻ ജനിച്ചു. അനുസരണശീലനായ അവൻ അവൻെറ അച്ഛനമ്മമാരെ വളരെ സ്നേഹിക്കുകയും ആദരിക്കുകയും ചെയ്തു. അവർ രണ്ടു പേരും ചെരിപ്പുണ്ടാക്കും. എന്നാൽ അവയെ ചന്തയിൽ കൊണ്ടുവില്ക്കുന്നതു് രാമദാസൻെറ ചുമതലയാണു്. വില്പനയിൽനിന്നു കിട്ടുന്ന ആദായംകൊണ്ടു് അവർ സന്തുഷ്ടരായി ഉപജീവനം കഴിച്ചു. തങ്ങളുടെ കുടുംബാവശ്യങ്ങൾ കഴിച്ചു് വല്ലതും ബാക്കിയുണ്ടെങ്കിൽ അതുകൊണ്ടു് അവർ അതിഥികളെ സല്ക്കരിച്ചു. സാധുക്കൾ, അശരണർ, ദീനർ, യാചകർ, എന്നിവർക്കു് രാമദാസൻ തന്നാൽ കഴിയുന്നവിധം ദാനധർമ്മങ്ങളും, സഹായസഹകരണങ്ങളും ചെയ്തു. സ്വന്തം സൗകര്യങ്ങളെ അവഗണിച്ചും അതിഥികളെ യഥായോഗ്യം സല്ക്കരിക്കുന്നതിൽ രാമദാസനു് അത്യന്തം സന്തോഷമേ ഉണ്ടാകാറുള്ളു.

പകൽ മുഴുവനും രാമദാസൻ ചെരിപ്പുണ്ടാക്കുന്നതിൽ ഏർപ്പെടും. അന്തിയായാൽ അന്തികത്തെവിടെയെങ്കിലും നടക്കുന്ന സങ്കീർത്തനങ്ങളിൽ പങ്കുകൊള്ളും; ഈശ്വരസ്തോത്രങ്ങൾ ഉറക്കെ പാടിയും നൃത്തം വെച്ചും ആനന്ദിക്കും. മടങ്ങി സ്വഗൃഹത്തിൽ വന്നാൽ ഭാര്യയോടും പുത്രനോടും ചേർന്നു് കീർത്തനങ്ങൾ പാടും. ദിവസേനയുള്ള ഈ പതിവു് അയാൾ ഒരിക്കലും മുടക്കാറില്ല.

രാമദാസനു് ഏററവും പ്രിയപ്പെട്ട ഒരു ഗാനമുണ്ടു്. അതെപ്പോഴും അയാൾ പതുക്കെ പാടിക്കൊണ്ടിരിക്കുന്നതു കേൾക്കാം. അതിൻെറ സാരം ഇതാണു്: 'ഹേ ഭഗവൻ, അടിയൻ ആരായാലും എന്തായാലും, അടിയൻ അങ്ങയുടേതാകുന്നു.' ഉണ്ണുമ്പോഴും ഉറങ്ങുമ്പോഴും, നടക്കുമ്പോഴും, കിടക്കുമ്പോഴും, എന്നുവേണ്ട, എല്ലാ സമയത്തും അയാൾ ഈ ഗാനം പാടിക്കൊണ്ടിരുന്നു. അതിൽ അയാൾ പരമാനന്ദം ആസ്വദിച്ചു. താൻ പാടുന്ന പാട്ടിൻെറ പൊരുൾ രാമദാസനു് നല്ലപോലെ അറിയാം. ഭഗവാൻെറ ഒരു ദാസൻ മാത്രമാണു താനെന്നും, ഭഗവാൻതന്നെയാണു് തൻെറ ഏകാവലംബമെന്നും അയാൾ ആത്മാർത്ഥമായി വിശ്വസിച്ചു. അചഞ്ചലമായ ഈ വിശ്വാസം അയാൾക്കു് ശാന്തിയും സുഖവും നൽകി.

ഭഗവാൻ ഭക്തദാസനാണല്ലൊ. ഭക്തിയും വിശ്വാസവും ഇല്ലാത്തവർ വേദങ്ങൾ ഉരുവിട്ടാലും അതു

കൊണ്ടു് ഭഗവാനെ തൃപ്തിപ്പെടുത്താൻ സാധിക്കുന്നതല്ല. നേരെമറിച്ച്, ഭക്തിയും വിശ്വാസവും ഉള്ളവർ, വെറും രണ്ടുവാക്കുകൾകൊണ്ടു്, പിഴച്ചുച്ചരിച്ചുപോലും, ഭഗവാനെ സന്തോഷിപ്പിക്കും. രാമദാസന്റെ നിഷ്കളങ്കമായ ഭക്തി കണ്ടു് ഭഗവാൻ സന്തോഷിച്ചു. അതിനാൽ തന്റെ ഭക്താത്തമനെ തന്നോടു കൂടുതൽ അടുപ്പിക്കണമെന്നു് ഭഗവാൻ നിശ്ചയിച്ചു.

ചില കള്ളന്മാർ കട്ടുകൊണ്ടുവന്ന പലവിധ സാധനങ്ങൾ വേർതിരിച്ചു് പരിശോധിക്കുകയായിരുന്നു. അതിനിടയ്ക്കു് ഒരു സാളഗ്രാമശില അവർ കണ്ടെത്തി. എന്നാൽ ഈ സാധനം എന്താണെന്നും, അതുകൊണ്ടു് എന്തു ചെയ്യണമെന്നും അവർക്കു് നിശ്ചയമില്ലായിരുന്നു. കള്ളന്മാരിൽ ഒരുവനു് ഒരു ജോടി ചെരിപ്പു് വേണം. അവൻ ഈ സാളഗ്രാമവും കൈയ്യിലെടുത്തു് രാമദാസന്റെ ചെരിപ്പുകടയിൽ ചെന്നു. ആ ശില കാണിച്ചുകൊണ്ടു് കള്ളൻ പറഞ്ഞു: 'എത്ര ഭംഗിയുള്ള ഒരു വസ്തുവാണു് ഇതു്! ഇതുപോലെ ഒന്നു് വേറെ കിട്ടുകയില്ല. നീ ഒരു ജോടി ചെരിപ്പു തരുന്നതായാൽ ഈ ശില ഞാൻ നിനക്കു തരാം.'

ആ സമയം രാമദാസൻ തന്റെ പ്രിയപ്പെട്ട ഗാനം പാടി അതിൽത്തന്നെ ലയിച്ചിരിക്കുകയായിരുന്നു. കള്ളന്റെ വാക്കുകൾ തന്റെ ആനന്ദപ്രവാഹത്തിന്നു് അല്പം തടസ്സമുണ്ടാക്കിയെങ്കിലും, ഒട്ടും മടിക്കാതെ രാമദാസൻ ഒരു ജോടി ചെരിപ്പെടുത്തു് അവനു കൊടുത്തശേഷം ഗാനം തുടർന്നു. അതോടുകൂടി ചെരിപ്പുപണിയിൽ മനസ്സുവെച്ചുകൊണ്ടുമിരുന്നു. കള്ളൻ ചെരിപ്പു കിട്ടിയ ഉടനെ സന്തോഷത്തോടെ തിരിച്ചുപോയി. ഭക്തിലഹരിയിൽ ഗാനാലാപം ചെയ്തിരുന്ന രാമദാസൻ ചെരിപ്പിന്റെ വിലയെപ്പററിയൊന്നും ഗൗനിച്ചില്ല. സാളഗ്രാമശില തന്റെ ഉളി മുതലായവ മൂർച്ച കൂട്ടുവാനാണു് രാമദാസൻ ഉപയോഗിച്ചതു്. അതു മാത്രമല്ല, തോൽ മുറിക്കുക, തുന്നുക, മിനുസപ്പെടുത്തുക, മുതലായ എല്ലാ വേലകൾക്കും അയാൾ ആ ശിലയെ ഉപയോഗപ്പെടുത്തി; ചെരിപ്പുണ്ടാക്കാൻ ആ സാളഗ്രാമശില രാമദാസനു് വളരെ ഉപയോഗപ്രദമായി. അങ്ങനെയിരിക്കെ ഒരു ബ്രാഹ്മണൻ രാമദാസന്റെ ചെരിപ്പുകടയുടെ മുമ്പിൽക്കൂടി കടന്നു പോകാനിടയായി. അദ്ദേഹം രാമദാസന്റെ പ്രവൃത്തി കണ്ടു് വ്യസനിച്ചു നിന്നുപോയി. അദ്ദേഹം ഇങ്ങനെ വിചാരിച്ചു: 'ഹാ! എത്ര കൗതുകമുള്ള ഒരു സാളഗ്രാമമാണു് ആ കാണുന്നതു്! അതിവൻ വെറും കല്ലെന്നു കരുതി ചെരിപ്പുണ്ടാക്കാനാണല്ലൊ ഉപയോഗിക്കുന്നതു്!'

അപ്പോൾ രാമദാസൻ പാവനമായ സാളഗ്രാമശിലയെ തന്റെ അഴുക്കുപുരണ്ട കാലുകൊണ്ടു് ചവുട്ടിപ്പിടിച്ചു് അതിന്മേൽ ഉളി തേയ്ക്കുകയായിരുന്നു. ഇതു കണ്ടപ്പോൾ ബ്രാഹ്മണൻ തന്നെത്താൻ പറഞ്ഞു: ''കഷ്ടം! വെറും ഒരു മരഞ്ചാടിയ്ക്കുണ്ടോ മാണിക്യക്കല്ലിന്റെ വിലയറിയുന്നു! ഈ ചെരിപ്പുകുത്തിയ്ക്കുണ്ടോ പാവനമായ സാളഗ്രാമശിലയെപ്പററി വല്ല അറിവും!''

എങ്ങനെയെങ്കിലും സാളഗ്രാമശില തന്റെ കൈയ്‌വശമാക്കണമെന്ന ഉദ്ദേശത്തോടുകൂടി ബ്രാഹ്മണൻ രാമദാസന്റെ സമീപം ചെന്നു് ഇപ്രകാരം പറഞ്ഞു: ''സഹോദര, നിങ്ങളുടെ കൈയ്യിലുള്ള ആ സാളഗ്രാമശില എനിക്കു കിട്ടിയാൽ കൊള്ളാമെന്നു് വലിയ ആഗ്രഹമുണ്ടു്. അതെനിക്കു തന്നാൽ നിങ്ങൾക്കു വലിയ ശ്രേയസ്സും ഐശ്വര്യവുമുണ്ടാകും. എനിക്കതിൽ അത്യധികം താല്പര്യമുണ്ടു്. അതിന്റെ ഭംഗി കാണുമ്പോൾ എനിക്കതിന്മേൽനിന്നു് കണ്ണെടുക്കാൻ തോന്നുന്നില്ല. തരികയില്ലെങ്കിൽ എനിക്കതു വലിയ സങ്കടമാകും. വില എന്തുവേണമെങ്കിലും തരാൻ ഞാനൊരുക്കമാണു്. കഴിയുമെങ്കിൽ നീ അതെനിക്കു തരണം.''

രാമദാസൻ: ഹേ ബഹുമാന്യനായ ബ്രാഹ്മണ, ഈ കല്ലുകൊണ്ടു് എനിക്കു വലിയ ഉപയോഗമുണ്ടു്. ഇതുപോലെ ഒരെണ്ണം ഞാൻ ഇതിനുമുമ്പു് കണ്ടിട്ടില്ല. എന്നാലും അങ്ങേയ്ക്കു വലിയ താല്പര്യമാണെങ്കിൽ ഇതാ എടുത്തു കൊള്ളുക. എനിക്കു് വില കിട്ടണമെന്നു് മോഹമില്ല. നിങ്ങളുടെ സന്തോഷംകൊണ്ടും അനുഗ്രഹംകൊണ്ടും വേണ്ടതെല്ലാമുണ്ടാകുമെന്നു് എനിക്കു നല്ല വിശ്വാസമുണ്ടു്. അതിലധികമൊന്നും എനിക്കാവശ്യമില്ല. നിങ്ങളുടെ അനുഗ്രഹമുണ്ടായാൽ ഞാൻ കൃതാർത്ഥനായി. എനിക്കു് മണിമാളികയൊന്നും പണിയേണ്ട ആവശ്യമില്ലല്ലൊ. ഭഗവാന്റെ അനുഗ്രഹംകൊണ്ടു് വേണ്ടതെല്ലാം ഇവിടെ കിട്ടിക്കൊണ്ടിരിക്കുന്നുണ്ടു്. അത്രയേ എനിക്കാവശ്യമുള്ളു. അതുകൊണ്ടു് ഞാൻ സംതൃപ്തനാണു്. ഇതു് മടിക്കാതെ എടുത്തുകൊള്ളുക. എനിക്കു സന്തോഷമാണു്.

വളരെ ദുർല്ലഭമായ സാളഗ്രാമശില കൈയ്യിൽ കിട്ടിയപ്പോൾ ബ്രാഹ്മണനു് സീമാതീതമായ സന്തോഷമുണ്ടായി. അയാൾ അതുംകൊണ്ടു് തന്റെ ഗൃഹത്തിലെത്തി, ശിലയെ വൃത്തിയായി കുളിപ്പിച്ചു്, പട്ടുതുണികൊണ്ടലങ്കരിച്ചു്, പഞ്ചാമൃതമുണ്ടാക്കി നിവേദിച്ചു; സസുഖം പീഠത്തിലിരുന്നു് ശാസ്ത്രവിധിപ്രകാരംതന്നെ മന്ത്രപുരസ്സരം അർച്ചനാദികൾ തുടങ്ങി. തനിക്കു മേല്ക്കുമേൽ, സുഖങ്ങളും ഐശ്വര്യവും വർദ്ധിച്ചു വരണേ എന്നു പ്രാർത്ഥിക്കുകയും ചെയ്തു. ഐഹികസുഖങ്ങൾ ഉണ്ടാവാൻ മോഹിച്ചുകൊണ്ടാണു് ബ്രാഹ്മണൻ പ്രാർത്ഥനയും പൂജയും എല്ലാം നടത്തിയതു്.

രാമദാസനാകട്ടെ പഠിപ്പൊന്നുമുണ്ടായിരുന്നില്ല. എന്നാൽ അയാളുടെ മനസ്സു് നിർമ്മലമായിരുന്നു. അയാൾക്കു് അത്യാർത്തിയൊ, അസൂയയൊ, ശത്രുതയൊ, ക്രോധമോ ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. തനിക്കു ദൈവേച്ഛകൊണ്ടു് കിട്ടുന്നതിൽ കൂടുതലൊന്നും ആഗ്രഹിക്കുകയും ചെയ്യാറില്ല. പണമുണ്ടാക്കാനുള്ള മോഹമോ പദവിക്കും ഉയർച്ചയ്ക്കും ആശയോ ഉണ്ടായില്ല. കിട്ടുന്ന പദാർത്ഥങ്ങൾ, അവ കല്ലും മണ്ണുമുള്ളതായാലും ശരി, ഉപ്പില്ലാത്തതായാലുംശരി, അതുകൊണ്ടു തൃപ്തിപ്പെടും. ഈശ്വരേച്ഛയാൽ കിട്ടുന്നതുകൊണ്ടു് സന്തുഷ്ടൻ. പരിഭവം ആരോടുമില്ല. ഒന്നിനും ഒരു പരാതിയുമില്ല.

ഭഗവാൻെറ തിരുനാമങ്ങൾ ജപിക്കുകയും, കീർത്തനങ്ങൾ പാടുകയും ചെയ്യും. അതു ശരിയോ തെററോ എന്ന സംശയങ്ങളൊന്നും രാമദാസനെ അലട്ടാറില്ല. എന്നാൽ ചൊല്ലുന്നതെല്ലാം തികഞ്ഞ ഭക്തിവിശ്വാസ ശ്രദ്ധകളോടുകൂടിയായിരുന്നു.

ബ്രാഹ്മണൻ പൂജ ശാസ്ത്രീയവിധിപ്രകാരംതന്നെ ചെയ്തുവന്നു. പക്ഷെ സാളഗ്രാമം ബ്രാഹ്മണൻെറകൂടെ ഇരിക്കാൻ ഇഷ്ടപ്പെട്ടില്ല. അതിന് അയാളുടെ ആരാധനയിലൊന്നും അത്ര തൃപ്തിയും സന്തോഷവും തോന്നിയില്ല. അതിനാൽ രാത്രിയായപ്പോൾ ബ്രാഹ്മണന് ഒരു സ്വപ്നമുണ്ടായി. സ്വപ്നത്തിൽ സാളഗ്രാമം ബ്രാഹ്മണനോടു പറഞ്ഞു: ''ഹേ ബ്രാഹ്മണ, ഞാൻ രാമദാസൻെറ കൂടെ താമസിക്കാനാണ് ഇഷ്ടപ്പെടുന്നതു്. കുറച്ചു വെള്ളം തളിച്ച് രാമദാസൻ, അവൻെറ പ്രിയപ്പെട്ട ഗാനം മധുരമായി പാടിക്കൊണ്ട്, എൻെറ പുറത്തു് അവൻെറ ആയുധങ്ങൾ മൂച്ചുകൂട്ടുമ്പോൾ ഞാൻ വിചാരിക്കാറുള്ളതു്, നല്ല സുഗന്ധമുള്ള തീർത്ഥംകൊണ്ട് എന്നെ അഭിഷേകം ചെയ്തശേഷം ഒരു ഭക്തൻ എൻെറ പുറം മന്ദംമന്ദം തലോടുകയാണെന്നാണ്. അവൻെറ കാലടികളിൽ എന്നെ ചേർത്തുവെച്ച് തോൽ മുറിക്കുമ്പോൾ, എനിക്കു തോന്നിയതു് ഒരു ശുദ്ധഹൃദയനായ ഭക്തൻ എൻെറ ദേഹത്തിൽ ചന്ദനം ചാർത്തുകയാണെന്നും, എന്നെ പതുക്കെ തലോടുകയാണെന്നുമാണ്. രാമദാസന് ഞാൻ ആരാണെന്നു തീരെ മനസ്സിലായിട്ടല്ല ഇതൊക്കെ ചെയ്യുന്നതു്. എന്നാലും, അവൻെറ ആദരവും, അനിതരസാധാരണമായ ഭക്തിവിശ്വാസങ്ങളും ആലോചിക്കുംതോറും എനിക്ക് അവൻെറ സമീപത്തേയ്ക്കുതന്നെ പോകണമെന്നാണ് ആഗ്രഹം. നേരെ മറിച്ച് നിങ്ങൾ പഠിപ്പും പാണ്ഡിത്യവും തികഞ്ഞ ഒരു ബ്രാഹ്മണൻതന്നെയാണ്. ശ്രേഷ്ഠമായ ബ്രാഹ്മണകുലത്തിൽതന്നെയാണ് നിങ്ങൾ ജനിച്ചതു്. മറെറല്ലാവരാലും വന്ദിക്കപ്പെടേണ്ട ഒരു വ്യക്തിയുമാണ്. അതിലെല്ലാമുപരിയായി, നിങ്ങളുടെ പൂജാവിധാനങ്ങളുടെ പരിപാടികളൊന്നും പറയേണ്ട. എല്ലാം ശാസ്ത്രീയമായ ചടങ്ങുകളോടുകൂടിത്തന്നെ. യാതൊരു തെററും വരാത്ത വിധത്തിൽ, വരവണ്ണം നീക്കുപോക്കുകൾകൂടാതെ യഥാവസരം ആചരിക്കപ്പെട്ടുവരുന്ന നിങ്ങളുടെ വിശേഷാച്ചനകളുടേയും, മന്ത്രോച്ചാരണങ്ങളുടേയും, മണിമുഴക്കങ്ങളുടേയും, ധൂപദീപാരാധനകളുടേയും വല്ല ഗന്ധവും ഈ ചെരിപ്പുകുത്തിയായ രാമദാസനുണ്ടോ കിട്ടുന്നു? അവൻ അനേകജന്മം തപസ്സുചെയ്താലും നിങ്ങളുടെ ഒപ്പമാവുകയില്ല. നിങ്ങൾ ആഗ്രഹിക്കുന്നതു് ഐഹികസുഖങ്ങളാണ്. അതിനുവേണ്ടിയാണല്ലൊ എന്നെ പൂജിക്കുന്നതു്. എന്നാൽ പൂജയും മന്ത്രതന്ത്രങ്ങളുമൊന്നും അറിയാത്ത സാധുവും ദരിദ്രനും ആയ രാമദാസൻെറ ഭക്തിയാണ് എനിക്കധികം ഇഷ്ടം. അവൻെറ ഭക്തി പരിശുദ്ധമാണ്. അവൻ യാതൊന്നും ആഗ്രഹിക്കുന്നില്ല. ത്യാഗിയും നിർമ്മത്സരനുമായ രാമദാസൻെറകൂടെ താമസിക്കാനാണ് എനിക്കു താല്പര്യം. അവൻെറ മധുരമായ ആ പാട്ടു കേൾക്കുവാൻ എൻെറ കാതുകൾ കൊതിക്കുന്നു. അതു കേൾക്കുമ്പോൾ ഞാൻ എന്നെത്തന്നെ മറന്നുപോകും. അതുകൊണ്ട് നാളെ രാവിലെ എന്നെ കൊണ്ടുപോയി രാമദാസൻെറ കൈയ്യിൽ കൊടുക്കണം. പിന്നെ ഒരു സംഗതികൂടി പറയാം. നിങ്ങൾ എന്നെ ആരാധിച്ചതു വിഫലമാവില്ല. ഐഹികസുഖങ്ങളാണല്ലൊ നിങ്ങൾക്കു വേണ്ടതു്. അതുണ്ടാവും സംശയമില്ല.''

ബ്രാഹ്മണൻ രാവിലെ എഴുന്നേററ് സ്നാനാദികർമ്മങ്ങളെല്ലാം കഴിഞ്ഞു് സാളഗ്രാമശില ഒരു തുണിയിൽ പൊതിഞ്ഞു് രാമദാസൻെറ ചെരിപ്പുകടയിലേയ്ക്കു ചെന്നു. ഈശ്വരധ്യാനത്തിൽ മുഴുകി, അർദ്ധനിമീലിതാക്ഷനായിരിക്കുന്ന രാമദാസൻ. തൻെറ പ്രിയഗാനം മധുരമധുരമായി പതുക്കെ പാടുന്നതും അദ്ദേഹത്തിൻെറ കണ്ണുകളിൽനിന്നു ആനന്ദാശ്രുക്കൾ അടർന്നു വീഴുന്നതും ബ്രാഹ്മണൻ നോക്കിനിന്നു. അല്പം കഴിഞ്ഞശേഷം അയാൾ പറഞ്ഞു: ''സഹോദര, നിനക്കേറ്റവും പ്രിയപ്പെട്ടതും വിലപ്പെട്ടതുമായ വസ്തു ഞാനിതാ കൊണ്ടുവന്നിരിക്കുന്നു. നീയും നിൻെറ മാതാപിതാക്കളും അനുഗൃഹീതരാണ്. നീ ഒരു സാധാരണക്കാരനാണെന്ന് ഞാൻ തെററിദ്ധരിച്ചുപോയി. വാസ്തവത്തിൽ നീ അതീവ ഭാഗ്യവാൻ. ഭഗവാൻ നിൻെറ ഹൃദയത്തിൽ അധിവസിക്കുന്നുണ്ട്. ഇതു് സാധാരണ ഒരു ശിലയാണെന്ന് നീ വിചാരിക്കരുതു്. മൂന്നു ലോകങ്ങൾക്കും ഏകനാഥനായ സാക്ഷാൽ ജഗദീശ്വരൻെറ പാവനമായ ബിംബമാണിതു്. അദ്ദേഹം സകലർക്കും ആശ്രയമാകുന്നു. അദ്ദേഹത്തെ ആർ ആശ്രയിക്കുന്നുവോ അവരെ അദ്ദേഹം സംസാരസമുദ്രത്തിൽനിന്നും കരകയററും. നിൻെറ ഭക്തി കണ്ട് ഭഗവാൻ തൃപ്തനായിരിക്കുന്നു. നിൻെറ പ്രിയപ്പെട്ട ഗാനം ഭഗവാനെ വശീകരിച്ചിരിക്കുന്നു. നിനക്ക് ഈ പാവനമായ സാളഗ്രാമശിലയിൽ ഭഗവാനെ ദർശിക്കാം. രാമദാസാ, ഞാൻ ഒരു മഹാപാപിയാണ്; എന്നിൽ ഭഗവാൻ തൃപ്തിപ്പെട്ടില്ല. നീ ഒരു ഉത്തമഭക്തനാകുന്നു. ഭഗവാൻ നിന്നിൽ പ്രസാദിച്ചിരിക്കുന്നു. പ്രിയപ്പെട്ട രാമദാസാ, നിനക്ക് എൻെറ സാഷ്ടാംഗനമസ്കാരം. അല്ലയോ ധന്യനായ ഭക്തോത്തമ, നിൻെറ ഭാഗ്യംതന്നെ ഭാഗ്യം!''

രാമദാസൻ ഇതുകേട്ട് ബ്രാഹ്മണൻെറ മുമ്പാകെ വീണു നമസ്കരിച്ചു. ശില മടക്കിത്തന്നതിന്ന് വളരെ നന്ദിപറഞ്ഞശേഷം അതു് തൻെറ കൈയ്യരണ്ടും നീട്ടി വാങ്ങിയശേഷം, കണ്ണിലും മാറത്തും അടക്കിപ്പിടിച്ച് അല്പം മൗനമായിനിന്നു. അറിയാതെ ചെയ്തുപോയ കുററങ്ങളോർത്തപ്പോൾ അവൻെറ കണ്ണുകൾ നിറഞ്ഞൊഴുകി. പരിപാവനമായ സാളഗ്രാമശില താഴത്തെങ്ങും വെയ്ക്കാതെ ശിരസ്സിലേററിക്കൊണ്ട് രാമദാസൻ സന്തോഷഭരിതനായി തൻെറ വസതിയിലേയ്ക്കു നടന്നു. തൻെറ പ്രിയപ്പെട്ട ഗാനം പാടിക്കൊണ്ടാണ് അയാൾ നടന്നതു്. ഉണ്ടായ സംഭവമെല്ലാം രാമദാസൻ പത്നിയെ പറഞ്ഞുകേൾപ്പിച്ചു. ശിലയെ ഒരുയർന്ന പീഠത്തിൽ പ്രതിഷ്ഠിച്ചു. ഭക്തിയോടുകൂടി സ്തോത്രങ്ങൾ പാടി. എന്നിട്ടിപ്രകാരം സ്തുതിച്ചുതുടങ്ങി: 'പ്രഭോ, അടിയൻ യാതൊന്നും അറിഞ്ഞുകൂടാത്ത ഒരു പാവം.

താഴ്ന്ന ജാതിയിൽ പിറന്ന അടിയൻെറ ജോലി തോൽകൊണ്ട് ചെരിപ്പുണ്ടാക്കുകയും അതുവിററ് ഉപജീവനം കഴിക്കലുമാണ്. തോൽ ഊറക്കിടുക, മിനുസപ്പെടുത്തുക, മുറിക്കുക, തുന്നുക, എന്നിങ്ങനെ ഏതെല്ലാം വേലകളാണ് അടിയന് ചെയ്യാനുള്ളത്, അതൊക്കെ വൃത്തിയും വെടിപ്പുമില്ലാത്ത വേലകളാണ്. എന്നാൽ ഇത്രയൊക്കെ അശുദ്ധനും അധഃകൃതനും അജ്ഞനുമാണെന്നറിഞ്ഞിട്ടും അവിടുത്തേയ്ക്ക് ഈയുള്ളവൻെറ പേരിൽ ഇത്ര കൃപയുണ്ടാവാൻ കാരണമെന്തെന്ന് അടിയനറിയുന്നില്ല. ഹേ കൃപാവാരിധേ, അവിടുന്ന് ദയാസമുദ്രം തന്നെയാണെന്ന് അടിയനിപ്പോഠം മനസ്സിലായി. അവിടുന്നാണ് എല്ലാവരുടേയും ഏകാവലംബമെന്നും, പതിതരെ കരകയററുന്നത് മററാരുമല്ലെന്നും അടിയനിപ്പോഠം നല്ലവണ്ണമറിയാറായി. അടിയൻ അറിയാതെ ചെയ്തുപോയ തെററുകഠം അവിടുന്ന സദയം ക്ഷമിക്കണം.''

രാമദാസൻ ഈവിധം ഓരോന്നു പറഞ്ഞും കരഞ്ഞും വീണുനമസ്കരിച്ചും തൻെറ കൃതജ്ഞത ഭഗവാനോടു വീണ്ടുംവീണ്ടും അറിയിച്ചും ധ്യാനനിമഗ്നനായും നേരം കഴിച്ചു. അയാളുടെ ജോലി വേണ്ടതുപോലെ തുടരാൻ സാധിക്കാതെ വന്നുതുടങ്ങി. തൻെറ പ്രിയപ്പെട്ട ഗാനം എല്ലായ്പോഴും മധുരമായി പാടിക്കൊണ്ടിരുന്നു. ഭഗവദ്ഭജനം പതിവിലും അധികമായിത്തുടങ്ങി. ഭക്തിലഹരിയിൽ നൃത്തംചെയ്യുകയും പാടുകയും കരയുകയും പൊട്ടിച്ചിരിക്കുകയും ചെയ്തു. ആനന്ദത്തിൽ മുഴുകിയും സമാധിസ്ഥനായും മൗനിയായും മററും ദിവസങ്ങഠം കടന്നുപോയതു് അയാഠം അറിഞ്ഞില്ല. ഭഗവദ്ദർശനത്തിനുള്ള ആകാംക്ഷ വർദ്ധിച്ചുവന്നു. അതിനുതന്നെ ഏതുനേരവും ആഗ്രഹിച്ച് ആത്മാർത്ഥമായി പ്രാർത്ഥിച്ചു; ഭഗവദ്ദർശനം സാധിക്കാത്തതുകൊണ്ടുള്ള നിരാശ വർദ്ധിച്ചു. അസഹ്യമായ വേദനയാലെന്നപോലെ സഗദ്ഗദം അയാഠം പ്രാർത്ഥിച്ചു: ''പ്രഭോ, ഭുവനത്രയത്തേയും മോഹിപ്പിക്കുന്ന ലാവണ്യനിധിയായ ഹേ ഭഗവൻ, മുരളീഗീതാമൃതം പൊഴിച്ച് സകല ചരാചരങ്ങളേയും ആനന്ദസമുദ്രത്തിൽ ആറാടിക്കുന്ന ഗോപബാല, ദയാവാരിധേ, ദീനബന്ധോ, അവിടേയ്ക്ക് എൻെറ നമസ്കാരം. ദയവുണ്ടായി അടിയന് ദർശനം അരുളേണമേ. മഹർഷിമാർക്കും, മഹായോഗികഠംക്കുംകൂടി സിദ്ധിക്കാത്ത അങ്ങയുടെ ദർശനം ഒരു ചെരിപ്പുകുത്തിയായ അടിയനു കിട്ടുമോ? എന്നാലും എനിക്കങ്ങയുടെ ദർശനം കിട്ടിയേ കഴിയൂ. അവിടുന്നാണല്ലൊ ഈ അഭിലാഷം എന്നിൽ ഉണ്ടാക്കിയതു്. അതു സാധിപ്പിക്കുവാനും അങ്ങേയ്ക്കു കഴിയും. പ്രഭോ, അങ്ങയുടെ വിഗ്രഹമാണെന്ന് അറിയാതെ ഞാൻ എന്തൊക്കെയോ ചെയ്തുപോയി. അവിടുന്ന് അതെല്ലാം ദയവുണ്ടായി പൊറുക്കണേ. ആ ബ്രാഹ്മണൻ വന്നു ചോദിച്ചപ്പോഠം ഞാൻ അതു് അറിയാതെ കൊടുത്തു. അതൊരു വെറും കല്ലാണെന്നേ ഞാൻ കരുതിയതുള്ളു. എന്നാൽ അവിടുന്നു സ്വന്തം ഇഷ്ടപ്രകാരം എൻെറ അടുക്കലേയ്ക്കുതന്നെ തിരിച്ചുവന്നു. അങ്ങയുടെ ദയാതിരേകത്തെപ്പററി ഞാൻ എന്തു പറയട്ടെ! ആ ബ്രാഹ്മണൻ കാരണം എനിക്കങ്ങയെ ഈരൂപത്തിലെങ്കിലും കാണാറായല്ലൊ. അതുതന്നെ എൻെറ ഭാഗ്യം!

ഹേ ദയാവാരിധേ, എൻെറ ഈ ധൈര്യം, ഈ വിശ്വാസം, ഇതെല്ലാം, അവിടുത്തെ ഇഷ്ടാനുസൃതമാകുന്നു. അവിടുന്നുതന്നെയല്ലെ ഈ ചെരിപ്പുകുത്തിയുടെ ജന്മം അടിയനു തന്നതു്? അവിടുന്നിതാ ഒരു വിശിഷ്ടനായ ബ്രാഹ്മണൻെറ ആരാധനയേയും വേണ്ടെന്നുവെച്ച് ഇങ്ങോട്ടു പോന്നിരിക്കുന്നു. ഇതിലുംവലിയ ഒരത്ഭുതമുണ്ടോ? അവിടുത്തെ എനിയ്ക്ക് ഒരു പ്രാവശ്യമെങ്കിലും ദർശിക്കാൻ കഴിഞ്ഞില്ലെങ്കിൽ ഇതിനൊക്കെ വല്ല അർത്ഥവുമുണ്ടോ? ഭഗവൻ, എനിക്കൊന്നുംവേണ്ട, ഞാൻ ഐഹികസുഖങ്ങളൊന്നുംതന്നെ ആവശ്യപ്പെടുന്നില്ല. എനിക്ക് അങ്ങയുടെ ദർശനം മാത്രമേ വേണ്ടു. അവിടുത്തെ ശ്യാമസുന്ദരമായ തിരുമുഖം ഒന്നു കാണണം, അത്രമാത്രം. ഈ ദീനനിൽ കുറച്ചെങ്കിലും കൃപയുണ്ടാകണേ, ഒരു പ്രാവശ്യമെങ്കിലും.''

രാമദാസൻെറ ഹൃദയാവർജ്ജകമായ പ്രാർത്ഥന കേട്ടു നില്ക്കാൻ ഭഗവാനു കഴിഞ്ഞില്ല. ഒരു ബ്രാഹ്മണവേഷത്തിൽ ഭഗവാൻ പ്രത്യക്ഷപ്പെട്ടു. എന്നാൽ ധ്യാനനിരതനായ രാമദാസൻ അതറിഞ്ഞില്ല. ചിന്താരഹിതനായി കണ്ണടച്ചിരിക്കുന്ന ഭക്തനെ ഭഗവാൻ നോക്കിനിന്നു. ധ്യാനത്തിൽ നിന്നുണർന്ന രാമദാസൻ ഉറക്കെ സ്തുതിക്കുന്നതും നൃത്തംവെയ്ക്കുന്നതും ഇടയ്ക്കു കരയുന്നതും പൊട്ടിച്ചിരിക്കുന്നതും, വിഗ്രഹത്തിൻെറ മുമ്പിൽ വീണു കരയുന്നതുമെല്ലാം കണ്ടുകൊണ്ടുനിന്ന ഒരു ബ്രാഹ്മണൻ രാമദാസൻെറ അടുത്തുചെന്നിങ്ങനെ പറഞ്ഞു: ''നിന്നെ ഇത്രയൊക്കെ പരവശനാക്കുന്നതു് എന്താണെന്നു പറയാമോ? രാപകൽ നീ എന്തിനുവേണ്ടിയാണ് കരയുന്നതു്? എന്തു കിട്ടാനാണ് നിൻെറ അഭ്യർത്ഥന? ആരെ തൃപ്തിപ്പെടുത്താനാണ് നീ ഉത്സാഹിക്കുന്നതു്? നീ നിൻെറ പ്രവൃത്തിയൊന്നും ചെയ്യാതെ ഈ ശിലയുടെ മുമ്പിൽ കുത്തിയിരിക്കുന്നതിൻെറ അർത്ഥമെന്തു്?'' ബ്രാഹ്മണവേഷംപൂണ്ടുനില്ക്കുന്ന ഭഗവാനെ മനസ്സിലാക്കാതെ രാമദാസൻ വിനീതനായി നമസ്കരിച്ചശേഷം ഇങ്ങനെ പറഞ്ഞു: ''ഹേ ബ്രാഹ്മണ, ഞാൻ ഒരു ദുഷ്ടനും മഹാപാപിയുമാകുന്നു. നിങ്ങഠം ചോദിച്ചതിനു് ഞാൻ മറുപടിയൊന്നും പറഞ്ഞില്ലല്ലൊ. ഞാൻ ഒരു ചെരിപ്പുകുത്തിയാണ്. എൻെറ മനസ്സ് അശുദ്ധമാണ്. വൃത്തിഹീനനായ എനിക്ക് ബുദ്ധിയും വിവേകവുമില്ലാത്തതിനാൽ അവിടുന്നു പൊറുക്കണം.''

രാമദാസൻ അതിനുശേഷം സാളഗ്രാമശില തനിക്ക് എങ്ങനെ കിട്ടിയെന്നും, ബ്രാഹ്മണൻ ശിലയെ ആരാധിക്കുവാൻ പറഞ്ഞതും ഒക്കെ വിവരിച്ചു. ശ്രദ്ധയോടുകൂടി ഭജിച്ചാൽ ഭഗവദ്ദർശനം ഉണ്ടാകുമെന്നു പറഞ്ഞതുകൊണ്ടാണ് താൻ എപ്പോഴും ഭജിക്കുന്നതും പ്രാർത്ഥിക്കുന്നതും എന്നും പറഞ്ഞു. രാമദാസൻ തുടർന്നു: ''എന്നാൽ എനിക്കു പൂജാവിധികഠം ഒന്നും അറിഞ്ഞു

കൂട. എനിക്കു തോന്നുന്നപോലെ ഞാൻ പൂജിക്കുകയാണു്. എന്റെ പൂജ ശരിയാകാത്തതുകൊണ്ടാണോ ഭഗവാന്റെ ദർശനം കിട്ടാത്തതെന്നും എനിക്കറിഞ്ഞുകൂട. ദർശനം കിട്ടാൻ അത്യധികം താല്പര്യമുണ്ടു്. ഇതുവരെയും ഒരു ഫലവും ഉണ്ടായില്ല. എങ്ങനെ ഭജിച്ചാലാണു് ഭഗവാൻ പ്രത്യക്ഷമാകുക എന്നു് എനിക്കു് അവിടുന്നു പറഞ്ഞുതരാമോ?''

ഇങ്ങനെ പറഞ്ഞു് സഹിക്കാനാകാത്ത സങ്കടത്തോടെ രാമദാസൻ കണ്ണുനീർതൂകി കരഞ്ഞുതുടങ്ങി. രാമദാസനെ സമാധാനിപ്പിക്കാൻ ഉത്സാഹിക്കുകയല്ല ഭഗവാൻ ചെയ്തതു്; അല്പം തമാശയായി അദ്ദേഹം ഇപ്രകാരം പറയുകയാണുണ്ടായതു്: ''നീ വിചാരിക്കുന്നപോലെ അത്ര എളുപ്പമൊന്നുമല്ല ഭഗവാനെ ദർശിക്കുന്ന കാര്യം. അതുമാത്രമല്ല. കഠിനമായി അനേകാണ്ടുകൾ തപസ്സു ചെയ്തിട്ടും മഹർഷികൾക്കും മഹായോഗികൾക്കും കൂടി ഭഗവാനെ ദർശിക്കാൻ കഴിയുന്നില്ല. എന്നിട്ടാണോ ഈ അശുദ്ധനായ നിനക്കു് ഭഗവാനെ ദർശിക്കുവാൻ കഴിയുക? ഈവക വിഡ്ഢിത്തങ്ങൾക്കു് നിന്റെ വിലയേറിയ സമയം നീ വെറുതെ ചെലവഴിക്കുന്നുവല്ലൊ! ആ സമയം നിന്റെ നിത്യത്തൊഴിലിൽ ഏർപ്പെട്ടിരുന്നെങ്കിൽ വല്ല പ്രയോജനവുമുണ്ടായിരുന്നേനെ. അതുകൊണ്ടു് നീ ഒരു ഭ്രാന്തനെപ്പോലെ കാണാൻ കഴിയാത്ത ഒരു കാര്യത്തിനുവേണ്ടി അദ്ധ്വാനിക്കാതെ, നിന്റെ കുടുംബം പരിപാലിക്കുകയല്ലേ നല്ലതു്?''

ഇത്രയും കേട്ടതോടുകൂടി രാമദാസന്റെ ആശയെല്ലാം അസ്തമിച്ചു. തന്റെ ഹൃദയം തകന്നതുപോലെ തോന്നി. വ്യസനം സഹിക്കാതെ കണ്ണുകൾ നിറഞ്ഞു. തൊണ്ടയിടറി. രാമദാസൻ പറഞ്ഞു: ''നിങ്ങൾ പറയുന്നതു് ശരിയായിരിക്കാം. എന്നാൽ ഞാൻ എന്തു ചെയ്യട്ടെ! ഞാൻ ഒരു മഹാപാപി, ഒരു നികൃഷ്ടൻ, ഒരധഃകൃതൻ. എന്റെ തെറ്റുകൾ ഓരോന്നും വിചാരിച്ചാൽ ഈ നീചനും ദുഷ്ടനുമായ എനിക്കു് ഭഗവാൻ ദർശനം തരികയില്ല. അതു തീർച്ചതന്നെ. പക്ഷെ അദ്ദേഹം ദയാസമുദ്രവും ദീനജനപരിപാലകനും, ആശ്രിതവത്സലനുമാണെന്ന എന്റെ ഉള്ളിലുള്ള ഉറച്ച വിശ്വാസത്തിന്നു് ഇപ്പോഴും ഒരിളക്കവും വന്നിട്ടില്ല. അതുകൊണ്ടു് എന്റെ ദൃഢമായ വിശ്വാസം അദ്ദേഹം എപ്പോഴെങ്കിലും ദർശനം തരാതെയിരിക്കില്ലെന്നാണു്. നിങ്ങൾ എന്തുതന്നെ മുടക്കം പറഞ്ഞാലും ഞാൻ എന്റെ പ്രാർത്ഥന ചെയ്യാതിരിക്കില്ല. ഇതു് എന്റെ ദൃഢനിശ്ചയമാണു്. ഏറിവന്നാൽ ഞാനെന്റെ സംരംഭത്തിൽ മരിക്കുമായിരിക്കാം. ഇത്രയല്ലെ ഒന്നു സംഭവിക്കാൻ പോകുന്നുള്ളു. എന്നാലെന്തു്? മരണം ആക്കെങ്കിലും ഒഴിവാക്കാവുന്നതാണോ? അപ്പോൾ ഒരു നല്ല കാര്യത്തിനു വേണ്ടി ഉത്സാഹിക്കുമ്പോൾ എന്റെ ദേഹം നശിക്കുകയാണെങ്കിൽ അതിൽ എനിക്കു സംതൃപ്തിക്കേ അവകാശമുള്ളു. ഞാൻ മരിച്ചാലും വേണ്ടില്ല എന്റെ ഈ സംരംഭത്തിൽനിന്നു അണുപോലും ഞാനിളകുകയില്ല. നിശ്ചയം.''

കൂടുതലൊന്നും പറയാൻ രാമദാസനു കഴിഞ്ഞില്ല. അയാൾ ഭാവസമാധിയിലാണ്ടു. കണ്ണുകൾ അർദ്ധനിമീലിതങ്ങളായി. ഈശ്വരധ്യാനത്തിൽ മനസ്സു മുഴുകി. നിശ്ചലനായി ഇരുന്നു. രാമദാസന്റെ പരിപാവനമായ ഭക്തിയും ഉറച്ച വിശ്വാസവും ഭഗവാനെ തൃപ്തനാക്കി. ബ്രാഹ്മണൻ പറഞ്ഞു: ''പ്രിയപ്പെട്ട രാമദാസ, നീ തന്നെ അനുഗൃഹീതൻ. നിന്റെ നിഷ്കളങ്കവും അചഞ്ചലവുമായ ഈശ്വരഭക്തി മഹനീയംതന്നെ. നീ ഭഗവാനെ ഭക്തികൊണ്ടു ജയിച്ചിരിക്കുന്നു. നീ ഉത്തമകുലജാതനേക്കാൾ ശ്രേഷ്ഠനായിരിക്കുന്നു. ഹേ രാമദാസ, നീ ജനിച്ചതു് ഒരു തോൽപ്പണിക്കാരന്റെ ജാതിയിലാണു്; അതുകൊണ്ടു നിനക്കെന്തു കുറവു്? നീ ഭഗവദ്ഭക്തന്മാരിൽ അഗ്രഗണ്യനായിരിക്കുന്നു. ഇതിലും അധികം എന്തുവേണം? നീ ഇത്ര നാളും കൊതിച്ചുകൊണ്ടിരുന്ന ദർശനം ഇതാ!''

ഞൊടിയിടയിൽ നാലുപുറവും അനേകസൂര്യന്മാർ ഒന്നിച്ചുയരുന്നതുപോലെ ഒരു ദിവ്യപ്രകാശം കാണുമാറായി. രാമദാസനു് ആ വർദ്ധിച്ചുവരുന്ന തേജഃപ്രസരത്തിന്റെ മുമ്പിൽ കണ്ണു തുറന്നു നില്ക്കാൻ കഴിഞ്ഞില്ല. അപ്പോൾ അവന്റെ ഹൃദയപത്മത്തിൽ ഭഗവാൻ പ്രത്യക്ഷപ്പെട്ടു.

പീലികൾ തിരുകിയ കാർകുഴൽക്കെട്ടും നൽപ്പൊ—
ന്നേലസ്സു കിലുങ്ങിടുമരയിൽ മഞ്ഞപ്പട്ടും
ചെന്തളിർക്കയ്യിലൊരു കൊച്ചോടക്കുഴലും ഹാ
ഹന്ത കൈതൊഴാം തൊഴാമമ്പാടിമണിക്കുഞ്ഞേ.

രാമദാസൻ ഭഗവാന്റെ ചേതോമോഹനരൂപം ദർശിച്ചു പരമാനന്ദസമുദ്രത്തിൽ ആമഗ്നനായി. ആനന്ദനിർവൃതിയിൽ നിന്നുണർന്നശേഷം കണ്ണു മിഴിച്ചു നോക്കിയപ്പോൾ ബ്രാഹ്മണൻ അവിടെത്തന്നെ നിൽപുണ്ടു്. രാമദാസൻ ആനന്ദത്തോടും ആശ്ചര്യത്തോടുംകൂടി ബ്രാഹ്മണന്റെ മുമ്പിൽ സാഷ്ടാംഗനമസ്കാരം ചെയ്തു. എഴുന്നേററപ്പോൾ മുമ്പിൽ കണ്ട ബ്രാഹ്മണൻ അവിടെയില്ല. അപ്പോൾ രാമദാസനുണ്ടായ അത്ഭുതം അവർണ്ണനീയമെന്നല്ലാതെ എന്തു പറയാം! പിന്നേയും രാമദാസൻ ഭഗവദ്ദർശനത്തിനായ്തന്നെ നിരന്തരം പ്രാർത്ഥിച്ചു. ഇടയ്ക്കെല്ലാം ദർശനം ലഭിച്ചുകൊണ്ടിരുന്നു. അങ്ങനെ സന്തോഷസമേതം രാമദാസൻ ആയുശ്ശേഷം കഴിച്ചു.

# പുസ്തകാഭിപ്രായം

ഗ്രന്ഥം: **ശ്രീ കോമ്പസ്വാമി**

ഗ്രന്ഥകർത്താ: ടി. കെ. വേലായുധൻ പിള്ള,
ശരവണഭവൻ, അഴകിയമണ്ഡപം,
മുളകുമൂട്, കന്യാകുമാരി.

പേജ്: 36+64 വില: രൂപ 1.25

ശ്രീ ടി. കെ. വേലായുധൻ പിള്ള എഴുതിയ ''ശ്രീ കോമ്പസ്വാമി'' എന്ന പുസ്തകം മുന്നൂററിഅമ്പതു വർഷത്തോളം ജീവിച്ചിരുന്ന ഒരു അവധൂതപുരുഷനെ പ്പററിയുള്ളതാണ്. കണ്ണാകണ്ണികയാ വിശ്വസ്തരായ പലരിൽനിന്നും കേൾക്കുവാനിടയായ കാര്യങ്ങൾ അവധൂതൻെറ ആയുർദൈർഘ്യത്തിനു പ്രമാണമായി ഇതിൽ കൊടുത്തിട്ടുണ്ട്. അവധൂതനെ നേരിൽ കാണാൻ ഭാഗ്യം സിദ്ധിച്ച ഒരു ഭക്തൻെറ അനുസ്മരണമാണ് ഈ അതിസംക്ഷിപ്തജീവിതചരിതം. കോമ്പസ്വാമിയുടെ ശിഷ്യയായ 'മായി'യുടെ ഒരു തൂലികാചിത്രം, കന്യാകുമാരി, ശുചീന്ദ്രം എന്നീ സ്ഥലങ്ങളെ സംബന്ധിച്ച ചില ഐതിഹ്യങ്ങൾ, സവികല്പനിർവ്വികല്പസമാധികൾ, ജീവന്മുക്തൻ, ത്രിവിധകർമ്മങ്ങൾ ഇവയെക്കുറിച്ചെല്ലാമുള്ള ചെറുവിശദീകരണങ്ങളും മിസ്റ്റർ പിള്ള ഈ ഗ്രന്ഥത്തിൽ അടക്കം ചെയ്തിരിക്കുന്നു. അതും ഭക്തജനങ്ങൾക്കും സാധകന്മാർക്കും ഉപകാരപ്പെടും. ശ്രീ പിള്ളയുടെ ഈ സദുദ്യമത്തെ ഞങ്ങൾ അനുമോദിയ്ക്കുന്നു.

ആത്മചൈതന്യൻ.

---

# വാർത്തകൾ

## ശ്രീരാമകൃഷ്ണമഠം, ബേലൂർ.

ബേലൂർ ശ്രീരാമകൃഷ്ണമഠത്തിൽവെച്ച് ശ്രീരാമകൃഷ്ണദേവൻെറ 133–ാമത്തെ ജന്മതിഥി 18. 2. 69–ൽ ഗംഭീരമായി കൊണ്ടാടി. ആയിരക്കണക്കിനു ഭക്തജനങ്ങൾ അതിൽ പങ്കെടുത്തു. ആ പുണ്യദിനത്തിൽ യുവാക്കളായ 16 പേർ ബ്രഹ്മചര്യദീക്ഷയും 10 പേർ സന്ന്യാസദീക്ഷയും സ്വീകരിച്ച് ഭഗവത്കൃപാപാത്രങ്ങളായി.

* * * * *

## ശ്രീരാമകൃഷ്ണാശ്രമം, പുറനാട്ടുകര, തൃശ്ശൂർ.

കഴിഞ്ഞമാസത്തിലെ ഏകദിന ആദ്ധ്യാത്മികഅന്തര്യോഗം ആശ്രമത്തിൽവെച്ച് 9– 2– 69-ൽ പതിവുപോലെ നടത്തപ്പെട്ടു. ഏതാണ്ടു മുപ്പതോളം ഭക്തജനങ്ങൾ അതിൽ സന്നിഹിതരായിരുന്നു. 15– 2– 1969-ലെ മഹാശിവരാത്രി ആഘോഷത്തിൽ ഗുരുകുലം വിദ്യാർത്ഥികളുടെ ശിവസഹസ്രനാമപാരായണത്തിനു പുറമേ വിശേഷാൽപൂജയും ശിവസഹസ്രനാമാർച്ചനയും ഉണ്ടായിരുന്നു. 18– 2– 1969–ൽ ശ്രീരാമകൃഷ്ണദേവൻെറ ജന്മതിഥി, വേദപാരായണം, ഭജന, വിശേഷാൽപൂജ, ഹോമം, ചർച്ചായോഗം, കലാപരിപാടികൾ, കൂത്ത് മുതലായ പരിപാടികളോടെ ആഘോഷിക്കപ്പെട്ടു.

ഈ മാസം 7, 8, 9, തീയതികളിൽ, പൂങ്കുന്നം ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് വർഷന്തോറും നടത്തിവരാറുള്ള ശ്രീരാമകൃഷ്ണജയന്തി വിവിധ പരിപാടികളോടെ നടത്തപ്പെടുന്നതാണ്. അതിൽ പങ്കെടുക്കാൻ എല്ലാ ഭക്തജനങ്ങളെയും ക്ഷണിച്ചുകൊള്ളുന്നു.

9– 2– 1969-ൽ പൂങ്കുന്നം ആശ്രമത്തിലെ ശ്രീരാമകൃഷ്ണജയന്തി മഹോത്സവം നടക്കുന്നതിനാൽ ഈ മാസത്തെ ഏകദിന ആദ്ധ്യാത്മികഅന്തര്യോഗം 16– 2– 1969-ലാണ് നടത്തപ്പെടുന്നതു് എന്ന വിവരം ഭക്തജനങ്ങളെ അറിയിച്ചുകൊള്ളട്ടെ.

വിലങ്ങൻ ശ്രീരാമകൃഷ്ണഗുരുകുലഹൈസ്കൂളിൻെറ ഹെഡ്മാസ്റ്ററും മാനേജരുമായി കഴിഞ്ഞ പതിനേഴവർഷം സേവനം അനുഷ്ഠിച്ച ജോലിയിൽനിന്നും വിരമിച്ച ശ്രീ വ്യോമകേശാനന്ദസ്വാമികൾ തിരുവല്ലാ ശ്രീരാമകൃഷ്ണാശ്രമം അദ്ധ്യക്ഷനായി നിയമിക്കപ്പെട്ടു ചാർജ്ജെടുത്തിരിയ്ക്കുന്നു.

* * * * *

## ആദ്ധ്യാത്മികാന്തര്യോഗവും ശ്രീശങ്കര – രാമകൃഷ്ണജയന്തിമഹോത്സവവും, കാലടിയിൽ.

കാലടി ശ്രീരാമകൃഷ്ണാദ്വൈതാശ്രമത്തിൽവെച്ച് 1969 ഏപ്രിൽ 17, 18, 19, 20, 21 എന്നീ തീയതികളിൽ പതിവുപോലെ ആദ്ധ്യാത്മികഅന്തര്യോഗവും ജയന്തി ആഘോഷങ്ങളും നടത്തപ്പെടുന്നതാണ്.

---




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 54 | 1969 ഏപ്രിൽ | ലക്കം 4 |
|---|---|---|

## അമൃതവാണി

സ്വാമിജി: വെറുതെ വേദാന്തം ഉരുവിട്ടതുകൊണ്ടെന്തുകാര്യം ? ശുദ്ധമായ അദ്വൈതസിദ്ധാന്തം സത്യമാണെന്നു് പ്രായോഗികജീവിതംകൊണ്ടു് തെളിയിച്ചു കാണിക്കണം. ശങ്കരൻ ഈ അദ്വൈതവാദത്തെ കാട്ടിലും മേട്ടിലും ഇട്ടേച്ചുപോയി. അതിനെ അവിടെനിന്നെല്ലാം കൊണ്ടുവന്നു് സമുദായത്തിലും സമാജത്തിലും സർവ്വത്ര വാരിവിതറുവാനാണു് ഞാനിപ്പോഴ് വന്നിരിക്കുന്നതു്. വീട്ടിലും വയലിലും, കടയിലും കടവിലും, കുന്നിലും കുഴിയിലും, എല്ലായിടത്തും ഈ അദ്വൈതവാദത്തിൻെറ ദുന്ദുഭി ധ്വാനം മാറെറാലിക്കൊള്ളണം. നിങ്ങളൊക്കെ അതിലെൻെറ സഹായത്തിനെത്തുവിൻ; വേല ചെയ്യുവിൻ.

ശിഷ്യൻ: മഹാശയാ, ധ്യാനത്തിൽക്കൂടി ഈ ഭാവത്തെ അനുഭവത്തിൽ കൊണ്ടു വരുകയാണു വേണ്ടതെന്നു് എനിക്കു തോന്നുന്നു. ചാടാനും തുള്ളാനും എനിക്കാഗ്രഹമില്ല.

സ്വാമിജി: അതു്, മത്തു പിടിച്ചു് ജഡം പോലെ ആവുകയായിരിക്കും. വെറുതെ അങ്ങനെ ഇരുന്നതുകൊണ്ടെന്തു കാര്യം ? അദ്വൈതവാദത്തിൻെറ പ്രേരണ കൊണ്ടു ചിലപ്പോഴ് താണ്ഡവനൃത്തമാടണം. ചിലപ്പോഴ് വിശ്വവിസ്മൃതി പൂണ്ടു് നിശ്ചലനായി സ്ഥിതി ചെയ്യണം. നല്ല വസ്തു കൈയ്യിൽ കിട്ടിയാൽ ഒരു തനിയേ തിന്നാൻ സുഖമുണ്ടോ ? പത്തു പേർക്കു പകുത്തു കൊടുത്തു് താനും തിന്നണം. ആത്മാനുഭവം സാധിച്ചിട്ടോ മററു വിധത്തിലോ നീ മുക്തനായെന്നിരിക്കട്ടെ; അതുകൊണ്ടു് ലോകത്തിനു് എന്തു കിട്ടി ? മൂവുലകം മുക്തമാക്കിക്കൊണ്ടുവേണം നീ പോകാൻ. മഹാമായയുടെ രാജ്യത്തിൽ വെളിച്ചം കാണിച്ചുകൊടുക്കണം. അപ്പോഴ് നിത്യസത്യത്തിൽ പ്രതിഷ്ഠിതനാകും. ആ ആനന്ദത്തിനു് തുലനയുണ്ടോ കുഞ്ഞേ! 'നിരവധി ഗഗനാഭം' – ആകാശംപോലെ അതിരില്ലാത്ത – ആകാശകല്പമായ ഭൂമാനന്ദത്തിൽ പ്രതിഷ്ഠിതനാകും. ചേതനാചേതനങ്ങളിൽ സർവ്വത്ര നിജസത്ത ദർശിച്ചു മൂകനായിപ്പോകും. സ്ഥാവരജംഗമങ്ങളൊക്കെ സ്വീയസത്തയാണെന്നു നിനക്കു ബോധം വരും. അപ്പോഴ് സകലരെയും തന്നെപ്പോലെ കരുതാതെ നിവൃത്തിയില്ലെന്നാവും. ഈ അവസ്ഥയാണു് പ്രായോഗികവേദാന്തം, മനസ്സിലായോ ?

—വിവേകാനന്ദസാഹിത്യസർവ്വസ്വം, 6—ാംഭാഗം പുറം 130 – 131.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥകൾ

ഒരു ഭക്തന്റെ കുറിപ്പുകളിൽ ലാട്ടുമഹാരാജിനെപ്പററി ഇപ്രകാരം എഴുതിക്കാണുന്നുണ്ട്:

'ഒരിക്കൽ സംഭാഷണമദ്ധ്യേ ലാട്ടുമഹാരാജ് പറയുകയാണ്:– ''ഇത്ര എളുപ്പമായ ഒരു കാര്യംപോലും നിങ്ങൾക്ക് മനസ്സിലാക്കാൻ പററുന്നില്ലല്ലൊ. ഉവ്വോ? കഷ്ടംതന്നെ. എടോ! മനസ്സിന്നകത്തെ മുക്കിലും മൂലയിലും കാമ കാമനകൾ എന്നെന്നേയ്ക്കുമായി പാളയമടിച്ചു കൂടിയിരിക്കുകയാണ്. ചിലസമയത്തു് അവ പതുക്കെ പൊന്തിവന്നു് പകൽവെളിച്ചത്തിലെന്നപോലെ ഉപരിതലത്തിൽക്കൂടി ഒഴുകിക്കൊണ്ടിരിക്കുന്നതു കാണാം; മററുചിലപ്പോളാവട്ടെ, കാമനകൾ എന്നൊരു വസ്തുതന്നെ ഉണ്ടോ എന്ന സംശയം തോന്നത്തക്കവണ്ണം മനസ്സിന്റെ അടിയിലേയ്ക്കു് താഴ്ന്നിറങ്ങിപ്പോകുകയും ചെയ്യും – തപ്പിനോക്കിയാൽ കണികാണാൻ പോലും കിട്ടില്ല ഒന്നിനെ. ഭഗവാന്റെ സമീപത്തേയ്ക്കു്അടുത്തടുത്തു ചെല്ലുന്തോറും ഈ കാമനകൾ കെട്ടുകെട്ടായി അവിടവിടെ പതുങ്ങിക്കിടക്കുന്നതു് കൂടുതൽ കൂടുതൽ തെളിഞ്ഞു് കാണാറാവും. ശരീരവും മനസ്സും ശുദ്ധമായിത്തീരുന്തോറും ഉള്ളിലെ അഴുക്കും ചെളിയും – ആയിരമായിരം ജന്മങ്ങളായി അടിഞ്ഞുകൂടിയുണ്ടായ സംസ്കാരങ്ങൾക്കടിയിൽ ഒളിച്ചുകിടന്നിരുന്നവയെല്ലാം ഓരോന്നോരോന്നായി പതുക്കെ പുറത്തുവന്നു് മുമ്പിൽ ഹാജരാവുകയായി. പുറത്തുവരുന്നവ വരുന്നവ ഭഗവന്നാമവുമായി ഒരു പോരാട്ടത്തിനു് മുതിരും. ഏതൊരു നാമത്തിൽ നിന്നു പുറപ്പെടുന്ന ചൂടു പൊറുക്കാൻ വയ്യാതെയാണോ അവ പുറത്തിറങ്ങി തല കാണിച്ചതു്, നാമത്തിന്റെ ആ ചൂടു് സഹിക്കാൻ വയ്യാതെ തന്നെ അവ മനക്കോട്ടയ്ക്കകത്തുനിന്നു് പേടിച്ചു് പറപറക്കുകയും ചെയ്യും. നാമത്തിന്റെ ശക്തിക്കു മുമ്പിലുണ്ടോ അവയ്ക്കു് കാലുറപ്പിച്ചു് നില്ക്കാൻ കഴിയുന്നു!''

ആ പുസ്തകത്തിലെ മറെറാരു ഭാഗത്തുനിന്നു തന്നെ ഉദ്ധരിക്കട്ടെ – ''ഒന്നറിയാമോ! ഈ വാസനകളുണ്ടല്ലൊ, അവ മഹാവിരുതന്മാരാണ്. അവ മനസ്സിനെ മാത്രമല്ല, മനസ്സിന്റെ സവ്വ ആയുധങ്ങളേയും പിടിച്ചു് കൈയ്യടക്കി വെയ്ക്കും. (മനസ്സിന്റെ ആയുധങ്ങളാണ് അഞ്ചു് കർമ്മേന്ദ്രിയങ്ങളും അഞ്ചു് ജ്ഞാനേന്ദ്രിയങ്ങളും.) അതുകൊണ്ടാണ് മനസ്സിന്നകത്തു് വാസനകളുടെ നേരിയ ലാഞ്ഛന പരക്കുമ്പോഴേയ്ക്കും ഇന്ദ്രിയങ്ങൾ താന്താങ്ങളുടെ വിഷയങ്ങൾക്കു പിന്നാലെ പരക്കംപാഞ്ഞോടാൻ വെമ്പുന്നതു്. കണ്ണോടുകയായി കാണാനുള്ള കൊതി പൂണ്ടു്, ചെവിക്കു് കേൾക്കാൻ കൊതിയായി, നാവിനു രുചി അറിയാനാണ് ധൃതി, സംസാരിക്കാനുള്ള ബദ്ധപ്പാടും; മൂക്കിനു് വാസനിക്കാനുള്ള പിടച്ചിൽ, ശരീരമോ ത്വക്കുവഴി സ്പർശനസുഖമറിയാനുള്ള അന്വേഷണമായി. കൈയ്യിനും ചെയ്യണം ചിലതൊക്കെ നേടിയെടുക്കാനുള്ള ജോലികൾ. കാലിനും എവിടെയൊക്കെയാണോ അതാതു് വിഷയങ്ങൾ സ്ഥിതിചെയ്യുന്നതു് അവിടങ്ങളിലൊക്കെ എത്തിക്കിട്ടാനുള്ള തിരക്കായി. അങ്ങനെ സകല ഇന്ദ്രിയങ്ങളും ആകപ്പാടെ ഉണർന്നു് ഒരുങ്ങിയൊരു നിൽപ്പ്. അല്പമൊരു സൗകര്യം കിട്ടേണ്ട താമസം, നേടാവുന്നത്ര സുഖം – എത്ര നിസ്സാരമാണെങ്കിലും ശരി – ഉടനെ ചാടിപ്പിടിച്ചെടുക്കുകയായി. ഈ നേരമെല്ലാം മനസ്സിന്റെ തൊഴിലെന്താണെന്നറിയാമോ? ഇവയെ (ഇന്ദ്രിയങ്ങൾവഴി ഉണ്ടാകുന്ന അനുഭവങ്ങളെ) വെച്ചുകൊണ്ടു് അവയെപ്പററി മനസ്സിനകത്തു് ചിന്തിച്ചു ചിന്തിച്ചു് വീണ്ടും വീണ്ടും അയവിറക്കി ഉള്ളാലെ ആസ്വദിക്കുക; അതുതന്നെ സങ്കല്പരൂപേണയുള്ള ഈ ആസ്വാദനമാണ് മനുഷ്യന്റെ ഏററവും വലിയ ശത്രു. അതു് മനസ്സിനെ പലതും പറഞ്ഞു് പ്രലോഭിപ്പിക്കും. അതിങ്ങനെയാണ് പറയുക, – 'വരു, വിഷയങ്ങൾക്കകത്തു് എത്രപെരുത്തു് സുഖമാണെന്നോ ഇരിപ്പുള്ളതു്!' ഉടനെ ആ സുഖം കിട്ടുമെന്നു് ആർത്തിപിടിച്ചു് മനുഷ്യൻ തന്റെ വിവേകബുദ്ധിയെ അവിടെത്തന്നെ ഇട്ടുംവെച്ചു് കൊടുക്കുകയായി ഒരൊററക്കുതി.

കണ്ടില്ലെ, ഈ സങ്കല്പം ഒന്നാണ് മനസ്സിനെ വിഷയവാസനകളുടെ പിന്നാലെ പരക്കംപായിക്കുന്നതു്. അതുകൊണ്ടു് എനിക്കൊന്നേ പറയാനുള്ളു – കാമകാമനകളെ വേണ്ടെന്നുവെയ്ക്കാൻ നിങ്ങൾക്കാഗ്രഹമുള്ളപക്ഷം സങ്കല്പത്തെ പിടിച്ചുനിർത്തിയാൽ മാത്രം മതി.''

ഒരു ഭക്തൻ: കേമമായി, ഈ സങ്കല്പത്തെ പിടിച്ചുനിർത്താൻ പററുമെന്നോ, മഹാരാജ് ?

ലാട്ടുമഹാരാജ്: പിന്നില്ലേ, കോട്ടോള. മനസ്സിനു് വിഷയങ്ങളോടുള്ള ബന്ധത്തെ അററത്തു് മുറിച്ചുകളഞ്ഞാൽ സങ്കല്പത്തെ അതോടെ അടക്കംചെയ്യാനൊക്കും. പക്ഷെ തരംഗരഹിതമാക്കാൻ അപ്പോഴും പററില്ല. ഒരു വിഷയം നല്ലവണ്ണമൊന്നു് മനസ്സിലാവണമെങ്കിൽ എന്തെല്ലാം സാമഗ്രികൾ നമുക്കതിനു് ആവശ്യമായിവരും, ഇല്ലെ? ഗുരുദേവൻ പറയാറുണ്ടു്: മൂന്നു സാധനങ്ങൾ വേണം – വിഷയവസ്തു ആവശ്യമാണു്, ഇന്ദ്രിയം ആവശ്യമാണു്, മനസ്സും ആവശ്യമാണു്. ഈ മൂന്നെണ്ണത്തിൽ ഏതെങ്കിലും ഒന്നിനെ മാററിനിർത്തിയാൽ, പിന്നെ വിഷയത്തെക്കുറിച്ചുള്ള ജ്ഞാനം ഉണ്ടാവില്ല. അതുകൊണ്ടു് ഇവ മൂന്നിൽ ഒന്നിനെ നീക്കിവെച്ചാൽ മനസ്സിലെ സങ്കല്പമൊക്കെ അതോടെ നിന്നുപോകും: വിഷയവസ്തുക്കളെ മാററിക്കളയാൻ വളരെ പ്രയാസമാണു്. അതു് അനുനിമിഷം വന്നുംപോയുമിരിക്കുന്നു, ഓരോ കാൽവെപ്പിലും അതുമായി കൂടിക്കാഴ്ച നടക്കാതെ പററില്ല. അവിടെനിന്നു് ഓടി രക്ഷപ്പെടാമെന്നുവെച്ചാൽ വെറുതെയാണു്. എന്താ കാരണം അറിയാമോ? അതിനെ നീക്കി അകററിനിർത്തിയിരിക്കുന്നേടത്തോളംകാലം നിങ്ങളുടെ സംയമനവുമൊക്കെ ശരിയായ നിലയിലെല്ലാം നില്ക്കും; പെട്ടെന്നെങ്ങാനും അതു് മുമ്പിൽ വന്നു് പെട്ടുപോയാൽ അതിന്റെ പിത്തലാട്ടത്തിനുമുമ്പിൽ നിങ്ങൾ സ്വയം മറന്നു് മയങ്ങിപ്പോവുകയും ചെയ്യും, അത്രേയുള്ളു. അതുകൊണ്ടാണു് ഞാൻ പറയുന്നതു് – ഇന്ദ്രിയങ്ങളുടെയോ മനസ്സിന്റെയോ ഏതിന്റെയെങ്കിലും ഗതിയൊന്നു് തിരിച്ചുവിട്ടേച്ചാൽ മതി. ഒരെണ്ണത്തിനെ ഒന്നു് കടിഞ്ഞാണിട്ടു് പിടിച്ചുനിർത്താനൊത്താൽ പിന്നെ വിഷയങ്ങളുമായി നിങ്ങൾക്കു് ഏററുമുട്ടേണ്ടിവരില്ല. അപ്പോഴും മുമ്പുണ്ടായിരുന്നവയെല്ലാം അവിടെത്തന്നെ ഉണ്ടാകും; പക്ഷേ നിങ്ങളുടെ വീട്ടിൽ ജ്യേഷ്ഠസഹോദരനും അനുജന്റെ ഭാര്യയും തമ്മിലുള്ളതുപോലെ ഒരു ബന്ധമാണു് നിലനിന്നുപോരിക. അനുജന്റെ ഭാര്യ ഭർത്തൃസഹോദരനു വേണ്ട സകലതും ഒരുക്കിക്കൊടുക്കും, അദ്ദേഹത്തിന്റെ ഇഷ്ടമനുസരിച്ചു് എല്ലാ കറികളും വെച്ചു് പാകമാക്കി തയ്യാറാക്കും, എന്നിരുന്നാലും അദ്ദേഹത്തിന്റെ മുമ്പിൽ ഒരു മറയ്ക്കപ്പുറത്തേ എപ്പോഴും നിൽക്കൂ. അതുപോലെതന്നെ മനസ്സിനും വിഷയങ്ങൾക്കുമിടയ്ക്കു് ഒരു മൂടുപടം വെച്ചുകൊണ്ടു് നടന്നാൽ മതി. അവിടെ മൂടുപടം ഉണ്ടാക്കാനുതകുന്ന ഒരേ ഒരു പദാർത്ഥം വിചാരം മാത്രമാണു്. എന്തിനെ ആസ്പദമാക്കിയാണിനി ഈ വിചാരം ചെയ്യേണ്ടതു് ? ഈശ്വരനെ ആസ്പദമാക്കി. അദ്ദേഹത്തെ അവലംബിക്കാതെയുള്ള വിചാരം ഉണങ്ങിവരണ്ട വിറകിൻകൊള്ളിപോലെ ശുഷ്കിച്ചിരിക്കും. അതുകൊണ്ടു് വെറും പൊള്ളയായ വിചാരവും കൈയ്യിലേന്തി നടന്നതുകൊണ്ടു് ഒന്നുമായില്ല എന്നതു് നല്ലതുപോലെ ഓർത്തുകൊള്ളണം.

ഈ സംഭാഷണത്തിന്റെ മറെറാരു ഭാഗത്തു് ഇപ്രകാരം കുറിച്ചിരിക്കുന്നു: (വിസ്താരഭയത്താൽ ഡയറിക്കുറിപ്പുകളിലെ ശ്രദ്ധേയമായ ഭാഗങ്ങൾമാത്രം ഇവിടെ ഉദ്ധരിക്കുകയാണു്.) ''ലാട്ടുമഹാരാജ് പറയാറുണ്ടു്: 'ഈ നാമസ്മരണം ഒന്നിന്റെ ശക്തികൊണ്ടു മാത്രം മനസ്സിന്റെ നിലതന്നെ ആകെ തകിടം മറിഞ്ഞു പോകും, മനസ്സിന്നകത്തെ സങ്കല്പവികല്പങ്ങളൊന്നടങ്കം പാടേ നിലച്ചുപോകും. പിന്നെ അവിടെ സങ്കല്പിക്കാൻതന്നെ ആളില്ലാതെയാവും. എന്നിട്ടു വേണ്ടേ ? എടോ! ഈ മനസ്സെന്നു പറയുന്ന സാധനമില്ലേ, അതു് ശരിക്കും ഇന്ന സ്ഥലത്താണിരിക്കുന്നതെന്നു് ആക്കെങ്കിലും ചൂണ്ടിക്കാണിച്ചു് പറഞ്ഞുതരാൻ സാധിക്കുമോ? സങ്കല്പവികല്പങ്ങളാകുന്ന അലകളടിക്കുമ്പോഴാണു് മനസ്സു പ്രവർത്തിക്കുന്നുണ്ടെന്ന ബോധംതന്നെ ഉണ്ടാവുന്നതു്. യാതൊരു അലയടിയുമില്ലാതെ അനങ്ങാതെ ഇരിക്കുമ്പോൾ മനസ്സു് നിഷ്പന്ദമായി നിലകൊള്ളുന്നു. ആ നിഷ്പന്ദമനസ്സിൽ ഭഗവാന്റെ ശക്തി തിളങ്ങിവിലസും. അപ്പോൾ സദ്വസ്തുവിനെ തെളിഞ്ഞു കാണാറാകും.''

ഡയറിയുടെ മറെറാരേടിൽനിന്നു്: ''ഞങ്ങളുടെ ഗുരുദേവൻ പറയാറുണ്ടു്, 'ജീവൻെറ പുറത്തു് കാമകാഞ്ചനമാകുന്ന എണ്ണ പുരണ്ടുപോയാൽപിന്നെ സാധനകളൊന്നും അതിന്മേൽ ഏശില്ല. ത്യാഗവൈരാഗ്യങ്ങളാകുന്ന കുമ്മായമിട്ടു് ഉരച്ചു കഴുകിയിട്ടുവേണം പിന്നീടതിന്മേൽ സാധനകരം ഏല്പിക്കാൻ.' എന്നു്. പക്ഷെ, എടോ! ഈ ത്യാഗം വൈരാഗ്യം എന്നൊക്കെ പറയുന്നതു് കൈയ് വെറുതെയൊന്നു് നീട്ടിയാൽ എത്തിപ്പിടിക്കാവുന്ന വല്ല വസ്തുക്കളാണെന്നാണോ വിചാരം? എൻറീശ്വരാ, മനസ്സിനെ എന്തുമാത്രം പറഞ്ഞു് മനസ്സിലാക്കേണ്ടതായിട്ടുണ്ടു്, എത്രയെത്ര പഠിപ്പിക്കാൻ കിടക്കുന്നു, നാമം ജപിച്ചുജപിച്ചു് അതിനു ചുററും എത്രമാത്രം രക്ഷാവലയങ്ങരം സൃഷ്ടിച്ചു് അതിനെ കാത്തുസൂക്ഷിക്കേണ്ടതായിരിക്കുന്നു! നാമജപം ചെയ്തുചെയ്തു് ചുററിലും വീണ്ടും വീണ്ടും വളച്ചുകെട്ടിനിർത്തിയില്ലെങ്കിൽ മനസ്സുണ്ടോ നാമജപത്തിൽ ഉറച്ചുനില്ക്കാൻ പോകുന്നു, ഏം! പകൽ സമയംമുഴവൻ വിഷയങ്ങളിൽക്കിടന്നു് കുഴഞ്ഞുമറിയും, എന്നിട്ടു് പത്തോ പതിനഞ്ചോ മിനിററു്, പോട്ടെ ഒരു മണിക്കൂർ തികച്ചുംതന്നെ ചെന്നു കുത്തിയിരുന്നു നാമം ഉരുവിടുകയായി. ഇതുകൊണ്ടൊന്നും പററില്ല, കുട്ടികളെ, പററില്ല. പകൽമുഴവൻ നാമജപത്തിൽക്കിടന്നു കുതിർന്നു് നനയണം, എന്നിട്ടു് ഒരു മണിക്കൂറോ, അല്ല, രണ്ടു മണിക്കൂറു തന്നെ ആയിക്കൊള്ളട്ടെ, വിഷയങ്ങളിൽക്കിടന്നു് കുതിച്ചു മറിഞ്ഞോളൂ, വിരോധമില്ല. അപ്പോരംക്കാണാം ഈ വിഷയങ്ങരം നിങ്ങളുടെ മനസ്സിൽ ഒരിടത്തും ഒട്ടിപ്പിടിക്കാനൊക്കാതെ വഴുതിവഴുതി വീണുപോകുന്നതു്. പക്ഷെ ഇതു് പറഞ്ഞാൽ അടുത്തശ്വാസത്തിൽ നിങ്ങൾ പറയും—അതിനു് ഇത്ര പെരുത്തു്സമയം എവിടെനിന്നു് കിട്ടാനാണു് ഇങ്ങനെ നാമം ജപിക്കാൻ, എന്നു്.''

'കാമവും കാമനയും അകന്നുകിട്ടാനുള്ള വഴിയെന്താണു് ?' എന്ന ചോദ്യത്തിനു് ലാട്ടുമഹാരാജ് ഒരു ഭക്തനോടു് പറയുകയുണ്ടായി: 'ശ്രീ ഗുരുമഹാരാജിൻെറ ഒരു പടം എല്ലായ്പ്പോഴും കൂടെ കൊണ്ടു നടന്നോളൂ. കാമവാസനകരം വരുന്നുണ്ടെന്നു് തോന്നിയാലുടനെ അതെടുത്തു് കണ്ണിൻെറ മുമ്പിൽ പിടിച്ചാൽ മതി. അപ്രകാരംചെയ്താൽ പിന്നെ ഇന്ദ്രിയങ്ങരംക്കു് അങ്ങോട്ടുമിങ്ങോട്ടും കിടന്നു ഉലയാനുള്ള ശേഷിതന്നെ ഉണ്ടാവില്ല. ആ പടം നോക്കിയങ്ങനെ ഇരുന്നാൽ നിങ്ങളുടെ മനസ്സിനകത്തെ കാമവാസനകളൊക്കെ താനെ നീങ്ങിനീങ്ങി പിന്നെ കാണാനേ ഇല്ലാതാകും, മനസ്സിലായോ?'

വേറൊരു ഭക്തനോടദ്ദേഹം ഒരിക്കൽ പറയുകയാണു്: 'മനസ്സിനുള്ളിലെ കാമനകളും വാസനകളും വെറുതെയങ്ങു സ്ഥലം മാറിത്തരുമെന്നു് കരുതുന്നുണ്ടോ? അദ്ദേഹ(ഗുരു അഥവാ ഇഷ്ടദൈവം)ത്തിൽ മനസ്സു് സ്ഥാപിച്ചുകിട്ടിയാൽ ജയിച്ചു, അവയൊക്കെ ഓടിക്കൊള്ളും. അതുകൊണ്ടു് ഗുരുവിൽ അഥവാ ഇഷ്ടദേവതയിൽ മനസ്സു് ഉറപ്പിച്ചുനിർത്തുക എന്നതാണു് ഏററവും പ്രധാനമായ കാര്യം. അദ്ദേഹത്തിൽ മനസ്സു് വേരൂന്നിക്കിട്ടിയ ഒരാരംക്കു് പിന്നെ വേവലാതിപ്പെടാനെന്തിരിക്കുന്നു? എടോ! അപ്പോരം അദ്ദേഹം സ്വയം നിങ്ങരംക്കു് സദ്ബുദ്ധി തന്നുംവെച്ചിട്ടു നിങ്ങളുടെ കാമവാസനകളുടെ ഗതിതന്നെ ഒന്നു വഴിമാററി ഒഴുക്കിത്തരും, പോരെ ? അദ്ദേഹത്തെ സർവ്വാത്മനാ ചെന്നാശ്രയിക്കൂ, അദ്ദേഹത്തിൽ വിശ്വാസം അർപ്പിക്കൂ,അദ്ദേഹമപ്പോരം ബുദ്ധിയൊക്കെ ശരിയാംവണ്ണം പരുവപ്പെടുത്തിത്തരുന്നതു കാണാം. ആത്മാർത്ഥമായിട്ടു് അദ്ദേഹത്തെ നിങ്ങരംക്കു് ശരണംപ്രാപിക്കാൻ കഴിഞ്ഞാൽ നിങ്ങളുടെ സർവ്വചതവുകളും ഒടിവുകളും അദ്ദേഹം ഞൊടിയിടയിൽ നികത്തി, നിവർത്തി ശരിപ്പെടുത്തിത്തരില്ലെ— എന്താ പറയുന്നതു്? പക്ഷെ— ഒന്നു മാത്രം, മനസ്സും മുഖവും ഒന്നാക്കി (കാപട്യലേശമില്ലാതെ) വേണം അവിടേയ്ക്കു് ചെല്ലാനെന്നു മാത്രം.'

**ഭക്തൻ:** മഹാരാജ്, നാമിതുവരെ കണ്ടിട്ടുപോലുമില്ലാത്തൊരാളിൽ സർവ്വവും ഏല്പിച്ചു സമർപ്പിച്ചു് മിണ്ടാതിരിക്കാനൊക്കുന്നതെങ്ങനെയാണു്? അങ്ങനെയുള്ളൊരാളെ ശരണം പ്രാപിക്കാനുള്ള സൂത്രം ഞങ്ങരംക്കറിഞ്ഞുകൂടല്ലൊ. വെറുതെ, 'ഭഗവാനെ, എൻെറ നേരെ കനിവു കാണിക്കണെ, എന്നിൽ കൃപചൊരിയണെ.'— എന്നിങ്ങനെ പറഞ്ഞിട്ടു് മിണ്ടാതങ്ങനെ ഇരുന്നാൽതന്നെ അദ്ദേഹം ഞങ്ങളിൽ അലിവു കാണിക്കുമെന്നോ ?

ലാട്ടുമഹാരാജ്: എടോ, അദ്ദേഹം അന്ന നിമിഷം ദയ വാരിക്കോരി ചൊരിഞ്ഞുകൊണ്ടല്ലേ ഇരിപ്പ്? അതുകൊള്ളാം, അദ്ദേഹത്തിന്റെ കനിവിന്റെ ഫലമായി മാത്രമാണ നിങ്ങളൊക്കെ ജീവിച്ചിരിക്കുന്നതുതന്നെ. നിങ്ങൾക്ക് അദ്ദേഹത്തെ പരിചയമില്ല, എന്നോ? ആട്ടെ, അദ്ദേഹത്തിന്റെ പേരറിയാമല്ലൊ ഇല്ലേ? ഊം, മതി, ആ ഒരു പേരിന്മേൽ പിടിച്ചുകൊണ്ടു് മുമ്പോട്ടു് അടിവെച്ചടിവെച്ചു് നടത്തം തുടങ്ങിക്കോളൂ; ഊം, വേഗമാവട്ടെ. എടോ! പേരുമാത്രം അറിഞ്ഞുവെച്ചുംകൊണ്ടല്ലെ നിങ്ങളൊക്കെ ആപ്പീസിൽ സായ്വിന്റെ പേക്കു് അപേക്ഷാകുറിമാനം കൊടുത്തയയ്ക്കുന്നതു്? ഈ കുറിമാനം അവിടെ എത്തിയാൽ സായ്പുമായി നിങ്ങൾക്കൊരു കൂടിക്കാഴ്ചയ്ക്കു് അവസരം കിട്ടും. ആ അപേക്ഷാഫാറത്തിൽ നിങ്ങളെന്താണു് സാധാരണ എഴുതാറു്? 'എന്നെ അങ്ങയുടെ ജോലിയിൽ നിർത്തിയാൽ വേണ്ടില്ല, അങ്ങയുടെ ജോലി കിട്ടിയാൽ എനിക്കതു് വളരെ ആശ്വാസപ്രദമായിരിക്കും; അങ്ങു് പറയുന്നതൊക്കെ ഞാൻ കേട്ടനുസരിച്ചോളാം; അങ്ങേല്പിക്കുന്ന സകല ജോലികളും ഞാൻ തൃപ്തികരമാംവണ്ണം ചെയ്തു തീർത്തോളാം, പറഞ്ഞതെന്തും മിണ്ടാതെ കേട്ടോളാം.' എന്നൊക്കെ അല്ലേ? അതുമല്ല, ഇതൊക്കെ സായ്വിനെ നേരിട്ടു് കാണുന്നതിനു മുമ്പല്ലേ എഴുതുക, അല്ലേ, പറയൂ.

ഭക്തൻ: അതൊക്കെ ശരിയാണു്, മഹാരാജ്. അങ്ങനൊക്കെത്തന്നെയാണ ഞങ്ങളെല്ലാം അപേക്ഷ അയയ്ക്കുക പതിവു്.

ലാട്ടുമഹാരാജ്: ങ്ഹാ, അതുതന്നെ, അങ്ങനെതന്നെയാണു് അയച്ചുകൊടുക്കാറു്, അല്ലേ? ശരി, ഭഗവാന്റെ അടുത്തേയ്ക്കും അയച്ചുകൊടുക്കുന്ന ഹർജി അതേപോലെതന്നെ. പക്ഷെ ഈ ഹർജി കടലാസ്സിലെഴുതിയല്ല അയയ്ക്കേണ്ടതു്; സ്വന്തം മനസ്സിന്റെ താളുകളിലാണു് ഭഗവാനുള്ള ഹർജി എഴുതേണ്ടതെന്നുമാത്രം. മനസ്സിന്റെ ഏടിൽ ആദ്യംതന്നെ ഭഗവന്നാമത്തിന്റെ ഒരു സാമാന്യരൂപരേഖ കുറിക്കണം. നാമത്തിന്റെ രൂപരേഖ വരയ്ക്കുന്നതിൽ (മേൽവിലാസം എഴുതുന്നതിൽ) പിഴവു വന്നുപോയാൽ കത്തു് ഉദ്ദിഷ്ടസ്ഥാനത്തു് എത്തില്ല, അതറിയില്ലേ? ഇത്രയൊക്കെ ചെയ്തതിനുശേഷം ഇനി ബാക്കി എഴുതിക്കോളൂ – 'അല്ലയോ ഭഗവാനേ, അങ്ങയുടെ പേരു് ഞാൻ മറന്നുപോകാനിടവരുത്തരുതേ. ഞാനിതാ അങ്ങയുടെ കാൽക്കൽ ശരണം പ്രാപിക്കുന്നു. എന്നെ അങ്ങയുടെ കാര്യങ്ങൾ ചെയ്യിക്കുന്നതിൽ ഉപയോഗിക്കാൻ കനിവുണ്ടാകണേ. അങ്ങനെ അങ്ങയുടെ ജോലികൾ ചെയ്യിച്ചു ചെയ്യിച്ചു് എന്റെ മക്കടമുഷ്ടിയും മത്സരബുദ്ധിയും അകററിത്തരേണമേ. എല്ലാ സംശയങ്ങളും അകററി അനുഗ്രഹിക്കേണമേ. അവിടുന്നുതന്നെയാണു് എന്റെ ഉടമസ്ഥൻ, എന്റെ ഗുരു, എന്റെ അച്ഛൻ, അമ്മ, എന്റെ എല്ലാമെല്ലാം. ഞാനങ്ങയുടെ കൊച്ചുകുഞ്ഞാണു്. എന്നെ ശ്രേയസ്സിലേയ്ക്കെത്തിക്കുന്ന മാർഗ്ഗത്തിൽ കൂടി അവിടുന്നുതന്നെ കൈയ്പിടിച്ചു് നടത്തിക്കൊണ്ടുപോകേണമേ. അങ്ങേയ്ക്കു് ചെയ്തു കിട്ടേണ്ട സർവ്വപണികളും എന്നെക്കൊണ്ടു് ചെയ്യിച്ചാൽ മതി. അതോടൊപ്പം അങ്ങയുടെ മായാവലയിൽ എന്നെ കുരുക്കാതേയും കാക്കണേ. ഹേ പ്രഭോ, ഞാനങ്ങയെ ഇതുവരെ കണ്ടിട്ടില്ല. പേരു മാത്രം കേട്ടിട്ടേയുള്ളു. മനസ്സിലിഞ്ഞെന്നെ അങ്ങയുടെസ്വന്തമാക്കിയെടുക്കാൻ കനിവുണ്ടാകേണേ.' ദിവസവും, ഒരു ദിവസവും വിടാതെ, ഇങ്ങനെ പ്രാർത്ഥിക്കണം. പറഞ്ഞു പറഞ്ഞു് അങ്ങനെയിരിക്കുമ്പോളൊരുദിവസം അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ ചെന്നുപെടും. ആ ശ്രദ്ധയിൽ ഒരിക്കൽ പെട്ടുകിട്ടിയാൽ പിന്നെ പേടിക്കാനില്ല. പിന്നീടെല്ലാം അദ്ദേഹം നോക്കിക്കൊള്ളും, വല്ല കാര്യവും ചെയ്യാനുണ്ടോ, ഇല്ലെ, എന്നൊക്കെ എല്ലാം പറഞ്ഞുതന്നു കൊണ്ടു നടക്കും.

വേറൊരു ഭക്തനോടൊരിക്കൽ ലാട്ടുമഹാരാജ് പറഞ്ഞതിങ്ങനെയാണു്: 'ഒന്നോർത്തു കൊള്ളൂ, അഹങ്കാരം തീരെ മാഞ്ഞു നീങ്ങിയില്ലെങ്കിൽ കാമവാസനയും വിട്ടുപോവില്ല. ആദ്യംതന്നെ വിചാരം ചെയ്തു് അഹങ്കാരത്തെ തുടച്ചു നീക്കണം. അതോടെ സർവ്വകോലാഹലങ്ങളും കെട്ടടങ്ങും.'

ഭക്തൻ: ഈ അഹങ്കാരത്തെ എങ്ങനെയാ കളയുക, മഹാരാജ്?

ലാട്ടുമഹാരാജ്: 'ഞാൻ മഹാകേമനാണു്,' എന്ന വിചാരത്തിൽനിന്നാണു് അഹംബുദ്ധി പൊട്ടിമുളയ്ക്കുന്നതു്. ആ 'ഞാനി'ന്റെ വലുപ്പം ഒന്നു് വെട്ടിക്കുറച്ചുകൊണ്ടുവരാൻ ശ്രമിക്കണം. എങ്ങാനും താൻ കേമനാണെന്ന ഭാവം പതുക്കെ

നുഴഞ്ഞു കയറുന്നുണ്ടെന്നു കണ്ടാൽ ഉടനെ ചിന്തിക്കണം: 'എന്തു്! എന്നേക്കാരം കെങ്കേമന്മാരായ എത്രയോ ആളുകരം ചവറുപോലെ കിടക്കുന്നു! ഞാനോ സാധാരണക്കാരിൽ ഒരു സാധാരണക്കാരൻമാത്രം. എന്നെക്കൊണ്ടു് എന്തു് ചെയ്യൊപ്പിക്കാൻ സാധിക്കും ആകപ്പാടെ? ഞാനെൻെറ സ്വന്തം ബലംകൊണ്ടു് ഇറങ്ങി വന്നതല്ലല്ലൊ, അതെയോ, ഈ ഭൂലോകത്തേയ്ക്കു്? ഭഗവാനെന്തോ മനസ്സലിഞ്ഞു് കൊണ്ടുവന്നു് നിർത്തിയതാണെന്നെ. ഈ പ്രപഞ്ചം മുഴുവൻ കെട്ടിപ്പടുത്തുണ്ടാക്കിയതു് ഭഗവാൻതന്നെയല്ലേ? അദ്ദേഹത്തിൻെറ ലോകത്തിനുള്ളിൽ ഞാൻ വന്നുപെട്ടു, എന്നല്ലെയുള്ളു? എന്നെപ്പോലെയുള്ള ഒരു പരാധീനനു് ഇത്തരം അഹങ്കാരം ഒരു ഭൂഷണമാണോ?' ഇവ്വിധത്തിൽ വിചാരം ചെയ്താൽ അഹങ്കാരം ഓടിപ്പോകും. മനസ്സിലാവുന്നുണ്ടോ?

ഈ രൂപത്തിൽ ഭക്തന്മാക്കു് ഉപദേശാദേശാദികരം നൽകാൻ കഴിഞ്ഞ ഒരു വ്യക്തിക്കു്, സ്വന്തം ജീവിതത്തിൽ അവയെ പാലിച്ചതിൽ നിന്നുതന്നെ കാമവാസനകളേയും ആസക്തികളേയും ജയിച്ചകററുന്നതിന്നു് ഇവ അനപേക്ഷണീയവും ഉപയോഗയോഗ്യവുമാണെന്നു് സംശയരഹിതമായി തെളിയിക്കാൻ കഴിഞ്ഞിട്ടുണ്ടാവണം, എന്നതു് പ്രത്യേകം പറയേണ്ടതില്ലല്ലൊ. എന്തെന്നാൽ മഹാത്മാക്കളായ സന്ന്യാസിവയ്യന്മാർ അവരവരുടെ സാധനാസമ്പ്രദായങ്ങളിൽനിന്നു നേടിയ വിജ്ഞാനത്തേയും പരിചയത്തേയും ആണു് ഭക്തഗണങ്ങരംക്കു് ഉപദേശരൂപേണ പകന്നുകൊടുക്കുക പതിവു്. സ്വന്തമായി അനുഭവവേദ്യമായിട്ടില്ലാത്ത ഒരു കാര്യവും അവർ മററുള്ളവക്കു് പറഞ്ഞുകൊടുക്കാറില്ല. അതിനാൽ ശ്രീ പരമഹംസദേവൻ താപസനായ ലാട്ടുവിനു് സാധനാക്രമങ്ങരം ഏതെല്ലാം ഉപദേശിച്ചു കൊടുത്തുവെന്നു് (ഒന്നു മാത്രമറിയാം– 'രാവും പകലും അദ്ദേഹത്തെ വിസ്മരിച്ചേക്കരുതു്,' എന്നു്.) കൃത്യമായി അറിവില്ലെങ്കിലും മുൻപറഞ്ഞ കാര്യങ്ങളിൽ നിന്നു് നമുക്കനുമാനിക്കാവുന്നതു് ഇതാണു്: തപസ്വിയായ ലാട്ടു 'നാമജപം' വഴിയായിത്തന്നെ കാമകാമനാദികളെ അടക്കം ചെയ്യുന്നതിന്നു് കിണഞ്ഞു് പരിശ്രമിക്കുകയും അതിൽ വിജയം കൈവരിക്കുകയും ചെയ്തു, എന്നു്.

നാമത്തെ മുറുകെപ്പിടിച്ചുകൊണ്ടുതന്നെ ആസക്തികളോടു് അടരാടാൻ പുറപ്പെട്ട ലാട്ടുവിനു് പല പ്രകാരത്തിലും വാസനകളുടെ പ്രലോഭനങ്ങളുമായി ഏററുമുട്ടേണ്ടി വന്നിട്ടുണ്ടു്. അതേ സംബന്ധിച്ചു് ചില കാര്യങ്ങരം ഇവിടെ പറയാം.

''കേരംക്കണോ! ഒരു ദിവസം വികാരങ്ങരം വീത്തു വീത്തുവന്നെന്നെ വീപ്പു് മുട്ടിച്ചു് ഒടുവിൽ ഇരിക്കപ്പൊറുതിയില്ലാതെ ഞാനോടി ഗുരുദേവൻെറ അടുത്തു ചെന്നു് രക്ഷ പ്രാപിച്ചു. നാമം ജപിക്കാമെന്നുവെച്ചാൽ മനസ്സു് ഭഗവന്നാമത്തിൽ ഉറച്ചു നിന്നിട്ടു വേണ്ടെ! അദ്ദേഹത്തിൻെറ മുമ്പിൽച്ചെന്നു കയറിയതും അദ്ദേഹം പറഞ്ഞു– 'ഉം, അതു് വരും, പോകും, പക്ഷെ നാമത്തെ വിടല്ലേ....''

പിന്നൊരു ദിവസം. അന്നും താപസകുമാരൻെറ വിചാരശക്തിയും വിവേകബുദ്ധിയും വികാരങ്ങളുടെ വീണ്ടും വീണ്ടുമുള്ള തള്ളിക്കയററത്തിന്നുമുമ്പിൽ ശക്തിയും തേജസ്സുമററു് നിലയുറയ്ക്കാതെ കുഴഞ്ഞുതുടങ്ങി. ആ സമയത്തു് ഗുരുദേവൻതന്നെ ഇങ്ങോട്ടു വന്നു് അദ്ദേഹത്തെ രക്ഷിക്കുകയാണുണ്ടായതു്. ശ്രീ അദ്വൈതാനന്ദ സ്വാമിയിൽനിന്നാണു് ഞങ്ങളിതു് കേട്ടതു്: ''ഞങ്ങളിലെല്ലാവരിലും വെച്ചു് ഏററവുമധികം നിഷ്കളങ്കൻ ലാട്ടു ആയിരുന്നു. തൻെറ ദൌർബ്ബല്യങ്ങളെക്കുറിച്ചു് കൂസൽ കൂടാതെ തുറന്നു പറയാൻ ലാട്ടുവിനു് ഒരു വിഷമവുമില്ലായിരുന്നു. ഒരാരംക്കു് മറെറാരാളുടെ അടുത്തു് ഏററു പറയാൻ ധൈര്യം വരാത്ത എന്തു കാര്യവും അയാരം ഗുരുദേവൻെറ അടുത്തു് തെല്ലും മറച്ചുവെയ്ക്കാതെ ചെന്നു പറഞ്ഞിരുന്നു. ഒരു ദിവസം നാമം ജപിച്ചെണീററതോടെ ലാട്ടുവിൻെറ മനസ്സു് വല്ലാതെ കുതറിച്ചവിട്ടാൻ തുടങ്ങി. ഞാൻ നോക്കുമ്പോഴുണ്ടു് ലാട്ടു കരച്ചിലോടു് കരച്ചിൽ. എന്തു കരച്ചിലാണു്! അതോടൊപ്പം ഏതാണ്ടൊക്കെ പിറുപിറുന്നു് പുലമ്പുന്നുമുണ്ടു്. പറയുന്നതൊന്നും എനിക്കു് തിരിഞ്ഞില്ല. അപ്പോഴേയ്ക്കുമുണ്ടു്, അദ്ദേഹമവിടെ വന്നിരിക്കുന്നു. അതോടെ ലാട്ടുവിൻെറ കരച്ചിൽ വദ്ധിച്ചു. ഗുരുദേവൻ അയാളോടു് പറഞ്ഞു: 'നോക്കു! കുറേക്കൂടി നിർജ്ജനമായൊരിടത്തു് ആസനം വിരിച്ചു് ഇരുന്നാൽ മതി.

സ്ത്രീകളുടെ നോട്ടംപോലും എത്താത്തൊരിടത്തു് പോയിരുന്നോളു.''

ദക്ഷിണേശ്വരത്തുവെച്ചുതന്നെ ഒരിക്കൽക്കൂടി തപസ്വിയായ ലാട്ടു വികാരാവേഗത്താൽ പ്രക്ഷുബ്ധനായിത്തീരുകയുണ്ടായി. തത്സമയം ഒരു അശരീരിവാക്കാണു് അദ്ദേഹത്തെ രക്ഷിച്ചതു്. അദ്ദേഹംതന്നെ പറഞ്ഞ വാക്കുകൾ ഇവിടെ പകർത്തുകയായിരിക്കും ഉത്തമം: ''അതെ, ഞാൻ ശരിക്കും കേട്ടതാണു്! ഒരാളു് എന്നോടിങ്ങനെ പറയുന്നതുപോലെ– 'നീ അദ്ദേഹത്തിന്റെ സന്താനമല്ലെ?' അതോടെ മനസ്സിന്നകത്തേയ്ക്കു് ശക്തിയും വീര്യവും ഇരമ്പിക്കയറി വന്നു. അതിന്നുള്ളിലുണ്ടായിരുന്ന മോഹങ്ങളെല്ലാം എങ്ങോട്ടാണു് പാഞ്ഞുകളഞ്ഞതെന്നറിഞ്ഞില്ല. ഞാനപ്പോഴത്തെ എന്റെ അനുഭവത്തെപ്പററി എന്തു പറയാനാണു്! അതു കഴിഞ്ഞു് കുറേനേരം കഴിഞ്ഞപ്പോഴുണ്ടു് അദ്ദേഹം കുലുങ്ങിക്കുലുങ്ങി ചിരിച്ചുകൊണ്ടു വരുന്നു– 'പോ പഹയൻ! ഇത്തവണയും രക്ഷപ്പെട്ടുകിട്ടി.''

ഇത്തരത്തിലുള്ള ഒട്ടനവധി സംഭവങ്ങൾ ലാട്ടുമഹാരാജിന്റെ ജീവിതത്തിൽ പല സന്ദർഭങ്ങളിലായി നടന്നിട്ടുണ്ടെന്നു് കാണാം. പല പ്രാവശ്യവും അദ്ദേഹം അശരീരിവാക്കുകൾ കേൾക്കുകയും ദിവ്യരൂപങ്ങൾ കാണുകയും ചെയ്തിട്ടുണ്ടു്.

---

# ശ്രീശങ്കരൻ

**സിദ്ധിനാഥാനന്ദസ്വാമി**

വിദിതാഖിലശാസ്ത്രസുധാജലധേ,
മഹിതോപനിഷത്കഥിതാർത്ഥനിധേ,
ഹൃദയേ കലയേ വിമലം ചരണം
ഭവ ശങ്കര ദേശിക മേ ശരണം.

വ്യക്തികൾക്കെന്നപോലെ ഓരോ ജനതയ്ക്കും അതിന്റേതായ ഒരു സ്വഭാവവൈശിഷ്ട്യം ഉണ്ടു് എന്നു വിവേകാനന്ദസ്വാമികൾ പറയാറുണ്ടു്. ഈ സവിശേഷതയാണു് ഒരു ജനതയെ മററുള്ളവരിൽനിന്നും വേർതിരിച്ചു നിർത്തുന്നതു്; അതിനു് സ്വന്തമായ ഒരു നിലനിൽപ്പു നൽകുന്നതും ആ സവിശേഷതതന്നെ. ആംഗ്ലേയർ വ്യാപാരത്തിലും ജർമ്മൻകാർ ശാസ്ത്രഗവേഷണത്തിലും ഫ്രഞ്ചുകാർ രാഷ്ട്രനീതിയിലും അമേരിക്കർ സൈനികപ്രഭാവത്തിലും റഷ്യക്കാർ സ്ഥിതിസമത്വപരീക്ഷണങ്ങളിലും മുന്നിട്ടു നില്ക്കുന്നു. ഇന്ത്യയുടെ വ്യക്തിത്വം എന്തിലാണു്? എന്താണു് ഇന്ത്യയുടെ സ്വധർമ്മം? ഭൗതികസമ്പത്തുകളിൽ ആധുനികകാലത്തു് നമുക്കു് അഭിമാനാർഹമായി അധികമൊന്നുമില്ല. കൊററിനുപോലും മററുള്ളവരെ ആശ്രയിക്കേണ്ടിവരുന്ന ഒരു നിലയാണിന്നു്. യാചനമാത്രമായാൽ നാം ലോകത്തിന്റെ അവജ്ഞാപാത്രമായിത്തീരും. ലോകസംസ്കാരത്തിനു സംഭാവനയായി നല്കാൻ നമുക്കു് വല്ലതുമുണ്ടോ? ഉണ്ടു്. എന്തു്?

സ്മൃതികാരനായ മനുവിന്റെ ഒരു വാക്യമുണ്ടു്:

ഏതദ്ദേശപ്രസൂതസ്യ സകാശാദഗ്രജന്മനഃ
സ്വം സ്വം ചരിത്രം ശിക്ഷേരൻ പൃഥിവ്യാം
[സർവ്വമാനവാഃ. –(2.20)

'ലോകത്തിലെ സകലജനങ്ങളും താന്താങ്ങളുടെ സ്വന്തം ചരിത്രം പഠിക്കാൻ ഈ ഭാരതഭൂമിയിലെ മഹാത്മാക്കളുടെ അടുത്തുവരണം,' എന്നു്. ഇതു് കേവലം ആത്മപ്രശംസയാണോ? അല്ല. സ്വന്തം ചരിത്രമെന്നാൽ എന്താണർത്ഥം? സ്വന്തം സംസ്കാരം. സംസ്കാരമെന്നാലോ? പരസ്പരമൈത്രിയും സമാദരവും. അവ എന്തിൽനിന്നുണ്ടാകുന്നു? അദ്ധ്യാത്മവിദ്യയിൽനിന്നു്. ഈ അദ്ധ്യാത്മവിദ്യയിൽ ഇന്ത്യ ലോകത്തിന്റെ ആചാര്യനാണു്;ലോകത്തിന്റെ ജ്ഞാനദീപമാണു്. മതങ്ങളുടെ മാതാവും ആദ്ധ്യാത്മികതയുടെ കളിത്തൊട്ടിലുമാണു ഭാരതം. ഇതരമതങ്ങൾ സനാതനധർമ്മത്തിന്റെ സന്താനങ്ങളാണു്. ബുദ്ധമതവും ജൈനമതവും ഒരേ തറവാട്ടിൽനിന്നു് ഉരുത്തിരിഞ്ഞ താവഴികളാകുന്നു; ക്രിസ്തു

മതവും മഹമ്മദ്ദമതവും, വിശ്വവിജയിയായ ബുദ്ധമതത്തിൽക്കൂടി ഭാരതത്തിന്റെ സംസ്കാര സന്തതികളാണ്. അതെ, വെളിച്ചത്തിന്റെ ഉറവിടം കിഴക്കാണ്.

ഈ ആത്മവിജ്ഞാനവാഹിനിയുടെ ഉത്പത്തിസ്ഥാനം ഏതാണ്? സനാതനങ്ങളായ വേദങ്ങൾ. നിരവധിമഹർഷിമാരുടെയും യോഗികളുടെയും ആത്മാനുഭൂതിയുടെ രേഖാരാശിയാണ വേദങ്ങൾ. അവ ആവിർഭവിച്ച കാലം ഏതു് എന്നു നിർണ്ണയിക്കാൻ സാദ്ധ്യമല്ല; എന്നിരുന്നാലും അവിച്ഛിന്നമായി ആത്മാന്വേഷികളുടെ അനുഭൂതിപ്രമാണത്താൽ അവയുടെ സത്യതയും നിത്യതയും വീണ്ടും വീണ്ടും തെളിയിക്കപ്പെട്ടുപോന്നിട്ടുണ്ട്. ഈ വൈദികവിജ്ഞാനത്തിന്റെ വെളിച്ചത്തിൽ മനുഷ്യനെയും പ്രപഞ്ചത്തെയും വിശകലനം ചെയ്തു വിവരിച്ച് വിലയിരുത്താനുള്ള ഭാരതീയമനസ്സിന്റെ പ്രയത്നമാണ് സാംഖ്യം, യോഗം, ന്യായം, വൈശേഷികം, മീമാംസ, വേദാന്തം എന്നീ ആറു ദർശനങ്ങളായി രൂപംകൊണ്ടിട്ടുള്ളതു്. അദ്ധ്യാത്മവിജ്ഞാനത്തിന്റെ വെളിച്ചത്തിൽ വ്യക്തിയുടെയും സമൂഹത്തിന്റെയും ദൈനംദിനജീവിതത്തെ നയിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നതിനുവേണ്ട വിധിനിഷേധങ്ങളെ അനുശാസിക്കുന്ന മനു, യാജ്ഞവല്ക്യൻ തുടങ്ങിയ ധർമ്മശാസ്ത്രകാരന്മാർ മേൽപറഞ്ഞ ദർശനോപജ്ഞാതാക്കളെ പിൻതുടൎന്നു രംഗപ്രവേശം ചെയ്തു. കാലാന്തരത്തിൽ മാനവജീവിതത്തിന്റെ യഥാർത്ഥലക്ഷ്യങ്ങളുടെ ഒരു പുനരാഖ്യാനം ആവശ്യമായിത്തീൎന്നു. എന്തെല്ലാം കഷ്ടങ്ങളും നഷ്ടങ്ങളും അരിഷ്ടങ്ങളും ഏറ്റുപ്പെട്ടാലും സത്യധർമ്മങ്ങളെ കൈയ്‌വിടാതെ സ്വധർമ്മം നിർവ്വിഘ്നം നിർവ്വഹിച്ചുപോരുന്ന അദ്ധ്യാത്മധീരന്മാരുടെ ഒരു പരമ്പര ആവിർഭവിച്ചു. അമ്മാതിരി ആദർശധീരന്മാരുടെ വീരചരിതങ്ങളാണ് ഭാരതരാമായണാദികളിൽ വർണ്ണിക്കുന്നതു്. മാനവവികാരങ്ങളെയും വിചാരങ്ങളെയും സംസ്കരിച്ച് ഉദ്ധരിച്ച് അവയെ ഈശ്വരാഭിമുഖമാക്കുന്നതെങ്ങനെയെന്നും, ഹൃദയത്തിന്റെ ഓരോ മിടിപ്പിനെയും ഓരോ പ്രാർത്ഥനയായി രൂപാന്തരപ്പെടുത്തുന്നതെങ്ങനെയെന്നും കാണിച്ചുതരുന്ന സാധകന്മാരുടെയും ഭക്തന്മാരുടെയും സിദ്ധന്മാരുടെയും ചരിത്രങ്ങൾകൊണ്ടു് പരിശോഭിക്കുന്ന ഭാഗവതാദിപുരാണങ്ങൾ.

ഇപ്രകാരം വേദങ്ങൾ, ദർശനങ്ങൾ, സ്മൃതികൾ, ഇതിഹാസങ്ങൾ, പുരാണങ്ങൾ എന്നിവയാണ് ഹിന്ദുമതത്തിന്റെ അദ്ധ്യാത്മനിക്ഷേപങ്ങൾ. ഇവയിൽ വേദങ്ങളാണ് ഈ നിർഝരത്തിന്റെ അനാദിയും അനന്തവുമായ പ്രഭവസ്ഥാനം.

കാലചംക്രമണത്തിൽ ഹിന്ദുമതം ബുദ്ധൻ എന്നൊരു മഹാപുരുഷനു ജന്മം നല്കി. അദ്ദേഹം ഔപനിഷദസംസ്കാരത്തിന്റെ ഒരു യഥാർത്ഥസന്തതിയാകുന്നു. ബുദ്ധൻ പിറന്നതും വളൎന്നതും അന്തരിച്ചതും ഒരു ഹിന്ദുവായിട്ടാകുന്നു, അദ്ദേഹത്തിന്റെ പിൻഗാമികൾ തറവാട്ടിൽനിന്നു് പിരിഞ്ഞു പാൎക്കാനാണ് ഇഷ്ടപ്പെട്ടതെന്നിരുന്നാലും, ഉപനിഷത്തുകളുടെ പശ്ചാത്തലത്തിലല്ലാതെ ശോകപരവശനായ ഒരു സിദ്ധാർത്ഥനു് വീതശോകനായ ഒരു ബുദ്ധനായി പരിണമിക്കാൻസാദ്ധ്യമല്ല. ആദ്ധ്യാത്മികാനുഭൂതി വാചാമഗോചരമായതുകൊണ്ടു് അതീന്ദ്രിയതത്ത്വങ്ങളെക്കുറിച്ച് അദ്ദേഹം മൗനമവലംബിച്ചു. ഈ മൗനം ആത്മനിഷേധമായിട്ട് അനുയായികൾ വ്യാഖ്യാനിച്ചു. ഇതു യുക്തിക്കും അനുഭൂതിക്കും നിരക്കാത്ത ഒരു നിലപാടാണ്; കാരണം, 'ഞാൻ ഇല്ല.' എന്നു് എങ്ങനെ പറയും? ബുദ്ധന്റെ പേരിൽ പ്രചരിതമായ മതം ആത്മാവിനെ നിഷേധിച്ചെന്നുവരുകിലും, സ്ഥാപകന്റെ വ്യക്തിപ്രഭാവത്താലും നിരവധി ത്യാഗികളുടെ ദീർഘകാലത്തെ നിരന്തരവും ആത്മാർത്ഥവുമായ തീവ്രയത്നത്താലും ബൗദ്ധധർമ്മം അന്നത്തെ പരിഷ്കൃതലോകത്തിലെല്ലാം വ്യാപിച്ചു. ലോകത്തിൽ ഒന്നാമതായി മതപ്രചരണം ആരംഭിച്ചതു ബൗദ്ധന്മാരാകുന്നു. ബുദ്ധമതത്തിന്റെ പ്രഭാവകാലത്തു് ഭാരതത്തിനുണ്ടായിട്ടുള്ള ആദ്ധ്യാത്മികവും ഭൗതികവുമായ മഹനീയതയും മാന്യതയും അതിനു മുമ്പോ പിമ്പോ ഉണ്ടായിട്ടില്ല.

ത്യാഗപ്രധാനമാണ് ബുദ്ധമതം. അനുയായികളുടെ അഭിരുചിയോ അർഹതയോ നോക്കാതെ അതു് സൎവ്വൎക്കും സ്വാഗതമരുളി. ത്യാഗനിഷ്ഠമായ ജീവിതം എവൎക്കുമുള്ളതല്ല. യതിധർമ്മത്തിന്റെ നിയമങ്ങൾക്കു് ഊനം വരുത്തി

യാൽ നാശം അവശ്യംഭാവിയാണ്. ഈ ദുരന്തം തഥാഗതൻെറ മഹിതധർമ്മത്തെയും ബാധിച്ചു. മതത്തിൻെറ പേരിൽ ദുരാചാരങ്ങൾ നടമാടി; ധർമ്മവിഹാരങ്ങൾ വാമാചാരങ്ങളുടെ വിഹാരരംഗങ്ങളായി. ധർമ്മത്തെ ഈ ദുഃസ്ഥിതിയിൽനിന്നും ഉദ്ധരിക്കാൻ ഒരു രക്ഷകൻെറ ആവിർഭാവം അനുപേക്ഷണീയമായിത്തീർന്നു.

ഈ നിയതിനിശ്ചയം രൂപം പൂണ്ടതാണ് ശ്രീശങ്കരൻ. ഈ ആചാര്യൻെറ ജീവിതചരിതം അന്വേഷിക്കാൻ ഒരുങ്ങിയാൽ നാം അജ്ഞാതമായ കാലഭ്രുതത്തിൻെറ മുമ്പിലാണ് ചെന്നു ചാടുന്നതു്. നിശ്ചിതമായ രേഖകളൊന്നും മാർഗ്ഗദർശകമായി നമുക്കു ലഭിക്കുന്നില്ല. ശിഷ്യന്മാർ രചിച്ചവയും ശങ്കരദിഗ്വിജയങ്ങളെന്നു പ്രസിദ്ധങ്ങളുമായ ഏതാനും കൃതികൾ മാത്രമാണ് ആചാര്യൻെറ ചരിതമറിയാൻ നമുക്കു മുഖ്യാവലംബം. അവയിൽ പലതും പില്ക്കാലത്തു് എഴുതപ്പെട്ടവയാണ്. പോരെങ്കിൽ, ശിഷ്യകൃതങ്ങളാകയാൽ അവയധികവും പ്രശംസാപരങ്ങളുമാണ്: അക്കാരണത്താൽത്തന്നെ ചരിത്രം എന്ന നിലയ്ക്കു് അനാശ്രയണീയങ്ങളും. അങ്ങനെയൊക്കെയാണെങ്കിലും, ഇവയിൽനിന്നും ആചാര്യൻെറ കൃതികളിലെ ചില സൂചനകളിൽനിന്നും, പരിതഃപ്രമാണങ്ങളിൽനിന്നും ഏതാണ്ടൊക്കെ വിശ്വാസ്യമായ ഒരു ചരിത്രരൂപം നമുക്കു് വരച്ചെടുക്കാം. ചരിത്രപരമായ രേഖകളുടെ ഈ അഭാവവും അവ്യക്തതയും പുരാതനഭാരതീയരുടെയെല്ലാം വിധിയാണ് നമ്മുടെ പൂർവ്വികർ വ്യക്തിക്കല്ല, ആദർശത്തിനാണ് വിലകല്പിച്ചിരുന്നതു്. അവർ ആദരിച്ചിരുന്ന ആദർശങ്ങൾക്കു് അവർ തങ്ങളുടെ കൃതികളിൽ അനശ്വരരൂപം നൽകി; സ്വയം നിഗൂഢതയിൽ നിലീനരാവുകയും ചെയ്തു. വൈദികർഷികളുടെ കാര്യമോ പോകട്ടെ, ലോകോത്തര മഹാകവികളായ വ്യാസനും വാല്മീകിയും വെറും ശബ്ദരൂപികൾ മാത്രമല്ലേ? താരതമ്യേന ആധുനികനായ ആചാര്യപാദരും ഇപ്രകാരം അവിജ്ഞാതഗതിയാണ്.

കേരളഭാഗീരഥിയായ പെരിയാറിൻെറ തീരത്തുള്ള കാലടിഗ്രാമമാണ് ശ്രീശങ്കരനു് ജന്മം നല്കി സ്വയം ധന്യമായ പുണ്യദേശം. ക്രിസ്ത്വബ്ദം 788-ലാണ് അദ്ദേഹം ജന്മമെടുത്തതു് എന്നാണ് വിദ്വാന്മാർ പലരും അഭിപ്രായപ്പെടുന്നതു്. ഭക്തരും ധർമ്മിഷ്ഠരുമായ വിപ്രദമ്പതികൾ ശിവഗുരുവും ആര്യാദേവിയും അനപത്യതകൊണ്ടു് സന്തപ്തരായിരുന്നു. അവർ സമീപസ്ഥമായ ഒരു ശിവക്ഷേത്രത്തിൽ പോയി ഭജനം പാർത്തു. അവരുടെ ഗാഢമായ ഭക്തികൊണ്ടു് സന്തുഷ്ടനായ പരമശിവൻ സ്വപ്നത്തിൽ ശിവഗുരുവിനു ദർശനം നൽകി. ഭക്തിപരവശനായ ശിവഗുരു സന്താനലാഭത്തിനു വേണ്ടി അപേക്ഷിച്ചു. അല്പായുസ്സായ സത്പുത്രൻ വേണോ, ദീർഘായുസ്സായ മൂഢപുത്രൻ വേണോ?' എന്നു ചോദിച്ചു ഭക്തവത്സലൻ. വിപ്രൻ സത്പുത്രനെ വരിച്ചു. സന്തുഷ്ടരായ ദമ്പതികൾ ഗൃഹത്തിൽ മടങ്ങിയെത്തി ഭക്തിനിർഭരമായ ജീവിതം നയിച്ചുപോന്നു.

യഥാകാലം അവർക്കൊരു പുത്രൻ പിറന്നു. അച്ഛനമ്മമാരുടെ ആനന്ദത്തിന്നു് അതിരുണ്ടായിരുന്നില്ല. അതിബുദ്ധിയായ ഒരു ശിശുവായിരുന്നു അതു്. ഉണ്ണിക്കു മൂന്നു വയസ്സുള്ളപ്പോൾ ശിവഗുരു അന്തരിച്ചു. അഞ്ചാംവയസ്സിൽ ഉണ്ണിയെ ഗുരുകുലത്തിലയച്ചു. മൂന്നു കൊല്ലക്കാലം കൊണ്ടു് അക്കാലത്തു് നിലവിലുള്ള പാഠ്യവിഷയങ്ങളെല്ലാം ഗ്രഹിച്ചുകൊണ്ടു് ആ വിപ്രബാലൻ ഇല്ലത്തു മടങ്ങിയെത്തി. അദ്ധ്യയനാദ്ധ്യാപനങ്ങളിലും ശാസ്ത്രചർച്ചകളിലും ഏർപ്പെട്ടും, ആവുന്നവിധത്തിലെല്ലാം അമ്മയെ സഹായിച്ചും ശുശ്രൂഷിച്ചും ശങ്കരബാലൻ കാലം കഴിച്ചുപോന്നു.

അക്കാലത്തു് പെരിയാർ ഇല്ലത്തുനിന്നും അല്പം അകലെക്കൂടിയാണ് ഒഴുകിയിരുന്നതു്. ആര്യാദേവി പുഴയിലാണ് കുളിക്കാറ്. പക്ഷെ പ്രായമേറിവന്നതോടെ പുഴയിൽപോയി കുളിക്കാൻ വിഷമമായി; മാത്രമല്ല, ഒരു ദിവസം വഴിക്കു് അവർ ബോധംകെട്ടു വീഴുകപോലും ചെയ്തു. ശങ്കരൻ അമ്മയെ ശുശ്രൂഷിച്ചു് സ്വസ്ഥയാക്കി. അമ്മയുടെ പതിവിനു മുടക്കം വരാതിരിക്കാൻവേണ്ടി പുഴ പടിക്കൽക്കൂടി ഒഴുകുമാറാക്കണേ എന്നു് അദ്ദേഹം ഭഗവാനോടു പ്രാർത്ഥിച്ചു. അന്നുമുതൽ പുഴ ഇല്ലത്തിനടുത്തുകൂടി ഒഴുകാൻ തുടങ്ങി.

ആത്മസാക്ഷാത്കാരമാണ് ജീവിതലക്ഷ്യം എന്നു് ശാസ്ത്രാദ്ധ്യയനത്തിൽനിന്നും ശങ്ക

രബാലനു് ദൃഢബോധം വന്നിരുന്നു; അദ്ദേഹത്തിൻെറ ജന്മവാസനയും അദ്ധ്യാത്മപ്രവണമായിരുന്നതാനം. ആത്മാന്വേഷണത്തിന്നായി ജീവിതം സമപ്പിക്കാൻ അദ്ദേഹം അതിയായി ആഗ്രഹിച്ചു. പക്ഷെ ഒരു ദുഘ്ടം. അമ്മ അനുവദിക്കുമോ? അമ്മയോടു് ചോദിച്ചുനോക്കി. അമ്മ അനുവദിച്ചില്ല. അതു സ്വാഭാവികം തന്നെ. വൃദ്ധയും വിധവയുമായ ഒരു വിപ്രസ്ത്രീ തൻെറ ഏകപുത്രനെ പരിവ്രാജകജീവിതത്തിനു് എങ്ങനെ അനുവദിക്കും? തൻെറ ഏകാവലംബത്തെ അമ്മ എങ്ങനെ കൈയ്‌വിടും? എന്താണിനി പോംവഴി? പ്രാത്ഥന. ശങ്കരൻ പ്രാത്ഥിച്ചു. പ്രാത്ഥന ഭഗവാൻ ചെവിക്കൊണ്ടു–പക്ഷെ ഒരു വിചിത്രരീതിയിൽ. ഒരു നാൾ പുഴയിൽ കുളിക്കുന്ന സമയത്തു് ഒരു മുതല ശങ്കരൻെറ കാലിൽ പിടികൂടി. ഭയവിഹ്വലനായ ബാലൻെറ നിലവിളികേട്ടു് അമ്മ ഓടിച്ചെന്നു. അപ്പോൾ കാണാം തൻെറ ഓമലിനെ ആ ജലജന്തു വലിച്ചിഴച്ചുകൊണ്ടുപോകുന്നു! ശങ്കരൻ കേണപേക്ഷിച്ചു ആ ആപദ്ഘട്ടത്തിലെങ്കിലും സന്ന്യസിക്കാൻ തനിക്കനുവാദം തരണേ എന്നു്. ഗത്യന്തരമില്ലാതെ അമ്മ അനുവാദം മൂളി. ഉത്തരക്ഷണത്തിൽ മുതല മറഞ്ഞു. മകൻ കരയ്ക്കു കയറി. അമ്മയ്ക്കു് തൻെറ അനുവാദം പിൻവലിക്കാൻ നിവൃത്തിയില്ല. അമ്മ സ്മരിക്കുമ്പോൾ വന്നുകൊള്ളാമെന്നു് വാഗ്ദാനം ചെയ്തുകൊണ്ടും, അമ്മയെ ഈശ്വരകരങ്ങളിൽ അപ്പിച്ചുകൊണ്ടും ശ്രീശങ്കരൻ അമ്മയെ വണങ്ങി യാത്രയായി. സംസാരഗ്രാഹത്തിൻെറ ഗ്രഹണത്തിൽനിന്നു മോചനം നേടാൻ ശങ്കരൻ ചെയ്ത തീവ്രശ്രമത്തിൻെറ രൂപണമായിരിക്കാം ഇക്കഥ. എന്തായാലും അല്ലയോ നക്രമേ, നിനക്കു് നമോവാകം, ലോകത്തിനു് ഒരു മോചകനെ ലഭിക്കാൻ ഇടയാക്കിയതിനു്.

ശങ്കരൻ ഒരു ഗുരുവിനെ അന്വേഷിച്ചു പുറപ്പെട്ടു. നമ്മദയുടെ തീരത്തു് ഒരു ഗുഹയിൽ അദ്വൈതമതാനുസാരിയായ ഗോവിന്ദാചാര്യൻ പാത്തുവന്നിരുന്നു. അദ്വൈതികളിൽ അഗ്രേസരനായ ഗൗഡപാദൻെറ ശിഷ്യനാണു് ഗോവിന്ദാചാര്യൻ. ശങ്കരൻ ഗോവിന്ദൻെറ ശിഷ്യത്വം സ്വീകരിച്ചു. യുവശിഷ്യൻെറ തീവ്രജിജ്ഞാസയും പ്രതിഭയും കണ്ടു ഗുരു സന്തുഷ്ടനായി. മൂന്നു സംവത്സരംകൊണ്ടു് ശങ്കരൻ യോഗം, വേദാന്തം തുടങ്ങിയ ദശ്നങ്ങളിൽ നിപുണനും ബ്രഹ്മാനുഭവസമ്പന്നനും ആയിത്തീന്നു. ശിഷ്യൻെറ വിജയത്തിൽ ഗുരുവിൻെറ ആനന്ദത്തിനു് അതിരുണ്ടായിരുന്നില്ല. കാശിയിൽ പോയി വിശ്വനാഥനെ ഭജിച്ചും ശാസ്ത്രങ്ങൾക്കു് ഭാഷ്യങ്ങൾ രചിച്ചും സനാതനധമ്മത്തിൻെറ പുനരുദ്ധാരണം സാധിക്കാൻ ഗോവിന്ദാചാര്യൻ ശങ്കരനു് ആദേശം നൽകി; ശ്രീശങ്കരനെയും ഇതരശിഷ്യന്മാരെയും സവ്വാത്മനാ അനുഗ്രഹിച്ചശേഷം ഗോവിന്ദഭഗവത്‌പാദർ മഹാസമാധി പ്രാപിച്ചു.

ആചായ്യൻെറ ആദേശമനുസരിച്ചു് ശ്രീശങ്കരൻ കാശിയിലെത്തി. പ്രതിഭാസമ്പന്നനായ ഈ യുവയതി വളരെവേഗം കാശിയിലെ പണ്ഡിതമണ്ഡലിയുടെ ശ്രദ്ധയെ ആകഷിച്ചു. പലരും അദ്ദേഹത്തെ കാണാനും ഉപദേശം കേൾക്കാനും വന്നു. വന്നവരെല്ലാം ഈ നവാചായ്യൻെറ ശാസ്ത്രപാണ്ഡിത്യവും വ്യാഖ്യാനചാതുരിയും ആത്മനിഷ്ഠയും കണ്ടു് അദ്‌ഭുതാനന്ദപരവശരായി. പലരും അദ്ദേഹത്തിൻെറ ശിഷ്യത്വം സ്വീകരിക്കാൻ സന്നദ്ധരായി. സനന്ദനൻ എന്നു പേരായ ഒരു ദാക്ഷിണാത്യൻ ആചായ്യൻെറ അന്തേവാസിത്വം സ്വീകരിച്ചു. ശ്രീശങ്കരൻെറ പ്രഥമശിഷ്യനെന്നു പ്രശസ്തനായ പദ്മപാദൻ ഇദ്ദേഹമാകുന്നു. ദേവാലയങ്ങളിൽ ദശനം നടത്തിയും ജിജ്ഞാസുക്കൾക്കു് ഉപദേശം നൽകിയും ശ്രീശങ്കരൻ നാൾ നയിച്ചു.

ഒരുനാൾ ഗംഗാസ്നാനത്തിനു പോകുമ്പോൾ എതിരെനിന്നും ഒരു ശ്വപചൻ നാലു നായ്ക്കളോടുംകൂടി വന്നു മാഗ്ഗരോധം ചെയ്തു. അവനോടു് വഴിവിട്ടു മാറാൻ ശങ്കരൻ ആജ്ഞാപിച്ചു. ശ്വപചൻ ചോദിച്ചു: 'ആരോടാണു് അങ്ങു വഴിമാറാൻ ആവശ്യപ്പെടുന്നതു്, ദേഹത്തോടോ ആത്മാവിനോടോ? ആത്മാവു് ശുദ്ധം, നിത്യം, സവ്വവ്യാപി. മദ്യചഷകത്തിലും മന്ദാകിനിയിലും പ്രതിബിംബിക്കുന്ന ചന്ദ്രബിംബത്തിനു എന്തെങ്കിലും ഭേദമുണ്ടോ? ദേഹത്തെ സംബന്ധിച്ചാണെങ്കിൽ, അതു് ജഡം; അതിനു് അനങ്ങാൻ കഴിയുമോ?'' ഈ ചോദ്യം കേട്ടു് ശങ്കരൻ ആശ്ചയ്യസ്തബ്ധനായി. അദ്ദേഹം ചണ്ഡാലനെ ഒന്നു സൂക്ഷിച്ചു നോക്കി; അപ്പോൾ കാണാം വേദപരിസേവിതനായ കാശിവിശ്വനാഥൻ

മുമ്പിൽ നില്ക്കുന്നു. ശങ്കരന്റെ കണ്ണു തെളിഞ്ഞു: ഭക്തിപരവശനായി അദ്ദേഹം പരമശിവന്റെ അടിമലരിൽ പതിച്ചു; ആനന്ദപാരവശ്യത്തോടെ വാഴ്ത്തി: 'ചണ്ഡാലോഽസ്തു സ തു ദ്വിജോഽസ്തു ഗുരുരിത്യേഷാ മനീഷാ മമ.' 'സമദർശനനായ അങ്ങ് അന്തണനോ അന്ത്യജനോ ആരുമാകട്ടെ, എനിക്കു അങ്ങ് എന്റെ ഗുരുവാകുന്നു.' അപ്പോൾ ചെയ്ത കീർത്തനമാണ് പ്രസിദ്ധമായ മനീഷാപഞ്ചകം.

കുറച്ചുകാലം കഴിഞ്ഞു് ആചാര്യൻ ബദരിക്കു പുറപ്പെട്ടു. വ്യാസസൂത്രങ്ങൾക്കു ഭാഷ്യമെഴുതാൻ വ്യാസമഹർഷിയുടെ തപോഭൂമിയായ ബദരിതന്നെ ശ്രീശങ്കരൻ തെരഞ്ഞെടുത്തു. വഴിക്കുള്ള ദേവാലയങ്ങളും തീർത്ഥസ്ഥാനങ്ങളും ദർശിച്ച് ആചാര്യനും ശിഷ്യന്മാരും ബദരിയിൽ എത്തിച്ചേർന്നു. വ്യാസതീർത്ഥത്തിൽ ഒരു ഗുഹയിൽ അവർ പാർപ്പുറപ്പിച്ചു. നാലു കൊല്ലക്കാലംകൊണ്ടു് ബ്രഹ്മസൂത്രം, ദശോപനിഷത്തുകൾ, ഗീത, വിഷ്ണുസഹസ്രനാമം, സനത്സുജാതീയം എന്നീ ഗ്രന്ഥങ്ങൾക്ക് ആചാര്യൻ ഭാഷ്യം രചിച്ചു. ഇപ്രകാരം സനാതനധർമ്മത്തിന്റെ മൂലശിലയായ പ്രസ്ഥാനത്രയത്തിന്റെ–ഉപനിഷത്തുകളുടെയും ബ്രഹ്മസൂത്രത്തിന്റെയും ഗീതയുടെയും–ഭാഷ്യങ്ങൾ വിരചിതങ്ങളായി.

ആചാര്യനും അനുചരന്മാരും ഹിമാലയത്തിലുള്ള വിവിധതീർത്ഥസ്ഥാനങ്ങൾ സന്ദർശിച്ചു. അവർ ഉത്തരകാശിയിൽ വിശ്രമിക്കുമ്പോൾ ഒരു വൃദ്ധബ്രാഹ്മണൻ അവരെ സന്ദർശിച്ചു. അവർ അദ്ദേഹത്തെ സ്വാഗതം ചെയ്തു. ജീവൻ, ജഗത്തു്, ബന്ധം, മോക്ഷം, ആത്മാവു്, ബ്രഹ്മം തുടങ്ങിയ വിഷയങ്ങളെക്കുറിച്ച് അഭ്യാഗതൻ ആചാര്യനുമായി വാദം ആരംഭിച്ചു. വൃദ്ധൻ ഓരോന്നു ചോദിക്കും, ആചാര്യൻ അതിനു സമാധാനം പറയും. ഈ വാദം ഏഴുനാൾ തുടർന്നു; എന്നിട്ടും ആരും അടങ്ങുന്നമില്ല, അടിയറവു പറയുന്നുമില്ല. വാദി പ്രച്ഛന്നവേഷനായ വ്യാസനല്ലേ എന്നു് പദ്മപാദനു് ഒരു സംശയം. അദ്ദേഹമതു് ആചാര്യനെ അറിയിച്ചു. ശ്രീശങ്കരനും സംശയം ഇല്ലാതിരുന്നില്ല. പിറേറന്നു വാദിവൃദ്ധൻ വന്നപ്പോൾ ആൾ ആരാണെന്നു് അറിയിക്കണമെന്നു് ഭാഷ്യകാരൻ അപേക്ഷിച്ചു. എന്നിട്ടു നോക്കുമ്പോൾ കാണാം സാക്ഷാൽ വ്യാസമഹർഷി മുമ്പിൽ നില്ക്കുന്നു. ആനന്ദാദരാതിശയങ്ങളോടെ ആചാര്യനും ശിഷ്യന്മാരും വ്യാസപാദങ്ങളിൽ വീണു. ശ്രീശങ്കരൻ രചിച്ച സൂത്രഭാഷ്യത്തിൽ തന്റെ ആശയങ്ങൾ ശരിയാംവണ്ണം വ്യാഖ്യാനിച്ചിട്ടുണ്ടു് എന്നു സൂത്രകാരൻ സമ്മതിച്ചു. വേദാന്തവിദ്വേഷികളെ വാദത്തിൽ എതിർത്തു് അവരുടെ മതങ്ങളെ ഖണ്ഡിക്കാനും വേദാന്തത്തിന്റെ പരമാധികാരം സ്ഥാപിക്കാനും വേണ്ടതു ചെയ്യണമെന്നു് വ്യാസൻ ഭാഷ്യകാരനെ ഉപദേശിച്ചു. അക്കാലത്തു് ശ്രീശങ്കരൻ ശിവദത്തമായ പതിനാറു വയസ്സിന്റെ അറുതിയിൽ എത്തിയിരുന്നു. വേദാന്തപ്രതിഷ്ഠാപനമെന്ന സ്വജീവിതകൃത്യം നിർവ്വഹിക്കുന്നതിനു് ശ്രീശങ്കരനെ സമർത്ഥനാക്കുന്നതിനു് വ്യാസമഹർഷി അദ്ദേഹത്തിനു് പതിനാറു വർഷംകൂടി ആയുസ്സു നീട്ടിക്കൊടുത്തു. വ്യാസൻ അപ്രത്യക്ഷനായി.

വേദാന്തമതപ്രചാരണത്തിനാണു് ശിഷ്ടായുസ്സു് ശ്രീശങ്കരൻ ഉപയോഗിച്ചതു്. അദ്ദേഹം ഭാരതത്തിലെ വിവിധ തീർത്ഥാടനസ്ഥാനങ്ങളും വിജ്ഞാനകേന്ദ്രങ്ങളും സന്ദർശിച്ചു. കാശ്മീരവും നേപ്പാളും കാമാഖ്യയും ദ്വാരകയും അദ്ദേഹം സന്ദർശിക്കുകയുണ്ടായി. കാശ്മീരത്തിൽവെച്ചു്, അവിടത്തെ പണ്ഡിതന്മാരെയെല്ലാം വാദത്തിൽ തോല്പിച്ചു. ശ്രീശങ്കരൻ സർവ്വജ്ഞപീഠാരോഹണം നടത്തി. പ്രതിപക്ഷികൾ ആഭിചാരംകൊണ്ടും ചതിപ്രയോഗിച്ചും ആചാര്യനെ കൊല്ലാൻ ചിലയിടങ്ങളിൽവെച്ചു് ശ്രമം നടത്തുകയുണ്ടായി. അദ്ദേഹത്തിന്റെ സമചിത്തതകൊണ്ടും ശിഷ്യന്മാരുടെ പ്രത്യുത്പന്നമതിത്വംകൊണ്ടും അവയിൽ നിന്നൊക്കെ അദ്ദേഹം രക്ഷിക്കപ്പെട്ടു. നളന്ദ മുതലായ ബൗദ്ധവിജ്ഞാനദുർഗ്ഗങ്ങളെ ആചാര്യൻ തന്റെ നിശിതങ്ങളായ യുക്തിശസ്ത്രങ്ങൾ കൊണ്ടു് കീഴടക്കി. ഭാരതത്തിന്റെ നാലു കോണുകളിലായി വേദാന്തമതപ്രചരണത്തിനു വേണ്ടി നാലു മഠങ്ങൾ സ്ഥാപിച്ചു് അവിടെ തന്റെ ശിഷ്യന്മാരിൽ ഓരോരുത്തരെ അധിപതിയായി വാഴിച്ചു.

ആസന്നമരണയായിക്കിടക്കുന്ന ആര്യാദേവി മകനെ കാണാൻ ആഗ്രഹിച്ചു. ശ്രീശങ്കരനു് അമ്മയെയും താൻ അമ്മയോടു ചെയ്ത പ്രതിജ്ഞയും ഓർമ്മ വന്നു. യോഗശക്തികൊണ്ടു് അദ്ദേഹം മാതൃസമീപമെത്തി. അമ്മയുടെ അന്ത്യം അടുത്തുവെന്നറിഞ്ഞു് ശ്രീശങ്കരൻ മഹാവിഷ്ണുവിനെ സ്തോത്രം ചെയ്തു. ഭഗവാൻ അമ്മയുടെ മുമ്പിൽ പ്രത്യക്ഷയായി. ശ്രീശങ്കര സവിത്രി ഭഗവത്പദം പ്രാപിച്ചു. അമ്മയുടെ അപരക്രിയകളെല്ലാം ചെയ്തശേഷം ആചാര്യൻ വീണ്ടും തന്റെ അദ്ധ്യാത്മപര്യടനം ആരംഭിച്ചു. സ്വജീവിതം അവസാനിക്കാറായപ്പോൾ ആചാര്യൻ ഹിമാലയത്തിൽ കേദാരത്തിൽ എത്തിച്ചേർന്നു. സ്വശിഷ്യന്മാർക്കു വേണ്ട ഉപദേശങ്ങളും അനുഗ്രഹങ്ങളും നൽകിയശേഷം ശ്രീ ശങ്കരഭഗവത്പാദർ പരമപദം പ്രാപിച്ചു.

---

# വൈദികകർമ്മപഞ്ചകം

## ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

ജീവികളെല്ലാം സുഖസമ്പാദനത്തിനും ദുഃഖശാന്തിക്കുംവേണ്ടിയാണു് പരിശ്രമിക്കുന്നതു്. മനുഷ്യനൊഴിച്ചു് ബാക്കിയുള്ള ജീവജാലങ്ങൾ ആഹാരം, നിദ്ര, മൈഥുനം, ഈ മൂന്നുമാർഗ്ഗങ്ങളിൽക്കൂടി സുഖമനുഭവിക്കുന്നു. സാമാന്യ മനുഷ്യരും ഈ മൂന്നു വഴികളിൽക്കൂടി ത്തന്നെയാണു് സുഖം തേടുന്നതു്. എന്നാൽ മൃഗങ്ങളെ അപേക്ഷിച്ചു് ബുദ്ധിവികാസമുള്ള മനുഷ്യൻ നിത്യമായ സുഖമാണു് ആഗ്രഹിക്കുക. പക്ഷേ ആ ആഗ്രഹം പൂർണ്ണീകരിക്കാൻ ആഹാരനിദ്രാമൈഥുനങ്ങൾക്കു് കഴിവില്ലെന്നു് വിവേകിയായ മനുഷ്യൻ ദീർഘകാലത്തെ നിരീക്ഷണപരീക്ഷണങ്ങൾകൊണ്ടു്മനസ്സിലാക്കുന്നു. സകലവിധ ദുഃഖങ്ങളും നീങ്ങി നിത്യമായ സുഖം നേടുവാനുള്ള ആഗ്രഹം മനുഷ്യമനസ്സിൽ ഉത്തരോത്തരം വർദ്ധിച്ചുകൊണ്ടേയിരിക്കും. ഇഹലോകവിഷയങ്ങളും പരലോകവിഷയങ്ങളും ഒരുമിച്ചുകൂട്ടി അനുഭവിക്കുന്നതിനുള്ള കഴിവു് ഉണ്ടായാൽപോലും ഒരു മനുഷ്യനു് ആത്യന്തികമായ ദുഃഖശാന്തിയും നിത്യാനന്ദപ്രാപ്തിയും ഉണ്ടാവുകയില്ലെന്നു് പ്രാചീനകാലംമുതൽതന്നെ മനുഷ്യനു് മനസ്സിലാക്കാൻ കഴിഞ്ഞു. അനിത്യങ്ങളായ വിഷയങ്ങളിൽ നിന്നു് നിത്യസുഖം ഉണ്ടാവുകയില്ലെന്നുള്ള നിഗമനമാണു് അതിനുള്ള കാരണം. ഈ ലോകത്തിലുള്ള വിഷയങ്ങളും, സ്വർഗ്ഗാദിലോകങ്ങളിലുള്ള വിഷയങ്ങളും, നശ്വരങ്ങളാണെന്നു് അനുഭവംകൊണ്ടും യുക്തികൊണ്ടും നല്ലതുപോലെ ബോധിച്ച മനുഷ്യൻ നിത്യസുഖത്തിനുവേണ്ടി നിത്യവും സത്യവുമായ ഒരു വസ്തുവിനെക്കുറിച്ചു് അനേകകാലം ചിന്തിച്ചുകൊണ്ടിരുന്നു. ആ ചിന്തയുടെ ഫലമായി അവനു് സാക്ഷാത്ക്കരിക്കാൻ കഴിഞ്ഞ പരമസത്യവസ്തുവാണു് സച്ചിദാനന്ദസ്വരൂപനായ ഈശ്വരൻ. വ്യവഹാരദൃഷ്ടിയിൽ സകല ലോകത്തിന്റെയും ഉത്ഭവത്തിനും, നിലനില്പിനും, വിലയത്തിനും കാരണഭൂതനാണെങ്കിലും പരമാർത്ഥദൃഷ്ടിയിൽ കാര്യകാരണബന്ധത്തിനു് അതീതനും നിത്യനും പൂർണ്ണനും സച്ചിദാനന്ദസ്വരൂപനുമാണു് ഈശ്വരൻ.

പൂർണ്ണനായ ഈശ്വരൻ പ്രത്യക്ഷം, അനുമാനം, മുതലായ പ്രമാണങ്ങൾക്കു് വിഷയമല്ല. എന്നാൽ ശ്രുതിപ്രമാണംകൊണ്ടു് ഈശ്വരനെ സാക്ഷാത്കരിക്കാൻ കഴിയുമെന്നു് അനുഭവസമ്പന്നന്മാരായ ആചാര്യന്മാർ പ്രഖ്യാപിക്കുന്നു.

### ശ്രുതിപ്രമാണം

നിർമ്മലബുദ്ധികളായ പൂർവ്വമഹർഷീശ്വരന്മാർ തപസ്സു ചെയ്തു് നിർവ്വികല്പസമാധിയിലെത്തിയപ്പോൾ അവർക്കു് അനുഭവപ്പെട്ട നിരുപാധികബോധസ്വരൂപനായ ഈശ്വരന്റെ സ്വരൂ

പത്തേയും ആ ഈശ്വരനെ സാക്ഷാത്കരിക്കുന്നതിനുള്ള ഉപായങ്ങളേയും കുറിച്ചു പ്രതിപാദിക്കുന്ന ഗ്രന്ഥതല്ലജമാണ് ശ്രുതിപ്രമാണം. ബ്രഹ്മാവിന്റെ മുഖത്തുനിന്ന് നിർഗ്ഗതമായ ധർമ്മജ്ഞാപകശാസ്ത്രമാണ് ശ്രുതിയെന്ന് പൗരാണികന്മാരും സമ്പ്രദായമനുസരിച്ചുള്ള സ്വരാദിവിശിഷ്ടങ്ങളായ നിത്യവാണികളാണ് ശ്രുതിയെന്ന് മീമാംസകന്മാരും ഇഷ്ടപ്രാപ്തിക്കും അനിഷ്ടപരിഹാരത്തിനുമുള്ള അലൗകികമായ ഉപായത്തെ ശ്രവിപ്പിക്കുന്ന ഗ്രന്ഥമാണ് ശ്രുതിയെന്ന് സാംഖ്യാദിദാർശനികന്മാരും നിർവ്വചിക്കുന്നു. എന്നാൽ ധർമ്മത്തേയും ബ്രഹ്മത്തേയും പ്രകാശിപ്പിക്കുന്ന അപൗരുഷേയമായ പ്രമാണവാക്യമാണ് ശ്രുതിയെന്ന് വേദാന്തികൾ സിദ്ധാന്തിക്കുന്നു. പ്രത്യക്ഷാദിപ്രമാണങ്ങൾക്ക് ഗോചരമല്ലാത്ത ധർമ്മത്തേയും അധർമ്മത്തേയും ബ്രഹ്മസ്വരൂപത്തേയും ബോധിപ്പിക്കുന്നതു് ശ്രുതിയായതുകൊണ്ടാണ് അതിന് പ്രമാണത്വം വന്നുചേർന്നതു്. മറ്റൊന്നിനാലും അറിയപ്പെടാത്തതും, നിഷേധിക്കപ്പെടാത്തതുമായ തത്ത്വത്തെ ബോധിപ്പിക്കുക എന്നുള്ളതാണ് പ്രമാണത്തിന്റെ ലക്ഷണം. ഈ ലക്ഷണം ശ്രുതിയിൽ സമന്വയിക്കുന്നതുകൊണ്ടു് അതിനു പ്രമാണത്വം സിദ്ധിച്ചു. 'അനധിഗതാബാധിതബോധകശ്ശബ്ദോ വേദഃ.' എന്നുള്ള ആപ്തവാക്യം ശ്രുതിയുടെ അനിഷേധ്യമായ പ്രാമാണ്യത്തെയാണ് പ്രഖ്യാപനം ചെയ്യുന്നതു്.

കർമ്മകാണ്ഡം, ഉപാസനാകാണ്ഡം, ജ്ഞാനകാണ്ഡം, എന്നിങ്ങനെ വേദത്തിന് മൂന്നു ശാഖകൾ ഉണ്ടു്. ഈ ശാഖകളുടെയെല്ലാം പരമലക്ഷ്യം ജീവനു് ഈശ്വരസാക്ഷാത്കാരം ഉണ്ടാക്കിക്കൊടുക്കുക എന്നുള്ളതാണ്. ആ സാക്ഷാത്കാരത്തിന് ബാഹ്യാഭ്യന്തരശുദ്ധിയും മനസ്സിന്റെ ഏകാഗ്രതയും ഈശ്വരസ്വരൂപബോധവുമാണ് മുഖ്യമായ ഉപായങ്ങൾ. കർമ്മകാണ്ഡം പരിശുദ്ധിയേയും, ഉപാസനാകാണ്ഡം ഏകാഗ്രതയേയും, ജ്ഞാനകാണ്ഡം ഈശ്വരബോധത്തെയും, മനുഷ്യനുണ്ടാക്കിക്കൊടുക്കുന്നു. ഈ നിലയിൽ കർമ്മകാണ്ഡം ഉപാസനാകാണ്ഡത്തിനും ഉപാസനാകാണ്ഡം ജ്ഞാനകാണ്ഡത്തിനും ജ്ഞാനകാണ്ഡം ഈശ്വരസാക്ഷാത്ക്കാരത്തിനും ഹേതുഭൂതമാണെന്നു മനസ്സിലാക്കാൻ കഴിയും.

ദേഹാഭിമാനിയായി രാഗദ്വേഷാദികൾക്കു് അടിമപ്പെട്ടു് ഇഹലോകസുഖത്തേയും പരലോകസുഖത്തേയും മാത്രം ആഗ്രഹിക്കുന്ന മനുഷ്യന് ചിത്തശുദ്ധിക്കുള്ള ഉപായം വേദവിഹിതമായ കർമ്മമാണ്. നിത്യം, നൈമിത്തികം, കാമ്യം, നിഷിദ്ധം, ഇങ്ങനെ നാലുവക കർമ്മങ്ങൾ വേദത്തിൽ വിധിച്ചിട്ടുണ്ടു്. നിഷിദ്ധകർമ്മങ്ങളും കാമ്യകർമ്മങ്ങളും ഉപേക്ഷിച്ചു് നിത്യനൈമിത്തികകർമ്മങ്ങൾ നിഷ്കാമബുദ്ധിയോടുകൂടി ചെയ്താൽ അന്തഃകരണശുദ്ധിയും ഈശ്വരനെ അറിയുവാനുള്ള ആഗ്രഹവും മനുഷ്യനുണ്ടാകുന്നതാണ്.

തമേതം വേദാനുവചനേന ബ്രാഹ്മണാ വിവദിഷന്തി യജ്ഞേന ദാനേന തപസാനാശകേന.

എന്നു് ബൃഹദാരണ്യകോപനിഷത്തിൽ ഈ വിഷയം എടുത്തു പറയുന്നു. 'സംസ്കാരസമ്പന്നന്മാരായ മനുഷ്യർ വേദമന്ത്രജപംകൊണ്ടും യജ്ഞംകൊണ്ടും ദാനംകൊണ്ടും തപസ്സുകൊണ്ടും ഉപവാസംകൊണ്ടും അപ്രത്യക്ഷനായ ഈശ്വരനെ ആത്മസ്വരൂപത്തിൽ അനുഭവിച്ചറിയുവാനാഗ്രഹിക്കുന്നു' എന്നാണല്ലോ പ്രസ്തുത മന്ത്രത്തിന്റെ സാരം.

വേദാനുവചനം, യജ്ഞം, ദാനം, തപസ്സ്, അനാശകം (ഉപവാസം) ഈ അഞ്ചു കർമ്മങ്ങൾ വിധിയാംവണ്ണം അനുഷ്ഠിച്ചാൽ ബാഹ്യാഭ്യന്തരശുദ്ധിയും, ഈശ്വരനെ അറിയുവാനും സാക്ഷാത്കരിക്കാനുമുള്ള ആഗ്രഹവും ഉണ്ടാകുന്നതാണ്. വൈദികങ്ങളായ ഈ അഞ്ചു കർമ്മങ്ങൾ കർമ്മപഞ്ചകം എന്ന പേരിൽ സുപ്രസിദ്ധമാകുന്നു. അതിനാൽ ഈ കർമ്മപഞ്ചകത്തെക്കുറിച്ചു് ഇവിടെ അല്പം പ്രതിപാദിക്കാം.

അധീതവേദസ്യ ജപോ
യജ്ഞോ ദർശാദികസ്തഥാ
ദാനം ധാന്യധനാദീനാം
തപഃ കൃച്ഛ്റാദിരൂപകം
അനാശകം നിജാഹാര-
സന്ത്യാഗോ മരണാവധി
ഏതൈർവേദിതുമിച്ഛന്തി
ബ്രാഹ്മണാശ്ശാസ്ത്രകോവിദാഃ.

എന്നാണ് ശ്രീ വിദ്യാരണ്യസ്വാമികൾ 'വാർത്തികസാര'ത്തിൽ പ്രസ്തുത കർമ്മപഞ്ചകത്തെ വ്യാഖ്യാനിക്കുന്നതു്. അദ്ധ്യയനം ചെയ്യപ്പെട്ട വേദമന്ത്രങ്ങൾ ജപിക്കുക, ദർശാദിയജ്ഞ

ങ്ങരം നടത്തുക, ധനധാന്യങ്ങരം സത്പാത്രത്തിൽ ദാനം ചെയ്യുക, കൃച്ഛ്റചാന്ദ്രായണാദിവ്രതങ്ങരം അനുഷ്ഠിക്കുക, തന്റെ ആഹാരം ഉപേക്ഷിച്ച് മരണം വരെ ഉപവസിക്കുക, ഇതാണ് കർമ്മപഞ്ചകം. ഇതുകൊണ്ട് ഈശ്വരസാക്ഷാത്കാരത്തിനുള്ള ഇച്ഛ സംസ്കാരസമ്പന്നന്മാരായ വൈദികശാസ്ത്രജ്ഞന്മാർക്ക് ഉണ്ടാകുന്നതാണ്. അതിനാൽ ആസ്തികന്മാരെല്ലാവരും ഈ കർമ്മപഞ്ചകം അനുഷ്ഠിച്ച് ഈശ്വരനെ സാക്ഷാത്കരിക്കാൻ പരിശ്രമിക്കേണ്ടതാകുന്നു.

### വേദാനുവചനം

വേദമന്ത്രങ്ങരം ജപിക്കുകയും അതിന്റെ അർത്ഥം ചിന്തിച്ചറിയുകയും ചെയ്യുകയെന്നാണ് വേദാനുവചനം എന്ന പദത്തിന്റെ ആശയം. വേദങ്ങരം അംഗങ്ങളോടുകൂടി അദ്ധ്യയനം ചെയ്ത് ദിവസവും പാരായണം ചെയ്യണമെന്നാണ് നിയമം. അതിനു സാധിച്ചില്ലെങ്കിൽ ഒരു വേദമന്ത്രമെങ്കിലും ദിവസവും ജപിക്കുവാൻ സാമാന്യജനങ്ങരം പരിശ്രമിക്കേണ്ടതാണ്. ഈശ്വരസ്വരൂപത്തെ പ്രകാശിപ്പിക്കുന്ന അപൗരുഷേയമായ ശബ്ദമാണ് മന്ത്രം. 'മനനം ചെയ്യുന്നതുകൊണ്ടും മരണത്തിൽനിന്നു ത്രാണനം ചെയ്യുന്നതുകൊണ്ടും മദ്രൂപത്തെ– എന്റെ സ്വരൂപത്തെ – ബോധിപ്പിക്കുന്നതുകൊണ്ടും ഞാനതിൽ അധിഷ്ഠാനം ചെയ്യുന്നതുകൊണ്ടും വേദവാക്യത്തിനു മന്ത്രമെന്ന പേരു സിദ്ധിച്ചു.' എന്ന് ശ്രീപരമേശ്വരൻ തന്നെ പറഞ്ഞതായി തന്ത്രശാസ്ത്രങ്ങളിൽ വിവരിക്കുന്നു. ഈശ്വരന്റെ സ്വരൂപം നിർഗ്ഗുണവും സച്ചിദാനന്ദവുമാണെന്ന് നേരത്തേ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. എന്നാൽ ആ ഈശ്വരൻ ഇന്ദ്രൻ, അഗ്നി, സൂര്യൻ, തുടങ്ങിയ വൈദികദേവതകളുടേയും ബ്രഹ്മാവ്, വിഷ്ണു, ശിവൻ, ശക്തി, മുതലായ പൗരാണികദേവതകളുടേയും രൂപത്തിൽ ഉപാസിക്കപ്പെടുവാനുള്ള മാർഗ്ഗങ്ങരംകൂടി വേദപുരാണാദികളിൽ നിർദ്ദേശിക്കപ്പെട്ടിട്ടുണ്ട്. നിർഗ്ഗുണനായ ഈശ്വരനെ ഐശ്വര്യം, വീര്യം, യശസ്സ്, സൗന്ദര്യം, മാധുര്യം, ജ്ഞാനം, വൈരാഗ്യം മുതലായ ഗുണങ്ങളോടുകൂടി ഉപാസനായോഗ്യമാക്കി അവതരിപ്പിക്കുന്നതാണ് ദേവതകരം. അതിനാൽ എല്ലാ ദേവതകളുടേയും യഥാർത്ഥസ്വരൂപം ഈശ്വരസ്വരൂപം തന്നെയാണെന്ന് ഉപാസകന്മാർ പ്രത്യേകം ഓർത്തിരിക്കേണ്ടതാണ്. ഈ പരമാർത്ഥം മനസ്സിലാക്കാൻ കഴിയാത്ത ചില കൂട്ടർ ഹിന്ദുക്കളെ ബഹുദേവതോപാസകന്മാരായി പരിഹസിക്കാറുണ്ട്.

ഇന്ദ്രം മിത്രം വരുണമഗ്നിമാഹുരഥോ
ദിവ്യഃ സ സുപർണ്ണോ ഗരുത്മാൻ
ഏകം സദ് വിപ്രാ ബഹുധാ വദന്തി
അഗ്നിം യമം മാതരിശ്വാനമാഹുഃ. (1. 22. 164)

എന്നു തുടങ്ങിയുള്ള ഋഗ്വേദസൂക്തങ്ങളുടെ സാരം മനസ്സിലാക്കിയിരുന്നെങ്കിൽ അക്കൂട്ടർ പരിഹസിക്കാൻ തുനിയുകയില്ലായിരുന്നു. 'ഒരേ ഒരു ഈശ്വരനെ ഇന്ദ്രൻ, മിത്രൻ, വരുണൻ, ദിവ്യപക്ഷങ്ങളോടുകൂടിയ ഗരുഡൻ, യമൻ, മാതരിശ്വാവ് എന്നിങ്ങനെ പല പേരുകളിൽ വിദ്വാന്മാർ വിളിക്കുന്നു.' എന്നാണല്ലോ പ്രസ്തുതമന്ത്രം ഉദ്ഘോഷിക്കുന്നത്. ഇതുകൊണ്ട് പല ഭാവത്തിലും വിവിധരൂപത്തിലും ഉപാസിക്കപ്പെടുന്ന ഈശ്വരൻ ഏകനും സത്യസ്വരൂപനുമാണെന്ന് സിദ്ധിക്കുന്നു. ഈ തത്ത്വം മനസ്സിലാക്കി ഏതെങ്കിലും ഒരിഷ്ടദേവതയുടെ മന്ത്രം ശ്രദ്ധാഭക്തിപുരസ്സരം സാധകന്മാർ ജപിക്കേണ്ടതാണ്. ദിവസവും പ്രാതഃകാലത്തും സായംകാലത്തും കുറച്ചു സമയം മന്ത്രജപത്തിനുവേണ്ടി വിനിയോഗിക്കുവാൻ ശ്രദ്ധിച്ചെങ്കിലേ സാധകനു പുരോഗതി ഉണ്ടാവുകയുള്ളു. വിഷയചിന്തകൊണ്ട് രാഗദ്വേഷാദികരം അങ്കുരിക്കുവാൻ ഇടം കൊടുക്കാതെ സദ്വിചാരംകൊണ്ട് മനസ്സിൽ സന്തോഷം വർദ്ധിപ്പിക്കുവാൻ ശ്രമിക്കുക. സ്നാനം, ഈശ്വരചിന്ത മുതലായവകൊണ്ടും യഥാക്രമം ശരീരത്തിനും മനസ്സിനും ശുദ്ധി വരുത്തുക. ആവശ്യമില്ലാത്ത വിഷയങ്ങളെക്കുറിച്ച് ഭാഷണം നടത്താതെ വാഗിന്ദ്രിയത്തേയും മനസ്സിനേയും നിയന്ത്രിക്കുക. ധൈര്യവും ഉത്സാഹവും ഉണ്ടായിരിക്കുക. ഇവയെല്ലാം മന്ത്രജപസമ്പത്തു വർദ്ധിക്കുന്നതിനു കാരണങ്ങളാണ്. മന്ത്രത്തിൽക്കൂടി പ്രകാശിക്കുന്ന ദേവതയും ഹൃദയത്തിൽ സ്ഫുരിക്കുന്ന ആത്മചൈതന്യവും ഒന്നാണെന്നു സങ്കല്പിച്ചു തന്മയപ്പെടുകയാണ് ജപത്തിന്റെ ഫലം. അതുകൊണ്ട് അർത്ഥചിന്തയോടുകൂടി വേണം മന്ത്രം ജപിക്കുവാൻ. ''ജ'കാരോ ജന്മവിച്ഛേദഃ 'പ'കാരഃ പാപ നാശനഃ.'' എന്നു തന്ത്രശാസ്ത്രം ജപമാഹാത്മ്യത്തെ പുകഴ്ത്തുന്നുണ്ട്. വാചികം,

ഉപാംശു, മാനസം എന്നു് ജപം മൂന്നു വിധത്തിലുണ്ടു്. മാലാമന്ത്രങ്ങളും സ്തോത്രങ്ങളും മററും അന്യർ കേൾക്കത്തക്കവണ്ണം ഉച്ചത്തിൽ ഉച്ചരിക്കുന്നതാണു് വാചികജപം. ഉപാസനാമന്ത്രം അന്യർ കേൾക്കാതെ ജപിക്കുന്നതു് ഉപാംശുജപവും മനസ്സുകൊണ്ടുമാത്രം മന്ത്രസ്വരൂപം ചിന്തിക്കുന്നതു് മാനസികജപവും ആകുന്നു. വാചികജപത്തേക്കാൾ ഉപാംശുജപത്തിനും അതിനേക്കാൾ മാനസികജപത്തിനും കൂടുതൽ ഫലമുണ്ടെന്നു് മന്ത്രശാസ്ത്രം അനുശാസിക്കുന്നുണ്ടു്. മന്ത്രം ജപിച്ചു് സിദ്ധി വരുത്തുന്നതു് സാധകൻെറ പ്രധാനകർത്തവ്യമാണു്. മന്ത്രങ്ങളിൽ എത്ര അക്ഷരമുണ്ടോ അത്രയും ലക്ഷം ഉരു മന്ത്രം ജപിച്ചു് പുരശ്ചരണം നടത്തിയെങ്കിലേ സിദ്ധി ഉണ്ടാവുകയുള്ളു. മന്ത്രസിദ്ധിയുടെ ഫലം ദേവതാദർശനവും മനഃശുദ്ധിയുമാണെന്നു് മുമുക്ഷുക്കൾ ഓർത്തിരിക്കണം. ഖ്യാതിക്കും ധനലാഭത്തിനുംമററും വേണ്ടി സിദ്ധി വിനിയോഗിക്കുവാൻ പാടില്ല. നാം ഏതു പ്രവൃത്തി ചെയ്യുമ്പോഴും ആ പ്രവൃത്തി ഉപാസ്യദേവതയിൽ സമർപ്പിക്കുകയും ആ ദേവതയെ സമാരാധിക്കുകയാണെന്നു് കരുതുകയും വേണം. ഗുരൂപദേശമനുസരിച്ചു് ശ്രദ്ധയോടും ഭക്തിയോടുംകൂടി മന്ത്രം ജപിച്ചാൽ അതിനു് ശരിയായ ഫലം നൽകുവാൻ കഴിവുണ്ടു്. അതിനാൽ ശ്രദ്ധാലുക്കളെല്ലാം കുറഞ്ഞതു് ദിവസവും രണ്ടു സന്ധ്യകളിലെങ്കിലും ജപവും ധ്യാനവും പരിശീലിക്കണമെന്നു് ഉദ്ബോധിപ്പിച്ചുകൊള്ളട്ടെ.

(തുടരും)

---

# പാഹി മാം ഫണിഭൂഷണേ

മലയാലപ്പുഴ ഭാസ്കരസിങ്ങ്

ഭദ്രകാളീ, ജഗന്നാഥേ, ഭദ്രവാഹനനന്ദിനീ,
ഭദ്രശ്രീപത്രസംയുക്തഭദ്രകുംഭപയോധരേ,

ഭവാനീ ഭാവനാതീതേ ഭവസങ്കടഹാരിണീ,
മാലതീകുന്ദമന്ദാരമാലാബന്ധുരകുന്തളേ,

മധുവ്രതാളകേ, മത്തമാതംഗീ മന്ദഗാമിനീ,
നിസ്തുലേ, നിർമ്മലേ, നവ്യകസ്തൂരീതിലകാഞ്ചിതേ,

മാലികാരാജിതേ രമ്യേ ബാലികാഗണ്ഡമണ്ഡലേ
വിധുബിംബമുഖീ, മുഗ്ദ്ധേ, ജിതകല്ലോലചില്ലികേ,

അരുണാംബുരുഹാപാംഗേ കരുണാവരുണാലയേ,
ബിംബാധരലസന്മഞ്ജുമന്ദസ്മിതമനോഹരേ,

അംസലംബിതസൗവർണ്ണദരാന്ദോളിതകുണ്ഡലേ,
സ്തനഭാരനതേ ചാരുഘനസാരസുവാസിനീ,

ഹരിന്മണിഗണാകീർണ്ണഹാരാഞ്ചിതഭുജാന്തരേ,
പുരാതനേ പുരാണാദിപുരാവൃത്തപ്രകീർത്തിതേ,

കലിതേന്ദുകലേ കാവ്യകലികേ കളഭാഷിണീ,
പാഹിമാം പാഹിമാം ദേവി പാകാരാതിനിഷേവ്

നിരഘേ നിൻസച്ചരിത്രനിർഝരങ്ങളിൽ നീന്തി ഞാൻ
കഴകാം പാപപങ്കങ്ങൾ നീലവേണി മനോഹരേ.

ത്വത്പദങ്ങളിലർപ്പിസ്സുമൂല്യപൂവാമുപഹാരവും
നാമഗീതികൾ പാടുന്ന നാവാം വീണയുമായി ഞാൻ,

നിർഭവേ, നില്പു, നിന്മുന്നിൽ നിഷ്കളേ, നിത്യമംഗളേ,
നിർമ്മലേ, നിർമ്മമേ, നിത്യശർമ്മദേ, കർമ്മനാശിനി,

മമ സംസാരസന്താപഭാരമംബ വഹിസ്സണം
ദീനാവനപ്രിയേ ദീനദീനനാണിവനംബികേ.

പുഷ്പബാണൻ തെളിസ്സുന്നോരിന്ദ്രിയാശ്വരഥങ്ങളിൽ
വിഹരിപ്പൂ മനസ്സെന്നും മോഹാരാമതടങ്ങളിൽ.

ഭോഗലാലസയാം കാളഭോഗിനീദംശമേററു ഞാൻ
മഹനീയേ, മയങ്ങുന്നു പാഹി മാം ഫണിഭൂഷണേ.

കാളികേ ത്വത്പദാംഭോജധൂളീമകുടഭൂഷണം
അണിയിച്ചെന്നെ നിൻഭക്തക്കണിമാണിക്യമാക്കണം.

മാരമാഹേന്ദ്രജാലത്തിൽ മയങ്ങുന്നു മനോന്തരം
ദയാമൃതം തളിച്ചെൻെറ മായാവേശമകററണം.

---

# ശ്രീകൃഷ്ണപരമാത്മാവ്

പണ്ഡിററ് സി. രാമകൃഷ്ണൻനായർ

എല്ലാവക്കും സുഖം വേണമെന്നാണാഗ്രഹം. അതു കൈവിട്ടുപോകാത്തതായിരിക്കണമെന്നമുണ്ട്. അതിനു ധർമ്മാനുഷ്ഠാനമാണ് പ്രധാനമായി വേണ്ടതെന്ന് എല്ലാ മതക്കാരും ലോകത്തോടുപദേശിക്കുന്നുമുണ്ട്. മതോപദേശങ്ങളിൽ ഏററവും പുരാതനം സനാതനമതത്തിലേതുതന്നെയാണ്. മാത്രമല്ല, ഹിന്ദുമതത്തിലെ തത്ത്വോപദേശങ്ങളേക്കാൾ പ്രബലങ്ങളായ ഉപദേശങ്ങളൊന്നും,അതിൽ കാണാത്തവ ഒന്നും, മററു മതങ്ങളിൽ ഇതുവരെ കണ്ടിട്ടുമില്ല. അങ്ങനെയുള്ള ഹിന്ദുമതം ധർമ്മാധർമ്മങ്ങളെ തിരിച്ചറിയാനുപയോഗിക്കുന്നതു് വേദത്തെയാണ്.

ശ്രുതിപ്രാമാണ്യതോ വിദ്വാൻ
സ്വധർമ്മേ നിവിശേത വൈ.
ധർമ്മം ജിജ്ഞാസമാനാനാം
പ്രമാണം പരമം ശ്രുതിഃ.

എന്നിങ്ങനെ വേദപ്രാമാണ്യത്തെ പലേടത്തും പ്രധാനമാക്കി കാണിച്ചിട്ടുണ്ട്. ശ്രുതികളെ കൂടാതെ സ്മൃതികളും പുരാണങ്ങളും ഇതിഹാസങ്ങളും ദർശനങ്ങളും മററുമായി വേറെയും നമുക്കു ധാരാളം പ്രമാണങ്ങളുണ്ട്. ചില കാര്യങ്ങളിൽ അവ പരസ്പരവിരുദ്ധങ്ങളായിത്തോന്നാം.

ശ്രുതിസ്മൃതിപുരാണാനാം
വിരോധോ യത്ര ദൃശ്യതേ
തത്ര ശ്രൗതം പ്രമാണം സ്യാത്.

വേദവും സ്മൃതിയും പുരാണങ്ങളും പരസ്പരവിരുദ്ധമായി ഒരേ സംഗതിയെപ്പററി പറഞ്ഞിട്ടുണ്ടെന്നു കണ്ടാൽ അവയിൽ പ്രബലമായ പ്രമാണം ശ്രുതി–വേദം–ആണെന്നറിഞ്ഞുകൊള്ളണം, എന്നുള്ളതുകൊണ്ട് വേദംതന്നെ ഉറച്ച പ്രമാണം. അതിൽ കർമ്മകാണ്ഡവുംബ്രഹ്മ(ജ്ഞാന)കാണ്ഡവുമുണ്ട്. കർമ്മങ്ങളെല്ലാം ജ്ഞാനത്തിലേ അവസാനിക്കുകയുള്ളു.

സർവ്വം കർമ്മാഖിലം പാർത്ഥ
ജ്ഞാനേ പരിസമാപ്യതേ.

എന്ന് ശ്രീമദ്ഭഗവദ്ഗീത പറയുന്നുണ്ട്.

കർമ്മത്തിനു വഴിതെളിയിക്കുന്നതു് വേദത്തിലെ ബ്രാഹ്മണങ്ങൾ എന്ന വിഭാഗമാണ്. കർമ്മകലാപങ്ങളൊന്നും കൂടാതെ, കർമ്മാതീതനായി, വാനപ്രസ്ഥനായി,ആരണ്യത്തിലിരുന്ന് ശാന്തമായി മനനംചെയ്യാനുള്ള മാർഗ്ഗങ്ങൾ കാണിക്കുന്നതു് ആരണ്യകങ്ങളുമാണ്. മനനാദികളുടെ ഫലമായിട്ടുണ്ടാകുന്ന പരമാത്മസാക്ഷാത്ക്കാരത്തിനുള്ള തത്വമാർഗ്ഗങ്ങളെ ഉപദേശിക്കുന്ന ബ്രഹ്മവിദ്യകൾതന്നെയാണ് ഉപനിഷത്തുകൾ. ഒന്നുകൂടെ സംഗ്രഹിച്ചു പറഞ്ഞാൽ ഗാർഹസ്ഥ്യത്തിന്നു ബ്രാഹ്മണങ്ങളും, വാനപ്രസ്ഥത്തിന് ആരണ്യകങ്ങളും, സന്യാസാവസ്ഥയ്ക്ക് ഉപനിഷത്തുകളും ആഗമരൂപങ്ങളായ പരമപ്രമാണങ്ങളായും ആധാരങ്ങളായുമിരിക്കുന്നു. വേദത്തിൻെറ അന്തമാണ് വേദാന്തം. 'അന്ത'മെന്ന ശബ്ദത്തിന് അവസാനമെന്നും നിശ്ചയമെന്നും അർത്ഥമുണ്ട്. 'അന്തോഽസ്ത്രീ നിർണ്ണയേ നാശേ.' ശ്രുതിശിരസ്സും അതുതന്നെ. അപ്പോൾ ഉപനിഷത്തുകൾ വേദസിദ്ധാന്തംതന്നെയാണ്; അതുകൊണ്ട് വേദാന്തമാണ്. ഉപനിഷത്തുകളുടെ സാരമാണ് ഗീത. ഗീതയുടെ വക്താവു ശ്രീകൃഷ്ണപരമാത്മാവാകുന്നു. അദ്ദേഹം സഗുണമൂർത്തിയായി, ബാലഗോപാലനായി, വിശ്വരൂപനായി, ജനനം മുതൽ ദേഹത്യാഗംവരെ അത്ഭുതചരിതനായി, എന്നെല്ലാം നാം കേട്ടിട്ടുണ്ട്.

ബാലോഽപി ശൈലോദ്ധരണോഗ്രപാണി
നീലോഽപി നീരന്ധ്രതമഃപ്രദീപഃ
ധീരോഽപി രാധാനയനോപബദ്ധോ
ജാരോഽപി സംസാരഹരഃ കുതസ്ത്വം ?

കുഞ്ഞാണെങ്കിലും കുന്നെടുത്തു കുടയായിപ്പിടിച്ചു. കറുത്ത നിറമുള്ളവനാണെങ്കിലും ഇടതിങ്ങിയ ഇരുട്ടിനെ, അജ്ഞാനത്തെ, നശിപ്പിക്കുന്ന ദീപമായി ശോഭിക്കുന്നു. ധീരനെങ്കിലും രാധയുടെ കൺനോട്ടത്തിനു അടിമപ്പെട്ടവനെപ്പോലെ തോന്നിക്കുന്നു. ഗോപികളുടെ ജാരനെന്നപോലെ കാണികൾക്കു തോന്നും. നിത്യബ്രഹ്മ

ചാരിയായ അങ്ങ് സംസാരബന്ധമെല്ലാം വിട്ടത്തി മുക്തിനൽകുന്നു. അങ്ങയുടെ നില എന്താണ്? എവിടെയാണ്?' എന്നു് മഹാഭക്തനായ വില്വമംഗലത്തുസ്വാമിയാർ അത്ഭുതപരതന്ത്രനായി ചോദിച്ചിട്ടുണ്ട്. ഇതെല്ലാം ഭഗവാൻ ചെയ്യുന്നതാണ്. ഭാഗവതത്തിൽ അദ്ദേഹത്തിന്റെ ലീലകൾതന്നെയാണ് വർണ്ണിച്ചിരിക്കുന്നതു്. നമുക്കെല്ലാം ദൃഷ്ടിവിഷയമായും അല്ലാതെയുമുള്ള പ്രപഞ്ചമെല്ലാം അദ്ദേഹത്തിന്റെ ലീലകളാണ്. ഇങ്ങനെയൊക്കെപ്പറഞ്ഞാലും അദ്ദേഹം ആരാണ്, എങ്ങനെയുള്ള ആളാണ്, എന്നു് അറിയുക എളുപ്പമല്ല. എന്തുകൊണ്ടാണെന്നല്ലെ? അദ്ദേഹം പരമാത്മാവാണ്. സർവ്വാന്തര്യാമിയും സർവ്വാതീതനുമായ പരമാത്മാവിനെ അറിയുവാൻ അല്പം പ്രയാസമുണ്ട്. കഠോപനിഷത്തിൽ പറയുന്നു, ഈ ആത്മാവു് സ്വയം ബോദ്ധ്യമാവുക എന്നല്ലാതെ ഒരിക്കലും യുക്തികൊണ്ടോ പ്രത്യക്ഷംകൊണ്ടോ ഒന്നും കണ്ടുപിടിക്കാൻ കഴിയുകയില്ലെന്നു്.

നൈഷാ തർക്കേണ മതിരാപനേയാ. (കഠം 2. 9)
നൈവ വാചാ ന മനസാ
പ്രാപ്തും ശക്യോ ന ചക്ഷുഷാ
അസ്തീതി ബ്രുവതോഽന്യത്ര
കഥം തദുപലഭ്യതേ? (കഠ. 2·3·12)

വാക്കുകൊണ്ടോ മനസ്സുകൊണ്ടോ ചക്ഷുസ്സുകൊണ്ടോ ആത്മാവിനെ പ്രാപിക്കുവാൻ സാധിക്കുകയില്ല. ആത്മാവുണ്ടെന്നു സ്വീകരിക്കുന്നവർക്കല്ലാതെ നാസ്തികന്മാർക്ക് ആത്മതത്ത്വാനുഭൂതി (ബ്രഹ്മതത്ത്വാവഗമം) എങ്ങനെ ഉണ്ടാകാനാണ്? വേദമാത്രപ്രമാണമാണ് ബ്രഹ്മമെന്നർത്ഥം. ഭാരതചരിത്രത്തിൽ അത്യന്തം ദുർഗ്രാഹ്യനാണ് ശ്രീകൃഷ്ണപരമാത്മാവു്. വേദാന്തവേദ്യനെന്നു പറയപ്പെടുന്നതും അദ്ദേഹംതന്നെ.

സർവ്വശാസ്ത്രമയീ ഗീതാ
സർവ്വദേവമയോ ഹരിഃ.

എന്നുണ്ടല്ലൊ. അതുകൊണ്ടു് ഗീതയിൽക്കൂടി നോക്കിയാൽ ശ്രീകൃഷ്ണപരമാത്മാവിനെ നമുക്കു കാണാം. ആരാണെന്നറിയാൻ ഒരു നേർവഴിയാണതു്. ആ വഴി തെററിയാൽ കാഴ്ചയും തെററായിരിക്കും. അദ്ദേഹത്തെ കൊലപാതകിയായും, കള്ളനായും വിടകേസരിയായും സർവ്വഥാ അധർമ്മപ്രചോദകനായും ചില പാപികൾ കണ്ടതങ്ങനെയാണ്. അതുകൊണ്ടു് നമ്മുടെ നോട്ടം നേർവഴിയേതന്നെ വേണം.

നാകൃതാത്മാ കൃതാത്മാനം
ജാതു വിദ്യാജ്ജനാർദ്ദനം,
അപ്രാപ്യഃ കേശവോ രാജൻ
ഇന്ദ്രിയൈരജിതൈർനൃഭിഃ.

ഈ സഞ്ജയവാക്യങ്ങൾകൊണ്ടു് ഇന്ദ്രിയനിഗ്രഹം സാധിച്ച ആത്മജ്ഞാനികൾ മാത്രമേ ശ്രീകൃഷ്ണപരമാത്മാവിനെ അറിയുന്നുള്ളു എന്നു കാണാം.

അവജാനന്തി മാം മൂഢാ
മാനുഷീം തനുമാശ്രിതം
പരം ഭാവമജാനന്തോ
മമ ഭൂതമഹേശ്വരം. (ഗീത. 9.11.)

'പ്രാണികൾക്കെല്ലാം അധീശ്വരന്മാരായ ബ്രഹ്മാദികളെപ്പോലും നിയന്ത്രിക്കുന്ന എന്റെ പരമതത്ത്വത്തെ അറിയാത്ത ദേഹാത്മബുദ്ധികൾ എന്നെ സാധാരണ മനുഷ്യനായി വിചാരിക്കുന്നു. അതു് എന്നോടു കാണിക്കുന്ന അവജ്ഞയാണ്.' എന്നും,

അഹമാത്മാ ഗുഡാകേശ,
സർവ്വഭൂതാശയസ്ഥിതഃ
അഹമാദിശ്ച മദ്ധ്യഞ്ച
ഭൂതാനാമന്ത ഏവ ച. (ഗീത 10. 20)

'എല്ലാപ്രാണികളുടെയും ഹൃദയത്തിലിരിക്കുന്ന പ്രത്യഗാത്മാവു ഞാനാണ്. ഭൂതങ്ങളുടെ ആദിമദ്ധ്യാന്തങ്ങളും ഞാൻതന്നെ.' എന്നും,

ഈശ്വരഃ സർവ്വഭൂതാനാം
ഹൃദ്ദേശേഽർജ്ജുന തിഷ്ഠതി. (ഗീത 18. 61)

'അല്ലയോ അർജ്ജുനാ, ഈശ്വരൻ എല്ലാ പ്രാണികളുടെയും ഹൃദയത്തിൽ ഇരിക്കുന്നു.' എന്നും, ഭഗവാൻ നേരെ തുറന്നുപറഞ്ഞിട്ടുണ്ട്. ഇതിൽപരം വലിയ തെളിവൊന്നും വേണ്ടതായിട്ടില്ല.

വൈഷ്ണവന്മാർ വിഷ്ണുവിനെയോ ശ്രീകൃഷ്ണപരമാത്മാവിനെയോ കുറിച്ചു് വ്യവഹരിക്കുമ്പോൾ ഭഗവാനെന്നാണു പറയാറ്. അതിന്റെ വാച്യാർത്ഥം സഗുണബ്രഹ്മമെന്നാണ്. ലക്ഷ്യാർത്ഥം നിർഗ്ഗുണബ്രഹ്മമെന്നും; ഏതു പേരു വിളിക്കാമെന്നും എങ്ങനെയൊക്കെ നിർവ്വചിക്കാമെന്നുമുള്ള കാര്യത്തിൽ പല മഹത്തുക്കളും കുഴങ്ങിപ്പോയിട്ടുണ്ട്. മേല്പത്തൂർ നാരായണഭട്ടതിരി പറഞ്ഞിട്ടുള്ളതു്,

കഥമസ്യ നാമ കുർവ്വേ
സഹസ്രനാമ്നോ ഹ്യനന്തനാമ്നോ വാ

ഇതി നൂനം ഗർഗ്ഗമുനിഃ
ചക്രേ തവ നാമ രഹസി വിഭോ.

'ആയിരം പേരോടു കൂടിയവനോ, അഥവാ കാണുന്നതെല്ലാം ഭഗവാൻെറ നാമങ്ങളാകയാൽ അന്തമില്ലാതെ പേരുള്ളവനോ ആണ് ഭഗവാൻ. അല്ലെങ്കിൽ ഏതെങ്കിലും ഒരു രൂപത്തിനോ നാമത്തിനോ വശപ്പെടാത്തവനാണവിടുന്ന്. അതുകൊണ്ടു ഗർഗ്ഗമഹർഷി വിഷമിച്ചു.'

സഹസ്രനാമ്നേ പുരുഷായ ശാശ്വതേ
സ സർവ്വനാമാ സ ച വിശ്വരൂപഃ.

എന്ന ശ്രുതിയുമുണ്ടു്. ശ്രീഭഗവാൻെറ ജനനശേഷം ഇദ്ദേഹത്തിന് എന്തു പേരാണിടേണ്ടതെന്ന് ഗർഗ്ഗമഹർഷി വളരെ ആലോചിച്ചു. ഒടുവിൽ 'കൃഷ്ണൻ' എന്നാണു പേരിട്ടതു്.

കൃഷിധാതുണകാരാഭ്യാം
സത്താനന്ദാത്മതാം കിലാഭിലപത്
ജഗദഘകർഷിത്വം വാ
കഥയദൃഷിഃ കൃഷ്ണനാമ തേ വ്യതനോത്.

'കൃഷ്ണഃ' എന്ന തിരുനാമത്തിൽ 'കൃഷ്' എന്നും 'ണ' എന്നും രണ്ടു ഘടകങ്ങളുണ്ടു്. അവയുടെ യോജിപ്പിന് അനുരൂപമായ വിധത്തിൽ ജ്ഞാനിയായ ഗർഗ്ഗമഹർഷി നാമകരണം ചെയ്തു എന്നാണ് ഭട്ടതിരിപ്പാട് പറയുന്നതു് – 'കൃഷ്' എന്നതിന് സത്ത (ഉണ്മ) എന്നും 'ണ'കാരത്തിന് ആനന്ദമെന്നുമാണ് അർത്ഥമെന്നു പ്രസിദ്ധമാകയാൽ ഭഗവാൻെറ സത്താത്മകവും ആനന്ദാത്മകവുമായ അവസ്ഥകൾ രണ്ടും യോജിപ്പിച്ച് ഒന്നാക്കിത്തീർത്തതത്രേ കൃഷ്ണശബ്ദം. നിർല്ലേപത്വവും നിസ്സംഗത്വവും ഇവിടെ വാസ്തവമായി ഫലിച്ചിട്ടുണ്ടു്. എന്നാൽ ഭക്തന്മാരുടെ ദുഃഖനാശത്തിന് അനുഗുണമായിട്ടുണ്ടായ അവതാരം – അതും പൂർണ്ണാവതാരം – തന്നെയാണു ശ്രീകൃഷ്ണൻ. ജഗദഘകർഷിത്വം – ചരാചരപ്രപഞ്ചത്തിലന്തർഭവിച്ചിരിക്കുന്ന ദേവാസുരയക്ഷഗന്ധർവ്വാദികൾക്കും മനുഷ്യർക്കും പശുപക്ഷിമൃഗാദികൾക്കുംകൂടി ഉണ്ടാകുന്ന സമസ്തദുരിതങ്ങളും കർഷണം (ധ്വംസനം) ചെയ്യാനുള്ള മഹിമ ഉള്ളവനാണ് അവിടുന്ന്. കർഷണം ചെയ്കയാൽ കൃഷ്ണൻ എന്നു താല്പര്യം.

കാലത്രയത്താലും ബാദ്ധ്യമല്ലാത്ത പാരമാർത്ഥികമായ പരബ്രഹ്മം സത് – സദ്രൂപംതന്നെയാണ്. അതാണു പൂർവ്വാർദ്ധത്തിൽ 'കൃഷ്' ഭാഗംകൊണ്ടു പറഞ്ഞതു്. ശ്രുതിയിൽ 'ആനന്ദോ ബ്രഹ്മ' എന്നിത്യാദിയായി പറയപ്പെട്ടിട്ടുള്ള ആനന്ദരൂപത്തെ 'ണ'കാരഭാഗംകൊണ്ടു പറഞ്ഞു സമർത്ഥിച്ചു. ആകപ്പാടെ സദ്രൂപവും നിരതിശയാനന്ദാത്മകവും എന്നു സാരം.

'കൃഷ്' ധാതുവിന്ന് സ്വയമേവയുള്ള അർത്ഥം വിലേഖനമെന്നാണ്. 'കൃഷ വിലേഖനേ' എന്നാണു ധാതുപാഠം.

കലപ്പകൊണ്ടുഴുകുക എന്നോ, ആകർഷണം ചെയ്യുക, മാററി ദൂരത്താക്കുക എന്നോ–നശിപ്പിക്കുക എന്നോ അർത്ഥം പറയാം. പാപത്തെ മാററുകതന്നെയാകാം. കറുത്തവൻ, ആകാശതുല്യമായ വർണ്ണമുള്ളവൻ എന്നുമർത്ഥമുണ്ടു്.

ഇതു കൂടാതെ കൃഷ്ണശബ്ദത്തിന് പരബ്രഹ്മവാചകത്വം പുരാണപ്രസിദ്ധമായിട്ടുണ്ടു്. അതെങ്ങനെയാണെന്നു പറയാം:

കൃഷിർഭൂവാചകശ്ശബ്ദോ ണശ്ച നിർവൃതിവാചകഃ
തയോരൈക്യം പരംബ്രഹ്മ കൃഷ്ണ ഇത്യഭിധീയതേ.

കൃഷ്ധാതുവിന് ഭൂവാചകമാണ് അർത്ഥം. 'ഭൂ സത്തായാം' എന്ന ധാതുപാഠം വെച്ചുനോക്കുമ്പോൾ ഉള്ളതു് സത്തു് എന്നർത്ഥം.

സത്തും ചിത്തും ആനന്ദവുമാണല്ലൊ ബ്രഹ്മസ്വരൂപം–സത്ത് എന്നു പറഞ്ഞപ്പോൾ അതിൻെറ ചിദംശം സ്വയംപ്രകാശമാകയാൽ 'ണ' എന്ന നിർവൃതി (ആനന്ദം) യും കൂടെച്ചേർന്ന് സച്ചിദാനന്ദവസ്തുവായ ബ്രഹ്മംതന്നെയാകുന്നു. സദ്രൂപവും നിത്യാനന്ദാത്മകവുമായ സ്ഥിതി ചിദാകൃതിയെ വിട്ട് ഒരിക്കലും നിൽക്കുകയില്ല. അങ്ങനെ കൃഷ്ണൻ സച്ചിദാനന്ദസ്വരൂപൻതന്നെ.

കൃഷിശ്ച സർവ്വവചനോ നകാരോ ബീജവാചകഃ
സർവ്വബീജം പരംബ്രഹ്മ കൃഷ്ണ ഇത്യഭിധീയതേ.

എന്നും നിർവ്വചനം കാണുന്നു– കൃഷ് = സർവ്വം; ന = ബീജം. കൃഷ്ണ = സർവ്വബീജം. അതായതു് പരബ്രഹ്മം. ശ്രീകൃഷ്ണൻ പരബ്രഹ്മംതന്നെയാണ് എന്ന് ഭാഗവതവും പറയുന്നു. നോക്കുക:

വദന്തി തത്തത്ത്വവിദസ്തത്ത്വം യജ്ജ്ഞാനമദ്വയം
ബ്രഹ്മേതി പരമാത്മേതി ഭഗവാനിതി ശബ്ദ്യതേ.

(ഭാഗ 1–2–11.)

നിർഗ്ഗുണവും നിരാകാരവും അവ്യക്തവുമായ ബ്രഹ്മം ഭക്താനുഗ്രഹാർത്ഥം മാംസമയശരീര

ത്തിൽ പ്രകാശിച്ചതാണ് ശ്രീകൃഷ്ണൻ എന്നു പറയാം.

അജോ/പി സന്നവ്യയാത്മാ
ഭൂതാനാമീശ്വരോ/പി സൻ
പ്രകൃതിം സ്വാമധിഷ്ഠായ
സംഭവാമ്യാത്മമായയാ.

(ഗീത.4.6.6.)

എന്നു ഗീതയിൽ പറഞ്ഞതും അതുതന്നെ. ശ്രീ ശങ്കരൻെറ വാക്യത്തിൽ, 'അജോ അവ്യയോ ഭൂതാനാം ഈശ്വരോ നിത്യശുദ്ധബുദ്ധമുക്തസ്വ ഭാവോ/പി സൻ....സ്വമായയാ ദേഹവാനിവ ജാത ഇവ ച ലക്ഷ്യതേ.' എന്നു പറയപ്പെട്ടിരിക്കുന്നു. ജനനവും മരണവുമില്ലാത്ത സർവ്വേശ്വരനാണെങ്കിലും തൻെറ മായകൊണ്ടു ദേഹമെടുത്തവനെന്നപോലെയും, ജനിച്ചവനെന്നപോലെയും ലോകാനുഗ്രഹത്തിനായി കർമ്മം ചെയ്യുന്നവനെന്നപോലെയും കാണപ്പെടുന്നു, എന്നാണിതിൻെറ താത്പര്യം.

അവതാരഫലം, പാപകർഷണം (പാപവിനാശനം) അഥവാ പാപത്തിൽനിന്നു ഭക്തനെ ഉദ്ധരിക്കുകയെന്നതാണ്. ജഗദഘകർഷിത്വം എന്നു സാമാന്യേന പറയുകയാൽ ജഗത്തിൻെറ പാപനാശനം, ദേവാദികൾ തുടങ്ങി പശ്വപക്ഷ്യാദികൾവരെയുള്ള ചേതനങ്ങളുടെയും അചേതനങ്ങളുടേയും പാപവിദ്ധ്വംസനം ചെയ്തു സദ്ഗതി നൽകുന്ന മഹിമയുള്ളതാണ് കൃഷ്ണശബ്ദമെന്നർത്ഥമുണ്ട്. ഗോവർദ്ധനപർവ്വതത്തിനും യമുനാനദിക്കും അർജ്ജുനാദിവൃക്ഷങ്ങൾക്കും ഭഗവത്സ്പർശത്താലുണ്ടായ വിജയം സുപ്രസിദ്ധമാണ്.

ശ്രീകൃഷ്ണപരമാത്മാവിനെ ഭജിച്ച് രോഗമുക്തി നേടുകയും സാക്ഷാത്ക്കാരം സാധിക്കുകയും ചെയ്ത ഭട്ടതിരിപ്പാട്, ശ്രീകൃഷ്ണപരമാത്മാവ്,

സാന്ദ്രാനന്ദാവബോധാത്മകമനുപമിതം
കാലദേശാവധിഭ്യാം
നിർമ്മുക്തം നിത്യമുക്തം നിഗമശതസഹ—
സ്രേണ നിർഭാസ്യമാനം
അസ്പഷ്ടം ദൃഷ്ടമാത്രേ പുനരുരു പുരുഷാ—
ർത്ഥാത്മകം ബ്രഹ്മതത്വം
തത്താവദ്ഭാതി സാക്ഷാദ്ഗുരുപവന പുരേ
ഹന്ത ഭാഗ്യം ജനാനാം.

എന്ന നാരായണീയ ശ്ലോകംകൊണ്ട് എങ്ങനെയുള്ളതെന്നു പറഞ്ഞു തന്നിട്ടുമുണ്ട്. നമുക്ക് ആ ശ്രീകൃഷ്ണപരമാത്മാവിനെ സാക്ഷാത്കരിക്കാം.

---

# അന്നാളന്നാളെന്നു വരും ?

മധുരം മധുരം ഹരിനാമം
മാമകരസനയിലനുനിമിഷം
അലയായലയായുതമ്പോ—
ളാനന്ദത്തിൻ കുളിർബാഷ്പം
കണ്ണുകളിടമുറിവെന്യേ തൂകും
പൂർണ്ണാനുഗ്രഹദിനമെങ്ങോ ?
അന്നാളന്നാളെന്നു വരും ഹാ !
അന്നാളന്നാളെന്നു വരും ?

ലൗകികസുഖശതലോഭങ്ങൾ
ആകെയകന്നെൻ ഹൃദയാന്തം
പാവനമാകെ ഹരിനാമത്താൽ
ഭാവസ്പന്ദനമേല്ലുമ്പോൾ,
പുളകച്ചാർത്തടിമുടിയെൻ മെയ്യിൽ
മുളപൊട്ടീടും ദിനമെങ്ങോ ?
അന്നാളന്നാളെന്നു വരും ഹാ !
അന്നാളന്നാളെന്നു വരും ?

–ശ്രീരാമകൃഷ്ണവചനാമൃതം.

---

# സംസ്കൃതവിദ്യാഭ്യാസം*

കെ. പി. നാരായണപ്പിഷാരോടി

നമ്മുടെ ഭാരതഭൂമിക്കു് മറെറങ്ങുമില്ലാത്ത ഒരു സംസ്കാരമുണ്ടു്, ആർഷസംസ്കാരം. പല യുഗങ്ങളുടെ പഴക്കമുള്ള ഒരു സംസ്കാരമാണതു്. വേദങ്ങളും ഉപനിഷത്തുകളും ആവിഷ്കരിച്ച സംസ്കാരം; ഓങ്കാരത്തിൻെറയും ഗായത്രിയുടെയും സംസ്കാരം; തപസ്സുകളുടെയും യജ്ഞങ്ങളുടെയും സംസ്കാരം; യോഗത്തിൻെറയും ത്യാഗത്തിൻെറയും സംസ്കാരം; മന്ത്രങ്ങളുടെയും തന്ത്രങ്ങളുടെയും സംസ്കാരം; സ്വർഗ്ഗനരകങ്ങളുടെയും പുനർജ്ജന്മത്തിൻെറയും സംസ്കാരം. പരബ്രഹ്മൈക്യരൂപമായ പരമപുരുഷാർത്ഥത്തെ– മോക്ഷത്തെ- ഉൽഭാവനം ചെയ്ത സംസ്കാരമാണതു്. വേദവേദാംഗാദിവിദ്യകളാണു് അതിൻെറ ഉത്ഭവസ്ഥാനം. സംസ്കൃതഭാഷാമയങ്ങളാണു് വേദവേദാംഗാദികൾ. 'വേദമാകുന്ന ശാഖിക്കൊമ്പത്തു ശോഭിച്ചീടുന്ന പൂക്കളും കുസുമതതിയിലേന്തുന്ന പൂന്തേൻകുഴമ്പായ' ആ സംസ്കാരാമൃതനിഷ്യന്ദത്തെ പൂങ്കാവുകളിൽനിന്നു തേനീച്ചകളെന്നപോലെ വാല്മീകി വ്യാസൻ മുതലായ ആദികവികൾ രണ്ടുമൂന്നു തേൻകൂടുകളിൽ സംഭരിച്ചിരിക്കുന്നു. തേൻകൂടുകളേതെന്നോ? വാല്മീകിരാമായണവും മഹാഭാരതവും ശ്രീമദ് ഭാഗവതവും. അവയിലെ തേനടകളാണു് രാമായണാദികൃതികളിലെ പദ്യങ്ങളെല്ലാം. സുഹൃത്തുക്കളേ, നിങ്ങൾക്കു് ആ ആർഷസംസ്കാരമധു സേവിക്കണമോ, സംസ്കൃതഭാഷ പഠിക്കുക. പിഴിഞ്ഞാലും പിഴിഞ്ഞാലും ഒടുങ്ങാത്തത്ര തേൻ ഓരോ തേനടകളിലുമുണ്ടു്, ഓരോ പദ്യങ്ങളിലുമുണ്ടു്. പിഴിയുന്തോറും കൂടുതൽ കൂടുതൽ തേൻ നൽകുന്ന അടകളാണവ. സംസ്കൃതഭാഷാമയങ്ങളാണവ. സംസ്കൃതം പഠിക്കാതെ അവയിലെ അമൃതരസം ആസ്വദിക്കാവുന്നതല്ല. അതിൻെറ സ്വാദറിഞ്ഞാൽ മതിയോ? കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻെറയും വള്ളത്തോളിൻെറയും മററും വിവർത്തനങ്ങൾ വായിക്കുക. അതും ചെയ്യാത്തപക്ഷം നാം വഞ്ചിതന്മാരാകും. ഹിമാലയത്തിൻെറയും ഗംഗയുടെയും സംസ്കൃതഭാഷയുടെയും നാട്ടിൽ നാം ജനിച്ചുവളർന്നതു് പാഴിലാവും. നമ്മുടെ ഭാരതീയത്വാഭിമാനം അപഹാസ്യമാവും. സംസ്കൃതഭാഷ പഠിക്കാതെ ഭാരതീയസംസ്കാരത്തിൻെറ ശരിയായ സ്വഭാവം മനസ്സിലാക്കുവാൻ ഒരു വിധത്തിലും സാധിക്കുന്നതല്ല.

സംസ്കാരസംവർദ്ധകമായ വിദ്യാഭ്യാസത്തിൽ സംസ്കൃതഭാഷാഭ്യസനത്തിനുള്ള പ്രാധാന്യത്തെക്കുറിച്ചു് ആധുനിക യുഗത്തിലെ ഭാരതീയസംസ്കാരത്തിൻെറ പ്രവാചകനായ ശ്രീമദ് വിവേകാനന്ദസ്വാമികൾ പറഞ്ഞിട്ടുള്ളതെന്തെന്നു നോക്കുക. ആ ഭാഗം ഞാനിവിടെ ഉദ്ധരിക്കാം. അദ്ദേഹം പറയുകയാണു്:

'എൻെറ പ്രഥമോദ്ദേശ്യം അദ്ധ്യാത്മസത്യങ്ങളെ സാർവ്വജനീനമാക്കിത്തീർക്കണം എന്നതാണു്. ഈ തത്വരത്നങ്ങൾ ഇന്നു നമ്മുടെ ഗ്രന്ഥങ്ങളിലും ഏതാനും ചിലരുടെ കൈകളിലും മാത്രം അകപ്പെട്ടുകിടക്കുകയാണു്. അവ സന്യാസിമഠങ്ങളിലും വനാന്തരങ്ങളിലും ഒളിഞ്ഞുകിടക്കുകയാണു്. അവിടെനിന്നും നാം അവയെ പുറത്തുകൊണ്ടുവരണം. ആ വിജ്ഞാനപ്രകാണ്ഡങ്ങളെ അവരുടെ കൈകളിൽനിന്നും പുറത്തെടുത്താൽ മാത്രം പോരാ. അവ സൂക്ഷിക്കപ്പെട്ടുകിടക്കുന്ന ഭാഷയിൽനിന്നുകൂടി നാം അവയെ പുറത്തുകൊണ്ടുവരണം. സംസ്കൃതപദങ്ങൾ അവയെ നൂററാണ്ടുകളായിട്ടു് ആവരണംചെയ്തുകിടക്കയാണു്. ഈ ചിന്താരത്നങ്ങൾ ഇന്ത്യയിൽ സംസ്കൃതം അറിയാവുന്നവരും അറിയാത്തവരുമായ സർവ്വജനങ്ങളുടെയും പൊതുസ്വത്തായിത്തീരണമെന്നാണു് എൻെറ ആഗ്രഹം. ഇതിനുള്ള വലിയ ഒരു പ്രതിബന്ധം സംസ്കൃതഭാഷയുടെ നിലയാണു്. സമുജ്ജ്വലമായ ആ ഭാഷ തടസ്സമാ

* പൂങ്കുന്നം ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് ഇക്കൊല്ലത്തെ ജയന്തിആഘോഷത്തോടനുബന്ധിച്ചു നടത്തിയ ചർച്ചാസമ്മേളനത്തിൽ അവതരിപ്പിച്ച ഒരു പ്രബന്ധം.

കാതിരിക്കണമെങ്കിൽ വേണ്ടതു് നാമെല്ലാവരും ആ ഭാഷയിൽ അതിനിപുണന്മാരായിത്തീരുകയാണ്. എന്നാൽ ആയുഷ്കാലം മുഴുവൻ ഞാൻ ആ ഭാഷയിൽ പഴകിയിട്ടും അതിലെ ഓരോ പുതിയ ഗ്രന്ഥവും എനിക്കു പുത്തനായി തോന്നുന്നു. അപ്പോൾ ആ ഭാഷ നന്നായി ഗ്രഹിക്കുവാൻ വേണ്ട സമയം കിട്ടാത്തവരുടെ കഥ എന്തായിരിക്കുമെന്നു നിങ്ങൾതന്നെ ആലോചിച്ചാൽ മതി. അതുകൊണ്ടു് ജനങ്ങൾ സംസാരിക്കുന്ന ഭാഷയിൽക്കൂടിവേണം അവരെ ഈ ആശയങ്ങൾ ധരിപ്പിക്കാൻ. സാധാരണക്കാരെ പഠിപ്പിക്കുന്നതു് നാട്ടുഭാഷകളിൽക്കൂടിയാണ് വേണ്ടതു്. അവർക്കു് ആശയങ്ങൾ നൽകുക. അറിവു് അവർ സമ്പാദിച്ചുകൊള്ളും. എന്നാൽ ഒന്നുകൂടി അവക്കു് ആവശ്യമുണ്ടു് – സംസ്കാരം. അതുകൂടി അവക്കു് നൽകണം. സംസ്കാരം ഇല്ലാത്തിടത്തോളം കാലം ജനങ്ങൾക്കു് സിദ്ധിക്കുന്ന ഉന്നതി നിലനിൽക്കുവാൻ പോകുന്നില്ല.

എന്നാൽ ഇതേ സമയത്തു് സംസ്കൃതഭാഷാഭ്യസനവുംകൂടി നടന്നുകൊണ്ടിരിക്കണം. സംസ്കൃതപദങ്ങളുടെ വെറും ഉച്ചാരണംതന്നെ ജനങ്ങൾക്കു് ഒരു ഔന്നത്യവും അന്തസ്സും ഓജസ്സും ഉണ്ടാക്കിത്തീർക്കും. മഹാനായ ബുദ്ധനപോലും പററിയ അബദ്ധം, സാമാന്യജനങ്ങളെ സംസ്കൃതഭാഷ പഠിപ്പിക്കേണ്ടെന്നു വെച്ചതാണു്. സത്വരങ്ങളും താദാത്വികങ്ങളുമായ ഫലങ്ങളെ മാത്രമേ ആ മഹാനുഭാവൻ ഉദ്ദേശിച്ചിരുന്നുള്ളു. അതുകൊണ്ടു് അദ്ദേഹം അന്നത്തെ ഭാഷയായിരുന്ന പാലിയിൽക്കൂടി പ്രസംഗങ്ങളും വിവർത്തനങ്ങളും നടത്തി. ഇതൊക്കെ സ്തുത്യർഹംതന്നെ. അദ്ദേഹം ജനങ്ങളുടെ ഭാഷയിൽക്കൂടി സംസാരിച്ചു. ജനങ്ങൾ അദ്ദേഹം പറഞ്ഞതു മനസ്സിലാക്കി. ആശയങ്ങൾക്കു വേഗത്തിൽ പ്രചാരം സിദ്ധിക്കുന്നതിനും അവ നാട്ടിനീളെ ചെന്നെത്തുന്നതിനും ആ മാർഗ്ഗം ഉപകരിച്ചു. എന്നാൽ അതോടുകൂടി സംസ്കൃതഭാഷയും നടപ്പിൽ വരുത്തേണ്ടതായിരുന്നു. ജനങ്ങൾക്കു് അറിവുണ്ടായി എന്നതു വാസ്തവമാണു്. പക്ഷെ സംസ്കൃതഭാഷകൂടി ഉണ്ടായിരുന്നാലത്തെ അന്തസ്സു് അവിടെ ഉണ്ടായിരുന്നില്ല. സംസ്കൃതഭാഷയെക്കൂടി അവക്കു കൊടുക്കാൻ നിങ്ങൾക്കു കഴിയണം. അല്ലെങ്കിൽ സംസ്കൃതഭാഷാഭിജ്ഞന്മാരായവരുടെ ഒരു ജാതി പിന്നെയും ഉണ്ടായിത്തീരും. അവർ ഉത്തരക്ഷണത്തിൽ മററുള്ളവരുടെ അധീശന്മാരാവുകയും ചെയ്യും.'

ശ്രീ വിവേകാനന്ദസ്വാമികളുടെ വാക്കുകളാണു്, നിങ്ങൾ ഇവിടെ കേട്ടതു്. എന്താണു് അതിൽനിന്നു നമുക്കു് മനസ്സിലാവുന്നതു് ? സംസ്കൃതഗ്രന്ഥങ്ങളിലുള്ള വിഷയങ്ങൾ എത്ര സരളവും മധുരവുമായി വ്യാഖ്യാനിച്ചുകൊടുത്താലും ആ ആശയം സംസ്കൃതവാക്കുകളിൽ നിന്നു നേരിട്ടു് ഉൾക്കൊള്ളുന്ന അനുഭൂതി ആ വ്യാഖ്യാനങ്ങളിൽനിന്നു് ഒരിക്കലും ഉണ്ടാവുകയില്ല. തൃശ്ശൂർ പൂരത്തിന്റെ ദൃക്സാക്ഷിവിവരണത്തിൽനിന്നുണ്ടാകുന്ന പൂരത്തിന്റെ അനുഭവവും അതു നേരിട്ടു കണ്ടിട്ടുണ്ടാവുന്ന അനുഭവവും തമ്മിൽ എത്ര അന്തരമുണ്ടോ അതിലൊട്ടും കുറയാത്ത അന്തരം മൂലസംസ്കൃതകൃതിയിൽനിന്നും അതിന്റെ വിവർത്തനത്തിൽനിന്നും ഉണ്ടാവുന്ന അനുഭവങ്ങൾക്കു തമ്മിലുണ്ടു്. 'ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ' എന്ന ശാന്തിവാക്യം സ്വയം ഉച്ചരിക്കുകയോ ഉച്ചരിച്ചുകേൾക്കുകയോ ചെയ്യുമ്പോൾ ഉണ്ടാവുന്ന മനസ്സുഖം, അതിന്റെ ഏതെങ്കിലും വ്യാഖ്യാനംകൊണ്ടു് ഉണ്ടാകുമെന്നു് നിങ്ങൾ കരുതുന്നുണ്ടോ? 'അസത്യത്തിൽനിന്നു് എന്നെ സത്യത്തിലെത്തിക്കേണമേ, ഇരുട്ടിൽനിന്നു് എന്നെ വെളിച്ചത്തിലെത്തിക്കേണമേ, മരണത്തിൽനിന്നു് എന്നെ അമൃതത്തിലെത്തിക്കേണമേ.' എന്നു് എത്ര ആവൃത്തി ഉരുക്കഴിച്ചാലും, 'അസതോ മാ സദ്ഗമയ, തമസോ മാ ജ്യോതിർഗമയ, മൃത്യോർമ്മാ അമൃതം ഗമയ.' എന്ന മന്ത്രത്തിലൂടെ ആ അർത്ഥം ആസ്വദിക്കുമ്പോൾ ഉണ്ടാകുന്ന മനശ്ശാന്തി ലഭിക്കയില്ല. അമൃതം എന്ന വാക്കിനു തുല്യമായ ഒരു വാക്കു് മറേറതെങ്കിലും ഭാഷയിലുണ്ടാകുമെന്നു തോന്നുന്നില്ല. ഭഗവദ്ഗീതയ്ക്കു് അനേകം വ്യാഖ്യാനങ്ങളുണ്ടു്. എല്ലാം അത്യാവശ്യവുമാണു്. എന്നാൽ അവയ്ക്കൊന്നും സാധിക്കാത്ത എന്തോ ഒരു അനുഭൂതിവിശേഷം നൽകാൻ സംസ്കൃതഭാഷാനിബദ്ധങ്ങളായ ഗീതാശ്ലോകങ്ങൾക്കു കഴിയുന്നു. സംസ്കൃതാനഭിജ്ഞന്മാർപോലും ഗീതാപാരായണം ചെയ്യുന്നതു് ആ അനുഭൂതിവിശേഷത്തിനു വേണ്ടിയല്ലെങ്കിൽ മറെറന്തിനാണു് ?

സംസ്കൃതം വെറും ഒരു ഭാഷമാത്രമല്ല. അതു് ഒരു സംസ്കാരത്തിന്റെ പ്രതീകമാണു്. ഇംഗ്ലീഷു്, ഹിന്ദി, മലയാളം, തമിഴ് മുതലായ ഭാഷ

കരം ജനങ്ങൾക്ക് ആശയങ്ങൾ കൈമാറുവാനുള്ള ഒരു ഉപകരണമെന്നതിൽ കവിഞ്ഞ് ഒന്നുമല്ല. സംസ്കൃതത്തിൻെറ സ്ഥിതി അതല്ല. സംസ്കൃതഭാഷ കുറച്ചു പഠിച്ചാൽ അതിൻേറതായ ഒരു സംസ്കാരം വിദ്യാർത്ഥിയിൽ ജനിപ്പിക്കുന്നു. എത്രത്തോളം കൂടുതൽ ആ ഭാഷയിൽ പരിചയം നേടുന്നുവോ അത്രത്തോളം ആ സംസ്കാരവും വർദ്ധിക്കുന്നു. അതിൻെറ സ്വഭാവം കുറഞ്ഞൊന്നു വ്യക്തമാക്കാൻ നോക്കാം.

അക്ഷരമാല പഠിച്ചു കഴിഞ്ഞാൽ 'ക' മുതലായ വ്യഞ്ജനാക്ഷരങ്ങളിലെല്ലാം ഒരേ അകാരം ചേർന്നിട്ടുള്ളതായനുഭവപ്പെടുന്നു. ഒരേ പരമാത്മാവുതന്നെയാണ് എല്ലാ ശരീരങ്ങളിലും ജീവാത്മാവിൻെറ നിലയിൽ ശോഭിക്കുന്നതെന്ന ബോധമുളവാക്കുവാൻ ഈ അകാരയോഗത്തിനു കഴിയുന്നു. അതുകൊണ്ടുതന്നെയായിരിക്കാം ഗീതയിൽ ഭഗവാൻ 'അക്ഷരാണാമകാരോഽസ്മി' എന്നു പറഞ്ഞിട്ടുള്ളത്.

ക്രിയാപദം പഠിക്കുമ്പോൾ പ്രഥമപുരുഷൻ, മദ്ധ്യമപുരുഷൻ, ഉത്തമപുരുഷൻ എന്ന ക്രമത്തിലാണല്ലോ ചൊല്ലിപ്പഠിക്കുക. മററുള്ളവരുടെ കാര്യം ആദ്യം, നിൻെറ കാര്യം, രണ്ടാമത്, എൻെറ കാര്യം ഒടുവിൽ–ഇതാവണം പ്രവൃത്തി ചെയ്യുമ്പോൾ ഒരു ഭാരതീയൻെറ ആദർശമെന്ന ബോധം ഉളവാക്കുന്നു ഈ ക്രമീകരണം. എന്നാൽ പ്രവൃത്തികളിൽ മുന്നിട്ടു നിൽക്കേണ്ടതു ഞാൻതന്നെയാണെന്നും രണ്ടാം സ്ഥാനമേ നിനക്കുപോലും ഉള്ളുവെന്നും ഉത്തമപുരുഷൻ എന്ന പേർ സൂചിപ്പിക്കുന്നു.

ഇനി സമാസത്തിൻെറ കാര്യം നോക്കുക. ഭാഷയിൽ സമാസം എന്ന ഒരു പദ്ധതിതന്നെ സംസ്കൃതത്തിലാണ് ആരംഭിച്ചത്. നമ്മുടെ നാട്ടുഭാഷകളിൽക്കാണുന്ന സമാസങ്ങളെല്ലാം സംസ്കൃതത്തിൻെറ അനുകരണത്തിൻെറ ഫലമായി ഉണ്ടായിട്ടുള്ളതാണ്. പല പദങ്ങൾ കൂടിച്ചേർന്ന് ഒററപ്പദമായി വാക്യങ്ങളിൽ ഉപയോഗിക്കാറാകുന്നതിനാണല്ലോ സമാസമെന്നു പറയുന്നത്. ഇംഗ്ലീഷിൽ സമാസമുണ്ടോ? ചില തൽപുരുഷസമാസം സൂക്ഷിച്ചു നോക്കിയാൽ കാണാം. എന്നാൽ അതൊരു സമാസമാണെന്നോ ആ സമാസത്തിന്ന് എന്തെങ്കിലും പ്രത്യേകതയുണ്ടെന്നോ സാധാരണ ഇംഗ്ലീഷു പഠിച്ചവർ ധരിച്ചിരിക്കയില്ല. ബഹുവ്രീഹിസമാസം സംസ്കൃതമൊഴികെ മറെറാരു ഭാഷയിലും ഇല്ലേഇല്ല. ജനങ്ങൾ ഇണങ്ങിച്ചേർന്ന് ഒററക്കെട്ടായിനിന്ന് പൊതുകാര്യങ്ങളിൽ പ്രവർത്തിക്കേണ്ടതാണെന്നു സമാസങ്ങൾ സൂചിപ്പിക്കുന്നു. സംഘടനകളുടെ സ്വഭാവഭേദങ്ങളെ തത്പുരുഷൻ, ദ്വന്ദ്വൻ, ബഹുവ്രീഹി മുതലായ സമാസങ്ങൾ ബോധിപ്പിക്കുന്നു. അന്യപദാർത്ഥപ്രധാനമായ സമാസമാണല്ലോ ബഹുവ്രീഹി. സംഘടനകളുടെ പ്രവർത്തനം പരാർത്ഥമായിരിക്കണം എന്നൊരു ബോധം, അന്യപദാർത്ഥപ്രധാനങ്ങളായ കുറെ ബഹുവ്രീഹിപദങ്ങൾ പഠിക്കുമ്പോൾ ഒരു വിദ്യാർത്ഥിക്ക് ഉണ്ടാകാതിരിക്കുമോ? ഇതുപോലെ പലതും കാണാം, സൂക്ഷ്മമായി പരിശോധിച്ചുനോക്കിയാൽ. സംസ്കൃതത്തിൻെറ വ്യാകരണനിയമങ്ങൾപോലും അധ്യേതാക്കളിൽ ചിരപുരാതനമായ നമ്മുടെ സംസ്കാരം വളർത്തുന്ന കാര്യത്തിൽ ജാഗരൂകങ്ങളാണെന്നു കാണിക്കാൻ വേണ്ടിയാണ് ഈ ഭാഗം ഇവിടെ ഇത്രയും വിസ്തരിച്ചത്.

സൂര്യൻ എന്നു പറയുവാൻ ഇംഗ്ലീഷിൽ എത്ര വാക്കുണ്ട്? 'സൺ' എന്ന ഒരൊററ വാക്കല്ലേ ഉള്ളു? എന്നാൽ സംസ്കൃതത്തിൽ 54 വാക്ക് അമരകോശത്തിൽ പറയുന്നുണ്ട്. സൂരസൂര്യാര്യമാദിത്യദ്വാദശാത്മദിവാകരാഃ ഇത്യാദി. ഓരോ പേരും സൂര്യനെസ്സംബന്ധിച്ച വിവിധവിജ്ഞാനങ്ങൾ നമ്മളിൽ ഉളവാക്കുന്നു. അവയവാർത്ഥമുള്ള വാക്കുകളാണ് ഓരോന്നും. കേവലം പര്യായപദങ്ങളിലൂടെ ഓരോ പദാർത്ഥങ്ങളെക്കുറിച്ചും വിപുലമായ വിജ്ഞാനവും സംസ്കാരവും നൽകുന്ന ഒരു ഭാഷ സംസ്കൃതംപോലെ വേറൊന്ന് ഉണ്ടാവുകയില്ല. ചുരുക്കിപ്പറഞ്ഞാൽ ഭാരതീയസംസ്കാരത്തിൻെറ അക്ഷയനിക്ഷേപം സംസ്കൃതഭാഷ മാത്രമാണ്. ഭാരതീയത്വത്തിൻെറ പ്രധാനലക്ഷണം സംസ്കൃതഭാഷാപരിജ്ഞാനമാണ്.

ശ്രീബുദ്ധദേവൻ സംസ്കൃതഭാഷയുടെ പ്രചാരണത്തിനുവേണ്ടി പരിശ്രമിക്കേണ്ടതായിരുന്നു എന്ന് ശ്രീ വിവേകാനന്ദസ്വാമികൾ പറഞ്ഞുവല്ലോ. അതുപോലെ നമുക്കും ഇപ്പോൾ

ഒരു കാര്യം പറയേണ്ടിയിരിക്കുന്നു. ഗീതയെ തന്റെ പ്രമാണഗ്രന്ഥമായി പ്രഖ്യാപനംചെയ്ത മഹാത്മാഗാന്ധി സംസ്കൃതപ്രചാരണത്തിനു കൂടി ശ്രദ്ധിക്കേണ്ടതായിരുന്നു. ഹിന്ദിയുടെ പ്രചാരണത്തിനു ചെയ്തതിലും കവിഞ്ഞ പരിശ്രമം സംസ്കൃതപ്രചാരണത്തിനു അദ്ദേഹം ചെയ്യേണ്ടതായിരുന്നു. അതു ചെയ്യാതിരുന്നതു് നമ്മുടെ ദൗർഭാഗ്യം. ഇനിയെങ്കിലും നമുക്കു് അതിന്റെ പ്രചാരണത്തിനു് ഉററു ശ്രമിക്കുക. നഷ്ടമായിപ്പോയ സംസ്കാരത്തെ വീണ്ടെടുക്കാൻ ഇത്തരം ആശ്രമങ്ങളെങ്കിലും മാതൃകാപരമായി പ്രവർത്തിക്കേണ്ടതാണു്. സംസ്കാരത്തെ സമുദ്ധരിക്കാൻ പ്രയത്നിക്കുക. ശോഭനമായ ഭാവി നമ്മുടെ ഭാരതത്തിനു കൈവരട്ടെ.

---

# ജ്ഞാനസാധനയും നിർവൃതിയും

**ശാരദാദേവി, വ. പറവൂർ.**

ജ്ഞാനിനോ ദുർലഭാ ലോകേ
കർമ്മിണഃ കോടികോടയഃ.

ഈ ലോകത്തിൽ കർമ്മികളെ കോടിക്കണക്കിനു് കാണാൻ കഴിയുമെങ്കിലും ജ്ഞാനികളെ വളരെ ദുർലഭമായേ കാണാൻ കഴിയുകയുള്ളു. മററുള്ളവർ ആചരിക്കുന്നതും അനുഷ്ഠിയ്ക്കുന്നതുമായ ക്രമങ്ങളെ അനുകരിയ്ക്കുവാൻ ഒട്ടുംതന്നെ വിഷമമില്ല. അതിനാൽ കർമ്മികളാകുവാൻ വളരെ എളുപ്പമാണു്. എന്നാൽ ജ്ഞാനമാകട്ടെ വളരെയധികം പ്രയത്നിച്ചാൽ മാത്രം കിട്ടുന്നതും പക്വമതികളും പരിശുദ്ധചിത്തരുമായവർക്കു് മാത്രം സിദ്ധിയ്ക്കുന്നതുമാണു്. അതുകൊണ്ടു് ജ്ഞാനസാധകന്മാർതന്നെ വളരെ ദുർലഭമാണു്. മാത്രമല്ല, സത്കർമ്മങ്ങളെക്കൊണ്ടു് സുകൃതാധിക്യവും ദുരിതക്ഷയവും കൈവന്നിട്ടുള്ളവർക്കു് മാത്രമെ ജ്ഞാനാഭ്യാസത്തിനു് സാധിയ്ക്കുയുമുള്ളൂ. ജ്ഞാനമാർഗ്ഗത്തിൽ പരിശ്രമം ആരംഭിച്ചാൽതന്നെ മനുഷ്യൻ പുണ്യപാപങ്ങളെ അതിജീവിച്ചുകഴിഞ്ഞു. അങ്ങനെയുള്ളവർ പുണ്യത്തേയും പാപത്തേയും ഒരേപോലെ ബന്ധനകാരണമായിട്ടാണു് കാണുന്നതു്. സാധനാചതുഷ്ടയസമ്പന്നന്മാർ മാത്രമാണു് ജ്ഞാനാഭ്യാസത്തിനു് അധികാരികളായിത്തീരുന്നതു്.

നിത്യാനിത്യവസ്തുവിവേകം, ഇഹാമുത്രഫലഭോഗവിരാഗം, ശമാദിഷട്കസമ്പത്തി, മുമുക്ഷുത്വം ഇത്രയുമാണു് സാധനാചതുഷ്ടയം. ബ്രഹ്മം മാത്രമാണു് സത്യമെന്നും ഈ കാണപ്പെടുന്ന ജഗത്തു് മിഥ്യയാണെന്നും ഈ ലോകവും താനും എല്ലാംതന്നെ ആത്മസ്വരൂപമാണു്- ബ്രഹ്മസ്വരൂപമാണു്- ഈശ്വരസ്വരൂപമാണു്, എന്നും ഉള്ള അറിവാണു് നിത്യാനിത്യവിവേകം,(ആത്മാനാത്മവിവേകം.) ഈ അറിവുണ്ടാകുന്നതോടെ ഇഹപരങ്ങളിലുള്ള സകല വിഷയങ്ങളും അവയിൽനിന്നു ലഭിയ്ക്കുന്ന സുഖങ്ങളും ക്ഷണികവും ക്ഷണഭംഗുരവും ആണെന്ന ബോധമുണ്ടാവുകയും തത്ഫലമായി അവയിൽ വിരക്തി ഉണ്ടാവുകയും ചെയ്യും. ഇപ്രകാരം വിവേകിയും വിരക്തനുമായവന്നു് ശമാദികം വേഗത്തിൽ ഉണ്ടാകുന്നു. ശമം, ദമം, തിതിക്ഷ, ഉപരതി,സമാധാനം, ശ്രദ്ധ ഇവയാണു് ശമാദിഷട്കം എന്നു് പറയുന്നതു്. ശമം എന്നാൽ മനോനിഗ്രഹവും ദമം എന്നാൽ ബാഹ്യേന്ദ്രിയനിയമനവുമാണു്. എന്തെല്ലാം വിഷമതകളും ദുഃഖങ്ങളും ജീവിതത്തിൽ ഉണ്ടായാലും അവയെല്ലാം ചിന്തയോ ആവലാതിയോ കൂടാതെ സഹിയ്ക്കുന്നതാണു് തിതിക്ഷ. ബഹിർമുഖമായ ചിത്തവൃത്തിയെ അന്തർമുഖമാക്കുന്നതു് ഉപരതി. ബുദ്ധിയെ സദാ സമയവും ആത്മാവിൽ നിർത്തുന്നതു് സമാധാനം. വേദാന്തവാക്യങ്ങളിലും ഗുരൂപദേശങ്ങളിലുമുള്ള വിശ്വാസമാണു് ശ്രദ്ധ. നാനാവിധയോനികളിൽ ജനിച്ചു് താപത്രയത്താൽ സന്തപ്തനായി സംസാരസാഗരത്തിൽ പെട്ടുഴലുന്ന ജീവന്നു് എത്രയോ

ജന്മങ്ങളിലെ സുകൃതപരിപാകത്താൽ മാത്രം ലഭ്യമായ മനുഷ്യജന്മത്തെ വിഷയഭോഗങ്ങളെക്കൊണ്ടുമാത്രം അവസാനിപ്പിച്ചാൽ വീണ്ടും സംസാരസാഗരത്തിൽപെട്ടു് ദുഃഖമനുഭവിയ്ക്കാനിടയാകുമെന്നും ആത്മസാക്ഷാത്കാരം ഒന്നുകൊണ്ടുമാത്രമേ ഇതിൽനിന്നും മുക്തനാകാൻ സാധിയ്ക്കുകയുള്ളു എന്നും ഉള്ള ബോധമുണ്ടാകുമ്പോഠം ഇതിൽനിന്നും മുക്തനാകുവാൻ അതിതീവ്രമായ ഇച്ഛയുണ്ടാകുകയും അതിന്നനുസരണമായി ജീവിയ്ക്കുകയും ചെയ്യുന്നു. അതുതന്നെ മുമുക്ഷുത്വം.

ഇപ്രകാരം സാധനാചതുഷ്ടയസമ്പത്തോടുകൂടിയവർ വേദശാസ്ത്രങ്ങളിൽ നിപുണനും, ബ്രഹ്മനിഷ്ഠനും പരമകാരുണികനുമായ ഗുരുവിനെ പ്രാപിച്ചു് ഗുരൂപദേശം സ്വീകരിച്ചു് ആത്മതത്വശ്രവണവും മനനവും നിദിദ്ധ്യാസവും ചെയ്താൽ കാലക്രമേണ ആത്മസാക്ഷാത്കാരം സിദ്ധിയ്ക്കുന്നതാണു്. ആത്മതത്വത്തെ വേണ്ടുംവിധത്തിൽ ശ്രവണം ചെയ്താൽതന്നെയും വളരെക്കാലം മനനം ചെയ്താൽ മാത്രമേ അതു് ദൃഢമായി മനസ്സിൽ ഉറയ്ക്കുകയുള്ളൂ. അതേസമയംതന്നെ ധ്യാനവും വേണ്ടതാണു്. ശ്രവണമനനാദികളാൽ വസ്തുബോധമുണ്ടാകുമ്പോഠം താൻ ഈ ശരീരമല്ല ആത്മാവാണെന്നറിയുകയും വിഷയവിരക്തിയും ചിത്തശുദ്ധിയും ചിത്തശുദ്ധിയും ഉണ്ടാകയും ചെയ്യുന്നു.

ജീവന്മുക്തനാകുന്നതിനു് അഭ്യസിക്കേണ്ട ജ്ഞാനസാധനയെപ്പററി ജ്ഞാനവാസിഷ്ഠത്തിൽ വസിഷ്ഠമഹർഷി ശ്രീരാമചന്ദ്രനു് വളരെ സ്പഷ്ടമായി ഉപദേശിച്ചിട്ടുണ്ടു്.

വാസനാക്ഷയ വിജ്ഞാന മനോനാശാ മഹാമതേ,
സമകാലം ചിരാഭ്യസ്താ ഭവന്തി ഫലദായിനഃ.
ത്രിഭിരേതൈശ്ചിരാഭ്യസ്തൈർഹൃദയഗ്രന്ഥയോ ദൃഢാഃ
നിശ്ശങ്കമേവ ത്രുട്യന്തി ബിസച്ഛേദാദ്ഗുണാ ഇവ.

വാസനാക്ഷയം, വിജ്ഞാനം, മനോനാശം, ഇവ മൂന്നിനേയും വേർതിരിയ്ക്കാതെ ഒരേസമയം ദീർഘകാലം അഭ്യസിച്ചാൽ മാത്രമേ ജീവന്മുക്തനാകുവാൻ സാദ്ധ്യമാകൂ. താമരത്തണ്ടിനെ ഛേദിയ്ക്കുകയാണെങ്കിൽ അതിനകത്തുള്ള താമരനൂൽ അററുപോകുന്നതുപോലെ ഇവ മൂന്നും കൂടി ദീർഘകാലം അഭ്യസിച്ചാൽ നമ്മുടെ ദൃഢമായ ഹൃദയഗ്രന്ഥികഠം (മനസ്സിൽ സുദൃഢമായുള്ള അജ്ഞാനം, സന്ദേഹം, വിപരീതഭാവനകഠം മുതലായവ) ഛേദിയ്ക്കപ്പെടുകയും തത്വസംപ്രാപ്തി ഉണ്ടാകയും ചെയ്യുന്നു. എന്നാൽ ഇവയെ ഒന്നിച്ചു് അഭ്യസിയ്ക്കാതെ സമാധിയോ വാസനാക്ഷയമോ മനോനാശമോ ഏതെങ്കിലും ഒന്നുമാത്രം അഭ്യസിക്കുന്നതായാൽ വർഷശതങ്ങഠംകൊണ്ടും പരമപദപ്രാപ്തി ഉണ്ടാകുന്നതല്ല. ഇവ മൂന്നും അന്യോന്യം സംബന്ധപ്പെട്ടവയായതിനാലും, ഇവ ഒരേ സമയത്താണു് സംഭവിയ്ക്കുക എന്ന കാരണത്താലും, അതിനു് പററിയ വിധത്തിലുള്ള അഭ്യാസമാണു് അനുഷ്ഠിക്കേണ്ടതു്.

വാസന എന്നു് പറയുന്നതു് പൂർവ്വജന്മങ്ങളിൽ സഫലമാകാതെയുള്ള ആഗ്രഹങ്ങളുടെ സൂക്ഷ്മരൂപമാണു്. അവ വളരെ സൂക്ഷ്മരൂപത്തിൽ, ഒരു വിധത്തിലും അറിയാൻ കഴിയാത്ത വിധത്തിൽ, നമ്മുടെ ഉള്ളിൽ തന്നെയുണ്ടാകും. സന്ദർഭം കിട്ടുമ്പോഠം പ്രകടമാകാൻ തക്കവിധത്തിലുള്ളവയാണു് ഓരോ വാസനയും. വാസനാപ്രവാഹം ഉള്ളിടത്തോളം ചിത്തശുദ്ധി ഉണ്ടാകയില്ല. ഓരോവിധ വാസനകളാണു് ഓരോ ചിത്തവൃത്തിയും. വാസനകഠം തന്നെ ശുദ്ധവാസന (സദ്വാസന) എന്നും മലിനവാസന (ദുർവ്വാസന) എന്നും രണ്ടു വിധത്തിലുണ്ടു്. സാധാരണക്കാരിൽ പുനർജ്ജന്മത്തിനു കാരണമായ മലിനവാസനയും ജീവന്മുക്തന്മാരിൽ പുനർജ്ജന്മനാശകമായ ശുദ്ധവാസനയുമാണുള്ളതു്. സത്കർമ്മങ്ങളെക്കൊണ്ടും സജ്ജനസംസർഗ്ഗംകൊണ്ടും ദുർവ്വാസനകളെ ക്ഷയിപ്പിക്കുകയും സദ്വാസന വളർത്തുകയും വേണം. സദ്വാസനാവികാസത്താൽ ചിത്തശുദ്ധി ഭവിക്കുന്നു; തദ്വാരാ തത്വവിചാരത്തിനും സമാധ്യഭ്യാസത്തിനുമുള്ള കഴിവുണ്ടാകയും ചെയ്യുന്നു. വാസന എന്നതിൻെറ നിർവ്വചനം ജ്ഞാനവാസിഷ്ഠത്തിൽ കാണുന്നതു് ഇപ്രകാരമാണു്:

ദൃഢഭാവനയാ ത്യക്തപൂർവ്വാപരവിചാരണം
യദാദാനം പദാർത്ഥസ്യ വാസനാ സാ പ്രകീർത്തിതാ.

ഒരു വസ്തുവിൻെറ പൂർവ്വാപരത്വത്തെപ്പററി വിചാരിച്ചുനോക്കാതെ കാണുന്നതിനെ അതേപടി വാസ്തവമായി ധരിക്കുന്നതാണു് വാസന. തൻേറതായ ഏതൊന്നിനോടും സംഗഭാവം ഉണ്ടാകുന്നതു് വാസനാവികാസത്താലാണു്.

തത്ത്വവിചാരംകൊണ്ടു് വസ്തുബോധമുണ്ടാകുമ്പോൾ താൻ ഈ ശരീരമല്ല ആത്മാവാണെന്നും, താനും ഈ ലോകവുമെല്ലാംതന്നെ സർവ്വവ്യാപകമായ ബ്രഹ്മചൈതന്യത്തിൻെറ സ്ഫുരണമാണെന്നുമുള്ള ബോധമുണ്ടാകയും സംഗഭാവവും മമതയും ഒട്ടുംതന്നെ ഇല്ലാതാകയും ചെയ്യുന്നു. ജ്ഞാനവാസിഷ്ഠത്തിൽതന്നെ മററൊരിടത്തു് വാസനയെപ്പററി ഇങ്ങനെ പറയുന്നുണ്ടു്:

വാസനൈവ സദാ രാജൻ സ്വരൂപം വിദ്ധി ചേതസഃ
ചിത്തശബ്ദസ്തു പര്യായോ വാസനാ യാ ഉദാഹൃതഃ.

മനസ്സിൻെറ യഥാർത്ഥത്തിലുള്ള സ്വരൂപംതന്നെയാണു് വാസന. വാസനയുടെ പര്യായപദമാണു് മനസ്സ്, ചിത്തം എന്നൊക്കെ പറയുന്നതു്. മനസ്സ് പ്രവർത്തിക്കുന്നതു് ആഗ്രഹങ്ങൾകൊണ്ടാണു്. വസ്തുബോധമുണ്ടാകുമ്പോൾ മനസ്സു വിഷയങ്ങളിൽനിന്നും വിരക്തമാകയും, ആഗ്രഹങ്ങൾ ഇല്ലാതായിത്തീരുകയും ചെയ്യുന്നു. അപ്പോൾ വസ്തുബോധംകൊണ്ടും തത്ത്വവിചാരത്താലും മനസ്സിൻെറ സ്വതഃസിദ്ധമായ ബഹിർമ്മുഖവൃത്തിയെ, അതായതു് വൃത്തിരൂപത്തിൽ വിഷയങ്ങളിലേയ്ക്കുള്ള പോക്കിനെ, ഇല്ലാതാക്കാം. അങ്ങനെ ചിത്തവൃത്തിനിരോധത്താലും ആത്മബോധത്താലും വൃത്തിരഹിതമായ ചിത്തം സ്വയം ഉപശമിയ്ക്കുകയും ആത്മസാക്ഷാത്കാരം ഉണ്ടാകയും ചെയ്യുന്നു.

യഥാ നിരിന്ധനോ വഹ്നിഃ സ്വയോനാവുപശാമ്യതി
തഥാ വൃത്തിക്ഷയാച്ചിത്തം സ്വയോനാവുപശാമ്യതി.

വിറകില്ലാതാകുമ്പോൾ കത്തിക്കാളുന്ന അഗ്നി സ്വയം ഉപശമിക്കുന്നതുപോലെ വൃത്തികൾ ക്ഷയിക്കുമ്പോൾ മനസ്സും ഉപശമിയ്ക്കുന്നു.

വാസനാക്ഷയം, വിജ്ഞാനം, മനോനാശം ഇവയെ ഒരേപോലെ ദീർഘകാലം ദൃഢമായി അഭ്യസിക്കേണ്ടതാണു്. അങ്ങനെയായാൽ മാത്രമേ നിർവ്വികല്പസമാധി ഉണ്ടായി ആത്മസാക്ഷാത്കാരം സിദ്ധിയ്ക്കുകയുള്ളു. വാസനാക്ഷയത്തിനും മനോനാശത്തിനുമുള്ള അഭ്യാസം മാത്രമൊ സമാധ്യഭ്യാസം മാത്രമൊ ശീലിക്കുന്ന പക്ഷം ആത്മസാക്ഷാത്കാരം ഉണ്ടാകയില്ല. ഇവ മൂന്നും ഏകകാലത്തിൽ അനുഷ്ഠിക്കേണ്ടവയാണു്.

യാവദ്വിലീനം ന മനോ ന താവദ്വാസനാക്ഷയഃ
ന ക്ഷീണാ വാസനാ യാവത്താവച്ചിത്തം ന ശാമ്യതി.

വൃത്തിക്ഷയംകൊണ്ടു് മനസ്സ് ധ്യാനത്തിൽ ലയിച്ചില്ലെങ്കിൽവാസനാക്ഷയം ഉണ്ടാകയില്ല; തത്ത്വവിചാരത്താൽ വാസനാക്ഷയം ഉണ്ടായില്ലെങ്കിൽ മനസ്സും ശമിക്കുക ഇല്ല.

വേണ്ടപോലെ തത്ത്വവിചാരം ചെയ്തു് തത്ത്വവിജ്ഞാനം ഉണ്ടായില്ലെങ്കിൽ എങ്ങനെയാണു് മനോനാശം ഉണ്ടാകുന്നതു്? ധ്യാനംകൊണ്ടു് മനോനാശം ഉണ്ടായില്ലെങ്കിൽ –വൃത്തിക്ഷയത്താൽ മനസ്സ് ലയിച്ചില്ലെങ്കിൽ – തത്ത്വസംപ്രാപ്തിയും ഉണ്ടാകയില്ല.

നിത്യനിരന്തരമായ അഭ്യാസത്താൽ വാസനാക്ഷയം കൈയ്വന്നിട്ടില്ലെങ്കിൽ തത്ത്വസംപ്രാപ്തി ഉണ്ടാകുന്നതല്ല. തത്ത്വസംപ്രാപ്തി ഉണ്ടാവാതെ വാസനാക്ഷയവും ഉണ്ടാകയില്ല. ഇങ്ങനെ വാസനാക്ഷയം, വിജ്ഞാനം, മനോനാശം ഇവയുടെ അഭ്യാസത്താൽ വസനകൾ ക്ഷയിച്ചു് മനസ്സ് ബോധസ്വരൂപമായ അന്തരാത്മാവിൽ ലയിച്ചു് ഒന്നായിത്തീരുന്നു. ഇതുതന്നെയാണു് നിർവ്വികല്പസമാധി, ചൈതന്യസമാധി, ജ്ഞാനസമാധി എന്നെല്ലാം വ്യവഹരിക്കപ്പെടുന്നതു്. സകലവിധവിഷയസുഖങ്ങൾക്കും അതീതമായ പരമാനന്ദാനുഭൂതി ഈ നിലയിലാണു് അനുഭൂതമാകുന്നതു്. മാണ്ഡൂക്യോപനിഷത്തിൽ, 'നാന്തഃപ്രജ്ഞം ന ബഹിഃപ്രജ്ഞം നോഭയതഃ പ്രജ്ഞം ന പ്രജ്ഞാനഘനം ന പ്രജ്ഞം നാപ്രജ്ഞം, അദൃശ്യമവ്യവഹാര്യ്യം അഗ്രാഹ്യമലക്ഷണമചിന്ത്യമവ്യപദേശ്യമേകാത്മപ്രത്യയസാരം പ്രപഞ്ചോപശമം ശാന്തം ശിവമദ്വൈതം ചതുർത്ഥം മന്യന്തേ സ ആത്മാ സ വിജ്ഞേയഃ.' എന്നു് അതിഗംഭീരമായി ഉദ്ഘോഷിച്ചിട്ടുള്ളതു് ഈ അവസ്ഥയെത്തന്നെയാണു്. ജാഗ്രദവസ്ഥയിൽ ബഹിഃപ്രജ്ഞനായിട്ടും സ്വപ്നാവസ്ഥയിൽ അന്തഃപ്രജ്ഞനായിട്ടും സുഷുപ്തിയിൽ പ്രജ്ഞ തന്നിൽത്തന്നെ അടങ്ങി പ്രജ്ഞാനഘനനായിട്ടും ആണിരിക്കുന്നതു്. എന്നാൽ ഈ അവസ്ഥയിൽ അന്തഃപ്രജ്ഞനെന്നോ ബഹിഃപ്രജ്ഞനെന്നോ, പ്രജ്ഞാനഘനനെന്നോ പറയാൻ വയ്യ. എന്നാൽ പ്രജ്ഞ ഉണ്ടെന്നോ ഇല്ലെന്നോ പറയാനും സാധിയ്ക്കുക ഇല്ല. അതിനാൽ ഒരു വിധത്തിലും വ്യവഹരിപ്പാൻ കഴിയാത്തതും അവസ്ഥാത്രയത്തിനു് അതീതവുമായ ഒരവസ്ഥയാണിതു്. യാതൊരു വിധത്തിലും കാണാനും ഗ്രഹിപ്പാനും വ്യവഹ

രിപ്പാനും സാധിയ്ക്കാത്തതും യാതൊരുവിധ ലക്ഷണങ്ങളാലും അറിയാൻ കഴിയാത്തതും വിചാരിയ്ക്കാനൊ പറയുവാനൊ കഴിയാത്തതും ആണ്ഈ അവസ്ഥ. അദ്വൈതസ്വരൂപമാണ്; പ്രപഞ്ചപ്രതീതി നിശ്ശേഷം ഇല്ലാതാകുമ്പോൾ ഉണ്ടാകുന്ന അവസ്ഥയായതിനാൽ പ്രപഞ്ചത്തിന്റെ ഉപശമമാണ്; ശാന്തസ്വരൂപമാണ്, മംഗളസ്വരൂപമാണ്. അതുതന്നെയാണ് അറിയപ്പെടേണ്ടതായ ആത്മസ്വരൂപം. ഇങ്ങനെ ഒക്കെ പറയാമെങ്കിലും അനുഭവംകൊണ്ടു മാത്രം അറിയാൻ കഴിയുന്ന അവസ്ഥയാണിതു്. ഇപ്രകാരം ആത്മസാക്ഷാത്കാരത്താൽ ജീവന്മുക്തരായി തീരുന്നവർ ധന്യധന്യരും കൃതകൃത്യരുമായി ത്തീരുന്നു. ഇപ്രകാരം നിർവ്വികല്പസമാധിയിൽ ക്കൂടി ബ്രഹ്മാനന്ദം അനുഭവിയ്ക്കുന്നവരെ ബ്രഹ്മവിത് എന്നാണ് പറയുന്നതു്. ബ്രഹ്മജ്ഞാനികളുടെ ആന്തരികമായ അനുഭവത്തേയും നിർവ്വികല്പസമാധിയിൽ എത്ര സമയം സ്ഥിതിചെയ്യുന്നു എന്നതിനേയും ആസ്പദമാക്കി ''ബ്രഹ്മവിത്'', ''ബ്രഹ്മവിദ് വരൻ'', 'ബ്രഹ്മവിദ് വരീയാൻ', 'ബ്രഹ്മവിദ് വരിഷ്ഠൻ' എന്ന നാലു നിലകൾ ജ്ഞാനികളുടെ ഇടയിലുണ്ടു്. അവസ്ഥാത്രയാതീതവും അവസ്ഥാത്രയവിലക്ഷണവുമായ അത്യുത്തമമായ അവസ്ഥയിലാണ് ജ്ഞാനി സ്ഥിതിചെയ്യുന്നതു്. ഈ നിലയിൽ സ്ഥിതിചെയ്യുന്നവരെ വളരെ ദുർലഭമായേ കാണാൻ കഴിയുകയുള്ളു.

ബുഭുക്ഷുരിഹ സംസാരേ മുമുക്ഷുരപി ദൃശ്യതേ
ഭോഗമോക്ഷനിരാകാംക്ഷീ വിരളോ ഹി മഹാശയഃ.

ലോകത്തിലുള്ള അധികം ആളുകളും വിഷയസുഖങ്ങളിൽ ആഗ്രഹമുള്ളവരാണ്. അതിനാൽ ബുഭുക്ഷുക്കളെ ധാരാളമായി കാണുവാൻ കഴിയും. അതേപോലെ മുമുക്ഷുക്കളേയും കുറെയൊക്കെ കാണുവാൻ കഴിയും. ബുഭുക്ഷുക്കൾക്ക് വിഷയാഭിലാഷവും മുമുക്ഷുക്കൾക്ക് മോക്ഷേച്ഛയും ദുഃഖകാരണമായിത്തീരാറുണ്ടു്. ആശയുള്ളപ്പോൾ ദുഃഖമുണ്ടാകുന്നു. ഏററവും വലിയ ദുഃഖത്തിന്റെ കാരണംതന്നെ ആശയാണ്. ജീവന്മുക്തനാകട്ടെ ഭോഗേച്ഛയൊ മോക്ഷേച്ഛയോ ഇല്ലാതെ നിരപേക്ഷനായി ആത്മാരാമനായിട്ടുള്ള നിലയാണുള്ളതു്. ഇപ്രകാരം ആത്മാരാമനായി നിരപേക്ഷനായിത്തീന്ന മഹാത്മാവിനെ ഏതു കാലത്തും ദുർലഭമായേ കാണുവാൻ കഴിയു.

സമതയാ മതയാ ഗുണശാലിനാം
പുരുഷരാഡിഹ യഃ സമലംകൃതഃ
തമമലം പ്രണമന്തി നഭശ്ചരാ
അപി മഹാമുനയോ രഘുനന്ദന.

ലോകവും താനും എല്ലാംതന്നെ ബ്രഹ്മസ്വരൂപമാണെന്ന അനുഭവത്താൽ ജ്ഞാനി എല്ലാം ബ്രഹ്മസ്വരൂപമായിട്ടാണറിയുന്നതു്. അതിനാൽ സമദർശനനും സന്തുഷ്ടനുമായിത്തീരുന്നു. ഇപ്രകാരം സമത്വബുദ്ധിയോടും സന്തുഷ്ടിയോടുംകൂടി ഗുണവാനായ പുരുഷൻ എല്ലായ്പോഴും സമഭാവത്താൽ സമലംകൃതനാണ്. അങ്ങനെയുള്ള പുരുഷരാജനെ ആകാശചാരികളായ ദേവന്മാരും താപസന്മാർപോലും നമസ്കരിയ്ക്കുന്നു.

---

# സത്തുക്കളാരു്?

കപിലമഹഷി അമ്മയോടരുളി: 'സഹനശീലരും കരുണാലുക്കളും സർവ്വഭൂതസുഹൃത്തുക്കളും അജാതശത്രുക്കളും ശാന്തരും ചാരിത്രഭൂഷണന്മാരുമാണ് സജ്ജനങ്ങൾ. ഏകാന്തവും ദൃഢവുമായ ഭക്തി എന്നിലുള്ളവരും സർവ്വകമ്മങ്ങളും എന്നിലപ്പിച്ചവരും എനിക്കവേണ്ടി സ്വജനങ്ങളെയും ബന്ധുക്കളെയും വെടിഞ്ഞവരും ആണ് സാധുക്കൾ. എന്റെ പരിശുദ്ധങ്ങളായ കഥകൾ കേൾക്കുകയും കീത്തിക്കുകയും ചെയ്യുന്നവരാണ് സത്തുക്കൾ. എന്നിൽ മനസ്സുറപ്പിച്ച സാധുക്കളെ യാതൊരു താപവും പീഡിപ്പിക്കുകയില്ല. ഹേ സാധ്വി, സർവ്വസംഗവിവജ്ജിതരായ ഇവരാണ് സജ്ജനങ്ങൾ. അവരുമായുള്ള സംസഗ്ഗം അഭിലഷണീയമാകുന്നു. അവർ ദുഃസംഗദോഷത്തെ ഇല്ലാതാക്കുന്നു. സജ്ജനസംസഗ്ഗംകൊണ്ടു് കണ്ണിനും കരളിനും കുളിർമയേകുന്ന മത്കഥകൾ കേൾക്കാനിടവരും. കഥാമൃതപാനംകൊണ്ടു് മോക്ഷമാഗ്ഗത്തിൽ ശ്രദ്ധയും രാഗവും പ്രേമവും ക്രമേണ ഉണ്ടായ്‌വരും. ഭക്തിയോടെ എന്റെ ലീലാവിലാസങ്ങളെക്കുറിച്ച ചിന്തിക്കുമ്പോൾ, അവൻ വിഷയവിരക്തനായ്‌വരും. അപ്പോൾ ഉത്സാഹത്തോടെ നേരായ യോഗമാഗ്ഗത്തിൽക്കൂടി ചിത്തനിരോധത്തിനു പ്രയത്നിക്കും. പ്രകൃതികാര്യങ്ങളായ വിഷയങ്ങളെ വെടിയുന്നതുകൊണ്ടും, വൈരാഗ്യപുഷ്ടമായ ജ്ഞാനംകൊണ്ടും, യോഗാചരണംകൊണ്ടും മദപ്പിതമായ ഭക്തികൊണ്ടും ജീവൻ ഇജ്ജന്മംതന്നെ സർവ്വാന്തര്യാമിയായിരിക്കുന്ന എന്നെ പ്രാപിക്കും.' ഭാഗവതം 111.25.

# ശ്രീരാമകൃഷ്ണപരമഹംസൻ

## പ്രതാപചന്ദ്രമജുംദാർ

[ശ്രീരാമകൃഷ്ണനെപ്പററി കല്ക്കത്തയിൽ ആദ്യമായറിഞ്ഞതു് കേശവചന്ദ്രസേനൻെറ ഒരു ലേഖനത്തിലൂടെയാണെന്നു് വായനക്കാർ അറിയുന്നുണ്ടാവും. അതുപോലെ ഭഗവാൻ പരിഷ്കൃതലോകത്തിൻെറ ശ്രദ്ധയിൽ വന്നുകൊണ്ടിരിക്കുന്ന കാലത്തെഴുതപ്പെട്ടതാണു് ഈ ലേഖനം. 1879 ഒക്ടോബറിലെ Theistic Quarterly Review – ലാണു് ഇതാദ്യമായി വന്നതു്. പിന്നീടു് കല്ക്കത്തയിൽ നിന്നു് ഒരു മിഷൻപ്രസിദ്ധീകരണമായി പ്രകാശിതമായി. ഭഗവൻ സർവ്വർക്കും സമാദരണീയനാകുന്നതെങ്ങനെ എന്നു് ലേഖകൻ വിവരിക്കുന്നു.]

എൻെറ മനസ്സിപ്പോഴും ആ അത്ഭുതമനുഷ്യൻ താൻ പോകുന്നിടത്തും പോകുന്ന അവസരങ്ങളിലുമെല്ലാം തനിക്കു ചുററും പൊഴിക്കുന്ന പ്രഭാപ്രസരത്തിൽ പാറിക്കിടക്കുകയാണു്. കാണുമ്പോഴൊക്കെ എൻെറ മനസ്സിലേയ്ക്കു് അദ്ദേഹം കോരിയൊഴിക്കുന്ന ആ നിഗൂഢവും അവാച്യവുമായ കരുണരസത്തിൽനിന്നു് എൻെറ മനസ്സു് ഇനിയും വിമുക്തമായിട്ടില്ല. ഞാൻ, യൂറോപ്യൻ രീതികൾ സ്വീകരിച്ച പരിഷ്കൃതനായ, സ്വകാര്യമാത്രതൽപരനായ, അൽ സംശയാലുവായ, അഭ്യസ്തവിദ്യനെന്നു പറയപ്പെടുന്ന യുക്തിവാദി; അദ്ദേഹം, ദരിദ്രനും നിരക്ഷരനും പുറംമിനുക്കില്ലാത്തവനും വിഗ്രഹാരാധകനുമായ ഉററവരററ ഒരു ഹിന്ദുഭക്തൻ – അദ്ദേഹത്തിന്നും എനിക്കും തമ്മിൽ പൊതുവായെന്തുള്ളു? ഡിസ്രേലി, ഫാസെററു്, സ്റ്റാൻലി, മാക്സ്മുള്ളർ – അങ്ങനെ നിരവധി യൂറോപ്യൻ പണ്ഡിതന്മാരും ദൈവജ്ഞന്മാരും പ്രസംഗിക്കുന്നതു കേട്ടിട്ടുള്ള ഞാൻ എന്തിനാണു് ഏറെ നേരം അദ്ദേഹം പറയുന്നതു് ശ്രദ്ധിച്ചിരിക്കുന്നതു്? ക്രിസ്തുവിൻെറ ആത്മാർത്ഥശിഷ്യനും അനുയായിയുമായ ഞാൻ, ഉദാരമനസ്സരായ ക്രിസ്ത്യൻ മിഷണറിമാരുടേയും മതപ്രചാരകരുടേയും സുഹൃത്തും ആരാധകനുമായ ഞാൻ, യുക്തിയുക്തമായ ബ്രഹ്മസമാജത്തെ ഹൃദയപൂർവ്വം അനുസരിക്കുകയും അതിന്നുവേണ്ടി പ്രവർത്തിക്കുകയും ചെയ്യുന്ന ഞാൻ – ഞാനെന്തിനാണു് അദ്ദേഹം പറയുന്നതു കേട്ടു് മന്ത്രമുഗ്ദ്ധനാവുന്നതു്? ഞാൻ മാത്രമല്ല, എന്നെപ്പോലെ അനേകം പേരാണു് അങ്ങനെ ചെയ്യുന്നതു്. അദ്ദേഹത്തെ പലരും കണ്ടു് സംസാരിക്കുകയും പരീക്ഷിക്കുകയും ചെയ്തിട്ടുണ്ടു്; അദ്ദേഹത്തെ സന്ദർശിക്കാനായി ജനങ്ങൾ കൂട്ടമായെത്തുന്നു. നമ്മുടെ ചില സമർത്ഥമതികളായ മണ്ടന്മാർ അദ്ദേഹത്തിലൊന്നും കണ്ടില്ല. നിന്ദയാന്ന ചില പാതിരികൾ അദ്ദേഹത്തെ ഒരു കപടനാട്യക്കാരനെന്നോ അല്ലെങ്കിൽ സ്വയംമോഹിതനായ ഒരമിതോത്സാഹിയെന്നോ വിളിച്ചേയ്ക്കും. ഞാൻ അവരുടെ ആക്ഷേപങ്ങളെല്ലാം നന്നായി വിലയിരുത്തിയിട്ടുണ്ടു്! ഇപ്പോൾ ഞാനെഴുതുന്നതു് നല്ലവണ്ണം ആലോചിച്ചുതന്നെയാണു്.

ഈ ഹിന്ദുസന്ന്യാസിക്കു് നാല്പതിൽതാഴെയാണു് പ്രായം. അദ്ദേഹം ജാതിയിൽ ബ്രാഹ്മണനാണു്. പ്രകൃത്യാ അദ്ദേഹത്തിൻെറ ശരീരം ആകാരഭംഗിയുള്ളതാണു്. പക്ഷേ ഏതൊരു കഠിനതപശ്ചര്യകളിലൂടെയാണോ അദ്ദേഹത്തിൻെറ സ്വഭാവം വളച്ച്യെത്തിയതു് അവ അദ്ദേഹത്തിൻെറ ശരീരത്തെ ശിഥിലമാക്കിയതുപോലെ തോന്നുന്നു. എന്നാൽ ഈ ക്ഷീണത്തിന്നിടയിലും അദ്ദേഹത്തിൻെറ മുഖത്തു് ഒരു പൂർണ്ണതയും ശിശുസഹജമായ സ്നിഗ്ദ്ധതയും പ്രകാശമായ ഗംഭീരവിനയവും അവാച്യമായ ഭാവമാധുര്യവും, എനിക്കോർമ്മയുള്ള മറെറാരു മുഖത്തും ഞാൻ കണ്ടിട്ടില്ലാത്ത ഒരു പുഞ്ചിരിയും കാണാം. (സാധാരണ) ഹിന്ദുസന്ന്യാസിക്കു് തൻെറ ബാഹ്യവൃത്തികളുടെ കാര്യത്തിൽ എപ്പോഴും നിഷ്കർഷ കാണും. അയാൾ കാവിവസ്ത്രം ധരിക്കുന്നു, ചിട്ടയൊത്തു ഭക്ഷിക്കുന്നു, ജനങ്ങളോടു് ഇടപഴകുന്നില്ല; ജാതിധർമ്മം

നിഷ്ഠയായി ആചരിക്കുന്നു. അയാൾ അഭിമാനിയാണ്; തനിക്ക് രഹസ്യവിദ്യകളറിയാമെന്നു ഭാവിക്കുന്നു. അയാൾ ഗുരുവാണ്; എല്ലാവരുടേയും പ്രശ്നങ്ങൾക്ക് സമാധാനം കണ്ടെത്തുകയും മന്ത്രവിദ്യകളുപദേശിക്കുകയും ചെയ്യുന്നു. ഇദ്ദേഹത്തിൻെറ കൈയിൽ ഇത്തരം യാതൊരവകാശവാദങ്ങളുമില്ലതന്നെ. അദ്ദേഹത്തിൻെറ ഭക്ഷണവും വസ്ത്രവും മററുള്ളവരുടേതിൽനിന്ന് വ്യത്യസ്തമല്ല: രണ്ടിലും പൊതുവേ ഉദാസീനനാണെന്നുമാത്രം. ജാതിയുടെ കാര്യത്തിലാണെങ്കിൽ ദിവസേന അദ്ദേഹം അതിനെ പരസ്യമായി ലംഘിക്കുന്നു. ഗുരു അഥവാ ആചാര്യൻ എന്ന സ്ഥാനപ്പേരിനെ അദ്ദേഹം അതിശക്തിയായി നിഷേധിക്കുന്നു: ആളുകൾ എന്തെങ്കിലും അസാധാരണ ബഹുമതി നല്കാൻ ശ്രമിക്കുന്നതിൽ അദ്ദേഹം ക്ഷമയററ അസന്തുഷ്ടി പ്രകടിപ്പിക്കുന്നു; രഹസ്യങ്ങളും ഗൂഢവിദ്യകളും അറിയില്ലെന്നു തീർത്തുപറയുന്നു. തന്നെ വലുതാക്കിക്കൊണ്ടാടുന്നതിനെതിരെ അദ്ദേഹം പ്രതിഷേധിക്കുന്നു; കുതുകികൾ വന്നു കണ്ട് പ്രശംസിക്കുന്നതിൽ ബലമായ അപ്രിയം കാണിക്കുന്നു. ലൗകികമനസ്സരുടേയും കാമലോലുപരുടേയും സഹവാസത്തിൽനിന്ന് സശ്രദ്ധം ഒഴിഞ്ഞുമാറുന്നു. അദ്ദേഹത്തിൽ അസാധാരണമായൊന്നുമില്ല. തൻെറ മതം മാത്രമാണ് അദ്ദേഹത്തെ മാനനീയനാക്കുന്നത്. എന്നാൽ എന്താണദ്ദേഹത്തിൻെറ മതം ? അത് സനാതനഹിന്ദുധർമ്മമാണ്–പക്ഷേ,ഒരസാധാരണതരം ഹിന്ദുധർമ്മം. രാമകൃഷ്ണ പരമഹംസൻ (അതാണ് ഈ ഹിന്ദുസന്ന്യാസിയുടെ പേർ) ഒരു പ്രത്യേകഹിന്ദുദേവതയേയും ആരാധിക്കുന്നില്ല. അദ്ദേഹം ശൈവനല്ല, ശാക്തനല്ല, വൈഷ്ണവനല്ല, വേദാന്തിയല്ല; എന്നാൽ ഇതൊക്കെയാണുതാനും. അദ്ദേഹം ശിവനെ ആരാധിക്കുന്നു, കാളിയെ ആരാധിക്കുന്നു,രാമനെ ആരാധിക്കുന്നു, കൃഷ്ണനെ ആരാധിക്കുന്നു; ഇതെല്ലാമായിട്ടും ഒരു തികഞ്ഞ വേദാന്തിയുമാണ്. എല്ലാ മതവിഭാഗങ്ങളുടേയും എല്ലാ സിദ്ധാന്തങ്ങളേയും സ്വരൂപങ്ങളേയും സമ്പ്രദായങ്ങളേയും ഭക്തിസാധനകളേയും അംഗീകരിക്കുന്നു; അദ്ദേഹത്തിന്ന് അവയോരോന്നും അപ്രമാദങ്ങളുമാണ്. അദ്ദേഹം വിഗ്രഹങ്ങളെ ആരാധിക്കുന്നു, അതേസമയം, 'അഖണ്ഡസച്ചിദാനന്ദ'മെന്ന് താൻ വിളിക്കുന്ന അനന്തവും നിരാകാരവുമായ ഒരു ദിവ്യപരിപൂർണ്ണതയെ ഏററവും ഭക്തിവിശ്വാസങ്ങളോടെ ധ്യാനിക്കുകയും ചെയ്യുന്നു. അദ്ദേഹത്തിൻെറ മതം സാധാരണ ഹിന്ദുസന്ന്യാസിമാരുടെ മതംപോലെയല്ല; ഒരുപാട് പിടിവാദങ്ങൾ, വിവാദഗ്രസ്തമായ കഴിവുകൾ, പുഷ്പചന്ദനധൂപദീപനിവേദ്യങ്ങൾകൊണ്ടുള്ള ബാഹ്യാരാധന എന്നൊന്നും അതിന്നർത്ഥമില്ല. തൻെറ മതമെന്നാൽ ആനന്ദമൂർച്ഛയാണ്; ആരാധനയെന്നാൽ അതീന്ദ്രിയമായ അന്തർദൃഷ്ടിയാണ്; ഒരസാധാരണ വിശ്വാസത്തിൻേറയും മാനസികാനുഭൂതിയുടേയും നിരന്തരമായ തീച്ചൂടിൽ അദ്ദേഹത്തിൻെറ പ്രകൃതിയാകെ രാവും പകലും കത്തിയെരിയുന്നു. ഈ അന്തരഗ്നിയുടെ നിരന്തര ബഹിഃസ്ഫുരണമാണ് അനവധി മണിക്കൂറുകൾ നീണ്ടുനില്ക്കുന്ന തൻെറ സംഭാഷണം. സന്ദർശകർ ക്ഷീണിക്കുമ്പോൾ, പുറമേയ്ക്കു ദുർബ്ബലനെങ്കിലും അദ്ദേഹം നിത്യനൂതനനായി വർത്തിക്കുന്നു. ദിവസത്തിൽ പലതവണ, തനിക്കേററവും പ്രിയപ്പെട്ട ആദ്ധ്യാത്മികാനുഭവങ്ങളെപ്പററി സംസാരിക്കുമ്പോഴോഅവസ്ഥത്യധികംയോജിച്ച പ്രതികരണം കാണുമ്പോഴോ അദ്ദേഹം ഏററവും സ്വാഭാവികമായി ആനന്ദമൂർച്ഛയിലമർന്നു ബാഹ്യബോധം വെടിയുന്നു. എന്നാൽ എങ്ങനെയാണ്സകലഹിന്ദുദേവതകളോടും ഇങ്ങനെയൊരു ഉജ്ജ്വലസമാദരമുണ്ടായത് ? അനന്യമായ ആസ്വത്മതാശ്ലേഷത്തിൻെറ രഹസ്യമെന്ത് ? അവികാരദിവ്യാനന്ദവും ജ്ഞാനദീപവുമായ ആ സനാതനനിരാകാരസത്തയോട് മനുഷ്യാത്മാവിന്നുള്ള പരമബന്ധം വെളിവാക്കുന്ന ഒരു സജീവതത്ത്വമാണ്,ശക്തിയാണ്, അദ്ദേഹത്തിൻെറ കാഴ്ചയിൽ ഓരോ ദേവതയും.

ഉദാഹരണമായി ശിവനെ നോക്കുക. ഈ സന്ന്യാസി ശിവനെ യോഗ–ധ്യാനങ്ങളുടെ മൂർത്തസ്വരൂപമായി കാണുകയും അറിയുകയും ചെയ്യുന്നു. ലോകചിന്താവ്യാപാരങ്ങളെല്ലാം മറന്ന് സമാധിയിൽ പരബ്രഹ്മത്തിൻെറ അവർണ്ണ്യപൂർണ്ണതയിൽ നിമഗ്നനായി, വേദനയും കഷ്ടവും ക്ലേശവും ഏകാന്തതയും വിഗണിച്ച്, ആത്മാനന്ദത്തിൽ സദാ രമിച്ച്, ശാന്തനും മൗനിയും പ്രസന്നനുമായി, തൻെറ ആവാസമായ ഹിമാലയത്തെപ്പോലെ നിശ്ചലനായി വർത്തിക്കുന്ന മഹാദേവൻ ധ്യാനശീലരും സ്വാത്മനിരതരുമായവരുടെയെല്ലാം ആദർശപുരു

ഷനാണ്. തിന്മയും ലൗകികതയുമാകുന്ന വിഷസർപ്പങ്ങൾ അദ്ദേഹത്തിൻെറ ആനന്ദപൂർണ്ണമായ രൂപത്തെ വലയം ചെയ്യുന്നുണ്ടെങ്കിലും അവയ്ക്കു് അദ്ദേഹത്തെ ഉപദ്രവിക്കാനാവില്ല. മരണകാരണങ്ങൾ ഭയാവഹവും ആപൽക്കരവുമായ പല രൂപങ്ങളിൽ ചുഴവും വാഴുന്നുണ്ടെങ്കിലും അവയ്ക്ക് അദ്ദേഹത്തെ ഭയപ്പെടുത്താനാവില്ല. ശിവൻ ലോകത്തിൻെറയാകെ ഭാരോദ്വേഗങ്ങൾ ഏറെറടുക്കുകയും അന്യർക്ക് അമൃതത്വം നല്കാനായി അതിഘോരമായ വിഷം പാനം ചെയ്യുകയും ചെയ്യുന്നു. ശിവൻ പരഹിതത്തിനുവേണ്ടി ധനവും സുഖാനുഭവങ്ങളും എല്ലാം ത്യജിക്കുന്നു, പത്നിയെ തൻെറ തപശ്ചര്യകളിലും ഏകാന്തതയിലും പങ്കുകാരിയാക്കുന്നു, ആഭരണമായി ചാരവും പുലിത്തോലുംമാത്രം സ്വീകരിക്കുന്നു. ശിവൻ യോഗികളുടെ ഈശ്വരനാണ്. ശിവൻെറ ഗുണങ്ങൾ കീർത്തിച്ചുകൊണ്ടിരിക്കെ ഈ മഹാപുരുഷൻ തൻെറ ഇഷ്ടദേവതയുടെ പരമദിവ്യതയിൽ മുഴുകുകയും സമാധിസ്ഥനായി വളരെനേരം ബാഹ്യബോധമില്ലാതെ വർത്തിക്കുകയും ചെയ്യുന്നു.

പിന്നെ ചിലപ്പോൾ ഈ മഹാത്മാവ് കൃഷ്ണനെപ്പററി സംസാരിക്കും. അദ്ദേഹം കൃഷ്ണനെ പ്രേമസ്വരൂപനായി കാണുന്നു. അദ്ദേഹം പറയുന്നു: 'സാധാരണ ചിത്രീകരിക്കുന്ന മാതിരി കൃഷ്ണൻെറ മുഖം നോക്കു. അതൊരു പുരുഷൻേറതുപോലെയാണോ, അതോ സ്ത്രീകളുടേതുപോലെയോ? അതിൽ കാമത്തിൻെറ നിഴലോ പുരുഷൻെറ പരുഷതയുടെ സൂചനയോ ഉണ്ടോ? മൃദുലമായ ഒരു സ്ത്രീമുഖമാണ് കൃഷ്ണനുള്ളതു്. അതിൽ ഒരു ബാലകൻെറ പേലവസൗകുമാര്യവും ഒരു ബാലികയുടെ മുഗ്ദ്ധതയും നിറഞ്ഞിരിക്കുന്നു. തൻെറ ബഹുമുഖവും ബഹുരൂപവുമായ പ്രേമം കൊണ്ടു് അദ്ദേഹം ജനഹൃദയങ്ങളെ ഭക്തിമാർഗ്ഗത്തിലേയ്ക്കു തിരിച്ചു.' ദിവ്യപ്രേമത്തിനു് പരിശുദ്ധമായ ഏതൊരു മാനവബന്ധത്തിൻേറയും രൂപമെടുക്കാമെന്നു് സ്ഥാപിക്കുകയായിരുന്നു കൃഷ്ണൻെറ മഹത്തായ ജീവിതോദ്ദേശം. വൃദ്ധപിതാക്കളുടെ ഹൃദയവാത്സല്യം മുഴുവൻ തനതാക്കിയ വത്സലശിശുവായി, ജനങ്ങളുടേയും കൂട്ടുകാരുടേയും അത്യഗാധമായ പ്രേമവിശ്വാസങ്ങളാർജ്ജിച്ച വത്സലസഖിയും സുഹൃത്തുമായി; മധുരകോമളമായ ഉപദേശങ്ങളും പ്രേമപൂർവ്വമായ പ്രേരണയുംകൊണ്ടു് ഭക്തിപൂർവ്വം ആത്മാഹുതിയർപ്പിക്കാൻ ബാലികമാരേയും സ്ത്രീകളേയും പ്രചോദിപ്പിച്ചു; അങ്ങനെ പ്രേമഭക്തിയുടെ പരമാചാര്യനായി വിരാജിക്കുന്ന ശ്രീകൃഷ്ണൻ

അവിടുത്തെ സ്വഭാവത്തിൻെറ സൗന്ദര്യവും ആഴവും ഇന്നും ജനങ്ങൾക്കു് ശരിക്കറിയാനാവില്ല. ഭക്തിമാർഗ്ഗത്തിലെ മധുരഭാവവും സഖ്യഭാവവും അനുഭവിക്കാൻ ഗോപിയെപ്പോലെയും ഗോപനെപ്പോലെയും ഉടുത്തൊരുങ്ങിയ കഥ ആ മഹാത്മാവു പറയാറുണ്ടു്. ആ ഭക്തിപൂർണ്ണമായ സരളഹൃദയത്തിൽ എരിയുന്ന ഈശ്വരപ്രേമത്തിൻെറ തീവ്രതയിൽ അദ്ദേഹത്തിൻെറ ശരീരവും അംഗങ്ങളും പെട്ടെന്നു് ജഡീഭവിച്ചു് നിശ്ചലമാവുന്നു; അബോധാവസ്ഥ അദ്ദേഹത്തെ കീഴടക്കുന്നു; കണ്ണുകൾക്കു് കാഴ്ച നഷ്ടപ്പെടുന്നു; നിശ്ചലവും വിളർത്തതെങ്കിലും പുഞ്ചിരിതൂകുന്നതുമായ അദ്ദേഹത്തിൻെറ മുഖത്തു് കണ്ണീരൊഴുകുന്നു. ആ അബോധാവസ്ഥയിൽ ഒരതീന്ദ്രിയഭാവവും അർത്ഥവുമുണ്ടു്. ബാഹ്യബോധം തീരെയില്ലാതെ തൻെറ ആത്മാവിലദ്ദേഹം കാണുന്നതും അനുഭവിച്ചാനന്ദിക്കുന്നതും എന്തു് എന്നാക്കറിയാം? ഈശ്വരപ്രേമത്താലുണ്ടാവുന്ന ആ അബോധാവസ്ഥയുടെ ആഴം ആർക്കളക്കാൻ കഴിയും? ബാഹ്യലോകത്തിൽ നിശ്ചലപ്രാണനായിരിക്കെ അദ്ദേഹം എന്തോ കണ്ടും കേട്ടും ആനന്ദിക്കുന്നുണ്ടെന്നതിൽ സംശയമില്ല. ഇല്ലെങ്കിൽ, ആ അബോധാവസ്ഥക്കിടയിൽ എന്തിനാണദ്ദേഹം പൊടുന്നനെ കണ്ണീർ വാർക്കുന്നതു്, ഏററവും കഠിനഹൃദയങ്ങളെപ്പോലും ഉരുക്കുന്നതു്? മതപ്രഭാവത്തിനു് അധീനരായി കണ്ണീർ പൊഴിച്ചിട്ടില്ലാത്ത കണ്ണുകളിൽ നീർ നിറയ്ക്കുമാറു് ശക്തിയും ദൈന്യവും നിറഞ്ഞ പ്രാർത്ഥനകളും പാട്ടുകളും പ്രവചനങ്ങളും മൊഴിയുന്നതുമെങ്ങനെ?

മററുചിലപ്പോൾ കാളിയെപ്പററി സംസാരിക്കും; കാളിയെ അദ്ദേഹം അമ്മയെന്നു വിളിക്കുന്നു. സ്ത്രീസ്വഭാവപ്രഭാവങ്ങളിലൂടെ അഭിവ്യക്തമാവുന്ന ഈശ്വരശക്തിയുടെ സജീവസ്വരൂപമാണ് അമ്മ. ദൈവികപ്രകൃതിയിലെ സ്ത്രീതത്ത്വമാണു കാളി. അവൾ എല്ലാ പരമാധികാരികളേയും അടക്കി ഭരിക്കുന്നു, അവൾ ഭർത്താ

വിനെ നിലത്തുവീഴ്ത്തി തൻെറ കാലടി അദ്ദേഹത്തിൻെറ മാറിലമർത്തുന്നു. അവരം സർവ്വ ജീവികളേയും മുഗ്ദ്ധരാക്കി അടക്കിനിർത്തുന്നു. എന്നാലും അവരം സൃഷ്ടിയുടെ മാതാവാണ്. അമ്മയെന്നു കരുതി ചരണങ്ങളിലഭയം തേടി വരുന്ന കുട്ടികളെ ഉദ്ധരിക്കാനും സംരക്ഷിക്കാനും കഴിയും എന്നതിന്നൊരു പ്രതിജ്ഞയാണ് അവളുടെ അമേയശക്തി. അവളുടെ മാതൃസഹജമായ ആകാംക്ഷ ഭക്തഹൃദയങ്ങളിൽ ഏററവും മൃദുലമായ മാതൃവാത്സല്യമുണർത്തുന്നു. മാതൃവാത്സല്യ പരമായ ഗാനങ്ങളിൽ ഏററവും അത്ഭുതകരമായവ പാടിയ രാമപ്രസാദസേനൻെറ പ്രചോദനം കാളീപൂജയുടെ പ്രാധാന്യത്തിനും ഫലദായിത്വത്തിനും അസാധാരണ തെളിവു നല്കുന്നു. നമ്മുടെ സന്ന്യാസിയുടെ കാഴ്ചയിൽ ശക്തിപൂജയെന്നാൽ സ്ത്രീസ്വഭാവപ്രഭാവങ്ങളിലൂടെ കാണാവുന്ന ഈശ്വരൻെറ മാതൃത്വത്തിനു മുമ്പിൽ ശിശുസഹജമായ അത്യാനന്ദനിർഭരമായ സർവ്വാത്മസമർപ്പണമാണ്. അതുകൊണ്ടു് നമ്മുടെ സ്നേഹിതൻ സ്ത്രീകളുമായി ലൗകികമായ എല്ലാ ബന്ധങ്ങളും പരിത്യജിച്ചിരിക്കുന്നു. അദ്ദേഹത്തിനു ഭാര്യയുണ്ടു്; പക്ഷേ അവരെ മാതാവായി കാണുന്നു. സ്വയം മകനെന്നു കരുതുന്ന ഒരു പുരുഷന്നല്ലാതെ സ്ത്രീയെ ജയിക്കാനാവില്ലെന്നു് അദ്ദേഹം പറയുന്നു. സ്ത്രീ ലോകത്തെ മുഴുവൻ മുഗ്ദ്ധമാക്കി ഈശ്വരനിൽനിന്നകററി നിർത്തുന്നു. അത്യുന്നതരും പരിശുദ്ധരുമായ മഹാത്മാക്കരംപോലും സ്ത്രീയുടെ അവാച്യമായ ശക്തിമൂലം പാപത്തിലേയ്ക്കും ഇന്ദ്രിയസുഖേച്ഛയിലേയ്ക്കും പ്രകർഷിതരായിട്ടുണ്ടു്. കാമത്തിനെ പരിപൂർണ്ണം ജയിക്കുകയായിരുന്നു അദ്ദേഹത്തിൻെറ ആജീവനാന്താഭിലാഷം. ചിലപ്പോരം കാമത്തെ ജയിക്കാൻവേണ്ടി പുഴവക്കത്തെ തപോവാടിയിൽ വെച്ചു് അദ്ദേഹം ഉറക്കെ നിലവിളിച്ചു മൊഴിഞ്ഞ ഹൃദയഭേദിയായ അപേക്ഷകളും പ്രാർത്ഥനകളും വലിയ ആരംക്കൂട്ടത്തെ ആകർഷിച്ചു. അദ്ദേഹം കരഞ്ഞപ്പോരം അവരും കരഞ്ഞു: അവർ അദ്ദേഹത്തെ അനുഗ്രഹിച്ചു് സർവ്വാത്മനാ വിജയം നേന്നു.

താൻ ഭയപ്പെട്ടിരുന്ന വിഷയേച്ഛ എന്ന തിന്മയിൽനിന്നു് അദ്ദേഹം വിജയകരമായി രക്ഷപ്പെട്ടിട്ടുണ്ടു്. ഏതൊരമ്മയോടു് അദ്ദേഹം പ്രാർത്ഥിച്ചുവോ ആ കാളീദേവി എല്ലാ സ്ത്രീകളേയും തൻെറ സ്വരൂപമായി അദ്ദേഹത്തിന്നു് കാണിച്ചുകൊടുത്തു. അതുകൊണ്ടു് സ്ത്രീവർഗ്ഗത്തിൽപ്പെട്ട ഏതൊരാളേയും ആ മഹാപുരുഷൻ ഇപ്പോരം തൻെറ മാതാവായി കാണുന്നു. അദ്ദേഹം സ്ത്രീകളേയും ചെറിയ പെൺകുട്ടികളേയും തല നിലത്തു മുട്ടിച്ചു് വന്ദിക്കുന്നു; പലരേയും അദ്ദേഹം മകൻ അമ്മയെ എന്നപോലെ ആരാധിച്ചിട്ടുണ്ടു്. സ്ത്രീകളോടുള്ള അദ്ദേഹത്തിൻെറ മനോഭാവങ്ങളുടെ പരിശുദ്ധി അനന്യസുലഭവും മററുള്ളവക്കൊരു മാതൃകയുമാണ്. പാശ്ചാത്യധാരണക്കെതിരായ ആ മനോഭാവം പൂർണ്ണമായും പരമ്പരാഗതമായും ഉജ്ജ്വലമായും ഭാരതീയമാണ്. അതെ ഹിന്ദുവിനു് സ്ത്രീകളെ മാനിക്കാൻ കഴിയും.

പരമഹംസൻ പറയും: 'എൻെറ അച്ഛൻ രാമഭക്തനായിരുന്നു. ആ വിശ്വാസം ഞാനും സ്വീകരിച്ചിട്ടുണ്ടു്. എൻെറ അച്ഛൻെറ ഭക്തിയെപ്പററി ആലോചിക്കുമ്പോരം തൻെറ ഇഷ്ടദേവതയെ ആരാധിക്കാൻ അദ്ദേഹമുപയോഗിച്ച പുഷ്പങ്ങരം വീണ്ടും എൻെറ ഹൃദയത്തിൽ വിരിയുകയും ഹൃദയത്തെ ദിവ്യഗന്ധപൂരിതമാക്കുകയും ചെയ്യുന്നു.' സത്യസന്ധനും കർത്തവ്യനിരതനുമായ മകൻ, വിശ്വസ്തനായ നല്ല ഭർത്താവു്, നീതിമാനും പിതൃസമനുമായ രാജാവു്, ദൃഢനും വത്സലനുമായ സ്നേഹിതൻ – ഇങ്ങനെയുള്ള രാമനെ അദ്ദേഹം സ്വാമിഭക്തിയുററ ഒരു വിശ്വസ്തഭൃത്യൻെറ പ്രേമത്തോടും തികഞ്ഞ ഭക്തിയോടുംകൂടി ആരാധിക്കുന്നു. ഏതൊരു യജമാനൻെറ പ്രേമപാത്രമാകാനുള്ള അവകാശം വിശ്വസ്തനും പ്രിയനുമായ ഭൃത്യന്നു് പൂർണ്ണമായ പ്രതിഫലമാണോ, ഏതൊരു യജമാനൻെറ ഹൃദ്യവും അതുല്യവുമായ സേവനത്തിൽ ജീവൻ ബലികൊടുക്കുന്നതു ഭൃത്യന്നു് ആനന്ദകരമായ ഒരു കൃത്യമാണോ, ഏതൊരു യജമാനൻ സ്വഭൃത്യൻെറ ശരീരപ്രാണങ്ങളെ സംപൂർണ്ണം സ്വീയമാക്കിയിട്ടുണ്ടോ, ആരുടെ പരിശുദ്ധവും ഉജ്ജ്വലവുമായ ജീവിതസാരത്തെക്കുറിച്ചു ധ്യാനിക്കുന്നതു് ലാഭാലാഭചിന്തകളെയെല്ലാം അതിക്രമിക്കുന്നുവോ, അങ്ങനെയുള്ള ഒരു നാഥനായിട്ടാണു് രാമകൃഷ്ണൻ രാമനെ കാണുന്നതു്. തൻെറ നാഥൻെറ കൃത്യത്തിൽ അർപ്പിതാത്മാവായി, മരണത്തേയും ആപത്തുകളേയും പ്രതിഫലേച്ഛയേയും ഒരുപോലെ ചവിട്ടിത്തള്ളിയ, അലൗകി

കമായ പ്രേമാഭിമാനങ്ങളാലും മനുഷ്യാതീതമായ വിശ്വസ്തതയാലും പ്രചോദിതനായ, രാമന്റെ പ്രശസ്താനുചരനായ ഹനുമാനാണ് അദ്ദേഹത്തിന് ഒരു വിശ്വസ്തഭൃത്യന്റെ മാതൃക. ലോഭമെന്ന ദോഷത്തിൽനിന്നും തന്റെ ജീവിതത്തെ വിമുക്തമാക്കാനാണ് അദ്ദേഹം പിന്നെ പ്രയത്നിച്ചതു്. പണം കാണുമ്പോൾ അദ്ദേഹത്തിൽ അസാമാന്യമായ ഭയം ജനിക്കുന്നു. കാമിനീകാഞ്ചനത്യാഗമാണു പരമഹംസന്റെ അതുല്യമായ സ്വഭാവശുദ്ധിയുടെ പൂർണ്ണരഹസ്യം. വളരെക്കാലം അദ്ദേഹം ഒരസാധാരണനിയമമനുഷ്ഠിച്ചു; ഒരു കൈയിൽ ഒരു സ്വർണ്ണശകലവും മറേറതിൽ ഒരു മണ്ണുരുളയുമെടുത്തു് രണ്ടിലും നോക്കി സ്വർണ്ണത്തെ മണ്ണെന്നും മണ്ണിനെ സ്വർണ്ണമെന്നും മാറിമാറി വിളിച്ച് സ്വർണ്ണവും മണ്ണും തമ്മിലുള്ള വ്യത്യാസം മുഴുവൻ മായുന്നതുവരെ രണ്ടുവസ്തുക്കളും അന്യോന്യം കൈയ്മാറും. പരിപൂർണ്ണമായ അലൗകികത്വവും ലാഭേച്ഛയിൽ നിന്നുള്ള വിമുക്തിയുമാണ് അദ്ദേഹത്തിന്റെ സേവനാദർശം. രാമനാണ് സർവ്വോത്തമനും പ്രേമപൂർണ്ണനുമായ നാഥനെന്നതുകൊണ്ടു് അദ്ദേഹം രാമനെ സ്നേഹിക്കുകയും സേവിക്കുകയും ചെയ്യുന്നു. പരിശുദ്ധതമമായ പ്രേമവും അത്യന്തം നിഃസ്വാത്ഥമായ വിശ്വസ്തതയുമാണ് യഥാർത്ഥ സന്ന്യാസിയുടെ സേവനം. ഈ ഹാർദ്ദമായ ഭക്തി പ്രകാശിപ്പിക്കുന്നതായി അദ്ദേഹം പാടുന്ന ചില പാട്ടുകൾ അത്യന്തം ദൈന്യഭാവമാർന്നവയാണ്. നാം പലപ്പോഴും എത്ര ശ്രദ്ധാശൂന്യരാണെന്നു് അതു കാണിക്കുന്നു.

ഈ ബഹുമാനം ഹിന്ദുമതത്തിൽ മാത്രം ഒതുങ്ങിനില്ക്കുന്നില്ല. സർവ്വശക്തനായ അല്ലാഹു് എന്ന മുഹമ്മദീയാദർശം സാക്ഷാത്കരിക്കുന്നതിനായി അദ്ദേഹം പല ദിവസം വിവിധ വ്രതങ്ങളനുഷ്ഠിച്ചു. അദ്ദേഹം താടിനീട്ടി, മുസ്ലീമുകളുടേതുമാതിരി പാകംചെയ്ത ഭക്ഷണംകഴിച്ചു, തുടർച്ചയായി കൊറാൻ വാക്യങ്ങളുരുവിട്ടു. അദ്ദേഹത്തിനു കൃസ്തുവിനോടുള്ള ബഹുമാനം അഗാധവും കലർപ്പില്ലാത്തതുമാണ്. യേശുവിന്റെ പേരു കേൾക്കുമ്പോൾ അദ്ദേഹം തലകുനിക്കുന്നു; യേശു ദൈവപുത്രനാണെന്ന വാദം മാനിക്കുന്നു. ഒന്നോ രണ്ടോ തവണ അദ്ദേഹം കൃസ്ത്യൻ ദേവാലയങ്ങൾ സന്ദർശിച്ചുവെന്നു് കരുതപ്പെടുന്നു. ഏതുവിധത്തിലും ഈ ആശയങ്ങൾ, മഹാനായ ഈ ഹിന്ദുസന്ന്യാസിയുടെ സർവ്വാശ്ലേഷിയായ മതസംസ്കാരം വെളിപ്പെടുത്തുന്നു.

മുകളിൽ കാണിച്ച ഓരോ ആരാധനാരീതിയും പരമഹംസനു് മതത്തിന്റെ സജീവവും അത്യന്തം ആത്മാർത്ഥവുമായ ഓരോ തത്ത്വമാണ്. ഭക്തിയുടെ ഇപ്പോഴത്തെ സർവ്വാശ്ലേഷകാവസ്ഥയിൽ അദ്ദേഹം എത്തിച്ചേർന്ന സാധനാനുഷ്ഠാനങ്ങളുടെ വിവരണം പ്രകാശിപ്പിക്കാൻ സാധിക്കില്ലെങ്കിലും, അതു് അത്യന്തം അത്ഭുതകരമാണ്. അദ്ദേഹം ഒന്നും എഴുതുന്നില്ല; വാദിക്കുന്നതു് നന്നെ കുറവു്; ഒന്നും ഉപദേശിക്കാനൊരുമ്പെടുന്നില്ല. ഭാവാവേശപൂർണ്ണമായ ആദ്ധ്യാത്മികപ്രസ്താവങ്ങളിലൂടെ അദ്ദേഹം സർവ്വദാ സ്വീയാനുഭവങ്ങൾ പകർന്നുകൊണ്ടിരിക്കുന്നു; അതിമധുരമായി പാടുന്നു; അസാധാരണ ജ്ഞാനമുൾക്കൊണ്ട കാര്യങ്ങൾ പറയുന്നു; അധ്യാത്മശാസ്ത്രങ്ങളിലെ അതിദുർഗ്രഹഭാഗങ്ങളിൽ സ്വയമറിയാതെ അത്ഭുതകരമായ പ്രകാശധാര പരത്തുന്നു. സരളവും അക്ഷരാഭ്യാസവിഹീനവുമായ തന്റെ ജീവിതത്തോടു തട്ടിച്ചു നോക്കുമ്പോൾ അസാധാരണമായിത്തോന്നുന്ന താത്ത്വികവൈശദ്യത്തോടെ അദ്ദേഹം, സാധാരണക്കാർ ആചരിക്കുന്ന ഹിന്ദുധർമ്മത്തിന്റെ അടിസ്ഥാനതത്ത്വങ്ങളെ വെളിയിൽ കൊണ്ടുവരുന്നു. ഈ അവതാരങ്ങൾ നിത്യബുദ്ധവും ആനന്ദപൂർണ്ണവും അചലവും അരൂപവുമായ അഖണ്ഡസച്ചിദാനന്ദത്തിന്റെ അപാരവും അനന്തവുമായ സച്ചിദാനന്ദ–സത്യജ്ഞാനാനന്ദ– സമുദ്രത്തിന്റെ,ശക്തികളും ലീലകളും മാത്രമാണെന്നു് അദ്ദേഹം പറയുന്നു.

അദ്ദേഹം പറയുന്നതൊക്കെ എഴുതിവെയ്ക്കുകയാണെങ്കിൽ അതു് അന്യാദൃശവും അത്ഭുതകരവുമായ ഒരു ജ്ഞാനനിധിയായിത്തീരും. അദ്ദേഹം ആളുകളേയും വസ്തുക്കളേയും പററി പറയുന്നതൊക്കെ പ്രസിദ്ധീകരിക്കുകയാണെങ്കിൽ, പ്രവാചകത്വത്തിന്റെ കാലം, പുരാതനമായ, അനഭ്യസ്തമായ ജ്ഞാനത്തിന്റെ കാലം, വീണ്ടും വന്നുചേർന്നു എന്നു വിചാരിക്കും. പക്ഷേ അദ്ദേഹത്തിന്റെ വാക്കുകൾ ഇംഗ്ലീഷിലാക്കുക വളരെ വിഷമമാണ്.

ഹിന്ദുമതത്തിന്റെ ആഴത്തിനും അഴകിനും ഒരു സജീവനിദർശനമാണ് ഈ പരിശുദ്ധസത് പുരുഷൻ. അദ്ദേഹം തന്റെ ശരീരത്തെ അപ്പാടെ നിയന്ത്രിച്ചിരിക്കുന്നു. അദ്ദേഹത്തിൽ നിറയെ ആത്മാവാണ്; മതയാഥാർത്ഥ്യമാണ്, ആനന്ദമാണ്, അനുഗൃഹീതമായ പരിശുദ്ധിയാണ്. സിദ്ധനായ ഹിന്ദുസന്ന്യാസിയെന്ന നിലയ്ക്ക് അദ്ദേഹം ലോകത്തിന്റെ നിസ്സാരതയ്ക്കും മിഥ്യാത്വത്തിനും സാക്ഷിയാണ്. അദ്ദേഹത്തിന്റെ പ്രസ്താവങ്ങൾ ഏതു ഹിന്ദുവിന്റെ ഗംഭീരഹൃദയത്തിലും പ്രവേശിക്കുന്നു. ആ എളിയ ജീവിതത്തിൽ ഈശ്വരനെപ്പററിയല്ലാതെ വേറെ ചിന്തയില്ല. മററു ജോലിയില്ല. വേറെ ബന്ധമില്ല, സ്നേഹിതരില്ല, അദ്ദേഹത്തിനു് ഈശ്വരൻ മാത്രം മതിതാനും. കറയററ പരിശുദ്ധി, ആഴമേറിയ അവാച്യാനന്ദം, പഠിച്ചുണ്ടാക്കാത്ത അനന്തജ്ഞാനം, ശിശുസഹജമായ ശാന്തിയും സർവ്വരോടും പ്രേമവും,സർവ്വാശ്ലേഷിയും അതിശക്തവുമായ ഈശ്വരപ്രേമം ഇതാണദ്ദേഹത്തിന്റെ ഒരേയൊരു പ്രതിഫലം. ഈ പ്രതിഫലം അദ്ദേഹം ദീർഘകാലം അനുഭവിക്കാനിടവരട്ടെ! നമ്മുടെ ധാർമ്മികജീവിതാദർശം വിഭിന്നമാണ്; എന്നാൽ അദ്ദേഹത്തെ നമുക്കു തന്നിരിക്കുന്നേടത്തോളം കാലം നമുക്കു് അദ്ദേഹത്തിന്റെ കാല്ക്കലിരുന്നു് പരിശുദ്ധി, അലൗകികത്വം, ആദ്ധ്യാത്മികത്വം, ഈശ്വരപ്രേമോന്മത്തത എന്നിവയുടെ ദിവ്യതത്ത്വങ്ങൾ പഠിച്ചു കൃതാർത്ഥരാകാം.

—വിവർത്തകൻ: എസ്. വി. ഉണ്ണികൃഷ്ണൻ

---

# മീനാക്ഷീസ്തോത്രം

**ടി. ആർ. നായർ**

കാമാരിഹൃത്കേകിവിലാസകർത്രീ
കാദംബിനീ കാപി കൃപാംബുദാത്രീ
കല്യാസ്തി സാ മേ കദനാപഹർത്രീ
കല്യാണവർഷം കിരതാത് സവിത്രീ.

പത്മസ്ഥിതാ പത്മജസൃഷ്ട്യഭൂമിഃ
പ്രഭാതഭാസ്വത്സുഷമൈകഭൂമിഃ
പുരോഗതാ യാ പുരുപുണ്യപൂർണ്ണാം
പ്രണൌമി താം പർവ്വതരാജകന്യാം.

വാണീമയി, ത്വദ്വിജയാപദാന-
വേണീം വിഗാഹ്യാത്പുളകാവൃതാംഗഃ
വാണീവിഹീനോऽപി വിചക്ഷണഃ സൻ
നാണീയസീം ശക്തിമവാപ്നുയാം കിം ?

സ്തന്യേന യേഷാം തവ കാവ്യമാസീത്
താംബൂലസാരേണ തഥാപരേഷാം
ധ്യായാമ്യതസ്ത്വാം പദഭക്തികാമോ
ധരാധരേന്ദ്രപ്രഭവാം ഭവാനീം.

കിം വാ ഭവദ്ഭക്തിഭരേണ സമ്യക്
കാവ്യാനി കർത്തും പ്രഭവേയമംബ!
കുലാദ്രികന്യേ, കരുണാകടാക്ഷ-
കണാശ്ച തേ വർണ്ണ്യഗണാ ഭവന്തി.

അംബ, പ്രഭാവാത് കവനാത്മികാപി
സമ്പത്സ്വരൂപിണ്യസി യത്തദേവ,
ഡിംഭസ്യ സാന്ത്വം മമ കിന്ത്വശക്തഃ
കിം പദ്യനിർമ്മാണവിചക്ഷണഃ സ്യാം ?

മീനാക്ഷി, മാതർമ്മധുരാനികേതാ-
മാനന്ദഭൃതാം ഭവതീമഭൃതാം
മാനാവദാതാം കലയാമി പൂതാം
മാനാദപേതാം മനസാऽഭ്യുപേതാം.

അഹം മഹാപുണ്യകൃദഗ്രണീര-
പ്യഭൂവമദ്യ ത്വദനുഗ്രഹേണ
ആഹോസ്വിദാമ്നായനിഗൂഢരൂപാ-
മാലോകയാമ്യത്ര കഥം പുരസ്താത് ?

കല്യാണി, ബാലം കമനീയഫുല്ല-
കരാംബുജേനാനുജിഘൃക്ഷുരത്ര
കുമാരകം മാം ജയസീതി മന്യേ
കൈവല്യകാമോ ഭവദാത്മജന്മാ.

# ജീവന്മുക്തിവിവേകം—8

ജീ. ബാലകൃഷ്ണൻനായർ

## ഗീതയിലെ ഗുണാതീതവിവരണം

ജീവന്മുക്തനെ ഗുണാതീതൻ എന്നും വിളിക്കാറുണ്ടു്. ഗീത പതിന്നാലാം അദ്ധ്യായത്തിന്റെ അന്ത്യഭാഗത്തിൽ ഭഗവാൻ ഗുണാതീതലക്ഷണം വിവരിക്കുന്നു. സത്ത്വം, രജസ്സ്, തമസ്സ് എന്നീ ത്രിഗുണങ്ങളെക്കുറിച്ചുള്ള വിശദമായ പ്രതിപാദനം കേട്ടശേഷം അർജ്ജുനൻ ചോദിച്ചു: 'ത്രിഗുണങ്ങളെ കടന്നവനാണല്ലോ മുക്തൻ. ഭഗവൻ, ഗുണാതീതനെ ഏതെല്ലാം ലക്ഷണങ്ങൾകൊണ്ടു് തിരിച്ചറിയാൻ കഴിയും? അദ്ദേഹത്തിന്റെ ആചാരവിചാരങ്ങൾ എന്തൊക്കെയായിരിക്കും? ഏതെല്ലാം സാധനങ്ങൾ കൊണ്ടാണു് ഈ ത്രിഗുണങ്ങളെ കടക്കാൻ കഴിയുക?' സത്ത്വരജസ്തമോഗുണങ്ങൾ കൂടിക്കലർന്നുള്ള പരിണാമവിശേഷങ്ങളാണു് സമസ്തസംസാരത്തെയും പ്രവർത്തിപ്പിച്ചുകൊണ്ടിരിക്കുന്നതു്. അതുകൊണ്ടു് ഗുണാതീതൻ എന്നതിനു് സംസാരത്തെ കടന്നവൻ എന്നാണർത്ഥം. അതുതന്നെയാണു് ജീവന്മുക്തി. അർജ്ജുനന്റെ ചോദ്യത്തിനു ഭഗവാൻ മറുപടി നൽകി. സത്യത്തെ നേരിട്ടു കാട്ടിത്തരുന്നതും ഹൃദയം നിറഞ്ഞു കവിയുന്നതുമായ പ്രകാശമാണു് സത്ത്വഗുണത്തിന്റെ സ്വഭാവം. രാഗദ്വേഷങ്ങളിൽക്കൂടി തൃഷ്ണാസംഗദോഷങ്ങളുളവാക്കി ചിത്തത്തെ ഭ്രമിപ്പിക്കുന്ന പ്രവൃത്തിയാണു് രജോഗുണത്തിന്റെ സ്വഭാവം. സത്യത്തെ പാടെ മറച്ചുകളഞ്ഞിട്ടു് ജീവിതത്തെ അടിക്കടി പതിപ്പിക്കുന്ന മോഹമാണു് തമോഗുണസ്വഭാവം. ജാഗ്രത്സ്വപ്നങ്ങളിൽ ഈ ഗുണങ്ങൾ പ്രവർത്തിക്കുന്നു. ഗാഢനിദ്ര, സമാധി, ശൂന്യചിത്തവൃത്തി എന്നീ അവസ്ഥകളിൽ ഗുണങ്ങൾ നിവർത്തിക്കുന്നു. ഗുണങ്ങളുടെ പ്രവൃത്തി രണ്ടു വിധമാണു്: അനുകൂലമെന്നും പ്രതികൂലമെന്നും. സത്യമറിയാത്ത മടയൻ ഉണർന്നിരിക്കുമ്പോൾ അനുകൂലപ്രവൃത്തികളെ ആഗ്രഹിക്കുകയും പ്രതികൂലപ്രവൃത്തികളെ വെറുക്കുകയും ചെയ്യുന്നു. ഗുണാതീതനാകട്ടെ ഗുണപ്രവർത്തനങ്ങളിൽ അനുകൂലപ്രതികൂലഭാവങ്ങളെ ആരോപിക്കാതിരിക്കുന്നതുകൊണ്ടു് അദ്ദേഹത്തിനു് ആഗ്രഹമോ വെറുപ്പോ ഉണ്ടാകുന്നില്ല. രണ്ടുപേർ തമ്മിൽ കലഹിക്കുമ്പോൾ ഉദാസീനനായി നോക്കിനിൽക്കുന്ന ഒരാളിന്റെ സ്ഥിതിയാണു് അനുകൂലപ്രതികൂലങ്ങളായ ഗുണപ്രവർത്തനങ്ങളിൽ ഗുണാതീതനുള്ളതു്. ഉദാസീനനായി നോക്കിനിൽക്കുന്ന മൂന്നാമൻ പരസ്പരം കലഹിക്കുന്നവരുടെ ജയാപജയങ്ങൾകൊണ്ടൊന്നും ചലിപ്പിക്കപ്പെടുന്നില്ല. ഗുണങ്ങളാണു് ഗുണങ്ങളിൽ പ്രവർത്തിക്കുന്നതു്. നിത്യമുക്തനായ താൻ ഗുണങ്ങൾക്കു് ഉപരിയാണു് എന്നനുഭവിച്ചറിയുന്ന ഗുണാതീതനും അതുപോലെ ലോകകാര്യങ്ങളിൽ അചഞ്ചലനായി വർത്തിക്കുന്നു. ഗുണചലനങ്ങളിൽ 'ഞാനാണു് പ്രവർത്തിക്കുന്നതു്,' എന്ന ഭ്രമമാണു് വിചലനം. ഗുണാതീതനു് അതില്ല. ഗുണങ്ങൾ പ്രവർത്തിക്കുന്നുവെന്നല്ലാതെ അവയുമായി തനിക്കു ബന്ധമുണ്ടെന്നു് ഗുണാതീതൻ കരുതുന്നില്ല. ഗുണാതീതന്റെ ആചരണങ്ങൾ എങ്ങനെയാണെന്നുള്ള ചോദ്യത്തിനുത്തരമാണിതു്. ഇനി ഗുണാതീതനെ തിരിച്ചറിയുവാനുള്ള ലക്ഷണങ്ങളാണു് പറയുന്നതു്.

സുഖത്തിലും ദുഃഖത്തിലും അദ്ദേഹം സമഭാവം പുലർത്തുന്നു കാണാം. ആത്മദർശനം കൊണ്ടുണ്ടാകുന്ന സുഖത്തിൽ എപ്പോഴും ലീനനായിരിക്കും. മൺകട്ടയും സ്വർണ്ണക്കട്ടയും അദ്ദേഹത്തിനു തുല്യമാണു്. പ്രിയം വന്നാലും അപ്രിയം വന്നാലും ഭേദമില്ല. നിന്ദിച്ചാലും സ്തുതിച്ചാലും മാററമില്ല. മാനാപമാനങ്ങളെയും ശത്രുമിത്രങ്ങളെയും ഒന്നുപോലെ കരുതും. ഒന്നും അങ്ങോട്ടു ചെന്നേറെടുക്കുകയില്ല. ഇതൊക്കെയാണു് ഗുണാതീതനെ തിരിച്ചറിയാനുള്ള ലക്ഷണങ്ങൾ. ഇനിയും ഗുണാതീതപദം എങ്ങനെ

നേടാമെന്നല്ലേ? പറയാം. ഒരു നിമിഷവും വിട്ടുപോകാത്ത ഈശ്വരസ്മരണയോടുകൂടിയ ജ്ഞാനധ്യാനാഭ്യാസങ്ങളാംകൊണ്ടു് പരമാത്മ സേവചെയ്യുക മാത്രമാണ്ട് ഗുണാതീതനാകാനുള്ള ഒരേ ഒരു വഴി.

## ബ്രാഹ്മണലക്ഷണം

ബ്രാഹ്മണനും ഗുണാതീതനും ഒന്നുതന്നെ. ബ്രഹ്മജ്ഞാനിയെയാണ്ട് ബ്രാഹ്മണനെന്നു വിളിക്കുന്നതെന്നു് ഉപനിഷത്തുകളിൽ വിവരിച്ചിട്ടുണ്ടു്. ബ്രഹ്മജ്ഞാനിക്കു മാത്രമേ വിദ്വത് സന്ന്യാസത്തിനർഹതയുള്ളൂ. ജന്മനാ കിട്ടിയ ശരീരത്തോടുകൂടി സഞ്ചരിക്കുന്നുവെന്നല്ലാതെ അതിനെ സുഖിപ്പിക്കുവാൻ പരമഹംസൻ ഒന്നും ആരിൽനിന്നും സ്വീകരിക്കാറില്ല. വ്യാസൻ ബ്രാഹ്മണലക്ഷണം വിവരിക്കുന്നതു നോക്കുക: ഉത്തരീയമില്ലാതെ സഞ്ചരിക്കുകയും തറയിൽ ഒന്നും വിരിക്കാതെ കിടക്കുകയും ചെയ്യുന്നവനാണ്ട് ബ്രാഹ്മണൻ. കൈയ്കളാണ്ട് അദ്ദേഹത്തിനു തലയിണ. ഇങ്ങനെ സദാ ശാന്തനായി വർത്തിക്കുന്ന പുരുഷനെ ദേവന്മാർ ബ്രാഹ്മണനെന്നു വിളിക്കുന്നു. അപരിഗ്രഹമാണ്ട് ബ്രാഹ്മണന്റെ പ്രധാന ലക്ഷണമെന്നു് ചുരുക്കം. വ്യാസൻ തുടരുന്നു:

യേന കേനചിദാച്ഛന്നോ യേന കേനചിദാശിതഃ
യത്രകചനശായീസ്യാത് തം ദേവാ ബ്രാഹ്മണംവിദുഃ.

കിട്ടുന്നതുകൊണ്ടു പുതയ്ക്കുക, കിട്ടുന്നതു ഭക്ഷിക്കുക, എവിടെയെങ്കിലും കിടക്കുക ഈ ലക്ഷണങ്ങളുള്ളയാളിനെ ദേവന്മാർ ബ്രാഹ്മണനെന്നു വിളിക്കുന്നു. ദേഹത്തെ നിലനിർത്താൻ അശനാച്ഛാദനശയനങ്ങളാം ആവശ്യമാണെങ്കിലും അവയിലൊന്നും ഗുണദോഷചിന്ത ലേശവുമില്ലാത്തയാളാണ്ട് ബ്രാഹ്മണനെന്നു ഭാവം. സമബുദ്ധിയുള്ളയാളംക്കു് ഉദരപൂരണം, ശരീരപുഷ്ടി ഇവയെക്കുറിച്ചുള്ള ചിന്ത നിഷ്പ്രയോജനമാണ്ട്. അവക്കു് അത്തരം ഗുണദോഷചിന്തകളാം ചിത്തദോഷങ്ങളാണ്ട്. അതുകൊണ്ടാണ്ട് ഭാഗവതം ഇങ്ങനെ പറയുന്നതു്:

കിം വർണ്ണിതേന ബഹുനാ
ലക്ഷണം ഗുണദോഷയോഃ
ഗുണദോഷദൃശിർദ്ദോഷോ
ഗുണസ്തൂഭയവർജ്ജിതഃ.

എന്തിനധികം പറയുന്നു ? ഗുണദോഷങ്ങളുടെ ലക്ഷണം അങ്ങനെ പറഞ്ഞിട്ടു കാര്യമില്ല; ഗുണദോഷചിന്തയാണ്ട് ദോഷം. ഗുണദോഷചിന്തയില്ലായ്മയാണ്ട് ഗുണം. ജ്ഞാനോപദേശംകൊണ്ടു് ജനങ്ങളെ അനുഗ്രഹിക്കാനായി ഉത്തമനെന്നു ബോദ്ധ്യപ്പെടുത്താൻ ഒരു ബ്രാഹ്മണൻ ദണ്ഡവും കൗപീനവും ധരിക്കേണ്ടതാണ്ട്. ഇതു് വേദവും അനുവദിക്കുന്നു. അനുഗ്രഹത്തിനു വേണ്ടിപ്പോലും ബ്രാഹ്മണൻ ഗൃഹകൃത്യാദിസംഭാഷണങ്ങളിൽ ഏർപ്പെടേണ്ടതില്ല; നേരേമറിച്ചു ബ്രഹ്മധ്യാനപരനായിത്തന്നെ വർത്തിക്കേണ്ടതാണ്ട്. 'ആത്മാവിനെ മാത്രമേ അറിയേണ്ടു; മററു വാക്കുകളൊക്കെ ഉപേക്ഷിക്കേണ്ടതാണ്ട്,' എന്നു് മുണ്ഡകോപനിഷത്തും അനുശാസിക്കുന്നു. ബൃഹദാരണ്യകോപനിഷത്തു പറയുന്നതു് നോക്കുക:

തമേവ ധീരോ വിജ്ഞായ
പ്രജ്ഞാം കുർവ്വീത ബ്രാഹ്മണഃ
നാനുധ്യായാദ് ബഹൂൻ ശബ്ദാൻ
വാചോവിഗ്ലാപനം ഹി തത്.

ധീരനായ ബ്രാഹ്മണൻ ആത്മസത്യത്തെ മാത്രമേ അറിയാവൂ. അതിനെ മാത്രമേ അനുഭവിക്കാവൂ. മററധികം ശബ്ദങ്ങളൊന്നും ധ്യാനിച്ചുകൊണ്ടിരിക്കാൻ പാടില്ല. മററു ശബ്ദങ്ങളാം ധ്യാനിക്കുന്നതു് വാക്കിനെ കളങ്കപ്പെടുത്തുകയായിരിക്കും. ബ്രഹ്മോപദേശം അന്യവാക്കല്ലാത്തതുകൊണ്ടു് ധ്യാനവിരോധിയായി ഭവിക്കുന്നില്ല. ഏകാകിയായിരിക്കുമ്പോളാം ധ്യാനം നിർവ്വിഘ്നമായി ഭവിക്കുന്നു. സ്മൃതിയും മറെറാരിടത്തിങ്ങനെ പറയുന്നു: 'ഭിക്ഷു മുൻപറഞ്ഞപോലെ ഏകാകിയായിരിക്കേണ്ടതാണ്ട്. രണ്ടുപേരുണ്ടെന്നു വന്നാൽ അതൊരിണയായി. മൂന്നു പേരാണെങ്കിൽ ഗ്രാമത്തിനു തുല്യമായി. മൂന്നിലധികമായാലോ അതൊരു പട്ടണം പോലെതന്നെ ആയിത്തീരും. ഒരു ഭിക്ഷു നഗരമോ ഗ്രാമമോ മിഥുനമോ ഉണ്ടാക്കരുതു്. അങ്ങനെയായാൽ പിന്നെ രാഷ്ട്രീയമായിരിക്കും ചർച്ചാവിഷയം. അല്ലെങ്കിൽ ഭിക്ഷ കിട്ടുന്ന ഭക്ഷണസാധനങ്ങളെക്കുറിച്ചായിരിക്കും സംഭാഷണം. വ്യാസഭഗവാൻ വീണ്ടും ബ്രാഹ്മണലക്ഷണം ഇങ്ങനെ കുറിക്കുന്നു:

നിരാശിഷമനാരംഭം
നിർന്നമസ്കാരമസ്തുതിം
അക്ഷീണം ക്ഷീണകർമ്മാണം
തം ദേവാ ബ്രാഹ്മണം വിദുഃ.

ആക്കും ആശിസ്സരുളുകയില്ല, താൻ മുൻ കൈയ്യെടുത്തൊന്നും തുടങ്ങുകയില്ല, ആരെയും വണങ്ങുകയോ പ്രശംസിക്കുകയോ ഇല്ല. ഒന്നു കൊണ്ടും തളരുകയില്ല. എല്ലാ കമ്മബന്ധങ്ങളും വിട്ടുകഴിഞ്ഞു. ഇങ്ങനെയുള്ളയാളാണ് ബ്രാഹ്മണൻ. ദേവന്മാർ അവരെ ബഹുമാനിക്കുന്നു. വിശിഷ്ടപുരുഷന്മാർ നമസ്കരിക്കുന്നവക്ക് ആശീവ്വാദം നൽകാറുണ്ട്. ഒരാരം എന്താഗ്രഹിക്കുന്നുവോ അതവനു ലഭിക്കുമെന്നുള്ള അനുഗ്രഹമാണ് ആശീവ്വാദം. ലോകം ഭിന്നരുചിയാണല്ലോ. അപ്പോരം ഓരോരുത്തരുടെയും അഭിലാഷം അന്വേഷിച്ച് തൃപ്തിപ്പെടുത്താൻ വ്യഗ്രത കാണിക്കുമ്പോരം സ്വാഭാവികമായിത്തന്നെ ലോകവാസന വദ്ധിക്കുവാൻ ഇട വരുന്നു. ലോകവാസന ജ്ഞാനത്തെ തടയും. ലോകവാസന, ശാസ്ത്രവാസന, ദേഹവാസന എന്നിവകൊണ്ട് ജ്ഞാനം തടയപ്പെടുന്നതായി സ്മൃതി ഘോഷിക്കുന്നു. ആരംഭം നമസ്കാരം മുതലായവയും ഇതുപോലെ ജ്ഞാനവിരോധികളാണ്. തനിക്കു വേണ്ടിയോ മററുള്ളവക്കു വേണ്ടിയോ ഗൃഹധനാദികരം സമ്പാദിക്കാനുള്ള പ്രയത്നമാണ് ആരംഭം. ഒരു മുക്തൻ ആശീവ്വാദാരംഭങ്ങളിൽനിന്നും അകന്നുനിൽക്കേണ്ടതാണ്. ആശീവ്വദിക്കാതിരുന്നാൽ പ്രണമിക്കുന്നവക്ക് ദുഃഖമുണ്ടാകുമെന്ന് ശങ്കിക്കരുത്. സന്ന്യാസിയുടെ ലോകവാസനയേയും പ്രണമിക്കുന്നയാളിൻെറ ഖേദത്തേയും പരിഹരിക്കാനായി അഖിലാശീവ്വാദനിധിയായ നാരായണ ശബ്ദമോ ശിവശബ്ദമോ മറേറതെങ്കിലും ഈശ്വരനാമമോ ഉച്ചരിക്കാവുന്നതാണ്.

---

# മനസ്സിൻെറ ദ്രവീഭാവം

വൈശ്രവണത്തു രാമൻനമ്പൂതിരി

സച്ചിദാനന്ദമൂത്തിയുടെ ദിവ്യലീലകളുടേയും തിരുനാമങ്ങളുടേയും ശ്രവണകീത്തനാദികരംകൊണ്ട് ദ്രവീഭവിച്ച മനസ്സിൽ പ്രതിബിംബിച്ച് തന്തിരുവടിയുടെ ദിവ്യമംഗളവിഗ്രഹം സ്ഥായിയായി പ്രകാശിക്കുവാൻ തുടങ്ങിയാൽ ആ സാധകൻ കൃതാത്ഥനായിത്തീരുന്നു. എന്നാൽ ഇവിടെ ചില സംശയങ്ങരം ആവിർഭവിക്കുന്നു. മനസ്സ് അണുപരിമാണവും നിരവയവവുമാണ്. അപ്പോരം അതു ദ്രവീഭവിക്കുന്നതെങ്ങനെ ? വിഷയാകാരേണ പരിണമിക്കുന്നതെങ്ങനെ ? ഈ ശങ്ക അസ്ഥാനത്താണ്. എന്തെന്നാൽ മനസ്സ് അണുപരിമാണവും പരിണാമരഹിതവുമാണെന്നതിന്നു പ്രമാണമില്ല. അത്രമാത്രമല്ല, അതു കരണമായതിനാൽ മററിന്ദ്രിയങ്ങളെപ്പോലെതന്നെ മധ്യമപരിമാണവും പരിണാമാദികരം ഉള്ളതുമാണെന്നു അനുമിക്കുവാൻ ലിംഗവുമുണ്ട്. അതുകൊണ്ട് മനസ്സ് മധ്യമപരിമാണവും സങ്കോചവികാസശീലവുമാണെന്ന് അംഗീകരിക്കണം.

ഭാഷ്യകാരനായ ഭഗവാൻ ശ്രീശങ്കരഭഗവത്പാദർ ഇതിനേപ്പററി പറഞ്ഞിട്ടുള്ളതു നോക്കുക –

മൂഷാസിക്തം യഥാ താമ്രം തന്നിഭം ജായതേ തഥാ
ഘടാദിവ്യാപ്നുവച്ചിത്തം തന്നിഭം ജായതേ ധ്രുവം.

മൂശയിൽ ഉരുക്കി ഒഴിച്ച ചെമ്പ് മുതലായ ലോഹങ്ങരം എപ്രകാരം അതാതു ആകൃതി പ്രാപിക്കുന്നുവോ അതുപോലെ താപകങ്ങളെക്കൊണ്ട് ദ്രവീഭവിച്ച മനസ്സ് ചക്ഷുരാദിദ്വാരാ ഏതേതു വിഷയങ്ങളിൽ എത്തുന്നുവോ അതാതു രൂപേണ പരിണമിക്കുന്നു.

വ്യംജകോ വാ യഥാലോകോ
വ്യംഗ്യസ്യാകാരതാമിയാത്
സവ്വാത്ഥവ്യംജകത്വാദ്ധീ–
രത്ഥാകാരാ പ്രദൃശ്യതേ.

അല്ലെങ്കിൽ വസ്തുക്കളെ പ്രകാശിപ്പിക്കുന്ന സൂര്യാദിപ്രകാശം അതാതു വിഷയങ്ങളെ പ്രാപിച്ച് എപ്രകാരം അതാതു ആകൃതിയെ പ്രാപിക്കുന്നുവോ അപ്രകാരംതന്നെ അന്തഃകര

ണവും സൎവ്വപ്രകാശകമായതിനാൽ അതാതു വിഷയരൂപേണ പരിണമിക്കുന്നു. അതുകൊണ്ടാണു് വിഷയം ഒന്നാണെങ്കിലും മനോമയ രൂപങ്ങൾക്കു് ഭേദം വരുന്നതു്. ഒരു സ്ത്രീവ്യക്തിയെ ഒരാൾ മാതാവായും മററൊരാൾ ഭാൎയ്യയായും വേറെ ഒരാൾ പുത്രവധുവായും കരുതുന്നു. ഒരു പുരുഷനെ ഒരാൾ അച്ഛനായും മററൊരാൾ ഭൎത്താവായും വേറേ ഒരാൾ പുത്രീഭൎത്താവായും കരുതുന്നു. ദ്രവീഭവിച്ച ഹൃദയത്തിൽ സച്ചിദാനന്ദമൂൎത്തിയായ തന്തിരുവടി സ്ഥിരമായി പ്രകാശിക്കുവാൻ തുടങ്ങിയാൽ സാധകൻ കൃതാൎത്ഥനായിത്തീരുന്നു.

മനസ്സു് പ്രതിബന്ധങ്ങൾ ഒന്നുമില്ലെങ്കിൽ സ്വാഭാവികമായി സൎവ്വേശ്വരനിലേയ്ക്കുതന്നെ പ്രവഹിക്കും. പക്ഷേ ആയിരമായിരം ജന്മങ്ങളിലെ വിഷയവാസനകളാകുന്ന മാലിന്യം അപ്രകാരം പ്രവഹിക്കുവാൻ സമ്മതിക്കാതെ തടയുന്നു. ആ പ്രതിബന്ധങ്ങളെ ഏകീകരിക്കുകയാണു് സാധനയുടെ ലക്ഷ്യം. ശ്രീമദ്ഭാഗവതമുദ്ഘോഷിക്കുന്നതു് നോക്കുക:

യഹ്യബ്ജനാഭചരണൈഷണയോരുഭക്ത്യാ
ചേതോമലാനി വിധമേദ് ഗുണകൎമ്മജാനി
തസ്മിൻ വിശുദ്ധ ഉപലഭ്യത ആത്മതത്വം
സാക്ഷാദ്യഥാമലദൃശഃ സവിതൃപ്രകാശഃ.

ത്രിഗുണങ്ങളെക്കൊണ്ടും തൽകാൎയ്യങ്ങളായ കൎമ്മങ്ങൾകൊണ്ടും വന്നുകൂടിയ മാനസിക വാസനകളെ ശ്രീഭഗവാൻെറ പാദപത്മസേവകൊണ്ടു സിദ്ധിക്കുന്ന ഭക്തികൊണ്ടുതന്നെ നിഃശേഷം നശിപ്പിക്കണം. തിമിരരോഗിക്കു് രോഗകാലത്തു് സൂൎയ്യപ്രകാശം അവ്യക്തമായിരുന്നുവെങ്കിലും തിമിരം സിദ്ധൗഷധങ്ങൾകൊണ്ടു് നശിച്ചാൽ എപ്രകാരം സൂൎയ്യൻ സാക്ഷാത്തായി പ്രകാശിക്കുന്നുവോ അതുപോലെ വാസനകളാൽ മറഞ്ഞിരുന്ന ആത്മതത്വം ഹൃദയം ശുദ്ധമാകുമ്പോൾ സ്വയം പ്രകാശിക്കുന്നു.

'തീയിലിട്ടു് പഴുപ്പിക്കുമ്പോൾ സുവൎണ്ണം എപ്രകാരം മലമെല്ലാം വിട്ടു് തൻെറ ശുദ്ധരൂപം പ്രാപിക്കുന്നുവോ അപ്രകാരംതന്നെ അന്തഃകരണം എന്നിലുള്ള ഭക്തികൊണ്ടു് ശുദ്ധമാവുമ്പോൾ നിരന്തരം എന്നെത്തന്നെ വിഷയീകരിക്കുന്നു.'

'എൻെറ പുണ്യലീലകളുടെ ശ്രവണകീൎത്തനാദികൾകൊണ്ടു് മനസ്സു് എത്രത്തോളം ശുദ്ധമായിത്തീരുന്നുവോ, ദിവ്യൌഷധംകൊണ്ടു ശുദ്ധമാക്കപ്പെട്ട ചക്ഷുസ്സു് സൂക്ഷ്മവസ്തുവിനെ എന്നപോലെ അതു് അത്രത്തോളമധികം എന്നെ വിഷയീകരിക്കുന്നു.' ഹൃദയം ശുദ്ധമായിത്തീരുമ്പോൾ നാനാത്വേന കാണപ്പെടുന്ന സൎവ്വവും സൎവ്വേശ്വരൻതന്നെ എന്ന ബോധമുദിക്കും. അപ്പോൾ തന്തിരുവടിയിലുള്ള പ്രേമം നിശ്ചലവും നിരതിശയവുമായിത്തീരുന്നു. ശ്രീഭഗവാനെ വിട്ടു് മററൊന്നും സാധകൻ ആഗ്രഹിക്കുകയില്ല. മുചുകുന്ദൻ പറയുന്നതു് നോക്കുക:

ന കാമയേഽന്യം തവപാദസേവനാ-
ദകിഞ്ചനപ്രാൎത്ഥ്യതമാദ്വരം വിഭോ,
ആരാധ്യ കസ്ത്വാമപവൎഗ്ഗദം ഹരേ,
വൃണീത ആൎയ്യോ വരമാത്മബന്ധനം.

ഒന്നുമാഗ്രഹിക്കാത്ത പരമഭാഗവതന്മാരാൽപോലും പ്രാൎത്ഥിക്കപ്പെടുന്ന അവിടുത്തേ ശ്രീപാദപത്മസേവയിൽനിന്നു് അന്യമായി അടിയൻ മററൊന്നും ആഗ്രഹിക്കുന്നില്ല. നിത്യാനന്ദപ്രദനായ നിന്തിരുവടിയെ ആരാധിച്ചു് സന്തോഷിപ്പിച്ചു് ആരാണു് വിവേകലേശമെങ്കിലുമുണ്ടെങ്കിൽ തനിക്കു് ബന്ധം വേണമെന്നു് വരം വാങ്ങുക ?

മുക്തിയെപ്പോലുമാഗ്രഹിക്കാത്ത പ്രേമം വരുമ്പോൾ പരമവൈരാഗ്യം സിദ്ധിച്ചുവെന്നു് പറയാം. ശ്രീമദ് ഭാഗവതമുദ്ഘോഷിക്കുന്നു:

'എൻെറ പാദസേവയിൽ പരമതാല്പൎയ്യമുള്ളവരും സൎവ്വവ്യാപാരങ്ങളും എന്നിൽ അൎപ്പിച്ചവരുമായ ദുർലഭം ചില പരമഭാഗവതന്മാർ അന്യോന്യം ഒന്നിച്ചുകൂടി എൻെറ ദിവ്യലീലകൾ വൎണ്ണിച്ചു് ആനന്ദിക്കുന്നു. അവർ മുക്തിപോലും ആഗ്രഹിക്കുകയില്ല.'

ന പാരമേഷ്ഠ്യം ന മഹേന്ദ്രധിഷ്ണ്യം
ന സാൎവ്വഭൌമം ന രസാധിപത്യം
ന യോഗസിദ്ധീരപുനൎഭവം വാ
വാഞ്ഛന്തി യത്പാദരജഃപ്രപന്നാഃ.

'ചക്രവൎത്തിസ്ഥാനമോ രസാതലാധിപത്യമോ ഇന്ദ്രസ്ഥാനമോ ബ്രഹ്മാവിൻെറ സ്ഥാനമോ യോഗസിദ്ധികളോ, എന്തിന്നധികം പറയുന്നു, മുക്തിപോലും എൻെറ പാദരജസ്സിനെ ആശ്രയിച്ചവർ ആഗ്രഹിക്കുകയില്ല.'

'പരമഭാഗവതന്മാരുടെ ശ്രീമുഖകമലത്തിലൂടെ അവരുടെ ഹൃദയത്തിൽനിന്നു് നിർഗളിക്കുന്ന ലീലാമൃതാസ്വാദനത്തിന്നുള്ള അവസരം സിദ്ധിക്കാത്ത മുക്തിപോലും ഞാനാഗ്രഹിക്കുന്നില്ല. അതാസ്വദിക്കുവാനായി എനിക്കു് പതിനായിരം കണ്ണുകൾ വിടരട്ടേ.'

ഈ അവസ്ഥയിൽ സച്ചിദാനന്ദമൂർത്തിയായ തന്തിരുവടിയിലേയ്ക്കുള്ള പ്രേമപ്രവാഹം നിരന്തരവും അഹൈതുകവും നിരതിശയവുമായിത്തീരുന്നു. ഈ അവസ്ഥയെ പ്രാപിച്ച വൃത്രാസുരൻ യുദ്ധക്കളത്തിൽ വെച്ചു് പറയുന്നതു് നോക്കുക:

അജാതപക്ഷാ ഇവ മാതരം ഖഗാഃ
സ്തന്യം യഥാ വത്സതരാഃ ക്ഷുധാർത്താഃ
പ്രിയം പ്രിയേവ വ്യുഷിതം വിഷണ്ണാ
മനോഽരവിന്ദാക്ഷ, ദിദൃക്ഷതേ ത്വാം.

'ചിറകു മുളയ്ക്കാത്ത പക്ഷിക്കുഞ്ഞുങ്ങൾ തങ്ങളുടെ തള്ളയെ എന്നപോലെയും ചെറിയ ചെറിയ പശുക്കുട്ടികൾ സ്തന്യത്തെ എന്നപോലെയും, പതിവ്രതയും ഭർത്തൃവിയോഗപീഡിതയുമായ പത്നി വിദേശത്തേയ്ക്കുപോയ ഭർത്താവിനെ എന്നപോലെയും എൻെറ മനസ്സു നിന്തിരുവടിയെ ദർശിക്കുവാൻ ആർത്തിപ്പെടുന്നു.'

ഈ അത്യുച്ചകോടിയെ പ്രാപിച്ച ദിവ്യപ്രേമത്തിൻെറ സാധനങ്ങളേയും ശ്രീനാരദമഹർഷി തൻെറ പൂർവ്വജന്മത്തെ അനുസ്മരിച്ചുകൊണ്ടു് ശ്രീമദ്ഭാഗവതത്തിൽ വർണ്ണിച്ചിട്ടുണ്ടു്.

സജ്ജനസഹവാസമാണു് സർവ്വശ്രേയസ്സുകളുടേയും മൂലകാരണം. ശ്രീനാരദൻ പറയുകയാണു്: 'ചാതുർമാസ്യകാലത്തു് ഒന്നിച്ചു കൂടിയ ഋഷീശ്വരന്മാരെ സേവിക്കുവാനുള്ള മഹാഭാഗ്യം എനിക്കുണ്ടായി. അവരെ ശുശ്രൂഷിച്ചുകൊണ്ടു് വസിക്കുമ്പോൾ അവരുടെ ദയയ്ക്കു് ഞാൻ പാത്രമായി.' അതാണു് രണ്ടാമത്തെ സാധനം. 'അവരുടെ കൃപയിൽനിന്നു് ആ മഹാത്മാക്കളുടെ ധർമ്മങ്ങളിൽ എനിക്കു് ശ്രദ്ധയുണ്ടായി.' ഇതു് മൂന്നാമത്തെ സാധനമാകുന്നു. അനന്തരം അനന്തകല്യാണഗുണഗണാന്വിതനായ തന്തിരുവടിയുടെ ദിവ്യലീലകളുടേയും തിരുനാമങ്ങളുടേയും ശ്രവണകീർത്തനാദികൾക്കു് സംഗതി വരുന്നു. ഇതു നാലാമത്തെ സാധനമാകുന്നു. അതിൽനിന്നു് തന്തിരുവടിയിലുള്ള ഈ രതിയുടെ അങ്കുരം ഉണ്ടാവുന്നു. ഇതു് അഞ്ചാമത്തെ ഭൂമികയാകുന്നു. അതിൽനിന്നു് ത്വംപദാർത്ഥശുദ്ധി വരുന്നു. ശരീരേന്ദ്രിയാദികളിൽനിന്നു് അതീതമായ വസ്തുവാണു് ആത്മാവെന്ന ബോധമാണു് ത്വംപദാർത്ഥശുദ്ധി. അതാറാമത്തെ ഭൂമികയാകുന്നു. ഈ ബോധമുദിക്കുമ്പോൾ സച്ചിദാനന്ദമൂർത്തിയായ തന്തിരുവടിയിലുള്ള പ്രേമം പുഷ്ടിപ്പെടുന്നു. ഇതു് ഏഴാമത്തെ ഭൂമികയാണു്. അനന്തരം എല്ലാം തന്തിരുവടിതന്നേ എന്നു് പ്രത്യഗഭിന്നപരമാത്മബോധമുദിക്കുന്നു. ഇതാണു് എട്ടാമത്തെ ഭൂമിക. ഈ ഘട്ടത്തിൽ ത്രിവിധകരണങ്ങൾകൊണ്ടും ചെയ്യപ്പെടുന്ന സർവ്വവ്യാപാരങ്ങളും തന്തിരുവടിയുടെ ആരാധനാരൂപമായി പരിണമിക്കുന്നു. ഭഗവദ്ധർമ്മനിഷ്ഠ സ്വാഭാവികമായിത്തീരുന്നു. ഇതു് ഒമ്പതാമത്തെ ഭൂമിക. അനന്തരം ശ്രീഭഗവാനിലുള്ള സർവ്വഗുണഗണങ്ങളും സാധകനിൽ ആവിർഭവിക്കുന്നു. ഇതു് പത്താമത്തെ ഭൂമികയാകുന്നു. അനന്തരം പ്രേമഭക്തിയുടെ അത്യുച്ചാവസ്ഥ സ്വയമാവിർഭവിക്കുന്നു. ഈ അത്യുച്ചമായ പ്രേമത്തിൽ എത്തിച്ചേരുന്നതുതന്നെ ജീവിതത്തിൻെറ പരമലക്ഷ്യം. അതു സാധിച്ചവർതന്നേ കൃതാർത്ഥന്മാർ.

---

'സർവ്വദാ ഈശ്വരൻെറ നാമം ജപിക്കുകയും ഗുണം കീർത്തിക്കുകയും വേണം; കൂടാതെ സത്സംഗം ചെയ്യണം. ഇടയ്ക്കിടയ്ക്കു് ഈശ്വരഭക്തന്മാരുടെയും സജ്ജനങ്ങളുടെയും അടുക്കൽ പോകണം. മനസ്സു രാപകൽ സംസാരത്തിനുള്ളിലും അതിലെ വിഷയങ്ങളിലും കാര്യങ്ങളിലും മുഴുകിയിരുന്നാൽ അതു് ഈശ്വരനെ നിനയ്ക്കുകയില്ല. ഇടയ്ക്കിടയ്ക്കു് വിജനത്തിൽ പോയി ഈശ്വരചിന്ത ചെയ്യുന്നതു വളരെ അത്യാവശ്യമാണു്. ആദ്യകാലത്തു് ഇടയ്ക്കു് വിജനത്തിൽ വസിച്ചില്ലെങ്കിൽ മനസ്സു് ഈശ്വരനിൽ നിർത്താൻ വളരെ പ്രയാസമാകുന്നു. മരം തൈയ്യായിരിക്കുമ്പോൾ ചുറ്റും വേലികെട്ടണം. വേലി കെട്ടിയില്ലെങ്കിൽ ആടുമാടു തിന്നുകളയും.'

**ശ്രീരാമകൃഷ്ണവചനാമൃതം** പുറം 9.

# കഥയുള്ള കഥകൾ

ഏ. കരുണാകരമേനോൻ

**248 അല്പമെങ്കിലും രുചിയുണ്ടെങ്കിൽ പേടിക്കാനില്ല.**

ഈശ്വരനാമത്തിൽ അഭിരുചിയുണ്ടാവാനെന്താണു വഴി? ശ്രീരാമകൃഷ്ണൻ പറഞ്ഞു: ''ഭഗവാൻെറ തിരുനാമത്തിൽ അഭിരുചിയുണ്ടാക്കിത്തരണേയെന്നു് അദ്ദേഹത്തോടു് ഉള്ളഴിഞ്ഞു് പ്രാൎത്ഥിക്കുക. തീൎച്ചയായും അദ്ദേഹം നിങ്ങളുടെ ഹൃദയാഭിലാഷം നിറവേററും.'' ഇത്രയും പറഞ്ഞു്, സംസാരത്തിൽ മുഴുകിക്കിടക്കുന്നവരുടെ പേരിൽ കനിവുണ്ടാകണേ എന്നു ജഗദംബയോടു പ്രാൎത്ഥിച്ചുകൊണ്ടു സ്വതസ്സിദ്ധമായ മധുരസ്വരത്തിൽ ശ്രീരാമകൃഷ്ണൻ പാട്ടു പാടി.

ഇതാണു് ആ പാട്ടുകളിലെ ആശയം: 'അമ്മേ, മററാരേയും കുററം പറഞ്ഞിട്ടു കാര്യമില്ല. ഇതേ കൈയ്കൾകൊണ്ടു കുഴിച്ച കിണററിൽതന്നെയാണു് ഞാൻ മുങ്ങുന്നതു്. ഷഡ്‌വികാരങ്ങളാകുന്ന മൺവെട്ടികൊണ്ടു് ഈ പുണ്യഭൂതലത്തിൽ ഞാനൊരു കിണറു കുഴിച്ചു. ഇപ്പോഴിതാ മരണത്തിൻെറ ഇരുണ്ട ജലം കുതിച്ചുയൎന്നുകൊണ്ടിരിക്കുന്നു. അംബേ, ഭവതാരിണി, ഞാനെങ്ങനെ രക്ഷപ്പെടാനാണു്? തീൎച്ചയായും ഞാൻ തന്നെയാണു് എനിക്കു ശത്രു. മരണത്തിൻെറ ഈ ഇരുണ്ട ജലം എങ്ങനെ തടയാനാണു്? അമ്മേ, നോക്കൂ വെള്ളം എൻെറ മാറോളം എത്തിക്കഴിഞ്ഞു. ഇനി എങ്ങനെ രക്ഷപ്പെടും? അമ്മേ, എന്നെ രക്ഷിക്കണേ. അവിടുന്നുമാത്രമാണു് എൻെറ ഏകാശ്രയം. അവിടുത്തെ കരുണാകടാക്ഷംകൊണ്ടു് എന്നെ സംസാരത്തിൻെറ മറുകരയിലെത്തിക്കണേ.'

'എന്തൊരു ജ്വരമാണമ്മേ, എന്നെ ബാധിച്ചിരിക്കുന്നതു്? അമ്മയുടെ കാരുണ്യം മാത്രമാണു് ഇതിനു മരുന്നു്. മിഥ്യാഭിമാനമാണു് എന്നെ കാൎന്നുതിന്നുകൊണ്ടിരിക്കുന്ന പനി. ''അമ്മയുടെ ദിവ്യനാമത്തിനുപോലും എനിയ്ക്കു് ഒരു രുചിയും തോന്നുന്നില്ല.'' ഈ രോഗം എപ്പോഴെങ്കിലും മാറുമോ, എന്നു് എനിക്കു സംശയമാണു്.' ''അമ്മയുടെ ദിവ്യനാമത്തിനുപോലും എനിക്കു രുചി തോന്നുന്നില്ല.'' എന്നുള്ളതു് ആവൎത്തിച്ചുകൊണ്ടു് ഭഗവാൻ പറഞ്ഞു: 'ജ്വരം ബാധിച്ചിട്ടുള്ള ഒരു രോഗിക്കു് ആഹാരത്തിനു തീരെ രുചിയില്ലെങ്കിൽപിന്നെ അയാൾ രക്ഷപ്പെടാൻ വിഷമമാണു്. പക്ഷെ, അല്പമെങ്കിലും രുചിയുണ്ടെങ്കിൽ പിന്നെ ആശയ്ക്കു വകയുണ്ടു്. അതുകൊണ്ടാണു് ഈശ്വരനാമത്തിൽ അഭിരുചി വളൎത്തണമെന്നു പറയുന്നതു്. ഏതെങ്കിലും പേരു മതി – ദുൎഗ്ഗ, കൃഷ്ണൻ അല്ലെങ്കിൽ ശിവൻ. അങ്ങനെ നാമജപംകൊണ്ടു് ഈശ്വരനോടുള്ള മമത ദിനംപ്രതി വളൎന്നുവരുകയും ആത്മാവു് ആനന്ദംകൊണ്ടു് നിറയുകയും ചെയ്താൽപിന്നെ ഒരാൾക്കു് ഭയത്തിന്നവകാശമില്ല. പിച്ചും പേയും പറയലെല്ലാം അപ്രത്യക്ഷമാവും, ഈശ്വരാനുഗ്രഹം തീൎച്ചയായും ഉണ്ടാവുകയും ചെയ്യും.'

**249 മരണം അനിവാര്യം.**

പുത്രൻ മരിച്ച ദുഃഖത്തിനു് അല്പം ശമനം കിട്ടുമെന്നാശിച്ചു് ഒരു ഭക്തൻ ശ്രീരാമകൃഷ്ണനെ സമീപിച്ചു. അപ്പോൾ തന്നോടുതന്നെ എന്നപോലെ ഭഗവാൻ ഒരു പാട്ടുപാടി. 'യുദ്ധത്തിനു തയ്യാറെടുത്തുകൊള്ളുക. മരണം നിൻെറ വീടു് ആക്രമിച്ചിരിക്കുന്നു. ജ്ഞാനമാകുന്ന ആവനാഴി ധരിച്ചുകൊണ്ടു് ഭക്തിയാകുന്ന രഥത്തിൽ കയറുക. പ്രേമത്തിൻെറ ഞാണുകൊണ്ടു് നിൻെറ നാവാകുന്ന വില്ലു വളച്ചു് ദേവിയുടെ പുണ്യനാമമാകുന്ന ശരം തൊടുത്തു വിടുക. ഇതാ ഒരു ഉപായം. തേരോ, തേരാളിയോ ഒന്നും ആവശ്യമില്ല. ഗംഗയുടെ തീരത്തുനിന്നുകൊണ്ടു് യുദ്ധം ചെയ്യുക. എന്നാൽ ശത്രുവിനെ എളുപ്പത്തിൽ നിഗ്രഹിക്കാം.'

പാട്ടു പാടിയശേഷം ആ ഭക്തനോടായി ഭഗവാൻ പറഞ്ഞു: ''നിങ്ങൾക്കെന്തു ചെയ്യാൻ

കഴിയും? മരണത്തിനു തയ്യാറായിക്കൊള്ളുക. മരണം വീട്ടിൽ കടന്നുകഴിഞ്ഞിരിക്കുന്നു. ഈശ്വരന്റെ തിരുനാമമാകുന്ന ആയുധംകൊണ്ടു നിങ്ങൾ മരണത്തെ നേരിടണം. ഈശ്വരൻ മാത്രമാണ് കർത്താവ്. ഞാൻ പറയുന്നു, അല്ല യോ ഈശ്വരാ, അവിടുന്ന് എന്നെക്കൊണ്ടു ചെയ്യിക്കുന്നപോലെ ഞാൻ ചെയ്യുന്നു. അവിടുന്നു പറയിക്കുന്നപോലെ ഞാൻ പറയുന്നു. ഞാൻ യന്ത്രം, അവിടുന്നു യന്ത്രിയും. ഞാൻ വീട്, അവിടുന്ന് വീട്ടുകാരനും. ഈശ്വരനു മുക്ത്യാർ കൊടുക്കുക. അദ്ദേഹത്തിന്റെ ഇച്ഛ എന്തോ അതു നടക്കും.

എന്നാൽ മകനെ ചൊല്ലിയുള്ള സങ്കടം സ്വാഭാവികംതന്നെ. മകൻ സ്വന്തം പ്രാണനാണ്. രാവണൻ യുദ്ധക്കളത്തിൽ മരിച്ചു വീണപ്പോൾ ലക്ഷ്മണൻ അവന്റെ അടുത്തേയ്ക്കോടി; രാവണന്റെ ശരീരം നോക്കിയപ്പോൾ ലക്ഷ്മണൻ കണ്ടതു് അവന്റെ എല്ലുകളെല്ലാം തുളഞ്ഞിരിക്കുന്നതായിട്ടാണ്. അതു കണ്ടപ്പോൾ ലക്ഷ്മണൻ രാമനോടു പറഞ്ഞു: 'അല്ലയോ രാമ, അങ്ങയുടെ ശരങ്ങൾ വിജയിക്കട്ടെ! അവ തുളച്ചു കയറാത്ത ഒരു ഭാഗമെങ്കിലും രാവണന്റെ ശരീരത്തിലില്ല.' രാമൻ മറുപടി പറഞ്ഞു: 'സഹോദര, എല്ലുകളിൽ നീ കാണുന്ന ദ്വാരങ്ങൾ എന്റെ ശരങ്ങൾകൊണ്ടുണ്ടായവയല്ല. മക്കളെ ചൊല്ലിയുള്ള വ്യസനമാണ് ആ എല്ലുകളെ ഇങ്ങനെ തുളച്ചിരിക്കുന്നതു്.'

ഈ ദ്വാരങ്ങൾ രാവണന്റെ പുത്രവ്യസനത്തിന്റെ അടയാളങ്ങളാണ്. അവ എല്ലുകൾ കൂടി തുളച്ചു കയറിയിരിക്കുന്നു.

എന്നാൽ ഒരു കാര്യം: ഈ വീട്, ഭാര്യ, മക്കൾ തുടങ്ങിയതെല്ലാം ക്ഷണികങ്ങളാണ്. അവയെല്ലാം ഒരു നിമിഷനേരത്തെ നിലനിൽപ്പു മാത്രമേയുള്ളു. തെങ്ങു മാത്രമേ വാസ്തവമായിട്ടുള്ളു; ഒന്നു രണ്ടു നാളികേരം വീണുപോയാൽ എന്തിനു വിലപിക്കണം?

ഈശ്വരൻ സൃഷ്ടിസ്ഥിതിസംഹാരങ്ങളിൽ ഏർപ്പെട്ടിരിക്കുന്നു. മരണം അനിവാര്യമാണ്. പ്രളയകാലത്തു് എല്ലാം നശിച്ചുപോകും; ഒന്നും ബാക്കിയുണ്ടാവുകയില്ല. ആ സമയത്തു് ജഗദംബ ഭാവിയിലെ സൃഷ്ടിക്കുവേണ്ട വിത്തുകളെല്ലാം ശേഖരിച്ചു വെയ്ക്കും; വൃദ്ധയായ ഗൃഹനായിക മത്തക്കുരു തുടങ്ങി കണ്ണിൽ കണ്ട സാധനങ്ങളെല്ലാം ചെറിയ സഞ്ചികളിൽ ശേഖരിച്ചുവെയ്ക്കുന്നപോലെ. പുതിയ സൃഷ്ടിക്കുള്ള സമയമാവുമ്പോൾ ജഗദംബ ആ വിത്തുകളെല്ലാം വീണ്ടും പുറത്തെടുക്കും.''

---

# ശ്രീശങ്കരജയന്തി, കാലടിയിൽ

മുപ്പതിലേറെ വർഷങ്ങളായി കാലടി ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് നടത്തിവരുന്ന ശ്രീരാമകൃഷ്ണജന്മോത്സവവും ശ്രീശങ്കരജയന്തിയും ഈ വർഷവും വിപുലമായ തോതിൽ, വിവിധപരിപാടികളോടെ ആഘോഷിക്കുന്നതിനുള്ള എല്ലാ ഏർപ്പാടുകളും ആരംഭിച്ചുകഴിഞ്ഞിരിക്കുന്നു. ഇന്ത്യയുടെ ചരിത്രം മാററിയെഴുതിയ ശ്രീ ശങ്കരാചാര്യരെ അറിയാത്തവരായി ഇന്ത്യയിലെന്നപോലെ പുറത്തും വളരെയാളുകളില്ല. നാശോന്മുഖമായ ഒരു സംസ്കാരത്തെ പുനരുജ്ജീവിപ്പിക്കുകയും ഭാരതീയതത്ത്വചിന്തയ്ക്കും, ആദ്ധ്യാത്മികതയ്ക്കും യുക്തിസഹവും പുരോഗമനാത്മകവുമായ ഒരു വ്യാഖ്യാനം നൽകുകയും ചെയ്യുവെന്നതാണ് ശ്രീശങ്കരൻ നൽകിയ മഹത്തായ സംഭാവന. ആസേതുഹിമാലയം ഒരു സംസ്കാരവും ഒരു തത്ത്വചിന്തയും പ്രചരിപ്പിക്കുകയും അംഗീകരിപ്പിക്കുകയും തദ്വാരാ ഇന്ത്യയുടെ സാംസ്കാരികമായ ഐക്യത്തിനുള്ള അടിത്തറ ഉറപ്പിക്കുകയും ചെയ്യുവെന്നതാണ് ആചാര്യരുടെ ഏററവും വലിയ നേട്ടം.

ശ്രീ ശങ്കരജയന്തിയോടൊപ്പം ശ്രീരാമകൃഷ്ണജന്മദിനവും കാലടിയിൽ ആഘോഷിക്കുന്നു. നവയുഗപ്രവാചകനായ ശ്രീരാമകൃഷ്ണൻ ആദ്ധ്യാത്മികതയ്ക്കു നൽകിയിട്ടുള്ള സംഭാവനകൾ ഇനിയും വേണ്ടവിധം വിലയിരുത്തപ്പെട്ടിട്ടില്ല. എല്ലാമതങ്ങളും ഈശ്വരപ്രാപ്തിക്കുള്ള വിവിധമാർഗ്ഗങ്ങൾ മാത്രമാണെന്നും ഈശ്വരസാക്ഷാത്കാരം ഈ ജീവിതത്തിൽതന്നെ സാദ്ധ്യമാണെന്നും സുവ്യക്തമായ ഭാഷയിൽ പ്രഖ്യാപിച്ച ഭഗവാൻ ശ്രീരാമകൃഷ്ണൻ ദീനരിലും ദരിദ്രരിലും മാത്രമല്ല, മൂർഖരിലും നാരായണനെ കാണുവാൻ ഉപദേശിക്കുന്നു.

സ്വച്ഛജലവാഹിയായ പെരിയാറിന്റെ കൊച്ചലകൾ താലോലിക്കുന്ന കാലടിയും അവിടുത്തെ ആശ്രമവും അതിമനോഹരമായ ഒരു വിശ്രമകേന്ദ്രവുംകൂടിയാണ്. ആശ്രമചിട്ടകൾക്കനുസരിച്ചു താമസിക്കുവാൻ ആഗ്രഹമുള്ള അതിഥികളെ സ്വീകരിക്കുവാൻ ഇവിടെ ഏർപ്പാടുകളുണ്ട്. വിശ്രമത്തോടൊപ്പം ആദ്ധ്യാത്മിക

പരിശീലനം നേടുന്നതിനുള്ള ഏർപ്പാടുകളും ആശ്രമത്തിൽ ചെയ്തുവരുന്നു. ആദ്ധ്യാത്മികലോകത്തിൽ സുപരിചിതമായ റിട്രീററിൻെറ മാതൃകയിൽ, ജപം, ധ്യാനം, ഭജന, പ്രഭാഷണം, പ്രസംഗം മുതലായവയിൽമാത്രം ശ്രദ്ധിച്ച്, ലൗകികകാര്യങ്ങളിൽനിന്നെല്ലാം മാറി ഏതാനും ദിവസം, ചെലവഴിക്കുന്നതുകൊണ്ട് സിദ്ധിക്കുന്ന ശാന്തിയും സമാധാനവും വാക്കുകൾക്കു വിഷയമല്ല. ഈ അന്തര്യോഗത്തിനുശേഷം രണ്ടു ദിവസങ്ങളിലായി സമ്മേളനങ്ങൾ, പ്രഭാഷണങ്ങൾ, കഥാപ്രസംഗങ്ങൾ മുതലായി ഉത്സവസാധാരണമായ ചടങ്ങുകളോടെ ജയന്തി കൊണ്ടാടപ്പെടുന്നു. ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ, ശ്രീ ജി. ബാലകൃഷ്ണൻനായർ, ഓട്ടൂർ നമ്പൂതിരിപ്പാട് തുടങ്ങിയ പണ്ഡിതന്മാരായ ഒട്ടധികം വിശിഷ്ടവ്യക്തികൾ ഈ ദിവസമത്രയും ഇവിടെയുണ്ടായിരിക്കും.

ശ്രീ ശങ്കരൻെറയും ശ്രീരാമകൃഷ്ണപരമഹംസൻെറയും സന്ദേശം ദേശദേശാന്തങ്ങളിലൂടെ വ്യാപിപ്പിക്കുവാനുള്ള ഈ പരിശ്രമങ്ങൾക്കു നമുക്കു ഭാവുകം നേരാം.

# പുസ്തകാഭിപ്രായം

## ഭീഷ്മർ

ഗ്രന്ഥകർത്താ: തെക്കൂട്ട മഠത്തിൽ ശങ്കരൻനമ്പിടി.

പോസ്ററ് ഗുരുവായൂർ.

പേജ് 98. വില രൂപ 1.25

ഭാരതസംസ്കാരത്തിൻെറ രണ്ടു് അനശ്വരകീർത്തിസ്തംഭങ്ങളാണ് ഭാരതവും രാമായണവും. അവയിൽ ആശയഗാംഭീര്യംകൊണ്ട് അതിമഹത്തും സനാതനമതത്തിൻെറ സകല ഭാഗങ്ങളെയും സ്പർശിക്കുന്നതും പുരുഷാർത്ഥങ്ങളെ വിശദമായി വിവരിക്കുന്നതുമായ മഹാഭാരതത്തെ അതിശയിക്കുന്ന ഒരു കൃതി ഇതേവരെ ഉണ്ടായിട്ടില്ല. വൈവിധ്യം നിറഞ്ഞ അനേകം കഥാപാത്രങ്ങളെ നമുക്കതിൽ കാണാം. ഓരോന്നും ഓരോ നിലയിൽ ആദർശഭൂതമാണ്. എന്നാൽ ശൗര്യവീര്യപരാക്രമങ്ങളിലെന്നപോലെ ത്യാഗത്തിലും സത്യനിഷ്ഠയിലും ധർമ്മാധർമ്മവിചാരങ്ങളിലും അനുകരണീയവും ആദർശഭൂതവുമായ ഒരു ജീവിതംകൊണ്ട് സർവ്വജനാരാധ്യനായിത്തീർന്ന ഭീഷ്മപിതാമഹനെപ്പോലെ എല്ലാം തികഞ്ഞ ഒരു കഥാപാത്രം വേറെയുണ്ടോ എന്നു സംശയമാണ്. പിതാവിൻെറ പ്രീതിക്കുവേണ്ടി മഹത്തായ സാമ്രാജ്യം മാത്രമല്ല, ലൗകികസുഖങ്ങൾ മുഴുവൻതന്നെ എന്നെന്നേയ്ക്കുമായുപേക്ഷിച്ച് നൈഷ്ഠികബ്രഹ്മചാരിയായിത്തീർന്ന് ദുഷ്കരവും അസാധാരണവുമായ ത്യാഗത്തിൻെറ ഫലമായി ഭീഷ്മരെന്ന ബിരുദം നേടിയ ധീരനായ ദേവവ്രതൻെറ ചരിത്രം എന്നുമെന്നും ആവേശവും പ്രചോദനവും നൽകാൻ പര്യാപ്തമാണ്. വിദ്യാർത്ഥികൾക്കുകൂടി സുഗമമായ ലളിതഭാഷയിൽ ഈ ഗ്രന്ഥത്തിൽ ഭീഷ്മരുടെ ജീവിതത്തിലെ പ്രധാന സംഭവങ്ങളെല്ലാം വിവരിക്കുകയാണ് ശ്രീ നമ്പിടി ചെയ്യുന്നതെങ്കിലും, സോമവംശത്തിൻെറ ഉത്ഭവംമുതൽ പരീക്ഷിത്തുരാജാവിൻെറ ഭരണംവരെയുള്ള കൗരവപാണ്ഡവചരിത്രം മുഴുവൻ ഇതിൽ സംഗ്രഹിച്ചു വർണ്ണിച്ചിരിക്കുന്നു. മഹാഭാരതത്തിലുള്ള മിക്ക കഥാപാത്രങ്ങളുടെയും ചരിത്രങ്ങളിലേയ്ക്കു് ഇതു വെളിച്ചംവീശുന്നുണ്ട്. കഥ സംഗ്രഹിച്ചു പറയുവാൻ ഗ്രന്ഥകാരനുള്ള കഴിവു പ്രശംസാർഹമാണ്. പുരാണകഥകൾ വിദ്യാർത്ഥികളുടെ ഇടയിൽ പ്രചരിപ്പിക്കുവാൻ ഇപ്രകാരമുള്ള പുസ്തകങ്ങളുടെ പ്രചാരം വളരെയധികം സഹായകമായിരിക്കും.

# സംഘവാർത്തകൾ

## ശ്രീ രംഗനാഥാനന്ദസ്വാമികൾ അമേരിക്കയിൽ

മതമഹാസമ്മേളനത്തിൽ വിവേകാനന്ദസ്വാമികൾ ചെയ്ത വിശ്വവിഖ്യാതമായ പ്രസംഗത്തിൻെറ 75—ാം വാർഷികം ആഘോഷിക്കുന്നതിനായി ഷിക്കാഗോവിലെ വിവേകാനന്ദവേദാന്തസംഘത്തിൻെറ നിമന്ത്രണമനുസരിച്ച് 1968 ജൂലായ് 25–ാംനു- ശ്രീ രംഗനാഥാനന്ദസ്വാമികൾ അവിടെ എത്തിച്ചേർന്നു. ആഘോഷത്തോടനുബന്ധിച്ചു നടത്തപ്പെട്ട മതപരമായ ചർച്ചാസമ്മേളനത്തിൽ അദ്ദേഹം പങ്കെടുത്തു. അതിനുശേഷം ട്രിനിഡാഡ്, ഗയാന, എന്നീ നാടുകളിലും അമേരിക്കയിലെ പതിനഞ്ചു സംസ്ഥാനങ്ങളിലും ഭാരതീയതത്ത്വചിന്താപ്രചരണം ചെയ്തുകൊണ്ട് അഞ്ചുമാസക്കാലം സ്വാമിജി ചുററിസഞ്ചരിച്ചു. ഇക്കാലത്തു് നൂറിലേറെ പ്രസംഗങ്ങൾ അദ്ദേഹം ചെയ്തു. കലാശാലകളിലെ വിദ്യാർത്ഥികളിലാണ് വേദാന്തത്തിനുവേണ്ടിയുള്ള വിശപ്പ് കൂടുതലായി വെളിപ്പെടുന്നതു്. ഭാരതത്തിനു് ലോകചിന്താസമാഹാരത്തിലേയ്ക്കു നൽകാൻ കഴിയുന്ന ഏററവും വലിയ സംഭാവന വേദാന്തചിന്തയാണ്. 'ശാസ്ത്രയുഗത്തിൽ മതം,' 'ആദ്ധ്യാത്മികശിക്ഷണം,' 'ഗീതയുടെ സാർവ്വജനീനസന്ദേശം,' 'ഈശ്വരൻ അന്തരിച്ചോ ?' 'ആധുനികലോകത്തിനു് വേദാന്തത്തോടുള്ള ആകർഷണം,' 'അമേരിക്കയും ഇന്ത്യയും തമ്മിലുള്ള ബന്ധങ്ങളുടെ ആദ്ധ്യാത്മികവും സാംസ്കാരികവുമായ വശങ്ങൾ,' ഇങ്ങനെയുള്ള വിഷയങ്ങളെക്കുറിച്ചാണ് അദ്ദേഹം പ്രസംഗിച്ചുകൊണ്ടിരിക്കുന്നതു്. എല്ലായിടത്തും ജിജ്ഞാസുക്കളായ ശ്രോതാക്കൾ ആവേശപൂർവ്വം അദ്ദേഹത്തെ സ്വീകരിക്കുകയും പ്രസംഗങ്ങളും പ്രഭാഷണങ്ങളും കേൾക്കുകയും ചെയ്യുന്നു. 1969 ജൂലായ്‌വരെ ഈ പ്രസംഗപര്യടനം നീണ്ടുനില്ക്കുന്നതാണ്.

**അന്തര്യോഗം** ഏപ്രിൽമാസത്തെ ഏകദിനാന്തര്യോഗം 13. 4. 69 ഞായറാഴ്ച, ആയിരിക്കുന്നതാണ്.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 54 | 1969 മേയ് | ലക്കം 5 |
| --- | --- | --- |

## അമൃതവാണി

ഏഷ്യയിൽ വേറൊരുതരം ജനതയെയാണു കാണുക. അങ്ങനെ പരന്നു മലന്നു കിടക്കുന്ന ആ വലിയ ഭൂഭാഗത്തെപ്പററി ഒന്നു ചിന്തിച്ചുനോക്കുക: കാർനിരകളെ തുരന്നു് ആകാശത്തിൻെറ നീലമേലാപ്പിൽ മുട്ടിക്കൊണ്ടു നില്ക്കുന്ന മാമലകൾ; ഒരു തുള്ളി വെള്ളംപോലും കാണാൻ കിട്ടാതെ, ഒരു പുല്ക്കൊടിപോലും കുരുക്കാതെ, നാഴികക്കണക്കിനു് അങ്ങു നിവന്നു മലന്നു കിടക്കുന്ന മണല്ക്കാടു്; ഒടുങ്ങാത്ത കാടുകൾ; കടലിലേയ്ക്കു് ഇരമ്പിപ്പായുന്ന പെരിയ പെരിയ പുഴകൾ. ഈ പരിതഃസ്ഥിതികൾക്കുള്ളിൽ പൗരസ്ത്യരുടെ സൗന്ദര്യപ്രേമവും ആശ്ചര്യകുതുകവും മറെറാരു വഴിക്കാണു വികസിച്ചതു്. അതു് ഉള്ളിലേയ്ക്കു കണ്ണയച്ചു, പുറത്തേയ്ക്കല്ല. ഇന്നും ഏഷ്യയിൽ ജന്മമോ ജാതിയോ ഭാഷയോ അല്ല ഒരു ജനതയെ നിർണ്ണയിക്കുന്നതു്; മതമാണു്. നാമെല്ലാം ക്രൈസ്തവർ, നാം മുഹമ്മദീയർ, നാം ഹിന്ദുക്കൾ അല്ലെങ്കിൽ ബൗദ്ധർ. മതമാണു് മനുഷ്യരെയെല്ലാം കൂട്ടിക്കെട്ടുന്നതു്; ഒരുമിപ്പിക്കുന്നതു്. പിന്നെയും, അതേ കാരണത്താൽ പൗരസ്ത്യൻ ഒരാദർശവാദിയാണു്, മനോരാജ്യസഞ്ചാരിയാണു്. നീർച്ചാട്ടത്തിലെ ഓളങ്ങൾ, പറവകളുടെ പാടലുകൾ, സൂര്യേന്ദുതാരകങ്ങളുടെയും ഭൂമിയുടെയും സൗന്ദര്യം; എല്ലാം സുഖദായകംതന്നെ; പക്ഷേ പൗരസ്ത്യമനസ്സിനു് അവയൊന്നും പോരാ. അതിനെല്ലാം അപ്പുറമുള്ള ഒന്നിനെക്കുറിച്ചു് അവനു വിഭാവനചെയ്യണം. അവനു് 'ഇന്നു'' മാത്രംകൊണ്ടു തൃപ്തിയില്ല, അതിനും അപ്പുറത്തു പോണം, താത്കാലികകാര്യങ്ങൾ അവനു വകയില്ല. യുഗയുഗാന്തരങ്ങളായി പൗരസ്ത്യദേശം മാനവസമുദായത്തിൻെറ കളിത്തൊട്ടിലായിരുന്നു. ജീവിതത്തിലുണ്ടാകുന്ന എല്ലാത്തരം ഭാഗ്യവിപര്യയങ്ങളും സുഖസമൃദ്ധികളും ക്ലേശനാശങ്ങളും അവിടെ ഉണ്ടായിട്ടുണ്ടു്. രാജ്യങ്ങൾക്കുശേഷം രാജ്യങ്ങൾ, സാമ്രാജ്യത്തിനുശേഷം സാമ്രാജ്യം, ആൾബലം, പെരുമ, പണം എല്ലാം കറങ്ങിമറിയുന്നു; പ്രതാപത്തിൻെറയും പഠിപ്പിൻെറയും ഒരു പട്ടട. അതാണു പൗരസ്ത്യം. –പ്രാബല്യത്തിൻെറയും സിംഹാസനങ്ങളുടെയും വിജ്ഞാനങ്ങളുടെയും ശ്മശാനം. പൗരസ്ത്യചിത്തം ലൗകികവിഷയങ്ങളെ വെറുപ്പോടെ വീക്ഷിക്കുന്നതിൽ വിസ്മയിപ്പാനില്ല. മാറാത്ത ഒന്നിനെ, മരിക്കാത്ത വസ്തുവിനെ, ഈ ശോകനാശസങ്കുലമായ ലോകത്തിൻെറ നടുക്കു് നിത്യവും ആനന്ദപൂർണ്ണവും അമർത്ത്യവുമായ ഒന്നിനെ, കാണാൻ സ്വാഭാവികമായിത്തന്നെ കാംക്ഷിക്കുന്നു. ഈ ആദർശങ്ങളെ വീണ്ടും വീണ്ടും ഊന്നിപ്പറയുന്നതിൽ ഒരു പൗരസ്ത്യപ്രവാചകനു് ഒരിക്കലും മടുപ്പു തോന്നാറില്ല. പിന്നെ, പ്രവാചകന്മാരുടെ കാര്യത്തിൽ, ഒന്നൊഴിയാതെ, സകല ദേവദൂതന്മാരും കിഴക്കുനിന്നാണു് ഉദിച്ചിട്ടുള്ളതെന്നും ഓർമ്മവെയ്ക്കണം.

വിവേകാനന്ദസാഹിത്യസർവ്വസ്വം ഏഴാം ഭാഗം, 67–68.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ശ്രീഗുരുമഹാരാജിൻെറ ആദേശങ്ങളിലും നിർദ്ദേശങ്ങളിലും അടിയുറച്ച വിശ്വാസം പുലർത്തിക്കൊണ്ടു വന്നതുനിമിത്തം മാത്രമാണ് അവിചലിതമായ നിഷ്ഠയോടുകൂടി ലാട്ടുമഹാരാജിനു തൻെറ ബ്രഹ്മചര്യവ്രതത്തെ അഖണ്ഡമായും പരിശുദ്ധമായും പരിപാലിക്കാൻ കഴിഞ്ഞതു് എന്നതിൽ സംശയമില്ല. സാധാരണയായി വീര്യരക്ഷയാണു ബ്രഹ്മചര്യവ്രതം എന്നതുകൊണ്ടു് ഉദ്ദേശിക്കപ്പെടുന്നതു്. പക്ഷെ ഇതു മാത്രമായ ഒരു ബ്രഹ്മചര്യപരിപാലനവിധി ശ്രീഗുരുമഹാരാജ് ആർക്കും ഉപദേശിച്ചുകൊടുത്തതായി അറിവില്ല. 'എന്നും ഞാൻ ബ്രഹ്മശക്തിയുടെ മദ്ധ്യത്തിലാണു ജീവിക്കുന്നതു്.' എന്ന ഒരു ബോധത്തിൽ പ്രതിഷ്ഠിതനാകുക എന്നതാണു ബ്രഹ്മചര്യവ്രതത്തിൻെറ പ്രധാനസാധനയായി അദ്ദേഹം കണക്കാക്കാനാവശ്യപ്പെട്ടിരുന്നതു്. നാമസ്മരണത്തിൻെറ ശക്തികൊണ്ടു് ഈ ബോധം മനസ്സിൽ വേരുറച്ചുകിട്ടുകയും ചെയ്യും. അതു കൊണ്ടാണു ലാട്ടു നാമസ്മരണം വഴിയായി തൻെറ ബ്രഹ്മചര്യവ്രതം അനുഷ്ഠിക്കുന്നതിൽ സർവ്വാത്മനാ ഉദ്യുക്തനായിരുന്നതു്.

ഒരു ദിവസം ലാട്ടുബ്രഹ്മചാരിയോടു ഗുരുദേവൻ ചോദിച്ചു: 'നീ എന്താണാലോചിക്കുന്നതെന്നു പറയൂ.' അന്നുതന്നെ അദ്ദേഹം രാഖാൽ മഹാരാജിനോടും ഈ ചോദ്യംതന്നെ ചോദിക്കുകയുണ്ടായി. രാഖാൽമഹാരാജ് പിന്നൊരിക്കൽ തൻെറ പൂർവ്വകഥകൾ പറഞ്ഞുവന്ന കൂട്ടത്തിൽ താപസലാട്ടുവിനെപ്പററി ഇപ്രകാരം പറയുകയുണ്ടായി: ''ഗുരുദേവൻെറ ഈ ചോദ്യം കേട്ടപ്പോൾ ലാട്ടു ആദ്യമൊന്നും മിണ്ടിയില്ല. പിന്നെയും ഗുരുദേവൻ അതുതന്നെ എടുത്തു ചോദിച്ചു. അപ്പോൾ താൻ വെറുതെ ഭഗവന്നാമം ജപിച്ചുകൊണ്ടിരിക്കുകയാണെന്നു ലാട്ടു പറഞ്ഞു. ഉടനെ ഗുരുദേവൻ അയാളോടു പറഞ്ഞു: 'എടാ, വെറുതെ നാമം ഉരുവിട്ടതുകൊണ്ടു് എന്തുകിട്ടാനാണ്? നാമത്തോടൊപ്പം നാമിയെ ധ്യാനിക്കുകയും ധാരണാദികളനുഷ്ഠിക്കുകയും വേണം.' എന്നു്.''

ഈ നിർദ്ദേശം എങ്ങനെയാണു് ആ താപസബാലൻ അനുസരിച്ചതെന്നു് അടുത്ത അദ്ധ്യായത്തിൽ നമുക്കു കാണാം.

അഭിമാനവും അഹങ്കാരവുമാണു് ആദ്ധ്യാത്മികസാധനയുടെ പരമശത്രുക്കൾ. അവ രണ്ടും അകററി നിർത്തുന്നതിനു ശ്രീഗുരുമഹാരാജ് തൻെറ ശിഷ്യനെ പലവിധത്തിലും ഉപദേശിക്കുകയും സഹായിക്കുകയും ചെയ്തിട്ടുണ്ടു്. ഒരു ദിവസം അദ്ദേഹം പറഞ്ഞു: 'ഹേ ലേട്ടോ, ഭിക്ഷാന്നം ഭുജിച്ചാൽ അഭിമാനവും അഹങ്കാരവും നശിക്കും.' അതു കേട്ടതോടെ ലാട്ടുവിനു ഭിക്ഷാവ്രതം സ്വീകരിക്കാനുള്ള ആഗ്രഹമായി. ഗുരുദേവൻ പറഞ്ഞതല്ലേ? അതുപ്രകാരം ദേശാടനം ചെയ്തു ഭിക്ഷ യാചിക്കുന്ന ഒരു സന്ന്യാസിയായി ഇറങ്ങിത്തിരിക്കാൻ പല തവണ അദ്ദേഹം ഒരുങ്ങിയതാണു്. പക്ഷേ ഗുരുദേവൻെറ അടുത്തുവന്നു് ഈ വിവരം പറയാൻ, എന്തുകൊണ്ടോ, അദ്ദേഹത്തിനു ധൈര്യം വന്നില്ല. ഓരോ പ്രാവശ്യവും മിണ്ടാതെ തിരിച്ചുപോകും. ഒടുവിലൊരു ദിവസം ഗുരുമഹാരാജ്തന്നെ ലാട്ടുവിനെ വിളിച്ചു് ഭിക്ഷ യാചിച്ചു കൊണ്ടുവരാൻ പറഞ്ഞയച്ചു. അന്നു് ഉച്ചയ്ക്കു മുമ്പായി ഭിക്ഷയെടുക്കാൻ ഇറങ്ങിത്തിരിച്ച ലാട്ടു ഉച്ചതിരിഞ്ഞതിനു ശേഷമാണു ദക്ഷിണേശ്വരത്തു വന്നുകയറിയതു്. പാത്രം നിറയെ ഭിക്ഷ കണ്ടപ്പോൾ ഗുരുദേവൻ പറഞ്ഞു: 'നിനക്കു് അവശ്യമുള്ളത്ര മാത്രം മേടിച്ചു കൊണ്ടുവന്നാൽ മതി. എന്തിനാണു് അധികം കൊണ്ടുവരുന്നതു്? ഭിക്ഷാന്നം സഞ്ചയിച്ചു വെയ്ക്കാൻ പാടില്ല.'

പിന്നൊരു ദിവസത്തെ കഥ ലാട്ടുമഹാരാജ്തന്നെ പറയട്ടെ: 'ഒരു ദിവസം എന്നോടും രാഖാൽബാബുവിനോടുംകൂടി ഭിക്ഷ യാചിച്ചു കൊണ്ടു വരുവാൻ പറഞ്ഞു ഗുരുദേവൻ. പോകാൻനേരത്തു് (എന്നും പറയാറുള്ളതുപോലെ) ഗുരുദേവൻ പറഞ്ഞു, ''ചിലർ ശകാരം തരും, ചിലർ അനുഗ്രഹം തരും, ചിലർ നാലുതുട്ടു കാശു

വലിച്ചെറിഞ്ഞുതന്നു എന്നും വരാം – എന്തു തന്നാലും ഒക്കെ മേടിച്ചു കൊണ്ടുപോരണം.'' ഞങ്ങൾ ഭിക്ഷയാചിച്ചു നടക്കുന്നതു കണ്ടിട്ട് ആദ്യംതന്നെ ഒരാളിൽനിന്നു കിട്ടിയതു് വയറു നിറയെ ശകാരവും അസഭ്യം പറച്ചിലുമാണ്. അയാൾ പറയുകയാണ്: ''തടിച്ചുകൊഴുത്തു കുട്ടി ബ്ഭീമന്മാരു് രണ്ടു ചെറുപ്പക്കാരു് നടക്കണ് കണ്ടില്ലേ? ഭിക്ഷതെണ്ടാൻ നടക്ക്ണ്! വല്ലതും പണിയെടുത്തു വയററിൽപ്പിഴപ്പിനുള്ളതു് സമ്പാദിച്ചുകൂടെ?'' രാഖാലിനു് ഇതു് കേട്ട പ്പോഴേയ്ക്കും മനസ്സിടിഞ്ഞു. ഞാനെത്ര പ്രാവശ്യം പറഞ്ഞു, ഗുരുദേവൻ നമ്മളോട്ട് ആദ്യമേ പറ ഞ്ഞിട്ടില്ലേ, ഇതൊക്കെ കേൾക്കേണ്ടിവരും; പക്ഷെ സകലതും മേടിച്ചുകൊണ്ടു ചെല്ലണം എന്നു്. പറയുംതോറും രാഖാൽബാബു നാണിച്ചു നാണിച്ചു് ഇല്ലാതായി. ഒടുക്കം ഞാൻ പറഞ്ഞു, ''എന്തിനാ ഹേ, ഇങ്ങനെ പേടിക്കുന്നതു്? വരൂ, നമുക്കു് വേറൊരു വീട്ടിൽ പോയി നോക്കാം.'' പിന്നെ പോയതു് ഒരു വിധവയുടെ വീട്ടിലേ യ്ക്കാണ്. ആ സ്ത്രീ ഞങ്ങളെ കണ്ട ഉടനെ പറഞ്ഞു, ''മക്കളെ, എന്തു ദുഃഖം പൊറുക്കാനാ വാഞ്ഞിട്ടാണ് നിങ്ങളിങ്ങനെ ഇരക്കാനിറങ്ങി യതു്? നിങ്ങൾക്കെന്തിന്റെ കുറവായിരുന്നു കുട്ടികളെ?'' ഞങ്ങളവരോടു കാര്യമൊക്കെ പറഞ്ഞു. അവർ വലിയ സന്തോഷത്തോടുകൂടി ഒരു നാലണത്തുട്ട് എടുത്തു തന്നിട്ട് സൂര്യനാരായ ണന്റെ (സൂര്യഭഗവാന്റെ) നേരേ തിരിഞ്ഞിട്ട് ഞങ്ങളെ ആശീർവ്വദിച്ചു, ''എന്റെ മക്കളെ, നിങ്ങളെന്തു ലക്ഷ്യം വെച്ചുകൊണ്ടാണോ ഇറങ്ങിപ്പുറപ്പെട്ടിരിക്കുന്നതു്, അതിൽ ഭഗവാൻ നിങ്ങൾക്കു് പൂർണ്ണകാര്യസിദ്ധി ഉണ്ടാക്കിത്ത രട്ടെ.'' പിന്നേയും പല വീടുകളിലും ഞങ്ങൾ പോയി. അവരും ചോറും കാശുമൊക്കെ തന്നു. എല്ലാം കൊണ്ടുവന്നു് ഗുരുദേവന്റെ മുമ്പിൽ വെച്ചു. ഗുരുദേവൻ ചോദിച്ചു: ''ആട്ടെ, ഇന്നത്തെ ഭിക്ഷാടനം എങ്ങനെയിരുന്നു, കേൾക്കട്ടെ.'' ആ വിധവ പറഞ്ഞ വാക്കുകൾ കേട്ടപ്പോൾ അദ്ദേഹം പറഞ്ഞു, ''അവരു് പറഞ്ഞതു് കുറിക്കു കൊണ്ടു. നോക്കു, സൂര്യനാരായണനു് ''ഇവിട'' വുമായിട്ടു് വളരെ അടുത്ത ബന്ധമുണ്ടു്.'

ഒരു ഭക്തനൊരു ദിവസം ചോദിച്ചു: 'മഹാ രാജ്, ഭിക്ഷാന്നം ഇത്ര പവിത്രമാണെന്നു് ഗുരു മഹാരാജ് പറയുവാനെന്താ കാരണം? സ്വന്ത മായി പണിയെടുത്തു് ജീവിക്കുന്ന ഒരാൾ, ഭിക്ഷ യെടുത്തു് ജീവിക്കുന്ന മറെറാരാൾ — ഇവരിലാ രാണ് കൂടുതൽ ശുദ്ധമായ അന്നം ഭുജിക്കുന്നതു്– ഒന്നു് പറഞ്ഞു തരൂ, മഹാരാജ്.'

ലാട്ടു മഹാരാജ്: ങ്ആ, ങ്ആ, തുടങ്ങി – എടോ, സ്വന്തമായി വേല ചെയ്തു് സമ്പാദി ക്കുന്ന ഒരാൾ മററാരുടേയും ദാസവേലയ്ക്കു പോകു ന്നില്ല എങ്കിൽ, സംശയമുണ്ടോ, അയാളുടെ അന്നം അങ്ങേ അററം ശുദ്ധമാണ്, പരിശുദ്ധം തന്നെ. പിന്നെ ശുദ്ധമായതു് ഭിക്ഷാന്നമാണ്. ഉദ്യോഗം ഭരിച്ചു് ഉണ്ണുന്നതിനേക്കാൾ എത്രയോ ശ്രേഷ്ഠമാണ് ഭിക്ഷയെടുത്തു് ഉണ്ണുന്നതു്. എന്താ ണെന്നോ, ഉദ്യോഗം ഭരിക്കുമ്പോൾ അന്യനൊ രുത്തന്റെ ഇച്ഛയ്ക്കൊത്തവണ്ണം നൃത്തം ചവിട്ട ണ്ടേ? ഭിക്ഷയെടുക്കുകയാണെങ്കിൽ അവനവ ന്റെ സ്വാതന്ത്ര്യം പണയംവെയ്ക്കേണ്ടല്ലൊ. സ്വാതന്ത്ര്യത്തെ വകവെച്ചുതരുന്ന തൊഴിലാണ് എല്ലാററിലുമുത്തമം. ഭിക്ഷാന്നം ശുദ്ധമാണെന്നു് പറയാനെന്താണു കാരണം, അറിയാമോ? ഒരു വശത്തു് – ഭിക്ഷ കൊടുക്കുന്ന ആളിനു് പുണ്യം കിട്ടും എന്നുള്ളതാണ്, മറുവശത്തോ – ഭിക്ഷ എടുക്കുന്നവനു് തന്റെ അഭിമാനം, അപമാനം, ലോകലജ്ജ ഇതെല്ലാം കഴുകിക്കളയുന്നതിന്നു് ഒരവസരവും കിട്ടും എന്നുള്ളതുമാണ്. അതുകൊ ണ്ടു് അദ്ദേഹം മാധുകരീഭിക്ഷയെടുത്തു് സമ്പാ ദിക്കുന്ന അന്നം ആദ്ധ്യാത്മികസാധനകൾക്കു് സഹായകമാണെന്നു് പറയാറുണ്ടു്.

ഇതു കേട്ടപ്പോൾ ഭക്തനു് വേറൊരു ചോദ്യം ചോദിക്കാനുണ്ടായി: 'മഹാരാജ്, മാധുകരിയും സാധാരണ ഭിക്ഷയാചിക്കലും ഒന്നുതന്നെ യാണോ?'

ലാട്ടുമഹാരാജ്: മാധുകരി എന്നു വെച്ചാൽ എന്താണെന്നറിയാമോ? ഒരു തേനീച്ച പൂ തോറും ചെന്നിരുന്നു് കുറേശ്ശെ കുറേശ്ശെയായി തേൻ വലിച്ചു കുടിച്ചു് വയറു നിറയ്ക്കുംപോലെ ഒരു സന്ന്യാസി വീടുതോറും ചെന്നു് ഓരോ പിടി ചോറു വീതം ശേഖരിച്ചു് ശരീരം നില നിർത്തിപ്പോരണം. ജനങ്ങൾ പലതരം ആഗ്ര ഹങ്ങൾ മനസ്സിൽ കരുതിക്കൊണ്ടാണ് ആ സാധുവിനു് ഭിക്ഷ നൽകുക, അറിയാമോ? ഓരോരുത്തനും എത്രവീതം ആ ഭിക്ഷാപാത്ര ത്തിലിടുമോ അതാതിന്റെ അനുപാതത്തിൽ

അത്രയത്ര കാമനകളും അതിൽ ചേർത്തിട്ടുണ്ടാവും. അതുകൊണ്ടു് സന്ന്യാസി ഒരാളുടേയും പക്കൽനിന്നു്ഒരു പിടിയിൽക്കൂടുതൽ ആഹാരം കൈപ്പററിപ്പോകരുതു്. ഒരു പിടിയല്ലെ കൊടുക്കാൻ പററുള്ളു, അതിൽ ഏററിവന്നാൽ എത്രത്തോളം മോഹങ്ങളെ കൂട്ടിക്കലർത്താനൊക്കും ? അത്രയുമാത്രം മോഹങ്ങൾക്കു് സാധനാമാർഗ്ഗത്തിൽ വിഘ്നങ്ങൾ സൃഷ്ടിക്കാനുള്ള കെല്പും മതിയാവില്ല. എന്നാൽ അധികം മേടിച്ചു പോയാൽ അധികം മോഹങ്ങളും ഒപ്പം പോരും സാധുവിൻെറ അദ്ധ്വാത്തേയ്ക്കു്. അങ്ങനെ അയാളുടെ തപസ്സിനു് ഇടിവു തട്ടാനും മതി. അങ്ങനെ നോക്കുമ്പോൾ കാണാം മാധുകരി അന്നം വളരെ ശുദ്ധമായ അന്നമാണെന്നു്, സാധനാനുഷ്ഠാനത്തിനു് അത്യന്തം അനുകൂലമാണെന്നു്.

ഭക്തൻ ഇനിയും ചോദ്യം ചോദിക്കുക തന്നെയാണു്: 'മഹാരാജ്, ഗുരുമഹാരാജ് അങ്ങനെയൊക്കെ ഭിക്ഷാടനത്തിനു് വിട്ടപ്പോൾ അങ്ങയുടെയും മററും മനസ്സു് സാധനഭജനകളിൽനിന്നു് കീഴ്പ്പോട്ടിറങ്ങിവന്നില്ലേ?'

ലാട്ടുമഹാരാജ്: അതു് കേമായി! എടോ, ഈ മാധുകരി എന്നു പറയുന്നതും ഒരു തരം സാധനാക്രമംതന്നെയാണു്. അതു് സാധനയിൽ നിന്നു് വേറിട്ടൊന്നാണെന്നാണോ ധരിച്ചു വെച്ചിരിക്കുന്നതു് ? ഭിക്ഷയാചിച്ചു നടക്കുന്ന സമയത്തു് എത്രയോ ആളുകൾ നല്ലതും ചീത്തയുമായ എത്രയോ വാക്കുകൾ പറയും, അതെല്ലാം കേട്ടിട്ടും മനോനിയന്ത്രണം വിടാതെ മനസ്സിനെ സമനിലയിൽ നിർത്തിക്കൊണ്ടു തൻെറ ഉള്ളിൽ ഇരിക്കുന്ന രാഗം, ദ്വേഷം, ക്ഷോഭം എന്നിവയ്ക്കു തല പുറത്തേയ്ക്കു് നീട്ടുവാൻ സൗകര്യം കൊടുക്കാതെ അടക്കം ചെയ്യാൻ കഴിയുന്ന ഒരാൾ എത്രമാത്രം പുരോഗമിച്ചിട്ടുണ്ടാവണം! ഭിക്ഷ എടുക്കുന്നതു് ഒരു തരം ശിക്ഷണമാണു്. മാനാഭിമാനങ്ങൾ തങ്ങിനില്ക്കുന്നിടത്തോളം കാലം ഒരാൾക്കു ഭിക്ഷ എടുക്കാൻ പററുന്നതല്ല. അതുകൊണ്ടാണു് ശാസ്ത്രത്തിൽ സന്ന്യാസിമാർക്കു് ശരീരരക്ഷാർത്ഥം മുഷ്ടിഭിക്ഷ വിധിച്ചിരിക്കുന്നതു്. ഒരു സന്ന്യാസിയെ സംബന്ധിച്ചിടത്തോളം ഭിക്ഷയാചിക്കൽ തപസ്സാണു്. ഏതു സന്ന്യാസിയാണോ സാക്ഷാൽ ശ്രീനാരായണനാണു് ഭിക്ഷ തരുന്നതു്, എന്നു് സങ്കല്പിച്ചുകൊണ്ടു് അതു് സ്വീകരിക്കുന്നതു്, ഏതു ധനവാനാണോ ശ്രീനാരായണനാണു് ഭിക്ഷ മേടിക്കുന്നതു് എന്ന ഭാവേന അതു നൽകുന്നതു് – ആ രണ്ടു പേർക്കും മംഗളമുണ്ടാകും. സന്ന്യാസി ഭഗവാനെ ആശ്രയിച്ചു ജീവിക്കാൻ പഠിക്കണം. ആ ആശ്രയഭാവം ഞങ്ങളിൽ വളർത്തിയെടുക്കുന്നതിനുവേണ്ടിയാണു് ഗുരുദേവൻ ഞങ്ങളെ ഭിക്ഷ എടുക്കാൻ വിട്ടിരുന്നതു്.

ഭക്തൻ: മഹാരാജ്, ഭഗവാനിൽ ആശ്രയഭാവം വളർത്തിയെടുക്കുന്നതിനു് ഉപയുക്തങ്ങളായ വേറേയും മാർഗ്ഗങ്ങളില്ലെ ?

ലാട്ടുമഹാരാജ്: ഉവ്വുവ്വ്, അതൊക്കെയുണ്ടു്. പക്ഷെ ഭിക്ഷാടനംവഴി ആ ആശ്രയഭാവം ഒന്നുകൂടി ഉറച്ചുകിട്ടുമെന്നു മാത്രം. അതെന്തുകൊണ്ടാണെന്നോ ? സ്വന്തം പരിശ്രമംകൊണ്ടു് ഒരാൾക്കും ഭിക്ഷ കൈയ്ക്കലാക്കാൻ പററില്ലല്ലൊ. കൊടുക്കുന്നവനു് മനസ്സലിവു തോന്നിയാൽത്തന്നെയല്ലേ വല്ലതും കിട്ടൂ? എന്നാൽ ഈ കൊടുക്കുന്ന ആൾക്കോ, മനമങ്ങു വെറുതെയിരിക്കുമ്പോൾ അലിഞ്ഞു കുതിരുകയോ മററൊ ചെയ്യുമോ ? അദ്ദേഹത്തിനു് (ഭഗവാനു്) സന്തോഷം തോന്നിയാൽ ദാതാവിൻെറ ഹൃദയത്തിൽ കനിവു് മുളച്ചുയരും, ദാനം ചെയ്യാനൊരാഗ്രഹം തോന്നും. എന്തിനധികം, ആ ദാതാവു് തീരെ ദരിദ്രനായിരുന്നാൽപോലും എന്തെങ്കിലുമയാളിൽനിന്നു കിട്ടാതിരിക്കില്ല. എന്നാലോ, ഭഗവാൻ സന്തുഷ്ടനായില്ലെങ്കിലോ, പണക്കാരൻെറ വീട്ടിൽനിന്നുപോലും ഒരു ചില്ലിക്കാശുപോലും കിട്ടിയെന്നു് വരില്ലതാനും.

ഭിക്ഷയാചിച്ചു നടന്ന കാലത്തു് ഒരു ദിവസം ലാട്ടുവിൻെറ ബ്രഹ്മചാരീവേഷം കണ്ടിട്ടു ചില ചെറുപ്പക്കാർ കളിയാക്കുന്ന സ്വരത്തിൽ പറഞ്ഞു: 'നോക്കെടോ! കണ്ടില്ലെ, ദാ പുറപ്പെട്ടല്ലൊ പരമഹംസൻെറ പട്ടാളം! ഹും, ഇവരില്ലെ, ഇനി ഒക്കെ സന്ന്യാസിമാരായിട്ടു് നമ്മുടെയൊക്കെ തല കോടാലികൊണ്ടു വെട്ടിപ്പൊളിച്ചു് തകർത്തിട്ടല്ലെ ശാപ്പാടു കഴിക്കുക ! ഏയ്, എന്തിനാ ഹേ, ഇവിടെയിങ്ങനെ ചുററിപ്പററി കൂടിയിരിക്കുന്നതു് ? പൊയ്ക്കൂടെ ആ ഹിമാലയത്തിലേയ്ക്കോ മററോ ജപോം തപോം ഒക്കെ നടത്താൻ ? ഈ കൽക്കത്താമഹാനഗരിയിലെന്തു ജപം, എന്തു് തപം!' ഇക്കാര്യവും ഗുരുദേവൻെറ

അടുത്തുവന്നു് അറിയിച്ചു. അന്നു് ഭക്തഗണങ്ങളോടു സംസാരിക്കുന്ന കൂട്ടത്തിൽ പരമഹംസദേവൻ ഹിമാലയത്തിന്റെ മാഹാത്മ്യത്തെപ്പററി വളരെ പുകഴ്ത്തിപ്പറഞ്ഞു. അതോടൊപ്പം വേറേയും പല തീർത്ഥസ്ഥലങ്ങളുടെ പേരുകളും മഹിമകളും പറയുകയുണ്ടായി. അവിടെയൊക്കെ ചെന്നിരുന്നു തപസ്സു ചെയ്താൽ അതിവേഗം ജപസിദ്ധി കൈവരുമെന്നും സമർത്ഥിച്ചു. തീർത്ഥസ്ഥലങ്ങളുടെ വൈശിഷ്ട്യത്തെക്കുറിച്ചുള്ള വർണ്ണന കേട്ടപ്പോൾ ലാട്ടുവിന്റെ മനസ്സിൽ തീർത്ഥഭ്രമണത്തിനുള്ള ആഗ്രഹം ഉടലെടുത്തു.

വളരെ ദിവസങ്ങൾ ലാട്ടു തന്റെ ഈ അഭിലാഷത്തെ ഹൃദയാന്തർഭാഗത്തു് സൂക്ഷിച്ചുകൊണ്ടുനടന്നു. ആരോടും ഇതേക്കുറിച്ചു് യാതൊന്നും സൂചിപ്പിച്ചതുപോലുമില്ല. എന്നിരുന്നിട്ടും, അന്തര്യാമിയായ ഗുരുദേവൻ ഇതു വേഗം മനസ്സിലാക്കി. ''ഒരു ദിവസം ഞാനദ്ദേഹത്തിന്റെ കാൽ തലോടിക്കൊടുത്തുകൊണ്ടിരിക്കുന്ന സമയത്തു് പെട്ടെന്നദ്ദേഹം (ശ്രീ ഗുരുമഹാരാജ്) എന്റെ മനസ്സിനകത്തെ ആഗ്രഹം കണ്ടുപിടിച്ചു. അദ്ദേഹം പറഞ്ഞു, 'ഹേ ലേട്ടോ, ഇവിടത്തെ (ദക്ഷിണേശ്വരം)ത്തെ ഈ നിവേദ്യച്ചോറു് വേണ്ടെന്നു വെച്ചു് നീ എവിടെ പോകാനാണു്? നിന്റെ മനസ്സെന്തിനാ കിടന്നു പിടയുന്നതു്? ഇവിടെനിന്നു് പുറത്തെങ്ങു പോയാലും ശാപ്പാടിന്റെ കാര്യത്തിൽ കിടന്നു് വട്ടം കറങ്ങേണ്ടിവരുമെന്നറിഞ്ഞുകൂടെ? അതുപോട്ടെ, എവിടെ ചുററി അലയാനാണു് നിന്റെ ഉദ്ദേശം? നിനക്കു് ഏകാന്തതയിൽ ധ്യാനിക്കണമെന്നാണു് ആഗ്രഹമെങ്കിൽ പൊയ്ക്കോളു കൽക്കത്തയ്ക്കു് – രാമന്റെ അവിടേയ്ക്കു്.' അതനുസരിച്ചു് ഞാൻ കൽക്കത്തയ്ക്കു പോന്നു. പക്ഷെ കൽക്കത്ത എനിക്കു് പററിയില്ല. രണ്ടുനാലു് ദിവസം കഴിഞ്ഞപ്പോഴേയ്ക്കും ഞാൻ എത്തി അദ്ദേഹത്തിന്റടുത്തു്.''

കുറച്ചു ദിവസം കഴിഞ്ഞപ്പോൾ തീർത്ഥഭ്രമണത്തിനുള്ള മോഹം വീണ്ടും ലാട്ടുവിന്റെ മനസ്സിൽ വളർന്നുവന്നുതുടങ്ങി. ഒരു ദിവസം ഗുരുമഹാരാജ് ചിരിച്ചുകൊണ്ടു പറഞ്ഞു: 'എന്താ ഹേ, കുറെ നാളായല്ലൊ ഇവിടെത്തന്നെ അടിഞ്ഞുകൂടിയിരിക്കുന്നു, ഒന്നു് ചുററിക്കറങ്ങി വന്നുകൂടെ?' ഹോ! അങ്ങോട്ടാവശ്യപ്പെടാതെ തന്നെ ഇങ്ങോട്ടു് സമ്മതമുണ്ടു് നീട്ടിത്തന്നിരിക്കുന്നു. ലാട്ടു സ്വയം ധന്യനായിക്കരുതി സന്തോഷിച്ചു. പക്ഷെ എങ്ങോട്ടാണു് ഇറങ്ങിത്തിരിക്കേണ്ടതെന്നു് ഒരു തീരുമാനത്തിലെത്താൻ കഴിഞ്ഞില്ല. ഒടുക്കം ഗുരുദേവനോടുതന്നെ ചോദിച്ചു, 'എന്നോടെങ്ങോട്ടു പോകാനാണു് പറയുന്നതു്?'

ഗുരുമഹാരാജ്: കുറച്ചു ദിവസം ആ ബാബുരാമിന്റവിടെ (ആംടപ്പൂരിൽ) പോയി താമസിച്ചിട്ടു വരൂ. അവിടെ ബാബുരാമും ഉണ്ടു്. അതുകൊണ്ടു് നിനക്കു് ഒന്നിനെക്കുറിച്ചും വേവലാതിപ്പെടേണ്ടിവരില്ല.

ഗുരുമഹാരാജിന്റെ ആദേശാനുസാരം ലാട്ടു അത്തവണ ആംടപ്പൂരിലേയ്ക്കു് തിരിച്ചു; പത്തു പന്ത്രണ്ടു ദിവസം അവിടെ താമസിച്ചു. അന്നവിടെ നടന്ന കഥയൊക്കെ ബാബുരാം മഹാരാജിന്റെ വാക്കുകളിൽക്കൂടി കേൾക്കുകയായിരിക്കും ഉത്തമം: 'കേൾക്കണോ കഥ! ലാട്ടു ആദ്യത്തെത്തവണ ഞങ്ങളുടെ അവിടെ വന്നപ്പോഴില്ലെ, എന്നും നേരം വെളുത്താൽ പറയും– ''എനിക്കിവിടം പിടിക്കുന്നില്ല.'' എന്തെങ്കിലും അസൗകര്യംകൊണ്ടായിരിക്കാം എന്നാണു് എന്റെ അമ്മ ആദ്യമൊക്കെ കരുതിയതു്. അതുകൊണ്ടു് എന്നോടെന്നും പറയും, ''അയാൾക്കെന്താണു് ബുദ്ധിമുട്ടെന്നു് ഒന്നു ചോദിച്ചുകൂടെ നിനക്കു്?'' എനിക്കു് മനസ്സിലായി ലാട്ടുവിനു് എന്താണു് അവിടം പററാത്തതെന്നു്: അവിടെ ഗുരുദേവൻ ഇല്ലല്ലൊ, അതുതന്നെ. ലാട്ടുവിനേപ്പോലുള്ള ഒരു സേവകനു് ഗുരുദേവനെ വിട്ടു കഴിഞ്ഞുകൂടാനൊക്കുമോ? ഒരു ദിവസം ഒടുവിലയാൾക്കു് കരച്ചിൽ പൊട്ടിപ്പോയി, ''ഞാൻ നാളെത്തന്നെ ദക്ഷിണേശ്വരത്തേയ്ക്കു പോവുകയാണു്.'' എന്നായി. ലാട്ടുവിന്റെ കരച്ചിൽ കണ്ടപ്പോൾ അമ്മ അയാളെ കൽക്കത്തയ്ക്കു പോകാൻ സമ്മതിച്ചു.'

ലാട്ടു ദക്ഷിണേശ്വരത്തു വന്നുകയറിയതും ഗുരുദേവൻ അദ്ദേഹത്തോടു ചോദിച്ചു: 'എന്താണിതു്! ഇത്ര ധൃതിപിടിച്ചു് ഓടിക്കിതച്ചു് തിരിച്ചുവന്നതിന്റെ ഉദ്ദേശ്യം?'

ലാട്ടു വിനീതഭാവത്തിൽ പറഞ്ഞു: 'അവിടെ താമസിച്ചിട്ടു് മനസ്സിനൊരു പിടികിട്ടിയില്ല.'

ഗുരുമഹാരാജ്: അതെന്താ കാരണം ? എത്ര നല്ലൊരു സ്ഥലമാണതു്, അതും പോരെങ്കിൽ ബാബുരാമിന്റെ അമ്മയോ വലിയ ഭക്തിയുള്ള ഒരു സ്ത്രീയും — സാധുസന്ന്യാസിമാരെ പരിചരിക്കുന്നതൊക്കെ അവക്കെന്തിഷ്ടമാണു്! അങ്ങനെയൊരു സ്ഥലവും നിനക്കു് പിടിച്ചില്ലെന്നോ ?

ലാട്ടു: ആവോ, ആക്കറിയാം ? അങ്ങയെ കാണാൻ തിടുക്കമായിട്ടു് മനസ്സിന്നകത്തൊരു കത്തൽ. എത്ര ശ്രമിച്ചിട്ടും നാമം ജപിക്കാൻ മനസ്സു് നില്ക്കുന്നില്ല. ആകപ്പാടെ എല്ലാം ഒഴിഞ്ഞു് തെളിഞ്ഞപോലെ.

ഗുരുമഹാരാജ് അത്ഭുതപ്പെട്ടതുപോലെ ചോദിച്ചു: 'ഇതു് വിശേഷായി! ഇങ്ങനെയൊരു കാര്യം ഞാനിതിന്നു മുമ്പു് കേട്ടിട്ടേ ഇല്ല. അവിടെ വെച്ചു് മനസ്സുറയ്ക്കില്ല, ഇവിടെ വെച്ചാണെങ്കിൽ മനസ്സുറയ്ക്കും – ഇതെന്തു പൂരമാണു്! ഭഗവാനെന്താ ഇവിടെ മാത്രമേയുള്ള, അവിടെ ഇല്ല, അങ്ങനേയുമുണ്ടോ? ഭഗവാന്റെ നാമം ചൊല്ലണം, ഇതല്ലേ കാര്യം? അതിനിനി ഇവടേം അവടേം ഒക്കെ ഉണ്ടോ ? എവിടെ ഇരുന്നാലും വേണ്ടില്ല, ആ ഇരുന്നിടത്തുവെച്ചുതന്നെ മനസ്സു് ധ്യാനത്തിൽ ആണ്ടിറങ്ങിച്ചെല്ലണം – അപ്പോഠ മാത്രമേ തീച്ച്യാക്കിക്കൂട ജപധ്യാനാദികളിൽ ശരിയാംവണ്ണം നിലകിട്ടിക്കഴിഞ്ഞു എന്നു്.'

ലാട്ടു യാതൊരു കുലുക്കവും കൂടാതെ പറഞ്ഞു:'അതിനവിടെ അങ്ങുണ്ടായിരുന്നില്ലല്ലൊ.'

ഗുരുമഹാരാജ്: ഓഹോ, ഞാനില്ലെങ്കിൽ നിന്റെ മനസ്സു് നിലയ്ക്കു് നില്ക്കില്ല എന്നുവരെ എത്തിയോ ? എന്തൊക്കെയാണീ പറഞ്ഞൊപ്പിക്കുന്നതു് ? ലേട്ടോ, ഞാനെന്നുമെന്നും നിന്റെകൂടെ ജീവിച്ചിരിക്കുമോ ?

ലാട്ടുവിനു് കരച്ചിൽ വന്നുതുടങ്ങി. അദ്ദേഹമൊരുവിധം പറഞ്ഞൊപ്പിച്ചു: 'അങ്ങില്ലെന്നുവരികിൽ എന്റെ ജീവിതം അങ്ങനെതന്നെ കരിഞ്ഞു് വെണ്ണീറാകും. എന്നുമെന്നും ഞാൻ അങ്ങയോടൊപ്പംതന്നെ ഉണ്ടായിരിക്കത്തക്ക വിധത്തിൽ കാര്യങ്ങളൊക്കെ ഒന്നു് പാകപ്പെടുത്തിത്തരണേ.'

ഗുരുദേവൻ ചിരിച്ചുകൊണ്ടു്: നോക്കുക, ഈ പോക്കിരിച്ചെക്കന്റെ ദുർവ്വാശി കണ്ടോ? ലാട്ടു പൊട്ടിക്കരഞ്ഞു. ലാട്ടു കരയുന്നതു കണ്ടപ്പോഠ ഗുരുദേവൻ സ്നേഹത്തോടെ പറഞ്ഞു: 'ഹേയ് ലേട്ടോ, ഇത്ര നിസ്സാരമായൊരു കാര്യംകൊണ്ടു് നീ ആകമാനം അങ്ങടു് തകിടം മറിഞ്ഞാൽ അതു് ശരിയല്ലല്ലൊ, ഇതു് പററില്ല.'

ഇതെല്ലാം കണ്ടും കേട്ടും അടുത്തുതന്നെ നിന്നിരുന്ന രാംലാൽദാദയാണു് ഇക്കഥ വിവരിച്ചുതന്നതു്.

എന്തുദ്ദേശ്യത്തിന്മേലാണു് പരമഹംസദേവൻ ലാട്ടുവിനെ ആംടു്പൂരിലേയ്ക്കുച്ചയതെന്നു് അദ്ദേഹത്തിന്നുതന്നെയേ അറിഞ്ഞുകൂടൂ. ഒരു പക്ഷെ അതിപ്രധാനമായൊരു പാഠം പഠിപ്പിക്കുന്നതിന്നുവേണ്ടി അദ്ദേഹം നടത്തിനോക്കിയ ഒരു പരീക്ഷണമായിരുന്നു ഇതെന്നും വരാം. പഠിപ്പിക്കാനുള്ളതു് വായ്കൊണ്ടു് പറഞ്ഞുകൊടുത്താൽ പോരായിരുന്നോ? തന്നിൽനിന്നും നാഴികകഠക്കപ്പുറത്തേയ്ക്കു് നീക്കിനിർത്തിയിട്ടുവേണോ ഇതു് പഠിപ്പിക്കാൻ? ഇതേപ്പററി ലാട്ടുമഹാരാജ്തന്നെ അതിമനോഹരമായൊരു യുക്തി നമുക്കു് തന്നിട്ടുണ്ടു്: 'ഗുരു ശിഷ്യന്റെ നേരെ വെറുതെയങ്ങു് (അല്പാല്പം കഠോരത പ്രദർശിപ്പിക്കാതെ) കൃപ കാണിക്കുകയൊന്നുമില്ല. നാലുദിക്കിലും വട്ടംചുററിച്ചെടുത്തതിന്നുശേഷമേ ശിഷ്യനെ അനുഗ്രഹിക്കുകയുള്ളൂ. അതെന്തിനാണെന്നോ ? നാടായനാട്ടിലെല്ലാം തെണ്ടി അലഞ്ഞുവരുമ്പോഴേയ്ക്കും തന്റെ ഗുരുവിന്റെ മഹത്വം എത്രകണ്ടുണ്ടെന്നു് ശിഷ്യനു് താനേ മനസ്സിലായിക്കൊള്ളും. ഗുരുവിനു് ശിഷ്യനോടു് എത്രത്തോളം കാരുണ്യമുണ്ടു്, എത്രമാത്രം വാത്സല്യമുണ്ടു്, ഇതിന്റെയൊക്കെ ആഴം കൂടെതാമസിക്കുമ്പോഠ ഒട്ടും മനസ്സിലാവില്ല. സദ്ഗുരുവിന്റെ അടുത്തുനിന്നു് വിട്ടുമാറി അങ്ങകലെ നീങ്ങിപ്പോകുമ്പോഴല്ലെ ബോദ്ധ്യപ്പെടുക ഗുരു ഏതെല്ലാം വിധത്തിലാണു് സ്നേഹപാശം കൊണ്ടു് ശിഷ്യനെ തന്നോടു് കെട്ടി അടുപ്പിച്ചു നിർത്തിയിരിക്കുന്നതെന്നു്. ഗുരുകൃപയുടെ ശക്തി എന്തു മാത്രമാണെന്നു് അപ്പോഴാണു് മനസ്സിലാവുക. ഗുരു കരുണ കാണിച്ചാൽ ഈ പ്രപഞ്ചത്തിൽ സംഭവിക്കാൻ വയ്യാത്തതുപോലും

സംഭവിക്കും. നാനാതീർത്ഥസ്ഥലങ്ങളിൽ ചുററി ക്കറങ്ങുന്നതിൻഫലമായി ശിഷ്യന്റെ മന സ്സിൽ ''സർവ്വതീർത്ഥമയോ ഗുരുഃ.'' എന്ന തത്ത്വം പെട്ടെന്നു് അനുഭവസ്ഥമായി ഭവിക്കും. അതോടെ ശിഷ്യൻ ഗുരുവിനെ സംബന്ധി ച്ചേടത്തോളം സംശയരഹിതനായിത്തീരും, ഗുരുവിനെച്ചൊല്ലിയുള്ള സംശയങ്ങൾക്കു് അവന്റെ മുമ്പിൽ നിൽക്കക്കള്ളിയില്ലാതായി ത്തീരും. ഈ ഗുരു യഥാർത്ഥത്തിൽ തനിക്കുത്രേ മാത്രം സ്വന്തപ്പെട്ട ആളാണു് എന്നതിൽ അവൻ സ്വയം ബോധവാനായിത്തീരും. ഗുരു വിനെപ്പററി നിഃസംശയനായിത്തീർന്നാൽ മാത്രമല്ലേ അദ്ദേഹത്തിൽ ശ്രദ്ധയും ഭക്തിയും പരിപക്വമായി ഭവിക്കൂ!'

---

# ശ്രീശങ്കരന്റെ സന്ദേശം

**സിദ്ധിനാഥാനന്ദസ്വാമി**

ശ്രീശങ്കരാചാര്യസ്വാമികളുടെ ജീവനചരി ത്രത്തിന്റെ ഒരു രൂപരേഖ മുൻലേഖനത്തിൽ നാം കാണുകയുണ്ടായി. ഇനിയിപ്പോൾ അദ്ദേ ഹത്തിന്റെ ജീവിതസന്ദേശത്തെക്കുറിച്ചു് കുറഞ്ഞൊന്നു ചിന്തിക്കാം.

വേദങ്ങളെ പരമപ്രമാണങ്ങളായി അംഗീ കരിച്ചിട്ടുള്ള മൂന്നു ചിന്താസമ്പ്രദായങ്ങളുണ്ടു് സനാതനധർമ്മത്തിൽ: ദ്വൈതം, വിശിഷ്ടാദ്വൈ തം, അദ്വൈതം എന്നിങ്ങനെ. വേദപ്രഭവങ്ങ ളായതുകൊണ്ടു് മൂന്നിനും വേദാന്തം എന്ന പേ രിനു് അവകാശമുണ്ടെന്നിരിക്കിലും അദ്വൈത മാണു് ഏററവുമധികം വേദാന്തമെന്ന പേരിൽ അറിയപ്പെടുന്നതു്. ചിന്താലോകത്തിന്റെ മേൽ അദ്വൈതത്തിനുള്ള സ്വാധീനാതിശയത്തെ യാണു് അതു സൂചിപ്പിക്കുന്നതു്. ദ്വൈതിക്കു് ഈശ്വരനും ജീവനും ജഗത്തുമെല്ലാം തികച്ചും വേറെവേറെയാണു്. വിശിഷ്ടാദ്വൈതിക്കു് ജഗ ത്തും ജീവനും ഈശ്വരന്റെ ശരീരമാണു്. അദ്വൈതിക്കാവട്ടെ ഉണ്മ ഒന്നേയുള്ളു; ആത്മാ വെന്നോ പരമാത്മാവെന്നോ ബ്രഹ്മമെന്നോ അതിനെ വിളിക്കുന്നു. മനുഷ്യന്റെ ആശയ്ക്കു് അതിരില്ല; പരിമിതമായ ഒന്നുകൊണ്ടും അവനു തൃപ്തിയില്ല. പൂർണ്ണതയാണു് അവന്റെ ലക്ഷ്യം: പൂർണ്ണം അപരിമേയവും അനാദിയും അനന്തവു മാവണം. അങ്ങനെയുള്ള വസ്തു ഒന്നിൽക്കൂടു തൽ ഉണ്ടാവാൻ വയ്യ. ഒന്നിൽക്കൂടുതൽ വസ്തുക്കളു ണ്ടായാൽ അവ പരസ്പരം പരിമിതപ്പെടുത്തും; പരിമിതി അപൂർണ്ണതയാണു്. ഈ ദ്വൈതനി ഷേധം – അദ്വൈതം – കേവലം ചിന്താസന്തതി യല്ല, പിന്നെയോ, അനുഭൂതിയാണു്. ആരുടെ അനുഭൂതി ? ആപ്തന്മാരുടെ. അദ്വൈതം തത്ത്വ ചിന്തയല്ല, അപരോക്ഷാനുഭവമാണു്. ഈ അനു ഭൂതിയെ അധിഷ്ഠാനമാക്കിയുള്ള ദർശനമാണു് അദ്വൈതവേദാന്തം. മേൽപറഞ്ഞ മൂന്നു വേദാ ന്തചിന്താസരണികളിൽ നാനാത്വത്തെ അംഗീ കരിക്കുന്ന ദ്വൈതമോ വിശിഷ്ടാദ്വൈതമോ അല്ല ആദ്യം രൂപംകൊണ്ടതു്, പിന്നെയോ, നാനാത്വനിഷേധകമായ അദ്വൈതമാണു് എന്നതു് വിചിത്രമായ ഒരു വസ്തുതയാണു്. അദ്വൈതത്തെ എതിർക്കാനും തകർക്കാനും ഉയർന്നു വന്നിട്ടുള്ള ചിന്താഗതികളാണു് മററുള്ളവ രണ്ടും. ആ നിലയ്ക്കു് അവയുടെ ഉദയത്തിനു് പ്രചോ ദനവും പ്രകോപനവും നൽകിയ ചിന്തകൻ എന്ന കാരണത്താൽ ശ്രീശങ്കരൻ അവയുടെയും കൃതജ്ഞതയ്ക്കും സമാദരത്തിന്നും അർഹനും അവ കാശിയുമാകുന്നു.

ഉപനിഷത്തുകൾ വാരംവാരം നാനാത്വ ത്തെ നിഷേധിക്കുന്നുണ്ടു്: ഒരിക്കലെങ്കിലും അദ്വൈതത്തെ നിഷേധിക്കുന്നുമില്ല; അദ്വൈ തത്തെ നിഷേധിക്കുന്നില്ലെന്നു മാത്രമല്ല, അടി ക്കടി അതിനെ പ്രഖ്യാപിച്ചുറപ്പിക്കുന്നുമുണ്ടു്. നാനാത്വം ദർശിക്കുന്നവൻ വീണ്ടും വീണ്ടും അന്ത കനടിമയാകുന്നു എന്നു് ഉപനിഷത്തുകൾ പല വാറു് പ്രസ്താവിക്കുന്നതു കാണാം. സത്യം ഒന്നു

മാത്രം; അതു് അനുഭവിച്ചറിയുന്നവൻ സ്വതന്ത്രനായിത്തീരുന്നു. ജാഗ്രദവസ്ഥയിൽ നാം കാണുന്നു, കേൾക്കുന്നു, സ്വദിക്കുന്നു, മണക്കുന്നു, തൊടുന്നു. കണ്ണു്, കാതു് തുടങ്ങിയ പഞ്ചേന്ദ്രിയങ്ങളിൽക്കൂടി കിട്ടുന്ന ഈ അറിവുകൊണ്ടുമാത്രം തൃപ്തിയടയുന്ന മനുഷ്യർ ഉണ്ടായെന്നു വരാം. അവർക്കു് ഈ ദൃശ്യപ്രപഞ്ചമായിരിക്കാം പരമസത്യം. അവരുടെ ചിന്താശക്തി ഉണർന്നിട്ടില്ല. ശാസ്ത്രങ്ങളും അവരെ മനുഷ്യരായി പരിഗണിക്കുന്നില്ല. കൺമുമ്പിൽ കാണുന്ന ഈ ബാഹ്യപ്രപഞ്ചം സത്യമോ മിഥ്യയോ ? ഈ സ്ഥൂലപ്രപഞ്ചം മനുഷ്യാനുഭൂതിയുടെ ഒരു ചെറിയ അംശം മാത്രമേ ആകുന്നുള്ളു എന്നതു് സർവ്വസമ്മതമായ ഒരനുഭവമാണു്. വീട്ടിനകത്തു മുറിക്കുള്ളിൽ വാതിലും സാക്ഷയിട്ടു കിടന്നുറങ്ങുന്ന ആൾ പെരുംകാട്ടിൽ ആൾപ്പിടിയൻകടുവ തന്നെയിട്ടോടിച്ചെന്നും, പിടികൂടി തല കടിച്ചു പൊട്ടിച്ചെന്നും കണ്ടു് പേടിച്ചരണ്ടു് മുറവിളി കൂട്ടിയെന്നുവരാം; ഞെട്ടിയുണർന്നെന്നു വരാം; നെഞ്ചു കിടന്നു പിടക്കുന്നതു കാണാം. 'ഓ ഞാൻ സ്വപ്നം കാണുകയായിരുന്നു! പക്ഷേ എന്തൊരു ഭയങ്കര സ്വപ്നം!' എന്നു് സ്വയം പറയുകയും ചെയ്യും. അതൊരു കിനാവുമാത്രം, നേരു്. എന്നാൽ കടുവായുടെ വായിൽപെട്ടു് തല ഞെരിഞ്ഞരഞ്ഞപ്പോൾ എന്തായിരുന്നു വിചാരം ? ജാഗ്രത് കാലത്തെന്നപോലെയുള്ള ഭയവും വേദനയും അപ്പോഴനുഭവിച്ചില്ലേ ? സ്വപ്നത്തിൽ മനസ്സ് സ്വന്തമായി ഒരു പ്രപഞ്ചം സൃഷ്ടിക്കുന്നു. അതൊരു അദ്ഭുതപ്രപഞ്ചമാണു്. ജാഗ്രത്തിൽ അനുഭവപ്പെടുന്ന വികാരങ്ങളും ഭയാശങ്കകളും പൈദാഹങ്ങളും ദുഃഖങ്ങളും ദുരിതങ്ങളും അവിടെയും അനുഭവപ്പെടുന്നുണ്ടു്. ജാഗ്രത്തിലെ അനുഭവങ്ങളുടെ വാസനാവിശേഷങ്ങളാണു് സ്വപ്നപ്രപഞ്ചത്തിന്റെ ഉപാദാനദ്രവ്യം. ജാഗ്രത്തിൽ അനുഭവപ്പെടാത്തതൊന്നും സ്വപ്നത്തിൽ പ്രത്യക്ഷമാവുകയില്ല. അന്ധന്റെ സ്വപ്നപ്രപഞ്ചത്തിൽ നിറമോ രൂപമോ ഇല്ല; അതുപോലെ ആജന്മബധിരന്റെ സ്വപ്നത്തിൽ ശബ്ദവും കാണുകയില്ല. സ്വപ്നത്തിലെ ദേശവും കാലവും നിമിത്തവും വ്യത്യസ്തങ്ങളായിരിക്കും; മനസ്സിന്റെ വേഗമാണു് അവിടത്തെ കാലഗതിയുടെ മാനദണ്ഡം. മനസ്സുതന്നെ ഒരു പ്രപഞ്ചത്തെ മുഴുവൻ സൃഷ്ടിക്കുന്ന ഒരദ്ഭുതപ്രതിഭാസമാണു് സ്വപ്നം. അവിടെയും നാനാത്വവും അതിന്റെ സന്തതികളായ സുഖദുഃഖങ്ങളും വിട്ടൊഴിയുന്നില്ല. ദുഃഖദുരിതനിർമ്മുക്തവും നാനാത്വവ്യതിരിക്തവും ആയ ഒരനുഭവമുണ്ടോ ? ഉണ്ടു് എന്നാണു് അനുഭവജ്ഞന്മാരുടെ ഉറപ്പായ ഉത്തരം. അവരുടെ അനുഭവം വ്യക്തിനിഷ്ഠമല്ല, സർവ്വസംവേദ്യമാണെന്നതിനു് എന്താണു തെളിവു് ? അതവരുടെ സങ്കല്പസന്താനമല്ല എന്നെങ്ങനെ അറിയാം ? അതറിയാൻ വഴിയുണ്ടു്, വ്യക്തമായ വഴി. അതിനെക്കുറിച്ചു് സാവധാനം വിചാരം ചെയ്യാൻ നാം സന്നദ്ധരാകണമെന്നുമാത്രം. ഗാഢനിദ്രയിൽ എന്തെങ്കിലും ദുഃഖമോ ഭയമോ നാനാത്വമോ ഉണ്ടായിരുന്നോ? ഇല്ല, ദുഃഖമോ ഭയമോ ഒന്നുമറിഞ്ഞില്ല. ഒന്നുമറിയാതെ സുഖമായി ഉറങ്ങി എന്നു് ഉണരുമ്പോൾ ഓർമ്മയില്ലേ ? ഉണ്ടു്. മറ്റൊന്നുമുണ്ടായിരുന്നില്ലെന്നറിയാനും സുഖമനുഭവിക്കാനും അറിയുന്നവൻ അവിടെ വേണമല്ലൊ. അതു് കേവലം ശൂന്യാവസ്ഥയാകാൻ നിവൃത്തിയില്ല. അദ്വൈതവും സുഖരൂപവുമായ ഒരനുഭവമായിരുന്നു അതു്. സാധാരണമനുഷ്യരെ സംബന്ധിച്ചിടത്തോളം ഈ അദ്വൈതാനുഭവം മറ്റു രണ്ടു് അവസ്ഥകളെയുംപോലെ വരുകയും പോകുകയും ചെയ്യുന്നു. ആ അനുഭവത്തെ നിരന്തരമാക്കാനും അങ്ങനെ ദ്വൈതജനിതമായ ദുഃഖപരമ്പരയെ ദൂരീകരിക്കാനും എന്തു വഴി ? ദുഃഖദായകങ്ങളും നശ്വരങ്ങളുമായ വിഷയങ്ങളിലുള്ള ആസക്തി വെടിഞ്ഞു് നിത്യവും സത്യവുമായ വസ്തുവിനെ മുറുകെപ്പിടിക്കണം. നിരന്തരമായ ആത്മാനുസന്ധാനം ദേഹഗ്രാഹത്തിന്റെ മാരകഗ്രഹണത്തിൽനിന്നും മോചനം നൽകും. ദേഹാത്മബോധം അററവൻ ജീവന്മുക്തനാണു്. അവനു പിന്നെ ഭൗതികലോകം ഇല്ല. എങ്ങും എപ്പോഴും അവനു് ആത്മാവു് സ്വമഹിമയിൽ പ്രകാശിക്കുന്നു. പ്രാകൃതബുദ്ധിക്കു് ഈ ലോകം സത്യം. അന്വേഷണകുതുകിക്കു് ഈ ലോകം ഒരു വിഷമപ്രശ്നം. മുക്തനു് ലോകം മിഥ്യയും. അജ്ഞൻ ചോദിക്കുന്നു, താനും ഈ ലോകവും ഇതിലെ സുഖദുഃഖങ്ങളും എങ്ങനെയുണ്ടായി, എന്നു്. അവനുള്ള ഉത്തരം അവന്റെ അജ്ഞതകൊണ്ടു് അല്ലെങ്കിൽ മായകൊണ്ടു് എന്നാണു്. മുക്തനു് ലോകം മിഥ്യയാകയാൽ, ലോകം നിത്യമല്ല. ലോകത്തിന്റെ സ്വരൂപമെന്താ

ണെന്നു് അപഗ്രഥിക്കാൻ ഒരുമ്പെടുമ്പോൾ അതു് നമ്മുടെ പിടിയിൽ ഒതുങ്ങാതെ വഴുതിപ്പോകുന്നു. പ്രപഞ്ചത്തിന്റെ ഈ അനിർവ്വചനീയസ്വഭാവത്തെയാണു് മായയെന്നു പറയുന്നതു്. അതു് ശശവിഷാണംപോലെ കേവലം ശൂന്യമല്ല. നശ്വരമായതുകൊണ്ടു നിത്യവുമല്ല. അതു് വരുന്നു പോകുന്നു, കാണപ്പെടുന്നു മറഞ്ഞുപോകുന്നു. നിത്യവും സത്യവും ഏകവുമായ വസ്തു അനിത്യവും നശ്വരവും അനേകവുമായി കാണപ്പെടുന്നതിനെയാണു് മായയെന്നു പറയുന്നതു്. ലോകത്തിന്റെ അനിർവ്വചനീയതയെയും യുക്തിയുടെ അപര്യാപ്തതയെയുമാണു് മായ വിളംബരം ചെയ്യുന്നതു്. ശങ്കരൻ ലോകത്തെ നിഷേധിക്കുന്നു എന്നു് ചിലർ അദ്ദേഹത്തെ കുറ്റപ്പെടുത്തുന്നു. ആചാര്യൻ ലോകത്തെ നിഷേധിക്കുന്നുമില്ല, പ്രതിഷ്ഠിക്കുന്നുമില്ല. അദ്ദേഹം അതിനെ അപഗ്രഥിച്ചുനോക്കിയിട്ടു്, യുക്തിപൂർവ്വം അതിനൊരു വിശദീകരണം നൽകാൻ സാധ്യമല്ല എന്നു പറയുകയത്രെ ചെയ്യുന്നതു്.

ആത്മാവു് എന്നും സ്വതന്ത്രം. സ്വാതന്ത്ര്യം സമ്പാദിക്കേണ്ട ഒരു വസ്തുവോ പദവിയോ അല്ല. എന്നാൽ പിന്നെ സാധനയെന്തിനു് ? ധ്യാനം, ജപം, സ്വാധ്യായം, ഉപവാസം നിഷ്കാമകർമ്മം എന്നിങ്ങനെയുള്ള സാധനകൾ, നാം ആത്മബോധമില്ലാതെ പടുത്തുയർത്തിയ മറകളെ, ദേഹം, മനസ്സു് മുതലായവയുമായുള്ള നമ്മുടെ താദാത്മ്യഭാവത്തെ, നീക്കുന്നതിനു വേണ്ടി മാത്രമാണു്. സാധനയുടെ പ്രയോജനം നിഷേധപരമാണു്; ആത്മാവിനെ ചുററി നാം തീർത്തിരിക്കുന്ന തിരസ്കരണികളെ നീക്കുക മാത്രമാണു് സാധനകൊണ്ടു സാധിക്കുന്നതു്. മറ നീങ്ങുമ്പോൾ ആത്മാവു് സ്വയം പ്രകാശിക്കുന്നു.

അപ്പോളൊരു ചോദ്യം: ജീവന്മുക്തനു കർമ്മമുണ്ടോ ? ഇല്ല. ശ്രീശങ്കരൻ ജീവന്മുക്തനോ അല്ലയോ ? അതിലെന്താണിത്ര സംശയം ? എങ്കിൽ അദ്ദേഹം സ്വജീവിതത്തിൽ ഇത്രയേറെ കർമ്മങ്ങൾ ചെയ്തതെങ്ങനെ ? അതിനു് ആചാര്യൻതന്നെ ഗീതാഭാഷ്യത്തിൽ സമാധാനം പറയുന്നുണ്ടു്: 'വിദ്വഷാ ക്രിയമാണം കർമ്മ അകർമ്മൈവ, തസ്യ നിഷ്ക്രിയാത്മദർശനസമ്പന്നത്വാത്.' 'നിഷ്ക്രിയമായ ആത്മവസ്തുവാണു് താൻ എന്നു് അനുഭവിച്ചറിഞ്ഞിട്ടുള്ള മുക്താത്മാവു് ചെയ്യുന്നതായി കാണപ്പെടുന്ന കർമ്മം കർമ്മമല്ല.' ഫലാസക്തിയും കർത്തൃത്വബുദ്ധിയും കൂടാതെയുള്ള കർമ്മം കർമ്മമല്ല. അന്യരുടെ ദൃഷ്ടിയിൽ ജീവന്മുക്തൻ പ്രവർത്തിക്കുംപോലെ കാണപ്പെടുന്നെങ്കിലും അദ്ദേഹം സ്വദൃഷ്ടിയിൽ അകർമ്മിയാണു്. അമ്മാതിരി സുകൃതികളുടെ അകർമ്മകർമ്മങ്ങൾ ലോകസംഗ്രഹത്തിനു് കാരണമായിത്തീരുകയും ചെയ്യും.

ലോകത്തിനു് ശ്രീശങ്കരന്റെ ഏററവും വലിയ സംഭാവന എന്താണു് ? ഭാഷ്യങ്ങൾ, പ്രകരണഗ്രന്ഥങ്ങൾ, സ്വതന്ത്രകൃതികൾ എന്നിവ വഴി അദ്ദേഹം സംവിധാനം ചെയ്തു വിശദീകരിച്ച വേദാന്തദർശനമാണു് ശ്രീശങ്കരന്റെ ഏററവും മഹത്തായ സംഭാവന. പ്രസ്ഥാനത്രയത്തിനുള്ള ഭാഷ്യങ്ങൾക്കു പുറമെ, വിവേകചൂഡാമണി, ഉപദേശസാഹസ്രി, ആത്മബോധം തുടങ്ങി അനേകം സ്വതന്ത്രകൃതികളും രചിച്ചിട്ടുണ്ടു്. ഇവ കൂടാതെ, സൗന്ദര്യലഹരി, ശിവാനന്ദലഹരി, ദക്ഷിണാമൂർത്ത്യഷ്ടകം മുതലായി അനേകം സ്തോത്രകൃതികളും ആചാര്യന്റെ സംഭാവനയാണു്. നൂററിയമ്പതിനുമേൽ കൃതികൾ ആചാര്യവിരചിതങ്ങളായി കണക്കാക്കപ്പെട്ടിരിക്കുന്നു. കേവലം നാലു കൊല്ലംകൊണ്ടാണു് അദ്ദേഹം ഇവയെല്ലാം രചിച്ചതു് എന്നാണു് കേൾക്കുന്നതു്. അവ ഒരാവൃത്തി വായിക്കാൻതന്നെ അനേകവർഷങ്ങൾ വേണം. അവ അദ്ധ്യയനം ചെയ്തു് സാരം സംഗ്രഹിക്കണമെന്നുണ്ടെങ്കിൽ ഒരായുഷ്കാലംതന്നെ മതിയാകുമോ എന്നു സംശയമാണു്. അവ പ്രതിപാദിക്കുന്ന സത്യം സാക്ഷാത്കരിക്കാൻ അനേകജന്മങ്ങൾതന്നെ വേണ്ടിവരും. വ്യാസനും വാല്മീകിയുമല്ലാതെ മററാരും മാനവരാശിക്കു് ഇത്രയേറെ ജ്ഞാനദാനം ചെയ്തിട്ടില്ല. ആചാര്യകൃതികൾ സരളകോമളങ്ങളും കാവ്യമയങ്ങളുമാണു്. 'ഭാഷ്യം പ്രസന്നഗംഭീരം.' എന്നാണു് ആചാര്യഭാഷ്യങ്ങളെക്കുറിച്ചു് വാചസ്പതിമിശ്രൻ പ്രസ്താവിച്ചിട്ടുള്ളതു്.

തത്ത്വചിന്ത എത്രയും വിശിഷ്ടവും മഹനീയവും ആയാലും അതു് അനുശീലിക്കാനും തുടർന്നു കൊണ്ടുപോകാനും ആളുകളില്ലെങ്കിൽ കാലാന്തരത്തിൽ അതു് നഷ്ടപ്രായമാകും. തന്റെ അദ്ധ്യാത്മദർശനത്തിനു് അമ്മാതിരിയൊരു ദുർദ്ദശ വരാതിരിക്കാൻ ആചാര്യൻ ഭാരതത്തിന്റെ നാലു

ദിക്കുകളിലായി നാലു മഠങ്ങറം സ്ഥാപിച്ചു. സാധകന്മാർ അവിടെ താമസിച്ച് വേദാന്തം ശ്രവിച്ചും അനുസരിച്ചും അനുഭവപ്പെട്ടുത്തിയും ജിജ്ഞാസുക്കറംക്ക് വിതരണം ചെയ്തും അഭംഗുരം നിലനിർത്തിക്കൊണ്ടുപോകും. മൈസൂരിൽ തുംഗഭദ്രാനദിയുടെ തീരത്ത് ശൃംഗേരിമഠം സ്ഥാപിച്ചു. സ്വശിഷ്യനായ സുരേശ്വരാചാര്യനെ ശ്രീശങ്കരൻ അവിടെ മഠാധിപതിയായി വാഴിച്ചു. ഈ മഠത്തിൽനിന്ന് സന്ന്യാസം സ്വീകരിക്കുന്നവക്ക് 'സരസ്വതി, ഭാരതി, പുരി' ഇവയിൽ ഏതെങ്കിലുമൊന്ന് നാമോപാധിയായിട്ടുണ്ടായിരിക്കും. ഇവിടത്തെ ബ്രഹ്മചാരികളുടെ നാമബിരുദം 'ചൈതന്യ'നെന്നും. യജുർവേദമാണ് അവക്കു മുഖ്യമായ വേദം. 'അഹം ബ്രഹ്മാസ്മി.' എന്ന മഹാവാക്യമാണ് അവക്ക് ഉപദേശിക്കപ്പെടുന്നതു്. തെന്നിന്ത്യയുടെ ആധ്യാത്മികസുരക്ഷിതത്വം ഈ മഠത്തിൻെറ ചുമതലയിലാണ്. തോതാപുരിയിൽക്കൂടി തുടന്നുപോരുന്ന രാമകൃഷ്ണസംഘം ശൃംഗേരിമഠത്തെയാണ് തങ്ങളുടെ ആദ്ധ്യാത്മികത്തറവാടായി കരുതിപ്പോരുന്നതു്. ദ്വാരകയിൽ സ്ഥാപിതമായ ശാരദാമഠത്തിൻെറ അധിപതിയായി ഹസ്താമലകൻ വാഴിക്കപ്പെട്ടു. 'തീത്ഥ'മെന്നോ 'ആശ്രമ'മെന്നോ ആണ് ഇവിടത്തെ സന്ന്യാസിമാരുടെ നാമബിരുദം; ബ്രഹ്മചാരികറംക്ക് 'സ്വരൂപ'മെന്നും. 'തത്ത്വമസി' എന്ന മഹാവാക്യമാണ് അവരുടെ അനുദ്ധ്യാനമന്ത്രം. അവർ സാമവേദികളാകുന്നു. ഭാരതത്തിൻെറ പശ്ചിമഭാഗത്തിൻെറ ആദ്ധ്യാത്മികമായ മേൽനോട്ടം ഇവർ വഹിക്കുന്നു. ബദരിയിൽ സ്ഥാപിച്ച മഠത്തിനു ജ്യോതിർമഠമെന്നാണു പേരു്; 'ശ്രീമഠം' എന്നും അതിനു പേരുണ്ട്. തോടകാചാര്യരായിരുന്നു അതിൻെറ ആദ്യത്തെ അധിപതി. 'ഗിരി, പവ്വതം, സാഗരം' ഇവയിലേതെങ്കിലുമൊന്നാണ് അവിടത്തെ സന്ന്യാസിമാരുടെ നാമോപാധി. ബ്രഹ്മചാരികറംക്ക് 'ആനന്ദ'ബിരുദവും ഉണ്ടായിരിക്കും. അഥവ്വവേദമാണ് അവർ അഭ്യസിക്കുന്നതു്. 'അയം ആത്മാ ബ്രഹ്മ.' എന്നതാണ് അവക്കുള്ള മഹാവാക്യം. ഉത്തരേന്ത്യയുടെ ആദ്ധ്യാത്മികമായ മേൽനോട്ടം വഹിക്കാൻ ചുമതലപ്പെട്ടതു് ഈ മഠമാണ്. കിഴക്കു പുരിയിൽ സ്ഥാപിച്ച ഗോവദ്ധനമഠത്തിൻെറ ആദ്യത്തെ ആചാര്യൻ പദ്മപാദനായിരുന്നു. 'വന'മെന്നോ 'അരണ്യ'മെന്നോ ആണ് ആ മഠത്തിൽനിന്നും ദീക്ഷ സ്വീകരിക്കുന്ന സന്ന്യാസിമാക്കുള്ള നാമബിരുദം; 'പ്രകാശ'മെന്ന് ബ്രഹ്മചാരികറംക്കും. ഋഗ്വേദമാണ് അവരുടെ സ്വാധ്യായഗ്രന്ഥം. 'പ്രജ്ഞാനം ബ്രഹ്മ.' എന്നതാണ് അവക്കുള്ള മഹാവാക്യം. പൂവ്വഭാരതത്തിലെ ആളുകറം ഈ മഠത്തിൻെറ സംരക്ഷണത്തിൻകീഴിലാണ്.

ഈ നാലു മഠങ്ങളിൽക്കൂടി ആചാര്യൻ സമഗ്രഭാരതത്തിൻെറയും അദ്ധ്യാത്മസംരക്ഷണത്തിനുവേണ്ട ഏപ്പാടു ചെയ്തു. ഈ മഠങ്ങളുടെ സുഗമവും ക്രമീകൃതവുമായ നടത്തിപ്പിനുവേണ്ടി ആചാര്യൻ രണ്ടു് അനുശാസനഗ്രന്ഥങ്ങളും രചിച്ചു, മഠാമ്നായം, മഹാനുശാസനം എന്നീ പേരിൽ. ഈ മഠാധിപതികറം തങ്ങളുടെ അധീനതയിൽപ്പെട്ട ദിക്കുകളിൽ സഞ്ചരിച്ച് ജനങ്ങളിൽ അദ്ധ്യാത്മബോധം ഉളവാക്കണമെന്നും ആചാര്യൻ നിദ്ദേശിച്ചിട്ടുണ്ടു്.

> ശുചിർജിതേന്ദ്രിയോ വേദവേദാംഗാദിവിശാരദഃ
> യോഗജ്ഞഃ സവ്വശാസ്ത്രാണാം സ മദാസ്ഥാന—
> (മാപ്നുയാത്.

ആചാരശുദ്ധിയുള്ളവനും ഇന്ദ്രിയങ്ങളെ ജയിച്ചവനും വേദവേദാംഗങ്ങളിൽ നിഷ്ണാതനും യോഗജ്ഞനും സവ്വശാസ്ത്രവിജ്ഞനുമായിരിക്കണം ആചാര്യപീഠം അധിരോഹണം ചെയ്യുന്ന ആറം എന്ന് ശ്രീശങ്കരൻ നിശ്ചയം ചെയ്തിട്ടുണ്ട്.

വൈദികഷിഷികറം സാക്ഷാത്കരിച്ച സവ്വാത്മഭാവത്തെ ശ്രീശങ്കരൻ സ്വകൃതികളിലൂടെ പ്രകടവും വിശദവുമാക്കി. ഈ ആദ്ധ്യാത്മികൈക്യമാണ് ഭാരതം ലോകത്തിനു നൽകിയിട്ടുള്ള മഹനീയസംഭാവന. രാഷ്ട്രീയവും സാമുദായികവും ആത്ഥികവുമായ തലങ്ങളിൽ ലോകത്തിലിന്നു കാണുന്ന ഏകീകരണപ്രസ്ഥാനങ്ങളുടെയെല്ലാം ആദശ്പരമായ അധിഷ്ഠാനം ഈ അദ്വൈതസിദ്ധാന്തമാണ്. ഏകലോകചിന്താഗതിക്ക് അനുരൂപമായ ഒരു തത്ത്വചിന്ത എവിടെ കിട്ടും എന്നു ചിന്തകന്മാർ തേടുമ്പോറം അവർ തിരിയുന്നതു് അദ്വൈതവേദാന്തത്തിൻെറ നേക്കായിരിക്കും. അവക്കവിടെ തങ്ങറം തേടുന്നതു കിട്ടുകയും ചെയ്യും. ഈ വേദാന്തചിന്തയാണ് ഭാരതത്തിൻെറ മകുടമണി. അമൂല്യമായ ആ മണി കണ്ടെടുത്തു ലോകത്തിനു

കാഴ്ചവെച്ചതു് ശ്രീശങ്കരാചാര്യസ്വാമികളാണു്. ആകയാൽ ഭാരതത്തിൻെറ കീർത്തി ശ്രീശങ്കരൻെറ പ്രതിഭാപ്രഭവമാണു്.

ശ്രീശങ്കരൻ ആവിഷ്കരിച്ച ഈ തത്ത്വദശ്നം ശ്രവിക്കാനും പഠിക്കാനും അനുശീലിക്കാനുമായി അനവധിയാളുകഠം വിത്താപത്യകളത്രാദികളെ ഉപേക്ഷിച്ചു് സ്വജീവിതം സമപ്പിച്ചുപോരുന്നു എന്നതു് അത്യാശ്ചര്യകരമായ ഒരു വസ്തുതയാണു്. ശ്രീശങ്കരനെ ഒഴിച്ചു് ഒരു ബുദ്ധനും ഒരു കൃസ്തുവും മാത്രമേ മനുഷ്യനു് ഒരാദശ്ത്തിനുവേണ്ടി ഇമ്മാതിരി സവ്വസ്വത്യാഗത്തിനുള്ള ആവേശവും പ്രചോദനവും നൽകുന്നുള്ളു. ആചാര്യസ്വാമികളുടെ സന്ദേശം – വേദപ്രതിപാദിതമായ പരമസത്യത്തിൻെറ പുനർദശ്നവും പുനരാഖ്യാനവും, അതിൽക്കൂടി മാനവരാശിയെ ജന്മസാഫല്യത്തിലേയ്ക്കു നയിക്കുകയും എന്ന സവ്വോത്തമകൃത്യം – അവിച്ഛിന്നം, അനസ്യൂതം തുടന്നുപോരുന്ന ഒരു സന്ദേശമാകുന്നു. ഈ പരമസത്യത്തെ ഭൗതികതയാകുന്ന നീലനീരദങ്ങഠം തിരസ്കരിക്കുകയോ നഷ്ടപ്രഭമാക്കുകയോ ചെയ്യുമ്പോഠം ഭാരതപ്രാണൻ ഏതെങ്കിലും മഹാപുരുഷനിൽക്കൂടി രൂപമെടുത്തു് അതിനെ വീണ്ടുംവീണ്ടും പ്രകാശിപ്പിക്കുകയും പ്രഖ്യാപിക്കുകയും ചെയ്തുപോന്നിട്ടുണ്ടു്. വേദങ്ങഠം ഘോഷിച്ചതും ശ്രീശങ്കരൻ ഉദ്ഘോഷിച്ചതുമായ ഈ അമൃതാഹ്വാനം ആധുനികകാലത്തു് വിവേകാനന്ദസ്വാമികഠം ഈ വാണികളിൽക്കൂടി വിശ്വമാസകലം പ്രക്ഷേപണം ചെയ്തു: 'ഉണരുവിൻ, ഉയരുവിൻ, ലക്ഷ്യത്തിലെത്തുംവരെ നിൽക്കാതെ കുതിക്കുവിൻ!'

ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത!

---

# വൈദികകമ്മപഞ്ചകം

(കഴിഞ്ഞ ലക്കത്തിൽനിന്നു് തുടച്ച്)

## ശ്രീ വിദ്യാനന്ദതീത്ഥപാദസ്വാമികഠം

### യജ്ഞം

ഇനിയും യജ്ഞത്തെക്കുറിച്ചു് നമുക്കു് അല്പം ചിന്തിക്കാം. ദേവപൂജ, സംഗതി, കരണം, യജനം, ദാനം ഇങ്ങനെ അനേകം അത്ഥമുള്ള യജ് – എന്ന ധാതുവിൽനിന്നുണ്ടായ ഒരു രൂപമാണു് യജ്ഞശബ്ദം. ദേവതയെ ഉദ്ദേശിച്ചുള്ള ഹവിസ്സുകളുടെ, ഹോമദ്രവ്യങ്ങളുടെ, ത്യാഗത്തിനു് യജ്ഞമെന്നു് മീമാംസകന്മാർ പറയുന്നു. എന്നാൽ ഈ അത്ഥം സങ്കുചിതമാണു്. ഈശ്വരപ്രസാദത്തിനു വേണ്ടി നിസ്സ്വാത്ഥമായി ചെയ്യപ്പെടുന്ന എല്ലാ കമ്മങ്ങളും യജ്ഞത്തിൽ പെടുമെന്നു് ശ്രീഭഗവാൻ ഗീതയിൽ ഉപദേശിച്ചിട്ടുണ്ടു്. ഫലത്തെ കാംക്ഷിക്കാതെയും താൻ കത്താവാണെന്നഭിമാനിക്കാതെയും ഈശ്വരാപ്പണമെന്ന നിലയിൽ ചെയ്യുന്ന എല്ലാ കമ്മങ്ങളും യജ്ഞത്തിൽ പെടുമെന്നു് ഇതുകൊണ്ടു മനസ്സിലാക്കാം. വൈദികന്മാർ അഗ്നിയിൽ ഹവിസ്സു് ഹോമിക്കുന്നതും യോഗികഠം ഈശ്വരസ്വരൂപത്തെ ഹൃദയത്തിൽ ധ്യാനിക്കുന്നതും ജ്ഞാനികഠം എല്ലാററിലും ഈശ്വരസ്വരൂപത്തെ ദശിക്കുന്നതും സാമാന്യജനങ്ങഠം പ്രതിമകളിലും തീത്ഥങ്ങളിലും പൂജിക്കുന്നതും ദേവമന്ദിരങ്ങളിൽ ദേവതാദശനം, പ്രദക്ഷിണം, നമസ്കാരം വഴിവാടുകഠം, മുതലായവ നടത്തുന്നതും യജ്ഞങ്ങളാണു്. ഇങ്ങനെയുള്ള യജ്ഞം സാത്വികം, രാജസം, താമസം എന്നു മൂന്നു തരത്തിലുണ്ടെന്നു് ഗീതയിൽ ഭഗവാൻ അരുളിച്ചെയ്തിട്ടുണ്ടു്. വേദത്തിൽ വിധിച്ചിട്ടുള്ള ഈശ്വരാരാധനം തുടങ്ങിയ കർമ്മങ്ങഠം നിവ്വഹിക്കുന്നതു് തൻെറ കത്തവ്യമാണെന്നുള്ള നിശ്ചയത്തോടുകൂടി ഏകാഗ്രതയോടും ഫലമാഗ്രഹിക്കാതെയും ചെയ്യുന്ന കർമ്മം സാത്വികമാണു്. പക്ഷെ അധികം ആളുകളും അങ്ങനെ ചെയ്യാറില്ല. താൻ വലിയ ഈശ്വരഭക്തനും ധമ്മനിഷ്ഠനുമാണെന്നു് അന്യരെ ബോധിപ്പിക്കുന്നതിനും ശരിയായ ഫലം തനിയ്ക്കു കിട്ടുന്നതിനും ഉള്ള

ആഗ്രഹത്തോടുകൂടിയാണ്‌ അധികം പേരും മതപരമായ കമ്മങ്ങരം നിവ്വഹിക്കുക. ഇതു രാജസയജ്ഞമാണ്‌. അങ്ങനെ ചെയ്താൽ യജ്ഞത്തിൻെറ മുഖ്യഫലമായ മനഃശുദ്ധിയും ആത്മജിജ്ഞാസയും ഉണ്ടാവുകയില്ല. വൈദികകമ്മങ്ങളിൽ വേദവിധി, മന്ത്രജപം, അന്നദാനം, ദക്ഷിണ ഇവയെല്ലാം പ്രാധാന്യം കല്പിക്കപ്പെട്ടിട്ടുണ്ട്‌. അതൊന്നും കണക്കാക്കാതെയും ശ്രദ്ധയും ഭക്തിയും ഇല്ലാതെയും തോന്നിയതുപോലെ ചെയ്യുന്ന യജ്ഞമാണ്‌ താമസം എന്നു പറയപ്പെടുന്നതു്‌. അതിനു്‌ സൽഫലമില്ലെന്നു മാത്രമല്ല വിപരീതഫലം ഉണ്ടാകുവാനും ഇടയുണ്ട്‌. അതുകൊണ്ടു്‌ മോക്ഷാത്ഥികരം താമസയജ്ഞവും രാജസയജ്ഞവും ഉപേക്ഷിച്ചു്‌ സാത്വികയജ്ഞം നടത്തേണ്ടതാകുന്നു. യജ്ഞരൂപത്തിലല്ലാത്ത കമ്മങ്ങരം ബന്ധത്തേയും ദുഃഖത്തേയും ഉണ്ടാക്കും. ദേവയജ്ഞം പിതൃയജ്ഞം തുടങ്ങിയ പഞ്ചമഹായജ്ഞങ്ങരംക്കു്‌ ഉപയോഗിച്ചതിൻെറ അവശിഷ്ടം അമൃതമെന്നു പറയപ്പെടുന്നു. അങ്ങനെയുള്ള അമൃതമായ ആഹാരംകൊണ്ടു്‌ ശരീരധാരണം നിവ്വഹിക്കുന്ന സത്തുക്കരം സവ്വപാപങ്ങളിൽനിന്നും മുക്തന്മാരായിത്തീരുമെന്നും അങ്ങനെ ചെയ്യാതെ തനിക്കു വേണ്ടി മാത്രം ആഹാരസാധനങ്ങരം പാകപ്പെടുത്തി അനുഭവിക്കുന്നവർ ദുരാചാരന്മാരും പാപം അനുഭവിക്കുന്നവരും ആയി കലാശിക്കുമെന്നും ഗീത പ്രത്യേകം ചൂണ്ടിക്കാണിക്കുന്നു. വിധിപോലെ അഗ്നിയിൽ ഹോമിക്കപ്പെടുന്ന യജ്ഞദ്രവ്യങ്ങരം ആദിത്യനിൽ എത്തുകയും അവിടെനിന്നു്‌ മഴയുണ്ടാവുകയും ആ മഴകൊണ്ടു്‌ ഭക്ഷ്യസാധനങ്ങരം ഉണ്ടായി അതു ഭക്ഷിച്ചു്‌ ജനങ്ങരം സുഖമായി ജീവിക്കുകയും ചെയ്യുമെന്നു്‌ സ്മൃതികരം എടുത്തു പറയുന്നുണ്ടു്‌. യജ്ഞം കമ്മത്തിൽനിന്നും കമ്മം വേദവിധിയിൽനിന്നും ഉണ്ടായിട്ടുള്ളതാണ്‌. അതിനാൽ സവ്വയജ്ഞങ്ങളുടേയും മൂലകാരണം ഈശ്വരൻെറ ആജ്ഞാരൂപത്തിലുള്ള വേദമാണ്‌. ആ വേദം വിധിച്ചിട്ടുള്ള കമ്മങ്ങരം – യജ്ഞങ്ങരം – അനുഷ്ഠിക്കാതെ ജീവിക്കുന്ന മനുഷ്യൻ പാപകരമായ ജീവിതം നയിച്ചും ഇന്ദ്രിയവിഷയങ്ങളിൽ മാത്രം രമിച്ചും ഒരു പ്രയോജനവും ഇല്ലാതെ വെറുതെ ജീവിക്കുകയാണെന്നുകൂടി ഭഗവാൻ ഗീതയിൽ പ്രസ്താവിക്കുന്നു. അതിനാൽ എല്ലാ കമ്മങ്ങളും യജ്ഞരൂപത്തിൽ നിവ്വഹിച്ചു്‌ ഈശ്വരപ്രസാദം സമ്പാദിക്കുകയാണ്‌ മനുഷ്യൻെറ പ്രഥമവും പ്രധാനവുമായ കത്തവ്യമെന്നു്‌ എല്ലാവരും മനസ്സിലാക്കണം.

### ദാനം

ഇനി ദാനത്തെക്കുറിച്ചു നമുക്കല്പം ചിന്തിക്കാം. ദാനം എന്ന പദത്തിനു്‌ കൊടുക്കുക എന്നാണ്‌ സാമാന്യമായ അത്ഥം. പശു, സ്വണ്ണം, ധാന്യങ്ങരം മുതലായവ വില വാങ്ങാതെ ശാസ്ത്രീയമായ രീതിയിൽ അഹ്തയുള്ള വ്യക്തിയ്ക്കോ സ്ഥാപനത്തിനോ കൊടുക്കുന്നതു്‌ ദാനമെന്നു പറയുന്നു. തന്നത്താൻ സമ്പാദിച്ചുണ്ടാക്കിയ ധനത്തിൻെറ ആറിൽ ഒന്നു്‌ ലോകക്ഷേമകരങ്ങളായ പ്രവത്തനങ്ങരംക്കുവേണ്ടി ജീവിക്കുന്ന വ്യക്തിക്കോ നടത്തപ്പെടുന്ന ധമ്മസ്ഥാപനങ്ങരംക്കോ ധനവാന്മാർ പ്രതിഫലേച്ഛ കൂടാതെ കൊടുക്കണമെന്നു്‌ ധമ്മശാസ്ത്രങ്ങരം ഉദ്ബോധിപ്പിക്കുന്നു. മനുഷ്യൻെറ പ്രധാന ധമ്മങ്ങളിൽ ഒന്നാണ്‌ ദാനം എന്നു്‌ ഉപനിഷത്തുകളും ഉപദേശിക്കുന്നു. ഇങ്ങനെയുള്ള ദാനവും സാത്വികം, രാജസം, താമസം എന്നു മൂന്നു വിധമുണ്ടു്‌. വേദോപദേശമനുസരിച്ചു്‌ ദാനം ചെയ്യുവാൻ തനിക്കു കടമയുണ്ടെന്നുള്ള ഉറപ്പോടുകൂടി പ്രത്യുപകാരം പ്രതീക്ഷിയ്ക്കാതെ ദേശകാലങ്ങളനുസരിച്ചു്‌ സത്പാത്രങ്ങളിൽ ചെയ്യുന്ന ദാനമാണ്‌ സാത്വികം. തപസ്സും വിദ്യയും സദാചാരനിഷ്ഠയും ഉള്ള സജ്ജനങ്ങളാണ്‌ ദാനത്തിനുള്ള സത്പാത്രങ്ങളെന്നു്‌ ശാസ്ത്രങ്ങരം പറയുന്നു. ദാതാവിനെ പാപത്തിൽനിന്നു്‌ ത്രാണനം ചെയ്യുന്നവൻ എന്നുകൂടി പാത്രശബ്ദത്തിനത്ഥമുണ്ടു്‌. ആത്മവിദ്യകൊണ്ടും തപസ്സുകൊണ്ടും തന്നെയും ദാതാവിനേയും സംസാരസാഗരത്തിൽനിന്നു്‌ പരിരക്ഷിക്കുവാൻ ശക്തിയുള്ള മഹാപുരുഷനു മാത്രമേ ദാനം സ്വീകരിക്കുവാൻ അഹ്തയുള്ളു എന്നുകൂടി ശാസ്ത്രം ചൂണ്ടിക്കാണിക്കുന്നു. യശസ്സുണ്ടാകണമെന്നുള്ള ആഗ്രഹംകൊണ്ടോ, ഭയംമൂലമോ, ഉപകാരം ചെയ്യുമെന്നുള്ള പ്രതീക്ഷയോടുകൂടിയോ ദാനം ചെയ്യുവാൻ പാടില്ല. അതുപോലെ നൃത്തം, ഗാനം, നടനം, ഹാസം മുതലായ കലകരംകൊണ്ടു്‌ ജീവിക്കുന്നവക്കും ദാനം ചെയ്യരുതെന്നു്‌ സ്മൃതികരം ആജ്ഞാപിക്കുന്നു. സന്ന്യാസിയ്ക്കും ബ്രഹ്മചാരിയ്ക്കും വിദ്യാത്ഥിയ്ക്കും യാത്രക്കാരനും ജോലിചെയ്യാൻ കഴി

വില്ലാത്തവനും ഗൃഹസ്ഥൻ അന്നദാനം ചെയ്യണമെന്നു് ധർമ്മഗ്രന്ഥങ്ങളിൽ അനുശാസനം ഉണ്ടു്. എന്നാൽ, കാലാന്തരത്തിൽ തനിയ്ക്കു് ഈ ലോകത്തിൽ വെച്ചുതന്നെ, ഉപകാരം ഉണ്ടാകണമെന്നും സ്വർഗ്ഗാദിഫലം ലഭിക്കണമെന്നു് ഉദ്ദേശിച്ചും, താൻ എങ്ങനെ ഇത്രയും കൊടുക്കും, എന്നു വിചാരിച്ചു സങ്കടപ്പെട്ടും ഒരിയ്ക്കലും ഒരുത്തർക്കും ദാനം ചെയ്യരുതു്. അങ്ങനെ ചെയ്യുന്നതു് രാജസദാനമാണു്. അതു് മുമുക്ഷുക്കൾക്കു് യോജിച്ചതല്ല. എന്നാൽ സാത്വികവും രാജസവുമല്ലാതെ വെറും താമസമായ രീതിയിൽ ദാനം ചെയ്യുന്നവരും ഉണ്ടു്. ദേശകാലങ്ങൾ നോക്കാതെ, പാത്രചിന്തകൂടാതെ, ബഹുമാനിക്കാതെ, അവജ്ഞയോടും പരുഷവചനങ്ങളോടും കൂടി ചെയ്യുന്ന ദാനമാണു് താമസമെന്നു പറയപ്പെടുന്നതു്. തപസ്സമാധിസമ്പന്നന്മാരായ ജ്ഞാനികളേയും ലോകാനുഗ്രഹതല്പരന്മാരായ കർമ്മയോഗികളേയും മററും അപമാനിച്ചും അവർക്കു യാതൊന്നും കൊടുക്കാതെയും കഴിയുന്ന ചില ധനാഢ്യന്മാർ നടീനടവിടാദികളായ അപാത്രങ്ങളെ വിലകൂടിയ മദ്യമാംസങ്ങൾകൊണ്ടു സൽക്കരിച്ചും അവർക്കിഷ്ടമുള്ളതെല്ലാം വാരിക്കോരി കൊടുത്തും തങ്ങളുടെ ദാനശീലത്വം പ്രകടിപ്പിക്കാറുണ്ടു്. പക്ഷെ അതു് അശാസ്ത്രീയവും അസാന്മാർഗ്ഗികവും പാപഫലപ്രദവും ആയ ദാനമാണെന്നു് അവർ അറിയുന്നില്ല. അന്യന്റെ ധനം അപഹരിച്ചോ ചോദിച്ചു വാങ്ങിച്ചോ മോഷ്ടിച്ചെടുത്തോ ഖ്യാതിയ്ക്കുവേണ്ടി ദാനം ചെയ്യുന്ന ചില മനുഷ്യരും ഇല്ലാതില്ല. എന്നാൽ ആ ദാനത്തിന്റെ ഫലം ദാനം ചെയ്യപ്പെട്ട ദ്രവ്യങ്ങളുടെ ശരിയായ ഉടമയിൽ മാത്രമേ ചെന്നുചേരുകയുള്ളു എന്നു് ശാസ്ത്രങ്ങൾ പ്രസ്താവിക്കുന്നു. അങ്ങനെയുള്ള ദാനവും താമസമാണെന്നുകൂടി നാം മനസ്സിലാക്കണം. പക്ഷെ ഇന്നത്തെക്കാലത്തു് അങ്ങനെയുള്ള ദാനസമ്പ്രദായത്തെ പ്രശംസിക്കുവാൻ ധാരാളം ആളുകൾ ഉണ്ടു്. എന്നാലും ആ രീതിയിലുള്ള ദാനം മുമുക്ഷുക്കൾക്കും ധർമ്മനിഷ്ഠന്മാർക്കും സ്വീകാര്യമല്ല.

## തപസ്സ്

തപസ്സെന്ന ശബ്ദത്തിനു് ചിന്തയെന്നും, ഇന്ദ്രിയങ്ങളുടേയും മനസ്സിന്റേയും വ്യാപാരങ്ങൾ ആത്മാഭിമുഖമാക്കിത്തീർക്കുകയെന്നും അർത്ഥമുണ്ടു്. വിശപ്പു്, ദാഹം, ശീതം, ഉഷ്ണം മുതലായ ദ്വന്ദ്വങ്ങളെ സന്തോഷത്തോടുകൂടി ശാസ്ത്രീയമായി സഹിക്കുന്നതിനും തപസ്സെന്നു പറയാറുണ്ടു്. എന്നാൽ ശാസ്ത്രവിധി അനുസരിക്കാതെ താൻ വലിയ തപസ്വിയാണെന്നു് മററുള്ളവർ മനസ്സിലാക്കി അവരുടെ പൂജാസത്കാരങ്ങൾ നേടുന്നതിനുവേണ്ടി കാമം, രാഗം, ഡംഭു്, അഹംകാരം ഈ ദുർഗ്ഗുണങ്ങളൊന്നും നീക്കാതെ, അനശനവ്രതംകൊണ്ടും മററും ശരീരത്തെ ശോഷിപ്പിക്കുകയും ഭസ്മത്തിലും ഗുഹയിലും മററും പൊതുജനങ്ങൾ കാണത്തക്ക നിലയിൽ സമാധിയിലിരിക്കുകയും ചെയ്യുന്ന ഒരുതരം തപസ്സുണ്ടു്. അങ്ങനെയുള്ള തപസ്സു് ആസുരമാണെന്നു് ഗീത നിർദ്ദേശിക്കുന്നു. ഫലാകാംക്ഷ ഇല്ലാതെ ഏകാഗ്രതയോടും ശ്രദ്ധയോടും ഭക്തിയോടുംകൂടി ചെയ്യുന്ന തപസ്സാണു് ശാസ്ത്രീയം. അതു് കായികം, വാചികം, മാനസം എന്നു മൂന്നു വിധത്തിലുണ്ടെന്നു് ഗീത ഉപദേശിക്കുന്നു. സാധാരണജനങ്ങൾക്കുകൂടി ജീവിതത്തിൽ അനുഷ്ഠിക്കുവാൻ കഴിയുന്ന തപസ്സാണു് ഗീതാകാരൻ നമുക്കു കാട്ടിത്തരുന്നതു്. സർവ്വവ്യവഹാരങ്ങളും ഉപേക്ഷിച്ചു് പഞ്ചാഗ്നിമധ്യത്തിലോ മററോ ഇരുന്നു് ക്ലേശങ്ങൾ സഹിക്കുന്നതു മാത്രമല്ല നിത്യജീവിതത്തിൽ ഏവർക്കും അനുഷ്ഠിക്കാൻ കഴിയുന്ന സത്പ്രവൃത്തികളും സദാചാരനിയമങ്ങളുംകൂടി തപസ്സിൽ പെടുമെന്നു് ഗീതാകാരൻ അഭിപ്രായപ്പെടുന്നു.

ദിവസവും ദേവന്മാരെ പൂജിയ്ക്കുക, സംസ്കാരസമ്പന്നന്മാരായ മനുഷ്യർ, മാതാവു്, പിതാവു് തുടങ്ങിയ ഗുരുജനങ്ങൾ, ആത്മജ്ഞാനികൾ ഇവരെ ആദരവോടുകൂടി സ്വീകരിച്ചു സത്ക്കരിക്കുക, ശുചിത്വം പരിപാലിക്കുക, നേർവഴിയിൽ പെരുമാറുക, ഭോഗേച്ഛയോടുകൂടി അന്യസ്ത്രീകളെ നോക്കാതെയും അവരെ വശീകരിക്കാനുള്ള ഉപായങ്ങൾ പ്രയോഗിക്കാതെയും ബ്രഹ്മചാരിക്കു് യോജിച്ച നിലയിൽ വീര്യധാരണത്തോടുകൂടി ജീവിക്കുകയോ ഗൃഹസ്ഥനാണെങ്കിൽ ഏകപത്നീവ്രതമനുഷ്ഠിച്ചു് സന്താനോല്പാദനത്തിനുവേണ്ടി മാത്രം മൈഥുനവൃത്തിയിൽ ഏർപ്പെടുകയോ ചെയ്യുക, ആരെയും ദ്രോഹിക്കാതിരിക്കുക, ഇവയാണു് ശരീരത്തെ സംബന്ധിച്ച തപസ്സു്.

മററുള്ളവക്ക് മനസ്സിൽ വേദന ഉണ്ടാകാതിരിക്കത്തക്കവണ്ണം ഉള്ളതു് ഉള്ളതുപോലെ ഹിതമായും പ്രിയമായും സംഭാഷണം നടത്തുക; ആത്മബോധത്തെ വളത്തുന്ന ഗ്രന്ഥങ്ങൾ വായിച്ചു പഠിക്കുകയും അതിലെ വിഷയങ്ങളെക്കുറിച്ചു് അന്യരുമായി ചച്ചനടത്തുകയും ചെയ്യുക, അന്യരുടെ കുററവും കുറവും കണ്ടുപിടിച്ചു് മററുള്ളവരോടു പറയാതിരിക്കുക; കള്ളവും, നുണയും ഉപേക്ഷിക്കുക തുടങ്ങിയവ വാക്കുകൊണ്ടുള്ള തപസ്സാണു്.

കോപം മുതലായ വികാരങ്ങൾ ഉണ്ടാകാതെ മനസ്സു പരിശുദ്ധമാക്കിവെയ്ക്കുക, മററുള്ളവരെ സഹായിക്കുവാൻ അനുകൂലിക്കുക, ആവശ്യമില്ലാത്ത കാര്യങ്ങൾ പറയാതിരിക്കുവാൻ വാഗിന്ദ്രിയത്തെ നിയന്ത്രിക്കുക, ആത്മാവിൽ മനസ്സുറപ്പിക്കുവാൻ പ്രയത്നിക്കുക, മററുള്ളവരുമായി ഇടപെടുമ്പോൾ അവരെ വഞ്ചിക്കുവാനുള്ള ഉപായം കണ്ടുപിടിക്കാൻ ശ്രമിക്കാതെ കഴിവുപോലെ സഹായിക്കുവാനുള്ള വഴി കണ്ടുപിടിക്കുക, ഇവയെല്ലാമാണു് മനസ്സുകൊണ്ടുള്ള തപസ്സു്. ഇങ്ങനെയുള്ള തപസ്സ് മനഃശുദ്ധിക്കുവേണ്ടി നിർവ്വഹിക്കുന്നതാണു് അത്യുത്തമമെന്നു് ഗീതയ്ക്കു പക്ഷമുണ്ടു്. പക്ഷെ സാധാരണജനങ്ങൾ ഈ വാസ്തവം മനസ്സിലാക്കാൻ ശ്രമിക്കാറില്ല. ഒരാൾ വല്ല ഗുഹയിലോ, മരത്തിലൊ, പഞ്ചാഗ്നിമദ്ധ്യത്തിൽ ഒരു കുഴി കുഴിച്ചു് അതിലോ ഇരുന്നു് കുറച്ചു സമയം കഴിച്ചുകൂട്ടുന്നതു് വലിയ തപസ്സായി കരുതപ്പെടുന്നു. കുറച്ചുകാലത്തിനു മുമ്പു് ഈ നാടിൻെറ നാനാഭാഗങ്ങളിലും അഗ്നിസമാധിയിലും ഭസ്മസമാധിയിലും ഇരുന്ന സിദ്ധന്മാരുടെ തപോമാഹാത്മ്യം പത്രങ്ങളിലൂടെയും മററും പൊതുജനങ്ങളിൽ പരക്കുകയും ആ സിദ്ധന്മാരുടെ സന്നിധിയിലേയ്ക്കു് ജനസമുദ്രം ഇരമ്പിച്ചെല്ലുകയും ചെയ്ത കഥ നമുക്കെല്ലാം ഓമ്മയുണ്ടല്ലൊ. പിൽക്കാലത്തു് ആ സിദ്ധന്മാരുടെ തനിരൂപം വെളിപ്പെട്ടപ്പോൾ പലരും ലജ്ജിക്കുകയും പശ്ചാത്തപിക്കുകയും ചെയ്തതായിട്ടും നമുക്കറിയാം. ഇങ്ങനെയെല്ലാം സംഭവിച്ചതും സംഭവിക്കുന്നതും തപസ്സിനെക്കുറിച്ചുള്ള അറിവില്ലായ്മകൊണ്ടാണെന്നു് വിശേഷിച്ചു പറയേണ്ടതില്ലല്ലോ. തനിയ്ക്കു് സിദ്ധി നേടാമെന്നോ തൻെറ ശത്രുക്കൾ നശിക്കുമെന്നോ പ്രതീക്ഷിച്ചു് തപസ്സെന്ന പേരിൽ അനശനവ്രതംകൊണ്ടു് ശരീരത്തെ ശോഷിപ്പിച്ചു് ദുർദ്ദേവതകളെ ദുർമ്മന്ത്രങ്ങൾ ജപിച്ചു് പ്രസാദിപ്പിക്കുവാൻ ശ്രമിക്കുന്ന ചിലരെല്ലാം ഇന്നും ജീവിക്കുന്നുണ്ടു്. അങ്ങനെയുള്ള തപസ്സു് വെറും താമസമാണെന്നു് ഭഗവാൻ ഗീതയിൽ പ്രഖ്യാപിക്കുന്നു.

ഫലാശയോടുകൂടി ചെയ്യുന്ന തപസ്സ് രാജസവും അന്യരെ ദ്രോഹിക്കുന്നതിനുവേണ്ടി ചെയ്യുന്ന തപസ്സ് താമസവും ആണ്. ഇതു രണ്ടും ഉപേക്ഷിച്ചു് സത്വപ്രധാനമായ തപസ്സ് ആചരിക്കുവാൻ മോക്ഷേച്ഛുക്കൾ പരിശ്രമിക്കേണ്ടതാണു്.

യജ്ഞോ ദാനം തപശ്ചൈവ പാവനാനി മനീഷിണാം
ഏതാന്യപി തു കമ്മാണി സംഗം ത്യക്ത്വാ ഫലാനി ച
കത്തവ്യാനീതി മേ പാത്ഥ, നിശ്ചിതം മതമുത്തമം.

എന്നുള്ള ഗീതോപനിഷത്തനുസരിച്ചു് നോക്കുമ്പോൾ യജ്ഞവും ദാനവും തപസ്സും മനുഷ്യരെ പവിത്രീകരിക്കുന്ന സാധനകളാണെന്നു് കാണാവുന്നതാണു്. പക്ഷെ 'ഞാൻ ഇങ്ങനെയെല്ലാം ചെയ്യുന്നു; അതിൻെറ ഫലം എനിയ്ക്കു് ഉണ്ടാകുകയും വേണം.' എന്നുള്ള പ്രതീക്ഷയില്ലാതെ തൻെറ കത്തവ്യമെന്ന നിലയിൽ മനുഷ്യൻ യജ്ഞവും ദാനവും തപസ്സും നിർവ്വഹിച്ചെങ്കിലേ അവനു് പരിശുദ്ധിയുണ്ടാവുകയുള്ളു എന്നുകൂടി ഗീതാകാരൻ നമ്മെ ഓമ്മിപ്പിക്കുന്നു.

നമ്മുടെ ഓർമ്മക്കേടുകൊണ്ടോ അജ്ഞാനംകൊണ്ടോ യജ്ഞാദികമ്മങ്ങൾ ചെയ്യുമ്പോൾ പല കുറവുകളും സംഭവിച്ചു എന്നു വരാം. ആ കുറവു പരിഹരിക്കുന്നതിനുവേണ്ടി ഈശ്വരൻെറ നാമം സ്മരിച്ചോ ഉച്ചരിച്ചോ വേണം കമ്മങ്ങൾ നിർവ്വഹിക്കുവാൻ. ഈശ്വരൻെറ നാമങ്ങളിൽ 'ഓം തത് സത്'' എന്ന മൂന്നു പദങ്ങൾക്കാണു് ഗീത കൂടുതൽ പ്രാധാന്യം കൊടുത്തിരിക്കുന്നതു്. അതിനാൽ യജ്ഞദാനാദി സത്ക്കമ്മങ്ങൾ അനുഷ്ഠിക്കുമ്പോൾ 'ഓം തത് സത്'' എന്ന പദങ്ങൾ ഒന്നിച്ചോ പ്രത്യേകമായോ ഉച്ചരിക്കാൻ സാധകന്മാർ ശ്രദ്ധിക്കേണ്ടതാകുന്നു.

(തുടരും)

# ഭക്തിർഭവതു!

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

സദാ മൃഗ്യഃ പ്രൗഢൈർവിധിഭവമുഖൈരാദികവിഭി-
സ്സമാസ്വാദ്യസ്സമ്യക് സരളമതിഭിർഗോകുലജനൈഃ,
വിമുക്തേസ്സ്വാദീയാൻ നിരുപമചമത്കാരമസൃണഃ
പരപ്രേമാകാരസ്സ്ഫുരതി ഭുവനേ കശ്ചന രസഃ. 1

ഗംഭീരബുദ്ധികളായ ബ്രഹ്മാവ്, ശിവൻ മുതലായ ആദികവികൾക്ക് എന്നും തേടിനടക്കാൻ മാത്രം കഴിയുന്നതും, സരളമതികളായ ഗോകുലവാസികൾക്കു നല്ലവണ്ണം നുകരാൻ സാധിക്കുന്നതും, മോക്ഷത്തെക്കാൾ സ്വാദേറിയതും, കിടയററ ചമത്കാരംകൊണ്ടു കൊഴുത്തതും, പരമപ്രേമമയവുമായ ഏതോ രസം ഉലകിൽ തുടിക്കുന്നുണ്ട്.

വനാന്തം വൃന്ദായാഃ പ്രതിനവമയൂഖൈസ്സുഭഗയ-
ന്നപാങ്ഗം ഗോപീനാം മധുരമൃദുഹാസൈശ്ശിശിരയൻ,
വിഷാദം സാധൂനാമമൃതരസവർഷൈഃ പ്രശമയ-
ന്നുദേതി പ്രേമാബ്ധേരഖിലസുഖദഃ കശ്ചന വിധുഃ. 2

പുത്തൻകതിരുകളാൽ വൃന്ദാവനത്തെ ശോഭിപ്പിച്ചുകൊണ്ടും, അഴകേറിയ പുഞ്ചിരികളാൽ ഗോപിമാരുടെ കടക്കണ്ണുകളെ കുളിർപ്പിച്ചുകൊണ്ടും, അമൃതരസവർഷങ്ങളാൽ സജ്ജനങ്ങളുടെ സന്താപത്തെ മുടിച്ചുകൊണ്ടും സകലാനന്ദപ്രദനായ ഏതോ ചന്ദ്രൻ സ്നേഹസമുദ്രത്തിൽനിന്നുമുദിക്കുന്നു. (വിഷ്ണുവിനും ചന്ദ്രനും വിധുവെന്നു പേരുണ്ട്.)

മഹാമേരുസ്സാക്ഷാത് സകലവിധകല്യാണവിതതേ-
സ്സമുത്കൃഷ്ടാ കാഷ്ഠാ നിരവധി ചമത്കാരമഹസഃ,
അവിച്ഛിന്നാ ധാരാ പ്രണയപരമാനന്ദസരിതഃ
പദാർത്ഥോ യഃ കശ്ചിദ്രവിദുഹിതൃതീരേ വിഹരതി. 3

എല്ലാ മാതിരി മങ്ഗളസമൂഹത്തിനും സാക്ഷാൽ മഹാമേരുവായി, അതിരററ ചമത്കാരശോഭയുടെ പരമോച്ചകാഷ്ഠയായി, പ്രേമമഹാനന്ദനദിയുടെ മുറിയാത്ത ധാരയായിരിക്കുന്ന എന്തോ ഒരു വസ്തു യമുനാതീരത്തു കളിക്കുന്നുണ്ട്.

പുരസ്താദ് ഗോവൃന്ദാന്യുപരി സുമവൃഷ്ടിർദിവിഷദാം,
സമന്താദ്ഗോപാനാം പടലിരധിപാർശ്വം ഹലധരഃ
വനാദേവം സായം ലളിതമധുരൈർവേണുനിനദൈ-
ശ്ശുഭൈർലീലാലോകൈർവ്രജസവിധമാഗച്ഛതി ഹരിഃ. 4

മുമ്പിൽ പശുക്കൂട്ടങ്ങൾ, മുകളിൽ ദേവന്മാരുടെ പുഷ്പവൃഷ്ടി, ചുററും ഗോപസംഘം, ഒപ്പം ബലരാമൻ — ഇപ്രകാരം ലളിതമധുരങ്ങളായ വേണുഗാനങ്ങളോടും ശുഭങ്ങളായ ലീലാകടാക്ഷങ്ങളോടുംകൂടി ശ്രീകൃഷ്ണൻ സന്ധ്യക്കു കാട്ടിൽനിന്നും ഇടയത്തെരുവിന്റെ സമീപത്തേയ്ക്കെഴുന്നള്ളുന്നു.

ഉദഞ്ചന്നിശ്ശ്വാസം ശ്രമജലകണാകീർണ്ണനിടിലം
പരിമ്ലായദ്വക്ത്രം വിഗതതിലകം സ്രസ്തചികുരം
പരിഭ്രശ്യദ്വസ്ത്രം ശിഥിലവനമാല്യം പരവശം
വനാദാഗച്ഛന്തം കലയ ധിഷണേ, കഞ്ചന ശിശും. 5

നെടുവീർപ്പിട്ട്, നെററിയിൽ വിയപ്പു പൊടിഞ്ഞു്, മുഖം വാടി, ഗോപി മാഞ്ഞു്, പുരികുഴലഴിഞ്ഞു്, ഉടയാട കിഴിഞ്ഞു്, വനമാല കൊഴിഞ്ഞു്, വലഞ്ഞുകൊണ്ടു വനത്തിൽനിന്നും വരുന്ന ഏതോ കുഞ്ഞിനെ നെഞ്ചേ, നിനച്ചാലും.

ചിരാന്വേഷ്യം വിഷ്വങ് നിഗമനിടിലാനാം ഭണിതിഭിഃ,
പരാമൃശ്യം യന്താദ്വിമലയമിനാം ധീരഹൃദയൈഃ,
ദരീദൃശ്യം ദൂരാദജഗിരിശയോർനേത്രകമലൈഃ,
പരീരഭ്യം ദോർഭിഃ പശുപസുദൃശാം കഞ്ചന ഭജേ. 6

ഉപനിഷദ്വാക്യങ്ങൾക്കു നീളെ നീണാൾ തേടിക്കൊണ്ടിരിക്കാനും, നിർമ്മലന്മാരായ യോഗികളുടെ ധീരഹൃദയങ്ങൾക്കു പണിപ്പെട്ടു ധ്യാനിച്ചുകൊണ്ടരുളാനും, ബ്രഹ്മരുദ്രന്മാരുടെ കണ്ണുകൾക്ക് അകലെനിന്നു കളിക്കെ കണ്ടുകൊണ്ടു വാഴാനും, ഗോപിമാരുടെ കൈകൾക്കു കെട്ടിപ്പുണർന്നുകൊണ്ടുല്ലസിയ്ക്കാനും പററുന്ന ഒരുവനെ ഞാൻ ഭജിയ്ക്കുന്നു.

വിധൂനാം സാഹസ്രം, മരതകമണീനാം ശതശതം,
കളായാനാം ലക്ഷം, കുവലയസമൂഹസ്യ നിയുതം,
അനങ്ഗാനാം കോടിം തനുസുഷമയാ നിർജിതവതി
സ്വയംഭാതേ കസ്മിംശ്ചന ഭവതു ഭക്തിർമമ ശിശൗ. 7

ആയിരം പനിമതികളെയും, പതിനായിരം മരതകമണികളെയും, ലക്ഷം കായാമ്പൂക്കളെയും, പത്തു ലക്ഷം കരിംകൂവളക്കുലകളെയും, കോടി മലരമ്പന്മാരെയും ശരീരസൗന്ദര്യംകൊണ്ടു ജയിച്ച സ്വയംപ്രകാശനായ ഏതോ കിടാവിൽ എനിയ്ക്കു ഭക്തിയുണ്ടാവട്ടെ!

കളായാഭാം കായേ, കുടിലതിലകം ചാരുനിടിലേ,
കളാലാപം വംശേ, കനകകളകാഞ്ചീം കടിതടേ,
കലാനാഥച്ഛായാം സതതവികസത്സ്മേരവദനേ,
കലാപൗഘം കേശേ വഹതി മഹസി സ്യാന്മമ രതിഃ. 8

ഉടലിൽ കായാമ്പൂനിറവും, ചേണററ നെററിയിൽ ഗോപിക്കുറിയും, ഓടക്കുഴലിൽ മധുരാലാപവും, അരക്കെട്ടിൽ കിലുങ്ങുന്ന പൊന്നിങ്കിങ്ങിണിയും, സദാ വിടർന്നു പുഞ്ചിരിക്കൊള്ളുന്ന മുഖത്തു തിങ്കൾച്ഛായയും, കുന്തലിൽ പീലിനിരയുമേന്തുന്ന തേജസ്സിൽ എനിക്കു ഭക്തിയുണ്ടാവണേ !

തുലാകോടീവംശീതിലകശിഖിപിഞ്ഛൈരുവിലസിതം
പരംജ്യോതിഃ കിഞ്ചിത് കുവലയദളശ്യാമരുചിരം
ചിരം ധ്യായൻ പ്രേമ്ണാ തിമിതഹൃദയോ ഭിന്നപുളകഃ
കിരന്നാനന്ദാസ്രം ക്ഷണമിവ നിനീഷാമി ദിവസാൻ. 9

തള, കുഴൽ, കുറി, മയിൽപ്പീലി ഇവയെക്കൊണ്ടു മിന്നുന്നതും, കരിംകൂവളംപോലെ ശ്യാമസുന്ദരവുമായ ഏതോ പരമജ്യോതിസ്സിനെ നെടുനാൾ ധ്യാനിച്ചു സ്നേഹത്താൽ കരളലിഞ്ഞു പുളകം പൊട്ടി ആനന്ദാശ്രു പൊഴിച്ചുകൊണ്ടു നാളുകളെ ഞൊടിപോലെ നയിയ്ക്കാൻ ഞാൻ കൊതിയ്ക്കുന്നു.

ഹൃദാ ശൗരേ രൂപം വികസദതസീപുഷ്പസുഭഗം
മുദാ ഗാഢം ധ്യായന്നുദയദനുരാഗാർദ്രധിഷണഃ
സദാ രോമാഞ്ചാണാം നയനസലിലാനാമഭിഭവൈഃ
കദാഹം ധന്യസ്സ്യാം പരമപുരുഷാർത്ഥാധിഗമനാത് ? 10

വിരിയുന്ന കായാമ്പൂപോലെ സുന്ദരമായ ശ്രീകൃഷ്ണന്റെ സ്വരൂപത്തെ ഹൃദയംകൊണ്ടു സന്തോഷത്തോടെ ഗാഢമാകുംവണ്ണം ധ്യാനിച്ച് അനുരാഗമുദിച്ചു നെഞ്ചലിഞ്ഞ് എല്ലായ്പോഴും രോമാഞ്ചങ്ങളുടെയും ബാഷ്പങ്ങളുടെയും ആക്രമണങ്ങളാൽ പരമപുരുഷാർത്ഥത്തെ നേടി ഞാനെന്നു ചരിതാർത്ഥനായിച്ചമയും ?

ഹരേ, ഗോപീസൂനോ, മധുമഥന, ശൗരേ, മധുപതേ,
ദയാസിന്ധോ, ദാമോദര, കൃപണബന്ധോ, മുരരിപോ,
ഗൃണന്നുച്ചൈരേവം ഭഗവദഭിധാ ഗദ്ഗദഗിരാ
കദാ സമ്പത്സ്യേഹം പ്രണയപരമാനന്ദവിവശഃ ?

ഹരേ, ഗോപീസൂനോ, മധുമഥന, ശൗരേ, മധുപതേ, ദയാസിന്ധോ, ദാമോദര, കൃപണബന്ധോ മുരരിപോ,— ഇങ്ങനെ ഭഗവന്നാമങ്ങളെ തൊണ്ടയിടറി ഉറക്കെ ഉച്ചരിച്ചുകൊണ്ടു ഞാനെന്നു പരമമാം ഭക്ത്യാനന്ദത്താൽ പരവശനായിത്തീരും ?

---

# ധർമ്മാനുസൃതമായ വിദ്യാഭ്യാസം

സി. ദാമോദരമേനോൻ

വിദേശാധിപത്യത്തിന്റെ വിഷവായു ശ്വസിച്ചു വീർപ്പുമുട്ടിക്കഴിഞ്ഞിരുന്ന ഭാരതത്തെ മോഹനിദ്രയിൽനിന്നുണർത്തിയ ശ്രീമദ്വിവേകാനന്ദസ്വാമികളുടെ വീരവാണികൾ ഇന്നും ഭാരതാന്തരീക്ഷത്തിൽ അലച്ചാർത്തുയർത്തിക്കൊണ്ടിരിക്കുകയാണ്. അന്നു് ആ വീരവാണികൾ ഭാരതത്തിന്റെ നഷ്ടവീര്യത്തെ വീണ്ടെടുക്കുവാനുള്ള ഉത്തേജകാഹ്വാനമായിരുന്നുവെങ്കിൽ ഇന്നു്, ഭാവിസംവിധാനത്തിനുള്ള ഉദ്ബോധനമാണെന്ന വ്യത്യാസമേയുള്ളൂ. സർവ്വവിധത്തിലുമുള്ള സങ്കീർണ്ണതകളേയും കരുപ്പിടിപ്പിച്ചുകൊണ്ടിരിക്കുന്ന ഈ കാലഘട്ടം, നമ്മുടെ കർമ്മമാർഗ്ഗത്തിൽ കർത്തവ്യമൂഢതയുടെ കനത്ത ഭിത്തികൾ കെട്ടിയുയർത്തിയിരിക്കുന്ന കാഴ്ചയാണു നാമിന്നു കാണുന്നതു്. അങ്ങനെ, ഭാരതജനത ഇന്നു്, ഭാവിയുടെ മുമ്പിൽ ഇതികർത്തവ്യതാമൂഢമായി പതറിപ്പകച്ചുനില്ക്കുന്ന പരുവത്തിൽ എത്തിയിരിക്കുകയാണ്. ഇതിനുമുമ്പും അവർ ഇങ്ങനെ നിന്നു പരുങ്ങുകയുണ്ടായിട്ടുണ്ട്. ഇത്തരം പകപ്പിന്റേയും ഭയപ്പാടിന്റേയും ഇരുൾക്കുഴിയിൽ നിന്നു് അന്നവരെ കൈയ്പിടിച്ചു കയററിക്കൊണ്ടുവന്നു കർത്തവ്യപഥത്തിലേയ്ക്കു നയിച്ചതു് സ്വാമിജിയുടെ വീരവാണികളായിരുന്നു. ഇന്നും അവരെ ആ ആപദ്ഗർത്തത്തിൽനിന്നു കരകയററുവാൻ തയ്യാറെടുത്തു നില്ക്കുംവണ്ണം അവ നിത്യനൂതനങ്ങളായിത്തന്നെ പരിലസിക്കുന്നു. എന്തെന്നാൽ ഭാരതത്തിന്റെ ഭൂതഭാവികളെ കൺമുമ്പിൽ കരതലാമലകംപോലെ കണ്ടുകൊണ്ടാണു് ആ യോഗിസത്തമൻ ഭാരതസമുദ്ധാരണത്തിനുള്ള കർമ്മപരിപാടികൾ രൂപം കൊടുത്തതു്. മഹാത്മജി തുടങ്ങിയ പിൽക്കാലത്തെ ദേശോദ്ധാരകന്മാർ വിശദരൂപം നല്കിയ മഹനീയാദർശങ്ങളിലും കർമ്മപരിപാടികളിലും സ്വാമിജിയുടേതായ ഉദ്ബോധനങ്ങളിലെ സൂക്ഷ്മരൂപങ്ങൾ വ്യക്തമായും നമുക്കു കാണാൻ കഴിയും.

ഭാരതഭൂമിയുടെ നാമസ്മരണമാത്രയിൽ അഭിമാനവിജൃംഭിതനായിരുന്ന ശ്രീ വിവേകാനന്ദസ്വാമികൾ, ഈ കർമ്മഭൂമിയെ സമഗ്രമായ പരിചിന്തനത്തിനു് – ആദ്ധ്യാത്മികവും ഭൗതികവുമായ പരിചിന്തനത്തിനു് – വിഷയമാക്കിയിട്ടുണ്ടു്. സ്വാമികളുടെ ആ പരിചിന്തനത്തെ ആദ്ധ്യാത്മികം ഭൗതികം എന്നീ വകുപ്പുകളിൽ പെടുത്തി പകുത്തെടുക്കാമെങ്കിലും അദ്ദേഹത്തിന്റെ വിദ്യാഭ്യാസവിചിന്തനം അത്തരം ഒരു വിഭജനരേഖയ്ക്കു വഴങ്ങിത്തരുന്ന മട്ടല്ല കാണുന്നതു്. അതു് അദ്ദേഹത്തിന്റെ വിദ്യാഭ്യാസവിചിന്തനത്തിനുള്ള സവിശേഷതയാണ്. ഒരു പക്ഷെ കർമ്മഭക്തിജ്ഞാനയോഗങ്ങളെപ്പററി പ്രത്യേകം പരിചിന്തനം ചെയ്തുപോലെ വിദ്യാഭ്യാസവിഷയത്തെ തനതായെടുത്തു വിചിന്തനം ചെയ്യാഞ്ഞതുകൊണ്ടാവാം വിവേകാനന്ദസ്വാമികളുടെ വിദ്യാഭ്യാസവിചിന്തനത്തിനു ഈ സവിശേഷഭാവം കടന്നുകൂടിയതു്. അതെന്തുമാകട്ടെ. ഒരു കാര്യം സ്പഷ്ടമാണ്. സ്വാമിജിയുടെ പ്രസംഗങ്ങളിലാവട്ടെ, പ്രഭാഷണങ്ങളിലാകട്ടെ, ലേഖനങ്ങളിലാകട്ടെ എവിടെയും വിദ്യാഭ്യാസചിന്ത അന്തർദ്ധാരയായി പതഞ്ഞൊഴുകുന്നുണ്ടു്. ആ അടിയൊഴുക്കു ചിലപ്പോൾ അവിടവിടെ മേലോട്ടുറന്നുവന്നു ബഹിഃസ്ഫുരണം ചെയ്യുന്നതുമുണ്ടു്. അതുകൊണ്ടുതന്നെ വിദ്യാഭ്യാസത്തെപ്പററി തനിക്കുള്ള വീക്ഷണമെന്തെന്നു സ്വാമിജി നമുക്കു പരിചയപ്പെടുത്തിത്തന്നിരിക്കുന്നു.

വിവേകാനന്ദസ്വാമികൾ വിഭാവനം ചെയ്യുന്ന വിദ്യാഭ്യാസം ഇന്നു നാം അനുഭവിച്ചും സഹിച്ചും വരുന്ന വിദ്യാഭ്യാസമല്ലെന്നു കാണിക്കുവാനാണു് ഈ പ്രബന്ധത്തിന്റെ ശീർഷകനാമം 'ധർമ്മാനുസൃതമായ വിദ്യാഭ്യാസം' എന്നാക്കിയിട്ടുള്ളതെന്നു് ഇടയ്ക്കൊന്നു പറഞ്ഞുകൊള്ളട്ടെ. സ്വാമിജിയുടെ ദൃഷ്ടിയിൽ ധർമ്മാനു

സൃതമായ എന്ന വിശേഷണം അധികപ്പററാണ്. കാരണം, വിദ്യാഭ്യാസം ധർമ്മത്തിൻേറയും ഉപലക്ഷണമായിട്ടേ സ്വാമിജി കരുതിയിട്ടുള്ളു. എന്നാൽ, വിദ്യാഭ്യാസത്തിൻെറ ദൂഷിതവലയത്തിൽപ്പെട്ടു നട്ടം തിരിയുന്ന നമുക്ക് 'വിദ്യാഭ്യാസം' എന്നുമാത്രം കേട്ടാൽ കബളിപ്പിക്കുന്ന കമ്പിളിക്കെട്ടായേ തോന്നു. മാത്രമല്ല, ധർമ്മനിരപേക്ഷതയുടെ മുഖംമൂടി ധരിക്കുന്നവർ തെററിദ്ധരിക്കുകയും ചെയ്യേക്കും. അതൊന്നും കൂടാതിരിക്കാനുള്ള സംരക്ഷണനടപടിയാണ് ധർമ്മാനുസൃതമായ എന്ന വിദ്യാഭ്യാസ വിശേഷണം.

രണ്ടു രണ്ടര ശതാബ്ദക്കാലത്തെ വിദേശീയാധിപത്യം ഭാരതത്തെ ഭൗതികമായി മാത്രമല്ല ആദ്ധ്യാത്മികമായും അടിമത്തത്തിലാഴ്ത്തിക്കളഞ്ഞു. തന്മൂലം ഭാരതത്തിൻെറ ചിന്താപരമായ സ്വാതന്ത്ര്യംകൂടി നഷ്ടപ്പെട്ടു. സമുദായത്തിൻെറ സമുന്നതനിലയിൽനിന്നിരുന്ന അഭ്യസ്തവിദ്യരെയായിരുന്നു ആ അടിമത്തമനോഭാവം ആദ്യമായി കടന്നു പിടിച്ചതു്. അജ്ഞതയിലും ദാരിദ്ര്യത്തിലും ആണ്ടു കിടന്നിരുന്ന സാധാരണജനങ്ങൾ മേൽനിലക്കാരുടെ ആജ്ഞാനുവർത്തികളുമായി. അങ്ങനെ പാശ്ചാത്യവിദ്യാഭ്യാസത്തിൻേറയും പരിഷ്കാരത്തിൻേറയും ആകർഷണവലയത്തിൽ പെട്ട ഭാരതജനത, സ്വന്തം നാടിൻെറ പ്രാക്തനപാരമ്പര്യം പാടേ വിസ്മരിക്കുവാൻ തുടങ്ങി. സർവ്വോപരി മാതൃഭൂമിയെ സ്നേഹിച്ചിരുന്ന സ്വാമിജിക്ക് അതിൻെറ ഈ ആദ്ധ്യാത്മികാധഃപതനം അളവററ വേദനയുളവാക്കി. രാഷ്ട്രീയമായ അടിമത്തത്തേക്കാൾ ദോഷകാരകമാണ് ആന്തരികമായ അടിമത്തമെന്നു കണ്ടറിഞ്ഞ സ്വാമിജി ഭാരതത്തിൻെറ വ്യക്തിത്വത്തെ ഉയർത്തിക്കൊണ്ടുവരാൻ ഉതകത്തക്കരീതിയിൽ വിദ്യാഭ്യാസത്തെപ്പററിയും വിചിന്തനം ചെയ്തു. ആർഷഭൂമിയായ ഭാരതം, അതിൻെറ ആദ്ധ്യാത്മികപാരമ്പര്യത്തെ മറന്നതും അറിവിനെ അജ്ഞതയുടെ ഇടയിലേയ്ക്കു് പടരാൻ അനുവദിക്കാഞ്ഞതുമാണു ഭാരതത്തിൻെറ ചൈതന്യത്തെ കെടുത്തിക്കളഞ്ഞതെന്നു സ്വാമിജി നേരിൽ കണ്ടു. അതിനാൽ വിദ്യാഭ്യാസം സാർവ്വത്രികവും ആദ്ധ്യാത്മികതയിൽ അധിഷ്ഠിതവും ആകണമെന്നു സ്വാമിജി നിഷ്കർഷിച്ചു. അതിൻെറ ഫലമായി സ്വാമിജി ഭാരതത്തിനു് ആവശ്യമായ വിദ്യാഭ്യാസം ഏതു രൂപത്തിലായിരിക്കണമെന്നു ചിന്തിക്കുകയും തദനുസൃതമായ ആദർശങ്ങൾ ആവിഷ്കരിക്കുകയും ചെയ്തു.

ഛാന്ദോഗ്യോപനിഷത്തിൽ നാരദസനത്കുമാരസംവാദത്തിലൂടെ പ്രപഞ്ചനം ചെയ്തിട്ടുള്ള പഞ്ചപദീനമായ പരിപൂർണ്ണതാപ്രാപ്തിയാണ് ഭാരതീയവിദ്യാഭ്യാസത്തിൻെറ പരമലക്ഷ്യം. ആ ലക്ഷ്യത്തിലെത്തിച്ചേരാൻ അഞ്ചു പടവുകൾ കടക്കേണ്ടതുണ്ടു്! സുഖം, കൃതി, നിഷ്ഠ, ശ്രദ്ധ, മതി. മഹാനായ ഒരു ആചാര്യനെ ഗുരുവായി ലഭിക്കാൻ ഭാഗ്യമുണ്ടാകുന്ന ഒരു മാതൃകാശിഷ്യനു ഈ അഞ്ചവസ്ഥകളും അനുക്രമം അനുഭൂതിവിഷയമാകുന്നതു് എങ്ങനെയെന്നു നോക്കാം. അറിവിൻെറ നിറകുടമായ ആചാര്യനിൽ തെളിഞ്ഞു വിളങ്ങുന്ന അപാരമഹിമകൾക്കെല്ലാം അവകാശി, താനാണെന്ന ബോധം ശിഷ്യനു്അനല്പമായ സുഖാനുഭൂതി ഉളവാക്കുന്നു. അതോടെ അവൻ അദ്ധ്യയനത്തിൻെറ ആദ്യപടിയായ സുഖത്തിൻെറ ശുഭപ്രതീക്ഷയിൽ കാലൂന്നുന്നു. പ്രതീക്ഷാനിർഭരനായ ആ അന്തേവാസിക്കു പിന്നെ ഗുരുകുലക്ലിഷ്ടതപോലും പുഷ്പാസ്തൃതമായ പട്ടുമെത്തയായേ തോന്നു. സന്തുഷ്ടചിത്തനായ അവൻ ഉല്ലാസപൂർവ്വം കൃത്യങ്ങളിൽ നിരതനായിത്തീരുന്നു. അളവററ ഭക്തിയോടെ ഗുരുപരിചരണതല്പരനായിത്തീരുന്ന ശിഷ്യൻെറ സമസ്തേന്ദ്രിയങ്ങളും ബാഹ്യവിഷയങ്ങളിൽനിന്നു സ്വയം പ്രതിസംഹൃതങ്ങളായിത്തീരുന്നു. ഇന്ദ്രിയസംയമരൂപത്തിലുള്ള ഈ അവസ്ഥയാണു കൃതിയെന്നു പറയുന്ന രണ്ടാമത്തെ ചവിട്ടുപടി. കൃതി, അതായതു് ഇന്ദ്രിയപരമായ അടക്കം, അധികരിക്കുന്നതോടുകൂടി ശിഷ്യനു ഗുരുവിൻെറ നേരെ നിഷ്ഠ കൂടിക്കൂടി വരുന്നു. ഇപ്പോൾ ശിഷ്യൻ മൂന്നാംതൃപ്പടിയിൽ എത്തിയിരിക്കുകയാണ്. ഗുരുപരായണത അല്ലെങ്കിൽ ഗുരുസേവാവ്യഗ്രതയാണു നിഷ്ഠ എന്നു വാക്കുകൊണ്ടു് അർത്ഥമാക്കേണ്ടതു്. ഗുരുവിൽ ശിഷ്യനു നിഷ്ഠ ഏറിവരുന്നതോടെ ഗുരുവിൻെറ മഹിമയിലും ഉപദേശങ്ങളിലും വിശ്വാസം വർദ്ധിക്കുന്നു. ആ വിശ്വാസം, അവനെ നാലാം പടിയായ ശ്രദ്ധയിലേയ്ക്കു നയിക്കുന്നു. ശ്രദ്ധയാണ് മതിക്കു നിദാനം. മതി, അതായതു ബുദ്ധിശക്തി, അഞ്ചാമത്തെ സോപാനമാണ്.

അങ്ങനെ ശിഷ്യൻ, ഉത്തമനായ ആചാര്യന്റെ ശിക്ഷണത്തിൽ, മുൻപറഞ്ഞ സോപാനപഞ്ചകം അനുക്രമം കയറിക്കടന്നു പരമസത്യത്തിന്റെ സന്നിധാനത്തിലെത്തിച്ചേരുന്നു.

പണ്ട് ഭാരതത്തിൽ നിലവിലിരുന്ന ഗുരുകലസമ്പ്രദായത്തിലെ അദ്ധ്യയനമാതൃക ഏതാണ്ട് മേല്പറഞ്ഞ രീതിയിലായിരുന്നു. അന്തമററ വിജ്ഞാനത്തിന്റെ ഉറവിടങ്ങളായ മഹർഷീശ്വരന്മാരുടെ പർണ്ണശാലകളായിരുന്നു അന്നത്തെ ഗുരുകുലങ്ങൾ. വിജ്ഞാനഭിക്ഷുക്കളായി തങ്ങളെ സമീപിക്കുന്ന അന്തേവാസികളെ സംതൃപ്തരാക്കുവാൻ പോന്നവരായിരുന്നു ആ ഗുരുകുലങ്ങളിലെ കുലപതികൾ. അന്തേവാസികളാകട്ടെ അറിവുതേടി ചെന്നിട്ടുള്ള ജിജ്ഞാസുക്കളും. നളന്ദ, തക്ഷശില, വിക്രമശില തുടങ്ങിയ വിദ്യാനികേതനങ്ങളിലെ അദ്ധ്യയനരീതി, ഭാരതത്തിനു പുറത്തുനിന്നും ജിജ്ഞാസുക്കളെ ആകർഷിച്ചിരുന്നു. ഭാരതത്തിന്റെ വിദ്യാവിഷയകമായ പ്രാചീനപാരമ്പര്യത്തെ മനക്കണ്ണാൽ കണ്ടുകൊണ്ടുതന്നെയാണ് വിവേകാനന്ദസ്വാമികൾ വിദ്യാഭ്യാസത്തെപ്പററി വിചിന്തനം ചെയ്തിട്ടുള്ളത്. വിദ്യാഭ്യാസത്തെപ്പററി ചിന്തിക്കുമ്പോൾ അതിന്റെ നിർവ്വചനം, ലക്ഷ്യം, ബോധനരീതി തുടങ്ങിയ പലതും ചിന്തയ്ക്കു 'വിഷയ'മാകേണ്ടതാണ്. എന്നാൽ സ്വാമിജി അത്തരം സമഗ്രമായ ഒരു ചിന്തനത്തിനു മുതിർന്നിട്ടില്ല. എങ്കിലും,അദ്ദേഹത്തിന്റെ സാമയികമായ പ്രഭാഷണങ്ങളിൽനിന്നും ലേഖനങ്ങളിൽനിന്നും വിദ്യാഭ്യാസവിഷയത്തിൽ അദ്ദേഹത്തിന്റെ സമീപനമെന്തായിരുന്നുവെന്നു നമുക്കു മനസ്സിലാക്കാം. യഥാർത്ഥമായ വിദ്യാഭ്യാസത്തിന്റെ ആദർശം തികച്ചും ആദ്ധ്യാത്മികമായിരിക്കണമെന്ന നിലപാടാണ് സ്വാമിജി സ്വീകരിച്ചിട്ടുള്ളത്. വിദ്യാഭ്യാസത്തെപ്പററി ചിന്തിക്കാൻ സ്വാമിജിയെ പ്രേരിപ്പിച്ച സാഹചര്യത്തെപ്പററി സ്മരിക്കുമ്പോൾ സ്വാമിജി അത്തരം ഒരു നിലപാടു സ്വീകരിക്കാതിരുന്നാലേ അത്ഭുതമുള്ളു. വിദ്യാഭ്യാസത്തിന്റെ വഴിപിഴച്ച സന്തതികൾ വരുത്തിവെച്ച വിനകൾ ഭാരതാംബയെ വിഗതവീര്യയാക്കിത്തീർത്ത ദുഃഖസത്യം സ്വാമിജി നേരിട്ടു കണ്ടതാണല്ലൊ. ആത്മവീര്യത്തെ ഉത്തേജിപ്പിക്കുന്നതാകണം ഭാരതത്തിന്റെ വിദ്യാഭ്യാസം എന്നു സ്വാമിജി തറച്ചു പറയാൻ അതാണു കാരണം. യഥാർത്ഥവിദ്യാഭ്യാസത്തിന്റെആദർശം ലൗകികത്തേക്കാൾ കൂടുതൽ ആദ്ധ്യാത്മികമായിരിക്കണം. മനുഷ്യനിൽ മുമ്പിനാലെ നിലീനമായിരിക്കുന്ന പൂർണ്ണതയെ പുറത്തെടുക്കുകയാണു വിദ്യാഭ്യാസം എന്നു സ്വാമിജി പറയുമ്പോൾ ആദ്ധ്യാത്മികതയിലാണു സ്വാമിജി കൂടുതൽ ഊന്നുന്നതെന്നു നാം മനസ്സിലാക്കണം. ശരീരമനഃപ്രാണങ്ങളുടേയും ആത്മചൈതന്യത്തിന്റേയും ആകെത്തുകയായ മനുഷ്യന്റെ അനശ്വരാംശം ആദ്ധ്യാത്മികമാണ്. അതിന്റെ വികസനത്തിനുതകുന്ന വിധത്തിലേ വിദ്യാഭ്യാസത്തിൽ ലൗകികാംശം കടന്നുവരുവാൻ അനുവദിക്കാവൂ. നേരേമറിച്ചായാൽ അതു് വിദ്യാഭ്യാസത്തെ ജീവികാസമ്പാദനച്ചരക്കായി അധഃപതിപ്പിക്കുന്നതാണ്. അത്തരം അധഃപതനം, അതിന്റെ കൂടെപ്പിറപ്പായ മററു മാലിന്യങ്ങളുടെ അകമ്പടിയോടുകൂടി അനുഭവപ്പെടുക തന്നെ ചെയ്യും. ഇന്നത്തെ അസ്വസ്ഥമായ വിദ്യാഭ്യാസരംഗം, ആ പ്രവചനത്തെ എത്ര സാർത്ഥകമാക്കിത്തീർത്തിരിക്കുന്നു!

അനന്തവും ആത്മസംസ്ഥവുമായ അറിവിനെ പൊതിഞ്ഞു നില്ക്കുന്ന ആവരണത്തെ അപാകരിക്കുന്ന പ്രക്രിയയേതൊ അതാണു വിദ്യാഭ്യാസം. മനുഷ്യനിൽ കുടികൊള്ളുന്ന ഇച്ഛാശക്തിയുടെ ഗതിവിഗതികളെ അറിഞ്ഞും നിയന്ത്രിച്ചും പ്രയോജനപ്പെടുത്തുന്ന ശിക്ഷണമാണ് വിദ്യാഭ്യാസം, എന്നൊക്കെ കേട്ടാൽ നമുക്ക് ഇന്നത്തു മനസ്സിലാക്കാൻ വിഷമം തോന്നിയേക്കാം. വിദ്യാഭ്യാസത്തെപ്പററി തെററായ ധാരണകൾ അത്രമാത്രം നമ്മുടെ മനസ്സിൽ ഇഴുകിപ്പിടിച്ചു കഴിഞ്ഞിരിക്കുന്നു. സ്വന്തമല്ലാത്ത ചിന്തകളേയും ആശകളേയും സ്വന്തമല്ലാത്ത ഭാഷയിൽ മനഃപാഠമാക്കി തലയിൽ ചുമന്നു നടക്കുകയും പരീക്ഷയുടെ നിലവറയിൽ ആവക, ഭാരിച്ച ചുമടിറക്കിവെച്ച് ബിരുദത്തിന്റെ രൂപത്തിൽ ചുമട്ടുകൂലി കൈപ്പററുകയുമാണ് വിദ്യാഭ്യാസലക്ഷ്യമെന്നു നാം ധരിച്ചുവശായിരിക്കുന്നു. എന്നാൽ, വിദ്യോപാസകരെ വെറും ചുമട്ടുതൊഴിലാളികളാക്കി തരംതാഴ്ത്തുന്ന ഈ സമ്പ്രദായം വിവേകാനന്ദസ്വാമികളുടെ വിദ്യാഭ്യാസാദർശത്തിൽ എവിടെത്തിരഞ്ഞാലും കാണുകയില്ല. സ്വാമിജിയുടെ വിദ്യാഭ്യാ

സാദശ്യം കൂടുതലും ആദ്ധ്യാത്മികമാകകൊണ്ടു ലൗകികജീവിതത്തിനു പററാത്ത ഒരു പററം ആളുകളെ സൃഷ്ടിക്കുകയാണു് അതിൻെറ ലക്ഷ്യമെന്നു് ആരെങ്കിലും ധരിക്കുന്നുണ്ടെങ്കിൽ അവക്കു തെററു പററിയിരിക്കുന്നുവെന്നു പറഞ്ഞുകൊള്ളട്ടെ. അഭാരതീയമായ വിദ്യാഭ്യാസത്തിൻെറ കൃത്രിമബീജസങ്കലനംകൊണ്ടുണ്ടാകുന്ന അല്പായുസ്സന്താനങ്ങളാണു് ഇന്നത്തെ അഭ്യസ്തവിദ്യർ. നേരെമറിച്ചു് വിവേകാനന്ദസ്വാമികൾ വിഭാവനം ചെയ്യുന്ന വിദ്യാഭ്യാസം, ഓജസ്വികളും സംസ്കാരസമ്പന്നരും തനിക്കുതാൻ പോന്നവരുമായ പുരുഷകേസരികളെയാണു് ഉന്നം വെയ്ക്കുന്നതു്.

മാനുഷികസത്വത്തിൻെറ വികസനം എന്നോ പരിപൂർണ്ണമാനവത്വത്തിൻെറ ആവിഷ്കരണമെന്നോ ഒക്കെ പറയുമ്പോൾ വിദ്യാഭ്യാസത്തിൻെറ മുഖ്യലക്ഷ്യം സാമാന്യം പ്രകടമായിക്കഴിഞ്ഞു. സ്വഭാവസംസ്കരണം, അന്തശ്ശക്തിയുടെ വികസനം, എല്ലാം ഈ മാനുഷികസത്വദീപ്തിയിൽ ഒതുങ്ങുന്നു. ഈ സത്വദീപ്തിക്കു് എന്തുമാത്രം പ്രാധാന്യമാണു് സ്വാമിജി കല്പിച്ചിരിക്കുന്നതു് എന്നു പറഞ്ഞാൽ തീരില്ല. നാം കണ്ണുകൊണ്ടു കാണുന്ന ഈ ഭൗതികപ്രപഞ്ചത്തിൻെറ പിന്നിൽ സൂക്ഷ്മമായ ഒരു ചൈതന്യവിശേഷം വിലസുന്നുണ്ടു്. ആ സൂക്ഷ്മചൈതന്യത്തിൽ അപാരമായ പ്രചോദനശക്തി അടങ്ങിയിട്ടുണ്ടു്. സ്ഥൂലവസ്തുവിൽ പ്രകടമാകുന്ന ചലനം സൂക്ഷ്മശക്തിയുടെ പരോക്ഷമായ പ്രവർത്തനംകൊണ്ടാണെന്നു നമുക്കറിയാം. അതുപോലെ ജന്തുദേഹത്തിൽ പ്രകടമാകുന്ന ചലനങ്ങൾക്കെല്ലാം പിന്നിൽ പ്രവർത്തിക്കുന്ന ഒരു സൂക്ഷ്മശക്തിയുണ്ടു്, തീർച്ച. ആ ശക്തി അതിൻെറ ഉത്ഭവസ്ഥാനത്തുനിന്നു പുറപ്പെട്ടു നിശ്ചിതബിന്ദുക്കളിൽച്ചെന്നു മുട്ടുമ്പോൾ അതു് വിചാരവികാരചേഷ്ടകളായി രൂപം കൊള്ളുന്നു. ഇതെല്ലാം ജന്തുവിൽ പ്രകടമാകുന്ന ജീവൻെറ സഹജപ്രവണതകളാണു്. എന്നാൽ ആ സൂക്ഷ്മമായ ചലനശക്തി, വിചാരവികാരങ്ങളായൊ ചേഷ്ടകളായൊ രൂപം കൊള്ളുന്നതിനുമുമ്പു് അതിനെ അതിൻെറ ഉത്ഭവസ്ഥാനത്തുവെച്ചു് നിയന്ത്രിക്കാൻ സാധിക്കുന്നതു മനുഷ്യനു മാത്രമാണു്. ആ ശക്തിയെ സ്വാധീനിക്കുന്നതിലാണു് മനുഷ്യൻെറ പൂർണ്ണത. എത്രവേഗം അതു സാധിക്കുമോ, അത്രവേഗം മനുഷ്യനു പൂർണ്ണത പ്രാപിക്കാം. പക്ഷെ അതിനു യത്നിക്കുന്നവരും യത്നിച്ചാൽതന്നെ ഫലപ്രാപ്തിയിലെത്തിച്ചേരുന്നവരും വിരളമാണു്.

മനുഷ്യാണാം സഹസ്രേഷു കശ്ചിദ്യതതി സിദ്ധയേ
യതതാമപി സിദ്ധാനാം കശ്ചിന്മാം വേത്തി തത്വതഃ.

എന്ന ഗീതാവാക്യം അനുസ്മരിക്കുക. മനുഷ്യജീവിതം ആ പൂർണ്ണതയിലേയ്ക്കുള്ള തീർത്ഥയാത്രയാകകൊണ്ടു് ആക്കും അതിൽനിന്നു വിട്ടുനിൽക്കാൻ നിവൃത്തിയില്ല. ആ യാത്രയെ ത്വരിതപ്പെടുത്തുവാൻ സഹായിക്കുന്ന മാർഗ്ഗനിർദ്ദേശമായിരിക്കണം വിദ്യാഭ്യാസമെന്നാണു വിവേകാനന്ദസ്വാമികൾ അനുശാസിക്കുന്നതു്. മാനുഷികസത്വദീപ്തിയുടെ — അതായതു് സൂക്ഷ്മമായ ചൈതന്യവിശേഷത്തിൻെറ — പ്രവർത്തനങ്ങളറിഞ്ഞാൽ വളരെ വേഗം മനുഷ്യനു പൂർണ്ണതയിലെത്തിച്ചേരാൻ സാധിക്കും. അല്ലെങ്കിലോ ? അവൻെറ ലക്ഷ്യം അവനിൽനിന്നു കൂടുതൽ കൂടുതൽ അകന്നു പോകും. അങ്ങനെയായാൽ അനേകജന്മമരണങ്ങളെ കയറിക്കടന്നു് ഏതെങ്കിലും ഒരു യുഗത്തിലേ ലക്ഷ്യത്തിലെത്തിച്ചേരാൻ സാധിക്കു. അതുതന്നെ തീർച്ചയൊട്ടില്ല താനും. എത്ര ജന്മം ജനിച്ചാലും അപ്പോഴൊക്കെ പിഴച്ച വഴിക്കാണു പോക്കെങ്കിൽ ഒരിക്കലും ലക്ഷ്യത്തിലെത്തുകയില്ല. അങ്ങനെയിരിക്കെ, ജീവിതലക്ഷ്യപ്രാപ്തിയെ ത്വരിതപ്പെടുത്തുന്ന ഏതു സമാരംഭമാണു മനുഷ്യനു രുചിക്കാതെ വരിക ? പക്ഷെ അനാത്മവാദിയായ മനുഷ്യൻ നിഴലിനെ വസ്തുവെന്നു് ഗ്രഹിച്ചു് അതിൻെറ പിന്നാലെ പായുകയാണു്. ഈ അന്ധാനുധാവനത്തിനു വിരാമമിടേണ്ടതു വിദ്യാഭ്യാസത്തിൻെറ യഥാർത്ഥമായ ലക്ഷ്യത്തെപ്പററിയുള്ള ഉദ്ബോധനംകൊണ്ടാകുന്നു. യഥാർത്ഥലക്ഷ്യം പൂർണ്ണതാപ്രാപ്തിയാണെന്നു നാം കണ്ടു. ആദ്ധ്യാത്മികശാസ്ത്രത്തിൻെറ ലക്ഷ്യവും അതുതന്നെ. അതുകൊണ്ടാണു സ്വാമിജി വിദ്യാഭ്യാസത്തിൽ ആദ്ധ്യാത്മികാംശത്തിനു കൂടുതൽ പ്രാധാന്യം കൊടുത്തു് ഭൗതികാംശത്തിൻെറ പ്രവർത്തനം ഇതരാംശത്തിൻെറ വികസനത്തിനു അനുഗുണമായിരിക്കണമെന്നു നിഷ്കർഷിക്കുന്നതു്.

വിദ്യാഭ്യാസത്തിൻെറ ലക്ഷ്യപ്രാപ്തിയെ വിജയിപ്പിക്കുന്ന പ്രയോഗപരിപാടിയിലേയ്ക്കു നമുക്കൊന്നു കടന്നു നോക്കുക. അവിടെ ഉപ

നിഷത്പ്രോക്തമായ പഞ്ചപദീനപദ്ധതിയുടെ പരിസ്സരണം പലേടത്തുമായി കാണാവുന്നതാണ്. വിദ്യാഭ്യാസത്തിനുള്ള ഒരേയൊരു മാഗ്ഗം ശ്രദ്ധ അഥവാ ഏകതാനതയാണ്. പ്രപഞ്ചരഹസ്യങ്ങളെ സൂക്ഷിക്കുന്ന പ്രകൃതിയുടെ കതകിൽ അന്വേഷകൻ നടത്തുന്ന മുട്ടിവിളിയാണതു്. ശ്രദ്ധ ജിജ്ഞാസുവിൻെറ അന്തശ്ശക്തികളിൽ സ്വാധീനം ചെലുത്തുമ്പോഠം അവയെല്ലാം അവനു വഴങ്ങിക്കൊടുക്കുന്നു. വിദ്യാഭ്യാസത്തിൻെറ സാരഭൂതമായ അംശം ശ്രദ്ധയാണ് എന്നു സ്വാമിജി തീത്തു പറയുന്നു. വീണ്ടും വിദ്യാഭ്യാസം വേണ്ടിവന്നാൽ വിഷയങ്ങഠം ഗ്രഹിക്കുവാനല്ല ശ്രദ്ധയെ പോഷിപ്പിക്കാനാണു താൻ മുതിരുക എന്നു സ്വാമിജി പറഞ്ഞിട്ടുണ്ട്.

ശ്രദ്ധയേയും ഓമ്മശക്തിയേയും ഉദ്ദീപ്തമാക്കുവാനും ഓജസ്സു നിലനിത്തുവാനും ബ്രഹ്മചര്യം ഒഴിച്ചുകൂടാത്തതാണ്. പ്രായപ്പകച്ച്യുടെ കാലഘട്ടത്തിൽ കാലൂന്നി നില്ക്കുന്ന വിദ്യാത്ഥികഠം ബ്രഹ്മചര്യപാലനത്തിൽ പരമനിഷ്ഠയുള്ളവരായിരിക്കണം. സ്ഥൂലമായ പ്രവൃത്തിമാത്രമല്ല സങ്കല്പം പോലും ബ്രഹ്മചര്യനിഷ്ഠയെ കഷ്ടത്തിലാക്കുമെന്ന കാര്യം അവർ ഒരിക്കലും വിസ്മരിച്ചുകൂട.

പഠിപ്പിലൂടെ നേടിയെടുക്കുന്ന ആശയങ്ങളും ആദശ്ശങ്ങളും ജീവിതവുമായി ഇണങ്ങിച്ചേരത്തക്കവണ്ണം സ്വാംശീകരിക്കുന്നതിലാണ് വിദ്യാഭ്യാസത്തിൻെറ വിജയം സ്ഥിതിചെയ്യുന്നതു്. മാഗ്ഗനിദ്ദേശത്തിൽക്കവിഞ്ഞു മറെറാന്നും ഇക്കാര്യത്തിൽ ആചാര്യനു ചെയ്യുവാനില്ല. ശിഷ്യൻെറ അനവദ്യമായ ആന്തരികയത്നത്തിനു പ്രേരണ നല്കുകമാത്രമേ അദ്ധ്യാപകൻ ചെയ്യാവൂ. അനുകൂലമായ സാഹചര്യം കിട്ടിക്കഴിഞ്ഞാൽ ചെടി താനേ വളന്നു തഴയ്ക്കുന്നതു പോലെ അദ്ധ്യാപകനിൽനിന്നും പ്രചോദനമുഠംക്കൊണ്ടു് ശിഷ്യൻ സ്വയം ശിക്ഷിതനായിത്തീരണം. ആത്മവിശ്വാസം കെടുത്തിക്കളയത്തക്കവിധം അദ്ധ്യേതാവിനെ അദ്ധ്യയനത്തിൽനിന്നു് അകററിനിത്തിക്കൂട. അദ്ധ്യയനത്തിൻെറ ഗതിക്കു്, വാട്ടംപിടിക്കുകമാത്രമേ ആചാര്യൻ ചെയ്യുകൂട. തുഴച്ചിലെല്ലാം അദ്ധ്യേതാവിനു വിട്ടുകൊടുക്കണം.

അഭിലഷണീയങ്ങളായ – പ്രോത്സാഹനാഹങ്ങളായ – സംഗതികഠം മാത്രമേ വിദ്യാത്ഥികളുടെ മുമ്പിൽ അവതരിപ്പിക്കാവൂ. ഉദ്ബോധനം ഒരിക്കലും നിഷേധാത്മകപ്രസ്താവത്തോടുകൂടിയതായിരിക്കരുതു്. 'സത്യം വദ, ധമ്മം ചര.' എന്നു വിധിരൂപത്തിലല്ലാതെ, 'അസത്യം മാ വദ, അധമ്മം മാ ചര.' എന്ന നിഷേധാത്മകമായ ബോധനം ആചാര്യസമ്മതമല്ല. അതുകൊണ്ടാണ് വിധ്യാത്മകങ്ങളായ ഉദ്ബോധനങ്ങളേ ശിഷ്യന്മാക്കു നല്കാവൂ എന്നു സ്വാമിജി പറയുന്നതു്. മററുള്ളവരുടെ വാക്കിലും പ്രവൃത്തിയിലും വരുന്ന വൈകല്യങ്ങളെ ചൂണ്ടിക്കാണിക്കുകയല്ല മെച്ചപ്പെട്ട രീതിയിൽ ചെയ്യാവുന്ന വഴി അന്തേവാസികഠംക്കു പരിചയപ്പെടുത്തികൊടുക്കുകയാണ് ആചാര്യധമ്മം. വിദ്യാത്ഥികളുടെ ചൈതന്യത്തെ മന്ദീഭവിപ്പിക്കുന്ന വിധം അവരെ അമിതമായി നിയന്ത്രിക്കുകയൊ അപഹാസവാക്കുകഠംകൊണ്ടു് അഭിഷേകം ചെയ്യുകയൊ ആചാര്യൻ ചെയ്യുകൂട. ഗുരുശിഷ്യബന്ധം വിശ്വാസത്തിൻേറയും വിനയത്തിൻേറയും അനുസരണത്തിൻേറയും ബന്ധമായിരുന്ന കാലത്തു് ഇതെല്ലാം സാധിച്ചിരുന്നു. അന്നത്തെ ആചാര്യന്മാരുടെ വ്യക്തിപരമായ ജീവിതം അന്തേവാസിയിൽ ചെലുത്തിയിരുന്ന പ്രേരണയും വിലപ്പെട്ടതായിരുന്നു. അന്നത്തെ വിദ്യാഭ്യാസരീതിയുടെ ആദശ്ശശുദ്ധികൊണ്ടാണു് അവക്കതെല്ലാം സാധിച്ചിരുന്നതു്. ആചാര്യനിലും അന്തേവാസിയിലും പരസ്പരഭാവന ഉദ്ദീപിപ്പിക്കുവാൻ ഉതകുന്ന ഒന്നായിരുന്നു അന്നത്തെ വിദ്യാഭ്യാസാദശ്ശം. തികഞ്ഞ സ്വഭാവശുദ്ധിയും നിഃസ്വാത്ഥതയും സ്നേഹവും ആചാര്യനിലും ശിഷ്യനിലും കളിയാടിയിരുന്നു. സവ്വവിധനന്മയും ഉഠംക്കൊള്ളുന്ന ആദ്ധ്യാത്മികമഹത്വം ശിഷ്യനിലേയ്ക്കു പകത്തുവാൻ പററിയ മാധ്യമം സ്നേഹം ഒന്നു മാത്രമാണെന്നു പണ്ടത്തെ വിദ്യാഭ്യാസസമ്പ്രദായത്തിൽനിന്നു നമുക്കു മനസ്സിലാക്കാം.

വിശുദ്ധി, ജിജ്ഞാസ, ഉത്സാഹം ഇവയായിരിക്കണം വിദ്യാത്ഥിയുടെ കൈയ്മുതൽ. ലക്ഷ്യബോധമുള്ള ഒരു വിദ്യാത്ഥിക്കു് അവൻെറ ആവശ്യമെന്തെന്നു ശരിക്കറിയാൻ സാധിക്കും. ആ അറിവു്. ആവശ്യങ്ങഠം നേടി

യെടുക്കാനുള്ള പ്രയത്നത്തിനു പ്രേരകമായിത്തീരുന്നു. ആ പ്രയത്നം ചിലപ്പോൾ നിരന്തരമായ സമരം തന്നെയായിരിക്കും. ഉള്ളിലുള്ള നീചപ്രകൃതികളുമായി നടത്തിയിരുന്ന മൽപ്പിടുത്തം ആയിരുന്നു അതു്. വിദ്യാഭ്യാസത്തെക്കുറിച്ചു ലക്ഷ്യബോധമില്ലാതെ വന്നതാണു് ഇന്നത്തെ തകരാറു്. അതിനാൽ വിദ്യാർത്ഥികൾ അനാവശ്യങ്ങളെ ആവശ്യങ്ങളായി കരുതുന്നു. അനാവശ്യങ്ങൾ ആവശ്യങ്ങളായിത്തീരുമ്പോൾ സമരമുറയും മാറാതെ കഴിയുകയില്ലല്ലൊ. പണ്ടത്തെ വിദ്യാർത്ഥികൾ, പഠിപ്പിനു തടസ്സം നിന്നിരുന്ന ഉള്ളിലുള്ള നീചപ്രകൃതികളോടാണു സമരം ചെയ്തതെങ്കിൽ ഇന്നുള്ളവർ ആ നീചപ്രകൃതിയെ കൂട്ടുപിടിച്ചു് എന്തിനോടും സമരം പ്രഖ്യാപിക്കുകയാണു്. ലക്ഷ്യബോധമില്ലായ്മ കൊണ്ടുണ്ടായ തകരാറാണിതു്.

നമ്മുടെ യുവതലമുറയ്ക്കു ശരിയായ ലക്ഷ്യബോധവും തദനുസൃതമായ പ്രവർത്തനശേഷിയും ഉണ്ടാകണമെങ്കിൽ ധാർമ്മികമൂല്യങ്ങളിൽ അവക്കു് ആഭിമുഖ്യമുണ്ടാകണം. അതിനു വിദ്യാഭ്യാസത്തെ കൂടുതൽ ആദ്ധ്യാത്മികപ്രധാനമാക്കിത്തീർത്തേ കഴിയൂ. അദ്ധ്യാത്മവിദ്യയുടെ പരിപൂരകമായിരിക്കണം ലൗകികവിദ്യാഭ്യാസം എന്നുപോലും സ്വാമിജിക്കു പക്ഷമുണ്ടു്. അതുകൊണ്ടുതന്നെയാണു് സ്വാമിജി വിദ്യാഭ്യാസാദർശത്തിൽ ഭൗതികതത്വത്തേക്കാൾ കൂടുതൽ ആദ്ധ്യാത്മികാംശത്തിനു പ്രാധാന്യം കൊടുത്തിട്ടുള്ളതു്. വിദ്യാഭ്യാസം, ഭൗതികപ്രധാനമായിത്തീരുമ്പോൾ ഹൃദയത്തെ നശിപ്പിച്ചു് ബുദ്ധിക്കു മൂർച്ചകൂട്ടുകയാണു് ചെയ്യുക. ഹൃദയശൂന്യനായ ബുദ്ധിമാൻ കൂടുതൽ സ്വാർത്ഥിയാകയേയുള്ളു. ബുദ്ധിക്കു പ്രാപ്യമല്ലാത്ത ഉന്നതതലങ്ങളിൽ മനുഷ്യനെ കൊണ്ടുചെന്നെത്തിക്കുന്നതു് ഹൃദയമാധുര്യമാണെന്ന കാര്യം നാം വിസ്മരിച്ചുപോകുന്നു. വിദ്യാഭ്യാസം, നമ്മെ സമുന്നതമേഖലകളിലേയ്ക്കു നയിക്കണമെങ്കിൽ ഹൃദയത്തിൻെറ എല്ലാ വാതിലുകളും നാം തുറന്നിടുകതന്നെ വേണം.

ഇന്നു നമ്മുടെ വിദ്യാഭ്യാസത്തിൽ വല്ലതും അവഗണിക്കപ്പെടുന്നുണ്ടെങ്കിൽ അതു്, അതിൻെറ കാതലായി ഇരിക്കേണ്ട ആദ്ധ്യാത്മികഭാവമാണു്. ആ അവഗണനയുടെ തിക്തനുഭവങ്ങൾ ഉണ്ടായിട്ടും വിദ്യാഭ്യാസത്തെ നാമിനിയും സെക്യുലറിസത്തിൻെറ പേരിൽ ധർമ്മനിരപേക്ഷതയിലേയ്ക്കു നയിക്കുകയാണു്. ഉള്ളുണർന്നിട്ടില്ലാത്ത യുവാക്കൾക്കു ലഹരിപദാർത്ഥങ്ങൾ നല്കുകയാണു് ഇന്നത്തെ വിദ്യാഭ്യാസം. വിദ്യാഭ്യാസത്തിൻെറ പൊള്ളത്തരം ഇതിൽ കൂടുതൽ ഒരു കാലത്തും വ്യക്തമായിട്ടില്ല. സംസ്കാരസമ്പന്നമായ ഹൃദയത്തിലൂടെ മാത്രമേ ആദ്ധ്യാത്മികതയുടെ അനാഹതനാദം അനുരണനം ചെയ്യുകയുള്ളുവെന്ന പരമാർത്ഥം നാം മനസ്സിലാക്കുവാൻ വൈകിയിരിക്കുന്നു. ഭാരതത്തിൻെറ ആദ്ധ്യാത്മികപാരമ്പര്യത്തിനു വിരുദ്ധമായ ഒരു വിദ്യാഭ്യാസപദ്ധതിയും ഇവിടെ വിജയിക്കുവാൻ പോകുന്നില്ല. അതു മനസ്സിലാക്കിക്കൊണ്ടുതന്നെയാണു് അദ്ധ്യാത്മചിന്താസുരഭിലവും മാനവധർമ്മപ്രബോധകവുമായ വിദ്യാഭ്യാസമാണു ഭാരതത്തിനു അനുരൂപമെന്നു സ്വാമിജി നിർദ്ദേശിച്ചതു്. അനിഷേധ്യമായ ആ നിർദ്ദേശം നടപ്പിൽ വരുത്തുകയാണു് അസ്വസ്ഥമായ ഇന്നത്തെ അദ്ധ്യയനരംഗത്തിലെ പ്രശ്നങ്ങൾക്കെല്ലാം പരിഹാരം.

---

പുരുഷന്മാർക്കു് പരിശീലനകേന്ദ്രങ്ങൾ ഉണ്ടാക്കുംപോലെ, സ്ത്രീകൾക്കുവേണ്ടിയും ചില ശിക്ഷാകേന്ദ്രങ്ങൾ സ്ഥാപിക്കണം. ഈ കേന്ദ്രങ്ങളിലെല്ലാം ശിക്ഷിതരും സച്ചരിത്രകളുമായ ബ്രഹ്മചാരിണികൾ സ്ത്രീകളുടെ പരിശീലനഭാരം ഏറ്റെടുക്കണം. ഇതിഹാസം, പുരാണം, ഗാർഹികകൃത്യങ്ങൾ, ശില്പം, വീടു നടത്തിക്കൊണ്ടുപോകേണ്ട രീതികൾ, ആദർശസൗശീല്യത്തിനു് സഹായങ്ങളായ സംഗതികൾ ഇവയെല്ലാം ആധുനികശാസ്ത്രത്തിൻെറ സാഹായ്യത്തോടുകൂടി പഠിപ്പിക്കണം. അന്തേവാസിനികളെ നീതിനിഷ്ഠരും ധർമ്മപരായണരുമാക്കണം.

— സ്വാമിജി

# ഭാരതീയസംസ്കൃതി

## സച്ചിദാനന്ദസ്വാമി

ഭാരതീയസംസ്കൃതി! എന്തു്, അങ്ങനെയൊരു പ്രത്യേകസംസ്കൃതി ഈ നാട്ടിനുണ്ടോ? പാട്ടും കൂത്തും നൃത്തവും നാട്യവും എല്ലാ ദേശത്തുമുണ്ടു്. പിന്നെ, ഇവിടെമാത്രം എന്തേ അവയ്ക്കൊരു വിശേഷത? ഇന്നത്തെ അഭ്യസ്തവിദ്യരായ ജനങ്ങളിൽ പലരിൽനിന്നും ഉണ്ടാകുന്ന ഒരു ചോദ്യമാണിതു്. അതു് അവരുടെ കുററമല്ല; അവരെ വളർത്തിയെടുത്ത വിദ്യാഭ്യാസത്തിൻെറ ഫലമത്രേ ഈ അവജ്ഞ. വിദ്യാഭ്യാസംകൊണ്ടുണ്ടാകേണ്ടതാണു സംസ്കൃതി. അതുണ്ടാക്കാൻ സമർത്ഥമല്ല ഇന്നു ഭാരതത്തിൽ നിലവിലുള്ള വിദ്യാഭ്യാസസമ്പ്രദായം. വിവേകാനന്ദസ്വാമികൾ പറയുന്നതുപോലെ, 'നട്ടെല്ലില്ലാത്ത, അന്തഃസാരമില്ലാത്ത,' ഒന്നത്രേ ഇന്നത്തെ കലാശാലാശിക്ഷണം. അതിൻെറ സന്തതികളായ ബിരുദധാരികൾ സംസ്കൃതിഹീനരായിത്തീരുന്നതിൽ അത്ഭുതമില്ലല്ലൊ. ഏതൊരു ജനതയേയും സജീവമാക്കി നിലനിർത്തുന്നതു് ആ ജനതയുടെ സംസ്കൃതിയാണു്. അനാദികാലംമുതൽ ഏകജനതാബോധത്തോടുകൂടി ഭാരതീയരെ നിലനിർത്തിവന്നിട്ടുള്ള ആ സംസ്കൃതിവിശേഷം എന്താണെന്നു് ഓരോ ഭാരതീയനും അറിയേണ്ടതാണു്.

പലേ രാഷ്ട്രങ്ങളുടേയും, അഥവാ ജനതകളുടേയും, പ്രാചീനവും അർവ്വാചീനവുമായ സംസ്കാരചരിത്രത്തെപ്പററി അവഗാഢമായ പഠനം നടത്തിയിട്ടുള്ള മനീഷികൾ ഭാരതത്തിലും പാശ്ചാത്യദേശത്തും ഉണ്ടായിട്ടുണ്ടു്. ഭാരതീയസംസ്കൃതിയും അക്കൂട്ടത്തിൽ പല പ്രൗഢമതികളുടെയും ഗവേഷണത്തിനു വിഷയമായിട്ടുണ്ടു്; ഇന്നും വിഷയമാണു്. യുനെസ്കോ തുടങ്ങിയ വിശ്വവിദ്യാഭ്യാസസാംസ്കാരികസംഘടനകൾ ഈ വിഷയത്തിൽ മുൻകൈയ്യെടുത്തു പ്രവർത്തിച്ചുവരുന്നതു് പ്രത്യേകം പ്രസ്താവയോഗ്യമാണു്. അനേകതരത്തിലുള്ള സാംസ്കാരികചരിത്രഗ്രന്ഥങ്ങൾ അതിൻെറ ഫലമായി ഇന്നു ലോകത്തിനു ലഭിച്ചിട്ടുമുണ്ടു്. അവയെല്ലാം പ്രായേണ ചരിത്രം, പുരാവസ്തുവിജ്ഞാനം, നരവംശവിജ്ഞാനം, ഭാഷാവിജ്ഞാനം തുടങ്ങിയ പലേ ദൃഷ്ടികളിൽക്കൂടിയാണു് രചിക്കപ്പെട്ടിട്ടുള്ളതു്. അത്രത്തോളം അവ സ്തുത്യർഹം തന്നെ. എന്നാൽ ഏതൊരു ജനതയുടെയും സംസ്കാരസമ്പത്തിനെ നിർണ്ണയിക്കേണ്ടതു് ആ ജനതയുടെ ദീർഘകാലജീവിതത്തിൽ സംപ്രാപ്തമായിട്ടുള്ള അത്യുത്കൃഷ്ടചിന്തയുടെ അടിസ്ഥാനത്തിലായിരിക്കണം എന്നതു നിർവ്വിവാദമാകുന്നു. മനുഷ്യരാശിയ്ക്കു് ഇന്നേവരെ പ്രാപിക്കാൻ കഴിഞ്ഞിട്ടുള്ള അത്യുത്കൃഷ്ടമായ ചിന്ത, ഭാരതത്തിൻെറ പ്രത്യേകസമ്പത്തെന്നു് അഭിമാനിക്കാവുന്ന വേദാന്തചിന്തയാണു്. സർവ്വലോകത്തിൻെറയും, സർവ്വസത്തയുടെയും, ഏകത്വത്തെ ദർശിപ്പിക്കുന്ന പരമമായ ആ തത്ത്വദൃഷ്ടി ഭാരതത്തിലാണു് സമ്പന്നമായിട്ടുള്ളതു്. അതിനെ അറിയാതെയോ അവഗണിച്ചുകൊണ്ടോ ചെയ്യുന്ന ഭാരതീയസംസ്കാരപഠനം അപൂർണ്ണമാണു്; അല്പമാണു്. ഭാരതത്തിൻെറ സർവ്വതോമുഖമായ അഭ്യുദയത്തിനുവേണ്ടി ജീവിതം അർപ്പിച്ചു പ്രവർത്തിച്ചിട്ടുള്ള വിവേകാനന്ദസ്വാമികൾ തുടങ്ങിയ മഹാത്മാക്കൾ ഭാരതീയസംസ്കൃതിയെ വീക്ഷിച്ചിട്ടുള്ളതും അഭ്യുദയത്തിനു മാർഗ്ഗനിർദ്ദേശം ചെയ്തിട്ടുള്ളതും മഹത്തായ ഈ വേദാന്തദൃഷ്ടിയിലൂടെയാണു്. ആകയാൽ അഭ്യുദയകാംക്ഷിയായ ഏതൊരു ഭാരതീയനും അവശ്യം അറിഞ്ഞിരിക്കേണ്ടതാണു് ആ ചിന്താഗതി.

### സംസ്കൃതി എന്നാലെന്തു്?

ഇംഗ്ലീഷിൽ 'കൾച്ചർ' (Culture) എന്നാണു് സംസ്കൃതിയെ, അഥവാ സംസ്കാരത്തെ കുറിക്കുന്ന ശബ്ദം. വ്യുല്പത്തിയനുസരിച്ചു് രണ്ടും അന്വർത്ഥമാണു്. 'സമ് സ്കൃ' എന്ന സംസ്കൃതധാതുവിൽനിന്നും വ്യുല്പന്നമാണു് സംസ്കൃതി

അഥവാ സംസ്കാരം: ശുദ്ധീകരിയ്ക്കപ്പെട്ടതു് എന്നു നിഷ്പന്നമായ അർത്ഥം.*കൾച്ചറ(Culture) എന്ന ലാററിൻ ധാതുവിൽനിന്നുണ്ടായതാണു് ഇംഗ്ലീഷിലെ 'കൾചർ'. അർത്ഥം സംസ്കൃതത്തിലേതുപോലെതന്നെ. ഭൂസംസ്കരണം (Agriculture=കൃഷി) മുതലായ പദങ്ങളെല്ലാം ഇതിന്നനുസരിച്ചുണ്ടായതാണു്. അഗ്രി (Agri) ഭൂമി; അതിൻെറ സംസ്കരണമെന്നു വെച്ചാൽ കിളച്ചുമണ്ണിളക്കി കല്ലും മുള്ളും കളയും കളഞ്ഞു വെടിപ്പാക്കി ഭക്ഷ്യോപയോഗ്യമായ ധാന്യങ്ങൾ വളർത്തിയെടുക്കുന്ന കൃഷി എന്നു താല്പര്യം. അതുപോലെതന്നെ ചെമ്പു്, ഇരുമ്പു്, സ്വർണ്ണം മുതലായ ലോഹങ്ങൾ ഭൂമിയിൽനിന്നും നാം കുഴിച്ചെടുക്കുന്നവയാണല്ലോ. അനേകതരത്തിലുള്ള വിജാതീയദ്രവ്യങ്ങൾ കലന്നിരിയ്ക്കുന്ന ആവക ധാതുക്കളെ പൊടിച്ചു് അരിച്ചു് ചുട്ടു നീററി വിവിധ ശുദ്ധീകരണപ്രക്രിയകൾ വഴി മാലിന്യങ്ങൾ നീക്കി ശുദ്ധമായ ലോഹം നാം സമ്പാദിക്കാറുണ്ടു്. ഇതിനും സംസ്കരണമെന്നാണു് പറയുക. ഈ അർത്ഥത്തിൽ മാനവസംസ്കൃതി എന്നു പറയുമ്പോൾ എന്താകണം ആ സംസ്കൃതിയുടെ താത്പര്യം ? മനുഷ്യസ്വഭാവത്തിൻെറ അഥവാ സത്ത്വത്തിൻെറ ശുദ്ധീകരണം എന്നുതന്നെ അതിനെ പറയണം. എന്താണു് ഈ മനുഷ്യസത്ത്വം, അതിൻെറ ശുദ്ധീകരണം എത്രത്തോളം, എന്നീ വിഷയങ്ങളെപ്പററിയുള്ള ബോധത്തെ അനുസരിച്ചാണു് ഓരോരുത്തരും മാനവസംസ്കൃതിയെ വ്യാഖ്യാനിയ്ക്കുന്നതു്. ഇവയെപ്പററി പലരും പല തരത്തിലാണു ബോധിയ്ക്കുക. അതുകൊണ്ടു സംസ്കൃതിയുടെ നിർവ്വചനവും പലവിധമായിരിക്കുന്നു. ഏകരൂപമായ ഒരു നിർവ്വചനം സാമാന്യജനങ്ങളിൽനിന്നു കിട്ടാൻ പ്രയാസം. മനുഷ്യസ്വഭാവത്തെപ്പററി എത്രയും ആന്തരവും ശുദ്ധവും സൂക്ഷ്മവുമായ ദൃഷ്ടിയുള്ളവക്കു മാത്രമേ അങ്ങനെ ഒരു നിർവ്വചനം നല്കാൻ കഴിയൂ. ആ ദൃഷ്ടി സർവ്വസത്ത്വത്തിൻെറയും ഏകത്വദർശകമായ വേദാന്തദൃഷ്ടി മാത്രമാണു്. അതുകൊണ്ടു്

* 'സംസ്കാരം' എന്ന പദം സാമാന്യേന ഏതൊരു വസ്തുവിൻെറയും ശുദ്ധിയെ സംബന്ധിച്ചും ഉപയോഗിക്കാം. എന്നാൽ, 'സംസ്കൃതി' മനുഷ്യസ്വഭാവത്തിൻെറ ശുദ്ധിയെ കുറിക്കുന്നതിലാണു് പ്രത്യേകനിഷ്ഠ.

ആ വഴിക്കു് മനുഷ്യസ്വഭാവത്തെയും സംസ്കൃതിയെയും പററി പഠിയ്ക്കുന്നതു് എത്രയും ഉപപന്നമാകുന്നു. വേദാന്തദൃഷ്ട്യാ മനുഷ്യൻെറ യഥാർത്ഥസ്വഭാവം, അതായതു് ആത്മശബ്ദവാച്യമായ ആന്തരസത്ത, നിത്യശുദ്ധബുദ്ധമുക്തസ്വരൂപമാണു്; അനന്തമായ സച്ചിദാനന്ദസ്വരൂപമത്രേ അതു്. അവൻെറ വ്യക്തിഗതമായ ഭാവം, അഥവാ സത്ത്വം, എന്നു പറയുമ്പോൾ ആത്മസ്വരൂപത്തെ പ്രകാശിപ്പിക്കുന്ന ഉപാധിയായ ബുദ്ധിസത്ത്വം എന്നു ഗ്രഹിക്കേണ്ടതാകുന്നു. അതാണു് അവനെ ഒരു വ്യക്തിയായി പരിമിതമാക്കുന്ന അവൻെറ സ്വഭാവം. ആത്മാവിനെ ബാഹ്യവിഷയങ്ങളുമായി താദാത്മ്യരൂപേണ ബന്ധിപ്പിച്ചു് നാനാതരത്തിലുള്ള ഇന്ദ്രിയവേദനങ്ങളും പ്രവൃത്തികളും സുഖദുഃഖാനുഭവങ്ങളും ജന്മസ്ഥിതിനാശങ്ങളും എല്ലാം സൃഷ്ടിക്കുന്നതു് ഈ ബുദ്ധിസത്ത്വമത്രേ. 'അഹം' ബോധമാണു് അതിൻെറ കേന്ദ്രം. ഇച്ഛാജ്ഞാനക്രിയാശക്തികളെല്ലാം അതിൻെറ ധർമ്മമാണു്. നിശ്ചയാത്മികയായ ബുദ്ധി, സങ്കല്പവികല്പാത്മകമായ മനസ്സു്, അനുഭൂതികളെ സംസ്കാരരൂപേണ സംഭരിച്ചുവെയ്ക്കുന്ന ചിത്തം, ഇന്ദ്രിയങ്ങൾ, എല്ലാം ഏകമായ ഈ ബുദ്ധിസത്ത്വത്തിൻെറ പ്രവർത്തനവിശേഷങ്ങൾ മാത്രമാണു്. അന്തഃകരണമെന്നും ബുദ്ധിയെന്നും മനസ്സെന്നും ചിത്തമെന്നും ചേതനയെന്നും പലേ സംജ്ഞകളിൽ ഇതിനെ വ്യവഹരിക്കാറുണ്ടു്. സ്ഥൂലമായ ദേഹപിണ്ഡത്തിൽനിന്നും ഭിന്നമായി സൂക്ഷ്മശരീരമെന്നും ചിലപ്പോൾ പറയും. മനുഷ്യസ്വഭാവത്തിൽ അഭിവ്യക്തമാകുന്ന സത്യമായ ജ്ഞാനവും ആനന്ദവും യഥാർത്ഥത്തിൽ ആന്തരമായ ആത്മാവിൻെറ വൈഭവമാണു്. നമ്മളിൽ മഹത്തായി, സത്യവും ശിവവും സുന്ദരവുമായി എന്തെല്ലാം വെളിപ്പെടുന്നുണ്ടോ അതെല്ലാം ആത്മാവിൻെറയാണു്. ബുദ്ധിസത്ത്വം അവയെ പ്രകാശിപ്പിക്കുന്ന ഉപാധി മാത്രം. സ്വതേ ശുദ്ധവും സ്വച്ഛവുമായ ബുദ്ധിസത്ത്വരജസ്തമോമാലിന്യങ്ങൾ വെടിഞ്ഞിരിക്കുമ്പോൾ അദ്ധ്യാത്മമായ മഹിമയെ പ്രകാശിപ്പിച്ചുകൊണ്ടു് സർവ്വജ്ഞത്വവും സർവ്വശക്തത്വവും ആനന്ദപൂർണ്ണവുമായി മനുഷ്യസ്വഭാവത്തിൽ അഭിവ്യക്തമാകുന്നു. മാനവസംസ്കൃതിയുടെ അത്യുച്ചകോടിയത്രേ ഇതു്. എന്നാൽ എല്ലാ

വരിലും എല്ലാപ്പോഴും അതു് അത്തരത്തിൽ അഭിവ്യക്തമാകുന്നില്ല. അതിൻെറ കാരണം അറിയിയ്ക്കുന്നതു വേദാന്തം മാത്രമാണു്.

'പ്രതിബന്ധഹേതുക്കളെ ജയിച്ചു് സ്വമഹിമകളെ പ്രകാശിപ്പിക്കാനും പ്രഭവിപ്പിക്കാനുമുള്ള സത്ത്വത്തിൻെറ പ്രയത്നമത്രേ ജീവിതം.' എന്നാണു് വിവേകാനന്ദസ്വാമികരം ജീവിതത്തെ വ്യാഖ്യാനിച്ചതന്നിട്ടുള്ളതു്. എന്താണു് സത്ത്വത്തെ അഭിഭവിപ്പിയ്ക്കുന്ന അശുദ്ധി? വേദാന്തഭാഷയിൽ അവിദ്യയെന്നാണു് അതിനെ പറയുക. അജ്ഞാനം, തമസ്സ്, മായ തുടങ്ങിയ സംജ്ഞകളും അതിനെ കുറിയ്ക്കുന്നതാണു്. അനിർവ്വചനീയമാണു് അവിദ്യാസ്വരൂപം. അതു് ബുദ്ധിസത്ത്വത്തെ ആവരണംചെയ്തു് ജീവിതത്തിനും തത്കാര്യങ്ങളായ ജന്മമരണാദിക്ലേശങ്ങരംക്കും ഇടയാക്കുന്നു. മനുഷ്യസ്വഭാവത്തിലുള്ള എല്ലാവിധ അപൂർണ്ണതകരംക്കും ക്ലേശങ്ങരംക്കും ഹേതു ഈ അവിദ്യ ഒന്നു മാത്രമാണു്.

അജ്ഞാനേനാവൃതം ജ്ഞാനം
തേന മുഹ്യന്തി ജന്തവഃ. (ഗീത.5.15)

അജ്ഞാനത്താൽ ജ്ഞാനശക്തിയായ ബുദ്ധി ആവരണംചെയ്യപ്പെടുന്നതുകൊണ്ടു് ജന്തുക്കരം മോഹിച്ചുപോകുന്നു. സ്വഭാവമഹിമയെ വിസ്മരിച്ചു് താൻ അതല്ലാത്ത മറെറന്തൊക്കെയോ ആണെന്നു തെററിദ്ധരിയ്ക്കുന്നു. അതിനെ ജയിച്ചു് സ്വമഹിമയിൽ പ്രഭവിക്കാനുള്ള സത്ത്വത്തിൻെറ പ്രയത്നം അവശ്യം അതിനാൽ വന്നു ചേരുന്നു. ഈ പ്രയത്നമത്രേ സമസ്തജീവിതവ്യവഹാരങ്ങളും. മനുഷ്യൻെറ ശ്രേയസ്സ്, അഥവാ ജീവത്വവികാസം ഈ പ്രയത്നമത്രേ.

ജീവസൃഷ്ടിയിൽ മനുഷ്യനാണു് അത്യുച്ചകോടി. വിവേകരൂപമായ ബുദ്ധിയുടെ ഉദയം അവിടെയാണുണ്ടാകുന്നതു്. താഴെയുള്ള ജീവജാലങ്ങളിൽ ഈ ബുദ്ധിപ്രഭാവം അഭിവ്യക്തമല്ല. നൈസർഗ്ഗികമായ വാസനാവിശേഷങ്ങളാൽ പ്രേരിതമായി നടക്കുന്ന ഇന്ദ്രിയവേദനങ്ങളും കരണചേഷ്ടകളും ആണു് ആ ലോകത്തിൻെറ സ്വഭാവം. ജീവത്വവികാസത്തിനുള്ള യത്നമെല്ലാം ഇവയിൽ വാസനാചോദിതമാണു്; സ്വതഃപ്രവൃത്തമാണു്. മനുഷ്യനിലാകട്ടെ, ബുദ്ധിയുടെ പ്രവർത്തനമാണു് വികാസത്തിനു നിദാനം. അവിദ്യയെ ജയിച്ചു്സ്വയം അഭിവ്യക്തമാകാനുള്ള മനുഷ്യൻെറ യത്നമെല്ലാം ബുദ്ധിയുടെ പ്രവർത്തനംമൂലമേ സംഭവിക്കൂ. അവിദ്യയെ ദൂരീകരിയ്ക്കുന്നതു വിദ്യയത്രേ; ഇരുട്ടിനെ നീക്കുന്നതു വെളിച്ചം. അവിദ്യയെ ജയിക്കാനുള്ള മനുഷ്യൻെറ ബുദ്ധിപൂർവ്വകമായ ഈ യത്നത്തെ വിദ്യാഭ്യാസം എന്നാണു് പറയുക. വിദ്യയെ, സത്യമായ ജ്ഞാനശക്തിയെ, അവലംബിച്ചു ചെയ്യപ്പെടുന്ന ദൃഢവും നിരന്തരവുമായ അഭ്യാസത്തിൻെറ ഫലമായി മനുഷ്യസത്ത്വത്തിൻെറ മാലിന്യം നീങ്ങി ബുദ്ധി അതിൻെറ സ്വാഭാവികപരിശുദ്ധിയെ പ്രാപിയ്ക്കുന്നു. വിദ്യയാൽ സംസ്കരിയ്ക്കപ്പെട്ട മനുഷ്യബുദ്ധിയുടെ സമ്പൂർണ്ണപ്രഭാവമത്രേ മാനവസംസ്കൃതി. അനന്തസച്ചിദാനന്ദമായ ആത്മസ്വരൂപത്തെ സമ്പൂർണ്ണം പ്രതിഫലിപ്പിച്ചുകൊണ്ടു് സർവ്വജ്ഞവും സർവ്വശക്തവുമായി പ്രഭവിയ്ക്കുന്ന മനുഷ്യസ്വഭാവത്തിൻെറ അത്യുത്കൃഷ്ടശുദ്ധിപരിണാമത്തെയാണു് വേദാന്തദൃഷ്ട്യാ സംസ്കൃതിയെന്നു പറയുന്നതു്.

ഭാരതീയദൃഷ്ട്യാ മാനവസംസ്കൃതിയുടെ പരമാദർശമാണു് ഇപ്പറഞ്ഞതു്. ഭാരതീയജനതയ്ക്കു മാത്രമല്ല സർവ്വലോകത്തിനും. എന്തെന്നാൽ സ്വയം പ്രകാശിക്കാനും പ്രഭവിക്കാനുമുള്ള ജീവൻെറ പ്രയത്നമെല്ലാം സമ്പൂർണ്ണസാഫല്യമടയുന്നതു് ഈ അവസ്ഥയിലത്രേ. വിദ്യാഭ്യാസത്തെപ്പററിയും സംസ്കൃതിയെപ്പററിയും ഉള്ള ഈ നിർവ്വചനം മററു ചിന്തകന്മാരുടെ നിർവ്വചനങ്ങരം ഒന്നിനോടും വിരുദ്ധമല്ല; പ്രത്യുത, അവയെ യുക്തിപൂർവ്വം വ്യാഖ്യാനിച്ചു് സമർത്ഥവും പൂർണ്ണവും ആക്കുകയത്രേ വേദാന്തം ചെയ്യുന്നതു്. അഭ്യസ്തവിദ്യരായ പലരും നല്കിയിട്ടുള്ള നിർവ്വചനങ്ങരം പരിശോധിച്ചാൽ ഈ വസ്തുത നമുക്കു ബോധിക്കാറാകും.

## വിവിധനിർവ്വചനങ്ങരം

അഭ്യസ്തവിദ്യരായ ഇന്നത്തെ സാമാന്യജനങ്ങരംക്കു സംസ്കൃതി, അഥവാ സംസ്കാരം, എന്നുവെച്ചാൽ മെച്ചമായ രീതിയിൽ വസ്ത്രധാരണം, മധുരഭാഷണം, നല്ല പെരുമാററം, അന്യരുടെ അഭിപ്രായങ്ങളെ മാനിയ്ക്കുന്ന സ്വഭാവം ഇവയൊക്കെയാണു്. ഈ ഗുണങ്ങളെല്ലാം ഒരുവനിലുണ്ടായാൽ അവൻ സംസ്കാരസമ്പന്നനായി. ബുദ്ധിയ്ക്കു് അല്പംകൂടി തെളിവും സൗന്ദര്യാസ്വാദനത്തിനു കഴിവും സിദ്ധിച്ചിട്ടുള്ളവരുടെ

ദൃഷ്ടിയിൽ സംസ്കാരമെന്നുപറഞ്ഞാൽ സംഗീതം, സാഹിത്യം, നൃത്തം, നാട്യം, ശില്പം തുടങ്ങിയ കലകളാണ്. കുറേക്കൂടി പഠിച്ച വിദ്വാന്മാരുടെ ദൃഷ്ടിയിൽ ഭൗതികവിജ്ഞാനത്തിലും തത്ത്വചിന്തയിലും മററുമുള്ള മനുഷ്യന്റെ മികച്ച കഴിവുകളാണ് സംസ്കൃതി. സുപ്രസിദ്ധകവിയും വിവിധഭാഷാജ്ഞാനിയും അർത്ഥശാസ്ത്രജ്ഞനും ആയിരുന്ന സർദാർ കെ. എം. പണിക്കർ സംസ്കൃതിയെപ്പററി പ്രതിപാദിച്ചിട്ടുള്ളതിങ്ങനെയാണ്: 'സമുദായത്തിൽ സാമാന്യേന നിലവിലുള്ള ആശയങ്ങളുടെയും ഭാവനകളുടെയും ബുദ്ധിനൈപുണ്യങ്ങളുടെയും വ്യവസ്ഥാപിതബന്ധങ്ങളുടെയും ആചാരമര്യാദകളുടെയും സങ്കീർണ്ണഭാവത്തെയാണ് ഞാൻ സംസ്കൃതിയെന്നു പറയുന്നതു്.'

യുനെസ്ക്കോവിന്റെ ആഭിമുഖ്യത്തിൽ പ്രസിദ്ധീകൃതമായിട്ടുള്ള 'തെക്കുകിഴക്കൻ ഏഷ്യയിലെ പരമ്പരാഗതമായ സംസ്കാരങ്ങൾ' എന്ന ഗ്രന്ഥത്തിൽ സംസ്കൃതിയുടെ നിർവ്വചനം കാണുന്നതിങ്ങനെയാണ്: ഒരു ജനസമുദായത്തിൽ തലമുറയായി പകർന്നുപോകുന്ന ഭൗതികവസ്തുക്കളുടെയും ആശയങ്ങളുടെയും പ്രതീകങ്ങളുടെയും വിശ്വാസങ്ങളുടെയും ഭാവങ്ങളുടെയും സമാഹാരത്തെയാണ് സംസ്കൃതിയെന്നു പറയുന്നതു്.

ഈ നിർവ്വചനങ്ങളെല്ലാം സംസ്കൃതിയുടെ ബാഹ്യപ്രകാശനങ്ങളെ സംബന്ധിച്ചേടത്തോളം സമഞ്ജസംതന്നെ. എന്നാൽ ആന്തരവും യഥാർത്ഥവുമായ സംസ്കൃതിയെപ്പററിയുള്ള നിർവ്വചനം ഇനിയും കാണേണ്ടിയിരിക്കുന്നു. ഭൗതികവസ്തുക്കളുടെയും ആശയങ്ങളുടെയും മററും സമുച്ചയം ഒരു സമൂഹത്തിൽ പ്രകടമാകുന്നുണ്ടെങ്കിൽ അവയ്ക്കു് എവിടെയെങ്കിലും ഒരു ഉത്പത്തിസ്ഥാനം ഉണ്ടായിരിക്കണമെന്നു നിശ്ചയം. അതില്ലാതെ തലമുറകളായി പകർന്നുപോകാൻ അവയ്ക്കു കഴിയുന്നതല്ലല്ലോ. ഈ സംസ്കൃതിയുടെ മൂലം എന്തായിരിക്കണം? മനുഷ്യബുദ്ധിയുടെ അത്യുത്കൃഷ്ടപരിണാമലക്ഷണമായ ഒരു മഹാപുരുഷനിൽ മാത്രമേ അവ ഉദിക്കുകയുള്ളു; മറെറങ്ങുനിന്നും പ്രഭവിക്കാവതല്ല. ബുദ്ധിയുടെ അത്യുച്ചപരിശുദ്ധിയിൽ, മനുഷ്യസ്വഭാവമാകുന്ന സഹസ്രദളപത്മം സമ്പൂർണ്ണം പ്രഫുല്ലമായിരിക്കുന്ന അവസ്ഥയിൽ, അതിന്റെ സ്വാഭാവികശോഭയും സൗരഭ്യവുംപോലെ പ്രസരിക്കുന്ന മഹിമകളത്രെ ഈ ഉത്കൃഷ്ടഗുണങ്ങളെല്ലാം. നിരതിശയജ്ഞാനവും ആനന്ദവും ഐശ്വര്യങ്ങളും ആ ബുദ്ധിയുടെ സമ്പത്താണ്. അതിൽ നിന്നു നിർഗ്ഗമിക്കുന്ന പ്രഭാവങ്ങളാണ് ലോകത്തിൽ നാം ദർശിക്കുന്ന വിവിധങ്ങളായ പ്രതിഭാവിലാസങ്ങളും സംഗീതസാഹിത്യാദികലകളും വിദ്യകളും എല്ലാം. സത്യമായി, ശിവമായി, സുന്ദരമായി എന്തെല്ലാം മനുഷ്യസ്വഭാവത്തിൽ പ്രകാശിക്കുന്നുണ്ടോ അതെല്ലാം ആത്മാവിൽ അധിഷ്ഠിതമായി അത്യന്തം ശുദ്ധമായിരിക്കുന്ന ബുദ്ധിയുടെ പ്രഭാവമാണ്. ഏതൊരു ജനസമുദായത്തിൽ ഇപ്രകാരം അത്യുത്കൃഷ്ടസ്വഭാവത്തോടുകൂടിയ മഹാപുരുഷന്മാർ ആവിർഭവിച്ചിട്ടുണ്ടോ ആ സമുദായത്തിൽ മാനവസംസ്കൃതി ഉത്കൃഷ്ടനിലയെ പ്രാപിക്കുകയും ആ പുരുഷന്മാരിൽനിന്നു് പ്രഭവിച്ച നാനാതരത്തിലുള്ള വിദ്യകളും കലകളും ഗുരുശിഷ്യബന്ധംവഴി സംക്രമിച്ച് തലമുറകളായി പകർന്നുപോകുകയും ചെയ്യുന്ന ചരിത്രമാണു നാം ലോകത്തിൽ എവിടെയും കാണുന്നതു്. സംസ്കൃതിയെ സംബന്ധിച്ച് ഭാരതീയദൃഷ്ട്യാ നല്കാവുന്ന വ്യാഖ്യാനം ഇതാണ്.

മാനവസംസ്കൃതി എന്നതു വാസ്തവത്തിൽ അത്യന്തം ശുദ്ധമായ ബുദ്ധിസത്ത്വത്തിന്റെ അവസ്ഥയാണ്; അതു് അദ്ധ്യാത്മവുമാണ്. ലോകത്തിൽ പ്രകാശിക്കുന്ന നാനാതരത്തിലുള്ള വിദ്യകളും കലകളും എല്ലാം അതിന്റെ അനന്തരഫലങ്ങളായി ഗ്രഹിക്കേണ്ടതുമാണ്. ഭാരതം എല്ലാക്കാലത്തും ഈ സംസ്കൃതിയെയാണ് ലക്ഷ്യമാക്കിയിട്ടുള്ളതും സംരക്ഷിച്ചുവന്നിട്ടുള്ളതും. ഇവിടത്തെ കലകളും വിദ്യകളും ആചാരമര്യാദകളും സാമൂഹ്യനീതികളും പരിശോധിച്ചാൽ ഈ വസ്തുത വ്യക്തമാകുന്നതാണ്. ഏകത്വദർശകമായ വേദാന്തജ്ഞാനത്തിൽ അധിഷ്ഠിതമാണ് ഭാരതീയസംസ്കൃതി.

## സംസ്കൃതിയും നാഗരികതയും

രണ്ടും മനുഷ്യസ്വഭാവത്തിന്റെ ശുദ്ധിപരിണാമത്തെ സംബന്ധിച്ചതാണെങ്കിലും അർത്ഥത്തിൽ അവയ്ക്കുതമ്മിൽ അല്പം വ്യത്യാസമുണ്ട്. അതു മനസ്സിലാക്കാതെയാണു സാമാന്യ

ജനങ്ങരം ഇവയെ പ്രയോഗിച്ചുവരുന്നതു്. നാഗരികത എന്നു വെച്ചാൽ നഗരവുമായി ബന്ധപ്പെട്ട മനുഷ്യജീവിതം എന്നത്ഥം. ശിശ്നോദരപൂരണത്തിൽമാത്രം വ്യാപൃതനായി പശുപ്രായം ജീവിക്കുന്ന പ്രാകൃതമനുഷ്യന്റെ അവസ്ഥയിൽനിന്നും അവനെ സംസ്കരിച്ചു ശുദ്ധനാക്കി ഒരു സമൂഹജീവിയുടെ നിലയിൽ ഉയത്തി ജീവിക്കാറാക്കുന്ന സ്വഭാവവിശേഷമാണു നാഗരികത. നഗരം എന്നുവെച്ചാൽ വ്യവസ്ഥാപിത നിയമങ്ങരംക്കു വിധേയമായി നയിക്കപ്പെടുന്ന സമൂഹജീവിതംതന്നെ. അത്ഥകാമപ്രാപ്തിയാണു് അതിന്റെ ലക്ഷ്യം. അന്യക്കു ഹാനികരമാവാത്ത വിധത്തിൽ സമൂഹത്തിലെ ഓരോ വ്യക്തിയ്ക്കും അവ സാധിക്കുമാറാകണം എന്ന ലക്ഷ്യത്തെ മുൻനിത്തിയാണു് നാഗരികജീവിതത്തെ സംബന്ധിച്ച നീതികളും ആചാരമര്യാദകളും വ്യവസ്ഥാപിതബന്ധങ്ങളും ഉണ്ടായിട്ടുള്ളതു്. നാനാതരത്തിലുള്ള വിദ്യകരംക്കും സംഗീതസാഹിത്യാദി കലകരംക്കും ശില്പങ്ങരംക്കും എല്ലാം നാഗരികജീവിതത്തിൽ സ്ഥാനമുണ്ടു്. എന്തെന്നാൽ അതെല്ലാം സ്വഭാവശുദ്ധിയുടെ പരിണതഫലമാണല്ലോ. പക്ഷേ അവയുടെ അഭിവൃദ്ധി അത്ഥകാമങ്ങളെ സമ്പാദിയ്ക്കുന്നതിൽമാത്രം ഒതുങ്ങിനില്ക്കുന്നതിനാൽ മനുഷ്യന്റെ ഭൗതികജീവിതത്തെ അതിക്രമിക്കുന്നില്ല. സമൂഹം എന്നതു് ഭൗതികസംഘടനയാണല്ലോ. സംസ്കൃതി എന്നതു കുറേക്കൂടി ആന്തരവും അദ്ധ്യാത്മവുമാണു്. ആത്മാവിൽ അധിഷ്ഠിതമായ ബുദ്ധിസത്ത്വത്തിന്നു് ഉണ്ടാകുന്ന ശുദ്ധിയും പ്രഭാവങ്ങളുമാണു് അതിന്റെ ലക്ഷണം. പൂണ്ണമായ ജ്ഞാനവും ആനന്ദവുമാണു് ഇതിൽ ലക്ഷ്യം; വെറും ഭൗതികമായ സുഖഭോഗങ്ങരം മാത്രമല്ല. ആന്തരവും ബാഹ്യവുമായ പ്രകൃതി സമസ്തവും ഒരേ അദ്ധ്യാത്മനിയമത്തിന്നു വിധേയമാണു്. ആകയാൽ അദ്ധ്യാത്മമായി ഉണ്ടാകുന്ന ഏതൊരു സ്വഭാവപരിണാമവും അവശ്യം ഭൗതികത്തിൽ സംക്രമിക്കുകതന്നെ വേണം. അങ്ങനെ സംസ്കൃതിയുടെ പരിണതഫലമായി നാഗരികജീവിതം നാനാതരത്തിലുള്ള വിദ്യകരംകൊണ്ടും കലകരംകൊണ്ടും സമ്പന്നമാകുന്നതും സമുദായം അഭ്യുദയം പ്രാപിക്കുന്നതും സ്വാഭാവികം മാത്രമാണു്. ഈ അത്ഥത്തിൽ നാഗരികതയേയും സംസ്കൃതിയായി വ്യവഹരിക്കുന്നതിൽ തെററില്ല. എന്നാൽ എല്ലാ നാഗരികതകളും അദ്ധ്യാത്മമല്ല. ഭാരതം ഒഴികെ, പ്രാചീനമോ അവ്വാചീനമോ ആയ സവ്വരാഷ്ട്രങ്ങളുടെയും നാഗരികത ഭൗതികമാണു് എന്നുതന്നെ പറയാം. പ്രാചീനങ്ങളായ ഗ്രീസ്, റോം, ഈജിപ്റ്റ്, തുടങ്ങിയ പലേ ജനതകളുടെയും അവയുടെ പാരമ്പര്യത്തിൽ വളന്നിട്ടുള്ള അവ്വാചീനപാശ്ചാത്യജനതയുടെയും നാഗരികജീവിതം അദ്ധ്യാത്മമല്ല. കേവലം ഭൗതികമായ, സാമൂഹ്യവും രാഷ്ട്രീയവും സാമ്പത്തികവുമായ, അഭ്യുദയത്തെ ലക്ഷ്യമാക്കി വികസിച്ചിട്ടുള്ളതാണു് ആ സംസ്കാരവിശേഷങ്ങളെല്ലാം. മഹത്തായ ഭൗതികശക്തികരം അവയിൽ പ്രഭവിക്കുന്നുണ്ടെന്നതു് ശരിതന്നെ. പക്ഷെ അവ വെള്ളത്തിലെ കുമിളപോലെ അല്പകാലം മിന്നിത്തിളങ്ങി തിരോഭവിക്കുന്നു. ഭൗതികമായ ഏതൊന്നിന്റെയും പരിണാമം അതാണല്ലോ. ഭാരതത്തിന്റെ കഥ ഇതിൽനിന്നും വ്യത്യസ്തമാണു്. അദ്ധ്യാത്മമായ അതിന്റെ സംസ്കൃതി ഇന്നും നിലനില്ക്കുന്നു. നമ്മുടെ രാഷ്ട്രീയവും സാമൂഹ്യവും സാമ്പത്തികവുമായ എല്ലാ ജീവിതരംഗങ്ങളിലും അതിന്റെ പ്രഭാവമാണു സംക്രമിച്ചിട്ടുള്ളതു്. ഭൗതികത്തിൽ പ്രതിബിംബിച്ച വിഷയേന്ദ്രിയസംബന്ധമായ ഈ ജീവിതത്തിൽ പ്രകടമാകുമ്പോഴും നമ്മുടെ വിദ്യകരംക്കും കലകരംക്കുമെല്ലാം മനുഷ്യനെ നശ്വരവും സ്ഥൂലവുമായ ഈ ഭൗതികരംഗത്തിൽനിന്നും ഉയത്തി ആന്തരവും അദ്ധ്യാത്മവുമായ രംഗങ്ങളിലേയ്ക്കു് നയിക്കാനുള്ള ഒരു പ്രത്യേകവൈഭവം ഉണ്ടു്. ഇക്കാരണത്താൽതന്നെയാണു് ഭാരതീയകലകരംക്കും വിദ്യകരംക്കും നമ്മുടെ ധമ്മാനുഷ്ഠാനത്തിലും അദ്ധ്യാത്മസാധനകളിലും സ്ഥാനം നല്കിയിട്ടുള്ളതും. അതാണു് ഭാരതീയസംസ്കൃതിജന്യമായ നാഗരികതയുടെ പ്രത്യേകത. അതു് അനാദികാലംമുതൽ അനശ്വരമായി ലോകത്തിനു പ്രചോദനം നല്കിക്കൊണ്ടു് ഇന്നും നിലനില്ക്കുന്നു.

അനശ്വരത്വമാണു് അദ്ധ്യാത്മസംസ്കൃതിയുടെ സവിശേഷത. വിപരീതശക്തികളിൽനിന്നുണ്ടാകുന്ന ആക്രമണങ്ങളെയും അഭി

ഭവങ്ങളെയും അതിജീവിക്കാനുള്ള കഴിവു് അനശ്വരമായ ആദ്ധ്യാത്മികതയ്ക്കേ ഉണ്ടാവൂ; ഭൗതികതയ്ക്കു് അതൊരിക്കലും ഉണ്ടാകുന്നതല്ല. എത്രതന്നെ അധഃപതിച്ചു് അസ്തപ്രായമായാൽപോലും ആന്തരമായ അദ്ധ്യാത്മവീര്യത്താൽ വിജൃംഭിതമായി പുനരുജ്ജീവിപ്പിക്കുന്നതാണു് അദ്ധ്യാത്മസംസ്കൃതിയിൽ അധിഷ്ഠിതമായ ജനതകളുടെ സ്വഭാവം. 'ഐതിഹാസികമായ ''ഫീനിക്സി''നെപ്പോലെ * യാണു് അവയുടെ ജീവിതം' എന്നു് വിവേകാനന്ദസ്വാമികൾ പറയുന്നു. ആയിരം തവണ നശിച്ചാലും ഓരോ തവണയും പൂർവ്വാധികം വീര്യവത്തായി അവർ വീണ്ടും വ്യുത്ഥാനം ചെയ്യുന്നു. എന്നാൽ ഭൗതികമായ നാഗരികതയാകട്ടെ ഒരിക്കൽ നശിച്ചാൽ നശിച്ചതുതന്നെ; പിന്നീടവയ്ക്കു് ഉജ്ജീവനം ഉണ്ടാകുന്നതല്ല. പ്രാചീന ഗ്രീസ്, കാർത്തേജ്, റോം, അസ്സീറിയ മുതലായ രാഷ്ട്രങ്ങളുടെ ചരിത്രം ഈ വസ്തുത തെളിയിക്കുന്നു. അവ എന്നേയ്ക്കുമായി ലോകത്തിൽനിന്നു് അന്തർധാനം ചെയ്തുകഴിഞ്ഞു. എന്തെന്നാൽ നശ്വരമായ ഭൗതികതയായിരുന്നു അവയ്ക്കധിഷ്ഠാനം. ഭൗതികമായ ഈ നാഗരികതയെ കുറിക്കാൻ നമ്മുടെ സ്മൃതിപുരാണേതിഹാസങ്ങൾ ഉപയോഗിച്ചിട്ടുള്ള വാക്കു് ആസുരസമ്പത്തു് എന്നാണു്. അതിൽനിന്നും വ്യതിരിക്തമായി ഭാരതീയസംസ്കൃതിയെ ദിവ്യസമ്പത്തെന്നും വിശേഷിപ്പിച്ചിരിക്കുന്നു. അദ്ധ്യാത്മമായ ദിവ്യസമ്പത്തിനു മാത്രമേ പുനരുജ്ജീവിക്കാൻ കഴിയൂ. അതിൽ അധിഷ്ഠിതമായി വളർന്നിട്ടുള്ള രാഷ്ട്രങ്ങൾ ഇന്നും ജീവിക്കുന്നു. ഭാരതത്തിന്റെയും, ഭാരതത്തിന്റെ സാംസ്കാരികസന്താനങ്ങളായ ചൈന, ജപ്പാൻ തുടങ്ങിയ പൗരസ്ത്യരാഷ്ട്രങ്ങളുടെയും കഥയിൽനിന്നു് ഇതു ഗ്രഹിക്കാം. എത്രയും അധഃപതിച്ച ഒരു നിലയിലാണു് അവയുടെ ഇന്നത്തെ സ്ഥിതി എന്നിരുന്നാലും പുനരുജ്ജീവിക്കാനുള്ള വീര്യം ഈ ജനതകൾക്കുണ്ടു്. അതിന്റെ ലക്ഷണങ്ങൾ ഇന്നു് കണ്ടുതുടങ്ങിയിട്ടുമുണ്ടു്.

* Phoenix – ഒരു അത്ഭുത പക്ഷി. പല നൂററാണ്ടു കാലം അറേബ്യൻ മരുഭൂമികളിൽ ജീവിച്ചിട്ടു് സ്വയം ദഹിച്ചു ചാമ്പലായശേഷം ആ ചാമ്പലിൽനിന്നും പൂർവ്വാധികം വീര്യത്തോടെ ഉയിർത്തെഴുന്നേല്ക്കുന്ന ഒരു പക്ഷിയെപ്പററി ഗ്രീക്കു് ഇതിഹാസങ്ങളിൽ പ്രസ്താവമുണ്ടു്.

---

# ശ്രീകൃഷ്ണപരമാത്മാവു്

## എം. രാമകൃഷ്ണൻനായർ ബി. എ. ബി. എൽ.

ഭഗവത്കഥയിൽ തെല്ലു–
നേരവും മുഴുകാത്തവൻ
വൃഥാ പോക്കുകയാമായു–
സ്സുത്രയ്ക്കോരോ ദിനത്തിലും.
ശ്വസിപ്പീലേ തോൽതുരുത്തി ?
വളരുന്നില്ലീ വൃക്ഷവും ?
ഇണചേർന്നു സുഖിപ്പീലേ
ശ്വാവും പന്നി പശുക്കളും ?
ഒരിയ്ക്കലെങ്കിലും കൃഷ്ണ–
കഥ കേൾക്കാത്തൊരാ നരൻ
ശ്വാനസൂർപ്പന്നി കഴുത–
യിവയ്ക്കു സമമാം മൃഗം.

എന്നു വളരെ ശക്തമായ ഭാഷയിൽ ഭഗവത്പാദരതിയില്ലാത്തവരെക്കുറിച്ചു ശൗനകൻ പറയുന്നതായി ശ്രീ മഹാഭാഗവതത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടു്. തുടർന്നു പറയുന്നതുകൂടി കേൾക്കുക.

ത്രിവിക്രമൻ തൻ കഥ കേട്ടിടാത്ത
കർണ്ണങ്ങൾ പാമ്പിൻമടമാത്രമല്ലീ ?
ആ ഗാഥ പാടാത്തൊരു നാവു ഭേക–
ജിഹ്വോപമം ദുർഭഗമല്ലീ സൂത ?
വൻഭാരമപ്പുകഴൽ കുമ്പിടാത്ത–
പട്ടാംശുകം ചുററിന മൗലിപോലും
വെറും ശവം താൻ ഹരിയെസ്സമർച്ചി–
ച്ചീടാത്തൊരാപ്പൊൻവളയിട്ട കൈയ്യും.
ആ വിഗ്രഹം കണ്ടുതൊഴാത്ത കൺകൾ
പിഞ്ഛത്തിലെ കണ്ണുകൾ മാത്രമല്ലീ ?
വെറും മരത്തിൻതടിയല്ലീ വിഷ്ണു–
ക്ഷേത്രം ചവിട്ടാത്ത നരന്റെ കാലും.
തൻഭക്തർതൻ കാല്പൊടിയേററിടാത്തോൻ
വെറും ശ്വസിക്കുന്നൊരു മർത്ത്യകോലം
അപ്പുണ്യനാമാവലിയുച്ചരിക്കെ–
ക്കോരിത്തരിച്ചും മിഴിനീരണിഞ്ഞും,

വികാരവായ്ക്കാലിളകാത്ത ചിത്ത-
മിരുമ്പുകട്ടിക്കു സമാനമത്രെ.

ഇത്രയും വായിച്ചു കഴിഞ്ഞപ്പോഠം തോന്നി, മൂച്ച് യേറിയ ഈ പരിഹാസത്തിൽനിന്നു രക്ഷപ്പെടുന്നതിനു ശ്രീകൃഷ്ണപരമാത്മാവിനെക്കുറിച്ചുള്ള ചില ചിത്രീകരണങ്ങഠം അവതരിപ്പിക്കുന്നതു നന്നായിരിക്കുമെന്നു്. 'മുനികഠംമാനസതളിരിലും' മററും ഇരുന്നരുളുന്ന മാധവൻ ഭാരതയുദ്ധരംഗത്തേയ്ക്കു പാത്ഥരഥം തെളിച്ചു കൊണ്ടുവരുന്ന ദൃശ്യം എഴുത്തച്ഛൻ അനശ്വരമായ വണ്ണങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്നു:

നിറന്ന പീലികഠം നിരക്കവേ കുത്തി,
നെറുകയിൽക്കൂട്ടിത്തിറമൊടുകെട്ടി,
കരിമുകിലൊത്ത ചികുരഭാരവും
മണികഠം മിന്നിടും മണിക്കിരീടവും
കുനുകുനെച്ചിന്നും കുറുനിരതന്മേൽ
നനുനനെപ്പൊടിഞ്ഞൊരു പൊടിപററി
തിലകവുമൊട്ടു വിയപ്പിനാൽ നന-
ഞ്ഞുലകു സൃഷ്ടിച്ചു ഭരിച്ചു സംഹരി-
ച്ചിളകുന്ന ചില്ലീയുഗളഭംഗിയും,
അടിയാരെക്കുറിച്ചുരുകരുണയും
കഠിനദുഷ്ടരോടെഴുന്ന കോപവും
മട്ടമൊഴിമാരിൽ വളന്നരാഗവും
കലഹംകണ്ടൊരത്ഭുത രസങ്ങളും,
ചപലന്മാരോടു കലന്ന ഹാസവും
എതിരിടുന്നോക്കു ഭയങ്കരത്വവും
പലവുമിങ്ങനെ നവനവരസ-
മിടയിടക്കൂടെ കലന്ന നേത്രവും
മകരകുണ്ഡലം പ്രതിബിംബിയ്ക്കുന്ന
കവിഠംത്തടങ്ങളും മുഖസരോജവും
വിയപ്പുതുള്ളികഠം പൊടിഞ്ഞ നാസിക-
സുമന്ദഹാസവുമധരശോഭയും
തുളസിയും നല്ല സരസിജങ്ങളു-
മിളതായീടിന തളിരുകളുമാ-
യിടകലന്നുടനിളകും മാലകഠം
തടയും മുത്തുമാലകളും കൗസ്തുഭ-
മണിയും ചേരുന്ന ഗളവും ചമ്മട്ടി
പിടിച്ചൊരു കരതലവും കുങ്കമം
മുഴക്കെപ്പൂശിന തിരുമറുമാറും
നിറഞ്ഞ മഞ്ഞപ്പൂന്തുകിലും കാഞ്ചികഠം
പദസരോരുഹയുഗവുമെന്നുടെ
ഹൃദയം തന്നിലങ്ങിരിയ്ക്കും പോലെയ-
മ്മണിരഥം തന്നിലകം കുളിക്കവേ
മണിവണ്ണൻതന്നെ തെളിഞ്ഞു കണ്ടു ഞാൻ.

എന്നിങ്ങനെ തുഞ്ചത്താചാര്യൻ ഭാരതത്തിൽ ശ്രീകൃഷ്ണനെ വണ്ണിച്ചിരിക്കുന്നു. അഴകും വൈവിധ്യവുമാന്ന വണ്ണഭംഗികളൊരുമിച്ചൊഴുകിയാലുളവാകുന്ന അതിമനോഹരവും നയനാനന്ദകരവുമായ ഒരു ദൃശ്യമാണീ വണ്ണന വായനക്കാരുടെ ഹൃദയത്തിൽ രചിക്കുന്നതു്. ഒരേയൊരു പ്രാവശ്യം അലസമായി വായിച്ചാൽ പോലും ഒരു കാലത്തും മായാത്ത ചിത്രം ഹൃദയഭിത്തിയിൽ നിക്ഷേപിയ്ക്കാൻ ഈ ചിത്രീകരണത്തിനു കഴിയുമെന്നുള്ളതു് നിസ്സക്കമാണു്. യുദ്ധരംഗത്തു പ്രത്യക്ഷപ്പെടുമ്പോഴും വിവിധ രസങ്ങഠം ഭഗവദ്വദനാരവിന്ദത്തിൽ പ്രകാശിക്കുന്നുവെന്നു രേഖപ്പെടുത്തിയിട്ടുള്ളതു് ''മല്ലന്മാക്കിടിവാഠം'' എന്നാരംഭിയ്ക്കുന്ന ശ്ലോകത്തെ ആരുടെയും സ്മൃതിപഥത്തിൽ കൊണ്ടുവരുന്നതാണു്. രണാങ്കണത്തിൽ തേരാളിയായി രംഗപ്രവേശം ചെയ്യുന്ന ഭഗവാനെക്കണ്ടാൽ രാധയ്ക്കു 'മട്ടമൊഴിമാരിൽ വളന്ന രാഗം' ദശിക്കാം. അക്രൂരനു് ''അടിയാരെക്കുറിച്ചുള്ള കരുണ'' അനുഭവപ്പെടും. ഈ ഭാവവൈവിധ്യങ്ങളെല്ലാം ഒരുമിച്ചു് നൃത്തം ചെയ്യുന്ന ആചാര്യൻെറ വാങ്മയ ചിത്രം രാജാ രവിവമ്മയേയും നമ്മുടെ ഓമ്മയിൽ കൊണ്ടുവരുന്നുണ്ടു്.

അടുത്തു നമുക്കു വള്ളത്തോളിൻെറ കാവ്യഗംഗയോടടുക്കാം.

പീലികഠംവച്ചു മേല്പോട്ടാക്കിക്കെട്ടിയ
നീലിമ കോലുന്ന കുന്തലിന്മേൽ
മാലിന്യമേലാത്ത മുത്തുമണിമയ-
മൗലീവിഭൂഷണമൊന്നണിഞ്ഞും
നന്മഷിക്കോലിണ വെല്ലുന്ന ചില്ലികഠം
തന്മദ്ധ്യഭാഗത്തായ് തെല്ലുമീതെ
ഗോപിമാർ ചുംബിച്ചു നിമ്മലനെററിമേൽ
ഗോപി ചെങ്കുങ്കുമംകൊണ്ടു തൊട്ടും
കണ്ണുങ്ങഠം രണ്ടിലും കുഞ്ജകുസുമത്തിൻ
കണ്ണികയ്യൊത്ത കുടക്കടുക്കൻ
കണ്ണാടിച്ചില്ലൊക്കുംഗണ്ഡത്തിൽബിംബിച്ചു
കണ്ണാടി ചിന്നുമാറുജ്വലിച്ചും
കൊച്ചിളംകണ്ഠത്തെ മാറോളം തൂങ്ങിയോ-
രച്ചുഹാരത്താലലങ്കരിച്ചും
പിച്ചിപ്പൂമാലകഠംപോലാം ഭുജങ്ങളിൽ
പച്ചക്കൽവച്ചു വളകളിട്ടും.
മൊട്ടുള്ള പൊൻതുടർ മിന്നുമരയിങ്കൽ
പ്പട്ടാടക്കോണമുടുത്തും ചെമ്മേ
പട്ടുംപണിയുന്ന പാദങ്ങളിൽവില-
പ്പെട്ടുള്ള രത്നച്ചിലമ്പു പൂണ്ടും.

ആണു്, യശോദതൻ കററക്കിടാവും, നന്ദഗേഹത്തിലെ ഭദ്രദീപവും, യമുനയിലെ രാജഹംസവുമായ ഉണ്ണിക്കണ്ണനെ വള്ളത്തോഠം കാണുന്നതു്. നമ്മുടെ ഭവനാങ്കണങ്ങളിൽ കുസൃതി കാട്ടിയും വികൃതികഠം ചെയ്യും

ഓടിച്ചാടിത്തുള്ളി നടക്കുന്ന മണിക്കുട്ടന്മാരുണ്ടല്ലോ, അവരുടെ തലയിലൊരു പീലിയും കൈയ്യിലൊരു മുരളിയും വെച്ചുകൊടുത്താൽ ഉണ്ണിക്കൃഷ്ണനായി. വള്ളത്തോളിന്റെ ഈ വർണ്ണന നമ്മുടെ കുട്ടികൾക്കൊക്കെ അനുരൂപമാണ്. ഗീതോപദേശകനും വിരാഡ്രൂപപ്രദർശകനും ആർത്ത്രാണപരായണനുമൊക്കെയാണ് ഭഗവാൻ കൃഷ്ണനെങ്കിലും ജനകോടികളുടെ ഹൃദയത്തിലേയ്ക്കിറങ്ങിച്ചെന്നതും ഇപ്പോഴും ഇറങ്ങിച്ചെന്നുകൊണ്ടിരിക്കുന്നതും, അമ്പാടിതന്നിലൊരുണ്ണി എന്ന മട്ടിൽ ലീലാസ്വരൂപനായാണ്. പരബ്രഹ്മധ്യാനത്തിൽ വിലീനമനസ്കരായി കഴിയുന്ന അംഗുലീപരിമിതരായ മഹർഷിശ്രേഷ്ഠരും തത്ത്വവിചാരത്തിൽ രസംകൊള്ളുന്ന കുറെ പണ്ഡിതന്മാരുമാണ് ശ്രീകൃഷ്ണനെ പരമാത്മാവായി ദർശിക്കുന്നതു്.

'ഉണ്ണിക്കൃഷ്ണൻ' കഴിഞ്ഞാൽ മനുഷ്യഹൃദയങ്ങളിൽ കടന്നുചെന്നു പ്രശോഭിക്കുന്നതു് ഗോപികാകൃഷ്ണൻ അഥവാ ഗോപാലകൃഷ്ണൻ അഥവാ രാധാകൃഷ്ണൻ ആണ്. ഏതൊരു തരത്തിലുള്ളതായാലും ശരി അല്ലമൊരു ശൃംഗാരം ഇഷ്ടപ്പെടാത്തവർ തുലോം വിരളമാണ്. ശൃംഗാരരസത്തിന്റെ മധുരം ഉദാത്തം വിശിഷ്ടം എന്നൊക്കെ വിശേഷിപ്പിയ്ക്കാവുന്ന മണ്ഡലങ്ങളിലെല്ലാംതന്നെ പാദമുദ്ര പതിപ്പിച്ചിട്ടുണ്ട് ഭഗവാൻ കൃഷ്ണൻ.

നിന്നെത്തേടിത്തേടി നടന്നെൻ
കണ്ണു കുഴഞ്ഞു, കണ്ണാ,
നിന്തിരുദർശനമരുളാൻ താമസ-
മെന്തിനിയും മണിവർണ്ണാ?
മണ്ണിൽ നിൻ കുളിർബിംബമൊരുക്കി-
ക്കണ്ണീർപൂവുകൾ ചാർത്തി,
നിൻവരവോർത്തു കഴിഞ്ഞാലെന്നിനി
വരുമെന്നാശാപൂർത്തി;
കേവലമൊരു ചെറുമൺതരിയായ്നിൻ-
കേളീഭൂമിയിലെങ്ങാൻ,
മോഹംപൂണ്ടു ശയിച്ചാലും മതി
മോക്ഷസരിത്തിൽ മുങ്ങാൻ.
എന്നാത്മാവിൻ മണിയറവാതിലി-
ലെന്നിനിയണയും കണ്ണാ ?
പീലിത്തിരുമുടി കാണുവതെന്നോ
പ്രിയമൊടു മുകിൽവർണ്ണാ!

എന്നു ഗോപികമാരോടും രാധയോടും ഒപ്പം തേങ്ങിക്കരയുകയും വിരഹവേദനയോടെ ഭഗവദാഗമനത്തെ പ്രതീക്ഷിച്ചു നൊമ്പരംകൊണ്ടും ദീർഘനിഃശ്വാസംവിട്ടും നിത്യജാഗരമായ് സമുദ്രത്തെപ്പോലെ സദാ അസ്വസ്ഥരായിക്കഴിയുകയും ചെയ്യുന്ന ഭക്തജനങ്ങൾ ഒട്ടേറെയുണ്ട്. എന്നാൽ ഇതേ സമയംതന്നെ മറെറാരു കൂട്ടർ,

കണ്ണാ, ഞങ്ങൾ നിൻകായാംപൂവുടൽ
കണ്ണീർകൊണ്ടു കുളിപ്പിക്കാം;
വിശ്വപിതാവാം നീയീ ഞങ്ങടെ
കൊച്ചുകിടാവായ്‌വന്നല്ലോ.
ഞങ്ങടെ പുണ്യമിതെന്നാലേ
നിൻ കരളേലും കാരുണ്യം;
ഗാഢം നിന്നെ മുകന്നേ നില്പൂ
മൂഢം ഞങ്ങടെ വാത്സല്യം.
കാലിക്കുളമ്പണി മൺപൊടി താവും
പീലിത്തിരുമുടി കെട്ടിപ്പാൻ,
സ്വിന്നമാം പൂകവിളൊപ്പാൻ നാനാ-
വർണ്ണവനമാല ചാർത്തിപ്പാൻ,
ഇച്ഛപോൽ പാൽ തയിർ വെണ്ണകളൂട്ടി
കൊച്ചു കുടവയർ വീർപ്പിയ്ക്കാൻ,
കണ്ണാ, നിന്നെ മടിയിലിരുത്താൻ
കാലിൽ പൂമ്പൊടി ചൂടീടാൻ,
കങ്കണനൂപുരനാദം പൊങ്ങും
നിങ്കളിയാട്ടം കണ്ടീടാൻ,
കോലക്കുഴൽ വിളികേൾപ്പാനുൾക്കൊതി
കൊൾവൂ ഞങ്ങടെ വാത്സല്യം.

എന്നു ഭഗവാനെ താലോലിയ്ക്കാനും താരാട്ടുപാടിയുറക്കാനും തഴുകാനും ചമയം ചാർത്തിയ്ക്കാനും വെമ്പൽകൊള്ളുന്നതായി കാണാം. ഇവിടെത്തന്നെ അമ്മയുടെ ഭാഗം കെട്ടിയാടുന്നവരും അച്ഛന്റെ ഭാഗം കെട്ടിയാടുന്നവരുമുണ്ട് ഭക്തന്മാരുടെയിടയിൽ. അല്പം മുമ്പ് നിങ്ങൾ കേട്ട കവിതാശകലം വ്രജാംഗനമാരുടെ ഗാനമാണ്. ഓമനക്കുട്ടനും കുസൃതിക്കുട്ടനുമായ ഉണ്ണിക്കണ്ണൻ തങ്ങളുടെ ഗർഭത്തിൽ പിറന്നവനാണെന്നു സങ്കല്പിച്ചു കഴിയുന്ന വല്ലവിമാരുടെ ഹൃദയോദ്ഗാരം അതിൽ മുഴങ്ങിക്കേൾക്കാം. സൂക്ഷിച്ചുനോക്കിയാൽ യശോദയോടു് അവർക്കു തോന്നിയ സഹജമായ അസൂയയുടെ ഛായയും ഈ വരികൾക്കിടയിൽ കാണാം.

താതദൃഷ്ടിയോടെ ശ്രീകൃഷ്ണഭഗവാനെ വീക്ഷിച്ചു ഒരു കവിയുടെ ചിത്രീകരണം കേൾക്കുക:

ചീകിമിനുക്കിയ ചികുരം കാറേറ-
ററാകെച്ചിതറീ ചന്തത്തിൽ;
അഞ്ചിതഗീതം ചോരും ചുണ്ടിൽ
പുഞ്ചിരി ചേരും ഭാവത്തിൽ,
കുടിലം കുറുനിര കണ്ണിലരിച്ചെ-
ച്ചുട്ടലം വദനം വെട്ടിച്ചും,
കള്ളക്കണ്ണൻ കണ്ണിൻകോണാ-
ലുള്ളം കവരാനീക്ഷിച്ചും,
പേർത്തും ഗോവുകൾ നക്കിമിനുക്കിയ
കാൽതള താളം തുള്ളിച്ചും,

കരുണപൊഴിക്കും കരിമുകിലേ! നീ
വരണേ വേഗം കാർവ്വർണ്ണാ !

ഗൃഹാങ്കണത്തിൽ ചാടിക്കളിയ്ക്കയും തളൎന്നു വീഴുകയും കരുമനകൾ കാട്ടുകയും ചെയ്തുകൊണ്ടിരുന്ന സ്വപുത്രനെ കണ്ടപ്പോൾ ഈശ്വരവാരിയരുടെ മനസ്സിൽ ഇതു് കൃഷ്ണൻ തന്നല്ലോ എന്നൊരു ഭാവനയുണ്ടായി. ആ ഭാവനയുടെ മാദകലഹരിയിൽ, കവി പാട്ടു തുടരുകയാണു്:

എന്മനമിപ്പോൾ വൃന്ദാവനമാ–
ണെങ്ങനെയെന്നോ ചൊല്ലാം ഞാൻ;
കലിതാമോദം കരളിൽ പലവക
കലികകളുണ്ടേ വിടരുന്നു.
ആശാ ഭക്തി പ്രേമ മഹീരുഹ–
രാശികൾ മററും പൂത്തല്ലോ!
അളിനിരപോലെ സുമനിര തോറും
കരിമിഴി കണ്ണാ, പായിക്കു.
പുത്തൻ വൃന്ദാവനതടഭുവിൽ
നൃത്തമുദാരം ചെയ്യൂ നീ.
അന്നടനം കണ്ടെൻനയനത്തിൽ
നിന്നൊഴുകട്ടേ വിൺഗംഗ.

ഭാവസമാധിയിൽ ലയിച്ച മറെറല്ലാം വിസ്മരിച്ച കൃഷ്ണഗാഥയാലപിക്കുന്ന കവി ഒടുവിൽ ഹൃദയസ്പൃക്കായി,

വേറേ വേറേ ഗോപികമാരുടെ
നേരേ നേരേ നിന്നവനേ,
വന്നിവിടെപ്പൊന്നുണ്ണി കളിപ്പാ –
നിന്നു നിനക്കെന്തായാസം ?

എന്നു ചോദിക്കുമ്പോൾ സ്വസന്താനങ്ങളെ ഉണ്ണിക്കൃഷ്ണനായി കാണാൻ കഴിയാത്ത അവൎക്കു വേണ്ട പോഷകമൂല്യമുള്ള ആഹാരവും ഉത്കൎഷഹേതുവായ വിദ്യയും നൽകാത്ത പിതാക്കളോടുള്ള പ്രതിഷേധം രേഖപ്പെടുത്തുകകൂടി ചെയ്യുന്നുണ്ടു്.

കിലുകിങ്കിലമുതിരുന്നൊരു
മണികാഞ്ചി കുലുക്കി
മൃദുകൈത്തളിരിണയിൽ
പുതുനവനീതമിണക്കി
കരളിൻമണിമുററത്തുരുപദമേളമിളക്കി–
ക്കളിയാടുക കഴൽനൂപുരമിളകുംപടി കണ്ണാ
കരിനീലതമാലോജ്ജ്വലരുചിമെയ്യിലുയൎന്നും
കലിതാഭയെഴും കാഞ്ചനകൗശേയമണിഞ്ഞും
മധുരാധരമൃദുലസ്മിതമധുചന്ദ്രികയോലും
മുഖമണ്ഡലമതു ചെന്തളിരൊളി

ചേൎന്നുതെളിഞ്ഞും
പാപാപഹമമലം പരിദൂരീകൃതപാപം
ഗോപീജനമനമോഹന ഗോപാലകരൂപ
മേവീടണമെന്നെന്നും മമ മാനസതാരിൽ
മായാപര മധുസൂദന ! വനമാലിമുകുന്ദാ !

എന്നു് ഒരു കവി ഗാനം പൊഴിയ്ക്കുമ്പോൾ,

ചാഞ്ചാടിക്കെട്ടഴിയും തിരുമുടിയിൽനിന്നും
ചെഞ്ചമ്മേ പീലിക്കണ്ണൊന്നൊഴുകിത്തെന്നി,
അരയിൽ പൊൻകിങ്കിണികൾ ഝിംഝിലം
കൊട്ടി
തരിവളയും തളയും കളതാളങ്ങൾ കൂട്ടി
കളിയോടക്കുഴലയ്യാ ചെഞ്ചുണ്ടിലിണങ്ങി
കൈവിരലുകൾ ലല്ലലം താളത്തിലനങ്ങി,
കഴൽപിണച്ചൊന്നു ചാഞ്ചാടിക്കുണുങ്ങി
കമനീയസ്വരരാഗലഹരിയിൽ മുങ്ങി,
ഗോവൎദ്ധനവനനീലച്ഛായാതലമൊന്നിൽ
ഗോലോക ഗോപാലക
ബാലകർതൻതമുന്നിൽ
കാലിക്കാലടിയിൽനിന്നുയരും
ചൊടിയാട്ടം നിൻ–
കായാമ്പൂനിറമേന്തും കായം കണികണ്ടേൻ.

എന്നു് മറെറാരു ഭാവനാസമ്പന്നൻ ഉദ്ഘോഷിയ്ക്കുന്നു. ശ്രീകൃഷ്ണനെ ഭഗവാനാക്കിയ ഷഡ്ഗുണങ്ങളൊന്നും തന്നെ ഈ കവികളുടെ ദൃഷ്ടിയിൽ വാസ്തവത്തിൽ പെടുന്നില്ല. ശ്രീകൃഷ്ണൻ പരമാത്മാവാണെന്നു പുരാണങ്ങൾ പറഞ്ഞിരിക്കുന്നതു കേട്ടിട്ടേയുള്ളു ഇവർ. ഭഗവാനെ നേരിൽ കണ്ട അൎജ്ജുനൻ ഒരിയ്ക്കൽ വിറച്ചുപോയി. പോരിന്നൊരുങ്ങി വന്നണിനിരന്നു നില്ക്കുന്ന സ്വജനങ്ങളെക്കണ്ടു്,

സീദന്തി മമ ഗാത്രാണി
മുഖഞ്ച പരിശുഷ്യതി.

എന്നിങ്ങനെ വിലപിച്ച പാൎത്ഥൻ ഭഗവാന്റെ ഭീകരഭീഷണമായ വിശ്വരൂപം ദൎശിച്ചു,

അനേകബാഹൂദരവക്ത്രനേത്രം
പശ്യാമി ത്വാം സൎവ്വതോ ƒനന്തരൂപം
നാന്തം ന മധ്യം ന പുനസ്തവാദിം
പശ്യാമി വിശ്വേശ്വര വിശ്വരൂപ

എന്നാരംഭിച്ചു്,

ആഖ്യാഹി മേ കോ ഭവാനുഗ്രരൂപോ
നമോ ƒസ്തു തേ ദേവവര, പ്രസീദ;
വിജ്ഞാതുമിച്ഛാമി ഭവന്തമാദ്യം
നഹി പ്രജാനാമി തവ പ്രവൃത്തിം.

എന്നു പ്രകമ്പിതഗാത്രനായി പ്രാർത്ഥിക്കുന്ന ഭാഗമുംകൊള്ളുന്ന ഗീതയിലെ വിശ്വരൂപദർശനയോഗമെന്ന പതിനൊന്നാം അദ്ധ്യായത്തിലെ ഭഗവാന്റെ ചിത്രീകരണം വായിച്ചാൽ ഭയഭീതിദുഃസ്വപ്നാദികൾ അകലുമെന്ന് അറിവുള്ളവർ പറഞ്ഞുകേട്ടിട്ടുണ്ട്. ഈ അദ്ധ്യായത്തിലുള്ള വർണ്ണനയും ചിത്രീകരണവും ദിവ്യദൃഷ്ടിയായ വ്യാസനും വ്യാസദത്തമായ ദിവ്യദൃഷ്ടിയാൽ അനുഗൃഹീതനായ സംജയനും നേരിട്ടു കണ്ട രൂപത്തിന്റേതാണ്. ഇങ്ങനെ വിവിധവർണ്ണനകൾ വായിച്ചും രസിച്ചും ശ്രീകൃഷ്ണപരമാത്മാവിന്റെ വിശ്വതോമുഖത്വം അഥവാ സർവ്വതോമുഖത്വം കണ്ടു രസിക്കുകയും ആരാധിക്കുകയും ചെയ്യുകയാണ് നാം. 'കൃഷ്ണസ്തു ഭഗവാൻ സ്വയം' എന്നു ഭാഗവതത്തിൽ വിശേഷിപ്പിക്കപ്പെട്ടിരിക്കുന്ന ഭഗവാൻ ഓരോ തരത്തിലായി എല്ലാവരെയും തങ്കലേക്കാകർഷിക്കുകയാണ് ചെയ്യുന്നത്.

അമ്പാടിയ്ക്കൊരു ഭൂഷണം രിപുസ–
മൂഹത്തിന്നഹോ ഭീഷണം,
പൈമ്പാൽ വെണ്ണതയിർക്കുമോഷണ–
മതിക്രൂരാത്മനാം പേഷണം;
വൻപാപത്തിനു ശോഷണം വനിതമാർക്കാ–
നന്ദസമ്പോഷണം
നിൻപാദം മതിദൂഷണം ഹരതു മേ
മഞ്ജീരസംഘോഷണം.

എന്ന് നമ്പ്യാക്കൊപ്പം ആഗ്രഹിച്ചുകൊണ്ട് തല്ക്കാലം നിർത്തട്ടെ.

---

# ജീവന്മുക്തിവിവേകം–9

ജീ. ബാലകൃഷ്ണൻനായർ

## ഗുണാതീതലക്ഷണം

ഗൃഹധനാദിസമ്പാദനപ്രയത്നരൂപത്തിലുള്ള ആരംഭവും മുക്തൻ ഉപേക്ഷിക്കേണ്ടതാണ്. ആരംഭം എന്തുതന്നെയായാലും ദോഷയുക്തമാണ്. ഭഗവാൻ ഗീതയിൽ പറയുന്നതു നോക്കുക:

സർവ്വാരംഭാ ഹി ദോഷേണ
ധൂമേനാഗ്നിരിവാവൃതാഃ. ഗീത 18.49.

അഗ്നി പുകകൊണ്ടു മൂടിയിരിക്കുന്നതുപോലെ എല്ലാ പ്രവൃത്തിയും ദോഷാവൃതമാണ്. വിവിദിഷാസന്ന്യാസികൾ മാത്രമേ പ്രണാമാദിയും ആചരിക്കേണ്ടതായുള്ളു. വിവിദിഷാസന്ന്യാസി സമാനധർമ്മിയായ മറെറാരു സന്ന്യാസിയെക്കണ്ടാൽ പ്രണമിക്കേണ്ടതാണ്. ഇവിടെത്തന്നെയും വിവിദിഷാസന്ന്യാസിയാണ്, സമാനധർമ്മിയാണ് എന്നിത്യാദി ചിന്തകൾ ചിത്തവിക്ഷേപത്തിനു കാരണമായിത്തീരുന്നു. ഇക്കാരണത്താൽ പ്രണാമത്തിന്റെ കാര്യത്തിൽ തന്നെ സന്ന്യാസിമാർ പരസ്പരം കലഹിക്കുന്നതായിക്കാണുന്നു. വാർത്തികകാരനായ ശ്രീ സുരേശ്വരാചാര്യർ ഇതിന്റെ കാരണം വെളിപ്പെടുത്തിയിട്ടുണ്ട്. യമനിയമാദിസാധനകളിൽ ശ്രദ്ധയില്ലാത്തവരും ബാഹ്യവിഷയങ്ങളെ ധ്യാനിച്ചുകൊണ്ടിരിക്കുന്നവരും ലുബ്ധന്മാരുമായ സന്ന്യാസിമാരെ കലഹോത്സുകന്മാരായി കാണുമാറുണ്ട്. കർമ്മഗതികൊണ്ട് ദൂഷിതാശയന്മാരാണവരെന്നേ കരുതാനുള്ളു. ഗുണാതീതനായ ജീവന്മുക്തനു് നമസ്കാരാദി കാര്യങ്ങൾപോലും ഒഴിഞ്ഞുപോകുന്നുവെന്ന് ഉപദേശസാഹസ്രിയിൽ ശ്രീശങ്കരഭഗവത്പാദർ പ്രഖ്യാപിക്കുന്നു:

നാമാദിഭ്യഃ പരേ ഭൂമ്നി
സ്വാരാജ്യേ ചേത് സ്ഥിതോഽദ്വയേ,
പ്രണമേത് കം തദാത്മജ്ഞോ
ന കാര്യം കർമ്മണാ തദാ. ഉപ–17–64.

നാമരൂപങ്ങൾക്കുപരി വിളങ്ങുന്നതും സർവ്വസംപൂർണ്ണവുമായ സ്വർഗ്ഗരാജ്യമാണ് മുക്തി. അവിടെയെത്തിനിന്നു് ആത്മസ്വരൂപത്തെയറിയുന്നയാൾ പിന്നെ ആരെ നമസ്കരിക്കുവാനാണ്? കർമ്മത്തിനു് അവിടെ പ്രസക്തിയേയില്ലല്ലോ. ചിത്തകാലുഷ്യമുളവാക്കുമെന്നു കരുതിയാണ് ഇവിടെ നമസ്കാരത്തെ പ്രതിഷേധിച്ചിരിക്കുന്നതു്. സർവ്വസാമ്യഭാവനയോടുകൂടി ചിത്തപ്രസാദഹേതുകമായ നമസ്കാരം ആകാവുന്നതേയുള്ളു. ഭാഗവതത്തിൽ അതനുവദിച്ചിട്ടുണ്ട്. സർവ്വകാരണമായ ഈശ്വരൻതന്നെയാണ് ജീവരൂപത്തിൽ ജന്തുക്കളിൽ കുടികൊള്ളുന്നതു്. ഈ

ഭാവനയോടുകൂടി ശ്വാവ്, ചണ്ഡാലൻ, പശു, കഴുത എന്നിത്യാദി എന്തിനേയും സാഷ്ടാംഗം പ്രണമിക്കാവുന്നതാണ്. ജീവന്മുക്തൻ സ്തുതിക്കാറില്ലെന്നു പറഞ്ഞല്ലോ. മനുഷ്യസ്തുതി ഉപേക്ഷിക്കുന്നുവെന്നാണിതിനർത്ഥം. ഈശ്വരസ്തുതി കൈവെടിയണമെന്നില്ല. പണം വേണമെന്നു കൊതിക്കുന്നവൻ ആദരവോടുകൂടി ഒരു ധനികനെ എങ്ങനെ സ്തുതിക്കുന്നുവോ അതുപോലെ ജഗദീശ്വരനെ സ്തുതിക്കാൻ കഴിഞ്ഞാൽ ആരാണ് സംസാരബന്ധത്തിൽനിന്നും മോചിക്കാത്തത്? ജീവന്മുക്തൻ സദാ അക്ഷീണനായും അദീനനായും വർത്തിക്കുന്നു. ഭക്ഷണംപോലും യഥാസമയം ലഭിച്ചില്ലെന്നുവെച്ച് വിഷാദമില്ല. ലഭിച്ചുവെന്നുവെച്ച് വിശേഷിച്ചൊട്ടു സന്തോഷവുമില്ല. രണ്ടും ഈശ്വരേച്ഛയ്ക്കധീനമെന്നു കരുതി സമബുദ്ധി പുലർത്തുന്നു. വിധിനിഷേധങ്ങൾക്കപ്പുറമെത്തുമ്പോഴാണ് കർമ്മക്ഷയം വരുന്നത്. ത്രിഗുണാതീതമായ മാർഗ്ഗത്തിൽ ചരിക്കുന്നവർക്ക് വിധിയെന്ത്, നിഷേധമെന്ത്? ഇതുതന്നെ ലക്ഷ്യമാക്കിക്കൊണ്ടാണ്- ഭഗവാൻ അർജ്ജുനനോടു പറയുന്നത്:

ത്രൈഗുണ്യവിഷയാ വേദാ
നിസ്ത്രൈഗുണ്യോ ഭവാർജ്ജുന,
നിർദ്വന്ദ്വോ നിത്യസത്ത്വസ്ഥോ
നിർയ്യോഗക്ഷേമ ആത്മവാൻ.

'അർജ്ജുന, വേദങ്ങൾ ത്രിഗുണമണ്ഡലത്തിൽ ഒതുങ്ങുന്നവയാണ്. ത്രിഗുണാതീതനായിത്തീരാനാണ് നീ ശ്രമിക്കേണ്ടത്. ഭേദബുദ്ധികളെല്ലാം ഉപേക്ഷിക്കൂ. സദാ ആത്മനിഷ്ഠനായി ഭവിക്കൂ. സുഖദുഃഖങ്ങളിൽ ഉദാസീനനായി വർത്തിക്കൂ. പ്രപഞ്ചസത്യത്തെ ആത്മാവായി ദർശിക്കൂ.' വിഷ്ണുപുരാണത്തിലും ഇങ്ങനെ കാണുന്നു. എപ്പോഴും വിഷ്ണുവിനെ സ്മരിക്കണം. വിഷ്ണുവിനെ ഒരിക്കലും വിസ്മരിക്കാൻ പാടില്ല. മറ്റെല്ലാ വിധിനിഷേധങ്ങളും ഈ വിധിനിഷേധങ്ങളുടെ കിങ്കരന്മാർ മാത്രമാണ്. പാമ്പിനെപ്പോലെ ജനക്കൂട്ടത്തെ ഭയപ്പെടണം. മരണത്തെപ്പോലെ ആദരാഞ്ജലികളെ വെറുക്കണം. മൃതശരീരത്തെപ്പോലെ സ്ത്രീകളെ അകററണം; ഇതൊക്കെ നേടിക്കഴിഞ്ഞയാളാണ് ബ്രാഹ്മണൻ. ഒന്നിലധികംപേരൊരുമിച്ചാൽ ലോകകാര്യങ്ങളാവും പിന്നെ ചർച്ചാവിഷയം എന്നുള്ളതുകൊണ്ടാണ് ജനക്കൂട്ടത്തെ ഭയപ്പെടണമെന്നു പറയുന്നത്. ആദരാഞ്ജലികൾ കാരണംകൂടാതെ പുരുഷാർത്ഥത്തെ തടയും; അതുകൊണ്ടാണ് അവയെ മരണത്തെയെന്നപോലെ വെറുക്കണമെന്നു പറയുന്നത്. അതുകൊണ്ടുതന്നെയാണ് സ്മൃതി ഘോഷിക്കുന്നത്:

അസമ്മാനാത് തപോവൃദ്ധിഃ
സമ്മാനാത്തു തപഃക്ഷയഃ
അർച്ചിതഃ പൂജിതോ വിപ്രോ
ദുഗ്ദ്ധാ ഗൗരിവ സീദതി.

അപമാനംകൊണ്ട് തപസ്സ് വർദ്ധിക്കുന്നു. മററുള്ളവരുടെ ആദരവുകൊണ്ട് തപസ്സ് ക്ഷയിക്കുന്നു. മററുള്ളവരാൽ അർച്ചിതനും പൂജിതനുമാകുന്ന ബ്രാഹ്മണൻ സമയത്ത് പാലു കറന്നെടുക്കാത്ത പശുവിനെപ്പോലെ ദുഃഖിക്കാനിടവരുന്നു. അതുകൊണ്ട് ഒരു യോഗി ജനസംഗത്തിൽപെട്ടുപോകാതെ, അപമാനത്തെ ഭയപ്പെടാതെ സ്വധർമ്മം ആചരിക്കേണ്ടതാണ്. പ്രതിഷിദ്ധമെന്നും ജുഗുപ്സിതമെന്നും സ്ത്രീദോഷം രണ്ടുവിധം. അതിൽ പ്രതിഷിദ്ധദോഷം രാഗംകൊണ്ടും പ്രാരബ്ധബലംകൊണ്ടും ബാധിക്കാനിടയായേക്കും. അതുകൊണ്ടാണ് സ്മൃതി, മാതാവ്, സഹോദരി, പുത്രി എന്നിവരുമായി വിവിക്താസനനാകരുതെന്ന് അനുശാസിക്കുന്നത്. ഇന്ദ്രിയസമൂഹം അത്രകണ്ട് ബലവത്താണ്. അത് വിദ്വാനെപ്പോലും പാട്ടിലാക്കി പതിപ്പിക്കുന്നു. സ്ത്രീകളിൽ ജുഗുപ്സാദോഷവും സ്മൃതികൾ വർണ്ണിച്ചിട്ടുണ്ട്. സ്ത്രീയുടെ ജനനേന്ദ്രിയത്തിനും സദാ സ്രവിക്കുന്ന വ്രണത്തിനും ഭേദമില്ലെങ്കിലും കേവലം ഭാവനാഭേദംകൊണ്ട് മിക്കവാറും ജനങ്ങൾ വഞ്ചിതരായിത്തീരുന്നു. ഇങ്ങനെ പ്രതിഷിദ്ധജുഗുപ്സാദോഷങ്ങളുള്ളതുകൊണ്ടാണ് സ്ത്രീയെ മൃതശരീരത്തെപ്പോലെ അകററണമെന്ന് സ്മൃതി പറയുന്നത്. ഇവയെല്ലാം കാമവികാരത്തെ ജയിക്കാനുള്ള നിർദ്ദേശങ്ങളാണെന്നു ധരിക്കേണ്ടതാകുന്നു. വെറും ലൗകികന് ഏകാകിയായിരിക്കുന്നത് ഭയാലസ്യങ്ങൾക്ക് കാരണമായിത്തീരും. അതുകൊണ്ട യാൾ ജനസമൂഹത്തെ ആശ്രയിക്കുന്നു. ഏകാകിയായിരിക്കുന്ന യോഗിക്ക് അനന്തമായ ആകാശംപോലെ പൂർണ്ണചിദാനന്ദം അനുഭവവിഷയമായിത്തീരുന്നു. നേരേമറിച്ച് ജനസമൂഹം അദ്ദേഹത്തിന് ശൂദ്ധശൂന്യമായും അനുഭവപ്പെടുന്നു. അതുകൊണ്ട് ഏകാന്തയോഗിക്ക് ഭയാ

ലസ്യശോകമോഹങ്ങളുടെ പ്രശ്നമേയുദിക്കുന്നി ല്ല. ഈശാവാസ്യോപനിഷത്തിന്റെ പ്രഖ്യാപനം നോക്കുക:

യസ്മിൻ സർവ്വാണി ഭൂതാനി
ആത്മൈവാഭൂദ്വിജാനതഃ
തസ്യ കോ മോഹഃ കഃ ശോക
ഏകത്വമനുപശ്യതഃ. ഈശാ – 7

സത്യദർശി എല്ലാ ജീവജാലങ്ങളേയും ആത്മസ്വരൂപമായി അറിയുന്നു. എല്ലാം ഒന്നായി ക്കാണുന്ന അദ്ദേഹത്തിൽ ശോകമോഹങ്ങൾക്ക് എന്താണ് പ്രസക്തി? ജനസങ്കുലമായ ദേശം ലോകകാര്യ്ചച്ചകൊണ്ട് സമാധിക്കു പററിയതേയല്ല, അത് ആത്മാനന്ദത്തെ തടയുന്നു. അതുകൊണ്ട് ശൂന്യദേശംപോലെ അതു യോഗി ചിത്തത്തെ ക്ലേശിപ്പിക്കുന്നു. യോഗിക്ക് ആത്മാവുമാത്രം പൂർണ്ണസത്യവും ജഗത്തു മിഥ്യയുമാണ്.

## അതിവർണ്ണാശ്രമി

സൂതസംഹിതയിലുള്ള മുക്തിഖണ്ഡത്തിലെ അഞ്ചാമദ്ധ്യായത്തിൽ വിഷ്ണുവിനു് പരമേശ്വരൻ അതിവർണ്ണാശ്രമിയെ വർണ്ണിച്ചു കേൾപ്പിക്കുന്നുണ്ട്. ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, സന്ന്യാസി, അതിവർണ്ണാശ്രമി ഇതാണ് ജീവിതക്രമം. ഈ ക്രമം ഉത്തരോത്തരം ശ്രേഷ്ഠതയെ കാണിക്കുന്നു. മററെല്ലാവരുടേയും ഗുരുവാണ് അതിവർണ്ണാശ്രമി. അദ്ദേഹം ആരുടേയും ശിഷ്യനായി വർത്തിക്കുന്നതുമില്ല. ഗുരുക്കന്മാരുടെ ഗുരുവാണദ്ദേഹം. അദ്ദേഹത്തിൽ കവിഞ്ഞോ തത്തുല്യനായോ ഈ ലോകത്തു് മററാരും ഉണ്ടായിരിക്കുന്നില്ല. ദേഹാദിയിൽ നിന്നൊക്കെ ഭിന്നവും സർവ്വസാക്ഷിയും സ്വയംപ്രകാശവും ആനന്ദസ്വരൂപവും പരമാത്മവിജ്ഞാനവുമായ പരതത്ത്വത്തെ ആരറിഞ്ഞനുഭവിക്കുന്നുവോ അദ്ദേഹമാണ് അതിവർണ്ണാശ്രമി. ഉപനിഷത്തുകളിലെ മഹാവാക്യശ്രവണവേളയിൽതന്നെ ആരു് ബ്രഹ്മസാക്ഷാത്കാരം നേടിയവനായി ഭവിക്കുന്നുവോ അദ്ദേഹമാണ് അതിവർണ്ണാശ്രമി. അദ്ദേഹം വർണ്ണാശ്രമരഹിതനും അവസ്ഥാത്രയസാക്ഷിയുമായ മഹാദേവനെ നല്ലവണ്ണം അറിയുന്നു. വർണ്ണാശ്രമധർമ്മങ്ങൾ മായകൊണ്ട് ദേഹത്തെ ആശ്രയിച്ചുണ്ടാകുന്ന ഭ്രമങ്ങളാണ്. ബോധസ്വരൂപമായ ആത്മാവിൽ അവയൊന്നുംതന്നെയില്ല. അതിവർണ്ണാശ്രമി ഇക്കാര്യം നല്ലവണ്ണം അറിയുന്നു. 'സൂര്യന്റെ മുൻപിൽ ലോകം ചേഷ്ടിക്കുന്നു. അതുപോലെ ഞാനുള്ളതുകൊണ്ടു എല്ലാം ചലിക്കുന്നു.' വേദാന്തമറിഞ്ഞ അതിവർണ്ണാശ്രമിയുടെ അനുഭവമാണിതു്. സ്വർണ്ണത്തിൽ ഹാരകേയൂരാദി ആഭരണരൂപങ്ങൾ കല്പിക്കപ്പെടുന്നു. അതുപോലെ ജഗത്തു് തന്നിൽ കല്പിക്കപ്പെട്ടിരിക്കുന്നു എന്നറിയുന്നയാളാണ് അതിവർണ്ണാശ്രമി. 'മുത്തുചിപ്പിയെ വെള്ളിയായി ഭ്രമിക്കുന്നതുപോലെ ലോകം എന്നെ ജഗത്തായി ഭ്രമിക്കുന്നു. ചണ്ഡാലദേഹത്തിലും മൃഗദേഹങ്ങളിലും ബ്രഹ്മാവിലുമൊക്കെ താരതമ്യേന സ്ഥിതിചെയ്യുന്നതായി തോന്നുന്ന ഞാൻ ആകാശംപോലെ സർവ്വത്ര പരിപൂർണ്ണനാണ്. എനിക്കൊന്നിനോടും വിശേഷിച്ചൊരു ബന്ധവുമില്ല. ഞാൻ ഏകരൂപനും പരാനന്ദസ്വരൂപിയുമാണ്.' ഇതാണ് അതിവർണ്ണാശ്രമിയുടെ സാക്ഷാത്കാരം. 'പുതുദേശത്തിൽ ദിഗ്ഭ്രമം വന്നയാൾക്ക് വസ്തുത ഗ്രഹിച്ചുകഴിഞ്ഞാലും ഭ്രമം അല്പകാലംകൂടി നിലനില്ക്കുന്നതുപോലെ ജഗത്തു് എന്റെ മുൻപിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. സ്വപ്നമെന്നപോലെ ജാഗ്രത്തും എന്നിൽ മായാസൃഷ്ടിയാണ്.' ഈ ഭാവമുള്ള അതിവർണ്ണാശ്രമിക്ക് ആത്മദർശനത്തോടെ വർണ്ണാശ്രമധർമ്മങ്ങൾ വിട്ടകലുന്നു. അദ്ദേഹം സദാ ആത്മനിഷ്ഠനായി വർത്തിക്കുന്നു. ദേഹം, പ്രാണൻ, മനസ്സ്, അഹങ്കാരം, ചിത്തം, മായ, ആകാശാദിപഞ്ചഭൂതം ഇവയെല്ലാം കേവലം ഭ്രമകല്പിതങ്ങളെന്ന് അദ്ദേഹം അനുഭവിച്ചറിയുന്നു. താൻ കർത്താവോ ഭോക്താവോ ഭോജയിതാവോ അല്ല. 'കേവലം ബോധാനന്ദസ്വരൂപമായ ബ്രഹ്മമാണ് ഞാൻ. ജലം ചലിച്ചാൽ പ്രതിബിംബസൂര്യൻ ചലിക്കുന്നു. അതുപോലെ അഹങ്കാരാദിജഡപ്രതിഭാസങ്ങൾ ചലിക്കുമ്പോൾ ആത്മാവും ചലിക്കുന്നതായി തോന്നുന്നു. അതുകൊണ്ട് ജഡധർമ്മങ്ങളായ വർണ്ണങ്ങളും ആശ്രമങ്ങളും എന്നിൽ വെറുതേ ആരോപിച്ചിരിക്കുകയാണ്. എനിക്കു് വിധിനിഷേധങ്ങളില്ല; വർജ്ജ്യാവർജ്യങ്ങളില്ല. മററു ഭേദകല്പനകളൊന്നും എന്നെ ബാധിക്കുന്നില്ല.' മായാമോഹിതന്മാരായ അജ്ഞാനികൾക്ക് ആത്മവിജ്ഞാനികളുടെ ഈ നിഷ്ഠ ധരിക്കാൻ സാദ്ധ്യമല്ല. ബ്രഹ്മവിജ്ഞാനിക

ളുടെ സ്വതഃസിദ്ധമായ ഈ നില മാംസചക്ഷുസ്സുകൾക്കു വിഷയമാകുന്നതല്ല. ജനങ്ങൾ ഉറങ്ങുന്നിടത്തു് അതിവർണ്ണാശ്രമി ഉണർന്നിരിക്കുന്നു. അവിടെ ജനങ്ങൾക്കുറക്കമാണു്. രണ്ടില്ലാത്തതും നിരാകാരവും നിരഞ്ജനവും നിത്യശുദ്ധവും നിരാഭാസവും സച്ചിന്മാത്രവും പരാനന്ദവുമാണു് ആത്മാവു്. ഇക്കാര്യം വേദാന്തം കൊണ്ടറിഞ്ഞു് സ്വാനുഭവംകൊണ്ടു് തെളിഞ്ഞയാളാണു് അതിവർണ്ണാശ്രമി. അദ്ദേഹമാണു് ഉത്തമഗുരു. ഇങ്ങനെ ശ്രുതിയും ജീവന്മുക്തനേയും സ്ഥിതപ്രജ്ഞനേയും ഗുണാതീതനേയും ബ്രാഹ്മണനേയും അതിവർണ്ണാശ്രമിയേയും ഭഗവദ്ഭക്തനേയും വർണ്ണിക്കുന്ന സ്തുതിവാക്യങ്ങളും ജീവന്മുക്തി സാദ്ധ്യമെന്നുള്ളതിനു് പ്രമാണങ്ങളാണു്.

ജീവന്മുക്തിപ്രമാണപ്രകരണം സമാപ്തം.

---

# സാമാന്യബുദ്ധിയും ഭൂതംഭരാബുദ്ധിയും

ശാരദാദേവി, വ. പറവൂർ.

ഒരു മനുഷ്യനു് ലഭിക്കേണ്ടതായ ഏററവും വലിയ സമ്പത്താണു് സദ്ബുദ്ധി. ബുദ്ധിക്കു് ശുദ്ധതയും സൂക്ഷ്മതയും ഉണ്ടെങ്കിൽ മാത്രമേ ഏതു തുറയിലും വിജയം സിദ്ധിക്കുകയുള്ളു. സദ്ബുദ്ധികളും വിവേകികളും ആയവർക്കു മാത്രമേ പരമപദപ്രാപ്തി ലഭ്യമാകയുള്ളു. സകലവിധ ദുർവ്വാസനകളേയും അകററി ബുദ്ധിയെ ശുദ്ധവും നിർമ്മലവും ആക്കിത്തീർക്കുവാനാണു് നാം ഓരോരുത്തരും ആദ്യമായി ശ്രമിക്കേണ്ടതു്. ധർമ്മാധിഷ്ഠിതമായ ജീവിതം നയിക്കുന്നവർക്കു് മാത്രമാണു് സാധാരണയായി നിർമ്മലവും പ്രസന്നവുമായ ബുദ്ധി ഉണ്ടായിക്കാണുന്നതു്. അധർമ്മമാർഗ്ഗത്തിൽകൂടി ചലിക്കുന്നവർ മിക്കവാറും മന്ദബുദ്ധികളും വിവേകഹീനരുമായിരിക്കും. ബുദ്ധിയുടെ ശുദ്ധത അനുസരിച്ചാണു് പ്രവൃത്തികളും നന്നാകുന്നതു്. ബുദ്ധിയുടെ അശുദ്ധത കൊണ്ടു്, ദുർബ്ബുദ്ധികൊണ്ടു്, മനുഷ്യർ ഏതെല്ലാം വിധത്തിലുള്ള ആപത്തുകളും ദുരിതങ്ങളുമാണു് അനുഭവിക്കുക എന്നു് ചിന്തിക്കുവാൻ പോലും സാദ്ധ്യമല്ല. അതിനാൽ നന്നാകണമെന്നു് വിചാരിക്കുന്നവർ ആദ്യമായി ദുർവ്വാസനകൾ അകററി സദ്ബുദ്ധിയാകുവാനാണു് ശ്രമിക്കേണ്ടതു്. സദ്ബുദ്ധികൾക്കു് സകലവിധവിജയങ്ങളും പരമശാന്തിയും സിദ്ധിക്കുന്നതാണു്.

സാമാന്യജനങ്ങളുടെ ബുദ്ധിയെ മൃദ്ബുദ്ധി, കാഷ്ഠബുദ്ധി, വേണുബുദ്ധി, ശിലാബുദ്ധി, തൈലബുദ്ധി, എന്നിങ്ങനെ അഞ്ചായി തരംതിരിക്കുന്നു. മണ്ണിൽ ആണിയടിച്ചാൽ വേഗം കയറുകയും വേഗം ഇളകുകയും ചെയ്യുന്നപോലെ പറയുന്നതു കേട്ടാൽ ഉടനെ മനസ്സിലാകയും അതേവിധം വേഗം മറക്കുകയും ചെയ്യുന്നതു് മൃദ്ബുദ്ധിയാണു്. മരത്തിൽ ആണിയടിച്ചാൽ കയററുവാനും എടുക്കുവാനും കുറച്ചു ശ്രമം വേണ്ടിവരുന്നപോലെ, കേൾക്കുന്നതു മനസ്സിലാകാനും മനസ്സിലായതു പോകാനും വിഷമമായതു് കാഷ്ഠബുദ്ധി. മുളയുടെ ഒരു മുട്ടു വെട്ടിപ്പൊളിച്ചാൽ അടുത്ത മുട്ടുവരെ പെട്ടെന്നു് പൊളിയുന്നതുപോലെ കേൾക്കുന്നതിനേയും അതിലപ്പുറവും ഗ്രഹിക്കാൻ കഴിയുന്നതു വേണുബുദ്ധിയാകുന്നു. പാറയും മററും പൊളിക്കുമ്പോൾ ഒരററം സ്വല്പം പൊളിച്ചു് ആപ്പു വെച്ചിട്ടു് ഉയർത്തിയാൽ മറേറ അററംവരെ ഒരേപോലെ അടർന്നുപോകുകയാണു ചെയ്യുന്നതു്. അങ്ങനെ ഏതെങ്കിലും ഒരു വസ്തുവിനെപ്പററി കുറച്ചു കേൾക്കാനിടയായാൽ അതേപ്പററി വളരെ അധികം ഗ്രഹിക്കാൻ കഴിയുന്നതു ശിലാബുദ്ധിയാകുന്നു. ഒരു തുള്ളി എണ്ണ വെള്ളത്തിൽ വീണാൽ ഉടൻതന്നെ ജലനിരപ്പിൽ മുഴുവൻ വ്യാപിക്കുന്നതു് എപ്രകാരമോ അപ്രകാരം

എന്തെങ്കിലും ഒന്നിനെപ്പററി കേട്ടാൽ അതേപ്പററിയുള്ള മുഴുവൻ വസ്തുതയും ഗ്രഹിക്കുന്നതാണ്‌ തൈലബുദ്ധി. സാമാന്യജനങ്ങളിൽ ഇപ്രകാരം അഞ്ചുവിധത്തിലുള്ള ബുദ്ധിയാണ്‌ ഉള്ളതു്. എന്നാൽ സാമാന്യജനങ്ങളെ അപേക്ഷിച്ച്‌ ശ്രേഷ്ഠന്മാരും അമാനുഷന്മാരുമായവരിൽമാത്രം കാണുന്നതായ ഒരു ബുദ്ധിയുണ്ട്‌. അതാണ്‌ ഋതംഭരാബുദ്ധി. ബുദ്ധി വളരെ അധികം സൂക്ഷ്മവും നിർമ്മലവും പ്രസന്നവുമായിത്തീരുമ്പോൾമാത്രമാണ്‌ ഋതംഭരാത്വം സിദ്ധിയ്ക്കുന്നതു്. ബുദ്ധി ഈ നിലയിൽ എത്തിയാൽ യാതൊരുവിധ സന്ദേഹങ്ങളും ഉണ്ടാകയില്ല. ഋതംഭരാ എന്നതിൻെറ അർത്ഥംതന്നെ ലവലേശം പോലും സംശയമൊ ഭ്രമമൊ ഇല്ലാത്തതു് എന്നാണ്‌. ഋതംഭരാബുദ്ധി ഉണ്ടായാൽതന്നെ മനുഷ്യൻ വളരെയധികം ഉയർന്നുകഴിഞ്ഞു. ഋതംഭരാബുദ്ധിക്ക്‌ സ്വയമേവ സർവ്വവും ഗ്രഹിക്കാൻ കഴിയുന്നതിനാൽ പ്രകൃതിയേയും മനസ്സിനേയും, പ്രകൃതിവിഷയങ്ങളിൽനിന്നും മനസ്സിനുണ്ടാകുന്ന വികാരങ്ങളേയും അറിയാൻ കഴിയുകയും അതിൽനിന്ന്‌ നിവർത്തിയ്ക്കാൻ കഴിയുകയും ചെയ്യുന്നു. തത്‌ഫലമായി പരിപൂർണ്ണമായ വൈരാഗ്യം ഉണ്ടാകയും വാസനാക്ഷയവും ആത്മജ്ഞാനവും സിദ്ധിക്കുകയും ചെയ്യുന്നു. ഋതംഭരാത്വത്തിൽ ദൃഢത വരുമ്പോൾ സകലവിധത്തിലുള്ള അറിവും സിദ്ധിക്കും. ഋതംഭരാബുദ്ധിയുടെ പ്രഭാവത്താൽ വാസനാക്ഷയം ഉണ്ടാകുകയും തത്‌ഫലമായി ചിത്തം അത്യന്തം ശുദ്ധമാകുകയും ജ്ഞാനസമാധിയും കൈവല്യപ്രാപ്തിയും സിദ്ധിക്കുകയും ചെയ്യുന്നു.

---

# വിഠോബാ അഥവാ പാണ്ഡുരംഗസ്വാമി

## പ്രവ്രാജിക അജയാപ്രാണാ

വിഷ്ണുഭഗവാൻെറ അപരനാമമാണ്‌ വിഠോബാ എന്നതു്. 'വിഠോബാ' എന്ന പേരിനെ സംബന്ധിച്ച്‌ 'പണ്ഡരപുരമാഹാത്മ്യം' എന്ന പുസ്തകത്തിൽ അതിസുന്ദരമായൊരു കഥയുണ്ട്‌. പണ്ട്‌ പുണ്ഡരീകൻ എന്നൊരു ബ്രാഹ്മണബാലനുണ്ടായിരുന്നു. അങ്ങേയററം ദുഃസ്വഭാവിയായ അവൻ അച്ഛനമ്മമാരെ അത്യധികം ക്ലേശിപ്പിച്ചിരുന്നു. പുത്രൻെറ അതിദുസ്സഹമായ പെരുമാററംമൂലം ആ ബ്രാഹ്മണദമ്പതികൾ കണ്ണീരും കൈയ്യുമായി നാളുകൾ തള്ളിനീക്കിക്കൊണ്ടിരുന്നു. ഒരിക്കൽ അച്ഛനും അമ്മയും തദ്ദേശവാസികളായ കുറേപ്പേരും ചേർന്ന്‌ കാശിയാത്രയ്ക്ക്‌ പുറപ്പെട്ടു. പുണ്ഡരീകനും കൂട്ടത്തിലുണ്ട്‌. സന്ധ്യയാവാറായപ്പോഴേയ്ക്കും ഒരു ദിവസം അവർ കാശിയിൽനിന്ന്‌ അധികം അകലെയല്ലാതെ ഒരു യോഗീശ്വരൻെറ ആശ്രമത്തിന്നടുത്തെത്തി. അന്നു രാത്രി അവിടെ കഴിച്ചുകൂട്ടി പിറേറന്നു യാത്ര തുടരാൻ അവർ തീർച്ചയാക്കി. രാത്രിയായി. എല്ലാവരും ഉറങ്ങിക്കഴിഞ്ഞു. ബാലനായ പുണ്ഡരീകന്ന്‌ ഉറക്കം വരുന്നില്ല. എഴുന്നേററ്‌ വൃക്ഷച്ചുവട്ടിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കാൻ തുടങ്ങി. പെട്ടെന്ന്‌ തലയുയർത്തി നോക്കിയപ്പോൾ മൂന്നു സ്ത്രീകൾ ഓരോ കുടവും തലയിൽ വെച്ചുകൊണ്ട്‌ ആശ്രമത്തിന്നകത്തേയ്ക്ക്‌ കടന്നു പോകുന്നതു് പുണ്ഡരീകൻ കണ്ടു. അല്പം കഴിഞ്ഞതോടെ അവർ പുറത്തേയ്ക്കും വന്നു. പക്ഷെ ആശ്രമത്തിനകത്തേയ്ക്ക്‌ പോകുമ്പോൾ കറുത്തു കറുത്ത്‌ കരിനിറം പോലെ ഇരുന്നിരുന്ന അവരുടെ ദേഹം ഇപ്പോഴിതാ പ്രകാശമാനവും സൗന്ദര്യപൂർണ്ണവുമായി വെട്ടിത്തിളങ്ങുന്നു. ഇത്രയും സൗന്ദര്യവും പ്രകാശവും മനുഷ്യശരീരത്തിനുണ്ടാവാൻ തരമില്ല, തീർച്ചതന്നെ. ആരായിരിക്കാം അവർ? വേറെ ആരേയും അടുത്തു കാണാഞ്ഞതുകൊണ്ട്‌ പുണ്ഡരീകൻ അവരോടുതന്നെ ചോദിക്കാൻ തീരുമാനിച്ചു. ബാലൻ ഉടനെ ആ നാരീമണികളുടെ അടുത്തുചെന്ന്‌ സാഷ്ടാംഗം നമസ്കരിച്ചിട്ട്‌ അവരാരെല്ലാമാണെന്നും ഇവ്വിധം ശരീരവർണ്ണഭേദത്തിനു കാരണമെന്തെ

ന്നും പറഞ്ഞുകൊടുക്കാൻ പ്രാർത്ഥിച്ചു. ആ സ്ത്രീകൾ പറഞ്ഞു, 'ഞങ്ങൾ ഗംഗയും, യമുനയും, സരസ്വതിയുമാണ്. ഈ ആശ്രമത്തിലെ മഹാത്മാവില്ലെ അദ്ദേഹത്തിന് അച്ഛനമ്മമാരുടെ പരിചരണത്തിൽനിന്ന് ഒട്ടും ഒഴിവു് കിട്ടാത്തതിനാൽ ഞങ്ങൾ ഒഴുകുന്നേടത്തു വന്ന് കുളിക്കാൻ സൗകര്യപ്പെടുന്നില്ല. അതുകൊണ്ടു് ഞങ്ങൾ സ്വയം അദ്ദേഹത്തിൻറടുത്തേയ്ക്കു് വരികയാണ്. അങ്ങോട്ടു് പോകുമ്പോൾ ഞങ്ങളുടെ ദേഹമൊക്കെ കറുത്തിരുണ്ടിരുന്നതു് നീ കണ്ടില്ലേ ? അതിന് കാരണമെന്തെന്നാൽ നിത്യവും ലക്ഷം ലക്ഷം പാപികൾ ഞങ്ങളുടെ വെള്ളത്തിൽ കുളിക്കുന്നതുകൊണ്ടു് അവരുടെ പാപം അവരെ വിട്ടു് ഞങ്ങളിൽ അലിഞ്ഞുചേരുന്നതുകൊണ്ടാണ്. പക്ഷെ, മാതൃപിതൃഭക്തനായ ഈ മഹാത്മാവിനെ സ്പർശിക്കുന്നതോടെ ഞങ്ങൾക്ക് ഞങ്ങളുടെ ശരിയായ നൈർമ്മല്യം, പരിശുദ്ധത, വീണ്ടുകിട്ടുന്നു.' ഇത്രയും പറഞ്ഞവസാനിപ്പിച്ചിട്ടു് മാതാപിതാക്കന്മാരെ ശുശ്രൂഷിക്കേണ്ട വിധങ്ങളെപ്പററി പുണ്ഡരീകന് പല ഉപദേശങ്ങളും നിർദ്ദേശങ്ങളും നൽകിയതിന്നുശേഷം ആ മൂന്ന് ദേവിമാരും പെട്ടെന്ന് അന്തർദ്ധാനം ചെയ്തു. പിതൃദ്രോഹിയായ പുണ്ഡരീകൻെറ ഹൃദയം ഒരു കോളിളക്കത്തിൽപ്പെട്ടു് കുഴഞ്ഞു മറിയാൻ തുടങ്ങി. ആ ഹൃദയത്തിൻെറ കഠോരതയെല്ലാം ഉരുകി അലിഞ്ഞില്ലാതായി. മാതൃപിതൃഭക്തൻ വീട്ടിൽ ഇരിക്കുകമാത്രം ചെയ്താൽ മതി, സർവ്വസിദ്ധിപ്രദായിനികളായ ഗംഗയും യമുനയും സരസ്വതിയും ആ ഭക്തൻെറ സമീപത്തേയ്ക്കു് ഇങ്ങോട്ടു് വരുമെന്നോ തങ്ങളുടെ മാലിന്യങ്ങളെ നീക്കം ചെയ്യുന്നതിന്ന്! അങ്ങനെയാണെങ്കിൽ ഈ കാശീക്കും മററും പോകേണ്ട ആവശ്യമെന്തിരിക്കുന്നു ? പുണ്ഡരീകൻ ഉടനെ അച്ഛനമ്മമാരെ കൂട്ടി തിരിച്ചു വീട്ടിലേയ്ക്കു്. അന്നുതുടങ്ങി മററു് യാതൊന്നിലും ശ്രദ്ധ പോകാതെ അങ്ങേയററത്തെ ഏകാഗ്രതയോടുകൂടി അവരെ പരിചരിക്കാനും ആരംഭിച്ചു. കുറേകാലം കഴിഞ്ഞു. ഭഗവാൻ നാരായണൻ ഒരു ദിവസം പുണ്ഡരീകൻെറ ഭക്തി പരീക്ഷിക്കുന്നതിനുവേണ്ടി ആ വീട്ടിൽച്ചെന്നു. അപ്പോൾ പുണ്ഡരീകൻ അച്ഛനമ്മമാരുടെ പാദശുശ്രൂഷ ചെയ്തുകൊണ്ടിരിക്കുകയായിരുന്നു. വീട്ടിന്നകത്തു് മുഴുവൻ ഒരു ദിവ്യജ്യോതിസ്സ് – ശ്രീനാരായണൻെറ ശരീരത്തിൽനിന്ന് പ്രവഹിച്ചിരുന്നതു് – പരക്കുന്നതു കണ്ടിട്ടും പുണ്ഡരീകൻ അതിൽ ശ്രദ്ധിച്ചതേയില്ല, മാതാപിതാക്കളുടെ ശുശ്രൂഷയിൽത്തന്നെ ബദ്ധശ്രദ്ധനായിരുന്നതേയുള്ളു. അതിനിടയ്ക്കു് മുഖം ഒരു വശത്തേയ്ക്കു് തിരിച്ചപ്പോൾ സാക്ഷാൽ ഭഗവാൻതന്നെ എഴുന്നള്ളി ആ ഗൃഹം പ്രകാശപൂർണ്ണമാക്കിത്തീർത്തിരിക്കുന്നതു് കണ്ടു. തൻെറ പരിചരണകർമ്മത്തിൽ ഒട്ടുംതന്നെ വിഘ്നം വരുത്താതെ അടുത്തു കിടന്ന ഒരു ഇഷ്ടിക ഭഗവാന് ഇരിക്കാൻ വേണ്ടി നീക്കി ഇട്ടുകൊടുക്കുകമാത്രം ചെയ്തു. അതിഥിപൂജ അതിവിശേഷംതന്നെ! ഭഗവാനാകട്ടെ ആ നീക്കിയിട്ടുകൊടുത്ത ഇഷ്ടികയുടെ മുകളിൽ കയറിനില്പായി. മണിക്കൂറുകളായി നില്ക്കുന്നു, പുണ്ഡരീകൻെറ കൈയ്യു് ഇപ്പോൾ ഒഴിയും, ഇപ്പോൾ ഒഴിയും എന്നു കരുതി! ഒടുവിൽ തനിക്കു് തൃപ്തി വരുംവരെ അച്ഛനമ്മമാരെ പരിചരിച്ചതിന്നുശേഷം പുണ്ഡരീകൻ ആ ദിവ്യാതിഥിയുടെ അടുത്തേയ്ക്കു് വന്നു. ഉടനെ ഭഗവാൻ പുണ്ഡരീകനോടു് ഇഷ്ടമുള്ള ഒരു വരം ചോദിച്ചുകൊള്ളുവാൻ പറഞ്ഞു. പുണ്ഡരീകൻ വേറൊന്നും പ്രാർത്ഥിച്ചില്ല ഇത്രമാത്രം പറഞ്ഞു, 'അങ്ങിപ്പോളിവിടെ നില്ക്കുന്നില്ലെ, ഇതേവിധം എന്നും എൻെറ മുമ്പിൽ നിന്നാൽ മതി. എനിക്കു് അച്ഛനമ്മമാരുടെ ശുശ്രൂഷ ചെയ്യുന്ന സമയമെല്ലാം അങ്ങയെ കണ്ടുകൊണ്ടിരിക്കാമല്ലൊ.' ഭഗവാൻ 'തഥാസ്തു' എന്ന് വരവും നൽകി. മഹാരാഷ്ട്രഭാഷയിൽ ഇഷ്ടികയ്ക്കു് 'വിട്' എന്നു പറയും; 'ബാ' എന്നതു് ബഹുമാനസൂചകമായ പദമാണ്; അതിൻെറ അർത്ഥം അച്ഛൻ അഥവാ ഗുരുജനങ്ങൾ എന്നാകാം. 'ഇഷ്ടികോപരി സ്ഥിതി ചെയ്യുന്ന പിതാ പരമേശ്വരൻ' എന്നാണ് 'വിഠോബാ' ശബ്ദത്തിൻെറ താല്പര്യം. വിഠോബായ്ക്കുള്ള മററു രണ്ടു പേരുകളാണ് വിഷ്ഠൽ എന്നും പാണ്ഡുരംഗനെന്നും. വിഠോബായുടെ ആവിർഭാവംമൂലം പണ്ഡരപുരം ദക്ഷിണദേശത്തിലെ ഒരു തീർത്ഥസ്ഥലമായി പരിണമിച്ചു.

# കഥയുള്ള കഥകൾ

ഏ. കരുണാകരമേനോൻ

## 250 നിഷ്ഠയാണ് വേണ്ടത്

'വിദ്വേഷം പുലർത്തുന്നതു നന്നല്ല, ശാക്തന്മാരും വൈഷ്ണവന്മാരും വേദാന്തികളുമെല്ലാം പരസ്പരം കലഹിക്കുന്നു. അതു ബുദ്ധിപൂർവ്വമല്ല. ബർദ്വാൻ മഹാരാജാവിൻെറ രാജസദസ്സിലെ പണ്ഡിതനായിരുന്നു പത്മലോചൻ. ഒരിക്കൽ പണ്ഡിതന്മാരുടെ ഒരു സദസ്സിൽ ശിവനോ ബ്രഹ്മാവോ ആരാണ് മേലെ എന്ന വിഷയത്തെക്കുറിച്ച് ചൂടുപിടിച്ച ഒരു വാദം നടക്കുകയുണ്ടായി. വാദങ്ങൾ കേട്ടശേഷം പത്മലോചനൻ പറഞ്ഞു: ''എനിക്കതിനെപ്പററി ഒന്നും അറിഞ്ഞുകൂടാ. ഞാൻ ശിവനോടാവട്ടെ ബ്രഹ്മാവിനോടാവട്ടെ സംസാരിച്ചിട്ടില്ല.'' ആളുകൾക്ക് ആത്മാർത്ഥമായ ഈശ്വരവിശ്വാസമുണ്ടെങ്കിൽ അവക്കറിയാൻ കഴിയും എല്ലാ മാർഗ്ഗങ്ങളും ഈശ്വരനിലേയ്ക്കാണ് നയിയ്ക്കുന്നത് എന്ന്. പക്ഷെ അതറിയണമെങ്കിൽ നിഷ്ഠ അല്ലെങ്കിൽ ഏകാഗ്രഭക്തിയുണ്ടാകണം. പരിശുദ്ധവും അചഞ്ചലവുമായ ഈശ്വരഭക്തിയെന്ന് അതിനെ പറയാം. നേരേ മുകളിലേയ്ക്കു പോകുന്ന ഒരു തടിമാത്രമുള്ള വൃക്ഷത്തെപ്പോലെയാണ് അത്. യാതൊരു നിഷ്ഠയുമില്ലാത്ത ഭക്തി അഞ്ചു ശാഖകളുള്ള ഒരു വൃക്ഷത്തെപ്പോലെയുമാണ്.

എത്ര അചഞ്ചലവും ഏകാഗ്രവുമായ ഭക്തിയായിരുന്നു ഗോപികൾക്ക് ശ്രീകൃഷ്ണനോടുണ്ടായിരുന്നത്. ആ വൃന്ദാവനത്തിൽ തങ്ങൾ കണ്ടിട്ടുള്ള വനമാലയും പീലിത്തിരുമുടിയും ധരിച്ച ബാലഗോപാലനെയല്ലാതെ മറെറാരാളെയും ഒന്നു നോക്കാൻപോലും അവർ കൂട്ടാക്കിയില്ല. മധുരയിൽവെച്ച് രാജകീയാഡംബരങ്ങളോടു കൂടിയ കൃഷ്ണനെ കണ്ടപ്പോൾ അവർ മുഖം മറച്ചു കളഞ്ഞു. അവക്ക്ദ്ദേഹത്തിൻെറ മുഖത്തുനോക്കാൻ കഴിഞ്ഞില്ല. ''ഈ മനുഷ്യനാരാണ്? ഈ മനുഷ്യനോട് സംസാരിച്ച് കൃഷ്ണനോടുള്ള നമ്മുടെ പരിശുദ്ധപ്രേമത്തെ നാം കളങ്കപ്പെടുത്തുകയോ ?'' എന്നു അവർ തമ്മിൽ പറഞ്ഞു. ഭാര്യയ്ക്കു് ഭർത്താവിനോടുള്ള കൂറും അചഞ്ചലപ്രേമത്തിൻെറ ഒരുദാഹരണമാണ്. അവൾ തൻെറ ഭർത്തൃസോദരന്മാരേയും പരിചരിക്കുന്നുണ്ടെങ്കിലും ഭർത്താവിനോടുള്ള ബന്ധം ഒന്നു വേറെതന്നെയാണ്. അതുപോലെ, ഒരാൾക്ക് തൻെറ സ്വന്തം മതത്തോടും ഏകാഗ്രമായ ഭക്തിവിശ്വാസങ്ങൾ വേണം. പക്ഷേ ആ കാരണത്തിന്മേൽ മററു മതങ്ങളെ ഒരിക്കലും ദ്വേഷിക്കരുത്. നേരെമറിച്ച് അവയോടെല്ലാം ഒരു സ്നേഹഭാവമാണുണ്ടാകേണ്ടത്.'

## 251 എല്ലാവരും മായയ്ക്കു് അധീനരാണ്

എല്ലാവരും ജഗദംബയുടെ അധികാരത്തിൻ കീഴിലാണെന്ന് പറയുകയായിരുന്നു ശ്രീരാമകൃഷ്ണൻ: ''ശ്രീകൃഷ്ണനെ ഭർത്താവായി കിട്ടുന്നതിനു ഗോപികൾ കാർത്ത്യായനിയെ ഭജിച്ചു. എല്ലാവരും ജഗദംബയുടെ, അതിശക്തിയാന്ന മഹാമായയുടെ, അധികാരത്തിൻകീഴിലാണ്. ഈശ്വരാവതാരങ്ങൾകൂടി തങ്ങളുടെ അവതാരോദ്ദേശം നിറവേററുന്നതിനുവേണ്ടി മായയുടെ സഹായം തേടുന്നു. അതുകൊണ്ടു് അവർ ആദിശക്തിയെ ആരാധിക്കുന്നു. സീതയെച്ചൊല്ലി രാമൻ എത്രയധികം കണ്ണുനീർ വാർത്തു? മായയുടെ വലയിൽ കുടുങ്ങി ബ്രഹ്മംപോലും വിലപിക്കുന്നു.

ഹിരണ്യാക്ഷനെന്ന രാക്ഷസനെ കൊല്ലാനായി വിഷ്ണു ഒരു പന്നിയായി അവതരിച്ചു. രാക്ഷസനെ കൊന്നശേഷം ആ പന്നി തൻെറ കുഞ്ഞുങ്ങളുമായി സുഖമായി കഴിഞ്ഞുകൂടുകയായിരുന്നു. തൻെറ യഥാർത്ഥസ്വഭാവം മറന്ന് അവൾ സന്തോഷത്തോടുകൂടി സ്വന്തം കുഞ്ഞുങ്ങൾക്ക് മുല കൊടുത്തുകൊണ്ടിരുന്നു. പന്നിയുടെ ശരീരമുപേക്ഷിച്ച് ദേവലോകത്തിലേയ്ക്കു് മടങ്ങാൻ വിഷ്ണുവിനെ പ്രേരിപ്പിക്കുന്നതിന് ദേവന്മാക്ക് കഴിഞ്ഞില്ല. തൻെറ മൃഗശരീരത്തിൽ അദ്ദേഹം ആനന്ദമനുഭവിച്ചു

കൊണ്ടിരിക്കുകയായിരുന്നു. ഒരു കൂടിയാലോചനയ്ക്കുശേഷം ദേവന്മാർ ശിവനെ ആ പെൺപന്നിയുടെ അടുത്തേയ്ക്കയച്ചു. ശിവൻ ആ പന്നിയോടു ചോദിച്ചു, 'എന്താ, സ്വയം മറന്നുപോയോ?' പന്നിയുടെ ശരീരത്തിൽക്കൂടി വിഷ്ണു മറുപടി പറഞ്ഞു: 'എന്തു്, എനിയ്ക്കിവിടെ പരമ സുഖമാണു്.' ഉടനെ തൻെറ ത്രിശൂലംകൊണ്ടു് ശിവൻ ആ പന്നിയുടെ ശരീരം നശിപ്പിക്കുകയും വിഷ്ണു വൈകുണ്ഠത്തിലേയ്ക്കു് മടങ്ങുകയും ചെയ്തു.

**252 പരമപ്രേമമെന്നാലെന്തു്?**

ഭാഗവതത്തിൽ ഉദ്ധവരുടെ കഥാഭാഗം പറഞ്ഞുകൊണ്ടിരിക്കുന്ന കാഥികനോടു ഭഗവാൻ പറഞ്ഞു: ''ഗോപികഠംക്കു് പരമപ്രേമം, ഒരാദർശത്തോടുള്ള അചഞ്ചലവും ഏകാഗ്രവുമായ ഭക്തി, ഉണ്ടായിരുന്നു. ഒരാദർശത്തോടു കൂറില്ലാത്ത ഭക്തിയുടെ അർത്ഥം എന്താണെന്നറിയാമോ? അതു ബുദ്ധിപരമായ ജ്ഞാനം കലന്ന ഭക്തിയാണു്. അതുള്ള ഒരാഠം വിചാരിക്കും, 'കൃഷ്ണൻ തന്നെയാണു് ഇതെല്ലാമായിരിക്കുന്നതു്. അദ്ദേഹം മാത്രമാണു് പരബ്രഹ്മം. അദ്ദേഹം രാമനും ശിവനും ശക്തിയുമാണു്.' പക്ഷേ ഈ ജ്ഞാനത്തിൻെറ അംശം ഈശ്വരനോടുള്ള പരമപ്രേമത്തിൽ ഉണ്ടാവുകയില്ല.

ഒരിക്കൽ ഹനുമാൻ ദ്വാരകയിൽ വന്നു് സീതയേയും രാമനേയും കാണണമെന്നാവശ്യപ്പെട്ടു. ഉടനെ കൃഷ്ണൻ തൻെറ രാജ്ഞിയായ രുക്മിണിയോടു പറഞ്ഞു: 'ഭവതി സീതയുടെ രൂപമെടുക്കുകയാണു് നല്ലതു്. അല്ലെങ്കിൽ ഹനുമാനിൽനിന്നു് രക്ഷപ്പെടുവാൻ പററുകയില്ല.'

ഒരിക്കൽ പാണ്ഡവസഹോദരന്മാർ രാജസൂയയജ്ഞം നടത്തി. യുധിഷ്ഠിരനെ സിംഹാസനത്തിലിരുത്തി എല്ലാ രാജാക്കന്മാരും വന്ദിച്ചു. പക്ഷെ ലങ്കാധിപനായ വിഭീഷണൻ പറഞ്ഞു, 'ഞാൻ നാരായണനെ മാത്രമേ വന്ദിക്കുകയുള്ളു.' ഇതു കേട്ടപ്പോഠം ശ്രീകൃഷ്ണൻതന്നെ യുധിഷ്ഠിരനെ വണങ്ങി. അപ്പോഠം മാത്രമേ വിഭീഷണൻ യുധിഷ്ഠിരനെ സാഷ്ടാംഗം പ്രണമിച്ചുള്ളു.

ഈശ്വരപ്രേമത്തിൽ 'ഞാനും, എൻേറതും' എന്നു് രണ്ടു് അംശങ്ങളുണ്ടു്. യശോദ വിചാരിക്കാറുണ്ടു്, 'ഞാൻ നോക്കിയില്ലെങ്കിൽ പിന്നെ ഗോപാലനെ ആരു നോക്കും? ഞാൻ പരിചരിച്ചില്ലെങ്കിൽ എൻെറ ഗോപാലനു് വല്ല സുഖക്കേടും പിടിപെടും.' യശോദ കൃഷ്ണനെ ഈശ്വരനായിട്ടല്ല കണ്ടതു്. 'എൻേറതു്'' ആണു് മറേറ അംശം. ഈശ്വരനെ തൻെറ സ്വന്തമായി കരുതുക എന്നാണു് അതിൻെറ അർത്ഥം. ഉദ്ധവർ യശോദയോടു പറഞ്ഞു, 'അമ്മേ, അവിടുത്തെ കൃഷ്ണൻ ഈശ്വരൻതന്നെയാണു്. അദ്ദേഹം ഒരു സാധാരണ മനുഷ്യനല്ല. ഈ പ്രപഞ്ചത്തിൻെറ മുഴുവനും ഈശനാണു്.' യശോദ മറുപടി പറഞ്ഞു,'ഞാനീ പ്രപഞ്ചത്തിൻെറ ഈശ്വരനെപ്പററിയല്ല, ചോദിക്കുന്നതു്. എൻെറ ഗോപാലൻ, ഈ പ്രപഞ്ചത്തിൻെറ ഈശനല്ല. എൻെറ ഗോപാലൻ' സുഖമായിരിക്കുന്നോ എന്നാണെനിയ്ക്കറിയേണ്ടതു്.''

---

# ശ്രീരാമനാമം

**ഒ. രാമമേനോൻ**

രാമനാമത്തിൻ ജപത്തിൽ മുഴുകുക
കാമാദിഷഡ്‌വൈരികമകന്നുപോകും.
ആമയബാധയകന്നു നിൻ മാനസം
രാമപദാബ്ജത്തിൽ പോയ് ലയിക്കും. 1

ലജ്ജവിട്ടുച്ചത്തിൽ നാമം ജപിക്കുമ്പോ—
ളുജ്ജ്വലമായ്ത്തീരും ചിത്തമപ്പോഠം.
സത്യസ്വരൂപൻ വസിപ്പതു നിർമ്മല—
ചിത്തത്തിലെന്നല്ലോ ചൊൽവൂ വേദം. 2

ഭക്തിപ്രമത്തനായ് നാമം ജപിക്കവെ
കർത്തൃത്വബോധമകന്നു പോകും,
ഭക്തനെന്നല്ല ഭഗവാനും ഭക്തിയി—
ലൊത്തു ലയിച്ചവരേകമാകും. 3

ഓടി വലയേണ്ട, വാടി വിയർക്കേണ്ട,
തേടിടും വസ്തുവെ നേടിടാം തേ;
വീടു വിടേണ്ട നീ, കാടു തേടേണ്ട നീ,
പാടിയാൽ പോരുമീ രാമനാമം. 4

സർവ്വതോഭദ്രനാം സർവ്വേശ്വരങ്കൽ നീ
സർവ്വസമർപ്പണം ചെയ്ക വാഞ്ഛ;
സർവ്വമുമുക്ഷുക്കളിച്ഛിച്ചുകൊള്ളുമാ—
നിർവ്വികല്പസ്ഥിതിയായതല്ലൊ. 5

# പുസ്തകാഭിപ്രായം

## അഖിലഭാരത-കൈലാസ തീർത്ഥാടനം

[സ്വാമി പരേശാനന്ദ] കമലാലയ ബുക്ഡിപ്പോ
പോസ്റ്റ് ബോക്സ് 82, തിരുവനന്തപുരം.
പേജ് 418+30 വില 6 രൂപ

തീർത്ഥാടകരെ സംബന്ധിച്ചിടത്തോളം ഒരനുഗ്രഹമാണ് ശ്രീ പരേശാനന്ദസ്വാമികളുടെ ഈ തീർത്ഥാടനചരിത്രം. ഭാരതത്തിലെ എല്ലാ പുണ്യസ്ഥലങ്ങളേയും സ്പർശിച്ചുകൊണ്ട് ഒരു ഭക്തന്റെ അനുഭവത്തിലൂടെ വിവരിക്കുന്ന ഇത്തരമൊരു ഗ്രന്ഥം നമ്മുടെ ഭാഷയിൽ വേറെ ഉണ്ടോ എന്നു സംശയമാണ്. തീർത്ഥങ്ങളെ സംബന്ധിച്ച ഐതിഹ്യങ്ങളും ഉൾപ്പെടുത്തിയിട്ടുണ്ടെന്നുള്ളത് ഗ്രന്ഥത്തെ കൂടുതൽ ആകർഷകമാക്കുന്നു. ഒരു ക്ഷേത്രം സന്ദർശിക്കുമ്പോൾ ആ ക്ഷേത്രത്തെക്കുറിച്ചുള്ള ചരിത്രപരവും ഇതിഹാസപരവുമായ പശ്ചാത്തലം അറിഞ്ഞിരിക്കുന്നതു തീർച്ചയായും തീർത്ഥാടനത്തെ കൂടുതൽ ഫലപ്രദമാക്കും. ഓരോ തീർത്ഥത്തെക്കുറിച്ചുമുള്ള ധ്യാനശ്ലോകങ്ങൾ ചേർത്തിരിക്കുന്നത് ഭക്തന്മാർക്കൊരനുഗ്രഹമാണ്. നമ്മുടെ പുരാണേതിഹാസങ്ങളിൽ വർണ്ണിച്ചിരിക്കുന്ന പുണ്യസ്ഥലങ്ങളെല്ലാം നേരിൽ കണ്ട മനസ്സിലാക്കുകയും, അതിന്റെ പവിത്രത നഷ്ടപ്പെടുത്താതെ പുസ്തകത്തിലൂടെ പരിചയപ്പെടുത്തിത്തരുകയും ചെയ്യുന്ന സ്വാമിജി നമുക്ക് തീർത്ഥാടനപുണ്യവും ചരിത്രജ്ഞാനവും പകർന്നുതരുന്നു.

മോക്ഷപ്രാപ്തിക്കുള്ള വിവിധമാർഗ്ഗങ്ങളിൽ ഒന്നാണല്ലോ ഭക്തിമാർഗ്ഗം. ഭക്തിക്കു പ്രാധാന്യം കൊടുത്തുകൊണ്ടുള്ള ഒരു യാത്രാവിവരണമാണിത്. പൂർവ്വാശ്രമത്തിലെ മേജർ ജനറൽ പരമേശ്വരൻപിള്ള പരേശാനന്ദസ്വാമികളായിത്തീരുന്ന ശ്രദ്ധേയമായ ജീവിതചരിതവും ഈ ഗ്രന്ഥത്തിൽനിന്നും നമുക്കു ലഭിക്കുന്നു. ഈശ്വരദർശനത്തിന് ഉത്ക്കടമായ അഭിലാഷമുള്ള ഏതൊരാൾക്കും സ്വജീവിതം ധന്യമാക്കാനുള്ള വഴി ഭഗവാൻ കാണിച്ചുതരുമെന്നുള്ളതിനു് ഉത്തമദൃഷ്ടാന്തമാണ് ജനറൽ പരമേശ്വരൻപിള്ളയുടെ ജീവിതകഥ.

കൈലാസയാത്ര ക്ലേശകരമാണെന്നു പറയേണ്ടതില്ലല്ലോ. വാർദ്ധക്യവും ക്ഷീണവും ബാധിച്ച ഗ്രന്ഥകാരനു് കൈലാസസന്ദർശനം സാധിച്ചതു് പാർവ്വതീപരമേശ്വരന്മാരുടെ കൃപയൊന്നുകൊണ്ടു മാത്രമാണെന്നു് ഗ്രന്ഥകാരൻ പറയുന്നതു് സർവ്വഥാ ശരിയാണ്. ഈശ്വരനെ അഭയം പ്രാപിച്ചവനു് വാർദ്ധക്യവും ക്ഷീണവും ഒരു പ്രതിബന്ധമായിരിക്കയില്ല സ്വലക്ഷ്യത്തിലെത്തിച്ചേരുന്നതിനു്. അതിലളിതമാണ് ഗ്രന്ഥകാരന്റെ ശൈലി. മാനസസരസ്സിന്റേയും കൈലാസത്തിന്റേയും വിവരണങ്ങൾ ഗ്രന്ഥകാരന്റെ വർണ്ണനാസാമർത്ഥ്യത്തെ വിളിച്ചറിയിക്കുന്നു.

കൈലാസയാത്രയ്ക്കു വേണ്ട സാധനസാമഗ്രികളുടെയും, സന്ദർശിക്കേണ്ട സ്ഥലങ്ങളുടേയും, ഒരു പട്ടിക കൊടുത്തിരിക്കുന്നതു് തീർത്ഥാടകർക്കു് ഉപകാരപ്രദമാണ്. തീർത്ഥാടനത്തിനു് ഇറങ്ങിത്തിരിക്കുന്ന ഏതൊരാൾക്കും ഉപകാരപ്രദമായ ഒരു ഗൈഡുകൂടിയാണ് ഈ ഗ്രന്ഥം.

# വാർത്തകൾ

## ശങ്കരജയന്തി, കാലടിയിൽ

ജയന്തിയോടനുബന്ധിച്ച് ഏപ്രിൽ 17, 18, 19 എന്നീ തീയതികളിൽ നടന്ന ആദ്ധ്യാത്മിക അന്തര്യോഗത്തിൽ നാടിന്റെ നാനാഭാഗങ്ങളിൽനിന്നും ഭക്തജനങ്ങൾ സംബന്ധിച്ചിരുന്നു. ശ്രീ തപസ്യാനന്ദസ്വാമികൾ ഉദ്ഘാടനം ചെയ്തു, അന്തര്യോഗത്തിൽ സിദ്ധിനാഥാനന്ദസ്വാമികളും, ജീ. ബാലകൃഷ്ണൻനായരും, ഓട്ടൂർ ഉണ്ണി നമ്പൂതിരിപ്പാടുമായിരുന്നു പ്രധാന ആചാര്യന്മാർ. 20-ാംനു- രാവിലെ ആശ്രമം പ്രസിഡണ്ട് ശ്രീ ഗണാനന്ദസ്വാമികൾ പതാകയുയർത്തിയതോടുകൂടിയാണ് ജയന്തിയുത്സവം ആരംഭിച്ചതു്. രാവിലെ പ്രവ്രാജിക അജയപ്രാണയുടെ അദ്ധ്യക്ഷതയിൽ ചേർന്ന ശാരദാ വനിതാസമ്മേളനം ശ്രീമതി ലളിതാംബികാ അന്തർജനം ഉദ്ഘാടനം ചെയ്തു. ശ്രീശാരദാദേവി എങ്ങനെ മാതൃത്വത്തിന്റെ പ്രതീകമായി എന്നവർ സയുക്തികം സമർത്ഥിച്ചു. പാലിയത്തു് ഓമനക്കുഞ്ഞമ്മയും ശാരദാദേവിയുടെ കാല്പാടുകളെ പിന്തുടരുവാൻ സ്ത്രീലോകത്തെ ആഹ്വാനം ചെയ്തുകൊണ്ട് ഒരു പ്രസംഗം ചെയ്തു. വൈകുന്നേരം നാലരമണിക്ക് ദേവസ്വം ബോർഡു് പ്രസിഡണ്ട് ശ്രീ പ്രാക്കുളം ഭാസിയുടെ അദ്ധ്യക്ഷതയിൽ കൂടിയ ശ്രീരാമകൃഷ്ണഭക്തജനസമ്മേളനം ജസ്റ്റീസ് ശ്രീ ടി. സി രാഘവൻ ഉദ്ഘാടനം ചെയ്തു. ബോർഡു് മെമ്പർ ശ്രീ ചന്ദ്രാനന്ദനും ശ്രീ മുഡാനന്ദസ്വാമികളും ഓരോ പ്രസംഗം ചെയ്തു. ഭാരതസംസ്കാരത്തിന്റെ പ്രചരണം ഹൈന്ദവരുടെ കടമയാണെന്നും അതിന്നായി അസ്വസ്ഥമായ ഭാരതത്തിന്നു ഒറമൂലിയായനുഭവപ്പെടുന്ന ശ്രീരാമകൃഷ്ണവിവേകാനന്ദസന്ദേശം വീടുതോറും എത്തിക്കേണ്ടതാവശ്യമാണെന്ന് സ്വാമിജി ഉദ്ബോധിപ്പിച്ചു. 21-ാം തീയതി രാവിലെ ശ്രീ ധർമ്മാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽ കൂടിയ ആശ്രമവാർഷികത്തിൽ ശ്രീദാനന്ദസ്വാമികളും പ്രൊഫ: എൻ. ആർ എളയിടവും പ്രസംഗിച്ചു. വൈകുന്നേരം ശ്രീ ശങ്കരജയന്തിസമ്മേളനത്തിൽ ശ്രീ ശുദ്ധബോധാനന്ദസ്വാമികൾ ആദ്ധ്യക്ഷ്യം വഹിച്ചു. ഉദ്ഘാടകൻ ശ്രീ കളത്തിൽ വേലായുധൻനായർ ഉദ്ഘാടനം ചെയ്ത ആ സമ്മേളനത്തിൽപ്രൊഫ: രാമചന്ദ്രശാസ്ത്രികൾ, പണ്ഡിതരാജൻ സി. കെ. രാമൻനമ്പ്യാർ, പ്രൊഫ: ദാമോദരപിഷാരടി, ദേവസ്വം കമ്മീഷണർ ശ്രീധരൻനായർ മുതലായവർ പ്രസംഗിച്ചു. ഏഴുമണിക്കു ഭക്തിനിർഭരമായ ഘോഷയാത്രയും തുടർന്നു് പത്തു മണിമുതൽ കോട്ടയ്ക്കൽ നാട്യസംഘത്തിന്റെ കഥകളിയും ഉണ്ടായിരുന്നു.

മേയ്മാസത്തെ അന്തര്യോഗം 11-5-69 ഞായറാഴ്ച, ആയിരിക്കുന്നതാണ്.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം


| വാല്യം 54 | 1969 ജൂൺ | ലക്കം 6 |
|---|---|---|


## അമൃതവാണി

ഈശ്വരനുണ്ടെന്നു നമുക്കെല്ലാം അറിയാം; എന്നാൽ അദ്ദേഹത്തെ കാണുന്നില്ല, അറിയുന്നില്ല. ഈ പ്രകാശത്തിന്റെ പ്രവാചകന്മാരിൽ ഒരാളെ എടുക്കുക; നിങ്ങൾക്ക് ഈശ്വരനെക്കുറിച്ചു വിഭാവന ചെയ്യാൻ കഴിയുന്ന അത്യുച്ചാദർശവുമായി അദ്ദേഹത്തിന്റെ ജീവിതം ഒത്തുനോക്കുക. അപ്പോൾ കാണാം, നിങ്ങളുടെ ഈശ്വരൻ ആദർശത്തിന്റെ അടുത്തെത്തുന്നില്ലെന്നും, പ്രവാചകന്റെ ജീവിതം നിങ്ങളുടെ സങ്കല്പത്തിനും അപ്പുറം പോകുന്നുവെന്നും. ഒരു വ്യക്തിയായി രൂപംപൂണ്ട് നേരേ കണ്ടനുഭവിച്ച മാതൃകയായി നമ്മുടെ മുമ്പിൽ വെളിപ്പെട്ടതിനേക്കാൾ ശ്രേഷ്ഠമായ ഒരാദർശത്തെക്കുറിച്ച് നിങ്ങൾക്ക സങ്കല്പിക്കാനേ വയ്യ. അങ്ങനെയിരിക്കെ, ഇവരെ ഈശ്വരന്മാരായി ആരാധിക്കുന്നതിൽ തെറ്റെന്ത്? ഈ മനുഷ്യദൈവതങ്ങളുടെ അടി പണിഞ്ഞു് അവരെ ലോകത്തിലെ പ്രത്യക്ഷേശ്വരരായി ആരാധിക്കുന്നതു് പാപമെന്നോ? വാസ്തവത്തിൽ, യഥാർത്ഥത്തിൽ, ഈശ്വരനെക്കുറിച്ച് നമുക്കുള്ള സർവ്വസങ്കല്പങ്ങളെക്കാളും മഹത്തരന്മാരാണവരെങ്കിൽ, അവരെ ആരാധിക്കുന്നതിൽ എന്താണപകടം? അതുകൊണ്ട് ആപത്തൊന്നുമില്ലെന്നു മാത്രമല്ല, അതു മാത്രമാണു് നമുക്ക് സാധ്യവും സാരവത്തുമായ ആരാധന. നിങ്ങളെത്ര കിടന്നു പിടഞ്ഞാലും, മാനത്തു പറന്നാലും, ഏതെല്ലാം വഴിക്കു പണിപ്പെട്ടാലും, എന്തൊക്കെയായാലും, മനുഷ്യരുടെ ലോകത്തിൽ ഒരു മനുഷ്യനായിരിക്കുന്നിടത്തോളം കാലം, നിങ്ങളുടെ ലോകം മനുഷ്യലോകം; ധർമ്മം മാനവധർമ്മം; ഈശ്വരൻ മാനുഷേശ്വരൻ. അതങ്ങനെയായിരിക്കണംതാനും. എത്തും പിടിയും കിട്ടാത്ത ഒരു തത്ത്വത്തെ വിട്ട്, മൂർത്തമായ ഉപാധികളിൽക്കൂടിയല്ലാതെ ഗ്രഹിക്കാനാവാത്ത അവ്യക്താവസ്ഥയെ വെടിഞ്ഞു്, കൺമുമ്പിലിരിക്കുന്ന വ്യക്തവസ്തുവിനെ സ്വീകരിക്കാൻ കൂട്ടാക്കാത്ത അപ്രായോഗികനാരുണ്ട്? അതുകൊണ്ട് എല്ലാക്കാലത്തും, എല്ലാ ദേശത്തും ഈ അവതാരപുരുഷന്മാർ ആരാധിക്കപ്പെട്ടിട്ടുണ്ട്.

— വിവേകാനന്ദസാഹിത്യസർവ്വസ്വം, ഏഴാംഭാഗം, 63 – 64.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ശിഷ്യൻ ഗുരുഗൃഹത്തിൽ വന്നു കയറിയ ഉടൻ യാതൊരു തരത്തിലും പരീക്ഷിക്കാൻ മെനക്കെടാതെ ഗുരു മന്ത്രദീക്ഷ നൽകി ശിഷ്യനെ അനുഗ്രഹിച്ചുകൊള്ളും എന്ന് പൊതുവെ ഒരു ധാരണ പലർക്കും ഉള്ളതായി കാണുന്നു. എന്നാൽ സാധാരണയായി സദ്ഗുരുക്കന്മാരാരുംതന്നെ ചോദിച്ചപടി എന്തും കൊടുക്കുക എന്നതുണ്ടായിട്ടില്ല. പലപ്രകാരത്തിലും പരീക്ഷണങ്ങൾ നടത്തി ബോദ്ധ്യപ്പെട്ടതിനുശേഷം മാത്രമേ അവരേവരും ശിഷ്യന്മാർക്ക് മന്ത്രോപദേശം നല്കി അനുഗ്രഹിച്ചിട്ടുള്ളൂ. മന്ത്രം നല്കിക്കഴിഞ്ഞാലും ഗുരു ശിഷ്യന്റെ നിഷ്ഠയേയും തപശ്ചര്യയേയും സശ്രദ്ധം വീക്ഷിച്ചുകൊണ്ടിരിക്കും. സംശയലേശമെന്യെ ഗുരുവാക്യത്തിൽ വിശ്വാസമർപ്പിച്ചുകൊണ്ട് സ്ഥിരനിഷ്ഠയോടുകൂടി ഐകാന്തികമായ കഠിനപരിശ്രമംവഴി ഗുരുവുമായി യോഗം – ഏററവും അടുത്ത ബന്ധം – സ്ഥാപിക്കാൻ കഴിയുന്ന ശിഷ്യനു മാത്രമേ ഗുരു അത്യുന്നതങ്ങളായ സാധനാക്രമങ്ങൾ ഉപദേശിക്കുകയുള്ളു; ഏതൊരു ശിഷ്യനാണോ മന്ത്രം ലഭിച്ചാൽ സ്ഥിരപരിശ്രമംകൊണ്ട് അതു സിദ്ധി വരുത്താൻ പരിശ്രമിക്കാത്തതു് അവനു് ഉച്ചതരങ്ങളായ സാധനാനുഷ്ഠാനങ്ങളിലേയ്ക്ക് ഗുരു പ്രവേശനം നൽകുന്നതല്ല. ഗുരുകൃപ സാധകന്റെ സാധനാനുഷ്ഠാനങ്ങളെ ആശ്രയിച്ചാണ് ഒഴകിക്കിട്ടുക. 'ശിഷ്യൻ സാധനയിൽ കാൽഭാഗം മുന്നോട്ടു നടന്നാൽ ഗുരു കനിഞ്ഞു് അതിലിരട്ടി വഴി തെളിയിച്ചു കടത്തിക്കൊണ്ടു പോകും.' എന്ന അർത്ഥത്തിൽ ഒരു വാചകം ലാട്ടുമഹാരാജ് പലപ്പോഴും പറയാറുണ്ട്. ഒന്നുംകൂടി അദ്ദേഹം പറയാറുണ്ട് – ഗുരു ആദ്യമൊന്നു വഴി തെളിയിച്ചു കാണിച്ചുകൊടുത്തതിനുശേഷം പിന്നെ മിണ്ടാതെ മാറി അനങ്ങാതെ നില്ക്കും. ശിഷ്യൻ സ്വപരിശ്രമംവഴി മാർഗ്ഗത്തിലുള്ള വിഘ്നങ്ങളെ മാററി എടുക്കേണ്ടതുണ്ട്. സ്വന്തമായി പരിശ്രമിക്കാൻ മെനക്കെടാതെ ഗുരുവിന്റെ മുഖവും നോക്കിമാത്രം നിൽക്കുന്ന ശിഷ്യനു് അനവധികാലം കാത്തുനിൽക്കേണ്ടി വരും. എന്തെന്നാൽ സദ്ഗുരുക്കന്മാരാരും പണിയെടുക്കാൻ കൂട്ടാക്കാതെ നിൽക്കുന്ന ശിഷ്യന്റെ ഭാവത്തെ ഒരിക്കലും പ്രോത്സാഹിപ്പിക്കില്ല; എന്തിന്, അനുമോദിക്കുകപോലുമില്ല. ഗുരുവിനു് ആവശ്യം ശിഷ്യൻ സാധനയനുഷ്ഠിക്കണം, സ്വന്തം സാധനയുടെ ബലത്തിന്മേൽ അത്യുച്ചാവസ്ഥയിലെത്തിച്ചേരണം, തന്റെ തപസ്സിൽക്കൂടിത്തന്നെ ലക്ഷ്യത്തിൽ ചെന്നെത്തണം എന്നതാണ്. എന്നാൽ ഉത്തമശിഷ്യനാകട്ടെ ആഗ്രഹിക്കുന്നതു് ഗുരുവിനെ ആശ്രയിച്ചുകൊണ്ടുതന്നെ സാധനാമാർഗ്ഗത്തിൽക്കൂടി മുന്നോട്ടു പോകാൻ കഴിയണം, ഗുരുവിനെത്തന്നെ ഇഷ്ടദേവതയായിക്കണ്ടു് ലക്ഷ്യം പ്രാപിക്കണം എന്നാണ്. അതിനാൽ സാധനാകാലത്തു് സദ്ഗുരുവും ഉത്തമശിഷ്യനും തമ്മിൽ ഗാഢസ്നേഹം മുളച്ചു തഴച്ചു വളരും. എവിടെയെല്ലാം വെച്ചു് ശിഷ്യൻ ഗുരുവിനെ ആശ്രയിച്ചുകൊണ്ടു് കയറാൻ ആഗ്രഹിക്കുന്നുവോ അവിടെയെല്ലാം ഗുരു പതുക്കെ കുതറിമാറി ആ കൈയ്‌വലയത്തിനുള്ളിലേയ്ക്കു് ഇഷ്ടദേവതയെ പിടിച്ചുനിർത്തിക്കൊടുക്കാൻ ശ്രമിക്കും. രണ്ടുപേരും തമ്മിലുള്ള ഈ ഒളിച്ചുകളി ഒടുവിൽ ലക്ഷ്യത്തിൽ ചെന്നവസാനിക്കുമ്പോൾ ശിഷ്യൻ ഗുരുമയനായി പരിണമിക്കും, ഗുരു ഇഷ്ടരൂപനായി മാറും – ശിഷ്യന്റെ പ്രകൃതിക്കു് അനുരൂപമായൊരു ദേവതാരൂപം കൈയ്ക്കൊണ്ടു് ശിഷ്യന്റെ മുമ്പിൽ ആവിർഭവിക്കുകയും ചെയ്യും. അപ്പോൾ ശിഷ്യൻ അകത്തും പുറത്തും ഗുരുവിനെ ധ്യാനത്തിൽ കാണുന്നു. ഗുരുവിന്റെ വേർപാടോ അദർശനമോ ഒരിക്കലും അവനു് പൊറുക്കാനാവില്ല. എന്നാൽ, ഗുരുവോ അപ്പോഴൊക്കെ ശിഷ്യനെ കഴിവതും തന്നിൽനിന്നു് അകററിനിർത്താൻ ശ്രമിച്ചുകൊണ്ടിരിക്കുകയും ചെയ്യും. ഈ ഘട്ടം ശിഷ്യന്റെ ജീവിതത്തിലെ ഏററവും വേദനാപൂർണ്ണമായ കാലമായിരിക്കും.

താപസനായ ലാട്ടുവിന്റെ മാനസികാവസ്ഥ ഇപ്വിധത്തിൽ ഗുരുനിഷ്ഠമായ കാല

മായിരുന്നു അതു് — അതുകൊണ്ടുതന്നെയാണു ഗുരുദേവൻ അദ്ദേഹത്തെ ആംട്പൂരിലേയ്ക്കു് പറഞ്ഞയച്ചതും. ആംട്പൂരിൽ ചെന്നതിനു ശേഷമാണു് ലാട്ടു തന്റെ മനോനിലയെ നില ക്കണ്ണാടിയിൽ കാണുന്നതുപോലെ തെളിഞ്ഞു കണ്ടതു്. താപസലാട്ടു തൽസമയം ഗുരുഗത പ്രാണനാണു്; ഗുരുവിൽനിന്നുള്ള വിരഹം സഹിക്കാൻ വേണ്ടത്ര കരുത്തു് ഇനിയും ആ മനസ്സു് സമ്പാദിച്ചുകഴിഞ്ഞിട്ടില്ല. അതുകൊണ്ടാണു് ഗുരുദേവനെ വിട്ടു് ദൂരെപോയി താമസിക്കുക എന്നതു് അദ്ദേഹത്തിനു് തീരെ സഹിക്കാൻ കഴിയാതെ വന്നതു്. എന്നാൽ ഗുരുദേവനാകട്ടെ അദ്ദേഹത്തെ ഇതു പഠിപ്പിച്ചുകൊടുത്തേ അടങ്ങൂ എന്ന വാശിയിലും. അദ്ദേഹം ഉത്തമഗുരുവല്ലേ? അതുകൊണ്ടു് മററു മഹാഗുരുക്കന്മാരെപ്പോലെ അദ്ദേഹവും ആഗ്രഹിച്ചു, തന്റെ സേവകനായ ലാട്ടു ഭഗവാനെ പ്രാപിക്കണം; ഭഗവാനെ അവലംബിച്ചുകൊണ്ടുതന്നെ സാധനയിൽ ത്വരിതഗമനം ചെയ്യണം — എന്നൊക്കെ. ഗുരുദേവന്റെ ശുഭാശിസ്സു് ലാട്ടുവിനു് തത്ക്കാലം മനസ്സിലാക്കാൻ കഴിഞ്ഞില്ലെന്നു മാത്രം.

ആംട്പൂരിൽനിന്നു മടങ്ങിയെത്തിയ ലാട്ടു ഗുരുമഹാരാജിൽ വലിയൊരു മാററം വന്നതായിക്കണ്ടു. അദ്ദേഹം ലാട്ടുവിൽനിന്നു് യാതൊരു സേവനവും ആവശ്യപ്പെട്ടിരുന്നില്ല. മർമ്മഭേദകമായ ഈ ദുഃഖം പൊറുക്കാൻ കഴിയാതെ ലാട്ടു ആരുമില്ലാത്തിടത്തൊക്കെ ചെന്നിരുന്നു് ഹൃദയം പൊട്ടിക്കരയും. പിൽക്കാലത്തൊരിക്കൽ സംഭാഷണത്തിനിടയിൽ ലാട്ടുമഹാരാജ് ഇതേക്കുറിച്ചു് പറയുകയുണ്ടായി:

''ബാബുരാമിന്റെ നാട്ടിൽനിന്നു തിരികെ വന്നതു മുതൽ എനിക്കൊരു തോന്നൽ ഗുരുദേവൻ എന്നെ കഴിവതും അകററിനിർത്താൻ ശ്രമിക്കുന്നു എന്നു്. ഒരൊററ കാര്യം ചെയ്യാൻ അദ്ദേഹമെന്നോടു് പറയില്ല. അതുവേണ്ടാ, ഒരു ഉപദേശംപോലും തരണ്ടേ! ഞാനെന്നും ചെയ്തിരുന്ന ജോലിയൊക്കെ ബാബുരാം, യോഗിൻ ഇവരെക്കൊണ്ടൊക്കെ ചെയ്യിക്കും. തീരെ സ്നേഹം കാണിക്കാതെ വല്ലാത്തൊരു പരുക്കൻ പെരുമാററമായിരുന്നു എന്നോടു്. ഞാനെന്തു ചെയ്യാനാണു്? മനസ്സുകൊണ്ടു് അദ്ദേഹത്തെ ആർത്തിയോടെ വിളിക്കും, എന്നെ ഇങ്ങനെ അകററല്ലെ, കൂടുതൽ കൂടുതൽ അടുത്തേയ്ക്കു് വലിക്കണെ എന്നു് നിശ്ശബ്ദമായി പ്രാർത്ഥിക്കും, അത്രമാത്രം. എത്ര ദിവസമാണു് ഇങ്ങനെ നിരങ്ങി നിരങ്ങി നീങ്ങിയതു്! ഒടുക്കം ഒട്ടും സഹിക്കാൻ വയ്യാതായപ്പോൾ മാതൃദേവിയുടെ അടുത്തുചെന്നു് സങ്കടമൊക്കെ പറഞ്ഞു. അമ്മ എന്നെ സമാശ്വസിപ്പിച്ചു. ഹോ, അമ്മയുടെ ആ കരുണ എനിക്കു് വല്ലപ്പോഴും മറക്കാൻ പററുമോ? അമ്മയാണു് ഗുരുദേവന്റെ കൃപ വീണ്ടും എനിക്കു് നേടിത്തന്നതു്.''

ദക്ഷിണേശ്വരത്തു് താമസമാക്കിയതിനു ശേഷം ലാട്ടു എന്നും രാവിലെ ഗുരുമഹാരാജിന്റെ മുഖം കണ്ടിട്ടേ പുറത്തു കടക്കുകയുള്ളു. എല്ലാദിവസവും ഗുരുദേവനെ സ്മരിച്ചു് ധ്യാനിച്ചു പ്രണമിച്ചതിനുശേഷം മാത്രം നിത്യകർമ്മങ്ങൾക്കായി പുറപ്പെടും, അതാണു് പതിവു്. ഒരു ദിവസം ഉറക്കത്തിൽനിന്നുണർന്ന യുവതാപസൻ കണ്ണു മിഴിച്ചപ്പോൾ മുറിയിൽ ഗുരുദേവനെ കണ്ടില്ല. ഉടനെ അലറിനിലവിളിക്കാൻ തുടങ്ങി, 'അങ്ങെവിടെയാണു്?' ലാട്ടുവിന്റെ ശബ്ദം കേട്ടപ്പോൾ ഗുരുദേവൻ വിളിച്ചുപറഞ്ഞു, 'ദാ വരുന്നു, എത്തിക്കഴിഞ്ഞു.' ഗുരുദേവൻ മുറിയിൽ പ്രവേശിക്കുന്നതുവരെ ലാട്ടു കണ്ണു രണ്ടും പൊത്തിഇരുപ്പാണു്. അദ്ദേഹം മുറിക്കകത്തു് കടന്നതും ലാട്ടു കണ്ണു തുറന്നു് അദ്ദേഹത്തെ ദർശിച്ചു, നമസ്കരിച്ചു.

പിന്നൊരു പ്രാവശ്യവും ഇങ്ങനെതന്നെ ഒരു സംഭവം ഉണ്ടായി. അന്നും ഗുരുദേവനെ കാണാഞ്ഞിട്ടു് ലാട്ടു ഉറക്കെ വിളിക്കാൻ തുടങ്ങി. ഗുരുമഹാരാജ് ശിഷ്യനോടു് മുറിയുടെ പുറത്തേയ്ക്കു് ചെല്ലാൻ പറഞ്ഞു. പടിഞ്ഞാറെ വരാന്തയിൽ ചെന്നപ്പോൾ ലാട്ടു കണ്ടതു് ഗുരുദേവൻ പൂന്തോട്ടത്തിൽ നില്ക്കുന്നതായിട്ടാണു്. ഉടനെ ചോദിച്ചു: 'അവിടെ എന്താണു് തിരയുന്നതു്, മഹാശയ?'

ഗുരുമഹാരാജ്: ഇന്നലെ ഒരു ജോടി പുത്തൻ ചെരുപ്പു് കൊണ്ടുതന്നില്ലേ, അതിൽ ഒരു ചെരിപ്പേ കാണുന്നുള്ളു, ഒന്നു കുറുക്കൻ കൊണ്ടുപോയി എന്നു് തോന്നുന്നു. ഇവിടെയെങ്ങാനും കൊണ്ടുവന്നിട്ടിട്ടുണ്ടോ എന്നു നോക്കുകയാണു്.

ഗുരുമഹാരാജ് ചെരിപ്പന്വേഷിക്കുകയാണെന്നു കേട്ടിട്ട് ലാട്ടു തരിച്ച് നിന്നുപോയി. അദ്ദേഹം പറഞ്ഞു, 'ഒന്നിങ്ങോട്ടു വരൂ, മഹാശയ! അങ്ങതൊന്നും അന്വേഷിക്കണ്ടാ.'

ഗുരുമഹാരാജ്: (അവിടെനിന്നുകൊണ്ടു തന്നെ) അതു കൊള്ളാം ! പുത്തൻ ചെരിപ്പ്, നീ ഒരിക്കലെങ്കിലും അതൊന്ന് ഇട്ട് നടന്നു നോക്കുകകൂടി ചെയ്തിട്ടില്ലല്ലൊ. ഇന്നലെ കൊണ്ടുവന്നതല്ലേയുള്ളൂ. ഒരു പ്രാവശ്യമേ നീയതൊന്ന് നോക്കിയിട്ടുള്ളൂ.

ലാട്ടു പരിഭ്രമവും സങ്കടവും കലന്ന സ്വരത്തിൽ പറഞ്ഞു: 'അങ്ങൊന്നിങ്ങോട്ട് വരാമോ? എനിക്കിതുകൊണ്ട്, കഷ്ടകാലം വരികയേയുള്ളൂ. അവിടുന്ന് അതു് തിരയാനൊക്കെ പോവണതെന്തിനാ, നോക്കിക്കോളൂ, എനിക്കിന്ന് ദുർദ്ദിനമായിരിക്കും.'

ഗുരുദേവൻ വെറുതെയൊന്ന് ചിരിച്ചിട്ട് പറഞ്ഞു: 'ഓഹോ, ഈ ഒരു കാര്യംകൊണ്ട് ദിവസം മുഴുവനും ദുർദ്ദിനമായിക്കഴിഞ്ഞോ ? ഏതു ദിവസമാണോ ഭഗവന്നാമം ജപിക്കാത്തതു് അതാണ് ദുർദ്ദിനം.'

ദക്ഷിണേശ്വരത്തു് താമസിച്ചിരുന്ന കാലം മുഴുവൻ എന്നും ഗുരുദേവനെ ദർശിച്ചതിനു ശേഷവും, അദ്ദേഹമില്ലാത്ത ദിവസമെങ്കിൽ മനസാ അദ്ദേഹത്തെ സ്മരിച്ച് പ്രണമിച്ചതിനു ശേഷവും മാത്രമേ ലാട്ടു നിത്യകൃത്യങ്ങൾക്കിറങ്ങൂ. ശൗചാദികൾക്കുശേഷം താപസബാലൻ നേരെ നഹബത്തിൽ ചെന്നു ശ്രീമാതൃദേവിയെ നമസ്കരിച്ച് അമ്മയ്ക്കു വേണ്ട സേവനങ്ങളൊക്കെ ചെയ്തുകൊടുക്കും, വിശേഷങ്ങളൊക്കെ അന്വേഷിക്കും. ദിവസവും അമ്മയ്ക്ക് ഗംഗാജലം മുക്കിക്കൊണ്ടുവന്നു കൊടുക്കും. അമ്മയ്ക്ക് തൽക്കാലം ആവശ്യമുള്ളതൊക്കെ ചെയ്തുകൊടുത്തതിനുശേഷം ആദ്യമൊക്കെ ലാട്ടു ദക്ഷിണേശ്വരത്തെ ഹനുമന്ത്സിംഹൻെറ കളരിയിൽ പോയി വ്യായാമംചെയ്യുക പതിവായിരുന്നു. പിന്നീടാണല്ലൊ ഗുരുദേവൻെറ നിർദ്ദേശപ്രകാരം ഗുസ്തിയും മററും നിർത്തിയതു്. അതിന്നുശേഷം രാവിലെ ജപിക്കാനിരിക്കാൻ തുടങ്ങി. സമയം കിട്ടുമ്പോഴൊക്കെ ഒററയ്ക്ക് ഒഴിഞ്ഞ വല്ലിടത്തുംപോയിരുന്ന് ജപിക്കുകയോ അറിയാവുന്ന രണ്ടുരണ്ട് വരി പാട്ട് പാടിക്കൊണ്ടിരിക്കുകയോ ചെയ്യും. അദ്ദേഹത്തിന്ന് അതിപ്രിയങ്ങളായ ഒന്നു രണ്ട് വരികളാണ് – 'ഹേ മനുഷ്യാ, സീതാരാമഭജനം ചെയ്താലും. വിശക്കുന്നവന്ന് അന്നവും, ദാഹിക്കുന്നവന്ന് പാനീയവും, നഗ്നന്ന് വസ്ത്രവും കൊടുത്താലും.' പിന്നൊന്ന്, 'രാമനാമം സുഖധാമം ഭജിക്കു മാനവരെ.' വല്ലിടത്തും പോകേണ്ട ദിവസമാണെങ്കിൽ വഴി നടക്കുമ്പോഴൊക്കെ നാമം ഇടവിടാതെ ജപിച്ചുകൊണ്ടിരിക്കും. ഉച്ചയ്ക്കു മുമ്പായി കുളിക്കാനുള്ള വെള്ളമൊരുക്കി ഗുരുമഹാരാജിൻെറ ശരീരത്തിൽ എണ്ണ പുരട്ടി തടവിക്കൊടുത്തുകൊണ്ടിരിക്കും. ഗുരുദേവനെ കുളിപ്പിച്ചതിനുശേഷം ലാട്ടു ഗംഗയിൽപോയി കുളിക്കും; കുളിച്ച് ശിവ വിഷ്ണു കാളീക്ഷേത്രങ്ങളിൽ തൊഴുതു് എല്ലായിടത്തും പ്രദക്ഷിണംവെച്ച് കഴിഞ്ഞതിന്നുശേഷമേ ഈറൻ മാററുകയുള്ളൂ. ആഹാരത്തിനു മുമ്പ് ഒരിക്കൽക്കൂടി ജപിക്കാനിരിക്കും. ആഹാരത്തിനുശേഷം ഗുരുദേവനെ കുറേനേരം വിശറിയെടുത്തു വീശിക്കൊണ്ടിരിക്കും. ഗുരുദേവൻ വല്ല കാര്യത്തിനും എങ്ങും പറഞ്ഞയയ്ക്കാത്ത ദിവസങ്ങളാണെങ്കിൽ വേറെ പലതും ചെയ്യാനുണ്ടാകും. ആ മുറിയിൽത്തന്നെ കഴിച്ചുകൂട്ടും. ഉച്ച തിരിഞ്ഞാൽ സാധാരണയായി ഗുരുദേവൻ ലാട്ടുവിനെ ശിവമന്ദിരത്തിലേയ്ക്കോ ഗംഗാതീരത്തേയ്ക്കോ പറഞ്ഞയയ്ക്കാറുണ്ട്. അവിടെ കുറച്ചുനേരം ഇരുന്നതിന്നുശേഷം ലാട്ടു അല്പമൊന്നു കിടന്നുറങ്ങാൻപോകും. ഇക്കാരണത്താൽ മിക്കദിവസവും ഗുരുദേവൻെറ മുറിയിൽ കൂടാറുള്ള ഭക്തസംഘത്തിൽ ലാട്ടുവിനു പങ്കുകൊള്ളാനൊക്കാറില്ല. സന്ധ്യയ്ക്കല്പം മുമ്പായി ലാട്ടു വീണ്ടും നഹബത്തിൽ ശ്രീ മാതൃദേവിയുടെ അടുത്ത് ചെല്ലും. അവിടെ ചെയ്തുകൊടുക്കാനുള്ള ജോലിയെല്ലാം അവസാനിച്ചാൽ കുറച്ചുസമയം പരമഹംസദേവൻെറ അടുത്ത് വന്നിരിക്കും. സന്ധ്യാവേളയിൽ ക്ഷേത്രങ്ങളിൽ ദീപാരാധന തൊഴുതതിനുശേഷം വിഷ്ണുമന്ദിരത്തിൽ ചെന്നിരുന്ന് (അവസാനത്തെ ചില കൊല്ലങ്ങളിൽ മാത്രം) ഭജനകീർത്തനങ്ങൾ പാടിക്കൊണ്ടിരിക്കും. ചില ദിവസങ്ങളിൽ ഗുരുമഹാരാജിൻെറ മുറിയിൽ കീർത്തനഭജനങ്ങൾ നടക്കാറുണ്ട്. രാത്രി അത്താഴത്തിനുശേഷം പരമഹംസദേവൻെറ പാദശുശ്രൂഷ ചെയ്തുകൊണ്ടിരിക്കും.

വേനൽക്കാലമാണെങ്കിൽ വീശിക്കൊടുക്കേണ്ടി വരും. ഗുരുദേവൻ ഉറങ്ങി എന്നു് ബോദ്ധ്യപ്പെടുകയോ പൊയ്ക്കൊള്ളാൻ പറയുകയോ ചെയ്താൽ മാത്രമേ മുറിവിട്ടിറങ്ങുകയുള്ളു.

ചില രാത്രികളിൽ പരമഹംസദേവൻ സ്വശിഷ്യനു് ചില പ്രത്യേക രീതികളിൽ ജപധ്യാനാദികൾ ചെയ്യുവാൻ നിർദ്ദേശങ്ങൾ കൊടുക്കും. ആ ദിവസങ്ങളിൽ ശിഷ്യൻ ആ മുറിയിൽത്തന്നെയിരുന്നു് ധ്യാനിച്ചാണു് രാത്രി കഴിച്ചുകൂട്ടുക. ബ്രാഹ്മമുഹൂർത്തത്തിൽ ലാട്ടു ഗുരുദേവൻെറ മുറിയിൽ ഹാജരുണ്ടു്. ആചാര്യൻെറ ആജ്ഞാനുസാരം ചില ദിവസം അദ്ദേഹം ഉച്ചസ്വരത്തിൽ ഭഗവന്നാമം ഉരുവിടാൻ തുടങ്ങും. ഏകദേശം ഇത്തരത്തിലാണു ലാട്ടുവിൻെറ ദക്ഷിണേശ്വരത്തെ താപസജീവിതം നടന്നുപൊയ്ക്കൊണ്ടിരുന്നതു്.

---

# കടവും കടമയും

സിദ്ധിനാഥാനന്ദസ്വാമി

വ്യാസൻ ഭാഗവതത്തിൽ രണ്ടിടത്തു് ഒരു ഗവേഷണം നടത്തുന്നുണ്ടു്: ഈ ദേഹം ആരുടെ വകയാണു് എന്നു്. സ്വയം ചോദിച്ചു: 'ദേഹം ആരുടെ വക ? ചോറു തരുന്നവൻെറയാണോ ? സ്വന്തമോ, ജനകൻെറയോ, ജനനിയുടെയോ ? അതോ മാതാപിതാക്കന്മാരുടെ പൊതുമുതലോ? അല്ല, മാതാമഹൻെറയോ ? രാജാവിൻെറയാണോ ? ശമ്പളം തരുന്നവൻെറയോ ? അഗ്നിയുടെ വകയോ ? അഥവാ ശുനകൻെറ ആഹാരമോ ?' ഇതേ അന്വേഷണം വേറൊരിടത്തു ചെയ്തിട്ടു്, ഈവക ചോദ്യങ്ങളെല്ലാം ചോദിച്ചിട്ടു് എത്തിച്ചേൎന്ന നിഗമനം ഇതാണു്: 'ഇതാരുടെ വകയാണെന്നു് തീൎച്ചയില്ല.' 'ഞാൻ' എന്നും 'എൻെറ' എന്നുമെല്ലാം കരുതി ഉറപ്പിച്ചുകൊണ്ടുനടക്കുന്ന ഈ ശരീരത്തിൻെറ ഉടയവനെ തേടിച്ചെല്ലുമ്പോൾ കാണുന്നതു് ഉടയവൻ ഞാനല്ല, ഞാൻ കുടിയിരിപ്പുകാരൻ മാത്രമാണു്; ഉടയോൻ വേറാരോ ആണെന്നാണു്. അപ്പോൾ ലോകത്തിൽ നമ്മുടെ സ്വന്തമായിട്ടെന്തുണ്ടു് ? ഒരുപക്ഷെ നമ്മുടെ അഹങ്കാരം മാത്രം. അതും ആഴത്തിൽ തേടിയാൽ കാണാം നമുക്കവകാശപ്പെട്ടതല്ലെന്നു്. ആ അറിവു് അറിവിൻെറ അറുതിയാണെന്നുമാത്രം.

നാമും നമ്മുടെ സൎവ്വവും അന്യരുടെയും അന്യരുടെ സഹായംകൊണ്ടു് സമ്പാദിച്ചവയുമാണെങ്കിൽ നാം സൎവ്വഥാ അന്യൎക്ക് കടപ്പെട്ടവരാണു്. ഉപകാരസ്മരണയില്ലാത്തവൻ മനുഷ്യനല്ല. കൃതഘ്നത നിഷ്കൃതിയില്ലാത്ത ദുഷ്കൃതമാണു്. മനുഷ്യനായി പിറന്നാൽ അവനു് മൂന്നു കടങ്ങളുണ്ടു് എന്നു വൈദികഋഷികൾ നിൎണ്ണയിച്ചിരിക്കുന്നു. ദേവന്മാർ, ഋഷികൾ, പിതൃക്കൾ എന്നിവരോടു് നാം എന്നും കടപ്പെട്ടവരാണു്; യഥാശക്തി കടം വീട്ടാൻ നാം ബാധ്യസ്ഥരുമാണു്. 'ഋണൈശ്ചതുർഭിഃ സംയുക്താ ജായന്തേ മാനവാ ഭുവി.' എന്നിങ്ങനെ ഋണങ്ങൾ നാലുണ്ടെന്നാണു മഹാഭാരതം പറയുന്നതു്. മുൻപറഞ്ഞവയുടെ കൂട്ടത്തിൽ മനുജരേയും ചേൎക്കുന്നു ഭാരതം. മനുസ്മൃതി, ഭാഗവതം മുതലായവയിൽ അഞ്ചു കടങ്ങൾ ഉള്ളതായിട്ടാണു് പ്രസ്താവിക്കുന്നതു്; ഭൂതങ്ങളെയും മനുഷ്യൻെറ ഉത്തമൎണ്ണരുടെ കൂട്ടത്തിൽ ഉൾപ്പെടുത്തുന്നു ഈ ഗ്രന്ഥങ്ങൾ. ഉത്തമൎണ്ണരുടെ എണ്ണത്തിനു കണക്കില്ല എന്നു നാം നേരത്തെ കണ്ടു; എങ്കിലും ചുരുങ്ങിയതു് അഞ്ചോ, നാലോ, മൂന്നോ ആണു്. ആ കടങ്ങൾ വീട്ടാനുള്ള വഴികളും ആചാൎയ്യന്മാർ നിശ്ചയിച്ചിട്ടുണ്ടു്. ഹോമംകൊണ്ടു് ദേവന്മാരോടും, അധ്യയനാധ്യാപനങ്ങൾകൊണ്ടു് ഋഷികളോടും, തൎപ്പണംകൊണ്ടു് പിതൃക്കളോടും, അതിഥിപൂജനംകൊണ്ടു് മനുഷ്യരോടും, ഭൂതബലികൊണ്ടു് ഭൂതങ്ങളോടും ഉള്ള ഋണങ്ങളിൽനിന്നും മോചനം നേടാം. ഈ ഋണമോചനംകൊണ്ടു് നാം സമ്പന്നരാവുകയാണു ചെയ്യുന്നതു്, നിർധ

നരാവുകയല്ല. കടം വീട്ടലും കടമ നടത്തലു മാണ്ʼ ലോകജീവിതം.

മേൽപറഞ്ഞവയിൽ ഋഷിഋണമോചന ത്തെക്കുറിച്ചാണ്ʼ ഇവിടെ കുറച്ചൊന്നു ചിന്തി ക്കാൻ തുനിയുന്നതു്. ഋഷികൾ തങ്ങളുടെ തീവ്ര തപസ്സുകൊണ്ടു സമ്പാദിച്ച അനുഭൂതികൾ രേഖ പ്പെടുത്തിവെച്ചു. ശിഷ്യപ്രശിഷ്യപരമ്പരയാ ആ ജ്ഞാനസമ്പത്തിന്ʼ നാം അവകാശികളാ യിത്തീരുന്നു. അവർ നമുക്കുവേണ്ടി ചെയ്തുവെച്ച അതുല്യവും അനശ്വരവും ആയ ആ ഔദാര്യത്തി ന്ʼ നാമെങ്ങനെയാണ്ʼ പ്രത്യുപകാരം ചെയ്യുക? അവ നാം സ്വായത്തമാക്കുകയും, സ്വാനുഭവ ത്തിൽക്കൂടി ആവുമെങ്കിൽ അവയെ പൊലി പ്പിച്ച്ʼ വരുന്ന തലമുറയ്ക്കു് കൈയ്ʼമാറുകയും ചെയ്താൽ നാം ഋണമുക്തരായി. തദ്വാരാ ഋഷി കൾ തൃപ്തരാകുന്നു, നാം മുക്തരാകുന്നു, പിൻഗാമി കൾ സമ്പന്നരാകുന്നു.

മനുഷ്യജീവിതം ഒരു യാദൃച്ഛികസംഭവ മല്ലെന്നും അതിന്ʼ ഒരു പരമലക്ഷ്യം ഉണ്ടെന്നും ആ ലക്ഷ്യപ്രാപ്തിയാണ്ʼ ജന്മത്തെ സഫല മാക്കിച്ചെയ്യുന്നതു് എന്നും ആപ്തന്മാർ കണ്ടെത്തി. ജഡപ്രകൃതിയുടെ വെറുമൊരു ക്രീഡോപകരണ മാണ്ʼ നാമെന്നു സമ്മതിക്കാൻ നമ്മുടെ പരി മിതബുദ്ധിയും സന്നദ്ധമല്ല. ജീവിതത്തിന്ʼ ഒരു ലക്ഷ്യമുണ്ടെങ്കിൽ അതു നേടണം; അതു നേടാൻ ഉതകുമാറു് ജീവിതത്തെ ക്രമപ്പെടു ത്തണം. ഐഹികജീവിതം ജീവിതപരമ്പര യുടെ പരിമിതമായ ഒരു പാശ്വവീക്ഷണം മാത്ര മാണ്ʼ. പൂർവ്വജന്മമാകുന്ന പശ്ചാത്തലത്തി ന്റേയും ഭവിഷ്യജ്ജന്മമാകുന്ന പരമലക്ഷ്യത്തി ന്റെയും മധ്യവത്തിയായ അവസ്ഥാവിശേഷ മാണ്ʼ ഐഹികജീവിതം. പൂർവ്വജന്മകൃതമായ കർമ്മമാണ്ʼ ഇജ്ജന്മത്തിനു കാരണം. ജീവൻ സ്വപ്രാരബ്ധകർമ്മാനുഭവത്തിനനുകൂലമായ ചുററു പാടിൽ വന്നു പിറക്കുന്നു. മാതാപിതാക്കന്മാർ സച്ചരിതരായാൽ അവരുടെ സന്തതികളായി വന്നു പിറക്കുന്ന ജീവന്മാർ അതിന്നനുരൂപരാ യിരിക്കും. അങ്ങനെ ഒരു ശിശുവിന്റെ ജനന ത്തിന്ʼ ആ ജീവന്റെ കർമ്മവും മാതാപിതാക്ക ന്മാരുടെ കർമ്മവും അനുകൂലമാവണം. എന്നു വരുമ്പോൾ മക്കളുടെ ഭാവി രൂപപ്പെടുത്തുന്ന തിൽ മാതാപിതാക്കന്മാരുടെ പങ്കു വളരെ ഭാരിച്ചതാണ്ʼ; അതിന്റെ ഉത്തരവാദിത്വം ഒട്ടു മുക്കാലും അവർക്കാണെന്നുതന്നെ കരുതാം. പൂർവ്വ ജന്മഫലമാണ്ʼ ഇജ്ജന്മമെങ്കിൽ ഇവിടത്തെ കർമ്മങ്ങൾകൊണ്ടു് ഐഹികവും പാരലൗകിക വുമായ കർമ്മങ്ങളെ നിയന്ത്രിക്കുകയും ഉദ്ദിഷ്ട മാർഗ്ഗത്തിൽക്കൂടി നയിക്കുകയും ചെയ്യാമല്ലൊ. ഈ മാർഗ്ഗദർശനത്തിന്റെയും നിയന്ത്രണത്തി ന്റെയും ഭൂരിഭാരവും മാതാപിതാക്കന്മാർക്കാണ്ʼ. അതിനാൽ ലാഘവബുദ്ധിയോടെ ഏറെറടു ക്കേണ്ടതല്ല കുടുംബധർമ്മം; സ്വാർത്ഥത്തിനുവേണ്ടി ഉപയോഗിക്കേണ്ടതല്ല ഗൃഹമേധിധർമ്മം. പിതൃ ക്കളോടുള്ള ഋണം വീട്ടുന്നതിനും കുടുംബത്തി ന്റെ പാരമ്പര്യം പുലർത്തുന്നതിനും സമുദായ ത്തിന്റെ സുസ്ഥിതിക്കും ഉത്തമപൗരന്മാർ വള ർന്നുവരേണ്ടതുണ്ടു്. ഈ ആവശ്യങ്ങൾ നിറവേററു ന്നതിന്ʼ അന്വേഷ്യമായ ധർമ്മകർമ്മങ്ങളാണ്ʼ ഗൃഹസ്ഥന്റെ കർത്തവ്യങ്ങൾ. ലോകജീവിതം അനിത്യമെന്നും അസുഖമെന്നും വിശ്വസിക്കു കയും കൺമുമ്പിൽ കണ്ടുകൊണ്ടിരിക്കുകയും ചെയ്കെ, ഇമ്മാതിരി ദുരിതങ്ങളനുഭവിക്കാൻ, സ്വാർത്ഥമാത്രപ്രേരിതരായി മററു ജീവന്മാർക്കു് ഇടവരുത്തുന്നതു് സാഹസമല്ലേ ! വീണ്ടും ജനനീജഠരശയനത്തിന്ʼ സമ്മതമുണ്ടോ എന്നു നമ്മോടു ചോദിച്ചാൽ ആക്കുമതിനു സ്വമേധയാ സമ്മതമുണ്ടാകുമെന്നു തോന്നുന്നില്ല. അങ്ങനെ യിരിക്കെ, മററു ജീവന്മാരെ അതിന്ʼ നിർബ്ബദ്ധ രാക്കുന്നതു് വളരെ ആലോചിച്ചു ചെയ്യേണ്ട കൃത്യമല്ലേ? അതിനാൽ ശാസ്ത്രം ധർമ്മാവിരുദ്ധ മായ കാമഭോഗമേ അനുവദിക്കുന്നുള്ളൂ. വംശ ത്തിന്റെ സുസ്ഥിതിക്കു് ആവശ്യമുള്ളത്രയും – അതിന്ʼ ഒന്നു മതിയാകും – വേണ്ടതുപോലെ വളർത്തിക്കൊണ്ടുവരാൻ കഴിയുന്നത്രയും മാത്രമേ സന്താനങ്ങളെ സമ്പാദിക്കാവൂ. അല്ലാതെ യുള്ള പ്രവൃത്തി തങ്ങളോടും സന്താനങ്ങ ളോടും സമുദായത്തോടും ചെയ്യുന്ന അനീതിയാ കുന്നു. അതിനാൽ ശാസ്ത്രം ഗർഭാധാനത്തെ ഒരു വൈദികസംസ്കാരമായിട്ടാണ്ʼ കരുതുന്നതു്. മന്ത്രോച്ചാരണപൂർവ്വം പവിത്രചിന്തയോടെ അനുഷ്ഠിക്കേണ്ട ഒരു സംസ്കാരമാണതു്.

ജാതകർമ്മം, നാമകരണം, ചൗഡം, എന്നീ സംസ്കാരങ്ങൾ യഥാകാലം അനുഷ്ഠിക്കേണ്ടതാ കുന്നു. ശിശുവിന്റെ ആദ്യത്തെ ഗുരു അമ്മ യാണ്ʼ. അമ്മയുടെ മടിയിൽ കിടന്നാണ്ʼ

ശിശു ജീവിതത്തിലെ ആദ്യപാഠങ്ങരം പഠിക്കു ന്നതു്. അന്നു ലഭിക്കുന്ന സംസ്കാരങ്ങളായിരിക്കും ഭാവിജീവിതത്തിൻെറ അടിയൊഴുക്കുകരം. ആ സംസ്കാരങ്ങരം ശോഭനങ്ങളായിരിക്കാൻ മാതാ പിതാക്കന്മാർ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. ആ മുദ്രകരം മായാതെ തുടരും. ശിശുവിൻെറ ഔപചാരികമായ വിദ്യാഭ്യാസം ആരംഭിക്കു ന്നതു് ഉപനയനത്തോടുകൂടിയാണ്.

ജീവിതമാകുന്ന സൗധത്തിൻെറ അടിത്തറ യാണു വിദ്യാഭ്യാസം. അതിൻെറ ഉറപ്പിനെ അനുസരിച്ചിരിക്കും വ്യക്തിയുടെ ഭാവി. വിദ്യാ ഭ്യാസത്തിൽ, മാതാപിതാക്കന്മാർ, ആചാര്യൻ, വിദ്യാർത്ഥി എന്നിങ്ങനെ മൂന്നു മുഖ്യഘടകങ്ങ ളുണ്ടു്. ശിശുവിൻെറ ഉപബോധമനസ്സിലെ അന്തർധാരകരം മാതാപിതാക്കന്മാരിൽനിന്നും ലഭിക്കുന്നു. ആചാര്യൻ ശിഷ്യൻെറ ബുദ്ധിക്കു തെളിവു നൽകുന്നു; ആചാരമര്യാദകരം മാതൃകാ പുരസ്സരം പരിശീലിപ്പിക്കുന്നു. ശിഷ്യൻ തൻെറ അർത്ഥിത്വവും സാമർത്ഥ്യവും അനുസരിച്ചു് ഭാവിജീവിതത്തിനു വേണ്ടവ സമ്പാദിക്കുന്നു.

വർണ്ണാശ്രമവ്യവസ്ഥിതിയിൽ അധിഷ്ഠിത മായിരുന്ന പുരാതനഭാരതത്തിൽ ഓരോ വർണ്ണിക്കും വിദ്യാരംഭത്തിനു് ഓരോ പ്രായമാണു നിശ്ചയിച്ചിരുന്നതു്; ഗർഭംമുതൽ എട്ടു്, പതി നൊന്നു്, പന്ത്രണ്ടു്, എന്നീ വയസ്സിലാണു് യഥാക്രമം ബ്രാഹ്മണക്ഷത്രിയവൈശ്യന്മാർക്കു് ഉപനയനം വിധിച്ചിട്ടുള്ളതു്. വിദ്യാവർച്ചസ്സു വേണമെന്നുള്ള വിപ്രബാലനു് അഞ്ചാം വയ സ്സിലും ഉപനയനം നടത്താവുന്നതാണ്. ഇക്കാ ലത്തു് വർണ്ണവിഭാഗം ലുപ്തപ്രചാരമാകയാലും സകലർക്കും ഉത്തമവർണ്ണീയരാവാൻ ആഗ്രഹം തോന്നാമെന്നുള്ളതുകൊണ്ടും ജനിക്കുമ്പോരം അന്തണശിശുവും ശൂദ്രനായതുകൊണ്ടും വർണ്ണോ ത്കർഷം സംഭവിക്കുന്നതു് സംസ്കാരം മൂലമായ തുകൊണ്ടും വിപ്രബാലൻെറ വിദ്യാഭ്യാസ പദ്ധതി നമുക്കൊന്നു നോക്കാം.

സമഗ്രജീവിതത്തെയും കണക്കിലെടുത്തു കൊണ്ടുള്ള ഒരു പദ്ധതിയാണു് പൗരാണികർ രൂപപ്പെടുത്തിയതു്. ജീവിതത്തിനു് ഒരു ലക്ഷ്യം നിശ്ചയിച്ചു; അതിൽ എത്തിച്ചേരാൻ സഹാ യിക്കുമാറു് ജീവിതത്തെ വിഭജിക്കുകയും ചിട്ട പ്പെടുത്തുകയും ചെയ്തു. എന്താണു് ജീവിത ലക്ഷ്യം? ആത്മസാക്ഷാത്കാരം. ഇതരപ്രാണി കരംക്കു് അസാദ്ധ്യവും മനുഷ്യമാത്രസാദ്ധ്യവു മായ ഒരു ലക്ഷ്യമാണു് ആത്മജ്ഞാനം. ഇതര ജീവികളെ സൃഷ്ടിച്ചിട്ടൊന്നും തൃപ്തനാകാതി രുന്ന ബ്രഹ്മാവു് മനുഷ്യനെ സൃഷ്ടിച്ചുകഴിഞ്ഞ പ്പോരം സന്തുഷ്ടനായി; കാരണം, അവനു ബ്രഹ്മാവലോകനസമർത്ഥമായ ധിഷണയു ണ്ടെന്നു കണ്ടു. അറിയേണ്ടതായി രണ്ടു വിദ്യക ളുണ്ടു്, പരയെന്നും അപരയെന്നും; അവയിൽ വേദവേദാംഗാദി വിദ്യ അപരയാണു്; അക്ഷ രമായ ആത്മദർശനമാണു് പരവിദ്യ, എന്നു് ഉപനിഷത്തു് പ്രസ്താവിക്കുന്നു. അപരോക്ഷാനു ഭവത്തിൽനിന്നന്യമായതൊക്കെ അപരയായി ട്ടാണു് ഉപനിഷത്തു് എണ്ണുന്നതു്. ആ ലക്ഷ്യ പ്രാപ്തിയാണു് വിദ്യാഭ്യാസത്തിൻെറ പരമ ഫലം; ഇതരലക്ഷ്യങ്ങളൊക്കെ ഇതിനനുകൂല മായിരിക്കണം.

ജാതകർമ്മാദിസംസ്കാരങ്ങളെല്ലാം ലഭിച്ചു് അർഹനും അർത്ഥിയുമായ ബാലനെ പിതാവു് ഗുരുവിനെ ഏല്പിക്കുന്നു. ആചാര്യൻ മാണവ കനെ ഗായത്രീമന്ത്രോപദേശപുരസ്സരം ഉപന യനം നടത്തി ശിഷ്യനായി സ്വീകരിക്കുന്നു; പിതാവുതന്നെ ഉപനയനസംസ്കാരം നടത്തിയ ശേഷം ഗുരുകുലത്തിൽ കൊണ്ടുപോകാറുമുണ്ടു്. ഗുരുകുലത്തിൽ ചെന്നാൽ ആദ്യമേ പഠിപ്പിക്കു ന്നതു് നിത്യകൃത്യങ്ങളാണു്. ഉറക്കം, ഉണരൽ, ശൗചം, സ്നാനം, സന്ധ്യാവന്ദനം, അഗ്നിപരി ചരണം, ആചാരം എന്നിവയാണു് ആദ്യത്തെ പ്രായോഗികപാഠങ്ങരം. ആചാര്യൻ ഉറങ്ങിയ തിനുശേഷമേ ശിഷ്യൻ ഉറങ്ങാവൂ; ആചാര്യൻ ഉണരുംമുമ്പേ ഉണരുകയും വേണം. എഴുനേ റ്റാൽ ദന്തധാവനാദി ശൗചകർമ്മങ്ങരം കഴിഞ്ഞു് കുളിക്കണം. കുളിച്ചു് ശുദ്ധനായി ദേവർഷി പിതൃതർപ്പണം നടത്തേണ്ടതാണു്; പിന്നീടു് തേവാരം, അഗ്നിപരിചരണം എന്നിവയും. ആചാര്യനു് ആവശ്യമുള്ള വെള്ളം, പൂവു്, കുശ എന്നിവ യഥാസമയം കൊണ്ടുവന്നുകൊടു ക്കണം. നിത്യവും പോയി ഭിക്ഷ എടുത്തുകൊണ്ടു വരുകയും വേണം.

പാഠം ആരംഭിക്കുമ്പോഴും അവസാനിക്കു മ്പോഴും ശിഷ്യൻ വ്യത്യസ്തപാണികരംകൊണ്ടു് (വലതു കൈയ്കൊണ്ടു വലതുപാദവും ഇടതു

കൈയ്കൊണ്ടു് ഇടതുപാദവും) ഗുരുവിൻെറ പാദാഭിവന്ദനം ചെയ്യണം. ലളിതമായ വേഷമേ ധരിക്കാവൂ. ആചാര്യൻെറ അനുവാദത്തോടെ, അംഗചാപല്യങ്ങളില്ലാതെ അടങ്ങി, കൂപ്പു കൈയോടെ മുമ്പിലിരിക്കാം. 'പാഠം ആരംഭിക്കൂ.' എന്നു് ആദ്യവും, 'നിൽത്താം' എന്നു് അവസാനവും ആചാര്യൻ നിർദ്ദേശിക്കും. പ്രണവോച്ചാരണപൂർവ്വം പാഠം ആരംഭിക്കുന്നു; അവസാനവും പ്രണവോച്ചാരണം ചെയ്യണം. വിനയവും അർത്ഥിത്വവും സാമർത്ഥ്യവും ശുശ്രൂഷയും ഉള്ള ശിഷ്യനു മാത്രമേ വിദ്യ ഉപദേശിക്കാവൂ. ആചാര്യൻ ഉപയോഗിക്കുന്ന ശയ്യാസനാദികൾ ശിഷ്യൻ ഉപയോഗിച്ചുകൂടാ. ഗുരു ഇരുന്നുകൊണ്ടു് എന്തെങ്കിലും ആജ്ഞാപിച്ചാൽ നിന്നുകൊണ്ടു വേണം ശിഷ്യൻ അതു സ്വീകരിക്കാൻ. ഗുരു നില്ക്കുകയാണെങ്കിൽ അടുത്തു ചെന്നും, നടന്നു വരുകയാണെങ്കിൽ അങ്ങോട്ടു ചെന്നും, ഓടുകയാണെങ്കിൽ പിന്നാലെ ഓടിച്ചെന്നും ആജ്ഞ സ്വീകരിക്കേണ്ടതാണു്. ഗുരുവിൻെറ കേവലനാമം, ഗുരുനാഥൻ എന്നോ ആശാൻ എന്നോ ഏതെങ്കിലും പൂജകപദം ചേർക്കാതെ, പരോക്ഷമായിപ്പോലും ഉച്ചരിക്കാൻ പാടില്ല. ഗുരുവിൻെറ ഗതിഭാഷിതങ്ങളെ അനുകരിക്കരുതു്. ഗുരുവിനെ ആരെങ്കിലും നിന്ദിച്ചാൽ അവിടെനിന്നു പോവുകയോ കാതു പൊത്തുകയോ ചെയ്യേണ്ടതാകുന്നു. ആചാര്യൻ, മാതാപിതാക്കന്മാർ, പൂർവ്വജന്മാർ ഇവരെ ഒരു കാലവും അനാദരിക്കരുതു്. വിദ്യാർത്ഥി മധു, മാംസം, ഗന്ധം, മാല്യം, ഭോഗം, അഭ്യംഗം, കാമക്രോധാദികൾ, ഹിംസ, നർത്തനം, ഗീതം മുതലായവയെല്ലാം വർജ്ജിക്കണം. ശുദ്ധവും ലളിതവും ക്ലേശസഹനസമർത്ഥവുമായ ജീവിതമേ നയിക്കാവൂ. ഇപ്രകാരം അർഹനായ ശിഷ്യനെ ഗുരു വേദാംഗങ്ങളും വേദങ്ങളും വേദാന്തവും പഠിപ്പിക്കുന്നു.

വേദം, യജ്ഞവിദ്യ, ഉപനിഷത്തു് ഇവ പഠിപ്പിക്കുന്ന ആളെ ആചാര്യനെന്നു പറയുന്നു. ഉപജീവനത്തിനുവേണ്ടി വേദാംഗമോ വേദഭാഗമോ പഠിപ്പിക്കുന്ന ആൾ ഉപാദ്ധ്യായൻ. നിഷേകാദിസംസ്കാരങ്ങൾ യഥാവിധി നടത്തി വളർത്തിക്കൊണ്ടു വരുന്ന ആൾ ഗുരുവും. മാതാപിതാക്കന്മാരിൽനിന്നുള്ള ജന്മത്തെ 'സംഭൂതി' എന്നാണു പറയുന്നതു്. വേദപാരഗനായ ആചാര്യൻ ഗായത്ര്യാദ്യുപദേശംകൊണ്ടു് നല്കുന്ന ജന്മമാണു് നിത്യവും യഥാർത്ഥവുമായ ജന്മം. വേദോപദേശം ചെയ്കയും ധർമ്മാചരണം ശീലിപ്പിക്കുകയും ചെയ്യുന്ന ആൾ ബാലനായാലും പിതൃസമനാണു്; ശിഷ്യൻ വൃദ്ധനായാലും പുത്രതുല്യനമാണു്. അംഗിരസ്സിൻെറ കുലത്തിൽ പിറന്ന ഒരു ബാലർഷി, പിതൃവ്യന്മാരെയും ജ്യേഷ്ഠന്മാരെയും ശിഷ്യന്മാരായി സ്വീകരിക്കുകയും അവരെ 'പുത്രന്മാരേ,' എന്നു വിളിക്കുകയും ചെയ്തു. ഇതു കേട്ടു്, വയോവൃദ്ധരായ ശിഷ്യന്മാർക്കു് കോപം വന്നു; അവർ ദേവന്മാരോടു് പരാതി ബോധിപ്പിച്ചു. ശിശുപ്രായനായ ഗുരു ചെയ്തതു് ശരിയാണെന്നു ദേവന്മാർ വിധിച്ചു. അജ്ഞനെയാണു് ബാലനെന്നു് ശാസ്ത്രങ്ങൾ പറയുന്നതു്; ജ്ഞാനിയെ പിതാവെന്നും പറയുന്നു.

മൂന്നു വേദങ്ങളും അഭ്യസിക്കണമെങ്കിൽ മുപ്പത്തിയാറുകൊല്ലം ഗുരുകുലവാസം ചെയ്യണം. വിദ്യാർത്ഥികൾ നൈഷ്ഠികബ്രഹ്മചാരികളെന്നും ഉപകുർവ്വാണരെന്നും രണ്ടു കൂട്ടരുണ്ടു്. നൈഷ്ഠികൻ യാവജ്ജീവം ഗുരുശുശ്രൂഷണവും ചെയ്തുകൊണ്ടു് ഗുരുകുലത്തിൽതന്നെ പാർക്കുന്നു. ഗുരു മരിച്ചാൽ ഗുരുപത്നിയെയോ ഗുരുപുത്രനെയോ സപിണ്ഡരെയോ പരിചരിച്ചുകൊണ്ടു ജീവിതം നയിക്കുന്നു. അവരാരുമില്ലെങ്കിൽ ഗുരുവിൻെറ ഹോമാഗ്നിയും പരിചരിച്ചു് ജീവിക്കുന്നു. അദ്ധ്യയനം കഴിഞ്ഞു തപസ്സിനു പോകും ചിലർ. ഉപകുർവ്വാണനാകട്ടെ അദ്ധ്യയനത്തിൻെറ അവസാനത്തെ കുറിക്കുന്ന സമാവർത്തനസ്നാനം നടത്തി യഥാശക്തി ഗുരുവിനു ദക്ഷിണയും നൽകി സ്വഗൃഹത്തിലേയ്ക്കു മടങ്ങുന്നു. ഇപ്രകാരം അധീതവിദ്യനും വ്രതസ്നാതനുമായ ശിഷ്യനു് ഗുരു നല്കുന്ന ഒരനുശാസനം തൈത്തിരീയോപനിഷത്തിൽ കാണാം: 'വത്സ, സത്യമേ പറയാവൂ; ധർമ്മമായതേ ചെയ്യാവൂ. വേദാദ്ധ്യയനം മുടക്കരുതു്. ഗുരുവിനു ദക്ഷിണ നൽകി, ഗൃഹത്തിൽ മടങ്ങിയെത്തി അനുരൂപയായ കന്യകയെ വേട്ടു കുലപാരമ്പര്യം നിലനിർത്തുക. ഒരു കാലവും അനൃതം ബാധിക്കാതെ സൂക്ഷിച്ചുകൊള്ളണം. ധർമ്മാനുഷ്ഠാനത്തിനു് ഒരു വീഴ്ചയും വരുത്തരുതു്. ആത്മരക്ഷാകരങ്ങളും മംഗളകരങ്ങളുമായ കർമ്മങ്ങളിൽ ഏർപ്പെടണം. അദ്ധ്യയനാദ്ധ്യാപനങ്ങൾ തുടർന്നുകൊണ്ടുപോകണം. ദേവപൂജയും പിതൃപൂജയും യഥാവിധി അനുഷ്ഠി

ക്കണം. അമ്മയേയും അച്ഛനേയും ആചാര്യനേയും അതിഥിയേയും ഈശ്വരരൂപികളായിട്ടു കണ്ടുകൊള്ളേണ്ടതാകുന്നു. ഞങ്ങളുടെ ജീവിതത്തിലെ ശോഭനങ്ങളായ കാര്യങ്ങളെ മാത്രമേ പകർത്താവൂ, മററുള്ളവയെ അനുകരിക്കരുതു്. വിശിഷ്ടന്മാരായ ബ്രാഹ്മണർ വന്നാൽ അവരെ സ്വാഗതം ചെയ്തു ശുശ്രൂഷിക്കണം. ശ്രദ്ധയോടും സൗമനസ്യത്തോടും ആദരവോടുംകൂടി, മന്ത്രപൂർവ്വം വേണം ദാനം ചെയ്യാൻ. നിനക്കു് കർമ്മത്തിലോ ആചാരത്തിലോ എന്തെങ്കിലും സംശയം ജനിക്കുന്ന പക്ഷം നിന്റെ നാട്ടിലുള്ള ജ്ഞാനികളും ശാന്തരും ആചാരനിഷ്ഠരുമായ ബ്രാഹ്മണർ എപ്രകാരം പ്രവർത്തിക്കുന്നുവോ, എപ്രകാരം ഉപദേശിക്കുന്നുവോ, അപ്രകാരം പ്രവർത്തിക്കുക. ഇതാണു് ഞങ്ങളുടെ ആജ്ഞ, ഞങ്ങളുടെ ഉപദേശം, വേദരഹസ്യം, ഈശ്വരശാസനം.'

ഇപ്രകാരം അനുശാസനവും സ്വീകരിച്ചു് ഗുരുദക്ഷിണയും നൽകി വന്ദിച്ചു് ഗുരുവിന്റെ അനുവാദത്തോടെ വിദ്യാർത്ഥി സ്വഗൃഹത്തിലേയ്ക്കു മടങ്ങുന്നു.

പുരാതനഭാരതത്തിലെ വിദ്യാഭ്യാസത്തിന്റെ ഒരേകദേശരൂപം നമുക്കിവിടെ കിട്ടുന്നു. വിദ്യാർത്ഥിക്കു് മാതാപിതാക്കന്മാരോടും ഗുരുവിനോടും ഉണ്ടായിരിക്കേണ്ട മനോഭാവം, ആചാരമര്യാദകൾ മുതലായവയുടെ ഒരു സാമാന്യരൂപം ഇതിൽ കാണാം. ഈ പൗരാണിക കാര്യങ്ങളും പറഞ്ഞുകൊണ്ടിരുന്നിട്ടെന്തു പ്രയോജനം എന്നു ചോദിക്കുന്നവരുണ്ടാകാം. ഇതത്രപുരാതനമൊന്നുമല്ല, സമീപഭൂതകാലംവരെ, വിദ്യാഭ്യാസം സർക്കാരിന്റെ കുത്തകയാക്കുന്നതുവരെ, നിലവിലുണ്ടായിരുന്നു. പിന്നെ, പഴയതിൽനിന്നാണല്ലൊ പുതിയതുണ്ടാകുന്നതു്; പുതിയതു പഴകുകയും ചെയ്യും. പഴയതു പുതിയരൂപത്തിൽ വീണ്ടും രൂപമെടുത്തെന്നും വരാം. വിദ്യാഭ്യാസത്തെക്കുറിച്ചു് ചിന്തകന്മാരൊക്കെ ആലോചനാമഗ്നരായിരിക്കുന്ന ഇക്കാലത്തു് പുരാതനഭാരതീയസമ്പ്രദായം അനുസ്മരിക്കുന്നതു് അസ്ഥാനത്താവുകയില്ല. വിദ്യാഭ്യാസത്തിന്റെ പ്രയോജനം പുരുഷാർത്ഥപ്രാപ്തിയാണെങ്കിൽ, കേവലമായ അർത്ഥകാമസമ്പാദനമല്ലെങ്കിൽ, പൂർവ്വികന്മാരുടെ ആചാരവിചാരങ്ങൾ നമുക്കിന്നും മാർഗ്ഗദർശകങ്ങളാണു്. ആദർശത്തിനു മാററമില്ലെങ്കിൽ രീതിക്കും മൗലികമായ മാററമൊന്നും വരുകയില്ല. ഗുരുശിഷ്യബന്ധം സർവ്വോത്കൃഷ്ടമായി നിലകൊള്ളുന്ന ഒരു വിദ്യാഭ്യാസപദ്ധതിയിൽ മാത്രമേ ഉത്തമവിദ്യ വിളയുകയുള്ളു. ആ വിധത്തിൽ വിദ്യ നേടിയവൻ തന്റെ കടങ്ങൾ വീട്ടുന്നതിനും കടമകൾ നിർവ്വഹിക്കുന്നതിനും, അതായതു് സമുദായത്തിലെ തന്റെ കർത്തവ്യം യഥായോഗ്യം നിർവ്വഹിക്കുന്നതിനു്, സർവ്വഥാ സമർത്ഥനായിത്തീരുന്നു.

---

# ജഗത്കാരണാന്വേഷണം

പണ്ഡിററു് സി. രാമകൃഷ്ണൻനായർ

എന്തു കണ്ടാലും, ഇതെന്താണു് ? ഇതെങ്ങനെയുണ്ടായി ? എവിടെ നിന്നുണ്ടായി ? ആരുണ്ടാക്കി ? ഇങ്ങനെ ഒരന്വേഷണം ആർക്കുമുണ്ടാകാം. എല്ലാ ജംഗമവസ്തുക്കളുടെയും സ്ഥാവരവസ്തുക്കളുടെയും, സചേതനങ്ങളുടെയും അചേതനങ്ങളുടെയും എന്നുവേണ്ട, ഇക്കാണുന്ന പ്രപഞ്ചത്തിന്റെ മുഴുവനും ഉത്പത്തി എവിടെ നിന്നാണെന്നും മററും പണ്ടും പലരും ആരാഞ്ഞു. വർഷസഹസ്രങ്ങളായി ഈ ചിന്ത മനുഷ്യഹൃദയങ്ങളിൽ കുടികൊണ്ടിരുന്നതായി തെളിവുകളുണ്ടു്.

ഋഗ്വേദത്തിലെ 'നാസദീയസൂക്ത'ങ്ങളിൽ,

ഇയം വിസൃഷ്ടിർയത ആബഭൂവ
യദി വാ ദധേ യദി വാ ന
യോ അസ്യാദ്ധ്യക്ഷഃ പരമേ വ്യോമൻ
സോ അംഗ വേദ യദി വാ ന വേദ.

എന്നു കാണുന്നു. ഈ സൂക്തത്തിൻെറ താത്പര്യം, 'ഈ സൃഷ്ടി എവിടെ നിന്നുണ്ടായി, അഥവാ ഇതു സൃഷ്ടിക്കപ്പെട്ടുവോ, ഇല്ലയോ, എന്നുള്ളതിനെ പരമാകാശത്തിലുള്ള ജഗത്തിൻെറ അദ്ധ്യക്ഷനു് ഒരുവനു മാത്രമേ അറിയാൻ കഴിയൂ. അഥവാ അവനും അറിയാൻ കഴികയില്ല.' (ആരാണു് പറയുവാൻ സമത്ഥൻ? എന്നു സാരം.) ഇതിൽനിന്നു് ഈ ചിന്തയുടെ പഴക്കം എത്രമാത്രമെന്നു് ഊഹിക്കാം. ഭാരതീയരുടെ പ്രാചീനദശ്നങ്ങളെല്ലാം ഈ ചിന്തയിൽക്കൂടി വളരെയധികം പുരോഗമിച്ചവയാണു്. ഓരോ ദശ്നകാരന്മാരും ഓരോ തരത്തിൽ അതിനു സമാധാനം കണ്ടിട്ടുണ്ടു്.

അവരുടെ ഗതി എങ്ങനെയെന്നു ഗ്രഹിച്ചിരിക്കുന്നതു് നമുക്കു് ഉപകാരപ്രദമാകുന്നു.

## ചാവ്വാകന്മാർ

ഈ പ്രപഞ്ചം എവിടെനിന്നും വന്നതുമല്ല, എങ്ങോട്ടും പോകുന്നുമില്ല. ഇതിൻെറ സ്വഭാവം ഇതൊക്കെത്തന്നെയാണു്, എന്നു സ്വഭാവവാദികളായ ചാവ്വാകന്മാർ തീരുമാനിച്ചു.

സ്വഭാവമേകേ കവയോ വദന്തി
കാലം തഥാന്യേ പരിമുഹ്യമാനാഃ.
(ശ്വേതാശ്വതരം. അ. 6. ശ്ലോ: 1)

എന്ന ഉപനിഷദ്വാക്യങ്ങൾ അതിനേയാണു സൂചിപ്പിക്കുന്നതു് – ചാവ്വാകദശ്നം ഈ ചിന്തയിന്മേൽ പടുത്തുയത്തിയതാണു്.

## നൈയ്യായികന്മാർ

പ്രപഞ്ചത്തിനു് ഉപാദാനകാരണം പരമാണുക്കളും നിമിത്തകാരണം ഈശ്വരനുമാണു്, എന്നു് ഉത്പത്തിവാദികളായ നൈയ്യായികന്മാർ ഉറപ്പിച്ചു.

## ബൗദ്ധന്മാർ

ശൂന്യത്തിൽനിന്നാണു പ്രപഞ്ചമുണ്ടായതു്, അതുകൊണ്ടു് പ്രപഞ്ചത്തിനു കാരണം ശൂന്യമാണു് എന്നാണു് ബൗദ്ധന്മാരുടെ മതം. അങ്ങനെ അവർ ശൂന്യവാദികളായി.

## സാംഖ്യന്മാരും യോഗികളും

പ്രകൃതിയെന്നും പുരുഷനെന്നും രണ്ടു നിത്യവസ്തുക്കളുണ്ടു്; അവയുടെ സംയോഗംനിമിത്തം പ്രകൃതി പ്രപഞ്ചരൂപേണ പരിണമിക്കുകയാണു്, എന്നു് പരിണാമവാദികളായ സാംഖ്യന്മാരും യോഗികളും നിണ്ണയിച്ചു.

## പൗരാണികന്മാർ

എല്ലാം ഈശ്വരേച്ഛകൊണ്ടു സംഭവിക്കുന്നു. അതിനാൽ ഈശ്വരേച്ഛതന്നെയാണു് പ്രപഞ്ചോത്പത്തിക്കു കാരണം, (ഇച്ഛാമാത്രം പ്രഭോഃ സൃഷ്ടിഃ, എന്നുണ്ടല്ലോ.) എന്നു പൗരാണികന്മാർ വിശ്വസിച്ചു.

## മീമാംസകന്മാർ

കമ്മമാണു പ്രപഞ്ചകാരണം, എന്നാണു മീമാംസകന്മാരുടെ സിദ്ധാന്തം. ഇവക്കെല്ലാം പലതരം യുക്തികൾ പറയാനുണ്ടു്.

ഇവരുടെ അഭിപ്രായങ്ങൾക്കു് ഐകരൂപ്യമില്ലെന്നു നാം കണ്ടു. അദ്വൈതവേദാന്തി ഈ പക്ഷങ്ങളെ എല്ലാം ഖണ്ഡിക്കുന്നു. എങ്ങനെയെന്നാൽ: ഇന്ദ്രിയപ്രത്യക്ഷത്തെമാത്രം അവലംബിച്ചു നില്ക്കുന്ന ചാവ്വാകൻെറ അഭിപ്രായം ജിജ്ഞാസയെ ശമിപ്പിക്കുകയില്ല. ക്ലാസ്സിൽ ഹാജരാകാതെയിരുന്ന കുട്ടിയോടു്, 'നീ എന്താണു് ഇന്നലെ വരാഞ്ഞതു്?' എന്നു് അദ്ധ്യാപകൻ ചോദിച്ചാൽ 'ഞാൻ ഇന്നലെ വന്നില്ല.' എന്നു് ഉത്തരം പറയാറുണ്ടു്. കാര്യ്യമേ പറഞ്ഞുള്ളു; കാരണം പറഞ്ഞില്ല. അതുപോലെ, കേവലം ജന്തുസാധാരണമായ അനുഭവംമാത്രമേ പ്രപഞ്ചത്തെപ്പററി ചാവ്വാകനുള്ളു. ആ അനുഭവം കൊണ്ടു തൃപ്തിയാകാത്ത ആളാണു് ചോദിക്കുന്നതു്, ഈ പ്രപഞ്ചം എങ്ങനെ ഉണ്ടായി, എന്നു്. 'ഇങ്ങനെയൊക്കെയുള്ളതാണീ പ്രപഞ്ചം.' എന്ന ഉത്തരം യുക്തിയുക്തമല്ല; കേവലം ബാലിശമാണു്. പ്രാകൃതമായ ഈ ഉത്തരം നമുക്കു സ്വീകരിക്കുവാൻ വയ്യ.

നൈയ്യായികൻെറ വാദവും സ്വീകാര്യമല്ല. എന്തെന്നാൽ, കുടത്തിൻെറ ഉപാദാനകാരണം മണ്ണാണു്; മോതിരത്തിൻെറ ഉപാദാനകാരണം സ്വണ്ണവും. ഇവയുടെ നിമിത്തകാരണം കുശവനും തട്ടാനുമാണു്. അതുപോലെ ഈ പ്രപഞ്ചത്തിൻെറ ഉപാദാനകാരണം നിരവയവങ്ങളായ പരമാണുക്കളാണെന്നു നൈയ്യായികന്മാർ (താക്കികന്മാർ) പറയുന്നു. കാരണത്തിൻെറ ഗുണം (സ്വഭാവം) അനുസരിച്ചേ കാര്യമിരി

ങ്കകയുള്ളു എന്നും കൂടി അവർ പറയുന്നുണ്ട്. പൂജ്യം എത്ര കൂടിയാലും ഒരു സംഖ്യയാകുക യില്ലല്ലൊ. അതുപോലെ നിരവയവങ്ങളായ പരമാണുക്കളാൽ സാവയവപ്രപഞ്ചമുണ്ടാകാൻ ഇടയില്ല. അങ്ങനെ ന്യായദർശനകാരൻെറ സിദ്ധാന്തവും യുക്തിയുംതന്നെ അവരുടെ മത ത്തെ ഖണ്ഡിക്കുന്നു. പ്രപഞ്ചത്തിൻെറ നിമിത്ത കാരണം ഈശ്വരനാണെന്നവർ പറയുന്നു. ഈശ്വ രൻ അണുക്കളേക്കൊണ്ടു പ്രപഞ്ചമുണ്ടാക്കി എന്നു പറഞ്ഞാൽ ഈശ്വരനേയും അണുക്കളേയും വിഭിന്നമായി — വേറേ വേറെ — സ്വീകരി ച്ചിരിക്കുന്നു എന്നു കാണാം. അപ്പോൾ ദേശ കാലവസ്തുകൃതമായ പരിച്ഛേദം അവയ്ക്കുണ്ടാകും. അപ്പോൾ അനിത്യത്വവും തദ്ദ്വാരാ ശൂന്യത്വവും രണ്ടിനുമുണ്ടാകും. ഈ നിലയ്ക്കു് ഈശ്വരനും പരമാണുവും നിത്യമാണെന്ന നൈയ്യായിക സിദ്ധാന്തം തകരും. അതുകൊണ്ടു് ആ പക്ഷവും ഖണ്ഡിക്കപ്പെട്ടു.

എല്ലാം ശൂന്യമാണെന്നും അതാണു പ്രപഞ്ച ത്തിൻെറ കാരണമെന്നുമുള്ള ബൗദ്ധമതത്തെ 'കഥമസതഃ സജ്ജായതേ' എന്ന ശ്രുതിവാക്യം ഖണ്ഡിച്ചിട്ടുണ്ട്. അസത്തിൽനിന്നു സദ്ഭാവം (ഇല്ലായ്മയിൽ നിന്നു് ഉണ്ടാകൽ) സംഭവിക്കുന്നതെങ്ങനെ ? 'നാസതോ വിദ്യതേ ഭാവഃ' എന്ന ഗീതാവചനവും അതു തന്നെ പറയുന്നു. സുരേശ്വരാചാര്യർ തൻെറ വാർത്തി കത്തിൽ ശൂന്യവാദത്തെപ്പററി,

അഭാവോ യേന ഭാവേന ജ്ഞായതേ ശൂന്യവാദിനാ
തസ്യ ഭാവസ്യ സദ്ഭാവോ വദ കേന നിവാര്യതേ.

എന്നു ചോദിച്ചിട്ടുണ്ടു്. ശൂന്യഭാവത്തെ ഏതു ഭാവംകൊണ്ടാണോ അറിഞ്ഞതു് അതിൻെറ സദ്ഭാവത്തെ എങ്ങനെയാണു് നിഷേധിക്കുക? അങ്ങനെ നിഷേധിക്കാൻ കഴിയാത്ത അറിവു് ശൂന്യമല്ല എന്നുസാരം. അങ്ങനെ ശൂന്യവാദവും നിരാകരിക്കപ്പെട്ടു.

അടുത്തതു് സാംഖ്യനും യോഗിയുമാണല്ലൊ; പുരുഷൻ സചേതനനും നിർഗ്ഗുണനുമാണു്. ജഡസ്വരൂപയും സഗുണയുമായ പ്രകൃതിയോടു് ആ പുരുഷൻ എങ്ങനെ ചേരുമെന്നുള്ള ചോദ്യ ത്തിനു ശരിയായ സമാധാനം അവക്കു പറയാ നില്ല. എന്നു മാത്രമല്ല, പുരുഷനേയും പ്രകൃതി യേയും വിഭിന്നമായി അംഗീകരിച്ചിരിക്കുന്ന സ്ഥിതിക്കു് അവ രണ്ടും നിത്യമാണെന്നുള്ളതും ശരിയല്ല. അതിനാൽ ആ അഭിപ്രായവും അസാധുവാണു്.

ഈശ്വരൻ ആപ്തകാമനും പരിപൂർണ്ണനു മാണെന്നു് ആരും സമ്മതിക്കും. പൗരാണി കന്മാക്കും അതു സമ്മതമാണു്. അങ്ങനെയുള്ള ഈശ്വരനു് ഇച്ഛയുണ്ടായി എന്നു പറഞ്ഞാൽ അതു യുക്തിക്കു ചേരുന്നതല്ല. അതുകൊണ്ടു് ഈശ്വരേച്ഛയാണു ജഗത്സൃഷ്ടിക്കു കാരണമെന്ന പൗരാണികമതവും ഉപേക്ഷിക്കയേ ഗതിയുള്ളു.

മീമാംസകന്മാർ പറയുന്ന കമ്മം ജഡ മാണു്. കത്താവിനെ ആശ്രയിക്കാതെ കമ്മ മില്ല. ആ സ്ഥിതിക്കു് കത്താവിനെ അംഗീ കരിക്കാതെ, കമ്മം മാത്രമാണു് പ്രപഞ്ചകാര ണമെന്ന മീമാംസകമതവും യുക്തിസഹമല്ലെന്നു കണ്ടു് തള്ളുകയേ നിവൃത്തിയുള്ളു. അദ്വൈത വേദാന്തി പരമതങ്ങളെ ഖണ്ഡിക്കുന്നതു് ഇങ്ങനെയൊക്കെയാണു്.

എന്നാൽ ആ വേദാന്തി ജഗത്തിൻെറ കാരണത്തെപ്പററി എന്താണു പറയുന്നതെന്നു നോക്കാം. 'പ്രപഞ്ചത്തിനു ശരിയായ ഒരു കാരണമില്ല. അതുകൊണ്ടു് പ്രപഞ്ചം ഉണ്ടാ യതേ അല്ലേ. അഖണ്ഡപരിപൂർണ്ണസച്ചിദാനന്ദ സ്വരൂപമായ ബ്രഹ്മം ഒന്നു മാത്രമേയുള്ളു. ഈ പ്രപഞ്ചം സത്യമല്ല, മിഥ്യയാണു്.' ഇതു കേട്ടാൽ കേവലം ഭ്രാന്തു പറയുകയാണെന്നേ തോന്നുകയുള്ളു. എന്തെന്നാൽ, 'പ്രപഞ്ചം ഉണ്ടായ തല്ലെങ്കിൽ ഉണ്ടെന്നുള്ള തോന്നൽ എല്ലാവക്കു മുള്ളതിനാൽ അതിനെന്തു് സമാധാനം പറയും?' എന്ന ചോദ്യമുദിക്കുന്നു. ആ തോന്നൽ ജ്ഞാനസ്വരൂപമായ ബ്രഹ്മത്തിൽ വെറും കല്പി തമാണു്, എന്നത്രേ അതിനു സമാധാനം.

സമ്പൂർണ്ണകാരണാഭാവാദനുത്പന്നമിദം ജഗത്.

(പ്രപഞ്ചത്തിനു് ശരിയായ ഒരു കാരണ മില്ലായ്കയാൽ അതു് ഉണ്ടായതേ അല്ല.) എന്നാണു വേദാന്തസിദ്ധാന്തം. അദ്ധ്യാരോപ— അപവാദ — വ്യാമിശ്രദൃഷ്ടികളിൽക്കൂടി പ്രപ ഞ്ചത്തെപ്പററി ചച്ച് ചെയ്തു് മുമുക്ഷുക്കൾക്കു് അദ്വൈതബ്രഹ്മബോധമുണ്ടാക്കുവാൻ ആ വേദാ ന്തസിദ്ധാന്തം ഉപകരിച്ചിട്ടുണ്ടു്.

അദ്ധ്യാരോപാപവാദാഭ്യാം
നിഷ്പ്രപഞ്ചം പ്രപഞ്ച്യതേ.

(പ്രപഞ്ചമില്ലാത്ത അവസ്ഥയെ — ബ്രഹ്മത്തെ — യാണ് അദ്ധ്യാരോപാപവാദങ്ങൾ കൊണ്ടു വിസ്തരിച്ചുകാണിക്കുന്നതു്) എന്നു ശ്രുതിയും പറയുന്നു.

## പ്രപഞ്ചമിഥ്യാത്വം

ഒരിക്കൽ വാസ്തവമെന്നു തോന്നി, പിന്നീടു് അവാസ്തവമെന്നു മനസ്സിലാകുന്ന ഒന്നിനെ മിഥ്യയെന്നാണു പറയേണ്ടതു്. ആ മിഥ്യാവസ്തുവിനു കാരണം യഥാർത്ഥമല്ലാത്ത — ഭ്രാന്തിജന്യമായ — ജ്ഞാനമാണ്. സത്യമെന്നു പറയപ്പെടുന്നതു് അങ്ങനെയല്ല. സത്യം മാററമില്ലാത്തതാണ്. 'സത്യമിതി യദ്'രൂപേണ യന്നിശ്ചിതം തദ്'രൂപം ന വ്യഭിചരതി തത് സത്യം. (സത്യമെന്നാൽ ഏതെങ്കിലും ഒന്നു് ഒരു വിധത്തിൽ നിശ്ചിതമായാൽ ഒരിക്കലും ആ രൂപത്തിൽ നിന്നും മാറാത്തതും മാററാൻ അവകാശം വരാത്തതുമാണു്) എന്നു തൈത്തിരീയഭാഷ്യത്തിൽ പറഞ്ഞിരിക്കുന്നു.

* 'വാചാരംഭണം വികാരോ നാമധേയം മൃത്തികേത്യേവ സത്യം.' നിശ്ചയിച്ച സ്വരൂപത്തിൽനിന്നും മാറിക്കണ്ടാൽ അതിനെ അനൃതമെന്നു പറയും – അനൃതം വികാരമാകുന്നു. കുടം, കലം, ഈ ശബ്ദങ്ങൾ മണ്ണിൻെറ വ്യത്യസ്തരൂപങ്ങളെ കുറിക്കുന്നു. അവ അനൃതമാണ്, രണ്ടും മണ്ണു മാത്രമാണെന്നതു സത്യംതന്നെ. രൂപനാമങ്ങൾ കല്പിതങ്ങൾ എന്നർത്ഥം. ബ്രഹ്മം സത്യമാണു് എന്നു് ബ്രഹ്മത്തെ വികാരങ്ങളിൽ നിന്നു വേർതിരിക്കുന്നു. അതുകൊണ്ടു ബ്രഹ്മം കാരണമാണെന്നു വരുന്നു. ഈ ലക്ഷണമനുസരിച്ചു നോക്കിയാൽ പ്രപഞ്ചം മിഥ്യയാണെന്നു സമ്മതിക്കണം.

* ഛാന്ദോഗ്യം 6.1.4.

മിഥ്യാശബ്ദത്തിനർത്ഥം ഒരിക്കലും ഇല്ലാത്തതെന്നല്ല. അനിർവ്വചനീയമെന്നാണ്. എങ്ങനെയുള്ളതാണെന്നു പറയാൻ കഴിയാത്തതെന്നാണർത്ഥം. വന്ധ്യാപുത്രൻ, ശശവിഷാണം, ആകാശകുസുമം, ഗന്ധർവ്വനഗരം ഇവയിൽ ഒന്നിനേയും ആരും കണ്ടിട്ടില്ല. അവ ഇല്ലാത്തതുകൊണ്ടാണു് കാണാത്തതു്. ഇല്ലാത്തതിനെ അസത്തു് എന്നു പറയുന്നു. ഇല്ലാത്തതായിരുന്നെങ്കിൽ ഉള്ളതുപോലെ തോന്നുകയില്ല. ഈശ്വരനേപ്പോലെ എന്നുമുള്ളതാണു് സത്തു്. സത്താണെങ്കിൽ നശിക്കുകയുമില്ല. അപ്പോൾ ഈ പ്രപഞ്ചം സത്തുമല്ല, അസത്തുമല്ല. സല്ലക്ഷണവും അസല്ലക്ഷണവും (ഉള്ളതിൻെറ ലക്ഷണവും ഇല്ലാത്തതിൻെറ ലക്ഷണവും) ഒരിടത്തു് ഒന്നിച്ചു ചേർന്നിരിക്കുകയില്ല. ഇരിക്കുമായിരുന്നെങ്കിൽ സദസല്ലക്ഷണം എന്നു പറയാമായിരുന്നു. അങ്ങനെയല്ലാത്തതിനാൽ പ്രപഞ്ചം സദസല്ലക്ഷണവുമല്ല. അങ്ങനെ ശരിയായ ഒരു നിർവ്വചനം പറയുവാൻ നിവൃത്തിയില്ലാത്ത — സദസദ്വ്യതിരിക്തമായ — പ്രപഞ്ചത്തെ മിഥ്യ എന്നേ പറയാവൂ. 'മിഥ്യാ നാമാനിർവചനീയതാരൂപാ' എന്ന വാക്യം അങ്ങനെയുണ്ടായതാണു്.

---

ഈ ലോകം മായയാണു് എന്നു ഹിന്ദുക്കൾ പറയുമ്പോൾ ജനങ്ങൾ ഉടനെ ധരിക്കുന്നതു് ഇതു വെറും വ്യാമോഹം എന്നാണു്. ഈ ലോകം ഇല്ലാത്തതാണെന്നു് ബുദ്ധമതക്കാരിൽ ചിലർ സിദ്ധാന്തിച്ചിരുന്നു. ഈ പദം അവരുടെ കൈയ്യിൽക്കൂടി കടന്നുപോന്നു. അതുകൊണ്ടു് മുൻ പറഞ്ഞ അർത്ഥത്തിനു് അടിസ്ഥാനമില്ലാതില്ല. എന്നാൽ വേദാന്തത്തിൻെറ പരിണതമായ രൂപത്തിൽ മായ എന്നതു സങ്കല്പത്വമല്ല, വാസ്തവികത്വമല്ല, സിദ്ധാന്തവുമല്ല; അതൊരു കാര്യവിവരണമെന്നേ ഉള്ളൂ. നാമെന്തു്, നമുക്കു ചുററും കാണുന്നതെന്തു്, എന്നുള്ള സംഗതികളുടെ വിവരണം മാത്രം.

വിവേകാനന്ദസാഹിത്യസർവ്വസ്വം രണ്ടാംഭാഗം, പുറം 118.

# ശ്രീനാരദഭക്തിസൂത്രം

വൈശ്രവണത്തു് രാമൻനമ്പൂതിരി

ലോകവന്ദിതന്മാരായ മഹാത്മാക്കരംക്കെല്ലാം ഉപദേശംവഴി അഭയമരുളിയ പുണ്യാത്മാവാണു് ശ്രീ നാരദമഹഷി. നാരം ദദാതീതി നാരദഃ, എന്ന ശബ്ദവ്യുത്പത്തിയനുസരിച്ചു് ലോകത്തിന്നു് ആത്മതത്ത്വമുപദേശിച്ചു് അനുഗ്രഹിക്കുന്ന പുണ്യാത്മാവു് എന്നാണു് നാരദശബ്ദത്തിന്നു് അത്ഥം. ഭക്തിശാസ്ത്രഗ്രന്ഥങ്ങളിൽ വെച്ചു് സവ്വോത്തമമായ ശ്രീമദ് ഭാഗവതം നിമ്മിക്കുവാൻ ശ്രീ വേദവ്യാസമഹഷിയെ പ്രേരിപ്പിച്ചതു് ശ്രീ നാരദമഹഷിയല്ലാതെ മററാരുമല്ല. ശ്രീ വേദവ്യാസമഹഷി തൻെറ ആശ്രമത്തിൽ മനസ്സിന്നു് സുഖമില്ലാതെ അസ്വസ്ഥനായി വത്തിച്ചപ്പോരം ശ്രീ നാരദൻ കൃപാപരവശനായി അവിടെ ആവിർഭവിച്ചു് ഇപ്രകാരമരുളിചെയ്തു:

ഭവതാനുദിതപ്രായം യശോ ഭഗവതോഽമലം
യേനൈവാസൗ ന തുഷ്യേത മന്യേ തദ്ദശനം ഖിലം.

'അങ്ങു് സവ്വേശ്വരനായ തന്തിരുവടിയുടെ അതിപരിശുദ്ധമായ യശസ്സിനെപ്പററി വേണ്ടത്ര വണ്ണിച്ചില്ല. തന്തിരുവടിയുടെ പ്രസാദത്തിന്നു് ഉതകാത്ത സവ്വവും വ്യത്ഥമെന്നു് ഞാൻ കരുതുന്നു. അതുകൊണ്ടു് അവിടുത്തെ ഗുണഗണങ്ങളെ വണ്ണിക്കുക.'

ന യദ്വചശ്ചിത്രപദം ഹരേര്യശോ
ജഗത്പവിത്രം പ്രഗൃണീത കഹിചിത്
തദ്വായസം തീത്ഥമുശന്തി മാനസാ
ന യത്ര ഹംസാ നിരമന്ത്യുശിക്ക്ഷയാഃ.

''യാതൊരു വാക്കു് ലോകങ്ങളെ മുഴുവൻ ശുദ്ധീകരിക്കുന്ന തന്തിരുവടിയുടെ പുണ്യയശസ്സിനെ തീരെ സ്പശിക്കുന്നില്ലയോ അതിനെ കാക്കകരംക്കു് മാത്രം ക്രീഡിക്കുവാൻ പററുന്ന ചളിക്കുണ്ടായി വിവേകികരം കരുതുന്നു. ബ്രഹ്മാനന്ദമഹാസാഗരത്തിൽ ക്രീഡിക്കുന്ന പരമഹംസന്മാർ അതിൽ രമിക്കുകയില്ല.' ഇപ്രകാരം ഭഗവന്മഹിയെ വിസ്തരിച്ചു് ശ്രീമദ്ഭാഗവത നിമ്മാണത്തിൽ വേദവ്യാസമുനിയെ പ്രേരിപ്പിച്ചതു് ശ്രീ നാരദനാണു്. ആദികവിയായ വാല്മീകിയെ ശ്രീരാമായണനിമ്മാണത്തിൽ പ്രേരിപ്പിച്ചതും ഈ ശ്രീ നാരദൻതന്നെ.

തപഃസ്വാധ്യായനിരതം തപസ്വീ വാഗ്വിദാം വരം
നാരദം പരിപപ്രച്ഛ വാല്മീകിർമുനിപുംഗവം.

തപസ്സിലും സ്വാധ്യായത്തിലും നിത്യനിരതനും ശബ്ദശാസ്ത്രരഹസ്യമറിഞ്ഞവനും മുനിശ്രേഷ്ഠനുമായ ശ്രീ നാരദനോടു് തപസ്വിയായ വാല്മീകി ചോദിച്ചു. ലോകത്തിൽ സവ്വഗുണസമ്പന്നനും സവ്വലോകപ്രിയനും സവ്വക്കും ഹിതം ചെയ്യുന്നതിൽ തത്പരനുമായ പുണ്യപുരുഷൻ ആരാകുന്നു ? വാല്മീകിയുടെ ഇപ്രകാരമുള്ള വാക്യം കേട്ടു് ശ്രീ നാരദൻ മന്ദഹാസപൂവ്വമരുളിച്ചെയ്തു: 'ഇക്ഷ്വാകുകുലത്തിൽ വന്നു് അവതരിച്ച ഭഗവാൻ ശ്രീരാമചന്ദ്രനാണു് ഇപ്രകാരം സവ്വഗുണസമ്പന്നനായ മഹാപുരുഷൻ. അവിടുത്തെ പുണ്യചരിതം ലോകഹിതാത്ഥം വണ്ണിക്കുക.' അനന്തരം ശ്രീ നാരദൻ അവിടെ നിന്നു് പോയി. ഇപ്രകാരം വാല്മീകി കോകിലത്തെ രാമചരിതം പാടുവാൻ പ്രേരിപ്പിച്ചതു് ഭാഗവതോത്തമനും ലോകഹിതൈഷിയുമായ ഈ ശ്രീ നാരദൻതന്നെ.

ഭക്തലോകചൂഡാമണിയായ പ്രഹ്ലാദനു് ഗഭത്തിൽവെച്ചുതന്നെ ഭഗവത്തത്ത്വവും ഭക്തിയുടെ ദിവ്യപ്രഭാവവും ഉപദേശിച്ചു് അനുഗ്രഹിച്ചതും ഈ കൃപാമൂത്തിതന്നെ. അഞ്ചു വയസ്സു മാത്രം പ്രായമുള്ള ധ്രുവനു് മന്ത്രദീക്ഷാപൂവ്വം ഭഗവദ്ദശനയോഗ്യത കൊടുത്തനുഗ്രഹിച്ചതും ഈ മഹാത്മാവുതന്നെ. ഇപ്രകാരം ലോകോദ്ധാരണത്തിന്നായി തന്തിരുവടിയുടെ തിരുനാമങ്ങരം നിരന്തരം ഉച്ചരിച്ചുകൊണ്ടു് സഞ്ചരിക്കുന്ന ശ്രീ നാരദനാണു് ഭക്തിസൂത്രങ്ങളുടെ കത്താവു് എന്നതുതന്നെ അതിൻെറ മഹിമാതിശയം ഉച്ചൈസ്തരം പ്രഖ്യാപനം ചെയ്യുന്നു.

അഥാതോ ഭക്തിം വ്യാഖ്യാസ്യാമഃ. (സൂത്രം 1)

'അഥാതോ ബ്രഹ്മജിജ്ഞാസാ' എന്ന വേദാന്തസൂത്രത്തിലെ 'അഥ'ശബ്ദത്തിന്നു് സാധനചതുഷ്ടയസമ്പത്തിക്കുശേഷമെന്നാണു് അൎത്ഥം. സാധനചതുഷ്ടയഹീനന്മാർ വേദാന്തവിചാരത്തിന്നു് അധികാരികളല്ല. എന്നാൽ ഭക്തിശാസ്ത്രത്തിൽ സൎവ്വരുമധികാരികളാകുന്നു.

ജാതി, വിദ്യ, രൂപഗുണം, കുലം, ധനം, ക്രിയ ഈവക ഭേദങ്ങളൊന്നും ഭക്തിശാസ്ത്രത്തിൽ ബാധകമല്ലെന്നു് സൂത്രകാരൻതന്നെ പിന്നീടു വ്യക്തമാക്കുന്നുമുണ്ടു്! ശ്രീമദ്ഭാഗവതം ഇതിനെപ്പററി ഘോഷിക്കുന്നതു് നോക്കുക:

കിരാതഹൂണാന്ധ്രപുളിന്ദപുൽക്കസാ
ആഭീരകങ്കാ യവനാഃ ഖസാദയഃ
യേഽന്യേ ച പാപാ യദുപാശ്രയാശ്രയാഃ
ശുദ്ധ്യന്തി തസ്മൈ പ്രഭവിഷ്ണവേ നമഃ.

സൎവ്വേശ്വരനെ ആശ്രയിക്കുന്നവർ, എത്രതന്നെ പതിതരായാലും, അതിവേഗം പരമശുദ്ധരായിത്തീൎന്നു് നിത്യശാന്തിയടയുകതന്നെ ചെയ്യും. അപ്രകാരം സൎവ്വശക്തനും കൃപാമൂൎത്തിയുമായ തന്തിരുവടിക്കു് നമസ്കാരം. അതുകൊണ്ടു് ഏതെങ്കിലും ഒരിന്ദ്രിയമുള്ള സൎവ്വരും ഭക്തിശാസ്ത്രത്തിൽ അധികാരികളാണു്. ശ്രവണമുണ്ടെങ്കിൽ തന്തിരുവടിയുടെ ദിവ്യലീലകൾ കേൾക്കാം. നാവുണ്ടെങ്കിൽ സൎവ്വമംഗളങ്ങളായ തിരുനാമങ്ങൾ ഉച്ചരിക്കാം. കൈയ്യുണ്ടെങ്കിൽ ശ്രീപാദസേവ ചെയ്യാം. കാലുണ്ടെങ്കിൽ പുണ്യക്ഷേത്രങ്ങൾക്കു പ്രദക്ഷിണം വെയ്ക്കാം. ഏതെങ്കിലും ഒരിന്ദ്രിയമുണ്ടായാൽ ജയിച്ചു. ശ്രീമദ്ഭാഗവതം ഘോഷിക്കുന്നു:

കോ ന രാജൻ ഇന്ദ്രിയവാൻ മുകുന്ദചരണാംബുജം
ന ഭജേത് സൎവ്വതോമൃത്യുരുപാസ്യമമരോത്തമൈഃ.

എവിടെ ചെന്നാലും മൃത്യുഭയം നിവൎത്തിക്കാത്ത മൎത്ത്യൻ, ദേവശ്രേഷ്ഠന്മാരാൽപോലും സേവിക്കപ്പെട്ടുകൊണ്ടിരിക്കുന്ന ശ്രീഭഗവാന്റെ നിത്യാനന്ദപ്രദമായ ശ്രീപാദപത്മത്തെ ഏതെങ്കിലും ഒരിന്ദ്രിയമുണ്ടെങ്കിൽ എങ്ങനെ സേവിക്കാതിരിക്കും ?

ഭഗവാൻ ഗീതയിൽ അരുളിച്ചെയ്യുന്നു:

അപി ചേത് സുദുരാചാരോ ഭജതേ മാമനന്യഭാക്
സാധുരേവ സ മന്തവ്യഃ സമ്യഗ്‌വ്യവസിതോ ഹി സഃ.
ക്ഷിപ്രം ഭവതി ധൎമ്മാത്മാ ശശ്വത് ശാന്തിം നിഗച്ഛതി
കൗന്തേയ, പ്രതിജാനീഹി ന മേ ഭക്തഃ പ്രണശ്യതി.

'എത്രതന്നെ ദുഷിച്ചവനാണെങ്കിലും എന്നെ ആശ്രയിച്ചുകഴിഞ്ഞാൽ ഉടൻ അവൻ പുണ്യാത്മാവായിക്കഴിഞ്ഞു. പിന്നെ അവൻ അധഃപതിക്കുകയില്ല. അൎജ്ജുന, സംശയം വേണ്ട, എന്റെ ഭക്തൻ ഒരിക്കലും നശിക്കുകയില്ല, എന്നു് പ്രതിജ്ഞ ചെയ്യു.'

ഇപ്രകാരം പ്രമാണശതങ്ങൾ ഘോഷിക്കുന്നതിനാൽ ഇവിടെ അഥശബ്ദത്തിന്നു് ബ്രഹ്മസൂത്രത്തിലേതുപോലെ അൎത്ഥം കല്പിക്കുക സാധ്യമല്ല. അതുകൊണ്ടു് അഥശബ്ദത്തിന്നു് ഇപ്പോൾ എന്നൎത്ഥം കല്പിച്ചാൽ മതി. അതു് ശ്രവണമാത്രത്താൽ മംഗളാൎത്ഥകവുമാകുന്നു. പ്രണവവും അഥശബ്ദവും ഒരുപോലെ മംഗളകരങ്ങളാണെന്നു് പ്രമാണവുമുണ്ടു്.

അതഃ – ഭക്തിയൊഴിച്ചുള്ള മററു മാൎഗ്ഗങ്ങൾ ക്ലിഷ്ടങ്ങളായതിനാലും എല്ലാവൎക്കും അധികാരമില്ലാത്തതിനാലും ഭക്തി അക്ലിഷ്ടസുന്ദരമായതിനാലും അതിൽ സൎവ്വൎക്കും അധികാരമുള്ളതിനാലും; 'ഭക്തിം വ്യാഖ്യാസ്യാമഃ'– ഭക്തിയെ സാധ്യം, സാധനം, മഹിമ ഇവയോടുകൂടി വ്യാഖ്യാനിക്കുന്നു.

ജ്ഞാനം അതിക്ലിഷ്ടമാണു്. ഗീത പറയുന്നു:

ക്ലേശോഽധികതരസ്തേഷാമവ്യക്താസക്തചേതസാം
അവ്യക്താ ഹി ഗതിർദുഃഖം ദേഹവദ്ഭിരവാപ്യതേ.

'നിൎഗ്ഗുണവും നിരാകാരവുമായ വസ്തുവിനെ ഉപാസിക്കുന്നവരുടെ മാൎഗ്ഗം അതിക്ലിഷ്ടമാണു്. ദേഹാഭിമാനമുള്ള കാലംവരെ അതു് അസാധ്യംതന്നെ.'

നൈഷ്കൎമ്മ്യമപ്യച്യുതഭാവവൎജ്ജിതം
ന ശോഭതേ ജ്ഞാനമലം നിരഞ്ജനം
കുതഃ പുനഃ ശശ്വദഭദ്രമീശ്വരേ
ന ചാൎപ്പിതം കൎമ്മ യദപ്യകാരണം.

'സൎവ്വബന്ധനിവൎത്തകമായ ജ്ഞാനം പോലും ശ്രീ ഹരിയിലുള്ള ഭക്തിയുടെ ബന്ധമില്ലെങ്കിൽ ശോഭിക്കുകയില്ല; അപ്പോൾ പിന്നെ കൎമ്മം എത്രതന്നെ നിഷ്കാമമായിക്കൊള്ളട്ടെ, അതിന്റെ കാൎയ്യം വിശിഷ്യ പറയേണ്ടതുണ്ടോ?' എന്നു് ശ്രീമദ്ഭാഗവതം ചോദിക്കുന്നു. അതുകൊണ്ടു് സൎവ്വലോകഹിതാൎത്ഥം ഭക്തിശാസ്ത്രം പ്രകാശിപ്പിക്കാമെന്നു് കൃപാമൂൎത്തിയായ ശ്രീനാരദൻ ഇതുകൊണ്ടു് പ്രതിജ്ഞ ചെയ്യുന്നു.

സാ ത്വസ്മിൻ പരമപ്രേമരൂപാ. (സൂത്രം 2)

സാ തു – ആ ഭക്തിയാകട്ടേ, അസ്മിൻ പരമ പ്രേമരൂപാ – പ്രത്യഗഭിന്നമായ പരമാത്മാവിലുള്ള നിരതിശയപ്രേമസ്വരൂപമാകുന്നു. ശ്രീമദ്ഭാഗവതം ഘോഷിക്കുന്നതു് നോക്കുക.

മദ്ഗുണശ്രുതിമാത്രേണ മയി സർവ്വഗുഹാശയേ
മനോഗതിരവിച്ഛിന്നാ യഥാ ഗംഗാംഭസോഽംബുധൗ
ലക്ഷണം ഭക്തിയോഗസ്യ നിർഗുണസ്യ ഹ്യുദാഹൃതം
അഹൈതുക്യവ്യവഹിതാ യാ ഭക്തിഃ പുരുഷോത്തമേ.

'എൻെറ ദിവ്യലീലകളുടെ ശ്രവണകീർത്തനാദികളാൽ സർവ്വാന്തര്യാമിയായ എന്നിൽ സമുദ്രത്തിലേയ്ക്കുള്ള ഗംഗാപ്രവാഹംപോലെ ഇടമുറിയാതെ പ്രവഹിക്കുന്നതും മുക്തിയിൽ പോലുമാഗ്രഹമില്ലാത്തതുമായ ദിവ്യപ്രേമം ആവിർഭവിക്കുന്നു. അതാകുന്നു ത്രിഗുണാതീതമായ ഭക്തി.' പ്രേമത്തിന്നു് വിഷയം നശ്വരവസ്തുക്കളായാൽ അതു സർവ്വാനർത്ഥകരമായിത്തീരുന്നു. ആ പ്രേമം സച്ചിദാനന്ദസ്വരൂപനായ തന്തിരുവടിയിലായാൽ അതു് നിത്യാനന്ദത്തെ പ്രദാനംചെയ്യുന്ന പരഭക്തിയായിത്തീരുന്നു. ഇവിടെ 'അസ്മിൻ' എന്ന ശബ്ദം പ്രയോഗിച്ചതുകൊണ്ടു് ആ സച്ചിദാനന്ദമൂർത്തി ശ്രീവൈകുണ്ഠത്തിലോ ശ്രീ കൈലാസത്തിലോ മാത്രമുള്ളവനല്ലെന്നും സർവ്വചരാചരങ്ങളിലും പ്രത്യഗാത്മാവായി പ്രകാശിക്കുന്നവനാണെന്നും കാണിച്ചു. നിരുപമവും നിരുപാധികവുമായ പ്രേമം ആത്മാവിലേ വരുകയുള്ളൂ. മററു സർവ്വത്ര പ്രേമം വരുന്നതു്, ആത്മസംബന്ധം കൊണ്ടാകുന്നു.'ആത്മനസ്തു കാമായ സർവ്വം പ്രിയം ഭവതി.' ആത്മാവിന്നുവേണ്ടിയാണു് മററെല്ലാം പ്രിയപ്പെട്ടതായിത്തീരുന്നതു് എന്നാണു് ശ്രുതി ഘോഷിക്കുന്നതു്. ഇപ്രകാരം അത്യുച്ചകോടിയിലെത്തിയ തന്തിരുവടിയിലുള്ള പ്രേമപ്രവാഹമാകുന്നു പരാഭക്തി.

ഭക്തി പരാ, അപരാ എന്നിപ്രകാരം രണ്ടു തരത്തിലുണ്ടു്. അതിൽ പരാഭക്തിയുടെ സ്വരൂപമാണു് ഇവിടെ കാണിച്ചതു്. അപരാഭക്തി എന്ന രൂപത്തിലാണു് ആദ്യം ഭക്തി ആരംഭിക്കുന്നതു്. 'തന്തിരുവടി സ്വാമി, ഞാൻ അവിടുത്തെ ദാസാനുദാസൻ.' ഈ ഭാവമാണു് അപ്പോഴ ഉണ്ടാവുക. ക്രമേണ അതു് ഉയർന്നുയർന്നു് ആത്മസാക്ഷാത്ക്കാരാനന്തരം പരാഭക്തിയായി പരിണമിക്കുന്നു. മധ്യകാലത്തു് താൻ ഭഗവാൻെറ അംശമെന്ന ഭാവമുദിക്കുന്നു. ഉച്ചകോടിയിൽ സകല ഭേദങ്ങളുമസ്തമിച്ചു് അദ്വൈതഭാവത്തിൽ വന്നു പര്യവസാനിക്കുന്നു. ഈ ഘട്ടത്തിലാണു് പ്രേമം ഉച്ചകോടിയിൽ എത്തുന്നതു്. അതുകൊണ്ടാണു് പരമഭാഗവതന്മാർ ഇപ്രകാരമുദ്ഘോഷിക്കുന്നതു്:

ദേഹബുദ്ധ്യാ തു ദാസോഽഹം
ജീവബുദ്ധ്യാ ത്വദംശകഃ
ആത്മബുദ്ധ്യാ ത്വമേവാഹ–
മിതി മേ നിശ്ചിതാ മതിഃ.

'ഞാൻ ദേഹമാണെന്ന ഭാവമിരിക്കുമ്പോഴ അവിടുത്തെ ദാസനും, ജീവഭാവമിരിക്കുമ്പോഴ അവിടുത്തെ അംശവും, ആത്മഭാവമുദിക്കുമ്പോഴ അവിടുത്തെ സ്വരൂപഭൂതനുമാകുന്നു.' ഈ പരാഭക്തിയിലെത്തിയ ഭാഗവതന്മാർ പിന്നെ മുക്തി പോലും ആഗ്രഹിക്കുകയില്ല.

ശ്രീമദ്ഭാഗവതം ഉച്ചൈസ്തരം പ്രഖ്യാപനം ചെയ്യുന്നു:

ന പാരമേഷ്ഠ്യം ന മഹേന്ദ്രധിഷ്ണ്യം
ന സാർവ്വഭൗമം ന രസാധിപത്യം
ന യോഗസിദ്ധീരപുനർഭവം വാ
മയ്യർപ്പിതാത്മേച്ഛതി മദ്വിനാന്യത്.

'ചക്രവർത്തിസ്ഥാനമോ രസാതലാധിപത്യമോ യോഗസിദ്ധികളോ ബ്രഹ്മാവിൻെറസ്ഥാനമോ, എന്തിന്നു് അധികം പറയുന്നു, മുക്തിപോലുമോ എന്നിൽ ആത്മസമർപ്പണം ചെയ്ത പരമഭാഗവതൻ ആഗ്രഹിക്കുകയില്ല.' ഇപ്രകാരം കാമനാഗന്ധംപോലുമില്ലാത്ത തന്തിരുവടിയിലുള്ള നിരതിശയപ്രേമപ്രവാഹംതന്നെ പരാഭക്തി.

അമൃതസ്വരൂപാ ച. (സൂത്രം – 3)

ആ ഭക്തിയാകട്ടെ ശാശ്വതമായ ആനന്ദസ്വരൂപംതന്നെയാകുന്നു. അതിന്നു് ആദിമധ്യാവസാനങ്ങളിൽ എവിടേയും ക്ലേശങ്ങളുടെ ബന്ധംപോലുമില്ല. ഈ ഭക്തി സിദ്ധിക്കുമ്പോഴ ഭാഗവതന്നു് സർവ്വവും ആനന്ദമയമായിത്തീരുന്നു. ഭാഗവതം ഘോഷിക്കുന്നതു നോക്കുക:

അകിഞ്ചനസ്യ ദാന്തസ്യ ശാന്തസ്യ സമചേതസഃ
മയാ സന്തുഷ്ടമനസഃ സർവ്വാഃ സുഖമയാ ദിശഃ.

'ഒന്നിലും സക്തിയില്ലാത്തവനും ജിതേന്ദ്രിയനും പരമശാന്തനും സർവ്വത്ര സമചിത്തനും ഞാൻ ഹൃദയത്തിൽ സദാ പ്രകാശിക്കുന്നതിനാലു

ണ്ടാവുന്ന പരമാനന്ദത്താൽ സദാ സന്തുഷ്ടനായ എന്റെ ഭക്തന്നു് സർവ്വ ദിക്കുകളും സുഖമയങ്ങളായിത്തീരുന്നു.' ക്ലേശങ്ങളും രോഗങ്ങളും ആപത്തുകളുമെല്ലാം അവക്കു് ആനന്ദമയങ്ങളായിത്തീരുന്നു. ഭട്ടപാദർ ഘോഷിക്കുന്നു:

> ത്വദ്ഭക്തിസ്തു കഥാരസാമൃതഝരീ –
> നിമജ്ജനേന സ്വയം
> സിദ്ധ്യന്തീ വിമലപ്രബോധപദവീ –
> മക്ലേശതസ്തന്വതീ
> സദ്യഃ സിദ്ധികരീ ജയത്യയി വിഭോ,
> സൈവാസ്തു മേ ത്വത്പദ–
> പ്രേമപ്രൗഢിരസാർദ്രതാദ്രുതതരം
> വാതലയാധീശ്വര.

'നിന്തിരുവടിയിലുള്ള ഭക്തി അവിടുത്തേ ലീലാമൃതപ്രവാഹത്തിൽ മുങ്ങിക്കളിക്കുമ്പോരം സ്വയം സിദ്ധിക്കുന്നു. ക്ലേശം കൂടാതെതന്നെ പരിശുദ്ധജ്ഞാനത്തെ പ്രദാനം ചെയ്യുന്നു. പരമസിദ്ധിപ്രദവും മനസ്സിന്റെ ദ്രവീഭാവത്തിൽ പ്രകാശിക്കുന്നതുമായ ആ ഭക്തിതന്നെ എനിക്കു് ഭവിക്കട്ടെ.' സർവ്വത്ര സർവ്വദാ അമൃതസ്വരൂപമാണു് ഭക്തി.

സച്ചിദാനന്ദമൂർത്തിയായ തന്തിരുവടി മാത്രമേ അപരിച്ഛിന്നാനന്ദസ്വരൂപനായിട്ടുള്ളു. മറെറല്ലാം അതിന്റെ ആഭാസങ്ങളും അംശാംശങ്ങളുമാകുന്നു. 'യത് സൗഖ്യാംബുധിലേശലേശത ഇമേ ശക്രാദയോ നിർവൃതാഃ.' ഈ അപരിച്ഛിന്നാനന്ദത്തിന്റെ ലേശലേശംകൊണ്ടാണു് മററു സർവ്വദേവന്മാരുമാനന്ദിക്കുന്നതു് എന്നു് ഭാഷ്യകാരനായ ഭഗവാൻ ശ്രീ ശങ്കരൻ പറയുന്നു. 'ഏതസൈ്യവാനന്ദസ്യ അന്യാനി ഭൂതാനി മാത്രാമുപജീവന്തി.' എന്നിപ്രകാരം ശ്രുതികളും ഇതുതന്നെ ഘോഷിക്കുന്നു. സർവ്വേശ്വരനിൽ ആത്മസമർപ്പണം ചെയ്ത പരമഭാഗവതന്നു മാത്രമേ ആ ആനന്ദമഹാസാഗരത്തിൽ യഥേഷ്ടമാറാടുവാൻ കഴിയുകയുള്ളു. ഏതൊരു ഭക്തിയുടെ ബന്ധത്താൽ സർവ്വവും ആനന്ദമയമായിത്തീരുമോ ആ ഭക്തി ആനന്ദരൂപമാണെന്നു് സുവ്യക്തമാണല്ലൊ.

---

# വൈദികകർമ്മപഞ്ചകം

(കഴിഞ്ഞ ലക്കത്തിൽനിന്നു് തുടച്ച്)

### ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

**ഉപവാസം**

ഉപവാസത്തെക്കുറിച്ചാണു് ഇനി നിരൂപണം ചെയ്യാനുള്ളതു്. രാവും പകലും ആഹാരം ഒന്നും കഴിക്കാതിരിക്കുന്നതിനു് ഉപവാസം എന്നു പറയുന്നു. മനഃശുദ്ധിയ്ക്കും പാപശാന്തിയ്ക്കും വേണ്ടിയാണു് മുമുക്ഷുക്കരം ഉപവാസം അനുഷ്ഠിക്കുന്നതു്. 'പാപങ്ങളിൽനിന്നു പിൻതിരിഞ്ഞു സർവ്വഗുണങ്ങളോടുംകൂടി നിവസിക്കുന്നതു് ഉപവാസമാകുന്നു.' അതു് എല്ലാ ദുർഗ്ഗുണങ്ങളേയും ഇല്ലാതാക്കും. ഉപവാസം അനുഷ്ഠിക്കുന്നവൻ മാംസം, ചണപ്പയർ, പെരുംപയർ, വരകു്, ഇലക്കറി, തേൻ, പരാന്നം, സ്ത്രീസംഭോഗം ഇവ വർജ്ജിക്കണം. വിശേഷപ്പെട്ട വസ്ത്രങ്ങരം ധരിക്കുന്നതിനോ ധൂപം ഏല്ക്കുന്നതിനോ സുഗന്ധദ്രവ്യങ്ങളും കുറിക്കൂട്ടുകളും ധരിക്കുന്നതിനോ അധികാരമില്ല. ഉപവാസകാലത്തു പല്ലു തേയ്ക്കാനോ കണ്ണെഴുതാനോകൂടി പാടില്ലെന്നു നിയമമുണ്ടു്. രാവിലെ പല്ലു തേയ്ക്കുന്നതിനു പകരം പഞ്ചഗവ്യം സേവിച്ചു് വ്രതം ആചരിക്കണം. പല പ്രാവശ്യം വെള്ളം കുടിയ്ക്കുക, വെററില തിന്നുക, കഞ്ചാവു്, കള്ളു്, ബീഡി, സിഗററു്, ചുരുട്ടു് തുടങ്ങിയ ലഹരിസാധനങ്ങരം ഉപയോഗിക്കുക, പകൽ ഉറങ്ങുക, മൈഥുനം ചെയ്യുക, തുടങ്ങിയവ ഉപവാസകാലത്തു് നിഷേധിക്കപ്പെട്ടിരിക്കുന്നു, എന്നു് അഗ്നിപുരാണത്തിൽ പറയുന്നുണ്ടു്.

മനുഷ്യന്റെ ശരീരത്തിനും മനസ്സിനും ഉണ്ടാകുന്ന രോഗങ്ങരംക്കു് പ്രധാനകാരണം

അവൻ ഉപയോഗിക്കുന്ന ആഹാരമാണ്. ആഹാരശുദ്ധികൊണ്ടു മനഃശുദ്ധിയുംമനഃശുദ്ധികൊണ്ടു സ്ഥിരമായ ഈശ്വരസ്മരണയുംഉണ്ടാകും. ഈശ്വരനെ ആത്മസ്വരൂപത്തിൽ നിരന്തരം സ്മരിച്ചാൽ എല്ലാവിധത്തിലുള്ള സംസാരബന്ധങ്ങളും നശിക്കും,' എന്നു് വേദങ്ങളും പുരാണേതിഹാസങ്ങളും ഉപദേശിക്കുന്നു. ആഹാരംതന്നെ സാത്വികം, രാജസം, താമസം എന്നു മൂന്നുതരത്തിലുണ്ടെന്നു ഭഗവദ്ഗീതയിൽ പറയുന്നു. അതിൽ സാത്വികാഹാരത്തിനാണു് മേന്മ കല്പിക്കപ്പെട്ടിട്ടുള്ളതു്. ആയുസ്സ്, ചിത്തശുദ്ധി, ശക്തി, ആരോഗ്യം, സുഖാനുഭവം ഇവ വളർത്തുന്നവയും അനുഭവകാലത്തുതന്നെ പ്രീതിയും രസവും ഉണ്ടാക്കുന്നവയും ദേഹത്തിൽ സ്ഥിരമായ സാരത്തെ ജനിപ്പിക്കുന്നവയും മനസ്സിനിണങ്ങിയവയും ആയ ആഹാരങ്ങളാണു് സാത്വികങ്ങൾ. കയ്പു്, പുളി, ഉപ്പു്, ചൂടു്, എരി ഇവ അധികമുള്ളതും സ്നേഹദ്രവ്യങ്ങളും മധുരരസങ്ങളും ഇല്ലാത്തതും ആയ ആഹാരങ്ങളാണു് രാജസങ്ങളെന്നു പറയപ്പെടുന്നതു്. ഇവ അനുഭവിച്ചാൽ ശരീരത്തിനു് ഉപദ്രവവും രോഗങ്ങളും മനസ്സിൽ വ്യസനവും ഉണ്ടാകും. പഴക്കംചെന്നതും രസം പോയതും നാററമുള്ളതും ഉച്ഛിഷ്ടവും ആയ ആഹാരം താമസമാകുന്നു. താമസാഹാരവും രാജസാഹാരവും സാധകന്മാർ വർജ്ജിക്കണം. പക്ഷെ ഇന്നു ഭക്ഷ്യക്ഷാമം വളരെ ഉള്ളതുകൊണ്ടു് ഈ നിയമം പരിപാലിക്കാൻ സാദ്ധ്യമല്ലെന്നു് നിങ്ങൾ വാദിച്ചേക്കാം. എന്നാൽ ഇന്നു് അരിക്കു് കുറെ ക്ഷാമമുണ്ടെന്നല്ലാതെ കേരളത്തിൽ മററു ഭക്ഷണസാധനങ്ങൾക്കു് പറയത്തക്ക ക്ഷാമം ഒന്നും ഇല്ല. അരികൊണ്ടുള്ള ചോറു മാത്രമേ ഉണ്ണുകയുള്ളൂ എന്ന സങ്കല്പമാണു് നമ്മെ ഭക്ഷ്യക്ഷാമത്തിലേയ്ക്കു് തള്ളിവിടുന്നതു്. അരിയും നല്ല വിലകൊടുത്താൽ എവിടേയും സുലഭമായി ലഭിക്കുന്നു. ഏതു ധാന്യങ്ങളും ഫലമൂലങ്ങളും മററും ഭക്ഷിക്കുവാൻ നാം പരിശീലിക്കേണ്ടതാണു്. ഉത്തരേന്ത്യയിലെ ജനങ്ങൾ തുവരയും ഉരുളൻകിഴങ്ങും ചേർത്ത ഒരു കറിയും റൊട്ടിയും വെറും ജലവും കൊണ്ടു് സന്തുഷ്ടരായി സുഭിക്ഷകാലത്തുപോലും ജീവിക്കുന്നു. ഹിതവും മിതവും ആയ ആഹാരമാണു് ഭക്ഷിക്കേണ്ടതു്. ആയുർവ്വേദശാസ്ത്രത്തിലും ധർമ്മശാസ്ത്രത്തിലും രണ്ടു നേരമേ ഭക്ഷണം വിധിച്ചിട്ടുള്ളൂ. എന്നാൽ ഇന്നത്തെ സാധാരണ മനുഷ്യൻപോലും അഞ്ചുനേരം ലഘുവും ഗുരുവുമായ ആഹാരം കഴിക്കുന്നു. രാവിലെ എഴുന്നേല്ക്കുന്നതിനുമുമ്പു് ഒരു ഗ്ലാസ്സു് കാപ്പി; ശൗചാദികൾക്കു ശേഷം 7 മണിക്കും 8 മണിക്കും ഇടയ്ക്കു്കാപ്പിയും പലഹാരവും, ഉച്ചയ്ക്കു് വിഭവങ്ങൾ കഴിവുപോലെ വർദ്ധിപ്പിച്ചു് പ്രധാനമായ ആഹാരം. നാലുമണിക്കു് കാപ്പിയും എന്തെങ്കിലും പലഹാരവും; രാത്രിയിൽ സുഖമായ ഭക്ഷണം; ഇങ്ങനെയുള്ള രീതി ഏറെക്കുറെ എല്ലാവരും കേരളത്തിൽ അംഗീകരിച്ചിരിക്കുകയാണു്. ഇരുപതു വർഷത്തിനു മുമ്പുവരെ നമ്മുടെ ഗ്രാമങ്ങളിലുള്ള എല്ലാ ഹിന്ദുക്കളും മാസംതോറും രണ്ടു് ഏകാദശീവ്രതവും ആഴ്ചതോറും ഞായറാഴ്ചവ്രതവും ആചരിച്ചിരുന്നു. ചിലർ ഈ വ്രതങ്ങളിൽ ആഹാരം ഒന്നും കഴിക്കാതെ ഈശ്വരഭജനത്തിൽ മാത്രം ശ്രദ്ധാലുക്കളായിട്ടാണു കഴിഞ്ഞിരുന്നതു്. എന്നാൽ അധികം ജനങ്ങളും ഒരു നേരം ഭക്ഷണം കഴിക്കുമായിരുന്നു. ഭക്ഷണംകൊണ്ടുള്ള ദോഷം ഉപവാസംകൊണ്ടു് ഇല്ലാതാക്കാൻ കഴിയുമെന്നു് ഏറെക്കുറെ എല്ലാവർക്കും അറിയാവുന്നതാണു്. ഉദരസംബന്ധമായ അജീർണ്ണം മുതലായ മിക്കരോഗങ്ങൾക്കും ഉപവാസം സിദ്ധൗഷധമാണു്. ഏകാദശി മാസത്തിൽ രണ്ടും ചിലപ്പോൾ മൂന്നും വന്നേയ്ക്കാം. അംബരീഷൻ എന്ന മഹാരാജാവാണു് ഏകാദശീവ്രതം നടപ്പിൽ വരുത്തിയതു് എന്നു് പുരാണങ്ങളിൽ വിവരിച്ചുകാണുന്നു.

ഭോഗാഭിലാഷികൾക്കു് ഭുക്തിയും മോക്ഷകാംക്ഷികൾക്കു് മുക്തിയും ഏകാദശീവ്രതംകൊണ്ടു് ലഭിക്കുമെന്നു് അഗ്നിപുരാണം പ്രസ്താവിക്കുന്നു. ഏകാദശീവ്രതം ആചരിക്കുന്ന ഭക്തൻ ദശമിനാൾ ഒരു നേരമേ ഭക്ഷണം കഴിക്കാവൂ. മാംസഭക്ഷണം പാടില്ല. ഏകാദശീ ദിവസം ഭക്ഷണം ഒന്നും കഴിക്കാതെ ജപം പൂജ ഭാഗവതാദിപുരാണപാരായണം, അവയുടെ അർത്ഥവിചാരം ഇവയിൽ മാത്രം ശ്രദ്ധിച്ചു കഴിയണം. പിറെറ ദിവസം കുളിച്ചു വന്നു വിശിഷ്ടനായ അതിഥിയെ സത്കരിച്ചു് ജപത്തോടുകൂടി പാരണ വീട്ടണം. ഉച്ചയ്ക്കു് ഒരു നേരം മാത്രം ഫലമൂലം കഴിച്ചു് ഏകാദശീവ്രതം അനുഷ്ഠിക്കുന്നവരും ഉണ്ടു്. എന്നാൽ ചില ഭക്തന്മാർ പരിഷ്കൃതരീതിയിൽ ഏകാദശീവ്രതം

അനുഷ്ഠിക്കാറുണ്ട്. നെല്ലരിച്ചോറിന്റെ സ്ഥാനത്തു് ഗോതമ്പെന്നൊരു വിശേഷമേ ആഹാരത്തിൽ അവർ വരുത്തുകയുള്ളു. ബാക്കി ആഹാരവിഹാരങ്ങൾ പതിവുപോലെ നിർവ്വഹിക്കും. വേറൊരു കൂട്ടർ ഉണ്ട് രണ്ടു മൂന്നു നേരം ഫലമൂലങ്ങൾമാത്രം കഴിച്ച് ഏകാദശീവ്രതം ആചരിക്കുന്നവർ. ഈ രണ്ടു കൂട്ടരുടെയും വ്രതം അശാസ്ത്രീയമാണ്. ഇതുപോലെ പ്രദോഷവ്രതം അനുഷ്ഠിക്കുന്നതും ശാസ്ത്രീയമായ രീതിയിലായാൽ വളരെ നല്ലതാണ്. ബ്രഹ്മചാരിക്കും ഗൃഹസ്ഥനും കഠിനവും ദീർഘവും ആയ ഉപവാസം വിധിച്ചിട്ടില്ല.

വാനപ്രസ്ഥനാണ് ഉപവാസവ്രതം കൂടുതലായി അനുഷ്ഠിക്കുന്നതു്. ബ്രഹ്മചാരി വേദപാരായണംകൊണ്ടും ഗൃഹസ്ഥൻ യജ്ഞം തപസ്സ് ദാനം ഇവകൊണ്ടും മനഃശുദ്ധി വരുത്തുവാൻ ശ്രമിക്കുന്നതുപോലെ വാനപ്രസ്ഥൻ ഉപവാസാദികൾകൊണ്ടാണ് അന്തഃകരണശുദ്ധി വരുത്തുന്നതു്. പക്ഷെ ഇന്ന് വാനപ്രസ്ഥാശ്രമം ലോപിച്ചുപോയി എന്നുതന്നെ പറയാം.

ഗൃഹസ്ഥാശ്രമത്തിൽ ചെയ്യേണ്ടതെല്ലാം ചെയ്തുതീർത്തതിനുശേഷം വാർദ്ധക്യം തുടങ്ങുമ്പോൾ സന്തോഷത്തോടുകൂടി ഗൃഹകാര്യങ്ങൾ പുത്രനെ ഏല്പിച്ചിട്ട് ഭാര്യയോടുകൂടിയോ ഭാര്യയെ മകനെ ഏല്പിച്ചിട്ട് തനിച്ചോ വനത്തിൽ പോയി തപസ്സു ചെയ്യുന്നതാണ് വാനപ്രസ്ഥാശ്രമം എന്നു പറയപ്പെടുന്നതു്. വാനപ്രസ്ഥൻ തീർത്ഥങ്ങളിലും പുണ്യക്ഷേത്രങ്ങളിലും സഞ്ചരിച്ച് സജ്ജനസംസർഗ്ഗം നേടി ആദ്ധ്യാത്മിക സാധനകൾ സത്തുക്കളിൽനിന്ന് വേണ്ടതുപോലെ ഗ്രഹിച്ച് വനത്തിൽപോയി കുടിൽ കെട്ടി അതിലോ ഗുഹകളിലോ ശിലാതലത്തിലോ നിവസിച്ച് തന്റെ ധർമ്മങ്ങൾ വിധിയാംവണ്ണം അനുഷ്ഠിക്കുന്നു. നാട്ടിലുള്ള ഒരു സാധനവും സ്വീകരിക്കാറില്ല. ഫലമൂലപത്രാദികൾ മാത്രമേ ഭക്ഷിക്കാറുള്ളു. താടിയും, മുടിയും, നഖവും വളർത്തുന്നു; മാൻതോലോ മരവുരിയോ ഉടുക്കുന്നു. മൂന്നുനേരം കുളിച്ച് ഹോമങ്ങളും പൂജകളും നടത്തുന്നതു് വാനപ്രസ്ഥന്റെ പ്രധാന കർത്തവ്യമാണ്. ഉപവാസവും ഇടയ്ക്കിടെ ലഘുവായ ആഹാരവും ആണ് വാനപ്രസ്ഥൻ അംഗീകരിച്ചിരിക്കുന്നതു്.

വൈഖാനസൻ, വാലഖില്യൻ, ഔദുംബരൻ, ഫേനപൻ എന്നു വാനപ്രസ്ഥന്മാർ നാലു തരത്തിലുണ്ട്. കായ്കനികൾ ശേഖരിച്ചുവെച്ചു ഭക്ഷിക്കുന്നവൻ വൈഖാനസനും പുതിയതു കിട്ടുമ്പോൾ പഴയ ഫലമൂലങ്ങൾ ഉപേക്ഷിക്കുന്നവൻ വാലഖില്യനും, രാവിലെ ആദ്യം നോക്കിയ സ്ഥലത്തുള്ള ഫലമൂലാദികൾ മാത്രം എടുത്തു ഭക്ഷിക്കുന്നവൻ ഔദുംബരനും, നിലത്തു വീണ ഇലയും ഫലവും മാത്രം എടുത്തു ഭക്ഷിക്കുന്നവൻ ഫേനപനും ആണ്. ചാന്ദ്രായണം പ്രാജാപത്യം തുടങ്ങിയ കഠിനവ്രതങ്ങൾ വാനപ്രസ്ഥനും ചില ഗൃഹസ്ഥന്മാരും അനുഷ്ഠിക്കാറുണ്ട്. ഗൃഹസ്ഥന്മാർ പാപപരിഹാരത്തിനോ സന്ന്യാസപ്രവേശനത്തിനുമുമ്പ് അതിന് അർഹത സമ്പാദിക്കുന്നതിനോ വേണ്ടിയാണ് ആവക വ്രതങ്ങൾ അനുഷ്ഠിക്കുന്നതു്. ചന്ദ്രന്റെ വൃദ്ധിക്ഷയമനുസരിച്ച് ആഹാരം ക്രമപ്പെടുത്തുന്ന ഒരു വ്രതമാണ് ചാന്ദ്രായണം. ആ വ്രതം വെളുത്തവാവിൻനാളിലാണ് തുടങ്ങുക. തുടങ്ങുന്ന ദിവസം പതിനഞ്ചു് ഉരുള ചോറുണ്ണും. പിന്നീട് ഓരോ ഉരുളവീതം കുറച്ചു കറുത്തവാവിൻനാൾ വെറും ഉപവാസം അനുഷ്ഠിക്കും. പിന്നീട് ശുക്ലപക്ഷത്തിലെ പ്രഥമനാൾ ഒരു ഉരുള ഉണ്ട് ക്രമേണ ഓരോ ദിവസവും ഓരോ ഉരുള കൂട്ടി വെളുത്തവാവുനാൾ പതിനഞ്ചു ഉരുള ഭക്ഷിക്കും. ഇതാണ് ചാന്ദ്രായണവ്രതത്തിന്റെ സാമാന്യനിയമം. ഭക്ഷണത്തിനും സ്നാനാദികൾക്കും ഉള്ള സമയം നീക്കി ബാക്കി സമയം മുഴുവൻ ജപഹോമതർപ്പണാദികൾക്കു വേണ്ടിമാത്രം വിനിയോഗിക്കും. ചിലർ രാത്രിയിൽ ചന്ദ്രൻ ഉദിച്ചതിനുശേഷമേ ഭക്ഷണം കഴിക്കാറുള്ളു. അതിന് കൃച്ഛ്റചാന്ദ്രായണവ്രതം എന്നാണു പറയുക.

ഇനി പ്രാജാപത്യവ്രതത്തെക്കുറിച്ചുകൂടി ചിലതു പറയാം. മൂന്നുദിവസവും അടുപ്പിച്ചു രാവിലെ മാത്രവും മൂന്നു ദിവസം അടുപ്പിച്ചു വൈകിട്ടു മാത്രവും മൂന്നു ദിവസം അടുപ്പിച്ച് ആരെങ്കിലും കൊണ്ടുചെന്നു കൊടുത്താൽ മാത്രവും ഭക്ഷിക്കുകയും പിന്നീട് മൂന്നു ദിവസം അടുപ്പിച്ച് ഒന്നും ഭക്ഷിക്കാതിരിക്കുകയുമാണ് പ്രജാപതിവ്രതത്തിന്റെ സാമാന്യനിയമം. ഈ വ്രതകാലത്തെല്ലാം ഗായത്രിയും പ്രണവവും ജപിക്കയും

സന്ധ്യാവന്ദനവും ഹോമങ്ങളും വിധിപോലെ നടത്തുകയും വേണ്ടതാണ്.

ഒരു കാര്യം സാധിക്കുന്നതുവരെ ഒന്നും കഴിക്കാതെ വ്രതനിഷ്ഠയിൽത്തന്നെ കഴിയുന്ന ഒരു തരം ഉപവാസം ഉണ്ട്. അതിന് പ്രായോപവേശം എന്നാണു പറയുക. മനഃശാന്തി സിദ്ധിക്കുന്നതിനോ ദേവതകളെ ദർശിക്കുന്നതിനോ പാപപരിഹാരത്തിനോ വേണ്ടിയാണ് അങ്ങനെയുള്ള ഉപവാസം അനുഷ്ഠിക്കുന്നത്. ആഗ്രഹം സാധിച്ചില്ലെങ്കിൽ ഉപവാസംകൊണ്ട് ശരീരം ഉപേക്ഷിക്കും. പക്ഷെ ലൗകികസാദ്ധ്യത്തിനു വേണ്ടി ഇങ്ങനെയുള്ള ഉപവാസം ബ്രാഹ്മണർക്കു മാത്രമേ വിധിക്കപ്പെട്ടുകാണുന്നുള്ളൂ. ശ്രീരാമചന്ദ്രൻ വനത്തിൽ പോയപ്പോൾ ഭരതൻ അയോദ്ധ്യയിൽ ഇല്ലായിരുന്നു. കേകയരാജധാനിയിൽനിന്ന് അയോദ്ധ്യയിൽ തിരികെ വന്നപ്പോഴാണ് ശ്രീരാമചന്ദ്രൻ സീതാദേവിയും ശ്രീലക്ഷ്മണനും ഒരുമിച്ച് കാട്ടിലേയ്ക്കു പോയിരിക്കുന്ന വിവരം ഭരതൻ അറിയുന്നത്. അപ്പോൾ അദ്ദേഹത്തിനു വളരെ സങ്കടം ഉണ്ടായി. പരിവാരസമേതം ഭരതൻ ശ്രീരാമചന്ദ്രന്റെ സമീപം ചെന്ന് അദ്ദേഹം നാട്ടിൽ വന്ന് പ്രജകളെ പരിപാലിക്കണമെന്ന് ഭക്തിപൂർവ്വം അപേക്ഷിച്ചു. ശ്രീരാമചന്ദ്രൻ ആ അപേക്ഷ സ്വീകരിച്ചില്ല. അപ്പോൾ ഭരതൻ പ്രായോപവേശത്തിനൊരുങ്ങുന്നു. ജ്യേഷ്ഠൻ വന്നില്ലെങ്കിൽ താൻ മരണംവരെ ഉപവസിക്കുമെന്ന് പറഞ്ഞു് ദർഭ വിരിച്ച് അതിൽ കിടക്കാൻ ഒരുങ്ങി. അപ്പോൾ ശ്രീരാമചന്ദ്രൻ പറഞ്ഞു: 'അനുജാ, ക്ഷത്രിയനായ നിനക്ക് പ്രായോപവേശത്തിനധികാരമില്ല.' ബ്രാഹ്മണർക്കു മാത്രമേ അതിന് അധികാരമുള്ളൂ. മററു മാർഗ്ഗത്തിൽക്കൂടി കാര്യം സാധിക്കാൻ നിവൃത്തിയില്ലാതെ വരുന്ന ഘട്ടത്തിൽ മാത്രമേ ബ്രാഹ്മണനും അതിനൊരുങ്ങാവൂ എന്നാണ് നിയമം. പക്ഷെ ഇന്ന് പ്രായോപവേശം ഭാരതത്തിൽ ഒരു നാടകമായിത്തീർന്നിരിക്കുകയാണ്. അഹിംസാവാദിയായ മഹാത്മാഗാന്ധി തന്റെ മനഃശുദ്ധിയ്ക്കും എതിരാളികളുടെ മനഃപരിവർത്തനത്തിനും വേണ്ടി സദുദ്ദേശത്തോടുകൂടി പല പ്രായോപവേശങ്ങളും നടത്തി ഒരു പുതിയ മാർഗ്ഗം ലോകത്തിനു കാണിച്ചുകൊടുത്തു. അന്നും ആ പ്രസ്ഥാനം തെററാണെന്ന് പല പണ്ഡിതന്മാരും ലോകത്തെയും മഹാത്മജിയെത്തന്നെയും അറിയിച്ചിട്ടുണ്ട്. എന്നാൽ ഇന്ന് ആ പണ്ഡിതന്മാർ പറഞ്ഞ കാര്യം വളരെ ശരിതന്നെയാണെന്നു തെളിഞ്ഞിരിക്കുന്നു. കാര്യസാദ്ധ്യത്തിനും അകാര്യസാദ്ധ്യത്തിനും ധർമ്മത്തിനും അധർമ്മത്തിനും വേണ്ടി പ്രായോപവേശം നടത്താൻ എല്ലാവരും മുന്നോട്ടു വരുന്നു. അനഭിലഷണീയമായ ഒരു പുറപ്പാടാണിത്.

ശ്രീ പരീക്ഷിത്തു മഹാരാജാവിനെപ്പോലെ സർവ്വ ലൗകികകാര്യങ്ങളിൽനിന്നും പിൻതിരിഞ്ഞു് ഭഗവത്കഥാശ്രവണത്തിൽ മാത്രം തല്പരന്മാരായി പ്രായോപവേശംകൊണ്ട് ശരീരം ഉപേക്ഷിക്കുന്നത് മഹാജനങ്ങൾ അംഗീകരിച്ചിട്ടുള്ള ഒരു മാർഗ്ഗമാണ്. ഏതായാലും മുമുക്ഷുക്കൾ മനഃശുദ്ധിയ്ക്കും തപോവൃദ്ധിക്കും വേണ്ടി ശാസ്ത്രീയമായ രീതിയിൽ ഉപവാസം അനുഷ്ഠിക്കുന്നത് ഒരു നല്ല സാധന ആണ്. അങ്ങനെയല്ലാത്ത ഉപവാസം എല്ലാ വിധത്തിലും പരിവർജ്ജിക്കേണ്ടതാകുന്നു. ഉപവാസം എന്ന പദത്തിന് ജീവൻ പരമാത്മസമീപത്തിൽ വസിയ്ക്കുക എന്നുകൂടി അർത്ഥമുണ്ട്.

ഉപ സമീപേ യോ വാസോ ജീവാത്മപരമാത്മനോഃ
ഉപവാസഃ സ വിജ്ഞേയോ ന തു കായസ്യ ശോഷണം.

എന്ന മഹദ്വചനം ഈ പരമാർത്ഥമാണല്ലൊ വെളിപ്പെടുത്തുന്നത്. ഉപവാസം ജീവൻ പരമാത്മാവിന്റെ സമീപത്തിൽ എത്തുവാൻ വേണ്ടി ആയിരിക്കണം അനുഷ്ഠിക്കുക. അല്ലാതെ കായത്തെ ശോഷിപ്പിക്കുവാൻ വേണ്ടി മാത്രം നടത്തുന്ന ഉപവാസം നിന്ദ്യവും അശാസ്ത്രീയവുംകൂടി ആണെന്നു പ്രസ്തുത വാക്യത്തിൽനിന്ന് മനസ്സിലാക്കാൻ കഴിയും. ഇത്രയും കൊണ്ട് ഈശ്വരസാക്ഷാത്കാരത്തിനുള്ള ഉപായമെന്ന നിലയിൽ മന്ത്രജപവും, യജ്ഞദാനതപസ്സുകളും ഉപവാസവും അനുഷ്ഠിക്കുവാൻ എല്ലാവർക്കും കടമയുണ്ടെന്ന് വ്യക്തമായിക്കാണുമെന്നു വിശ്വസിക്കുന്നു.

# ശ്രീരാമകൃഷ്ണപഞ്ചകം

കെ. കേശവൻനായർ

ശ്രീരാമകൃഷ്ണ, തവ പാദാംബുജസ്മരണ–
ലോലം കുരുഷ്വ മമ ചിത്തം
ഭവജലധിമഗ്നം ദുരിതശതലഗ്നം
സന്താപസന്ദോഹദോളാന്തരസ്ഥം.

അല്ലയോ ശ്രീരാമകൃഷ്ണദേവ, സംസാരസാഗരത്തിൽ ആണ്ടുപോയതും നാനാവിധദുരിതങ്ങൾ കലർന്നതും, സന്താപപരമ്പരയുടെ ഊഞ്ഞാലിൽ ഇരുന്നാടുന്നതുമായ എന്റെ ഹൃദയത്തെ, അങ്ങയുടെ പാദസരോജങ്ങളെ സ്മരിക്കുന്നതിൽ തത്പരമാക്കിയാലും.

പരിചരണകൃത്യേന പാവയതു തേ വിഭോ,
കരചരണപൂർവ്വം മദിന്ദ്രിയഗ്രാമകം
യദിദമത്യല്പകേ വ്യാപൃതം കർമ്മണി
ഉദരപരിപൂരകേ സ്വാത്മനഃ കേവലം.

ക്ഷുദ്രമായ സ്വോദരപൂരണത്തിൽ മാത്രം തത്പരമായിരിക്കുന്ന എന്റെ കരചരണാദിഇന്ദ്രിയങ്ങളെ, ഹേ ഭഗവൻ, അങ്ങയെ പരിചരിക്കുന്നതുകൊണ്ട് പാവനമാക്കിയാലും.

കലിമലാപഹം ദക്ഷിണേശ്വരേ
സ്ഥിതമനാമയം ശാന്തിദായകം
വിഗതകല്മഷം ശാരദാപതിം
സ്മര സദാപി മച്ചിത്ത, ശങ്കരം.

ദക്ഷിണേശ്വരത്ത് വാണരുളുന്നവനും, ദുഃഖരഹിതനും, ശാന്തിപ്രദനും, പാപഹീനനും, മംഗളദായകനുമായ ശ്രീരാമകൃഷ്ണദേവനെ അല്ലയോ മനസ്സേ, നീ എപ്പോഴും സ്മരിച്ചാലും.

കനകകാമിനീജാലമുക്തഹൃദ്–
ഗത, ജഗന്മതാദ്വൈതഭാവന,
നിഗമസാരസർവ്വസ്വവൈഖരീ–
പ്രസര, പാഹി മാം ശാരദാപതേ.

കാമിനീകാഞ്ചനങ്ങളുടെ വലയത്തിൽനിന്ന് വിടുതലാർന്ന വിചാരങ്ങളോടു കൂടിയവനും, ലോകത്തിലുള്ള എല്ലാ മതങ്ങളേയും അദ്വൈതഭാവേന വീക്ഷിക്കുന്നവനും എല്ലാ വേദസാരങ്ങളും ഉൾക്കൊള്ളുന്ന തിരുവായ്മൊഴികളോടുകൂടിയവനുമായ ശ്രീരാമകൃഷ്ണദേവ, എന്നെ കാത്തരുളേണമേ.

ഇഹ ഹി ജീവിതം പൂരിതം വിഭോ,
ധനമദാദിനാഽനിത്യമേവ തത്
തവ തു പാവനം നാമകീർത്തനം
ദുരിതനാശനം ശാശ്വതം നൃണാം.

അല്ലയോ ഭഗവൻ, ധനമദാദിയാൽ നിറഞ്ഞു തുളുമ്പുന്ന ഈ ലോകജീവിതം അനിത്യമാകുന്നു; എന്നാൽ ദുഃഖത്തെ നശിപ്പിക്കുന്ന പരിശുദ്ധമായ അങ്ങയുടെ നാമത്തെ കീർത്തനം ചെയ്യുന്നതൊന്നുമാത്രമാണ് മനുഷ്യർക്ക് ശാശ്വതമായിട്ടുള്ളത്.

# ഭാരതീയസംസ്കൃതിയുടെ വേദമൂലകത്വം

## സച്ചിദാനന്ദസ്വാമി

പാശ്ചാത്യപണ്ഡിതന്മാരും, അവരെ അനുസരിക്കുന്ന പൌരസ്ത്യരും മാനവസംസ്കൃതിയെപ്പററി പ്രതിപാദിക്കുമ്പോഠ, കേവലം ഭൗതികമായ നാഗരികത മാത്രമേ അർത്ഥമാക്കുന്നുള്ളു. അവർ ഭാരതീയസംസ്കൃതിയെ ഏതാണ്ടു് 'മതപരം' എന്ന നിലയിലാണു ചിത്രീകരിക്കാറുള്ളതു്. യഥാർത്ഥമായ മത(ധർമ്മ)ത്തെപ്പററിയും സംസ്കൃതിയെപ്പററിയുമുള്ള അവരുടെ ബോധം അത്രമാത്രം സങ്കുചിതമാണു് എന്നു മാത്രമേ പറയേണ്ടതുള്ളു. മതമെന്നുവെച്ചാൽ പാശ്ചാത്യക്കു് സെമിററിക് പാരമ്പര്യത്തിൽ വന്നിട്ടുള്ള വിശ്വാസങ്ങളും പള്ളിനിബന്ധനകളും വ്രതാനുഷ്ഠാനങ്ങളും മററുമാണു്. അതുപോലെ സംസ്കൃതിയെന്നു പറഞ്ഞാൽ ഭൗതികമായ സുഖഭോഗസാമഗ്രികഠ നിർമ്മിക്കുന്നതിലുള്ള ബുദ്ധിസാമർത്ഥ്യവും ശില്പകലാനൈപുണ്യവും ഭരണതന്ത്രവും പാട്ടും കൂത്തും മററും. ആ നിലയ്ക്കാണു് അവർ എല്ലാ ജനതയുടേയും സംസ്കൃതിയെ വീക്ഷിക്കുക. ഭാരതീയർ തങ്ങളുടെ വിദ്യാഭ്യാസത്തിലും ധർമ്മാചരണത്തിലും അദ്ധ്യാത്മസാധനയിലും സംഗീതസാഹിത്യനൃത്ത്യനാട്യാദി കലാവിദ്യകളെ ധാരാളം ഉപയോഗപ്പെടുത്തിവരുന്നതായിരിക്കാം നമ്മുടെ സംസ്കൃതിയെ മതപരം എന്നു പറയാൻ കാരണം. സംസ്കൃതിയെന്നതു് യഥാർത്ഥത്തിൽ ദൈവീസമ്പത്താണെന്നു് അവർ ഇനിയും ഗ്രഹിക്കേണ്ടിയിരിക്കുന്നു. സത്ത്വത്തെ അധികരിച്ച സംസ്കാരസമ്പത്തു് എന്നാണു് അതിൻെറ അർത്ഥം; സത്ത്വസമ്പത്തു് എന്നും പറയും. ശരിയായ വിദ്യാഭ്യാസത്താൽ, ബുദ്ധിസത്ത്വത്തെ ആവരണം ചെയ്തിരിക്കുന്ന രജസ്തമോമാലിന്യങ്ങഠ നീങ്ങുമ്പോഠ മനുഷ്യസ്വഭാവത്തിനുണ്ടാകുന്ന ശുദ്ധിയും ഉന്മേഷവുമാണു് ഈ സംസ്കാരസമ്പത്തു്.

ശരിയായ വിദ്യാഭ്യാസം എന്നതു് വിവേകാനന്ദസ്വാമികളുടെ ഭാഷയിൽ, മനുഷ്യനിൽ അന്തർലീനമായിരിക്കുന്ന പൂർണ്ണതയുടെ ആവിഷ്കരണമാണു്. അരണിയിൽ അഗ്നിയെന്നപോലെയും ബീജത്തിൽ വൃക്ഷമെന്നപോലെയും പൂർണ്ണത – സർവ്വജ്ഞാനത്തിൻെറയും സർവ്വശക്തിയുടെയും ആനന്ദത്തിൻെറയും തികവു് – മനുഷ്യനിൽ ആത്മഭാവേന അന്തർലീനമാണു്. അതാണു് അവൻെറ യഥാർത്ഥസ്വഭാവം. എന്നാൽ എല്ലാവരിലും എല്ലായ്പ്പോഴും അതു് അഭിവ്യക്തമല്ല എന്നുമാത്രം. വിദ്യാഭ്യാസത്താൽ വേണം അതു് അഭിവ്യക്തമാകാൻ. മനുഷ്യരാശി ഏതുകാലത്തും എവിടെയും സ്വഭാവത്തെ സംസ്കരിച്ചു സമ്പന്നമാക്കിയിട്ടുണ്ടെങ്കിൽ അതെല്ലാം വിദ്യാഭ്യാസംകൊണ്ടത്രേ സാധിച്ചിട്ടുള്ളതു്. അപ്രകാരം സംസ്കരിക്കപ്പെട്ട മനുഷ്യസ്വഭാവം, അഥവാ സംസ്കൃതിവിശേഷം, ആ വിദ്യാഭ്യാസപദ്ധതിയുടെ പേരുകൊണ്ടും വിശേഷലക്ഷണങ്ങഠകൊണ്ടും അങ്കിതമായിരിക്കുക ന്യായം മാത്രമാണു്. ഈ നിലയിൽ നോക്കിയാൽ ഭാരതീയസംസ്കൃതിയെ വൈദികം എന്നു പറയാം. എന്തെന്നാൽ വേദാനുസാരിയായ വിദ്യാഭ്യാസമാണു് ഈ സംസ്കൃതിയെ സമ്പന്നമാക്കിയിട്ടുള്ളതു്. കുറേക്കൂടി നിഷ്കൃഷ്ടമായി പറഞ്ഞാൽ വേദത്തിൻെറ അന്ത്യമായ ജ്ഞാനകാണ്ഡം, അഥവാ ഉപനിഷത്തു് (വേദാന്തം), ആണു് ഭാരതീയസംസ്കൃതിക്കും ഭാരതീയവിദ്യാഭ്യാസത്തിനും അനശ്വരദീപമായി പ്രകാശിക്കുന്നതു്.

### ഭാരതീയരുടെ വേദങ്ങഠ

'അറിയുക' എന്നർത്ഥമുള്ള 'വിദ്' ധാതുവിൽനിന്നു വ്യുത്പന്നമാണു വേദശബ്ദം. മൂന്നു കാലത്തിലും മാററംവരാത്ത, സത്യവും ശുദ്ധവുമായ, ജ്ഞാനത്തെയാണു് 'വേദം'കൊണ്ടു് അർത്ഥമാക്കുന്നതു്. ലൗകികരീത്യാ വേദം എന്നു പറഞ്ഞാൽ കർമ്മ ഉപാസനാ ജ്ഞാനകാണ്ഡങ്ങളുടങ്ങിയ ഋഗ്യജുസ് സാമാഥർവ്വമന്ത്രങ്ങളാണു്.

ഇവയാണു നമ്മുടെ വിദ്യാഭ്യാസത്തിനും സംസ്കൃതിക്കും ശബ്ദപ്രമാണം.

ഭാരതീയവിശ്വാസമനുസരിച്ച് വേദം നിത്യമാണ്; ആദിയും അന്തവും ഇല്ലാതെ എന്നും ഒരുപോലെ പ്രകാശിക്കുന്നതു് എന്നർത്ഥം. ഇതു് ശബ്ദപ്രമാണമായിരിക്കുന്ന വേദമന്ത്രങ്ങളെ സംബന്ധിച്ചല്ല. പ്രത്യുത, വിശ്വവ്യാപകമായി നിത്യം പ്രകാശിക്കുന്ന ഐശ്വരമായ ജ്ഞാനത്തെ സംബന്ധിച്ചാണ്. അതായതു് ഈ ലോകത്തിൽ വാഗ്രൂപമായി പ്രകാശിക്കുന്ന വേദം ജ്ഞാനത്തിന്റെ സമഷ്ടിയായി, ഈശ്വരനിൽ നിത്യമായി, ഈശ്വരസ്വരൂപം തന്നെയായിരിക്കുന്ന, അനന്തജ്ഞാനം: 'ആധിദൈവികം' എന്നു പറയപ്പെടുന്ന ആ ജ്ഞാനമാണ് വാഗ്രൂപമായ വേദത്തിന്റെ പരമമായ അർത്ഥം. വാക്കും അർത്ഥവും തമ്മിലുള്ള ബന്ധം അഭേദ്യമാണ്; അവയെ വേർപെടുത്താവതല്ല. ഒരേ ബുദ്ധിയുടെ ജ്ഞാനത്തിന്റെ സൂക്ഷ്മവും സ്ഥൂലവുമായ ഭാവങ്ങളത്രേ വാക്കും അർത്ഥവും. ഈ നിലയ്ക്കാണു വേദത്തെ നിത്യം എന്നു പറയുന്നതു്.

അത്യന്തം സംസ്കൃതമായ മനുഷ്യബുദ്ധി വഴിക്കു് ആ നിത്യജ്ഞാനം ഈ ലോകത്തിൽ വാഗ്രൂപേണ അവതരിക്കുന്നു എന്നു പറയാം. അങ്ങനെ, ചരിത്രത്തിനും ഐതിഹ്യത്തിനും ദൃഷ്ടിയെത്താത്ത അതിപ്രാചീനകാലത്തു്– ഈ കല്പത്തിന്റെ ആദിയിൽ – മഹാമനസ്വികളായ ഭാരതീയ ഋഷീശ്വരന്മാരിൽക്കൂടി ഈ ലോകത്തിലാവിർഭവിച്ചിട്ടുള്ളതാണ് ഇന്നു നാം പഠിക്കുന്ന ശബ്ദപ്രമാണമായ വേദങ്ങൾ. ആ ഋഷീശ്വരന്മാർ ലോകാനുഗ്രഹാർത്ഥം, അവിദ്യാവശഗമായി സംസാരത്തിലുഴലുന്ന മനുഷ്യരാശിക്കു് മാർഗ്ഗദീപം നല്കി ഉദ്ധരിക്കാൻവേണ്ടി, അവരിൽ പ്രകാശിച്ച ആ ദിവ്യജ്ഞാനത്തെ വാഗ്രൂപേണ ശിഷ്യപരമ്പരയ്ക്കു പകർന്നുകൊടുക്കുകയത്രേ ഉണ്ടായിട്ടുള്ളതു്. അങ്ങനെ ശിഷ്യപ്രശിഷ്യപരമ്പരയാ അനാദികാലംമുതൽ പഠിച്ചും ആചരിച്ചും പഠിപ്പിച്ചും, തുടർന്നു വന്നിട്ടുള്ളതാണ് ഇന്നു നമ്മുടെ സംസ്കാരസമ്പത്തിനു മൂലമായിരിക്കുന്ന വേദങ്ങൾ. അവയുടെ പഠനവും ആചരണവുംതന്നെ വൈദികവിദ്യാഭ്യാസം.

വേദങ്ങൾ അപൗരുഷേയങ്ങളാണെന്നാണ് അഭിജ്ഞമതം. അതായതു്, അവ മനുഷ്യപ്രയത്നത്താൽ രചിക്കപ്പെട്ടിട്ടുള്ളതല്ല. ചില വേദമന്ത്രങ്ങളുടെ വക്താക്കളോ ദ്രഷ്ടാക്കളോ ആയി ചില ഋഷീശ്വരന്മാരുടെ പേരുകൾ അവിടവിടെ സ്മരിക്കപ്പെട്ടിട്ടുണ്ട്, എന്നതു ശരിതന്നെ. എന്നാൽ അവരാരും ആ മന്ത്രങ്ങളുടെ കർത്താക്കളല്ല. നേരേമറിച്ച് ദിവ്യമായ ആ ജ്ഞാനത്തിനു പാത്രങ്ങളായി ശിഷ്യപരമ്പരയ്ക്കുപദേശിച്ചുകൊടുത്തവർ, എന്നു മാത്രമേ അതിനർത്ഥമുള്ളൂ. കാലദേശഭേദമെന്യേ സർവ്വമനുഷ്യജാതിക്കും മാർഗ്ഗദീപമായി, ഈശ്വരനാൽ ദത്തമായിരിക്കുന്ന സത്യജ്ഞാനമത്രേ വേദം. ഒരു പ്രത്യേക ദേശത്തിന്റെയോ ജനതയുടെയോ സ്വത്തല്ല അതു്. ആർക്കും അതിന്മേൽ വിശേഷാവകാശം പുറപ്പെടുവിക്കാവതല്ല. എന്നാൽ ഇത്രകാലവും ആ വേദങ്ങളെ നിയമേന അഭ്യസിച്ചും ആചരിച്ചും സംരക്ഷിക്കാനുള്ള ഭാഗ്യം ഉണ്ടായതു് ഭാരതത്തിനാണ് എന്ന വസ്തുത നാം വിസ്മരിച്ചുകൂടാ. ലോകത്തിലെ നാനാജനവർഗ്ഗങ്ങളിൽ വെച്ചു് ഈ ഹിന്ദുജനത മാത്രമാണ് ഐശ്വരമായ ഈ ജ്ഞാനത്തെ പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്ന കൃത്യം ഏറെറടുത്തു് യഥാവിധി നിർവ്വഹിച്ചു വന്നിട്ടുള്ളതു്. വേദങ്ങളുടെ ഈ അദ്ധ്യയനത്തിലും അദ്ധ്യാപനത്തിലും അന്തർഭവിക്കുന്നു ഭാരതീയവിദ്യാഭ്യാസം.

## വേദവും വിദ്യയും

വിദ്യ എന്നു പറഞ്ഞാൽ വേദവാക്യങ്ങളുടെ അർത്ഥമായി നിത്യം പ്രകാശിക്കുന്നതും മനുഷ്യബുദ്ധിയാൽ ആർജ്ജിക്കപ്പെട്ടതുമായ സത്യവും ശുദ്ധവുമായ ജ്ഞാനം എന്നർത്ഥം. വേദരാശിയെ നമ്മുടെ പുരാണേതിഹാസങ്ങളിൽ അനന്തഗംഭീരമായ ക്ഷീരസമുദ്രത്തോടു് ഉപമിച്ചിരിക്കുന്നു. ജ്ഞാനാത്മകമായ സത്വഗുണത്തിന്റെ പ്രതീകമാണ് പാലാഴിയുടെ ശുഭ്രത. സർവ്വജ്ഞാനങ്ങളുടെയും നിധാനമത്രേ വേദമാകുന്ന ഈ പാലാഴി. മനുഷ്യബുദ്ധികൊണ്ടു് അതിനെ യഥാവിധി കടയുമ്പോൾ അതിൽ നിന്നു സത്തായി ലഭിക്കുന്ന വെണ്ണയാണ് വിദ്യയെന്നു പറയാം. മഥനക്രിയ തപസ്സും; അതായതു് ദൃഢനിശ്ചയപൂർവ്വകം സത്വശുദ്ധിക്കുവേണ്ടി ചെയ്യപ്പെടുന്ന നിരന്തരമായ ജ്ഞാനാഭ്യാസം. അങ്ങനെ, അഭ്യാസത്താൽ സംസ്കരിക്കപ്പെട്ട ബുദ്ധിയിൽനിന്നു് അഭിന്നമായി

അതിൽ പ്രകാശിക്കുന്ന വേദാൎത്ഥംതന്നെയാകുന്നു വിദ്യ. ഈ നിലയ്ക്കു നോക്കുമ്പോൾ വിദ്യയിൽ നിന്നു ഭിന്നമല്ല സംസ്കൃതി: സംസ്കൃതമായ ബുദ്ധി യും വിദ്യയും മാനവസംസ്കൃതിയും ഒന്നുതന്നെ യെന്നു പറയാം. ഭാരതത്തിൽ വിദ്യാഭ്യാസ മെന്നു പറഞ്ഞാൽ വേദാനുസാരിയായ ഈ വിദ്യയുടെ അഭ്യാസമാകുന്നു.

മനുഷ്യബുദ്ധിയാൽ ചെയ്യപ്പെട്ട മഥന ക്രിയകൊണ്ടു് അനേകതരത്തിലുള്ള വിദ്യകൾ വേദസമുദ്രത്തിൽനിന്നു ലഭിച്ചിട്ടുണ്ടു്. ഇവയെ 'പര'യെന്നും 'അപര'യെന്നും പൊതുവേ രണ്ടായി തിരിക്കാം. 'പര' എന്നതു് അത്യുത് കൃഷ്ടമായ ജ്ഞാനം: ഏതൊരു ജ്ഞാനത്താൽ സൎവ്വവും അറിയപ്പെടുന്നുവോ അനന്തവും നിത്യവു മായിരിക്കുന്ന ആ ജ്ഞാനത്തെ സാക്ഷാത്കരി ക്കുന്ന ആത്മവിദ്യ, അഥവാ ബ്രഹ്മവിദ്യ: ഉപനി ഷത്പ്രതിപാദ്യമായ വേദാന്തംതന്നെയാകുന്നു ഇതു്. അറിയുന്നവനെ സാക്ഷാത്കരിക്കുന്ന താകുന്നു വേദാന്തം, അഥവാ പരവിദ്യ. നേരേ മറിച്ചു്, അറിയപ്പെടുന്ന വിഷയങ്ങളെ സംബ ന്ധിച്ച സത്യവും ശുദ്ധവുമായ ജ്ഞാനം അപര വിദ്യയും ആകുന്നു. തൎക്കം, വ്യാകരണം, നിരുക്തം, ജ്യോതിഷം, ആയുൎവ്വേദം, ഊൎജ്ജതന്ത്രം, രസതന്ത്രം, ഭൂഗൎഭവിജ്ഞാനം, സസ്യവിജ്ഞാനം തുടങ്ങിയ നാനാതരം വിജ്ഞാനങ്ങളും സംഗീത സാഹിത്യനൃത്തനാട്യശില്പാദികലകളും എല്ലാം അപരവിദ്യയിൽ പെട്ടതാണു്.

അപരവിദ്യാവിഷയകമായ കലാവിജ്ഞാ നങ്ങൾ പ്രായേണ എല്ലാ പരിഷ്കൃതജനതകളിലും വളൎന്നിട്ടുണ്ടു്. ചിലരിൽ ചിലതു കുറച്ചധിക മായിട്ടും മററു ചിലരിൽ കുറവായിട്ടും. ഒരിടത്തും ഒന്നും പൂൎണ്ണത പ്രാപിച്ചിട്ടില്ല; അങ്ങനെ സ്വന്ത നിലയ്ക്കു പൂൎണ്ണമാകാൻ ഒന്നിനും സാദ്ധ്യമല്ല താനും. കാരണം ഈ അപരവിദ്യകൾ എത്ര തന്നെ സൂക്ഷ്മവും ശുദ്ധവും ആയിരുന്നാലും വിഷ യനാനാത്വത്തെ സംബന്ധിച്ചവയാകയാൽ ആ വിഷയങ്ങളുടെ പരിമിതിയോടുകൂടിയേ അവയ്ക്കു പ്രകാശിക്കാൻ കഴിയൂ. ഏതൊരു അപരവിദ്യ യും പൂൎണ്ണമാകണമെന്നുണ്ടെങ്കിൽ അതു് അതി ന്റെ വിഷയപരിമിതിയെ ത്യജിച്ചു് അപരി മിതമായ പരവിദ്യയിൽ പ്രവേശിക്കണം. ആത്മവിദ്യയിലേയ്ക്കു വഴിതെളിക്കുന്നിടത്തോ ളമേ ഏതൊരു ജ്ഞാനവും യഥാൎത്ഥവിദ്യയാകൂ.

'വിദ്യയാ വിന്ദതേഽമൃതം.' (കേന. 2. 4)

വിദ്യകൊണ്ടു മനുഷ്യൻ ജനനമരണങ്ങളെ അതിക്രമിച്ചു് നിത്യാനന്ദം പ്രാപിക്കുന്നു. ഈ വിഷയത്തിൽ പരവിദ്യയെന്നൊ അപരവിദ്യ യെന്നോ ഭേദമില്ല. പരവിദ്യ അമൃതത്വപ്രാ പ്തിക്കു് നേരിട്ടാണു് സഹായമാകുന്നതെങ്കിൽ അപരവിദ്യ പാരമ്പൎയ്യേണ സഹകാരിസാധനം എന്ന നിലയിൽ അമൃതത്വത്തിലേയ്ക്കു വഴി തെളിക്കുന്നു, എന്നത്രേ ഭേദം. ഇപ്രകാരം പര വിദ്യയിലേയ്ക്കു് സഹകാരിസാധനം എന്ന നിലയ്ക്കാണു ഭാരതീയർ അപരവിദ്യകളെ അഭ്യ സിച്ചും പോഷിപ്പിച്ചുംവന്നിട്ടുള്ളതു്. അല്ലാതെ വിഷയേന്ദ്രിയഭോഗങ്ങൾക്കുള്ള സാധനം എന്ന നിലയ്ക്കല്ല. പരവും അപരവുമായ ഭാരതീയ വിദ്യകളെല്ലാം വേദമൂലമാകയാൽ ഏകത്വദൎശക മായ സത്യജ്ഞാനത്താൽ അനുഗൃഹീത മാണു് അവയെല്ലാം. മനുഷ്യസ്വഭാവത്തിന്റെ അന്തരാത്മഭാവത്തെയും, അനന്തസച്ചിദാനന്ദ വസ്തുവെ ആത്മാവിൽ സാക്ഷാത്കരിക്കുക യാണു് മനുഷ്യന്റെ പരമശ്രേയസ്സു് എന്ന തത്ത്വത്തെയും, അംഗീകരിക്കാത്ത ഒരു കലയോ വിദ്യയോ ഭാരതത്തിൽ ഇല്ല. അപര വിദ്യകൾ തമ്മിൽത്തമ്മിലോ അവയ്ക്കു പര വിദ്യയുമായോ യാതൊരു പൊരുത്തക്കേടും ഇല്ല. എല്ലാററിനേയും സമന്വയിക്കുന്ന രീതി യിലാണു് ഈ കലാവിദ്യകളും അവയുടെ അഭ്യാസപദ്ധതിയും ഭാരതത്തിൽ ആവിഷ്കൃത മായിട്ടുള്ളതു്.

## വിദ്യയും സയൻസും

നിത്യമായ സൂക്ഷ്മജ്ഞാനമെന്ന നിലയ്ക്കു് വിദ്യയും സയൻസും ഒന്നുതന്നെയെന്നു പറയാം. പക്ഷേ സയൻസെന്ന പേരിൽ ഇന്നു് അറിയ പ്പെടുന്ന പാശ്ചാത്യഭൗതികവിജ്ഞാനങ്ങൾ വിദ്യയാണെന്നു പറയാൻ വയ്യ. എന്തെന്നാൽ അവയെ സമ്പാദിക്കാനുള്ള പ്രമാണം അത്ര മാത്രം ശിഥിലവും ദുൎബ്ബലവുമാണു്. പ്രത്യ ക്ഷാനുഭവവും, അനുമാനവും മാത്രമേ സയൻ സിനു പ്രമാണമായിട്ടുള്ളൂ. ഇന്ദ്രിയപ്രത്യക്ഷ ത്തിനു സഹായകരമായി പലേ യന്ത്രോപകര ണങ്ങളും സയൻസിനുണ്ടു് എന്നതു വാസ്തവം തന്നെ. ചെറിയതിനെ വലുതാക്കിക്കാണിക്കാ

നോ ദൂരസ്ഥമായ വിഷയത്തെ സമീപസ്ഥമാക്കാനോ അവ സഹായിച്ചേയ്ക്കാം. എന്നാൽ വിഷയങ്ങളെ യഥാൎത്ഥത്തിൽ ദശിയ്ക്കുന്നതു് സ്ഥൂലശരീരത്തിലെ ഇന്ദ്രിയദ്വാരങ്ങളോ ഈ യന്ത്രസാമഗ്രികളോ അല്ല, എന്ന വസ്തുത നാം പലപ്പോഴും വിസ്മരിച്ചുപോകുന്നു. യഥാൎത്ഥദൎശനം അന്തഃകരണമായ ബുദ്ധിയുടെ ധൎമ്മമാണു്. അവയാണു് ഇന്ദ്രിയദ്വാരാ ലഭിയ്ക്കുന്ന വിഷയങ്ങളെ ഗ്രഹിയ്ക്കുന്നതും അവയുടെ സ്വരൂപത്തെ നിൎണ്ണയിക്കുന്നതും. അന്തഃകരണം എത്രമാത്രം സംസ്കൃതവും സൂക്ഷ്മവും ആണോ അതിനനുസരിച്ചിരിയ്ക്കും നമ്മുടെ പ്രത്യക്ഷജ്ഞാനവും അതിൽനിന്നു് അനുമാനംവഴി ലഭിയ്ക്കുന്ന നിഗമനങ്ങളും. കാമക്രോധലോഭാദികളാൽ കലുഷമായ വെറും സ്ഥൂലബുദ്ധികൊണ്ടു് ആൎജ്ജിക്കുന്ന പ്രത്യക്ഷാനുമാനജ്ഞാനങ്ങൾ, എത്രതന്നെ അദ്ഭുതാവഹമായ ഉപകരണങ്ങളുടെ സഹായത്തോടുകൂടിയതാണെങ്കിലും, കലുഷവും സ്ഥൂലവുമായിരിക്കാനേ തരമുള്ളു.

ഭാരതീയവിജ്ഞാനികൾ സൂക്ഷ്മദൎശനവിഷയത്തിൽ ഈ ഉപകരണങ്ങളെക്കാളെല്ലാം ശ്രേഷ്ഠമായ പ്രമാണമായി എല്ലാ കാലത്തും അംഗീകരിച്ചിട്ടുള്ളതു് സംസ്കൃതവും സൂക്ഷ്മവുമായ ബുദ്ധിയെയാണു്. 'ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദൎശിഭിഃ' (കഠം.1.3.12) അത്യന്തം സൂക്ഷ്മവും ഏകാഗ്രവുമായ ബുദ്ധികൊണ്ടു് സൂക്ഷ്മദൎശികൾ വസ്തുതത്ത്വം ഗ്രഹിയ്ക്കുന്നു. 'ശമദമാദിസംസ്കൃതം മനഃ ആത്മദൎശനേ കരണം.' (ഗീതാഭാഷ്യം) ശമദമാദിസാധനകളാൽ സംസ്കരിക്കപ്പെട്ട അന്തഃകരണമാണു് ഏതു വസ്തുവിൻെറയും അന്തരാത്മഭാവത്തെ ദൎശിക്കാനുള്ള കരണം. ശമദമാദിസാധനകളാൽ ഇപ്രകാരം സംസ്കരിച്ചു് സമ്പന്നമാക്കപ്പെട്ട ബുദ്ധിയെ, ജ്ഞാനശക്തിയെ 'ഋതംഭരപ്രജ്ഞാ' എന്നാണു യോഗശാസ്ത്രത്തിൽ പറയുന്നതു്.

ഋതംഭരാ– സത്യത്താൽ നിർഭരം, പൂൎണ്ണം എന്നൎത്ഥം. ശമദമാദിസാധനകളാൽ സംസ്കൃതമായി അത്യന്തം നിൎമ്മലവും ഏകാഗ്രവുമായിരിയ്ക്കുന്ന ഈ ബുദ്ധി സാധാരണ നിലയിൽ പ്രത്യക്ഷാനുമാനങ്ങൾകൊണ്ടു ഗ്രഹിക്കാൻ വയ്യാത്ത ആന്തരവും സൂക്ഷ്മവുമായ വസ്തുസ്വരൂപത്തെ ഗ്രഹിയ്ക്കുന്നു. ആ ദൎശനം സത്യനിർഭരമാണു്; ഒരിക്കലും പിഴയ്ക്കുന്നതല്ല. അങ്ങനെ ലഭിയ്ക്കുന്ന ജ്ഞാനം സാമാന്യബുദ്ധികൊണ്ടാൎജ്ജിക്കുന്ന പ്രത്യക്ഷാനുമാനങ്ങൾക്കു വിരുദ്ധമല്ല. നേരേമറിച്ചു് ആ ജ്ഞാനങ്ങളെ കുറേക്കൂടി സൂക്ഷ്മവും സത്യത്തോടു് അടുത്തതുമായ നിലയിൽ വ്യാഖ്യാനിച്ചു് യുക്തിയുക്തം സമൎത്ഥിക്കുകയത്രേ ചെയ്യുന്നതു്. ഉത്കൃഷ്ടമായ ഈ ബുദ്ധിയെത്തന്നെയാണു് ജ്ഞാനദൃഷ്ടി, യോഗദൃഷ്ടി, അതീന്ദ്രിയദൃഷ്ടി മുതലായ പേരുകളിൽ വ്യവഹരിച്ചുവരുന്നതു്. ഇങ്ങനെ ഉത്കൃഷ്ടമായ ഒരു ജ്ഞാനശക്തി ഉണ്ടെന്നോ മനുഷ്യനു സമ്പാദിയ്ക്കാവുന്നതാണെന്നോ, അതുകൊണ്ടു് ആൎജ്ജിയ്ക്കുന്ന ജ്ഞാനം മാത്രമേ യഥാൎത്ഥത്തിൽ ശ്രേയസ്കരമായിരിക്കുകയുള്ളു എന്നോ, ഒന്നും സയൻസിനറിഞ്ഞുകൂട. അതു് എത്രയും പരിമിതവും സ്ഥൂലവുമായ പ്രമാണങ്ങൾകൊണ്ടു് ചില വസ്തുതകൾ ഗ്രഹിക്കുന്നു; അതാണു ജ്ഞാനത്തിൻെറ പരമകാഷ്ഠ എന്നു് ഉദ്ഘോഷിക്കുകയും ചെയ്യുന്നു. അതിനപ്പുറം പോകാൻ ശ്രമിച്ചിട്ടില്ല; ശ്രമിച്ചാൽ സയൻസ് സയൻസല്ലാതെയാകുമല്ലോ.

ഭാരതീയർ, എല്ലാ കാലത്തും, സംസ്കൃതവും ഏകാഗ്രവുമായ ഈ ബുദ്ധിയെയാണു് പരമോ അപരമോ ആയ ഏതു വിദ്യയിലും ജ്ഞാനസാധനമായി ആശ്രയിച്ചു വന്നിട്ടുള്ളതു്. നമ്മുടെ വിദ്യകളെല്ലാം ഋതംഭരയായ ഈ ദിവ്യപ്രജ്ഞയാൽ സമ്പാദിക്കപ്പെട്ടിട്ടുള്ളവയാണു്. ഭാരതീയമായ കലകൾക്കും വിദ്യകൾക്കും എല്ലാം ദൈവികത്വം കല്പിച്ചിരിക്കുന്നതിനു കാരണവും ഇതുതന്നെ.

യോഗോ ജ്ഞാനം തഥാ സാംഖ്യം
വിദ്യാഃ ശില്പാദികൎമ്മ ച
വേദാഃ ശാസ്ത്രാണി വിജ്ഞാനം
ഏതത്സൎവ്വം മഹേശ്വരാത്.

എല്ലാ കലകളും വിദ്യകളും ഈശ്വരപ്രഭവമായിട്ടാണു ഭാരതീയർ കരുതുന്നതു്. കാരണം, മനുഷ്യനു യഥാൎത്ഥസുഖഹേതുവായ സത്യജ്ഞാനം, ഏതുരൂപത്തിലുള്ളതായാലും അനന്തസച്ചിദാനന്ദമായ ഈശ്വരൻെറ അനുഗ്രഹരൂപമാണു്. അത്യന്തം സംസ്കൃതമായ മനുഷ്യബുദ്ധിയിൽ അതു് പ്രകാശിയ്ക്കുന്നു. അങ്ങനെ വിദ്യയാൽ അനുഗൃഹീതനായി അതിനെ ഉപദേശിയ്ക്കുന്ന ആചാൎയ്യനും, വിദ്യയും, രണ്ടും ഈശ്വരപ്രഭാവേന ദിവ്യങ്ങളാണു്. ഭാരതീയർ

എല്ലാക്കാലത്തും ആ നിലയ്ക്കാണ് വിദ്യ അഭ്യസിച്ചും അഭ്യസിപ്പിച്ചും വന്നിട്ടുള്ളതു്. അല്ലാതെ പാശ്ചാത്യരീത്യാ ദ്രവ്യമൂല്യത്തിന്മേൽ വിനിമയം ചെയ്യാവുന്ന വ്യാപാരസാധനമായി ഒരു കാലത്തും വിദ്യയെ പരിഗണിച്ചിട്ടില്ല. പാശ്ചാത്യരുടെ ഈ രീതിയെ അനുകരിച്ചതാണു ഭാരതീയവിദ്യാഭ്യാസത്തിനും സംസ്കൃതിയ്ക്കും ഉണ്ടായിട്ടുള്ള അപക്ഷയത്തിനു ഹേതു.

ഭൗതികവിജ്ഞാനങ്ങൾ രജോഗുണപ്രധാനമായ ബുദ്ധിയുടെ വ്യാപാരമായി ഉണ്ടാകുന്നതാണല്ലൊ. ഇവിടെ രജസ്സിന്റെ ഊർജ്ജസ്വലതയാൽ, തമസ്സുനിമിത്തമുണ്ടാകുന്ന മൗഢ്യത്തിനു കുറവുണ്ടായിരിക്കും, സംശയമില്ല. ആ മേന്മ നിമിത്തം ഏതാണ്ടു പതിനാറാം നൂററാണ്ടു മുതൽ പാശ്ചാത്യദേശങ്ങളിൽ വളർന്നുവന്ന സയൻസിനു് മതത്തിന്റെ പേരിൽ നിലനിന്നിരുന്ന പല മൂഢവിശ്വാസങ്ങളെയും തകർത്തുകളയാൻ സാധിച്ചിട്ടുണ്ടു്. എന്നാൽ ജീവിതത്തിന്റെ ആന്തരമണ്ഡലങ്ങളിലേയ്ക്കു കടന്നു് സത്തയുടെ സൂക്ഷ്മഭാവങ്ങളെ ഗ്രഹിക്കാനും അതുവഴി മനുഷ്യനു ശ്രേയോമാർഗ്ഗം തെളിയിക്കാനും ബഹിർമുഖമായ സയൻസിനു കഴിഞ്ഞിട്ടില്ല, കഴിയുന്നതുമല്ല.

ശുദ്ധവും ഏകാഗ്രവുമായ സൂക്ഷ്മബുദ്ധിയ്ക്കു്, അതായതു് യോഗജനിതമായ ഋതംഭരാബുദ്ധിക്കു, മാത്രമേ അതു കഴിയൂ. അതാണു സാത്വികമായ ജ്ഞാനം. അതിന്റെ ലക്ഷണം ഗീതയിൽ പറയുന്നു:

> സർവ്വഭൂതേഷു യേനൈകം ഭാവമവ്യയമീക്ഷതേ
> അവിഭക്തം വിഭക്തേഷു തജ്ജ്ഞാനം
> വിദ്ധി സാത്ത്വികം. (ഗീത 18.20.)

നാമരൂപങ്ങളാൽ വേർതിരിഞ്ഞു് നശ്വരമായിരിയ്ക്കുന്ന നാനാപ്രകൃതിഭാവങ്ങളിൽ ഏകവും അനശ്വരവുമായ സത്തയെ ദർശിയ്ക്കുന്ന ജ്ഞാനം ഏതോ അതാണു സാത്ത്വികം.

പരവും അപരവുമായ എല്ലാ വിദ്യകൾക്കും ഇതു യോജിയ്ക്കും. രജസ്തമസ്സുകളുടെ ബാധയൊഴിഞ്ഞു് ശാന്തവും പ്രസന്നവും ഏകാഗ്രവുമായിരിയ്ക്കുന്ന ബുദ്ധിയാണു് സാത്ത്വികജ്ഞാനത്തിനു സാധനം. അന്തർമുഖമായ അതു് ഏതൊരു വസ്തുവിന്റെയും ആന്തരമായ സൂക്ഷ്മപ്രകൃതിയിലേയ്ക്കു ചുഴിഞ്ഞിറങ്ങി വസ്തുതത്ത്വം യാഥാർത്ഥ്യേന ഗ്രഹിക്കുകയും, ആ ജ്ഞാനത്താൽ ബാഹ്യമായ നാനാത്വത്തിൽ അന്തർലീനമായിരിയ്ക്കുന്ന ഏകത്വത്തെ ദർശിയ്ക്കുകയും ചെയ്യുന്നു. ദൈനന്ദിനജീവിതത്തിൽത്തന്നെ ഇതിനു ധാരാളം ദൃഷ്ടാന്തങ്ങളുണ്ടു്. കുടം, ചട്ടി, കലം, തുടങ്ങിയ പേരുകൾകൊണ്ടും ആകൃതികൊണ്ടും വിഭിന്നമായിരിയ്ക്കുന്ന മൺപാത്രങ്ങളിൽ സമന്വയിക്കുന്ന മണ്ണിനെ ദർശിച്ചിട്ടു് ആ സത്തയുടെ അടിസ്ഥാനത്തിൽ ഈ നാമരൂപവിഭിന്നതയെ ത്യജിക്കാൻ കഴിഞ്ഞാൽ ആ ജ്ഞാനം അത്രമാത്രം ശുദ്ധമാണു്; സാത്ത്വികമാണു്. ചക്ഷുരാദി ഇന്ദ്രിയങ്ങൾവഴി ഗ്രഹിക്കപ്പെടുന്ന രൂപാദി വിഷയങ്ങളെ പരീക്ഷിച്ചു് അവയിൽ സർവ്വസാമാന്യമായിരിയ്ക്കുന്ന ഭൂതമാത്രയെ കണ്ടെത്തി അതിന്റെ അടിസ്ഥാനത്തിൽ നാനാഭൂതവിഷയങ്ങളെയും അന്വയിച്ചു് വ്യാഖ്യാനിയ്ക്കാൻ കഴിഞ്ഞാൽ ആ ജ്ഞാനം അത്രത്തോളം സാത്ത്വികവും ശുദ്ധവുമാണെന്നു പറയാം. അതുപോലെ ഇന്ദ്രിയദ്വാരാ വരുന്ന വേദനങ്ങളെ പരീക്ഷിച്ചു് ഏകമായ ബുദ്ധിയിൽ അവയുടെ യോഗം ദർശിക്കാനും അതേപ്രകാരം നാനാബുദ്ധിവൃത്തികളെയും നിരീക്ഷിച്ചു് അവയ്ക്കു് ആശ്രയമായിരിയ്ക്കുന്ന ഏകജ്ഞാനത്തെ, സത്യമായ ചിദാത്മഭാവത്തെ, ദർശിക്കാനും കഴിഞ്ഞാൽ അതു സാത്ത്വികമാണു്. ഇതാണു സാത്ത്വികജ്ഞാനത്തിന്റെ പോക്കു് — സ്ഥൂലത്തിൽനിന്നും സൂക്ഷ്മത്തിലേയ്ക്കു്; വിശേഷത്തിൽനിന്നു സാമാന്യത്തിലേയ്ക്കു്; നാനാത്വത്തിൽനിന്നു് ഏകത്വത്തിലേയ്ക്കു്; അല്പമായ സത്യത്തിൽനിന്നു മഹത്തായ സത്യത്തിലേയ്ക്കു്. യോഗബുദ്ധിയാൽ അതായതു് ശമദമാദിസാധനകളാൽ സമ്പന്നമാക്കപ്പെട്ട ശുദ്ധവും ഏകാഗ്രവുമായ ഋതംഭരപ്രജ്ഞയാൽ മാത്രമേ ഇതു സാധിക്കൂ. അതിനാലാർജ്ജിക്കപ്പെടുന്ന ജ്ഞാനത്തെയാണു് വിദ്യയായി ഭാരതീയർ അംഗീകരിച്ചിട്ടുള്ളതു്. യോഗം ആണു് അതിന്റെ സ്വഭാവം. ഭാരതീയവിദ്യാഭ്യാസം, യഥാർത്ഥത്തിൽ, യോഗമാർഗ്ഗത്തെ അവലംബിച്ചു് ബുദ്ധിയെ സംസ്കരിക്കാൻ ചെയ്യപ്പെടുന്ന നിരന്തരാഭ്യാസമാകുന്നു.

# ജീവന്മുക്തിവിവേകം – 10

ജീ. ബാലകൃഷ്ണൻനായർ

## വാസനാക്ഷയപ്രകരണം

### സാധനത്രയം

ജീവന്മുക്തിപ്രമാണവും സ്വരൂപവും നാം വിവരിച്ചുവല്ലോ. ഇനി ജീവന്മുക്തി നേടാനുള്ള ഉപായം വിവരിക്കാം. തത്ത്വജ്ഞാനം, മനോനാശം, വാസനാക്ഷയം ഇങ്ങനെ മൂന്നാണ് ജീവന്മുക്തിക്കുള്ള ഉപായം. വാസിഷ്ഠം ഉപശമപ്രകരണത്തിന്റെ അവസാനം വസിഷ്ഠൻ രാമനോട് ഇക്കാര്യം സ്പഷ്ടമായി പറയുന്നുമുണ്ട്:

വാസനാക്ഷയ വിജ്ഞാന
മനോനാശാ മഹാമതേ,
സമകാലം ചിരാഭ്യസ്താ
ഭവന്തി ഫലദായിനഃ.

വാസനാക്ഷയം, തത്ത്വവിജ്ഞാനം, മനോനാശം എന്നിവ ഒരേസമയത്ത് ദീർഘകാലം അഭ്യസിക്കുകയാണെങ്കിൽ ലക്ഷ്യപ്രാപ്തി കൈയ്‌വരുന്നതാണ്. ഇവ മൂന്നും സമകാലം ആവർത്തിച്ചഭ്യസിക്കാത്തിടത്തോളം വർഷശതങ്ങൾകൊണ്ടും ജീവന്മുക്തി ലഭിക്കുന്നതുമല്ല. വളരെ പ്രയത്നം ചെയ്ത് ഇവയിൽ ഓരോന്നോരോന്നായി ശീലിക്കാമെന്നു വെച്ചാൽ അതൊരിക്കലും ഫലം ഉളവാക്കുകയില്ല. കൂട്ടിക്കലർത്തി ഉരുവിടേണ്ട മന്ത്രങ്ങളെ അല്പാല്പമായി പല തവണകൊണ്ട് ചൊല്ലിത്തീർത്താൽ പ്രയോജനമുണ്ടാകാതിരിക്കുന്നതുപോലെ. സന്ധ്യാവന്ദന സമയത്ത് 'ആപോ ഹിഷ്ഠാ' എന്നു തുടങ്ങി മൂന്നു ഋക്കുകൾ ഒത്തുചേർത്തു ജപിക്കണമെന്നാണ് നിയമം. ഇവയിൽ ഒരെണ്ണം ഒരു ദിവസം, മറ്റൊന്നു വേറൊരു ദിവസം ഇങ്ങനെ ഓരോന്നോരോന്നു മാറ്റി മാറ്റി ജപിക്കുകയാണെങ്കിൽ സന്ധ്യാവന്ദനഫലം ലഭിക്കുന്നതല്ല. അതുപോലെ ഷഡംഗങ്ങൾ പൂർണ്ണമാക്കേണ്ട മന്ത്രങ്ങളിൽ ഓരോ ദിവസം ഓരോന്നുരുവിട്ടതുകൊണ്ട് ഫലമുണ്ടാകുന്നതല്ല. ലോകത്തിൽ കറിയും ചോറും ഭക്ഷിക്കേണ്ടിടത്ത് കറിയോ ചോറോ മാത്രം ഭക്ഷിച്ചാൽ അതു ഭക്ഷണമാകയില്ലല്ലോ. ഒരുമിച്ചുള്ള ചിരാഭ്യാസഫലമോ ? വസിഷ്ഠൻ ഇങ്ങനെ പ്രഖ്യാപിക്കുന്നു:

ത്രിഭിരേതൈശ്ചിരാഭ്യസ്തൈർ–
ഹൃദയഗ്രന്ഥയോ ദൃഢാഃ
നിശ്ശങ്കമേവ ത്രുട്യന്തി
ബിസച്ഛേദാദ്ഗുണാ ഇവ.

ഈ മൂന്നും ഒരുമിച്ച് ചിരകാലം അഭ്യസിക്കണം. അതോടെ ഉറപ്പുള്ള ഹൃദയഗ്രന്ഥികൾ താമരവളയങ്ങളെന്നപോലെ പൊട്ടിത്തകരും, സംശയിക്കാനേയില്ല. കഴിഞ്ഞുപോയ അനേകജന്മങ്ങൾകൊണ്ട് സമാർജ്ജിച്ചതാണ് ഇന്നത്തെ സംസാരബന്ധം. അതു ചിരാഭ്യാസം കൊണ്ടല്ലാതെ ക്ഷയിക്കുകയില്ല. ഇവ ഓരോന്നായി അഭ്യസിച്ചാൽ ഫലമില്ലെന്നു മാത്രമല്ല അവയുടെ സ്വരൂപംതന്നെ വെളിപ്പെട്ടു കിട്ടുന്നതുമല്ല. തത്ത്വജ്ഞാനം, മനോനാശം, വാസനാക്ഷയം എന്നിവ ഓരോന്നും മറ്റോരോന്നിന്റെയും അഭ്യാസത്തെ സഹായിക്കുന്നുവെന്നോർക്കണം. ഇവ മൂന്നിൽ ഈരണ്ടെണ്ണം ഒരുമിച്ചു ചേരുന്നതോടെ മൂന്നു ദ്വന്ദ്വങ്ങൾ ആവിർഭവിക്കുന്നു.

### മനോനാശവാസനാക്ഷയദ്വന്ദ്വം

ഇവയിൽ മനോനാശവാസനാക്ഷയങ്ങൾ പരസ്പരപോഷകങ്ങളായി ഭവിക്കുന്നു. മനസ്സ് ശമിക്കുന്നതുവരെ വാസന ക്ഷയിക്കുകയില്ല. വാസന ക്ഷയിക്കുന്നതുവരെ ചിത്തം ശമിക്കുകയുമില്ല. എന്താണീ മനസ്സ് ? അന്തഃകരണമായി പരിണമിച്ചിരിക്കുന്ന സൂക്ഷ്മജഡസംഘാതം. മനനം ചെയ്യാൻ അഥവാ വിചാരം ചെയ്യാൻ കഴിവുള്ളതുകൊണ്ട് ഇതിനെ മനസ്സെന്നു വിളിക്കുന്നു. ഇത് ദീപജ്വാലാസമൂഹമെന്നപോലെ ഇന്ധനലാഭത്തിന്റെ ക്രമമനുസരിച്ചു വികസിക്കാനും ചുരുങ്ങാനും കഴിവുള്ളതാണ്. വിചാരവികാരരൂപമായ ഇന്ധനംകൊണ്ട് പെരുകി

ഇതു് നിരന്തരം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ഈ മനസ്സിൻെറ നാശമെന്നാലെന്താണ്? സങ്കല്പവികാരരൂപത്തിലുള്ള പരിണാമമുപേക്ഷിച്ചിട്ട് അവ തടയപ്പെട്ടാലുണ്ടാകുന്ന പരിണാമദശയിൽ വർത്തിക്കലാണ് മനോനാശം. പതഞ്ജലി യോഗസൂത്രത്തിൽ ഇക്കാര്യം ഇങ്ങനെ വെളിപ്പെടുത്തിയിരിക്കുന്നു. 'വ്യുത്ഥാന നിരോധ സംസ്കാരയോരഭിഭവപ്രാദുർഭാവൗ നിരോധക്ഷണചിത്താന്വയോ നിരോധപരിണാമഃ.' മനസ്സിൻെറ സങ്കല്പവികാരങ്ങൾ പൊന്തി വരുന്നതാണ് വ്യുത്ഥാനം. അവയെ പൊന്തിവരാനനുവദിക്കാതെ തടയുന്നതാണ് നിരോധം. വ്യുത്ഥാനസംസ്കാരം തടയപ്പെടുന്നതോടെ നിരോധസംസ്കാരം അനുഭവഗോചരമാവും. ചിത്തം ഈ നിരോധസംസ്കാരത്തിൽ തന്നെ തുടന്നു നിലനിൽക്കാൻ ഇടയാകുന്ന അനുഭവദശയാണു നിരോധപരിണാമം. സങ്കല്പവികാരങ്ങളെ നിരന്തരം ഉണ്ടാക്കിക്കൊണ്ടിരുന്ന സംസ്കാരം പോയി. സങ്കല്പവികാരങ്ങൾ തടയപ്പെട്ടാലുണ്ടാകുന്ന സംസ്കാരം അനുഭവിക്കാൻ തുടങ്ങി. ഇതാണ് മനോനാശം. ഇനി എന്താണു വാസന? വീണ്ടുവിചാരംകൂടാതെ പെട്ടെന്ന് കാമക്രോധാദിചിത്തവൃത്തികളെ ഉണ്ടാക്കുന്ന ചിത്തസംസ്കാരമാണ് വാസന. മുൻപു മുൻപു പരിശീലിച്ചുറപ്പിച്ചിരിക്കുന്നതുകൊണ്ടാണതിനെ വാസനയെന്നു വിളിക്കുന്നതു്. ഈ വാസനയെ ക്ഷയിപ്പിക്കുന്നതെങ്ങനെയാണ്? കാമക്രോധാദി ജഡധർമ്മങ്ങളാണെന്നും നിത്യചേതനമായ ആത്മാവിനെ കണ്ടെത്തുകയാണ് ജീവിതലക്ഷ്യമെന്നുമുള്ള വിവേകം ഉറയ്ക്കണം. അതോടെ മനസ്സിനു് ശാന്തിയും ഇന്ദ്രിയങ്ങൾക്ക് അടക്കവും വന്നുചേരും. എന്തും ക്ഷമിക്കാനും സഹിക്കാനുമുള്ള കഴിവ് സ്വായത്തമാവും. ഈ ശുഭവാസനകൾ ദൃഢപ്പെടുന്നതോടെ പിന്നെ പുറമേ വേണ്ടത്ര കാരണമുണ്ടായാൽപോലും കാമക്രോധാദിവികാരങ്ങൾ ഉണ്ടാകുന്നതല്ല. ഇതാണ് വാസനാക്ഷയം. മനോനാശം വന്നില്ലെങ്കിൽ കൂടെക്കൂടെ സങ്കല്പങ്ങൾ പൊന്തിക്കൊണ്ടിരിക്കും. അങ്ങനെയായാൽ പുറമേ കാരണമുണ്ടെങ്കിൽ ചിലപ്പോൾ അറിയാതെ കാമക്രോധാദിവികാരങ്ങളിൽ പെട്ടുപോയെന്നു വരാം. അപ്പോൾ വാസനാക്ഷയം കൈയ്‌വന്നില്ലെന്നു തീർച്ചയല്ലേ? വാസന ക്ഷയിക്കാതിരുന്നാൽ അതുപോലെ മനഃസങ്കല്പങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുമെന്നുള്ളതുകൊണ്ടു് മനോനാശവും സംഭവിക്കുന്നതല്ല.

### തത്ത്വജ്ഞാനമനോനാശദ്വന്ദ്വം

തത്ത്വജ്ഞാനമുണ്ടാകുന്നതുവരെ ചിത്തം ശമിക്കുകയില്ല. ചിത്തം ശമിക്കുന്നതുവരെ തത്ത്വജ്ഞാനമുണ്ടാകുന്നതുമല്ല. ഇക്കാണുന്നതൊക്കെ ആത്മസ്വരൂപമാണ്; നാമരൂപങ്ങളായിക്കാണപ്പെടുന്ന പ്രപഞ്ചം കേവലം മായാമയം; സത്യത്തിൽ അതില്ലാത്തതാണ്. ഇപ്രകാരമുള്ള ദൃഢാനുഭവമാണ് തത്ത്വജ്ഞാനം. ഈ തത്ത്വജ്ഞാനമുണ്ടാകാത്തിടത്തോളം രൂപരസാദിവിഷയങ്ങൾ ഉള്ളതായി തോന്നും. അവ സത്യമാണെന്നു തോന്നിയാൽ അവയെ ആസ്പദമാക്കിക്കൊണ്ടുള്ള സങ്കല്പങ്ങൾ തടയാനേ സാദ്ധ്യമല്ല. വിറകിട്ടുകൊണ്ടിരുന്നാൽ തീജ്ജ്വാല അടങ്ങുകില്ലെന്നു തീർച്ചയല്ലേ? ചിത്തം ശമിക്കാതിരിക്കുന്നിടത്തോളം സങ്കല്പങ്ങളിൽക്കൂടി രൂപാദിവിഷയങ്ങൾ ഗ്രഹിക്കപ്പെടും. അപ്പോൾ 'ഇവിടെ ലേശംപോലും പലതില്ല,' എന്ന ഉപനിഷത്പ്രഖ്യാപനം 'യജമാനൻ കുശപ്പുല്ലാണ്,' എന്നു പറയുംപോലെ പ്രത്യക്ഷവിരുദ്ധമായി തോന്നുകയും ചെയ്യും. അങ്ങനെയായാൽ അദ്വയബ്രഹ്മമാണ് വസ്തു എന്ന തത്ത്വബോധം ഒരിക്കലും ഉണ്ടാകുന്നതല്ല.

### വാസനാക്ഷയതത്ത്വജ്ഞാനദ്വന്ദ്വം

കാമക്രോധാദിവാസനകൾ നശിക്കാത്തിടത്തോളം ശമദമാദിസാധനകളിൽ സിദ്ധി വരുന്നതല്ല. ശമം മനസ്സിൻെറ ശാന്തിയും ദമം ഇന്ദ്രിയങ്ങളുടെ അടക്കവുമാണ്. ശമദമാദിസിദ്ധികൊണ്ടു മാത്രമേ തത്ത്വജ്ഞാനം ഉദയം ചെയ്യൂ. അദ്വിതീയബ്രഹ്മതത്ത്വം സാക്ഷാത്കരിക്കപ്പെടുന്നതുവരെ കാമക്രോധാദിഹേതുക്കളായ വിഷയങ്ങൾ സത്യമാണെന്നുള്ള തോന്നൽ നിലനിൽക്കും. അതുകൊണ്ടു് വാസന ഒടുങ്ങുകയേയില്ല. ഇപ്പറഞ്ഞ മൂന്ന് ദ്വന്ദ്വങ്ങളും പരസ്പരകാരണങ്ങളായിത്തീരുന്നതെങ്ങനെയെന്നു വിവരിക്കാം. മനസ്സു ശമിച്ചാൽ വാസനാസംബദ്ധങ്ങളായ ബാഹ്യനിമിത്തങ്ങൾ ഇല്ലാതാകുന്നതോടെ വാസന ക്ഷയിക്കും. വാസന ക്ഷയിച്ചാൽ കാരണമില്ലാത്തതുകൊണ്ടു കാമക്രോധാദി

ചിത്തവൃത്തികൾ ഉണ്ടാകാതിരിക്കുന്നതോടെ മനസ്സ് ശമിക്കുന്നു. ഇതാണ് പരസ്പരസാപേക്ഷമായ മനോനാശവാസനാദ്വന്ദ്വം.

### സാമാന്യേന സാധനനിരൂപണം

ഏകാഗ്രപ്പെട്ട സൂക്ഷ്മബുദ്ധിക്കു മാത്രമേ ആത്മതത്ത്വം ഗ്രഹിക്കാൻ പററു എന്ന് ശ്രുതി ഘോഷിക്കുന്നു. ബുദ്ധിക്ക് കൂടുതൽ ആത്മൈക്യം അനുഭവിക്കാൻ വൃത്തിനാശരൂപത്തിലുള്ള ഏകാഗ്രത ആവശ്യമാണെന്നിതുകൊണ്ടു സിദ്ധിക്കുന്നു. ആത്മദർശനരൂപത്തിലുള്ള തത്ത്വജ്ഞാനം ലഭിക്കുന്നതോടെ ജഗത്ത് മിഥ്യയാണെന്നനുഭവിക്കാൻ കഴിയും. മനുഷ്യൻെറ കൊമ്പിനെക്കുറിച്ചെന്നപോലെ ഇല്ലാത്ത ജഗത്തിനെക്കുറിച്ച് പിന്നെന്തു സങ്കല്പിക്കാനാണ്? ആത്മാവ് ദർശിക്കപ്പെടുന്നതുകൊണ്ടും പിന്നെ വിഷയസങ്കല്പങ്ങൾ ഉപയോഗശൂന്യങ്ങളായിത്തീരും. അങ്ങനെ വിറകില്ലാത്ത അഗ്നിയെപ്പോലെ മനസ്സ് ഒടുങ്ങും. ഇതാണു മനോനാശതത്ത്വജ്ഞാനദ്വന്ദ്വം. തത്ത്വജ്ഞാനം കാമക്രോധാദിവികാരങ്ങളെ ക്ഷയിപ്പിക്കുമെന്ന് ശ്രീ സുരേശ്വരാചാര്യർ നൈഷ്കർമ്യസിദ്ധിയെന്ന ഗ്രന്ഥത്തിൽ ഇങ്ങനെ വെളിപ്പെടുത്തുന്നു:

> രിപൗ ബന്ധൗ സ്വദേഹേ ച
> സമൈകാത്മ്യം പ്രപശ്യതഃ
> വിവേകിനഃ കുതഃ കോപഃ
> സ്വദേഹാവയവേഷ്വിവ. (നൈ. 2–18.)

ശത്രുവിലും ബന്ധുവിലും സ്വദേഹത്തിലും ഒരേ ആത്മതത്ത്വം ദർശിക്കുന്ന വിവേകിക്ക് കോപം എങ്ങനെയുണ്ടാകാനാണ്? ഒരാൾ തൻെറ ശരീരത്തിൻെറ ഏതെങ്കിലും അവയവത്തോട് ഒന്നുകൊണ്ടും കോപിക്കാറില്ലല്ലോ. കാമക്രോധാദിവാസനാക്ഷയം തത്ത്വജ്ഞാനത്തിനു കാരണമായിത്തീരുമെന്ന് പ്രസിദ്ധമാണല്ലോ. വസിഷ്ഠനും രാമനോടിക്കാര്യം തുറന്നുപറഞ്ഞിട്ടുണ്ട്. ശമദമാദികൊണ്ട് ജ്ഞാനം വളരുന്നു. ജ്ഞാനംകൊണ്ട് ശമദമാദി പുഷ്ടിപ്പെടുന്നു. താമരയും സരസ്സുമെന്നപോലെ ഇവ ഇങ്ങനെ പരസ്പരം ആശ്രയിക്കുന്നവയാണ്. ഇതാണ് മനോനാശവാസനാക്ഷയതത്ത്വജ്ഞാനസാധനരഹസ്യം.

---

# ശ്രീരാമകൃഷ്ണസ്മരണ

**ശ്രീ വിജ്ഞാനാനന്ദസ്വാമികൾ**

ശ്രീരാമകൃഷ്ണനെ ആദ്യമായി കണ്ടപ്പോൾ ഞാൻ പതിന്നാലോ പതിനഞ്ചോ വയസ്സ് പ്രായമുള്ള ഒരു ബാലൻ മാത്രമായിരുന്നു. ഇങ്ങനെയാണ് അതുണ്ടായതു്: ഒരു ദിവസം ഞാൻ ഒരു കുട്ടിയുടെ വീട്ടിൽ കളിച്ചുകൊണ്ടിരിക്കുകയായിരുന്നു. അപ്പോൾ ഞങ്ങളുടെ ഒരു സ്നേഹിതൻ വന്നു ചോദിച്ചു: 'നിങ്ങൾക്കു് ഒരു പരമഹംസനെ കാണണമെന്നുണ്ടോ ?'

'അദ്ദേഹം എവിടെയാണ് ?' ഞങ്ങൾ ചോദിച്ചു.

'ഇതാ, അടുത്തു് ദിവാൻെറ വീട്ടിൽ.'

പരമഹംസൻ എന്നാലെന്താണെന്നു് ഞങ്ങൾക്കൊരു പിടിയുമുണ്ടായിരുന്നില്ല. ഏതായാലും ഞങ്ങളെല്ലാവരും അദ്ദേഹത്തെ കാണാൻ പോയി.

ഞങ്ങൾ ദിവാൻെറ വീട്ടിൽ പ്രവേശിച്ചപ്പോൾ പലരും ചേർന്ന് മനോഹരമായി പാടുന്നതു് കേട്ടു. ഒരസാധാരണരംഗമാണ് ഞങ്ങൾ അവിടെ കണ്ടതു്. ഒരു കൂട്ടം ഭക്തന്മാർ പാടുന്നു. നടുവിൽ ശ്രീരാമകൃഷ്ണൻ ചുററുപാടുകളെല്ലാം പൂർണ്ണമായി മറന്ന മട്ടിൽ നില്ക്കുന്നു. ഒരു ശിഷ്യൻ അദ്ദേഹം വീഴാതിരിക്കാൻ പിടിച്ചിട്ടുണ്ട്. അദ്ദേഹത്തിൻെറ മുഖം ഒരു സ്വർഗ്ഗീയകാന്തിയിൽ ശോഭിച്ചു. ചുണ്ടുകളിൽ പുഞ്ചിരി തത്തിക്കളിച്ചു. ദൃഷ്ടികൾ എന്തിനേയോ ഉററുനോക്കുന്നതുപോലെ. അദ്ദേഹം ആനന്ദസാഗരത്തിൽ നിമഗ്നനായതുപോലെ തോന്നി. കുറച്ചു കഴിഞ്ഞു് അദ്ദേഹം ദേവിയെ സ്തുതിച്ച് ഒരു പാട്ടു പാടി. അപ്പോഴും ഭാവാവസ്ഥയിലായിരുന്നു. ദേവിയെ നേരിൽക്കണ്ടു് ദേവിക്കുവേണ്ടി പാടു

കയായിരുന്നു എന്നെനിക്കു തോന്നി. സംഗീതത്തിനുശേഷം ആതിഥേയൻ ശ്രീരാമകൃഷ്ണനേയും ഭക്തന്മാരേയും മുകളിലേയ്ക്കു കൊണ്ടു പോയി. ഞങ്ങൾ വീട്ടിലേയ്ക്കു മടങ്ങി. വേറൊരിക്കൽ ഞാൻ ശ്രീരാമകൃഷ്ണനെ മണിമല്ലിക്കിന്റെ വീട്ടിൽവെച്ചു കണ്ടു. എന്റെ സഹപാഠിയായ ശരത്തിന്റെ കൂടെയാണു് ഞാനവിടെ പോയതു്.

കൊല്ലങ്ങൾ പലതു കടന്നുപോയി. അന്നെനിക്കു് പതിനേഴോ പതിനെട്ടോ വയസ്സു പ്രായം കാണും. ഞാൻ കല്ക്കത്തയിൽ സേവിയർ കോളേജിൽ പഠിക്കുകയായിരുന്നു. ഒരു ദിവസം ഞാൻ ദക്ഷിണേശ്വരത്തു് ശ്രീരാമകൃഷ്ണനെ കാണാൻ പോയി. ഉച്ചതിരിഞ്ഞ സമയം. മുറിയിൽ പല ഭക്തന്മാരും ഉണ്ടായിരുന്നു. ഞാൻ അകത്തുചെന്നു് അദ്ദേഹത്തെ നമസ്കരിച്ചു് ഒരു മൂലയിൽ മിണ്ടാതിരുന്നു. ശ്രീരാമകൃഷ്ണൻ ചെറിയ കട്ടിലിലിരുന്നു് ഭക്തന്മാരോടു് സംസാരിച്ചു. കാഴ്ചയിൽ അദ്ദേഹം മററാരേയുംപോലെയായിരുന്നു. എന്നാൽ ആ മന്ദഹാസം ദിവ്യം. മന്ദഹസിക്കുമ്പോൾ ആനന്ദത്തിന്റെ ഒരു തിരമാല അദ്ദേഹത്തിന്റെ കണ്ണുകളിലും മുഖത്തും മാത്രമല്ല ശരീരമാസകലം നടമാടി. ആ ആനന്ദമധുരമായ പുഞ്ചിരി, കാണുന്നവരുടെയൊക്കെ വേവലാതികളും ക്ലേശങ്ങളും തുടച്ചുമാററും. അദ്ദേഹത്തിന്റെ ശബ്ദം അതിമധുരവും കർണ്ണാനന്ദകരവുമായിരുന്നു. അതു് എത്ര കേട്ടാലും മതി വരില്ല; കണ്ണുകൾ സൂക്ഷ്മവും ഉജ്ജ്വലവും; നോട്ടം മൃദുലവും പ്രേമപൂർണ്ണവും.

ശ്രീരാമകൃഷ്ണന്റെ മുറിയിൽ ശാന്തിയുടെ അന്തരീക്ഷം പ്രത്യക്ഷമായി തുടിക്കുന്നതു് എനിക്കനുഭവപ്പെട്ടു. അവിടെയുള്ള ഭക്തന്മാർ ഭഗവാന്റെ ചുണ്ടുകളിൽനിന്നു പൊഴിഞ്ഞ വാക്കുകൾ ആനന്ദപൂർണ്ണമായ തന്മയതയോടെ ശ്രദ്ധിക്കുന്നതായി തോന്നി. അദ്ദേഹം പറഞ്ഞതു് എനിക്കോർമ്മയില്ല; എന്നാൽ അന്നു് ഞാൻ അനുഭവിച്ച ആനന്ദാതിരേകം ഇന്നലെയെന്നോണം ഞാനോർക്കുന്നു. വളരെ നേരം ഞാൻ ആനന്ദം കൊണ്ടു മതിമറന്നു് അവിടെയിരുന്നു. എന്റെ ശ്രദ്ധ മുഴുവൻ ശ്രീരാമകൃഷ്ണനിൽ നിക്ഷിപ്തമായിരുന്നു. അദ്ദേഹം എന്നോടൊന്നും പറഞ്ഞില്ല; ഞാനൊന്നും ചോദിച്ചതുമില്ല. ഭക്തന്മാർ ഓരോരുത്തരായി വിടവാങ്ങി. പെട്ടെന്നു് ഞാൻ മാത്രമേ അദ്ദേഹത്തിന്റെ കൂടെയുള്ളുവെന്നു കണ്ടു. ശ്രീരാമകൃഷ്ണൻ എന്നെ ശ്രദ്ധിച്ചു നോക്കുകയായിരുന്നു. പോകാൻ നേരമായി എന്നു വിചാരിച്ചു് ഞാൻ അദ്ദേഹത്തിന്റെ മുമ്പിൽ നമസ്കരിച്ചു. എഴുന്നേററുപോകാൻ നിന്നപ്പോൾ അദ്ദേഹം ചോദിച്ചു: 'നിനക്കു് ഗുസ്തിപിടിക്കാനറിയാമോ? വാ, നിനക്കെത്രത്തോളം അറിയാമെന്നു നോക്കട്ടെ.' ഇതും പറഞ്ഞു് അദ്ദേഹം എഴുന്നേററു് ഗുസ്തിക്കു തയ്യാറായി നിന്നു. ഈ വെല്ലുവിളി കേട്ടു് എനിക്കു് വലിയ അത്ഭുതം തോന്നി. 'ഇതെന്തൊരു മഹാത്മാവാണു്!' ഞാൻ വിചാരിച്ചു. ഏതായാലും ഞാൻ മറുപടി പറഞ്ഞു: 'തീർച്ചയായും ഞാൻ ഗുസ്തിപിടിക്കാം.'

ഒരു പുഞ്ചിരിയോടെ ശ്രീരാമകൃഷ്ണൻ എന്റെയടുത്തു വന്നു. അദ്ദേഹം കൈയ്‌രണ്ടും പിടിച്ചു് എന്നെ തള്ളാൻ തുടങ്ങി. എന്നാൽ നല്ല ശക്തിയും ശരീരദാർഢ്യവുമുള്ള യുവാവായ ഞാൻ അദ്ദേഹത്തെ പിന്നോക്കം ചുമരിലേയ്ക്കു തള്ളിനീക്കി. അദ്ദേഹം അപ്പോഴും പുഞ്ചിരിച്ചു് ബലമായി എന്നെ പിടിച്ചു. ക്രമേണ വൈദ്യുതശക്തിപോലൊന്നു് അദ്ദേഹത്തിന്റെ കൈയ്കളിൽനിന്നു് എന്നിൽ പ്രവേശിക്കുന്നതായി തോന്നി. ആ സ്പർശം എന്നെ സമ്പൂർണ്ണം നിസ്സഹായനാക്കി! എന്റെ ശരീരശക്തി മുഴുവൻ ചോർന്നു പോയി; ഞാൻ ഭാവാവസ്ഥയിലാണ്ടു; ശരീരം രോമാഞ്ചം കൊണ്ടു. അപ്പോൾ ശ്രീരാമകൃഷ്ണൻ എന്നെ വിട്ടു. അദ്ദേഹം ചിരിച്ചുകൊണ്ടു പറഞ്ഞു: 'ശരി, ജയിച്ചതു നീ തന്നെ.' ഇതും പറഞ്ഞു് അദ്ദേഹം വീണ്ടും കട്ടിലിലിരുന്നു. എനിക്കു് മിണ്ടാൻ വയ്യാതായി. ആനന്ദം അലയലയായി വന്നു് എന്നെ ആകെ മുക്കി. കുറച്ചു കഴിഞ്ഞു് ശ്രീരാമകൃഷ്ണൻ എഴുന്നേററു് എന്റെ പുറത്തു് മെല്ലെ തട്ടിക്കൊണ്ടു് പറഞ്ഞു: 'ഇവിടെ ഇടയ്ക്കിടെ വരൂ.' പിന്നെ അദ്ദേഹം പ്രസാദമായി എനിക്കു് കുറച്ചു മധുരസാധനങ്ങൾ തന്നു. ഞാൻ കല്ക്കത്തയ്ക്കു മടങ്ങി. ആ മത്തുപിടിപ്പിക്കുന്ന ആനന്ദത്തിന്റെ ശക്തി കുറെ ദിവസം നിന്നു. അദ്ദേഹം എന്നിലേയ്ക്കു് ആധ്യാത്മികശക്തി പകർന്നു എന്നു് മനസ്സിലായി.

ശ്രീരാമകൃഷ്ണൻ ഞങ്ങളുടെ ക്ഷേമത്തിൽ സർവ്വദാ തല്പരനായിരുന്നു. ഏതെങ്കിലും

ശിഷ്യൻ കുറച്ചുകാലം കാണാൻ ചെല്ലാതിരുന്നാൽ ആരോടെങ്കിലും അന്വേഷിക്കാൻ പറയും. ഒരിക്കൽ ഞാൻ കുറേ നാൾ ചെല്ലാതിരുന്നു. അദ്ദേഹം എനിക്കു് ആളയച്ചു; ഞാൻ മുറിയിൽ പ്രവേശിച്ചപ്പോൾ ആവലാതിയും സ്നേഹവും നിറഞ്ഞ സ്വരത്തിൽ ചോദിച്ചു: 'ഹേയ്! നിനക്കു സുഖമല്ലേ ? എന്തു പററി ? കുറേ കാലമായല്ലോ നിന്നെ കണ്ടിട്ടു്!'

ഞാൻ വാസ്തവം പറഞ്ഞു: 'എനിക്കു വരാൻ തോന്നിയില്ല.' 'അതു സാരമില്ല,' ശ്രീരാമകൃഷ്ണൻ പുഞ്ചിരിയോടെ ചോദിച്ചു, 'എങ്കിലും നീ ധ്യാനം തുടരുന്നുണ്ടല്ലോ ?' ഞാൻ പറഞ്ഞു: 'ധ്യാനിക്കാൻ ശ്രമിക്കുന്നുണ്ടു്; പക്ഷേ സാധിക്കുന്നില്ല.'

എന്റെ മറുപടി കേട്ടു് ഭഗവാൻ അത്ഭുതപ്പെട്ടപോലെ പറഞ്ഞു: 'എന്തു്, നിനക്കു ധ്യാനിക്കാൻ പററുന്നില്ലെന്നോ ? തീച്ചയായും സാധിക്കും.' അദ്ദേഹം ഏതാനും നിമിഷം മിണ്ടാതിരുന്നു. കൂടുതൽ എന്തെങ്കിലും പറയുന്നതും കാത്തു് ഞാൻ അദ്ദേഹത്തെ നോക്കിയിരുന്നു. താമസിയാതെ അദ്ദേഹത്തിന്റെ മുഖത്തും കണ്ണുകളിലും ഒരു മാററം വരുന്നതു കണ്ടു; എന്നെ സൂക്ഷിച്ചുനോക്കുകയായിരുന്നു. കുറച്ചു കഴിഞ്ഞു് അദ്ദേഹം പറഞ്ഞു: 'അടുത്തു വരൂ.' അടുത്തു ചെന്നപ്പോൾ എന്നോടു് നാവു് കാണിക്കാൻ പറഞ്ഞു; നാവിന്മേൽ എന്തോ എഴുതി. എന്റെ ശരീരമാകെ വിറയ്ക്കാൻ തുടങ്ങി. ഉള്ളിൽ അവാച്യമായ ആനന്ദം അനുഭവപ്പെട്ടു. അപ്പോൾ ഭഗവാൻ പറഞ്ഞു: 'പഞ്ചവടിയിൽ പോയി ധ്യാനിക്കൂ.' ആ ഉപദേശം കേട്ടു് ഞാൻ മെല്ലെ പഞ്ചവടിയിലേയ്ക്കു നടന്നു. ഭഗവാന്റെ സ്പർശനത്തിനുശേഷമുണ്ടായ ആനന്ദത്താൽ ഉന്മത്തനായി ഞാൻ വിഷമിച്ചാണു് നടന്നതു്. എങ്ങനെയോ പഞ്ചവടിയിലെത്തി ധ്യാനിക്കാനിരുന്നു. പിന്നെ എല്ലാം മറന്നു. ബോധം വീണപ്പോൾ ശ്രീരാമകൃഷ്ണൻ അടുത്തിരുന്നു് എന്റെ ശരീരം തടവുന്നതു കണ്ടു. അദ്ദേഹത്തിന്റെ മുഖം ഒരു സ്വർഗ്ഗീയമന്ദഹാസത്താൽ ശോഭിച്ചു. എനിക്കു് അല്പം മത്തു് അപ്പോഴുമുണ്ടായിരുന്നു.

ഗുരുദേവൻ ചോദിച്ചു: 'ശരി, നിന്റെ ധ്യാനം എങ്ങനെയിരുന്നു ?'

'വളരെ നന്നു്,' ഞാൻ പറഞ്ഞു. അപ്പോൾ ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ഇനിമുതൽ നിനക്കെപ്പോഴും ഗാഢമായ ധ്യാനമുണ്ടാകും. നീ എന്തെങ്കിലും കണ്ടോ ?' അദ്ദേഹം ചോദിച്ചു.

ഞാൻ ഭഗവാനോടു് എന്റെ അനുഭവം ആവുന്നത്ര വ്യക്തമായി പറഞ്ഞു. പിന്നെ ഞാൻ കൂടെ മുറിയിലേയ്ക്കു പോയി. ഞാൻ മാത്രമേ കൂടെ ഉണ്ടായിരുന്നുള്ളു. അദ്ദേഹം പല ആദ്ധ്യാത്മികോപദേശങ്ങളും തന്നു് എന്നോടു് വളരെ നേരം സംസാരിച്ചു.

ശ്രീരാമകൃഷ്ണന്റെ കൃപ അനന്തം. അതിനു തുല്യം ഒന്നുമില്ല. തന്റെ അനുപമമായ പ്രേമം കൊണ്ടു് അദ്ദേഹം ഞങ്ങളെ തന്റെ സ്വന്തമാക്കി.

കുറച്ചു കഴിഞ്ഞു് ഞാൻ പാററ്നയ്ക്കടുത്തു് ബങ്കിപൂരിലേയ്ക്കുപോയി. ഒരു രാത്രി ശ്രീരാമകൃഷ്ണൻ എന്റെ മുമ്പിൽ നില്ക്കുന്നതായി ഞാൻ ദർശനം കണ്ടു. എന്താണു് അദ്ദേഹത്തെ അങ്ങനെ കണ്ടതു് എന്നു മനസ്സിലായില്ല. അദ്ദേഹം മഹാസമാധി പ്രാപിച്ചു എന്ന വാർത്ത പിറേറന്നു രാവിലെ കിട്ടി.

ഒരിക്കൽ ശ്രീരാമകൃഷ്ണൻ എനിക്കു് ഒരു ഇംഗ്ലീഷുപുസ്തകം തന്നു് എന്നോടു് ഒരു പ്രത്യേക ഭാഗം വായിച്ചു വിവരിക്കാൻ പറഞ്ഞു. ഞാൻ വായിച്ചു: 'സത്യം പറയുക, ലോഭം അരുതു്, ഇന്ദ്രിയങ്ങളെ നിയന്ത്രിക്കുക !' ഇതു് വായിച്ചപ്പോൾ ഭഗവാൻ വലിയ സംതൃപ്തി കാണിച്ചു. ഈ മൂന്നുപദേശങ്ങൾ അനുഷ്ഠിക്കുകയാണെങ്കിൽ ഈശ്വരനെ സാക്ഷാത്കരിക്കാമെന്നു് ഒരക്ഷരം ഉരിയാടാതെ അദ്ദേഹം എന്നെ മനസ്സിലാക്കി.

ശ്രീരാമകൃഷ്ണനു് പുസ്തകജ്ഞാനംകൊണ്ടു് വലിയ പ്രയോജനമുണ്ടായിരുന്നില്ല. ഈശ്വരന്റെ പ്രത്യക്ഷദർശനത്തിൽനിന്നു കിട്ടുന്ന ജ്ഞാനം സമ്പാദിക്കണം ഞങ്ങൾ എന്നു് അദ്ദേഹം ആഗ്രഹിച്ചു.

ഭഗവാൻ പവിത്രതയുടെ ജീവത്സ്വരൂപമായിരുന്നു. അദ്ദേഹം ഒരു കുട്ടിയേപ്പോലെ സരളൻ. ശാശ്വതാനന്ദം കൈയെത്താവുന്നിടത്തുള്ളപ്പോൾ മനുഷ്യർ ലോകത്തിന്റെ ക്ഷണികസുഖങ്ങളിൽ മുഴുകാനാഗ്രഹിക്കുന്നതു് അദ്ദേഹത്തിന്നു് അത്ഭുതമായിത്തോന്നി. ശ്രീരാമകൃഷ്ണന്റെ ദൃഷ്ടിയിൽ ജീവിതത്തിന്റെ ഏകോദ്ദേശം ഈശ്വരനെ സാക്ഷാത്കരിച്ചു് അനന്താനന്ദമടയുകയാണു്.

വിഷയങ്ങളിൽനിന്നു മനസ്സിനെ വേർപെടുത്താൻ കഴിഞ്ഞാൽ മനുഷ്യനു് സത്യസാക്ഷാത്കാരമുണ്ടാവും. അവൻ പ്രപഞ്ചത്തിലെല്ലാം ബ്രഹ്മത്തേയും ബ്രഹ്മപ്രകാശത്തേയും കാണും. ലൗകികവസ്തുക്കളോടുള്ള അതിരുകടന്ന ആസക്തികാരണം അവൻ ഈശ്വരീയശാന്തി മറന്നു് വിഷയജ്വരത്തിലെരിയുന്നു. ശ്രീരാമകൃഷ്ണൻ സർവ്വദാ ആനന്ദമയിയായ ദേവിയുടെ സാന്നിദ്ധ്യമനുഭവിച്ചു ജീവിച്ചു. അതുകൊണ്ടു് ലൗകികജ്വരം ഒരിക്കലും അദ്ദേഹത്തെ തീണ്ടിയില്ല. അദ്ദേഹത്തിന്റെ ഹൃദയം ബ്രഹ്മാനന്ദപൂർണ്ണമായിരുന്നു: ആ ആനന്ദത്തിൽ ഉന്മത്തനായി ജീവിച്ചു. ഈ ആനന്ദം സർവ്വർക്കും പങ്കിടാൻ ആകാംക്ഷയുണ്ടെങ്കിലും അതു് മനുഷ്യജാതിക്കെല്ലാം കൊടുക്കാൻ സാധിക്കുന്നില്ലല്ലോ എന്നായിരുന്നു അദ്ദേഹത്തിന്റെ ഏകദുഃഖം. ബ്രഹ്മദർശനത്തിൽനിന്നുണ്ടാകുന്ന ജ്ഞാനാനന്ദങ്ങളോടു തുലനം ചെയ്യുമ്പോൾ എല്ലാ ലൗകികജ്ഞാനവും സുഖങ്ങളും മണ്ണാണു്. ശ്രീരാമകൃഷ്ണൻ എങ്ങും ബ്രഹ്മത്തെ കണ്ടു; നാമോ പ്രത്യക്ഷമായ ലോകത്തെമാത്രം കാണുകയും അറിയുകയും ചെയ്യുന്നു.

ഞാൻ ഒരിക്കൽ ഭഗവാനോടു് ഈശ്വരൻ സാകാരനോ നിരാകാരനോ എന്നു ചോദിച്ചു.

ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ഈശ്വരൻ സാകാരനുമാണു് നിരാകാരനുമാണു്. മാത്രമല്ല, അവിടുന്നു് സാകാരനിരാകാരങ്ങൾക്കു് അപ്പുറവുമാണു്.'

ഞാൻ വീണ്ടും ചോദിച്ചു: 'എല്ലാം ഈശ്വരനാണെങ്കിൽ ഈ കട്ടിലും ഈശ്വരനാണോ ?'

അദ്ദേഹം ഉറപ്പിച്ചുപറഞ്ഞു: 'അതെ, ഈ കട്ടിൽ ഈശ്വരനാണു്. ഈ ഗ്ലാസ്സ്, ഈ പാത്രം, ഈ ചുമർ – എല്ലാം ഈശ്വരൻ.' ഗുരുദേവൻ ഇങ്ങനെ പറഞ്ഞുകൊണ്ടിരിക്കെ എനിക്കു് ആന്തരമായ ഒരു മാററം അനുഭവപ്പെട്ടു. ഞാൻ ബാഹ്യബോധത്തിൽനിന്നു് ഉയർത്തപ്പെട്ടു. എന്റെ ഹൃദയം പ്രകാശിതമായി. ഞാൻ സർവ്വത്ര ബ്രഹ്മപ്രകാശം കണ്ടു.

ശ്രീരാമകൃഷ്ണൻ എല്ലാവിധത്തിലും നിരുപമനായിരുന്നു. അദ്ദേഹത്തിന്റെ ചിത്രം കുണ്ഡലിനി ഉണരുന്നതിന്റെ പ്രതീകമാണു്. അദ്ദേഹം ആനന്ദസാഗരത്തിൽ നിമഗ്നനായിരിക്കുന്നതു് അതിൽ കാണാം. ആ ചിത്രം നോക്കുമ്പോൾ എനിക്കു് പല അദ്ധ്യാത്മദർശനങ്ങളുമുണ്ടാകുന്നു. ഗുരുദേവന്റെ രൂപത്തിൽനിന്നു് വിവേകാനന്ദസ്വാമികൾക്കും ബ്രഹ്മാനന്ദസ്വാമികൾക്കും പല ദർശനങ്ങളും ഉണ്ടായിട്ടുണ്ടു്. പക്ഷേ അവർ തങ്ങളുടെ അനുഭവങ്ങൾ വെളിപ്പെടുത്തിയില്ല. ഒരു ദിവസം തന്റെ ചിത്രം കാണിച്ചുതന്നു് ഭഗവാൻ എന്നോടു പറഞ്ഞു: 'ഈ രൂപത്തെ ധ്യാനിക്കുക. ഞാൻ അതിൽ ജീവിച്ചിരിപ്പുണ്ടു്.'

ശ്രീരാമകൃഷ്ണനാമത്തിൽ ശരണമടഞ്ഞവരെ അദ്ദേഹം പരിപാലിക്കും. അവക്കു വേണ്ടതെല്ലാം അദ്ദേഹം ചെയ്യും.

ഒരിക്കൽ ഞാൻ ഭഗവാന്റെ കാൽ തിരുമ്മുകയായിരുന്നു. അപ്പോൾ കോന്നഗറിൽനിന്നു് ഒരാൾ അദ്ദേഹത്തെ കാണാൻ വന്നു. അഭ്യാഗതൻ പോയപ്പോൾ ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'നിനക്കറിയാമോ, ഒരു കണ്ണാടിക്കൂട്ടിലെ സാധനങ്ങൾപോലെ എനിക്കു് ഒരാളുടെ മനസ്സിലുള്ളതു മുഴുവൻ കാണാം.' ഞാൻ ആലോചിച്ചു: 'അപ്പോൾ അദ്ദേഹത്തിനു് എന്റെ ഉള്ളിലുള്ളതും കാണാം. പേടിക്കേണ്ട ആൾ തന്നെ!' എന്നാൽ അദ്ദേഹം മററുള്ളവരുടെ നന്മയെപ്പററി മാത്രമേ സംസാരിക്കൂ; അവരുടെ ദുഷ്കൃത്യങ്ങളെപ്പററിയോ ദുഷ്പ്രവണതകളെപ്പററിയോ പറയില്ല.

ശ്രീരാമകൃഷ്ണനിൽ ഞങ്ങൾ പൂർവ്വാവതാരങ്ങളുടെ അംശങ്ങൾ തെളിഞ്ഞുകണ്ടു. 'രാമനും കൃഷ്ണനും തന്നെയാണു് രാമകൃഷ്ണനായി ജനിച്ചിരിക്കുന്നതു്.' എന്നു് അദ്ദേഹം ആദ്യം പറയുന്നതു കേട്ടപ്പോൾ ഞാൻ വിശ്വസിച്ചില്ല. ഞാൻ വിചാരിച്ചു: 'അദ്ദേഹം അർത്ഥമില്ലാതെ പറയുകയാവും, എന്നാലും ആൾ ആത്മാർത്ഥതയുള്ള ഒരു മഹാത്മാവുതന്നെ.' വളരെ കഴിഞ്ഞു് ഞാൻ കോളേജിൽ പഠിക്കുന്ന കാലത്തു് ഭഗവാൻ ഒരിക്കൽക്കൂടി വളരെ ഗൗരവമായി പറഞ്ഞു: 'കൃഷ്ണനായവതരിച്ചപ്പോൾ ഞാൻ വൃന്ദാവനത്തിൽ ഗോപന്മാരും ഗോപസ്ത്രീകളുമായി ലീലയാടി.' അപ്പോഴും ഞാൻ അദ്ദേഹം പറഞ്ഞതു് സ്വീകരിച്ചില്ല. എന്റെ സംശയം അദ്ദേഹമറിഞ്ഞു. അതുകൊണ്ടു്

അദ്ദേഹം ശ്രീകൃഷ്ണനോടു് ഗോപിമാക്കുണ്ടായിരുന്ന അഗാധപ്രേമം വിവരിക്കാൻ തുടങ്ങി. അവർ തങ്ങളുടെ ശരീരം, മനസ്സ്, ആത്മാവ് — എല്ലാം തങ്ങളുടെ പ്രിയതമനു് അടിയറ വെച്ചതു് അദ്ദേഹം വിവരിച്ചു. ഈ ദിവ്യാനുരാഗത്തെപ്പററി സംസാരിക്കവേ ശ്രീരാമകൃഷ്ണൻ പെട്ടെന്നു് മൂകനായി, ബാഹ്യബോധം വെടിഞ്ഞു, അഗാധമായ സമാധിയിലാണ്ടു. ഞാനും ഒരു ദിവ്യാനന്ദം അനുഭവിച്ചു. അദ്ദേഹത്തിൻെറ ശക്തിവലയത്തിൽ ദിവ്യപ്രേമത്തിൻെറ ഒരു സാന്ദ്രാന്തരീക്ഷം അനുഭവപ്പെട്ടു. അന്നാദ്യമായി ഞാൻ ശ്രീകൃഷ്ണൻ ഗോപന്മാരും ഗോപികളുമായാടിയ ദിവ്യലീലയുടെ യഥാൎത്ഥസാരം ഗ്രഹിച്ചു. ശ്രീകൃഷ്ണൻെറ അവതാരമാണോ ശ്രീരാമകൃഷ്ണൻ എന്ന സംശയം തീരെയില്ലാതായി. സാധാരണ ബോധം വന്നപ്പോൾ ഗുരുദേവൻ ഒരു കുട്ടിയെപ്പോലെ ചിരിച്ചു. ഞാൻ മിണ്ടാതിരുന്നു.

Vedanta and the West – March – April, 1955. വിവൎത്തകൻ: എസ്. വി. ഉണ്ണിക്കൃഷ്ണൻ.

---

# ആദ്ധ്യാത്മികസംസ്കാരത്തിൽ അധിഷ്ഠിതമായ വിദ്യാഭ്യാസം

## വി. എസ്. ശൎമ്മ

സ്വന്തം മനസ്സിനെ അലട്ടിക്കൊണ്ടിരുന്ന ഒരു സംശയത്തിനു് പരിഹാരം കാണാൻ ശ്രദ്ധാലുവായ ഒരു ശിഷ്യൻ തത്ത്വമുറച്ച ആചാൎയ്യനെ സമീപിച്ച ചോദിച്ചു:

'ആരാണു് ഈ മനസ്സിനെ ഓരോ വിഷയത്തിലും മാറിമാറിപ്പായിച്ചുകൊണ്ടിരിക്കുന്നതു്? ഈ ശരീരമാകുന്ന തറിയിൽ ഇടവിടാതെ പ്രാണനെ അങ്ങോട്ടുമിങ്ങോട്ടും ഓടിച്ചുകൊണ്ടിരിക്കുന്നതാരാണു്?' പുറത്തേയ്ക്കു വരുന്ന നമ്മുടെ വാക്കിനെ അകത്തുനിന്നും ഇളക്കിവിടുന്നതാരു്? കണ്ണും ചെവിയും സ്വന്തം വിഷയത്തിൽ പ്രവൎത്തിക്കുന്നതു് ആരുടെ പ്രേരണയാലാണു്?'

ആചാൎയ്യൻ മറുപടി പറഞ്ഞു:

'അങ്ങനെ ചെയ്യുന്നതു് മനസ്സിൻെറ മനസ്സാണു്. പ്രാണൻെറ പ്രാണനാണു്. വാക്കിൻെറ വാക്കാണു്. കണ്ണിൻെറ കണ്ണാണു്. ചെവിയുടെ ചെവിയാണു്. ആ വസ്തുവിനെ അറിഞ്ഞവൎക്കു മരണമില്ല.'

ശിഷ്യൻെറ ചോദ്യം വീണ്ടും:

'കണ്ണിൻെറ കണ്ണു് എന്നും മററും പറയാതെ അതിൻെറ നിറവും തരവും സ്വഭാവവും പ്രവൃത്തിയും ഒന്നു തെളിച്ചു പറഞ്ഞാൽ ഉപകാരമായിരുന്നു.'

ആചാൎയ്യൻെറ സമാധാനം:

'അങ്ങനെയാവാമായിരുന്നു. പക്ഷേ അതു് സാധ്യമല്ലല്ലോ. കണ്ണു് അങ്ങെത്തുകയില്ല. വാക്കും അങ്ങനെതന്നെ. അതിനെ സങ്കല്പിക്കാൻ മനസ്സിനു കഴിയുകയില്ല. പിന്നെ ഞാനതിനെ എങ്ങനെ വിവരിക്കട്ടെ?'

ഇതു കേട്ടു പരിഭ്രമിച്ച ശിഷ്യനോടു് ആചാൎയ്യൻ പറഞ്ഞു:

'പരിഭ്രമിക്കാനൊന്നുമില്ല. നീ ചോദിച്ച വസ്തുവിനെപ്പററി പണ്ടുള്ളവർ ഇങ്ങനെയാണു് പറഞ്ഞിരിക്കുന്നതു്: അറിയപ്പെട്ടതിൽനിന്നും അറിയപ്പെടാത്തതിൽനിന്നും ഭിന്നമാണതു്. വാക്കുകളാൽ വിവരിക്കാനാവാത്തതും, വാക്കിനെ പ്രവൎത്തിപ്പിക്കുന്നതും, മനസ്സിനു് സങ്കല്പിക്കാനാകാത്തതും, മനസ്സിനും സങ്കല്പശക്തി നല്കുന്നതും, കണ്ണുകൾക്കു കാണാൻ കഴിയാത്തതും കാണാനുള്ള കഴിവു് കണ്ണിനു് നല്കുന്നതും, ചെവിക്കു കേൾക്കാൻ സാധിക്കാത്തതും, കേൾക്കാനുള്ള ശക്തി ചെവിക്കു നല്കുന്നതും, പ്രവൎത്തനംകൊണ്ടു് അനങ്ങാത്തതും എന്നാൽ പ്രാണനെക്കൂടി അനക്കുന്നതുമായ ഒരു വസ്തുവുണ്ടു്. അതാണു് എല്ലാററിനുമടിയിലിരുന്നുകൊണ്ടു് എല്ലാററിനേയും പ്രവൎത്തിപ്പിക്കുന്നതു്. ബ്രഹ്മം

(ഏററവും മഹത്തു്) എന്ന പദംകൊണ്ടാണു് ഈ വസ്തുവിനെ പണ്ടുള്ളവർ വിവക്ഷിച്ചതു്. മനുഷ്യർ ഉപാസിക്കുന്ന ഏതെങ്കിലും ഗുണവിശേഷമുള്ള ദേവനായിരിക്കും ഇതെന്നു് നീ തെററിദ്ധരിക്കേണ്ട.'

ഔപനിഷദികാന്തരീക്ഷത്തിലെ ഈ ഗുരുശിഷ്യപ്രഭാഷണം ഏതൊരു ആന്തരതത്ത്വത്തെ പ്രകാശിപ്പിക്കുന്നോ ശ്വേതകേതുവും അശ്വപതിയും ഭൃഗുവും വരുണനും കബന്ധിയും നചികേതസ്സും യമനും ഒക്കെ ഏതൊരു കേന്ദ്രബിന്ദുവിനെപ്പററി സംസാരിച്ചുവോ ആ പരമതത്ത്വത്തെ സാക്ഷാത്കരിക്കുന്നതിനു സഹായകമായ ശിക്ഷണമാണു സനാതനമതവും ആദ്ധ്യാത്മികസംസ്കാരത്തിൽ അധിഷ്ഠിതമായ പ്രാചീനഭാരതീയവിദ്യാഭ്യാസസമ്പ്രദായവും ഉൾക്കൊണ്ടതു് എന്നു് ആദ്യമേ പറഞ്ഞുകൊള്ളട്ടെ. ഇവിടെ മതം എന്ന വാക്കുതന്നെ വളരെ സൂക്ഷിച്ചു് പരാമർശിക്കേണ്ടിയിരിക്കുന്നു. ക്ഷേത്രവളപ്പിനുള്ളിലോ കുരിശിൻെറ ചുററിനുമോ മുസ്ലീം പള്ളിയ്ക്കകത്തോ സിക്ക്ദേവാലയത്തിലോ ചില ചടങ്ങുകളുമായി കഴിഞ്ഞുകൂടുന്നതും മനുഷ്യനെ ഭ്രാന്തുപിടിപ്പിക്കുന്നതുമായ ഒരു വസ്തുതയല്ല മതം. ആന്തരികമായ പരിവത്തനത്തിനും ആത്മീയമായ സംശോധനത്തിനും സഹായകമായ ഒരു സങ്കല്പമാണു്. അഭൗമവും അദ്ധ്യാത്മവുമായ ഒരു ചൈതന്യത്തിലേയ്ക്കുള്ള പ്രയാണമാണതു്. സ്ഥൂലത്തിൽനിന്നും സൂക്ഷ്മത്തിലേയ്ക്കുള്ള മാഗ്ഗമാണതു്. അപൂണ്ണനായ മനുഷ്യനെ പൂണ്ണനാക്കുന്ന പ്രവണതയാണതു്. മതബോധത്തെ, അദ്ധ്യാത്മവീക്ഷണത്തെ, എങ്ങനെയാണു് വിദ്യാഭ്യാസവുമായി ബന്ധിപ്പിക്കുക ?

മനുഷ്യനിൽ നേരത്തേതന്നെയുള്ള പൂണ്ണതയുടെ ആവിഷ്കരണമാണു് വിദ്യാഭ്യാസം എന്നു് സ്വാമി വിവേകാനന്ദൻ പറഞ്ഞതു് ഇവിടെ നാം അനുസ്മരിക്കുന്നു. മാനവത്വത്തിൻെറ സഫലമായ പൂണ്ണീകരണംതന്നെയാണു് വിദ്യാഭ്യാസത്തിൻെറയും മതത്തിൻെറയും ലക്ഷ്യം. രണ്ടും സത്വസംശുദ്ധിക്കുള്ളതാണു്; സത്വസംസ്കൃതിക്കുള്ളതാണു്; സച്ചിദാനന്ദസ്വരൂപവും സാവ്വലൗകികവും സാവ്വജനീനവുമായ ഒരു ചൈതന്യത്തെ സ്വായത്തമാക്കാനുള്ളതാണു്. 'വിദ്യാധനം സവ്ധനാത് പ്രധാനം' എന്ന ആപ്തവാക്യം വൃഥാ ഉണ്ടായതല്ല. ഒരു മനുഷ്യനു് ഇഹലോകജീവിതകാലത്തു് സമാജ്ജിക്കുവാൻ കഴിയുന്നതിൽ വെച്ചേററവും ശ്രേഷ്ഠവും പാരലൗകികജീവിതത്തിനുകൂടി ഉപകാരപ്രദവുമായ ഒരു പരമധനമാണു് വിദ്യാഭ്യാസം. ഭൗതികജീവിതത്തിൽ വരുത്തുന്ന കാലികപരിഷ്കാരവും മനുഷ്യൻ ആന്തരികമായി നേടുന്ന സംസ്കാരവും വിഭിന്നങ്ങളാണു്. ജീവിതപരിഷ്കാരം ഉള്ള ഒരാൾക്കു് മാനസികസംസ്കാരം ഉണ്ടായിരിക്കണമെന്നു നിർബന്ധമില്ല. ഭൗതികപരിഷ്കാരം ലേശവുമില്ലാത്ത ഒരാൾ മാനസികസംസ്കാരത്തിൻെറ ഔത്കൃഷ്ട്യത്തിൽ എത്തി എന്നു വരാംതാനും. ആധുനികരീതിക്കുള്ള ബിരുദലബ്ധികളും മനസ്സംസ്കാരവും തമ്മിൽ പറയത്തക്ക യാതൊരു ബന്ധവുമില്ല. സാധകമായ മതവീക്ഷണവുമായി അതിനു് ഒരു സമ്പക്കവുമില്ല. പ്രകടമായും മതവിശ്വാസിയോ വിദ്യാസമ്പന്നനോ ആയിരിക്കുന്ന ഒരാൾക്കു് സാംസ്കാരികമായി എത്രയും അധഃപതിക്കാൻ കഴിയും എന്നതിനു് എത്ര ഉദാഹരണങ്ങളും നല്കാൻ കഴിയുന്നതാണു്. ആധ്യാത്മികമായ സമ്പൂണ്ണതയുടെ സുന്ദരമായ ആവിഷ്കരണമാണു് സംസ്കാരം. അതു നേടാൻ വിദ്യാഭ്യാസം ഉപജീവനമാഗ്ഗം മാത്രമായിക്കരുതുന്ന ഒരു സമൂഹത്തിനു് സാധ്യമായെന്നു വരില്ല. 'ന വിത്തേന തപ്പണീയോ മനുഷ്യഃ' എന്നു് കഠോപനിഷത്തു് ഉദ്ഘോഷിക്കുന്നതിലും ധനസമ്പാദനത്തിനതീതമായ ഒരു സംസ്കാരസമ്പാദനത്തെയാണു് സൂചിപ്പിക്കുന്നതു്. വിവേകാനന്ദസ്വാമി പറയുന്നു: 'അന്തർലീനമായ പൂണ്ണതയുടെ അനാവരണവും ആവിഷ്കരണവുമാണു് വിദ്യാഭ്യാസം. അന്യരുടെ ചിന്തകൾ ഒരന്യഭാഷയിൽ മനഃപാഠമാക്കി തലച്ചോറിൽ കുത്തിച്ചെലുത്തി, ഏതാനും സവ്കലാശാലാ ബിരുദങ്ങൾ നേടിയാൽ നിങ്ങൾ അഭ്യസ്തവിദ്യനായി എന്നാണോ കരുതുന്നതു് ?' ഇതു വിദ്യാഭ്യാസമാണോ? ഇച്ഛാശക്തിയുടെ ഗതിയും പ്രവർത്തനവും നിയന്ത്രിക്കയും പ്രയോജനപ്രദമാക്കുകയും ചെയ്യുന്ന ശിക്ഷണത്തെയാണു് വിദ്യാഭ്യാസം എന്നു പറയുന്നതു്. ഉദ്യോഗസമ്പാദനമോ ജീവികാസമ്പാദനമോ അല്ല വിദ്യാഭ്യാസത്തിൻെറ യഥാത്ഥലക്ഷ്യം. മനു

ഷ്യമനസ്സിൻെറ വികാസമാണതിൻെറ ലക്ഷ്യം. അതിൽ ജാതി–മത–വർഗ്ഗവ്യത്യാസമോ സ്ത്രീപുരുഷഭേദമോ ഒന്നും ഇല്ലതന്നെ. മൈത്രേയിയുടെയും ഗാർഗ്ഗിയുടെയും കാലംമുതല്ക്കുതന്നെ വിദ്യാഭ്യാസത്തിൻെറ ലക്ഷ്യം ഏതെങ്കിലും വിഭാഗീയതയ്ക്കുതീതമാണെന്നു തെളിയിക്കപ്പെട്ടിരിക്കുന്നു.

മാതൃകാപുരുഷനായ ഗുരുവിൻെറ കുലത്തിൽ പാർത്തു് ശിക്ഷണം നേടുന്ന സമ്പ്രദായം പണ്ടു പണ്ടേ നടപ്പിലായിരുന്നു. വിദ്യാദാനം ത്യാഗികളുടെ ചുമതലയായിരുന്നു. വിദ്യാഭ്യാസം ശ്രദ്ധയുള്ള വിദ്യാർത്ഥി അഭിലഷിച്ചിരുന്ന കാര്യവുമായിരുന്നു. ഗുരുശിഷ്യബന്ധം ഒരു തന്മയീഭവനമാണു്. 'വിദ്യാർത്ഥിയിൽ നേരത്തേയുള്ള ബുദ്ധിപരമോ അന്യമോ ആയ കഴിവുകളുടെ കേവലപ്രചോദനമല്ല ആചാര്യൻ നല്കേണ്ടതു്. മററന്തോ ഒന്നിൻെറ സംക്രമണമാണു്, ഭൗതികമല്ലാത്ത ഒരു ആദ്ധ്യാത്മികശക്തിയുടെ പകരലാണു്. അതിൻെറ മാദ്ധ്യമം സ്നേഹവും നിഃസ്വാർത്ഥതയും പരസ്പരാദരവുമാണു്. ഉത്കൃഷ്ടങ്ങളായ ആദർശങ്ങൾ യഥാർത്ഥമായും ഗ്രഹിച്ചു് അവ സാധിക്കുന്നതുവരെ നിരന്തരസാധന നടത്തുകയാണു് ഉത്തമനായ ശിഷ്യൻ ചെയ്യേണ്ടതു്. അയാളുടെ സമരം നീചപ്രകൃതിയോടാണു്. അയാൾ ബഹിർമുഖതയിൽനിന്നും അന്തർമുഖതയിലേക്കാണു തിരിയേണ്ടതു്. പൊൻപണിക്കാരൻ കനലിൽവെച്ചു് സ്വർണ്ണക്കട്ടി പഴുപ്പിച്ചു് മാററിരട്ടിക്കുന്നതുപോലെ ഒരു ഉത്തമശിഷ്യൻ ഗുരുവിൻെറ സന്നിധാനത്തിലിരുന്നു് സ്വന്തം ആത്മശക്തിയെ തേജോമയമാക്കുന്നു. ജീവിതത്തിൻെറയും ഇന്ദ്രിയാതീതമായ സത്യത്തിൻെറയും മഹിമ അയാൾ മനസ്സിലാക്കുന്നു. ജീവിതസാഗരത്തിൻെറ മറുകരെ ചെല്ലാൻ അയാൾ ഉദ്യുക്തനാകുകൂടി ചെയ്യുന്നു.' ഈ കൃത്യങ്ങൾ നിർവ്വഹിക്കുന്നതോടുകൂടി ശിഷ്യൻെറ ഹൃദയപത്മം വികസിക്കും. മധുപങ്ങൾ പറന്നുവരും. ഗുരു തൻെറ ഉള്ളിൽത്തന്നെ വർത്തിക്കുന്നു എന്നു ശിഷ്യൻ മനസ്സിലാക്കും. അയാളുടെ ഉള്ളം വിടരും. അയാൾക്കു് പരമസാക്ഷാത്കാരം സിദ്ധിക്കും. അയാൾ ജീവിതപാരാവാരം കടക്കുന്നു. അതിനപ്പുറത്തേയ്ക്കു പോകുന്നു. ഏതെങ്കിലും തരത്തിലുള്ള ലാഭവും പ്രശംസയും അയാൾക്കു ചിന്തനീയമല്ല. അയാൾ കേവലമായ കാരുണ്യത്തോടെ താൻ കടന്ന മറുകരയിലെത്താൻ അന്യരെ സഹായിക്കുകയും ചെയ്യുന്നു. ഇതായിരുന്നു നമ്മുടെ വിദ്യാഭ്യാസത്തിൽ അംഗീകൃതമായിരുന്ന തത്ത്വം.

ബി. സി. 500–ാമാണ്ടടുപ്പിച്ചാണു് ശ്രീബുദ്ധൻ തൻെറ ധർമ്മോപദേശങ്ങളുമായി രംഗപ്രവേശം ചെയ്തതു്. 'ധർമ്മം' എന്നതിനു് ബുദ്ധമതഗ്രന്ഥങ്ങൾ എന്നുതന്നെ ഒരു അർത്ഥം കല്പിച്ചിരുന്നു. തക്ഷശില, കാശി, നാളന്ദ, വിക്രമശില, വലഭി, നവദ്വീപു്, കാഞ്ചീപുരം, മധുര തുടങ്ങി പല കേന്ദ്രങ്ങളിലും ഭാരതീയസംസ്കാരത്തിൻെറ അന്തസ്സത്തയെ പ്രകാശിപ്പിച്ചുകൊണ്ടുള്ള വിദ്യാഭ്യാസസമ്പ്രദായം നിലനിന്നിരുന്നു.

ക്രിസ്തീയവും മുഹമ്മദീയവുംമററുമായ പാശ്ചാത്യവൈദേശികസമ്പ്രദായങ്ങളുടെ അധിനിവേശം ഉണ്ടായതോടുകൂടി സനാതനധർമ്മത്തിൽ അധിഷ്ഠിതമായ വിദ്യാഭ്യാസരീതി തകരാറിലായി. വിദേശീയരായ വിദ്യാർത്ഥികളെപ്പോലും ഒരു കാലത്തു് വളരെ ആകർഷിച്ചിരുന്ന ആ പഴയ സാംസ്കാരികപാരമ്പര്യം കലങ്ങിയ വെള്ളംപോലെയായി. ആ വെള്ളത്തിൽനിന്നും സാധിക്കുന്നത്ര മീൻ പിടിക്കാനുള്ള ശ്രമമാണു് പില്ക്കാലത്തേ വിദ്യാഭ്യാസനായകന്മാരിൽ ഏറിയകൂറും നടത്തിയിട്ടുള്ളതു് എന്നു ചരിത്രം തെളിയിക്കുന്നു.

എന്നാൽ പ്രാചീനഭാരതത്തിൻെറ സനാതനമഹത്ത്വത്തെ പരമാവധി ആശ്ലേഷിച്ചും അതിൻെറ പുനരാവിഷ്കാരത്തിനു് അത്യധികം മോഹിച്ചും ഒരു വിദ്യാഭ്യാസരീതി പ്രായോഗികമാക്കാൻ ശ്രമിച്ച മഹനീയവ്യക്തിയായിരുന്നു വിശ്വഭാരതിസർവ്വകലാശാലയുടെയും ശാന്തിനികേതനത്തിൻെറയും സ്ഥാപകനായിരുന്ന മഹാകവി ടാഗൂർ. ബ്രഹ്മവിദ്യാലയം എന്ന ചെറിയ സ്ഥാപനത്തിൽനിന്നും സർവ്വകലാശാലയായി വളർന്ന ഒരു മഹാസ്ഥാപനത്തിൻെറ പിന്നിൽ പ്രവർത്തിച്ച ഗുരുദേവ് ടാഗൂർ ഔപനിഷദികതയുടെ തണലിൽനിന്നുകൊണ്ടാണു സ്വന്തം ഭാവനകളെ വികസിപ്പിച്ചതു്. എന്നാൽ അടിസ്ഥാനപരമായും ഒരു പ്രായോഗികവേദാന്തിയായിരുന്ന മഹാത്മജി ആധുനികഭാരതത്തിൻെറ ഭൗതികമായ സുസ്ഥിതിക്കും ജനങ്ങൾക്കു് തൊഴിലുണ്ടാക്കിക്കൊടുക്കുന്നതിന്നും ഉപകാരമാകുന്ന ഒരു

വിദ്യാഭ്യാസപദ്ധതി ആവിഷ്കരിച്ചു. ആ അടിസ്ഥാനവിദ്യാഭ്യാസപദ്ധതിയും ഭാരതീയചേതനയോടു് ഒട്ടിനില്ക്കുന്ന ഒന്നാണു്. എന്നാൽ ഇന്നു് ഇപ്പോഴും എല്ലാം അവതാളത്തിലായിരിക്കുന്നു. ഒരിക്കലും പണി പൂർത്തിയാകാത്ത ഒരു ഭവനത്തിന്റെ സ്ഥിതിയിലാണു് ഇന്നത്തെ വിദ്യാഭ്യാസം. ഈ പരീക്ഷണാത്മകസ്വഭാവം അവസാനിക്കുന്നതു് എന്നാണു് എന്നറിയില്ല. കുളിപ്പിച്ചു കുളിപ്പിച്ചു് കുഞ്ഞിനെ കാണാതായേക്കാം. ഇന്നത്തെ സംഭ്രമജനകമായ വ്യവസ്ഥയിൽ ആദ്ധ്യാത്മിക സംസ്കാരത്തിനോ വിദ്യാഭ്യാസപദ്ധതിയിൽ സമ്പൂർണ്ണമായും ആദ്ധ്യാത്മികമായ അധിഷ്ഠാനത്തിനൊ സ്ഥാനമില്ലാതെയായിരിക്കുന്നു. എന്നുതന്നെയല്ല ആദ്ധ്യാത്മികമായ വീക്ഷണത്തെ നിഷേധിയ്ക്കാനുള്ള പ്രവണത അനുദിനം ഏറുകയും ചെയ്യുന്നു. തലമുറകളുടെ മുമ്പിലുള്ള ഒരേ ചോദ്യം 'നാളെ എന്തു്?' എന്നതാണു്. ഇരുമ്പുകൊണ്ടുള്ള മാംസപേശിയും ഉരുക്കുകൊണ്ടുള്ള സിരാപടലവുമാണു് ഇരുപതാം നൂററാണ്ടുകാരായ ഭാരതീയർക്കു് സ്വാമിവിവേകാനന്ദൻ നിർദ്ദേശിച്ചതു്. നിർഭാഗ്യവശാൽ ഇരുമ്പിനും ഉരുക്കിനും സ്ഥാനം വിദേശീയർ കെട്ടിപ്പടുത്ത ഫാക്ടറികളിൽ മാത്രമാണു്. ശരീരത്തിന്റെയും ഹൃദയത്തിന്റെയും ബുദ്ധിയുടെയും വികാസത്തിനു്, ലൗകികവും ആദ്ധ്യാത്മികവുമായ വിദ്യാഭ്യാസം അനപേക്ഷണീയമാണു്. യഥാർത്ഥമായ വിദ്യാഭ്യാസം സത്വസംശുദ്ധിക്കുവേണ്ടിയുള്ളതാകുന്നു. മനുഷ്യനെ പൂർണ്ണതയിലേയ്ക്കു വികസിപ്പിക്കുന്ന വിദ്യാഭ്യാസമാണാവശ്യമായിട്ടുള്ളതു്. കാതലായ ആ കാര്യം വിസ്മരിച്ചുകൊണ്ടുള്ള മതപ്രവർത്തനവും വിദ്യാഭ്യാസവും ഒരുപോലെ നാശകരമാണു്. അധികാരസ്ഥാനങ്ങൾക്കും കമ്മീഷൻ റിപ്പോർട്ടുകൾക്കും ഒരുപക്ഷേ ഇക്കാര്യത്തിൽ ഒരു നിവൃത്തിയുണ്ടാക്കാൻ കഴിഞ്ഞില്ലെന്നുവരും. മനുഷ്യന്റെ വിവേകശക്തി നഷ്ടപ്പെടാതിരിക്കുംമുൻപെങ്കിലും പാരത്രികമായ ഒരു അപഗ്രഥനം നടത്താൻ മുതിരേണ്ടതാണു്, മനുഷ്യൻ ഒരു ഇരുക്കാലിമൃഗമായി അവശേഷിക്കണോ, അവന്റെ സത്വം പൂർണ്ണവികാസം നേടണോ എന്നു്. ആ ചിന്തയും സാധകമായ പ്രവർത്തനവും മാത്രമേ ശരണീയമായുള്ളു.

'നാന്യഃ പന്ഥാ വിദ്യതേ അയനായ.'

---

# സത്സംഗം

## എം. രാമകൃഷ്ണൻനായർ

നമ്മിലുള്ള മാലിന്യങ്ങളും ന്യൂനതകളും നിർമ്മാർജ്ജനം ചെയ്യുവാൻ പററിയ മാർഗ്ഗമാണു് സത്സംഗം. ഗംഗാനദിയിൽ സ്നാനം ചെയ്യുന്നവൻ പാപമുക്തനായി ഭവിക്കുന്നുവെന്നു ഹിന്ദുക്കൾ വിശ്വസിക്കുന്നു. അപ്രകാരമുള്ള ഗംഗയുടെ പവിത്രതയെ നിലനിർത്തിപ്പോരുന്നതു നമ്മുടെ വേദപുരാണേതിഹാസങ്ങളാണു്. അവയിലും എത്രയോ ത്രിവേണികളും പ്രയാഗകളും ഒഴുകുന്നു.

പ്രയാഗയിൽ മുങ്ങിക്കുളിച്ചാൽ കാകൻ ശുകമാകുന്നു, താറാവു ഹംസമാകുന്നു എന്നു പറയാറുണ്ടു്. വാച്യാർത്ഥത്തിലതിനെ സ്വീകരിക്കുവാൻ ആധുനികലോകം മടിക്കും. സത്തുക്കളെമായുള്ള സഹവാസമാണു് പ്രയാഗ എന്നു മനസ്സിലാകുമ്പോൾ ആരുടെയും സംശയം സ്വയം നീങ്ങിക്കൊള്ളും. തുളസീദാസൻ രാമായണത്തിൽ ഇപ്രകാരം പറയുന്നു: 'വാല്മീകിയും നാരദനും അഗസ്ത്യനും സത്സംഗത്തിന്റെ മഹിമ അവരുടെ ജീവിതത്തിലൂടെ നമുക്കു് കാട്ടിത്തന്നിട്ടുണ്ടു്. ഈ ലോകത്തിൽ ശക്തിയും ജ്ഞാനവും മഹത്വവും മോക്ഷവും നേടിയിട്ടുള്ളവരൊക്കെ മഹത്തുക്കളുടെ സഹവാസംകൊണ്ടുമാത്രമാണു് അവ സാധിച്ചതു്. സത്സംഗംകൂടാതെ വിജ്ഞത ലഭിക്കുന്നില്ല; എല്ലാ സുഖത്തിന്റെയും സന്തോഷത്തിന്റെയും വേരതാണു്; അതിന്റെ പുഷ്പങ്ങൾ സത്പ്രവൃത്തികളും ഫലം പൂർണ്ണതയുമാണു്. അതു് ദുരാചാരനെ

സദാചാരനാക്കി മാററുന്നു. ബ്രഹ്മവിഷ്ണുമഹേശ്വരന്മാർപോലും ഒരു സാധുവിൻെറ മഹിമ വർണ്ണിക്കുവാൻ അപ്രാപ്തരാണ്. പൊടി കാററിൽ പെടുമ്പോൾ മാനത്തേയ്ക്കുയരുന്നു. വെള്ളത്തിൽ ചേരുമ്പോഴാകട്ടെ ചെളിയായിത്തീരുന്നു. തത്തയും മൈനയും, വളർത്തുന്നവരെ അനുകരിച്ച് ഹരിനാമം പാടുകയോ അസഭ്യം പറയുകയോ ചെയ്യുന്നില്ലേ? കരി നികൃഷ്ടവസ്തുവായി ദുരാത്മാക്കൾക്കു തോന്നുന്നു. വിദ്വാന്മാർ ഭഗവാൻെറ ചിത്രം വരയ്ക്കാനും പുരാണസൃഷ്ടിയ്ക്കായും അതിനെ ഉപയോഗിക്കുന്നു. ജലവും അഗ്നിയും വായുവും ചേർന്നു മണ്ണിനു ജീവൻ കൊടുക്കുന്ന മഴ പെയ്യിക്കുന്നു. ചന്ദ്രികയോടു ചേർന്ന രാത്രി സുന്ദരവും ചന്ദ്രനില്ലാത്ത രാവു ഭീകരവുമായിത്തീരുന്നു.' ചുരുക്കിപ്പറഞ്ഞാൽ നല്ലവരോടു ചേരുമ്പോൾ മാത്രമാണ് ഒരുവൻെറ മേന്മയും പ്രകാശവും പ്രകടിതമാകുന്നതു്. തേന്മാവിലിരുന്നാൽ കാകനും കുയിലാകും.

ഇതുപോലെതന്നെ, മനുഷ്യനിൽ അന്തർലീനമായിക്കിടക്കുന്ന സദ്വാസനകളെ പൂർവ്വജന്മസംസ്കാരമുദ്രകളുടെ അടിത്തട്ടിൽനിന്നും ഉയർത്തിയെടുത്തു പരമപുരുഷാർത്ഥാഭിമുഖമാക്കുന്നതിനും ലോകസേവനക്ഷമമാക്കുന്നതിനും ശേഷിയുള്ള ഏകോപായം സജ്ജനസഹവാസം മാത്രമാണ്. ഉത്തമനായ പുരുഷൻ ചെയ്യുന്നതു മററുള്ളവരും അനുകരിക്കുന്നു. ഇതാണ് ഗീത 3-ാം അധ്യായം 21-ാംശ്ലോകത്തിൽ ഭഗവാൻ പറഞ്ഞിരിക്കുന്നതു്:

> യദ്യദാചരതി ശ്രേഷ്ഠസ്തത്തദേവേതരോ ജനഃ
> സ യത് പ്രമാണം കുരുതേ ലോകസ്തദനുവർത്തതേ.

സാരമിതാണ്: മഹത്തുക്കളുമായി സഹവാസം ചെയ്താൽ അവരെ അനുകരിച്ചും അനുസരിച്ചും സ്വജീവിതം സഫലമാക്കാൻ നമുക്കും കഴിയും. കോടാനുകോടി പൂക്കൾ വിരിയുന്നു, കൊഴിയുന്നു; ലക്ഷക്കണക്കിന് ആളുകൾ ജനിക്കുന്നു, മരിക്കുന്നു. ലോകത്തിനു ശാശ്വതമായ നന്മ എത്രപേരിൽനിന്നുണ്ടാകുന്നു? മഹാത്മാക്കളുടെ വാക്കുകൾ പ്രസംഗവേദികളിൽനിന്നും ഉച്ചത്തിലുദ്ഘോഷിക്കുന്നുണ്ടു്; അവരുടെ ചിത്രങ്ങൾ അനാച്ഛാദനം ചെയ്യപ്പെടുന്നുണ്ടു്; അവരുടെ നാമത്തോടു ചേർത്തു പ്രസ്ഥാനങ്ങളും സംഘടനകളും ഉടലെടുക്കുന്നുണ്ടു്. പക്ഷേ ആ മഹാത്മാക്കളുടെ ചിന്താഗതികൾ മനസ്സിലാക്കുന്നതിനോ അവരുടെ ആശയങ്ങൾ നടപ്പിലാക്കുന്നതിനോ അധികമാളുകൾ തയ്യാറില്ല. കാരണം, അവരുയർന്നു ചെന്നെത്തിയ സോപാനാഗ്രത്തിൽ കയറിച്ചെല്ലാൻ നമുക്കു കരുത്തില്ല. അവരെ ശരിക്കു മനസ്സിലാക്കാൻ നമുക്കു കഴിവില്ല. ഈ കരുത്തും കഴിവും ലഭിക്കുന്നതിനു മഹത്തുക്കളുമായുള്ള സഹവാസം അത്യന്താപേക്ഷിതമാണ്. അതുകൊണ്ടു് ഉപനിഷത്തു് അനുശാസിക്കുന്നു: ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാന്നിബോധത! ഉണരുക; എഴുന്നേൽക്കുക; മഹാത്മാക്കളെ സമീപിച്ചു ജ്ഞാനം സമ്പാദിക്കുക.

> തദ്വിദ്ധി പ്രണിപാതേന പരിപ്രശ്നേന സേവയാ
> ഉപദേക്ഷ്യന്തി തേ ജ്ഞാനം ജ്ഞാനിനസ്തത്ത്വദർശിനഃ.
> ഗീത 4.34.

സാഷ്ടാംഗനമസ്കാരംകൊണ്ടും വീണ്ടും വീണ്ടും ചോദിച്ചും ശുശ്രൂഷകൊണ്ടും അറിവു സമ്പാദിക്കുക; ആത്മജ്ഞാനികൾ ജ്ഞാനത്തെ പകർന്നു തരും എന്നു ഭഗവാനും പറയുന്നു.

സത്സംഗത്തിൻെറ മൂന്നു ഘടകങ്ങളാണ് പ്രണിപാതം, പരിപ്രശ്നം, ശുശ്രൂഷ എന്നിവ. നമ്രത അഥവാ വിവേകം തന്നെ പ്രണിപാതം. ''ഞാനൊഴിഞ്ഞുണ്ടോ രാമൻ?'' എന്ന മനോഭാവവുമായി ഒരിക്കലും മഹത്തുക്കളെ സമീപിക്കരുതു്. ജ്ഞാനാർത്ഥി ഒരു കണക്കിനു യാചകനാണ്. വിദ്യ നേടുവാൻ സത്തുക്കളെ സമീപിക്കുന്നവർ ദംഭാദിദോഷങ്ങൾ വെടിഞ്ഞു വേണം അതിനൊരുങ്ങാൻ. അതുകൊണ്ടുതന്നെയാണ് ഗീത, ഭാരതം മുതലായ ശാസ്ത്രങ്ങൾ, ഗുരുനാഥന്മാരെയും ശാസ്ത്രങ്ങളെയും പൂജിച്ചാരാധിച്ചശേഷമേ പാരായണം പാടുള്ളു എന്നു വിധിച്ചിരിക്കുന്നതു്. വീണ്ടും വീണ്ടും പ്രശ്നം ചെയ്തു് അറിയാത്തതിനെ അറിഞ്ഞും അറിഞ്ഞതിനെപ്പററി എല്ലാമറിഞ്ഞും ജിജ്ഞാസ ശമിപ്പിക്കുന്നതാണ് പരിപ്രശ്നം. ശുശ്രൂഷാമനോഭാവം അഥവാ സേവ കൂടാതെയുള്ള പ്രണിപാതം വ്യാജമായിരിക്കും.

ശിഷ്ടനോ ദുഷ്ടനോ എന്നു് ഒരാളെ എങ്ങനെ തിരിച്ചറിയാം? പ്രവൃത്തികൾ പരിശോധിക്കുക; പ്രത്യേകിച്ചും നിസ്സാരമെന്നും അല്പമെന്നും ലോകം കരുതുന്ന സംഗതികൾ ഒരുവനിൽ സംജാതമാക്കുന്ന പ്രതികരണങ്ങൾ പഠിച്ചാൽ ആരിലുമുള്ള നന്മയും തിന്മയും കണ്ടുപിടിക്കാം.

മനുഷ്യരായി ജനിയ്ക്കയാൽ നാം സാധകരും സാധനാനിഷ്ഠരുമാണ്. എല്ലാ സാധനകളുടെയും മുഖ്യലക്ഷ്യം സാധകനെ അസത്യത്തിൽനിന്നും സത്യത്തിലേയ്ക്കും അന്ധകാരത്തിൽനിന്നും വെളിച്ചത്തിലേയ്ക്കും നാശത്തിൽനിന്നും സ്ഥിരപ്രതിഷ്ഠയിലേയ്ക്കും നയിക്കകയെന്നുള്ളതാണ്. ആത്മോത്കർഷത്തിനു കർമ്മം ചെയ്യുന്നവൻ തദ്ദ്വാരാ പരശ്രേയസ്സും സമ്പാദിക്കുന്നു. അന്യന് അഹിതം ചെയ്ത് ഒരുവനും സ്വഹിതം നേടാൻ സാധ്യമല്ല. പതിനെട്ടു പുരാണങ്ങളും പഠിപ്പിക്കുന്നതു പരോപകാരം പുണ്യമെന്നും പരപീഡനം പാപമെന്നുമാണല്ലോ. അങ്ങനെവരുമ്പോരം, സത്തുക്കളെ കണ്ടുപിടിയ്ക്കയെന്നതു ലഘുവായിത്തീരുന്നു. നല്ല പ്രവൃത്തികരം ചെയ്യുന്നവർ, അന്യക്ക്പകാരം ചെയ്യുന്നവർ, പരോപദ്രവകാരിയായ കർമ്മം ചെയ്യാത്തവർ — ഇവരാണു സജ്ജനങ്ങരം.

പ്രവൃത്തികൊണ്ടും മുഖതേജസ്സുകൊണ്ടും സജ്ജനത്തെ തിരിച്ചറിയാൻ നമുക്കു സാധിക്കും. അഹങ്കാരസ്പർശമില്ലാതെയും നിരീഹനായും സമഭാവനയോടുകൂടിയും പ്രവർത്തിക്കുന്നവരുടെ മുഖതേജസ്സിനാൽതന്നെ നമ്മുടെ മനോമാലിന്യങ്ങരം തുടച്ചു നീക്കപ്പെടുന്നു. അവരുടെ വിശ്വാസവും അവരിലുള്ള നമ്മുടെ ശ്രദ്ധയും മലകളെ മാററാൻതക്ക കെല്പുള്ളതാണ്. നമ്മിൽ സുപ്തമായിക്കിടക്കുന്ന അനന്തശക്തികളെ ഉണർത്തുവാൻ അവക്കു കഴിവുണ്ട്; അവക്കേ അതിനു ശേഷിയുള്ളു. സജ്ജനത്തെ അനുഗമിച്ചാൽ നാം ബുദ്ധന്മാരായിത്തീരും. ബുദ്ധന്മാരുടെ സംഘമുണ്ടാകുമപ്പോരം. അവിടെനിന്നു ധർമ്മത്തിലേയ്ക്കു ദൂരം അധികമില്ല. സജ്ജനപ്രവർത്തനംകൊണ്ടു സമഷ്ടി ധർമ്മപരമായിത്തീരുന്നു.

---

# കഥയുള്ള കഥകൾ

## എ. കരുണാകരമേനോൻ

**253 രണ്ടു കൈയ്യും ഉയർത്തി നൃത്തംചെയ്യുക.**

ഒരു ജ്ഞാനിയും വിജ്ഞാനിയും തമ്മിലുള്ള വ്യത്യാസം ചൂണ്ടിക്കാണിയ്ക്കുകയായിരുന്നു ഭഗവാൻ. ''വെറും ജ്ഞാനി വിരസനായ ഒരാളാണ്. 'ഇതല്ല, ഇതല്ല; ഈ പ്രപഞ്ചം ഒരു സ്വപ്നംപോലെയാണ്,' എന്നു പറഞ്ഞുകൊണ്ട് അയാരം എപ്പോഴും അപഗ്രഥിയ്ക്കുകയാണ് ചെയ്യുന്നതു്. പക്ഷെ ഒരു വിജ്ഞാനി ഈശ്വരന്റെ രണ്ടു ഭാവങ്ങളേയും, സഗുണഭാവത്തേയും നിർഗ്ഗുണഭാവത്തേയും, സാക്ഷാത്കരിച്ചിട്ടുണ്ട്. അയാരം ഈശ്വരനുമായി നേരിട്ടു സംസാരിച്ചിട്ടുണ്ട്. അയാരം സച്ചിദാനന്ദം ആസ്വദിച്ചിട്ടുണ്ട്. ധ്യാനത്തിലൂടെ അഖണ്ഡബ്രഹ്മത്തിൽ മനസ്സിനെ ലയിപ്പിക്കുന്നതു രസമാണ്. അതുപോലെതന്നെ രസമാണ് പരബ്രഹ്മത്തിൽ ലയിപ്പിക്കാതെ മനസ്സിനെ ലീലയിൽ, ആപേക്ഷികതലത്തിൽ, വെച്ചുകൊണ്ടിരിക്കുന്നതും. എന്നെ സംബന്ധിച്ചാണെങ്കിൽ ഞാനെന്റെ രണ്ടു കൈയ്യും ഉയർത്തിപ്പിടിച്ചിട്ടുണ്ട്. അതുകൊണ്ടു ഞാനെല്ലാം സ്വീകരിക്കുന്നു.

ഒരു കഥ കേട്ടോളു. ഒരിക്കൽ ഒരു സ്ത്രീ നെയ്ത്തുകാരിയായ അവളുടെ ചങ്ങാതിയെ കാണാൻ പോയി. പലതരത്തിലുള്ള പട്ടുനൂലുകളും നൂല്ക്കുന്ന ആ നെയ്ത്തുകാരിക്ക് തന്റെ കൂട്ടുകാരിയെ കണ്ടപ്പോരം വലിയ സന്തോഷമായി. അവരം ആ ചങ്ങാതിയോടു പറഞ്ഞു, 'ഭവതിയെ കണ്ടതിലുള്ള എന്റെ സന്തോഷത്തിന്നതിരില്ല. ഞാൻ പോയി കഴിക്കാൻ വല്ലതും കൊണ്ടുവരട്ടെ.' ഇതും പറഞ്ഞ് ആ നെയ്ത്തുകാരി അപ്പുറത്തേയ്ക്കു പോയി. അവിടെ പലതരത്തിലുള്ള നൂലു കണ്ടപ്പോരം ആ സ്ത്രീക്ക് കൊതിയായി. ഉടനെ ഒരു കെട്ടു നൂലെടുത്ത് അവരം കക്ഷത്തിൽ ഒളിച്ചുവെച്ചു. നെയ്ത്തുകാരി പലഹാരങ്ങരം കൊണ്ടുവന്ന് അത്യുത്സാഹത്തോടെ തന്റെ ചങ്ങാതിയെ കഴിപ്പിക്കാൻ തുടങ്ങി. എന്നിട്ടു ചുററും നോക്കിയ

പ്പോൾ ഒരു കെട്ടു നൂല് കുറവുള്ളതായി അവൾ കണ്ടു. അതു് ആ ചങ്ങാതി അപഹരിച്ചതാണെന്നു മനസ്സിലാക്കിയ നെയ്ത്തുകാരി ഉടനെ ഒരു സൂത്രം പ്രയോഗിച്ചു. അവൾ പറഞ്ഞു, 'ചങ്ങാതി, എത്ര നാളായി നമ്മൾ തമ്മിൽ കണ്ടിട്ടു്! ഇന്നു് എനിക്കൊരു പരമാനന്ദദിനമാണു്. നമുക്കൊരുമിച്ചു നൃത്തം ചെയ്യാം.' ചങ്ങാതി പറഞ്ഞു, 'എനിക്കും അതിൽ സന്തോഷമാണുള്ളതു്.' അങ്ങനെ ആ രണ്ടു ചങ്ങാതിമാരും നൃത്തംചെയ്യാൻ തുടങ്ങി. തന്റെ കൂട്ടുകാരി ഒരു കൈയ് പൊക്കാതെയാണു് നൃത്തം ചെയ്യുന്നതു് എന്നു കണ്ടപ്പോൾ നെയ്ത്തുകാരി പറഞ്ഞു, 'ചങ്ങാതി, നമുക്കു് രണ്ടു കൈയും ഉയർത്തി നൃത്തം ചെയ്യാം. സന്തോഷത്തിന്റെ ദിനമാണല്ലൊ ഇന്നു്.' പക്ഷെ വിരുന്നുകാരി ഒരു കൈയു് അമർത്തിപ്പിടിച്ചു് മറ്റെ കൈയ് മാത്രം ഉയർത്തിയാണു് നൃത്തം ചെയ്തതു്. അതു കണ്ടപ്പോൾ നെയ്ത്തുകാരി പറഞ്ഞു, 'എന്തുപറ്റി ചങ്ങാതി? എന്താണു് ഒരു കൈയുമാത്രം ഉയർത്തി നൃത്തം ചെയ്യുന്നതു്? രണ്ടു കൈയും ഉയർത്തി എന്റെ ഒപ്പം നൃത്തം ചെയ്യുക. എന്നെ നോക്കു. ഞാൻ രണ്ടു കൈയും ഉയർത്തി നൃത്തം ചെയ്യുന്നതു് നോക്കു.' പക്ഷെ ആ വിരുന്നുകാരി അപ്പോഴും ഒരു കൈയു് ഇറുക്കിപ്പിടിക്കുകയാണു് ചെയ്തതു്! ഒരു പുഞ്ചിരിയോടുകൂടി അവൾ പറഞ്ഞു, 'എനിക്കിങ്ങനെ നൃത്തംചെയ്യാനേ അറിയൂ.''

ശ്രീരാമകൃഷ്ണൻ തുടർന്നു: 'ഞാനൊരു കൈയുമമർത്തിപ്പിടിക്കുന്നില്ല. എന്റെ രണ്ടു കൈയ്കളും സ്വതന്ത്രമാണു്. എനിക്കൊന്നിനെക്കുറിച്ചും ഭയമില്ല. നിത്യവും ലീലയും, കേവലവും ആപേക്ഷികവും, രണ്ടും ഞാൻ സ്വീകരിക്കുന്നു.'

---

# പുസ്തകാഭിപ്രായം

**Book Review**

Vivekananda, His Call To The Nation: Compilation from Swami Vivekananda's utterances. Published by the President, Advaita Ashrama, Mayavati, Almora, Himalayas. Price: 25 paise. Pages 102+4.

The ancient ideals which had once given strength and hope to the nation have been pushed into the background, and new values and ideas, often borrowed ones, are contending to fill the gap, and in the welter of these conflicting ideologies it is only natural that the youth of the country become restive. Proper light has to be provided to lead them out of the gloom that encircles them today. Swami Vivekananda's inspiring life and teachings alone will provide that light. If it is taught in our schools and colleges, then and then alone, will our education become meaningful. Since his life and utterances touch every phase of our national life, the youth of the country can find in them ready and convincing answers to all the problems that are agitating their minds today. Hence it is that the authorities of the Mayavati Advaita Ashrama have published this handy book, being a select compilation of the utterance of the great Patriot Saint of India, Swami Vivekananda. Besides a few inspiring utterances the book also contains a brief life sketch of Swamiji. Being priced 25 paise only, everybody, however poor he may be, can afford to purchase it. If a copy of this precious book is placed in the hands of the youth of India, it will be for their welfare as well as for the welfare of Mother India.

* * * * *

(1) The Nation: Its Malady & Remedy (2) കാലത്തിന്റെ വെല്ലുവിളി. രണ്ടു പുസ്തകങ്ങളും പ്രസിദ്ധം ചെയ്യുന്നതു് രാഷ്ട്രീയ സ്വയം സേവകസംഘം, മാധവനിവാസ്, ചിറ്റൂർ റോഡു്, കൊച്ചി – 11. ഓരോന്നിനും വില 50 പൈസ; പേജ് 60+2.

രാഷ്ട്രീയ സ്വയം സേവകസംഘത്തിന്റെ സർസംഘ ചാലക് പൂജനീയ ശ്രീ ഗുരുജി ഈയിടെ കേരളം സന്ദർശിച്ചപ്പോൾ ഇംഗ്ലീഷിൽ ചെയ്ത ഒമ്പതു പ്രസംഗങ്ങളുടെ സമാഹാരമാണു് The Nation: Its Malady & Remedy എന്ന ഇംഗ്ലീഷു പുസ്തകം. അതിന്റെ മലയാളവിവർത്തനമാണു് കാലത്തിന്റെ വെല്ലുവിളി എന്ന മലയാള പുസ്തകം. ശ്രീഗുരുജി ചെയ്ത വിജ്ഞേയങ്ങളായ പ്രസംഗങ്ങൾ ഇംഗ്ലീഷിലാകയാൽ ഇംഗ്ലീഷു ഭാഷ അറിയാത്തവർക്കും അതുപയോഗപ്രദമാകണമെന്ന കരുതിയാണു് ഒരു മലയാളപരിഭാഷയുംകൂടി ഒപ്പം പ്രസിദ്ധം ചെയ്യുന്നതു്.

മാതൃഭൂമിയുടെ വിലപിടിച്ച സ്വാതന്ത്ര്യവും, അഖണ്ഡതയും, ഭദ്രതയും, ഐശ്വര്യവുമെല്ലാം പരിരക്ഷിക്കുകയെന്നുള്ളതാണു് നമ്മുടെ ഇന്നത്തെ ഏററവും അടിയന്തരമായ ആവശ്യം. അതിനുവേണ്ടി ഒററക്കെട്ടായിനിന്നു്, തികഞ്ഞ നിശ്ചയദാർഢ്യത്തോടുകൂടി പ്രയത്നിക്കേണ്ടതു്, മാതൃഭൂമിയോടും പവിത്രമായ അതിന്റെ സംസ്കാരത്തോടും യഥാർത്ഥമായ കൂറുള്ള ഏതൊരു ഭാരതീയന്റേയും, ഒരിക്കലും ഒഴിച്ചുകൂടാൻ വയ്യാത്ത കർത്തവ്യമാണു്. ആത്മവിശ്വാസത്തോടുകൂടി ഒററക്കെട്ടായിനിന്നു പ്രവർത്തിക്കേണ്ടവർ അശിക്ഷിതരും അസംഘടിതരുമായാൽ അതിന്റെ ഭവിഷ്യത്തു ഭയാനകമായിരിക്കും. എന്നാൽ ദൗർഭാഗ്യമെന്നു പറയട്ടെ, അതാണു് ഹൈന്ദവജനതയുടെ ഇടയിൽ ഇന്നു സംഭവിച്ചുകൊണ്ടിരിക്കുന്നതു്. ''സംഘടിതശക്തിയുടേയും ദേശീയനിശ്ചയദാർഢ്യത്തിന്റേയും, ആത്മവിശ്വാസത്തിന്റേയും സന്ദേശം, കേരളത്തിലെ ആടിയുലഞ്ഞു നില്ക്കുന്ന ഹിന്ദുവിനു പകർന്നു കൊടുക്കുക''യാണു് ശ്രീ ഗുരുജി ഈ പ്രസംഗങ്ങളിൽകൂടി ചെയ്തിട്ടുള്ളതു്. ഇതു തികച്ചും ഉപയോഗപ്രദവും സന്ദർഭോചിതവുമായിട്ടുണ്ടു്.

**എ. കെ. മേനോൻ.**

* * * * *

## പഴനിയും പടവീടുകളും

ഗ്രന്ഥകർത്താവു്: കെ. കെ. മേനോൻ
ബി. ഏ. ബി. എൽ.
ശ്രീ ദണ്ഡായുധപാണി ദേവസ്ഥാനംവക പ്രസിദ്ധീകരണം. പേജ് 120.

സാമാന്യജനങ്ങളുടെ മതവിശ്വാസം നിലനിർത്തുന്നതിലും വളർത്തുന്നതിലും ക്ഷേത്രങ്ങൾക്കു് അതിപ്രധാനമായ ഒരു സ്ഥാനമാണുള്ളതു്. ഭാരതത്തിന്റെ സാംസ്കാരികമായ ഐക്യത്തിനു്, തെക്കും വടക്കും കിഴക്കും പടിഞ്ഞാറുമുള്ള മഹാക്ഷേത്രങ്ങൾ നൽകുന്ന സംഭാവന അമൂല്യമാണു്. സിദ്ധാന്തപരമായി ഹിന്ദുമതം വ്യക്തിനിഷ്ഠമാണു്. എല്ലാത്തലങ്ങളിലും സംഘടനാബലം പ്രകടമാകുന്ന ഇക്കാലത്തു് ഹിന്ദുക്കൾക്കു് സമൂഹബോധം നൽകുന്ന സ്ഥാനങ്ങൾ ക്ഷേത്രങ്ങളാകുന്നു. താപതപ്തമായ മനസ്സിനു് ശാന്തി നൽകുന്ന ക്ഷേത്രങ്ങൾ. നാസ്തികത കൊടികുത്തി വാഴുന്ന ഇക്കാലത്തും ക്ഷേത്രദർശകരുടെ എണ്ണം അനുദിനം കൂടിക്കൊണ്ടാണു് വരുന്നതെന്നുള്ളതു് ആശ്വാസകരംതന്നെ.

മലയാളികൾക്കു് വളരെ പ്രധാനമായ ഒരു ക്ഷേത്രമാണു് പഴനി. അവിടത്തെ തീർത്ഥാടകരിൽ പകുതിയോളവും മലയാളികളാണു്. മുരുകനു് പ്രിയംകരങ്ങളായ ആറു വിശിഷ്ടസ്ഥാനങ്ങളുണ്ടു് തമിഴ്നാട്ടിൽ. അവയെയാണു് പടവീടുകൾ എന്നു പറഞ്ഞിരിക്കുന്നതു്. അവയിൽ പ്രമുഖമായതു് പഴനിയാണു്. തിരുപ്പറകുൺറം, തിരുച്ചന്തൂർ, തിരുവേരകം, കുൻറുതൊട്ടാടൽ, അഴകർമല എന്നിവയാണു് മററു സ്ഥാനങ്ങൾ. ഈ ആറു് സുബ്രഹ്മണ്യക്ഷേത്രങ്ങളെക്കുറിച്ചുള്ള വിവരണമാണു് ഈ പുസ്തകത്തിൽ. ഇവയിൽ പഴനിയെക്കുറിച്ചാണു് മുഖ്യമായി പ്രതിപാദിക്കുന്നതു്. തീർത്ഥാടകർ ദർശിക്കേണ്ട സന്നിധികൾ, ചെയ്യേണ്ട വഴിപാടുകൾ, ആചരിക്കേണ്ട വ്രതങ്ങൾ ഇവയും, അവിടെ സന്ദർശകർക്കു കിട്ടാവുന്ന താമസസൗകര്യങ്ങൾ, ക്ഷേത്രം നടത്തുന്ന സ്ഥാപനങ്ങൾ, എന്നിവയെല്ലാം വിസ്തരിച്ചു പറയുന്നുണ്ടു്. ക്ഷേത്രത്തിന്റെ ഇതിഹാസപരവും ചരിത്രപരവും ആയ വിവരണങ്ങളും ലഭിക്കുന്നു. ഇതിൽ പരാമർശിക്കപ്പെട്ട എല്ലാ ക്ഷേത്രങ്ങളുമായും എക്സിക്യൂട്ടീവു് ഓഫീസർ എന്ന നിലയിലോ മറേറതെങ്കിലും തരത്തിലോ ബന്ധപ്പെട്ട ഒരാളാണു് ഗ്രന്ഥകാരൻ. അദ്ദേഹം ഭക്തിശ്രദ്ധകളോടെ സ്നേഹപൂർവ്വമാണു് ഓരോ മുരുകമന്ദിരത്തെയും കുറിച്ചു വർണ്ണിക്കുന്നതു്. തീർത്ഥാടകർക്കു് വിശിഷ്ടമായ ഒരു വഴികാട്ടിയാണു് ഈ ഗ്രന്ഥം. ഒരു തീർത്ഥാടനത്തിന്റെ ഫലം ഇതിന്റെ പാരായണംകൊണ്ടും ലഭിക്കും.

**എസ്. എസ്. പി.**

# വാർത്തകൾ

## രാമകൃഷ്ണവേദാന്തകേന്ദ്രം, ലണ്ടൻ, 1968-ലെ പ്രവർത്തനറിപ്പോർട്ട്

ലണ്ടനിൽ ഹോളൻഡ്പാർക്കിലും മസ്‌വെൽഹില്ലിലും ഉള്ള കേന്ദ്രങ്ങളിൽ പതിവുള്ള പ്രവർത്തനങ്ങൾ തുടർന്നുപോന്നു. ആകെ 7497 ആളുകൾ കേന്ദ്രം സന്ദർശിച്ചു. നഗരത്തിലും പുറത്തും നടത്തിയ സമ്മേളനങ്ങളിൽ 5054 ആളുകൾ പങ്കെടുത്തിട്ടുണ്ട്. 'വേദാന്ത ഫോർ ഈസ്റ്റ് & വെസ്റ്റ്'' എന്ന പത്രിക 68-സെപ്തംബറിൽ പതിനെട്ടാം വയസ്സിലേയ്ക്കു പ്രവേശിച്ചു. 'സ്വാമി വിവേകാനന്ദ ഇൻ ഈസ്റ്റ് ആൻഡ് വെസ്റ്റ്'' എന്ന ഒരു പുസ്തകം ആഗസ്റ്റിൽ പ്രസിദ്ധപ്പെടുത്തി. യൂറോപ്പ്, ന്യൂസീലാൻഡ്, ആസ്ത്രേലിയാ, അമേരിക്ക, ആഫ്രിക്ക എന്നീ ദേശങ്ങളുൾപ്പെടെ നാനാദേശങ്ങളിൽനിന്നുമായി ആയിരം പവൻ വില വരുന്നത്ര പുസ്തകങ്ങളും ചിത്രങ്ങളും ആളുകൾ ഈ വർഷത്തിൽ വാങ്ങിയിട്ടുണ്ട്.

ശ്രീ ഘനാനന്ദസ്വാമികൾ 35 രവിവാര ക്ലാസ്സുകൾ നടത്തുകയും പലയിടങ്ങളിലും പ്രസംഗങ്ങൾ നടത്തുകയും ചെയ്തു. പരഹിതാനന്ദസ്വാമികൾ, ലീഡ്സ്, ഷെഫീൽഡ് തുടങ്ങിയ ഇടങ്ങളിൽ പ്രചാരണപ്രവർത്തനങ്ങൾ നടത്തി. ഘനാനന്ദസ്വാമികൾ ഫെബ്രുവരിയിൽ ഇന്ത്യ സന്ദർശിച്ചു; ബോംബെ, ദില്ലി, കാശി, കല്ക്കത്ത, മദ്രാസ് എന്നീ സ്ഥലങ്ങൾ സന്ദർശിച്ച് ഒരു മാസം കഴിഞ്ഞ് മടങ്ങി. ശ്രീരാമകൃഷ്ണദേവൻ, മാതൃദേവി, വിവേകാനന്ദസ്വാമികൾ, ബ്രഹ്മാനന്ദസ്വാമികൾ, ശിവാനന്ദസ്വാമികൾ എന്നിവരുടെ ജന്മനാളുകളിലും, ശ്രീകൃഷ്ണജയന്തി, ബുദ്ധജയന്തി, ദുർഗ്ഗാഷ്ടമി, ക്രിസ്തുമസ് എന്നീ വിശിഷ്ടനാളുകളിലും പതിവുപോലെ ആഘോഷങ്ങൾ നടത്തി. കേന്ദ്രത്തിന്റെ പ്രവർത്തനത്തിന് ഓരോ തരത്തിൽ സഹായസഹകരണങ്ങൾ നല്കിയ സകലർക്കും സെക്രട്ടറി ഹാർദ്ദമായ കൃതജ്ഞത പ്രകാശിപ്പിക്കുന്നു.

## ശ്രീരാമകൃഷ്ണവചനാമൃതപ്രസിദ്ധീകരണോദ്ഘാടനം

ശ്രീരാമകൃഷ്ണവചനാമൃതം ഒന്നാംപുസ്തകത്തിന്റെ പ്രസിദ്ധീകരണോദ്ഘാടനം മെയ് 21-ാംനു പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനത്തിൽവെച്ച് കേന്ദ്രനിയമമന്ത്രി ശ്രീ പനമ്പിള്ളി ഗോവിന്ദമേനോൻ നിർവ്വഹിക്കുകയുണ്ടായി. കൃത്യം 5.30 മണിക്കുകൂടിയ സമ്മേളനത്തിൽ ശ്രീ കെ. എൻ. പിഷാരോടി ആദ്ധ്യക്ഷ്യം വഹിച്ചു. തൃശ്ശൂർ മുനിസിപ്പൽ ചെയർമാൻ ക്യാപ്റ്റൻ ശ്രീ ഏ. എൻ. മേനോൻ ഒരു ചെറുപ്രസംഗത്തോടെ സദസ്യരെ സ്വാഗതം ചെയ്തു. മതപരവും സാംസ്കാരികവും സാമുദായികവുമായ രംഗങ്ങളിൽ രാമകൃഷ്ണമിഷൻ ചെയ്യുന്ന സേവനങ്ങളെ പ്രകീർത്തിക്കുകയും അതിന്റെ പ്രത്യക്ഷോദാഹരണമാണ് ഈ വചനാമൃതപ്രസിദ്ധീകരണമെന്ന് പറയുകയും ചെയ്തുകൊണ്ടാണ് അദ്ധ്യക്ഷൻ തന്റെ പ്രസംഗമവസാനിപ്പിച്ചത്. ഭാരതീയസംസ്കാരം വെല്ലുവിളിക്കപ്പെട്ടപ്പോഴൊക്കെ ആ വെല്ലുവിളിയെ നേരിടാൻ കരുത്തുള്ള ഉത്തുംഗശൃംഗരായ പണ്ഡിതന്മാരും വാഗ്മികളും ഇവിടെ മുന്നോട്ട് വന്നിട്ടുണ്ട്. മുഹമ്മദീയാക്രമണങ്ങളെത്തുടർന്ന് ബ്രിട്ടീഷുകാരുടെ ആക്രമണവും ഭരണവും ഹൈന്ദവസംസ്കാരത്തിന്റെ നിലനില്പിനെ സാരമായി ബാധിക്കാൻ തുടങ്ങിയപ്പോൾ, പാശ്ചാത്യസ്വാധീനവലയത്തിൽ പെട്ട് ഭാരതീയസംസ്കാരത്തിന്റെ വ്യക്തിത്വം നഷ്ടപ്പെടാതെ കാത്തുരക്ഷിച്ച മഹാവ്യക്തികളാണ് ശ്രീരാമകൃഷ്ണപരമഹംസനും വിവേകാനന്ദസ്വാമികളും. ദുർഗ്രാഹ്യമെന്നു തോന്നുന്ന ഉപനിഷത്തുകളും വേദങ്ങളും സാമാന്യജനങ്ങൾക്കുവേണ്ടി വളരെ ലളിതമായി പ്രതിപാദിക്കുന്ന മഹത്തായ കൃത്യമാണ് ശ്രീരാമകൃഷ്ണപരമഹംസൻ നിർവ്വഹിച്ചത്. ഇന്നാട്ടിലെ എല്ലാ ജനങ്ങളും വായിച്ചറിയേണ്ടുന്ന ശാശ്വതസത്യങ്ങൾ ഉൾക്കൊള്ളുന്ന വചനാമൃതത്തെപ്പോലുള്ള പുസ്തകങ്ങളാണ് ഇന്ന് നമുക്കാവശ്യമായിട്ടുള്ളതെന്നു പറഞ്ഞുകൊണ്ടാണ് ശ്രീ പനമ്പിള്ളി ഗോവിന്ദമേനോൻ ഉദ്ഘാടനകർമ്മം നിർവ്വഹിച്ചത്. പിന്നീട് ശ്രീ സുകുമാർ അഴീക്കോട് ശ്രീരാമകൃഷ്ണവിവേകാനന്ദസാഹിത്യത്തെപ്പററി ശ്രദ്ധേയമായ ഒരു പ്രസംഗം ചെയ്തു. മുഷ്ടിചുരുട്ടി ആകാശത്തേയ്ക്കുയർത്തുകയും മുദ്രാവാക്യങ്ങൾ വിളിക്കുകയും ചെയ്യുന്നതിലുപരി ഭാരതത്തിന് കാര്യമായെന്തെങ്കിലും ചെയ്യുവാൻ കഴിഞ്ഞിട്ടുണ്ടെങ്കിൽ അത് ശ്രീരാമകൃഷ്ണദേവനെയും വിവേകാനന്ദസ്വാമികളെയുംപോലെയുള്ള മഹാത്മാക്കളുടെ വചനാമൃതങ്ങൾ ശ്രവിക്കുവാനും ആവേശമുൾക്കൊള്ളാനും കഴിഞ്ഞതുകൊണ്ടാണ് എന്ന് ഇന്നത്തെ യുവതലമുറ മനസ്സിലാക്കേണ്ടതാണെന്നും ശ്രീരാമകൃഷ്ണവചനാമൃതംപോലെ ലളിതമായി ഉപനിഷത്സാരങ്ങൾ പ്രതിപാദിക്കുന്ന പുസ്തകങ്ങൾ വായിച്ച് നമ്മുടെ സാംസ്കാരികപൈതൃകത്തെയും ധാർമ്മികപാരമ്പര്യത്തെയും മനസ്സിലാക്കുവാൻ ഇന്ന് ഓരോ ഭാരതീയനും പരിശ്രമിക്കേണ്ടതാണെന്നും അദ്ദേഹം ഉദ്ബോധിപ്പിച്ചു. പിന്നീട് ശ്രീമതി ഈശ്വരി അമ്മ വചനാമൃതത്തിലെ ചില ഗാനങ്ങൾ ഭക്തിമയസ്വരത്തിലാലപിച്ചു. ശ്രീ ശുദ്ധാനന്ദസ്വാമികളുടെ കൃതജ്ഞതാപ്രകടനത്തോടുകൂടി സമ്മേളനച്ചടങ്ങുകളവസാനിച്ചു.

* * * * * *

ആശ്രമത്തിൽ വെച്ച് മാസംതോറും നടത്തുന്ന ഏകദിന അന്തര്യോഗം ജൂൺ 8-ാംനു ഞായറാഴ്ചയായിരിക്കും.




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

വാല്യം 54 | 1969 ജൂലായ് | ലക്കം 7

## അമൃതവാണി

ആത്മവിശ്വാസമാണ് ഉത്തമസഹായം. ആത്മവിശ്വാസം കുറേക്കൂടി പരക്കെ ഉപദേശിക്കയും ആചരിക്കയും ചെയ്തിരുന്നെങ്കിൽ ഇന്നു കാണുന്ന ദോഷങ്ങളുടെയും ദുഃഖങ്ങളുടെയും വലിയൊരു ഭാഗം മറഞ്ഞുപോയേനെ. മനുഷ്യചരിത്രത്തിൽ മഹാന്മാരുടെയും മഹതികളുടെയും ജീവിതത്തിൽ സർവ്വോത്തരമായി ഒരു ശക്തി കാണുന്നുണ്ടെങ്കിൽ അതു് ആത്മവിശ്വാസമത്രെ. അവർക്കു സ്വമഹത്ത്വത്തിൽ ജന്മനാ വിശ്വാസമുണ്ടായിരുന്നു, അവർ മഹാന്മാരുമായി. ഒരാൾ എത്രയും അധഃപതിക്കട്ടെ, ഒടുവിൽ വെറും നിരാശതകൊണ്ടെങ്കിലും ഒന്നു മേലോട്ടു കയറാൻ അയാൾ കാലുയർത്തും. അപ്പോൾമുതൽ അയാൾക്കു് ആത്മവിശ്വാസമുണ്ടാകും. എന്നാൽ അതു് ആദ്യമേ അറിഞ്ഞിരിക്കുന്നതു് അധികം നന്നു്. ഇത്രയൊക്കെ കഷ്ടപ്പെടണോ ആത്മവിശ്വാസമുണ്ടാകാൻ! മനുഷ്യനും മനുഷ്യനും തമ്മിലുള്ള വ്യത്യാസമത്രയും അവർക്കുള്ള ആത്മവിശ്വാസത്തിന്റെ ഏറ്റക്കുറവു നിമിത്തമാകുന്നു. ആത്മവിശ്വാസം സർവ്വസമർത്ഥമാണ്. അതു ഞാൻ ജീവിതത്തിൽ അനുഭവിച്ചിട്ടുണ്ടു്, ഇപ്പോഴും അനുഭവിക്കുന്നുണ്ടു്. കാലം കഴിയുംതോറും ആത്മവിശ്വാസത്തിനു് ബലം കൂടിവരുന്നുമുണ്ടു്. ഈശ്വരവിശ്വാസമില്ലാത്തവനാണു നാസ്തികൻ എന്നു പഴയ മതങ്ങൾ പറയുന്നു. പുതിയ മതം പറയുന്നു, ആത്മവിശ്വാസമില്ലാത്തവനാണു നാസ്തികനെന്നു്. എന്നാൽ അതു് തൻകാര്യവിശ്വാസമല്ല, ഏകത്വമെന്നത്രേ വേദാന്തമതം. നിങ്ങൾതന്നെ സർവ്വം. അതുകൊണ്ടു് ആത്മവിശ്വാസം സർവ്വവിശ്വാസമാണ്. ആത്മസ്നേഹം സർവ്വസ്നേഹമാണ്. സർവ്വവും ഏകമായതുകൊണ്ടു് ആത്മസ്നേഹമെന്നതു് തിര്യഗാദിസർവ്വത്തോടുമുള്ള സ്നേഹമാകുന്നു. ഈ മഹാവിശ്വാസമാണു ലോകത്തെ നന്നാക്കുക. അതെനിക്കു തീർച്ചയുണ്ടു്. 'എനിക്കു് എന്നെപ്പററി എല്ലാമറിയാം.' എന്നു നേരായി പറയാൻ കഴിയുന്നവനത്രെ മനുഷ്യോത്തമൻ. ഈ ഒരു കൂടിനുള്ളിൽ എത്ര ശക്തി, ഏതെല്ലാംതരം ചൈതന്യങ്ങൾ, ബലവിശേഷങ്ങൾ ഒളിഞ്ഞിരിപ്പുണ്ടെന്നു നിങ്ങൾക്കറിയാമോ? മനുഷ്യനിൽ കിടപ്പുള്ളതെല്ലാം ഏതു പ്രകൃതിശാസ്ത്രജ്ഞൻ അറിഞ്ഞിരിക്കുന്നു? മനുഷ്യൻ ഭൂമിയിൽ ആവിർഭവിച്ചിട്ടു് അനേകലക്ഷം വർഷങ്ങളായി. ഇപ്പൊഴും മനുഷ്യശക്തിയിൽ ലേശമേ പ്രകാശിതമായിട്ടുള്ളു. അതുകൊണ്ടു് നിങ്ങൾക്കു് ശക്തിയില്ലെന്നു പറയരുതു്. മീതെ കാണുന്ന ദുർബ്ബലതയ്ക്കടിയിൽ എത്ര ശക്തികൾ കിടപ്പുണ്ടെന്നറിയാമോ? നിങ്ങളിൽ അന്തർലീനമായുള്ളതിനെക്കുറിച്ചു് നിങ്ങൾക്കുള്ള ജ്ഞാനം എത്ര തുച്ഛം! വാസ്തവത്തിൽ അനന്തബലാനന്ദസാഗരമാണ് നിങ്ങളുടെ പിന്നിലുള്ളതു്.

— വിവേകാനന്ദസാഹിത്യസർവ്വസ്വം രണ്ടാം ഭാഗം, പേജ് 355.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ഇതുവരെ നാം ലാട്ടുവിൻെറ താപസ ജീവിതത്തിൽക്കൂടി കടന്നുവരികയായിരുന്നു. ആ കൂട്ടത്തിൽ പറയുകയുണ്ടായി ശ്രീ ഗുരുമഹാരാജ് സ്വശിഷ്യനോട് നാമജപത്തോടൊപ്പം നാമിയേയും ധ്യാനിക്കണമെന്ന് ഉപദേശിച്ച എന്ന്. എങ്കിലും ഏതു വിധത്തിലാണ് ഈ ഉപദേശം ശിഷ്യനിലേയ്ക്ക് പകന്നുവന്നതെന്നതിനെപ്പററി യാതൊരറിവും നമുക്ക് കിട്ടാതെ പോയി. ലാട്ടുമഹാരാജോ അദ്ദേഹത്തിൻെറ സതീൎത്ഥ്യന്മാരോ ആരുംതന്നെ അതേപ്പററി ഒരു സൂചനപോലും നമുക്ക് നൽകിയിട്ടില്ല. ലാട്ടുവിൻെറ സാധകജീവിതത്തെക്കുറിച്ച് ഇനി പറയാൻ പോകുന്നതെല്ലാം സംഭാഷണശകലങ്ങളിൽനിന്നും കേട്ടുകേൾവികളിൽനിന്നും ചില സുകൃതികളുടെ ഡയറിക്കുറിപ്പുകളിൽ നിന്നും തപ്പിപ്പിടിച്ച് ശേഖരിച്ചെടുത്തതാണ്.

ധ്യാനം ശീലിക്കുന്ന കാലത്ത് സാധാരണയായി മനസ്സിൽ രൂപംകൊള്ളുന്ന ഒരു ചോദ്യമാണ്, 'ആരെയാണ് ധ്യാനിക്കേണ്ടതു'' എന്നുള്ളതു്. ബലരാമമന്ദിരത്തിൽവെച്ച് ഒരു ഭക്തൻ ലാട്ടുമഹാരാജിനോട് ഇതേ ചോദ്യം ചോദിക്കുകയുണ്ടായി. അതിന് അദ്ദേഹം കൊടുക്കുന്ന മറുപടി ഇതാണ്: 'ധ്യേയവസ്തു ആകെ ഭഗവാൻ മാത്രം. ഭഗവാനെയല്ലാതെ വേറെ ആരെയാണ് ധ്യാനിക്കുക ? മററാരെപ്പിടിച്ച മുന്നോട്ടു പോകാൻ ശ്രമിച്ചാലും ഒടുവിൽ അദ്ദേഹത്തിൽത്തന്നെ ചെന്ന് പററിക്കോളും.'

ഉടനെ ഭക്തന് വേറൊരു ചോദ്യം: 'ശിവനെയോ കാളിയെയോ വിഷ്ണുവിനെയോ ആരെ ധ്യാനിച്ചാലും ഒരേ ഒരു ഭഗവാനിൽത്തന്നെ അവസാനം ചെന്നെത്തുമെന്നോ, മഹാരാജ് ? ഇതിൽ എന്തോ ഒരു പന്തികേടുള്ളതുപോലെ തോന്നുന്നല്ലൊ.'

ലാട്ടുമഹാരാജ്: കേൾക്കൂ, ഗുരുമഹാരാജിനോടും ഇങ്ങനെതന്നെ പലരും ചോദിക്കാറുണ്ടായിരുന്നു. അദ്ദേഹമൊരിക്കൽ ഒരാളോടു പറയുകയുണ്ടായി: 'നിങ്ങളുടെ മനസ്സിന് ഏററവും ബോധിക്കുന്ന രൂപത്തെ നിങ്ങൾ ധ്യാനിച്ചോളൂ. എല്ലാം അദ്ദേഹത്തിൻെറ മൂൎത്തികൾ തന്നെയാണ്; ഓരോ ഭാവത്തെ അടിസ്ഥാനമാക്കി ഓരോ മൂൎത്തി എന്നു മാത്രം.' ഒന്നിനോടും ആരോടും വിദ്വേഷം വെച്ചുപുലൎത്തരുതെന്ന് അദ്ദേഹം കൎശ്ശമായി താക്കീതു് നൽകിയിരുന്നു. ശിവനും വിഷ്ണുവും കാളിയുമൊക്കെ ഒന്നിൻെറതന്നെ വിഭിന്നരൂപങ്ങളാണെന്നാണ് അദ്ദേഹം പറഞ്ഞിരുന്നതു്.

ഭക്തൻ: മഹാരാജ്, ദേവീദേവന്മാരൊക്കെ ഒരേ ഭഗവാൻെറ ഭിന്നരൂപങ്ങളാണെന്ന കാൎയ്യം സമ്മതിച്ചു. പക്ഷെ ഗുരുവും അതിൽ പെടുമോ? ഈ ലോകത്ത് നമുക്ക് ലഭിക്കുന്ന ഗുരു വാസ്തവത്തിൽ വെറുമൊരു മനുഷ്യനല്ലെ ? അദ്ദേഹത്തെ ധ്യാനിച്ചാലും ഭഗവാനിൽ എത്തിച്ചേരുമോ ?

ലാട്ടുമഹാരാജ്: പിന്നെ, ചെന്നെത്താതെ ? ങ്ആ, നിങ്ങൾക്കൊക്കെ പക്ഷെ വിചാരം ഗുരുവും നിങ്ങളെപ്പോലെ വെറുമൊരു സാധാരണ മനുഷ്യനാണെന്നാണ്, അല്ലേ ? എന്നാൽ അതല്ല സത്യം, ഗുരു സച്ചിദാനന്ദമാണ്. ഭഗവാനെ നേരിട്ടു കണ്ടിട്ടുള്ള ആൾക്കു മാത്രമേ യഥാൎത്ഥത്തിൽ ഗുരുവാകാൻ പററുകയുള്ളൂ. പിന്നെയുള്ളവരൊന്നും ശരിയായ ഗുരുക്കന്മാരല്ല. യഥാൎത്ഥഗുരുവിൻെറ മനസ്സ് സൎവ്വസമയത്തും ഭഗവാനിൽത്തന്നെ മുഴുകിയിരിക്കും, അതോൎക്കണം. അതിനാൽ യഥാൎത്ഥഗുരു ഒരിക്കലും ഭഗവാനിൽനിന്ന് ഭിന്നനായി നിലകൊള്ളുന്നില്ല. അതുകൊണ്ടുതന്നെയാണ് ശാസ്ത്രത്തിൽ 'ഗുരുവും ബ്രഹ്മവും ഒന്നുതന്നെ,' എന്ന് പറഞ്ഞിരിക്കുന്നതും.

ഭക്തൻ: ഒരു യഥാൎത്ഥഗുരുവിനെ കണ്ടെത്താൻ കഴിയാത്ത സാധകൻെറ ഗതിയെന്തായിരിക്കും, മഹാരാജ് ?

ലാട്ടുമഹാരാജ്: എടോ, അയാളും ചെന്നെത്തുക ഭഗവാനിൽത്തന്നെയാണ്, പക്ഷെ

കുറെ വൈകിയിട്ടായിരിക്കുമെന്നുമാത്രം. തനിക്കു് കിട്ടിയ ഗുരു യഥാർത്ഥഗുരു അല്ലെങ്കിൽ ത്തന്നെ ഗുരുവാക്യത്തെ ഒരിക്കലും നിഷേധിക്കരുതു്. ഗുരുവിനെ ഒരുകാലത്തും സംശയിച്ചു പോകരുതു്. എന്തെന്നാൽ, ഗുരുവിൽ സംശയമുദിച്ചുപോയാൽ ഗുരുവിൻെറയും ഗുരുവിനെ പ്രാപിക്കാൻ വഴിയില്ല. ഗുരു വേണ്ടത്ര യോഗ്യത ഇല്ലാത്ത ആളായിരുന്നാൽപോലും ശിഷ്യനു് ഈശ്വരസാക്ഷാത്ക്കാരത്തിനു് ഉത്ക്കടമായ ആഗ്രഹമുണ്ടെന്നിരിക്കിൽ ഗുരുവിൻെറ ഗുരുവായ ഒരാളില്ലേ, ആ സാക്ഷാൽ ഭഗവാൻ ആ സാധകൻെറ ആത്മാർത്ഥമായ പരിശ്രമം കണ്ടു് അയാളുടെ ഉള്ളിൽ സ്വയം എഴുന്നള്ളിയിരുന്നു് അവനു് നിർദ്ദേശങ്ങൾ കൊടുത്തു കൊണ്ടിരിക്കും.

ഭക്തൻ: അങ്ങനെയാണെങ്കിൽപിന്നെ ആദ്യം കണ്ട ഏതെങ്കിലും ഒരു ഗുരുവിനെ സ്വീകരിച്ചു യാത്ര പുറപ്പെട്ടാൽ മതിയല്ലൊ, ഭഗവാനെ കിട്ടില്ലെ, മഹാരാജ് ?

ലാട്ടുമഹാരാജ്: ഉവ്വ്, തീച്ചയായും കിട്ടും. പക്ഷെ അങ്ങനെ കശപിശാന്നു് കിടന്നു് കളിച്ചാൽ സാധകനു് ക്ലേശിച്ചു് ഉഴറി അലയേണ്ടി വരുമെന്നു മാത്രം. പാകത വരാത്ത ഗുരുവിൻെറ കൈയ്യിൽ പെട്ടുപോയാൽ സാധകൻ വട്ടത്തിൽ കറങ്ങിക്കറങ്ങി നടക്കും. അദ്ദേഹം പറയാറുണ്ടു്: 'ഗുരുവിനു് പാകത വന്നിട്ടില്ലെങ്കിൽ ഗുരുവിനും ചക്രശ്വാസം വലിക്കേണ്ടി വരും; ശിഷ്യനും ചക്രശ്വാസം വലിക്കേണ്ടി വരും,' എന്നു്. എന്നിരുന്നാലും ഗുരുവാക്യത്തിൽ ദൃഢവിശ്വാസമുണ്ടെന്നുവരികിലോ ഒരിക്കലല്ലെങ്കിൽ മറ്റൊരിക്കൽ നിശ്ചയമായും ഭഗവത്പ്രാപ്തി ഉണ്ടാവുകയും ചെയ്യും. അതെങ്ങനെയാണെന്നോ ? ഗുരു നല്കുന്ന മന്ത്രം ഭഗവാൻെറ നാമമാണു്. മന്ത്രമോ ഭഗവന്നാമമോ ദോഷമൊന്നും വരുത്തില്ലല്ലൊ. അതുകൊണ്ടു ഗുരുവിൻെറയടുത്തുനിന്നും മന്ത്രോപദേശം സ്വീകരിച്ചു് സാധന ശീലിച്ചാൽ ഈശ്വരലാഭം ഉണ്ടാകുന്നതാണു്.

ഭക്തൻ: മന്ത്രത്തെ ധ്യാനിച്ചാലും ഈശ്വരലാഭം ഉണ്ടാകുമോ ? അതു കൊള്ളാം! പക്ഷെ മിക്കവരും മന്ത്രത്തെ ധ്യാനിക്കാതെ ഗുരുരൂപത്തെയാണല്ലൊ ധ്യാനിക്കുന്നതു്. അവരുടെ ഗതി എന്തായിരിക്കും, മഹാരാജ് ?

ലാട്ടുമഹാരാജ്: ഗുരുവിൻെറ രൂപത്തെ ധ്യാനിച്ചാലും ഭഗവല്ലാഭം ഉണ്ടാകാവുന്നതാണു്. പക്ഷെ ഗുരുവിൻെറ ഇക്കാണുന്ന വെറും സ്ഥൂലരൂപമല്ല. ഗുരു ഭഗവാനുമായി അഭിന്നനായി നിലകൊള്ളുന്ന ആ രൂപത്തെയാണു് ധ്യാനിക്കേണ്ടതു്.

ഭക്തൻ: അതെന്തിനാതു്, മഹാരാജ്?

ലാട്ടുമഹാരാജ്: എടോ, അപ്പോഴല്ലെ ധ്യാനകാലത്തു് ഗുരുവിൻെറ ഉള്ളിൽ ഭഗവാൻെറ ആവിർഭാവമുണ്ടാവുക ? ആ ആകർഷണത്തിന്നധീനപ്പെട്ടു് സാധകൻെറ ഉന്നതിയും താനേ വന്നുകൂടും. അതുകൊണ്ടാണു് അദ്ദേഹം ഞങ്ങളോടു് പറയാറു്, 'നോക്കൂ, ധ്യാനിക്കാനിരിക്കുന്നതിനുമുമ്പായി ഇവിടത്തെ (സ്വന്തം ഹൃദയം തൊട്ടുകാണിച്ചിട്ടു്) ഒരു പ്രാവശ്യം ഒന്നു ചിന്തിക്കണം. ഇവിടത്തെ ചിന്തിച്ചാൽ ഭഗവച്ചിന്തയും അനായാസേന ഒഴുകിയെത്തും.'

ഗുരുമഹാരാജിൽനിന്നു് ധ്യേയമൂർത്തിയായ ഈശ്വരസ്വരൂപത്തെ സംബന്ധിച്ചു് ലാട്ടുവിനു കിട്ടിയ നിർദ്ദേശം ഇതുതന്നെ ആയിരുന്നിരിക്കണം എന്നു നമുക്കു് അനുമാനിക്കേണ്ടിയിരിക്കുന്നു. ലാട്ടുവിനെപ്പോലെ അക്ഷരാഭ്യാസശൂന്യനും ഭാവനാസമ്പന്നനുമായൊരു സാധകനു് ഗുരുമൂർത്തിയെത്തന്നെ ധ്യേയവസ്തുവാക്കുകയാണു സാധനാമാർഗ്ഗത്തിൽക്കൂടി ത്വരിതഗമനം ചെയ്യാൻ ഏററവും എളുപ്പമായ വഴി. ഇഷ്ടമന്ത്രം വല്ലതും ഗുരുദേവൻ ലാട്ടുവിനു് കൊടുത്തിട്ടുണ്ടോ എന്നതിനെപ്പററി ഒന്നും അറിയാനൊത്തിട്ടില്ല. എന്നാൽ താഴെ ചേർക്കുന്ന സംഭാഷണത്തിൽ നിന്നു് ലാട്ടു ശ്രീഭഗവാൻെറ ഏതു രൂപമാണു് ഹൃദയഗഹ്വരത്തിൽ സൂക്ഷിച്ചു ധ്യാനധാരണകളുടെ ലക്ഷ്യവും ആധാരവുമാക്കി സ്വീകരിച്ചു് പാലിച്ചുപോന്നതു് എന്നതിൻെറ ഒരു ഏകദേശ ബോധം നമുക്കു് ലഭിക്കുന്നതാണു്:

ഒരു ദിവസം രാഖാൽ മഹാരാജിൻെറ ഒരു ശിഷ്യനോടു് അദ്ദേഹം പറയുകയുണ്ടായി: 'നോക്കൂ, ചില ദിവസമില്ലെ എൻെറ മനസ്സിൻെറ നില അതിവിചിത്രമായിരിക്കും; എന്തെങ്കിലുമൊന്നു കാണേണ്ട താമസം അതു മനസ്സിൽ കരിങ്കല്ലിൽ കൊത്തിയതുപോലെ തറച്ചങ്ങു

കയറും. ഗുരുദേവൻെറ സമാധി ഞാനെത്ര പ്രാവശ്യം കണ്ടിട്ടുള്ളതാണ്. പക്ഷെ അന്നൊരു ദിവസം ഞാൻ കണ്ട ആ സമാധിമൂർത്തിയോട് തുലനം ചെയ്യാൻ തക്കവണ്ണം വേറൊരു രൂപവും ഞാൻ കാണുന്നില്ല. അന്ന് ഗുരുദേവൻെറ ശരീരത്തിൻെറ നിറംതന്നെയങ്ങ് മാറിയതുപോലെ. ആ മുഖത്തുനിന്ന് ഒഴുകിയിരുന്ന അഭയവും കാരുണ്യവും നിങ്ങളെ പറഞ്ഞു് മനസ്സിലാക്കാനുള്ള ഭാഷയൊന്നും എൻെറ പക്കലില്ല. ഇന്നും ആ സ്വരൂപം ഒട്ടും മങ്ങാതെ അതേപടി ഹൃദയത്തിൽ തെളിഞ്ഞു കിടക്കുകയാണ്. നിങ്ങളീ അച്ചടിച്ച പരത്തുന്നില്ലെ ഒരു പടം, അയ്യോ, അതിലെത്രയോ ഭംഗിയുള്ളതാണ് ആ മുഖം! ഞങ്ങള് നാലു് പേരു് അന്നതു് കണ്ടു.'

രാഖാൽമഹാരാജിൻെറ ശിഷ്യൻ: അവിടുന്നും പിന്നെ ആരൊക്കെ ആയിരുന്നു ആ സമയത്തവിടെ ?

ലാട്ടുമഹാരാജ്: ഞാനും രാഖാലും ഭവനാഥനും യോഗിനും ഉണ്ടായിരുന്നു.

രാഖാൽമഹാരാജിൻെറ ശിഷ്യൻ: എന്തു വർത്തമാനം പറഞ്ഞുകൊണ്ടിരിക്കുമ്പോഴാണ് ഭഗവാന് അന്ന് സമാധി വന്നതു് ?

ലാട്ടുമഹാരാജ്: ഈശ്വരനെ ലഭിക്കുന്നതിന് ഏതു വിധത്തിലാണ് വ്യാകുലത പ്രദർശിപ്പിക്കേണ്ടതു് എന്നു കാണിച്ചുതരാൻ ഭാവിക്കുകയായിരുന്നു ഗുരുദേവൻ. അപ്പോടെയങ്ങു സമാധിയിലേയ്ക്കിറങ്ങിപ്പോയി.

രാഖാൽമഹാരാജിൻെറ ശിഷ്യൻ: എത്ര നേരം ഗുരുമഹാരാജ് അങ്ങനെ സമാധിയിലിരുന്നു ?

ലാട്ടുമഹാരാജ്: അധികമൊന്നുമില്ല, ഒരു പത്തുപതിനഞ്ചു മിനിട്ടുനേരം.

അന്നു കണ്ട ആ മൂർത്തിയെ ചുററിത്തന്നെയാണോ ധ്യാനമയമായ ആ ജീവിതം അങ്ങേ അററംവരെ നടന്നുപോയതു് എന്ന് അറിഞ്ഞുകൂടാ. എങ്കിലും ലാട്ടുമഹാരാജിൻെറ ധ്യാനം ഗുരുമഹാരാജിൻെറ സമാധിമൂർത്തിയെ അവലംബിച്ചുതന്നെയാണ് നടത്തിവന്നതു് എന്നതിൽ സംശയമില്ല.

മന്ത്രദീക്ഷ ലഭിച്ചിട്ടുള്ള ഒരു ഭക്തൻ ഒരിക്കൽ ലാട്ടുമഹാരാജിനോട് ചോദിയ്ക്കുകയുണ്ടായി: 'മഹാരാജ്, മന്ത്രവും ഇഷ്ടമൂർത്തിയും തമ്മിൽ പൊരുത്തപ്പെടാതെ സാധനാമാർഗ്ഗത്തിൽക്കൂടി മുന്നോട്ടുപോകാനൊക്കുമോ ?' ഭക്തൻെറ ഇഷ്ടദേവത കാളിയാണ്; പക്ഷെ അയാളുടെ കുലഗുരു നല്കിയതു വിഷ്ണുമന്ത്രവും. അതുകൊണ്ടാണ് ഈ ചോദ്യം.

ലാട്ടുമഹാരാജ്: നിങ്ങൾക്ക് ഏതാണോ മനസ്സിന്നധികം ഇണങ്ങുന്നതായി തോന്നുന്നതു് അതിനെ പിടിച്ചുകൊണ്ടു് സാധനകൾ മുറയ്ക്ക് തുടങ്ങിക്കോളു. എന്നോടെന്തിനാണിതൊക്കെ ചോദിക്കുന്നതു് ? നിങ്ങളുടെ മനസ്സ് രൂപത്തിലാണ് എളുപ്പത്തിൽ ഉറച്ചുനില്ക്കുക എന്നു വെച്ചാൽ രൂപത്തെ ധ്യാനിച്ചു ശീലിച്ചോളു; അതല്ല, മന്ത്രത്തിലാണ് കൂടുതൽ ആനന്ദം അനുഭവിക്കാനൊക്കുന്നതെങ്കിൽ മന്ത്രത്തിൽ നിന്നുതന്നെ തുടങ്ങിക്കോളു ധ്യാനം ശീലിക്കാൻ. ഏതെങ്കിലും ഒന്നിൽനിന്നു വേണം പുറപ്പെടാനെന്നു മാത്രം. അതുമല്ല, അതിനെത്തന്നെ മുറുകെപ്പിടിച്ചുകൊണ്ടു് വീറോടെ മുന്നോട്ട് കുതിച്ചു പായാൻ ശ്രമിച്ചില്ല എന്നുവരികിൽ ഇഷ്ടദേവത വഴങ്ങിത്തരില്ല, കണികാണാൻ കിട്ടില്ല. എന്നാലോ ഇഷ്ടദേവതയെ നേരിട്ട് കാണുംവരെ സംശയങ്ങളൊട്ട് നീങ്ങുകയുമില്ല.

ഭക്തൻ: ഏതിനേയാണ് പിടിച്ചു മുന്നോട്ട് നീങ്ങേണ്ടതെന്ന് ഇനിയും, മഹാരാജ്, ഒരു തീരുമാനത്തിലെത്താൻ പററുന്നില്ലല്ലൊ.

ലാട്ടുമഹാരാജ്: ഇങ്ങനെ കുഴഞ്ഞു് ആടിയാടിത്തന്നെ നിങ്ങളുടെ നാല്പതു വർഷത്തെ ആയുസ്സ് കഴിഞ്ഞുപോയില്ലെ ? ഇനി ജപിക്കാനും ധ്യാനിക്കാനുമൊക്കെ എപ്പോഴാ നേരം ? ഗുരുദേവൻ പറയാറുണ്ടു്: 'മുപ്പതിന്നിപ്പുറത്തു വെച്ചുതന്നെ ജപധ്യാനാദികളിൽ മുഴുകുകയാണ് ഉത്തമം,' എന്ന്. എത്രത്തോളം ചെറുപ്രായത്തിൽ ഇതിന്നുവേണ്ടി ഇറങ്ങിത്തിരിക്കാമോ അത്രയും കൂടുതൽ സമയം കിട്ടും. പ്രായമേറിയതിന്നുശേഷം പതുക്കെ തുടങ്ങാമെന്നു വെച്ചാൽ ശരീരത്തിന്നതു് താങ്ങാൻ കഴിയാതെ തകന്നു പോയേക്കാം. ശരീരം ഒരിക്കൽ തകന്നു കഴിഞ്ഞാൽ പിന്നെ അതിനെ തട്ടിക്കൂട്ടി ഉറപ്പിക്കാൻ പററുന്നതുമല്ല. ആകട്ടെ, ഇനിയും സമയമുണ്ടു്, വളരെ വൈകിയിട്ടൊന്നുമില്ല, ഇപ്പോഴും തന്നെയൊന്ന് കൊണ്ടുപിടിച്ചാൽ മതി.

ഭക്തൻ: എന്നോടങ്ങ് കൊണ്ടുപിടിക്കാൻ പറയുകയാണ്. പക്ഷെ ഈ സംശയം നിറഞ്ഞ മനസ്സു വെച്ചുകൊണ്ട് ഞാൻ സാധനാനുഷ്ഠാനത്തിന്നിറങ്ങിയാൽ, എന്റെ മഹാരാജ്, ഇഷ്ടദേവതയെ കാണാൻ പററുമോ എനിക്ക്? മനസ്സിൽ സംശയം കുത്തിനിറച്ചുകൊണ്ട് വിളിച്ചാലുണ്ടോ ദേവത കേറക്കുന്നു? അവിടുത്തേപ്പോലുള്ളവർതന്നെയല്ലെ പറയാറു് ഇഷ്ടമൂർത്തിയെ സംബന്ധിച്ച് സംശയലേശം കൂടാതെ പുറപ്പെട്ടാൽ മാത്രമേ അദ്ദേഹത്തെ സ്മരിക്കാനും മനനം ചെയ്യാനും ഒക്കു എന്ന്?

ലാട്ടുമഹാരാജ്: എടടാ! ഇതെല്ലാം കഴിഞ്ഞു് ഇനി ഇങ്ങനെയായോ? അദ്ദേഹത്തെക്കുറിച്ച് ഇനിയും സംശയം വെച്ചുപുലർത്താൻ നിങ്ങറക്ക് കഴിയുന്നുണ്ടെന്നോ? കഷ്ടംതന്നെ! എന്നാലൊരു കാര്യം ചെയ്യു. അദ്ദേഹം സത്യത്തിൽ ഉണ്ട് എന്നൊരൊററ വസ്തുത നിശ്ചിത സത്യമായി മനസ്സിലുറപ്പിച്ചുകൊണ്ട് സാധനാമാർഗ്ഗത്തിൽക്കൂടി നടന്നുതുടങ്ങു, വേഗം. അദ്ദേഹം തന്നെയാണ് നിങ്ങളെ ഈ വഴിക്ക് ഉന്തിക്കൊണ്ട് പോകുന്നതു്. അദ്ദേഹത്തിന്റെ ശക്തി കൊണ്ടാണ് നിങ്ങറ നീങ്ങുന്നതുതന്നെ എന്ന വിശ്വാസം മനസ്സിൽ സ്ഥാപിക്കു. ഇനി ഇതൊക്കെ പോട്ടെ. ഒക്കെ പറഞ്ഞുതീരുമ്പോറ ഈ അദ്ദേഹം ആരാണ്? അദ്ദേഹംതന്നെ കനിവാന്ന് അതു സ്വന്തമായി വെളിപ്പെടുത്തിത്തന്നില്ലെങ്കിൽ നിങ്ങറക്കുണ്ടോ മനസ്സിലാക്കാൻ പററുന്നു? ഈവക കാര്യങ്ങളിലൊക്കെ ഇല്ലെ, സ്വന്തം ബുദ്ധികൊണ്ട് യാതൊന്നും നേടാൻ പററില്ല; ഗുരുവിനെ വിടാതെ മുറുക്കിപ്പിടിച്ചുകൊണ്ടിരിക്കണം; എന്താണെന്നോ? ഗുരുതന്നെ ഇതൊക്കെ മനസ്സിലാക്കിത്തന്നില്ലെങ്കിൽ യാതൊന്നും തലയിൽ കയറാനും പോകുന്നില്ല. അതാണ് കാര്യം. ഗുരുദേവൻ പറയാറുണ്ട്: 'ഗുരു നേരെയങ്ങ് പോകും; കൈയ്പിടിച്ച് അടിപതറാതെ കൊണ്ടുപൊയ്ക്കൊള്ളും! ഭഗവദ്ദർശനം നേടിത്തന്നതിനുശേഷമേ വിടുള്ളു.'

ഭക്തൻ: ങ്ഏ, ഗുരുതന്നെ നേരിട്ട് ഭഗവാനെ കാണിച്ചുതരുമോ?

ലാട്ടുമഹാരാജ്: ങ്ആ, അതുതന്നെ, കാണിച്ചുതരും, എന്താ സംശയം? സദ്ഗുരുവിന്റെ കൃപമൂലം ഈശ്വരദർശനം സാദ്ധ്യമാകും. സദ്ഗുരുവിന്റെ പിന്നാലെ വിടാതെകൂടിക്കോളു. അദ്ദേഹം സ്വയമേവ നിങ്ങളുടെ മനസ്സിനകത്തെ ചുളിവും വളവുമൊക്കെ ഭംഗിയായി നിവർത്തി നിരപ്പാക്കിത്തരും. ഉത്തമനായ ഗുരു എന്താണ് ചെയ്യുക, അറിയാമോ? ശിഷ്യന്റെ മുമ്പിലേയ്ക്ക് ഇഷ്ടദേവതയെ ആവാഹിച്ചുകൊണ്ടുവന്ന് നിർത്തും. എന്നിട്ടദ്ദേഹം ശാന്തനായിരുന്നുകൊണ്ട് ചരട് വലിക്കും: നോക്കുകയാണ് ശിഷ്യന്റെ മനസ്സ് എങ്ങനെയാണ് ഇഷ്ടദേവതയുടെ അടുത്തേയ്ക്ക് നീങ്ങുന്നതെന്ന്. ഉത്തമശിഷ്യനാകട്ടെ അതോടെ ബാക്കി സർവ്വവും മറന്ന് ഇഷ്ടദേവതയെ സ്മരിക്കുന്നതിലും സേവിക്കുന്നതിലും ബദ്ധശ്രദ്ധനാവുകയായി; അധമശിഷ്യനോ അവിടെവെച്ച് തന്നെ ഇഷ്ടസേവയൊക്കെ അവസാനിപ്പിക്കും. (എന്നിട്ടൊരു കഥ പറഞ്ഞു:) ദേവരാജാവിനും ദൈത്യരാജാവിനും ഒരേസമയത്താണ് ഗുരുകൃപ കിട്ടിയതു്. രണ്ടുപേരും ഇഷ്ടദേവതയെ ഒരിക്കൽ ദർശിച്ചു. ദൈത്യരാജൻ ഇഷ്ടദേവതയെ ദർശിച്ചതിനുശേഷം വിഷയസുഖാസ്വാദനത്തിനാണ് പുറപ്പെട്ടതു്. ദേവരാജനാവട്ടെ ആ മൂർത്തിയെ മറക്കാനാവാത്തവിധം ഒരു അനുഭവമാണ് ഉണ്ടായതു്. അദ്ദേഹത്തെ സാക്ഷാത്കരിക്കുന്നതിനുവേണ്ടി രാപകൽ കഠിനാദ്ധ്വാനം ചെയ്യാൻ തുടങ്ങി. ഒടുവിൽ ഗുരുവിന്റെ അടുത്തുചെന്ന് വന്ദിച്ചുകൊണ്ടു പറഞ്ഞു: 'ശ്രീഗുരോ, ഒരിക്കൽ കൂടി ആ ഇഷ്ടദേവതയെ എനിക്കൊന്ന് കാണിച്ചുതരണേ,' എന്ന്. ദേവരാജന്റെ അപേക്ഷ കേട്ടപ്പോറ ഗുരുവിന്ന് വലിയ സന്തോഷമായി. ഉടനെ അദ്ദേഹത്തിന്റെ ആഗ്രഹം സാധിച്ചുകൊടുക്കുകയും ചെയ്തു. ദൈത്യരാജനോ രണ്ടാമതു് ഒരിക്കൽപോലും പോകുകയുണ്ടായില്ല. അതുകൊണ്ടാണ് യുദ്ധത്തിൽ ദൈത്യരാജാവു് തോററുതുലഞ്ഞതു്. ദേവേന്ദ്രനാവട്ടെ, ഭഗവത്കൃപകൊണ്ട് സ്വർഗ്ഗരാജ്യത്തിലെ രാജാവായി വാഴുകയും ചെയ്തു.

# ജീവിതയാത്ര

**സിദ്ധിനാഥാനന്ദസ്വാമി**

മനുഷ്യൻെറ ആയുസ്സ് നൂറു സംവത്സരമെന്നാണ് ശാസ്ത്രവചനം. അതിൽക്കൂടുതൽ കാലം ജീവിക്കുന്നവർ ഇന്ന് ധാരാളമുണ്ട്, പണ്ടും ചിലരൊക്കെ ഉണ്ടായിരുന്നു. പലരും പക്ഷെ ആ പരിധിവരെ എത്തുന്നുമില്ല. ഏതായാലും മനുഷ്യജീവിതത്തെ സാമാന്യമായി ഒരു ശതവത്സരപദ്ധതിക്കു വിധേയമാക്കിയിട്ടുണ്ട് നമ്മുടെ പൂർവ്വികർ. ദേഹം, മനസ്സ്, ആത്മാവ് ഇവയാണു മനുഷ്യൻെറ ജീവിതഘടകങ്ങൾ. ഇവയുടെ ആവശ്യങ്ങളും സുസ്ഥിതിയും ലക്ഷ്യമാക്കിക്കൊണ്ടുള്ള ഒരു പദ്ധതിയാണതു്. ഓരോന്നിനും യഥാർഹമായ സ്ഥാനം അതനുവദിക്കുന്നു. സമൂഹജീവിയായ മനുഷ്യൻെറ വ്യക്തിഗതജീവിതവും സാമുദായികബന്ധങ്ങളും കണക്കിലെടുത്തുകൊണ്ടാണ് അതാവിഷ്കരിക്കപ്പെട്ടിട്ടുള്ളതു്. മരണത്തിൽ പര്യവസാനിക്കുന്ന ലോകജീവിതത്തിന് അതിൻെറ ആ പരിമിതിയെ അതിക്രമിച്ചുകൊണ്ടുള്ള ഒരു പ്രാധാന്യം അതു നൽകുന്നുമില്ല. ഈ പദ്ധതിയുടെ ചട്ടക്കൂടാണു വർണ്ണാശ്രമവിഭാഗം.

വർണ്ണാശ്രമവിഭജനത്തിൻെറ അടിസ്ഥാനതത്ത്വം ഗുണവും കർമ്മവുമാണ്, കേവലം ജന്മമല്ല; ജന്മം ഗുണകർമ്മങ്ങൾക്ക് അനുകൂലമായ ചുററുപാടുണ്ടാക്കാൻ സഹായിച്ചേക്കുമെന്നു മാത്രം. ഗുണകർമ്മങ്ങൾ കൂടാതെ ജന്മത്തെ മാത്രം അടിസ്ഥാനമാക്കിയുള്ള വർണ്ണവൈശിഷ്ട്യം ശാസ്ത്രങ്ങൾ സമ്മതിക്കുന്നില്ല. വർണ്ണധർമ്മങ്ങൾ ജീവികയാക്കിയ തൊഴിൽകുത്തകക്കാർ വരുത്തിവെച്ച വിനയാണ് വർണ്ണവിദ്വേഷം. അതുകൊണ്ട് അതിൻെറ മൗലികതത്ത്വത്തിന് തെററുണ്ടെന്നു കരുതാവുന്നതല്ല; കാരണം, വൈവിധ്യം പ്രകൃതിനിയമമാണ്. സമത്വസുന്ദരത ജന്തുതലത്തിലോ പട്ടടയിലോ മാത്രമേ ഉള്ളൂ. ഓരോ വ്യക്തിയുടെയും കഴിവും വാസനയും രുചിയും വിഭിന്നമായിരിക്കും; അതാണവൻെറ വ്യക്തിത്വംതന്നെ. ഈ വൈചിത്ര്യനിഷ്ഠമായ വിഭജനം ഏതു ജനതയിലും ഏതു കാലത്തും നിലവിലുണ്ട്. ഭാരതീയർ അതിനു ചില ചിട്ടകളും ചട്ടങ്ങളും ഏർപ്പെടുത്തി. ചിട്ടകളും ചട്ടങ്ങളും എപ്പൊഴും ഇളംപ്രായത്തിൽ വളർച്ചയ്ക്കു സഹായകമെങ്കിലും മുതിരുമ്പോൾ വിലങ്ങുകളും ചങ്ങലകളുമായി മാറാറുണ്ട്. അമ്മാതിരിയൊരു പരിണാമത്തിൻെറ തിക്തഫലങ്ങൾ നാം അനുഭവിച്ചു, അനുഭവിച്ചുകൊണ്ടിരിക്കുന്നു. എന്നിരുന്നാലും ഈ ദുർദ്ദശയ്ക്ക് പൂർവ്വികരെ പഴിക്കുന്നതു സാഹസമായിരിക്കും; സ്വാർത്ഥത്തിനായിട്ട് പലരും അതിനെ ദുരുപയോഗപ്പെടുത്തിയെങ്കിലും അതിൻെറ പ്രണേതാക്കളുടെ ഉദ്ദേശശുദ്ധിയെ എങ്കിലും നാം അംഗീകരിക്കണം. വൈദേശികാക്രമണങ്ങൾക്ക് പലവാറ് വിധേയമായ ഭാരതത്തിൻെറ പൗരാണികചിന്തകളെയും ആദർശങ്ങളെയും നിശ്ശേഷം നശിക്കാതെ കാത്തുരക്ഷിച്ചതു് ഒരുപക്ഷെ യാഥാസ്ഥിതികത്വംതന്നെയല്ലേ എന്നതും ആലോചനാർഹമാണ്.

ഗുണകർമ്മവിഭാഗമനുസരിച്ചാണ് വർണ്ണവിഭജനമെന്ന് ഗീതാചാര്യൻ പ്രസ്താവിക്കുന്നുണ്ട്. അതില്പരം ഒരു പ്രാമാണികൻ അക്കാര്യത്തിൽ ഉണ്ടാകാനുമില്ല. കരഞ്ഞുകൊണ്ടു പിറക്കുന്ന അജ്ഞനും ശോകാർദ്രനുമായ ശിശു ശൂദ്രനാണ്, താതമാതാക്കൾ അന്ത്യജരോ അന്തണരോ ആരായാലും. ശിക്ഷണപ്രായമെത്തിയാൽ ആ ശിശു ഗുരുകുലത്തിൽ ഉപനീതനായി ശിഷ്യനായിത്തീരുന്നു. ശിഷ്യൻ ഗുരുശുശ്രൂഷ ചെയ്തു് ശൗചാചാരങ്ങളും അനുസരിച്ച് വേദവിദ്യ അഭ്യസിക്കുന്നു. തദ്വാരാ, ജീവിതത്തിൻെറ മുഖ്യമൂലമായ ധർമ്മം ഗ്രഹിക്കുന്നു. ബ്രഹ്മചര്യാശ്രമത്തിൽക്കൂടി ശൂദ്രൻ ശൂദ്രത്വത്തെ അതിക്രമിക്കുന്നു; ദ്വിജനായി ദ്വിതീയാശ്രമപ്രവേശനത്തിന് അർഹനായിത്തീരുന്നു. ഉപകുർവ്വാണ

ബ്രഹ്മചാരി, അതായത് സാവധികബ്രഹ്മചര്യം അനുഷ്ഠിക്കുന്ന വിദ്യാർത്ഥി, വിദ്യാവ്രതസ്നാതനായി, സമുദായത്തിലും ഗൃഹത്തിലും തനിക്കുഹ്മായ ചുമതലകളും സ്ഥാനങ്ങളും ഏറ്റെടുക്കാൻ സന്നദ്ധനാകുന്നു. സമാവർത്തനം കഴിഞ്ഞവനും അനൂഢനുമായ ആളെ സ്നാതകൻ എന്നാണു പറയുന്നത്. സ്നാതകൻ സ്വധർമ്മാനുഷ്ഠാനത്തിനും കുലതന്തു നിലനിർത്തുന്നതിനും വേണ്ടി സവർണ്ണയും ലക്ഷണാന്വിതയുമായ കന്യകയെ വേൾക്കുന്നു. അപ്പോൾ അവൻ വൈശ്യന്റെയും കുറെയൊക്കെ ക്ഷത്രിയന്റെയും ധർമ്മങ്ങൾ അനുഷ്ഠിക്കാൻ നിർബ്ബദ്ധനാകുന്നു. ദ്വിജന്മാരുടെ സാധാരണധർമ്മങ്ങളായ സ്വാധ്യായവും യജ്ഞവും മുടക്കുകയുമരുത്.

വേദത്തിൽ ചിലയിടത്തും മനുസ്മൃതിയിലും മനുഷ്യനു ജന്മനാ മൂന്നു കടങ്ങൾ ഉള്ളതായി പ്രതിപാദിക്കുന്നു. ശതപഥബ്രാഹ്മണത്തിൽ (1.7.2.11), 'ഋണം വൈ ജായതേ യോഽസ്തി, സ ജായമാന ഏവ ദേവേഭ്യഃ ഋഷിഭ്യഃ പിതൃഭ്യോ മനുഷ്യേഭ്യഃ.' എന്നിങ്ങനെ ദേവന്മാർ, ഋഷികൾ, പിതൃക്കൾ, മനുഷ്യർ എന്നീ നാലു കൂട്ടരോട് മനുഷ്യനു ജന്മനാ കടങ്ങളുണ്ട് എന്നു പ്രതിപാദിക്കുന്നു. മഹാഭാരതത്തിലും കടങ്ങൾ നാലായിട്ടാണ് പ്രസ്താവിക്കുന്നത്. ഭാഗവതത്തിൽ വരുമ്പോൾ ഭൂതങ്ങളെയും ചേർത്തു കടങ്ങൾ അഞ്ചായിത്തീരുന്നു. 'ഋണാനി ത്രീണ്യപാകൃത്യ മനോ മോക്ഷേ നിവേശയേത്.'(മനു. 6.35) ഈ കടങ്ങൾ വീട്ടിയിട്ട് മോക്ഷമാർഗ്ഗത്തിൽ പ്രവർത്തിക്കണം; കടം വീട്ടാത്തവൻ താഴോട്ടു വീഴുന്നു എന്നു മനുവും പറയുന്നു. ഗൃഹസ്ഥൻ നിത്യവും അഞ്ചു യജ്ഞങ്ങൾ അനുഷ്ഠിക്കേണ്ടതായുണ്ട്: ഹോമം, അധ്യയനാധ്യാപനങ്ങൾ, പിതൃതർപ്പണം, അതിഥിപൂജനം, ഭൂതബലി ഇവ നിത്യജീവിതത്തിൽ ഏർപ്പെടുന്ന ഹിംസകളുടെ പരിഹാരത്തിനായി അവശ്യം അനുഷ്ഠേയങ്ങളെന്നാണു മനു പറയുന്നത്. മനുസ്മൃതിയിൽത്തന്നെ വേറൊരിടത്ത് (6.37) അതായത് ഋണങ്ങളെക്കുറിച്ചു പ്രസ്താവിക്കുന്നിടത്തു യജ്ഞം, വേദാധ്യയനം, സന്താനോത്പാദനം എന്നിവ ഋണമോചനത്തിനു് അനുഷ്ഠേയങ്ങളായി വിധിക്കുന്നുണ്ട്. പഞ്ചയജ്ഞങ്ങൾ പ്രസ്താവിക്കുന്നിടത്തു് പിതൃപ്രീതിക്കു് തർപ്പണവും പിതൃഋണം പ്രസ്താവിക്കുടന്നിടത്തു് ഋണമോചനത്തിനു് പ്രജോത്പാദനവും ആണു് പറഞ്ഞിട്ടുള്ളതു്. ഇവ രണ്ടും അനുഷ്ഠേയമാണെന്നാവണം വിവക്ഷ. മനു രണ്ടിടത്തു രണ്ടു വിധത്തിലാണു് ഇവയുടെ ആവശ്യം പ്രസ്താവിക്കുന്നതു്, ഒരിടത്തു് ഹിംസാപരിഹാരാർത്ഥമെന്നും മറ്റൊരിടത്തു് ഋണമോചനത്തിനെന്നും.

അഹിംസയാണു് പരമധർമ്മമായി വിധിക്കപ്പെട്ടിട്ടുള്ളതു്. തികച്ചും അഹിംസ പാലിക്കുക അസാദ്ധ്യമായതുകൊണ്ടു്, 'അല്പദ്രോഹേണ വാ' കഴിയുന്നതും ഹിംസ കുറച്ചു ജീവിക്കാനാണു് ശാസ്ത്രം ശാസിക്കുന്നതു്. എത്ര സൂക്ഷിച്ചാലും കുറെയൊക്കെ പ്രാണിദ്രോഹം വരാതിരിക്കയില്ല. തീയ് കത്തിക്കുക, അരയ്ക്കുക, നിലംമെഴുകുക, നെല്ലുകുത്തുക, വെള്ളം കോരിവെയ്ക്കുക എന്നിങ്ങനെ അനുപേക്ഷണീങ്ങളായ കാര്യങ്ങളിൽക്കൂടി പ്രാണിഹിംസ ഏർപ്പെടുന്നു. ഇവയുടെ പരിഹാരത്തിനായിട്ടാണു് മനു പഞ്ചയജ്ഞങ്ങൾ ഗൃഹസ്ഥനു വിധിക്കുന്നതു്. സകല ജീവജാലങ്ങളെയും ഈശ്വരരൂപങ്ങളായി കണ്ടിരുന്ന മഹർഷിമാരുടെ ദൃഷ്ടിയിൽ അറിയാതെ ചെയ്യുന്ന ഈ അല്പഹിംസകൾപോലും പ്രായശ്ചിത്താർഹങ്ങളായ പാതകങ്ങളായിരുന്നു. വിനോദത്തിനോ വൈരനിര്യാതനത്തിനോ ഉദരപൂരണത്തിനോ കേവലം ക്രൂരതകൊണ്ടോ,മനുഷ്യനുൾപ്പെടെ ഏതു പ്രാണിവർഗ്ഗത്തെയും ഉന്മൂലനാശം വരുത്താൻ മടിക്കാത്ത ഇന്നത്തെ ലോകത്തിൽ ഈ സമദർശികൾ ഒരു പക്ഷെ പരിഹാസ്യരായേക്കാം. അതിരിക്കട്ടെ; നമുക്കവരുടെ ഹൃദയവിശാലതയെ ആദരിക്കാം.

ഈ അഞ്ചും പഞ്ചപാപങ്ങളുടെ നിഷ്കൃതിക്കെന്നിവിടെ പ്രസ്താവിക്കുന്നെങ്കിലും മറ്റൊരു ഭാഗത്തു് ഇവയിൽ ചിലവതന്നെ ഋണമോചനകൃത്യങ്ങളെന്നും പ്രസ്താവിച്ചിരിക്കയാൽ, പ്രാണിഹിംസാപരിഹാരത്തിനു ഭൂതബലിയും ബാക്കി നാലും ഋണമോചനത്തിനും ആയിട്ടും കരുതാം. ദേവന്മാരെ പ്രീതിപ്പെടുത്തി ഐഹികമോ പാരത്രികമോ ആയ ഭോഗം സാധിക്കുന്നതിനു് വേദം യജ്ഞം വിധിച്ചു. ആ യജ്ഞത്തിന്റെ വ്യാപ്തി സ്മൃതികാരന്മാർ വിപുലമാക്കി. വ്യക്തിയുടെയും സമൂഹത്തിന്റെയും

ശ്രേയസ്സിനുതകുന്ന കർമ്മങ്ങളെയെല്ലാം യജ്ഞമാക്കി. ഗീതാചാര്യനാകട്ടെ, ഈശ്വരസ്മരണയോടുകൂടി ചെയ്യുന്ന സകല കർമ്മങ്ങളെയും യജ്ഞമാക്കിച്ചെയ്തിരിക്കുന്നു.

ജീവജാലങ്ങളുടെ വളർച്ചയ്ക്കാവശ്യമായ വായു, ജലം, പ്രകാശം മുതലായവയൊക്കെ ഏതോ ദിവ്യശക്തിയുടെ അനുഗ്രഹത്താൽ ലഭിക്കുന്നവയാണ്; ഇവയൊന്നും മനുഷ്യാധീനങ്ങളല്ല. ആ ദിവ്യശക്തിയെ സ്മരിക്കുന്നു ഹോമാനുഷ്ഠാനത്തിൽക്കൂടി. വേദത്തിന്റെ അദ്ധ്യയനാധ്യാപനങ്ങളിൽക്കൂടി, വ്യക്തിയുടെയും വംശത്തിന്റെയും സമുദായത്തിന്റെയും ആദ്ധ്യാത്മികസംസ്കാരം സംരക്ഷിതവും സമ്പുഷ്ടവുമാകുന്നു. തർപ്പണംകൊണ്ടു പിതൃക്കളെ സ്മരിക്കുകയും പ്രജകൊണ്ട് പൂർവ്വികർ സമ്പാദിച്ചുവെച്ച ശോഭനപാരമ്പര്യങ്ങളുടെ തുടർച്ചയെ അവിച്ഛിന്നമാക്കിത്തീർക്കുകയും ചെയ്യുന്നു. അതിഥിപൂജനമാണ് മനുഷ്യയജ്ഞം. സാമുദായികജീവിതത്തിൽ അതിപ്രധാനമായ ഒരു ധർമ്മമാണിത്. ഈ യജ്ഞമാണ് മാനവബന്ധത്തെ സുഗമവും സുദൃഢവുമാക്കിച്ചെയ്യുന്നത്. മൃഗങ്ങളെ നാം ഓരോ കാര്യങ്ങൾക്ക് ഉപയോഗപ്പെടുത്തുമ്പോൾ അവയുടെ ശരിയായ സംരക്ഷണം നമ്മുടെ ഒരു മുഖ്യകർത്തവ്യമാകുന്നു. ദേശകാലഭേദമനുസരിച്ച് ഈ ധർമ്മങ്ങളുടെ വിശദരൂപങ്ങളിൽ അല്പാല്പം വ്യത്യാസം വരാം. എന്നിരുന്നാലും ഈശ്വരാരാധനയും, ശാസ്ത്രപഠനവും, പിതൃസ്മരണവും അതിഥിസത്കാരവും പ്രാണിസംരക്ഷണവും കൂടാതെ എങ്ങും ഒരിക്കലും ഒരു വ്യക്തിക്കോ സമുദായത്തിനോ സമൃദ്ധവും സംതൃപ്തവും ആയ ജീവിതം നയിക്കാൻ സാദ്ധ്യമല്ല.

ജീവിതത്തെ നാലാശ്രമങ്ങളായിട്ടു ശാസ്ത്രങ്ങൾ വിഭജിച്ചിട്ടുണ്ടല്ലൊ. ആശ്രമം എന്നാൽ, 'ആശ്രാമ്യന്തി അസ്മിൻ ഇതി ആശ്രമഃ.' ആദ്ധ്യാത്മികമായ അഭ്യുന്നതിക്കുവേണ്ടി പരിശ്രമിക്കാനുള്ള സ്ഥാനം എന്നാണർത്ഥം. നാലാശ്രമങ്ങളിൽ ഏതാണു ശ്രേഷ്ഠം എന്നും ഇവർ ചർച്ചചെയ്യുന്നുണ്ട്; പലരും പല പക്ഷക്കാരാണെന്നുമാത്രം. മനു, വ്യാസൻ, വസിഷ്ഠൻ തുടങ്ങിയവർ ദ്വിതീയാശ്രമത്തെയാണ് പ്രമുഖമായി എണ്ണുന്നത്.

സർവ്വേഷാമപി ചൈതേഷാം വേദസ്മൃതിവിധാനതഃ
ഗൃഹസ്ഥ ഉച്യതേ ശ്രേഷ്ഠഃ സ ത്രീനേതാൻ
ബിഭർത്തി ഹി.

യഥാ നദീനദാ സർവ്വേ സാഗരേ യാന്തി സംസ്ഥിതിം
തഥൈവാശ്രമിണഃ സർവ്വേ ഗൃഹസ്ഥേ യാന്തി
സംസ്ഥിതിം. (മനു. 6. 89, 90)

ചതുരാശ്രമങ്ങളിൽ, വേദാദിവിഹിതങ്ങളായ കർമ്മങ്ങൾ അനുഷ്ഠിക്കുന്ന ഗൃഹസ്ഥനാണ് ശ്രേഷ്ഠനെന്നു പറയപ്പെടുന്നു. ഗൃഹസ്ഥനാണല്ലൊ മററുള്ളവരെ ഭിക്ഷാദികൾകൊണ്ടു പോററുന്നത്. കിഴക്കോട്ടോ പടിഞ്ഞാട്ടോ ഒഴുകുന്ന പുഴകളൊക്കെ ആഴിയെ ആശ്രയിക്കുംപോലെ സർവ്വാശ്രമികളും ഗൃഹസ്ഥനെ ആശ്രയിക്കുന്നു.

യഥാ മാതരമാശ്രിത്യ സർവ്വേ ജീവന്തി ജന്തവഃ
ഏവം ഗാർഹസ്ഥ്യമാശ്രിത്യ വർത്തന്ത ഇതരാശ്രമാഃ.
(മഹാഭാ.ശാന്തി. 270.7)

എന്നിങ്ങനെ ആശ്രമങ്ങളുടെ മാതൃസ്ഥാനമാണ് ഗാർഹസ്ഥ്യത്തിന് ഭാരതകാരൻ നൽകുന്നത്. ഇതരാശ്രമങ്ങളുടെ ഉത്പത്തിസ്ഥാനവും പാലനകേന്ദ്രവും ഗാർഹസ്ഥ്യമായതുകൊണ്ടാണ് അവർ അപ്രകാരം പ്രസ്താവിക്കുന്നത്. 'തേഷു സർവ്വേഷു യഥോപദേശമവ്യഗ്രോ വർത്തമാനഃ ക്ഷേമം ഗച്ഛതി.' വിഹിതധർമ്മാനുഷ്ഠാനംകൊണ്ട് ഏതാശ്രമിക്കും ക്ഷേമം സമ്പാദിക്കാമെന്നും, 'ന തു തജ്ജൈഷ്യമാശ്രമാണാം.' ആശ്രമങ്ങൾ തമ്മിൽ ഉച്ചനീചത്വമില്ലെന്നും ആപസ്തംബധർമ്മസൂത്രം (2. 9. 22. 2; 11. 9. 22. 14.) അഭിപ്രായപ്പെടുന്നു. സമൂഹത്തിന്റെ നിലയിൽനിന്നു നോക്കുമ്പോൾ മനുവാദികളുടെ അഭിപ്രായം ശരിയാണ്; വ്യക്തിയുടെ നിലയിൽ നിന്നു രണ്ടാമത്തേതും. ഗാർഹസ്ഥ്യംകൊണ്ടു മാത്രം ജീവിതം സഫലമാകയില്ല എന്നു തോന്നിയതുകൊണ്ടു ഗൃഹസ്ഥൻതന്നെയാണല്ലൊ ഇതരാശ്രമങ്ങളും വിധിച്ചതും വളർത്തിയതും.

സംതൃപ്തവും ധർമ്മനിഷ്ഠവുമായ ഗാർഹസ്ഥ്യമാണു വ്യക്തിയുടെയും കുടുംബത്തിന്റെയും സമുദായത്തിന്റെയും ആരോഗ്യകരവും അനുക്രമവുമായ സംസ്ഥിതിക്കും അഭിവൃദ്ധിക്കും പുരോഗതിക്കും അധിഷ്ഠാനഭൂതമായിട്ടുള്ളത്. അതിൽതന്നെയും മദ്ധ്യശ്രേണികളിൽ പെട്ടവരാണ് സമുദായത്തിന്റെ നട്ടെല്ല്. ഉന്നതതലത്തിലുള്ളവർ വിധിനിഷേധങ്ങളെ വകവെയ്ക്കാതെ സ്വച്ഛന്ദചാരികളായെന്നു വരാം; നിമ്നശ്രേണികൾക്ക് ജീവികാപ്രശ്നങ്ങളുടെ സമ്മർദ്ദംകൊണ്ട് സാംസ്കാരികശിക്ഷണത്തിന് അവസരമോ

അഭിരുചിയോ ഉണ്ടായെന്നു വരികയില്ല. ഭാരതേതരമായ വർണ്ണവിഭാഗങ്ങളെല്ലാം, ഭാഷാപരമോ ആർത്ഥികമോ രാഷ്ട്രീയമോ ഏതായാലും, അതെല്ലാം അർത്ഥകാമങ്ങളെ മുൻനിർത്തിക്കൊണ്ടുള്ള വിഭജനമാകുന്നു. അവ സ്വാർത്ഥത്തിന്റെ സംഘടിതരൂപങ്ങൾ മാത്രമാണ്. ഭോഗമാണവയുടെ ലക്ഷ്യം, മത്സരമാണവയുടെ ഉപായം. മത്സരം രൂക്ഷമാകുമ്പോൾ വൈരാഗ്യവും സംഘട്ടനവും അനിവാര്യമാകുന്നു.അതു സ്വാർത്ഥത്തെത്തന്നെ പ്രതികൂലമായി ബാധിക്കും. അർത്ഥകാമപ്രതിഷ്ഠിതമായ വിഭജനവും സംഘടനയും ആത്മഹത്യാപരങ്ങളായി പരിണമിക്കാതെ നിവൃത്തിയില്ല. പ്രത്യുത, ഭാരതീയരുടെ വ്യവസ്ഥ ധർമ്മാധിഷ്ഠിതമാണ്,മോക്ഷപര്യവസായിയുമാണ്. ഇവയ്ക്ക് അനുകൂലങ്ങളും വിധേയങ്ങളുമായ സ്ഥാനമേ അർത്ഥകാമങ്ങൾക്ക് നൽകപ്പെടുന്നുള്ളു. ധർമ്മാനുഷ്ഠാനത്തിലും അദ്ധ്യാത്മസാധനയിലും മത്സരത്തിന് സ്ഥാനമില്ല; ഉണ്ടെങ്കിൽത്തന്നെ അത് ആർക്കുമൊരു ദ്രോഹവും ചെയ്യയില്ല. ഇപ്രകാരം നിസ്സ്വാർത്ഥവും ധർമ്മനിഷ്ഠവുമായ ഒരു ജീവിതക്രമമാണ് നാം വിഭാവനചെയ്തിട്ടുള്ളത്. ത്യാഗത്തെ ലക്ഷ്യമാക്കിക്കൊണ്ടുള്ള ഭോഗമേ ഭാരതം അഭിനന്ദിച്ചിട്ടുള്ളു. കടങ്ങൾ വീട്ടി, ഹിംസ ഒഴിവാക്കി, കടമകൾ നിർവ്വഹിച്ച്, ജീവിതത്തെ ഒരു യജ്ഞമാക്കി മാററാനുള്ള സ്ഥാനമാണ് ഗൃഹം; അപ്പോൾ മാത്രമേ ഗൃഹം ഗൃഹാശ്രമമാകയുള്ളു. അവന് വീടൊരു താവളം മാത്രം. വഴിക്കിനിയും ചില പാലങ്ങളുണ്ട്. സേതുവിനക്കരെയാണ് 'തദ് വിഷ്ണോഃ പരമം പദം.' അങ്ങോട്ടാണല്ലൊ നമ്മുടെ യാത്ര.

---

# ആ ദിവ്യഭക്തിതന്നെ ജീവിതലക്ഷ്യം

**വൈശ്രവണത്ത് രാമൻനമ്പൂതിരി**

കാമനാലേശംപോലും ഇല്ലാത്ത ദിവ്യപ്രേമം സിദ്ധിച്ച സാധകൻ കൃതാർത്ഥനും പരമാനന്ദഭരിതനും പരമതൃപ്തനുമായിത്തീരുന്നു. പിന്നെ ഒന്നുമാഗ്രഹിക്കുകയില്ല. നിർമ്മലജലപൂർണ്ണമായ മാനസസരസ്സിൽ താമരവളയം ഭക്ഷിച്ച് വിഹരിക്കുന്ന ഹംസങ്ങൾ കാക്കകളുടെ വിഹാരസ്ഥാനമായ ചളിക്കുണ്ടിൽ രമിക്കുമോ ? ഇല്ലെന്നു വ്യക്തം. ലോകത്തിലുള്ള സർവ്വാനന്ദങ്ങളും ബ്രഹ്മാനന്ദത്തിന്റെ അംശാംശങ്ങളാകുന്നു. അപ്പോൾ ആ പൂർണ്ണാനന്ദസാഗരത്തിൽ നീന്തിക്കളിക്കുന്ന പരമഭാഗവതന്മാർ നിഃസാരമായ വിഷയങ്ങളെ കാമിക്കുമോ ? ആ മഹാത്മാവ് ഏതു ഘട്ടത്തിലും വ്യസനിക്കുകയുമില്ല. വലിയ ആപത്തുകൾപോലും അവർക്ക് ശോകകാരണങ്ങളായി തീരുന്നില്ല. അത്രതന്നെയല്ല, ആ ആപത്തുകളെപ്പോലും അവർ സാനന്ദം സ്വാഗതം ചെയ്യുകയും ചെയ്യുന്നു.

വിപദഃ സന്തു നഃ ശശ്വത് തത്ര തത്ര ജഗദ്ഗുരോ
ഭവതോ ദർശനം യത് സ്യാദപുനർഭവദർശനം.

ഭാഗ — 1. 8. 25

'സംസാരത്തെ നശിപ്പിച്ച് നിത്യാനന്ദമരുളുന്ന അവിടുത്തെ ദർശനം ആപത്തു വരുമ്പോഴെല്ലാം സിദ്ധിക്കുന്നു. അതുകൊണ്ട് ആപത്ത് സർവ്വദാ വരട്ടേ.' എന്നാണ് കുന്തീദേവി പ്രാർത്ഥിക്കുന്നത്,

ഹേ രോഗാ, മമ യൂയമേവ സുഹൃദോ
യൈർനിസ്പൃഹോഽഹം കൃതഃ
കാവ്യാലോകനതർക്കകോവിദസഭാ—
യോഗേഷു ഭോഗേഷു ച
നോ ചേത് കൃഷ്ണപദാരവിന്ദഭജനം
വേദാന്തചിന്താമപി
ത്യക്ത്വാ ശഃ ശ്വ ഇതി ഭ്രമാദഹമഹോ
യാമ്യേവ യാമ്യാം പുരീം.

'ഹേ രോഗങ്ങളേ, കാവ്യാലോകനത്തിലും പണ്ഡിതസദസ്സുകളിലും ഭോഗങ്ങളിലും വൈരാഗ്യം തന്നനുഗ്രഹിച്ചതിനാൽ നിങ്ങളാണ് എനിക്ക് പരമസുഹൃത്തുക്കൾ. നിങ്ങളുടെ സഹായമില്ലായിരുന്നുവെങ്കിൽ തന്തിരുവടിയുടെ ശ്രീപാദസേവയും വേദാന്തചിന്തയും വിട്ട് നാളെയാവാം നാളെയാവാമെന്നു ഭ്രമിച്ച് ഞാൻ

തീച്ച്യായും യമപുരം പ്രാപിച്ചേനേ.' എന്നാണു ഭട്ടപാദർ പാടുന്നതു്. ലോകത്തിലെ സർവ്വ സംഭവങ്ങളും ഈശ്വരൻെറ സങ്കല്പത്താലാണു് സംഭവിക്കുന്നതെന്നും മാതാപിതൃസഹസ്രത്തേക്കാൾ പ്രേമസ്വരൂപനായ അവിടുത്തേ സങ്കല്പം ആക്കും ഒരിക്കലും അഹിതമായി വരുകയില്ലെന്നും ആ മഹാത്മാവു് അറിയുന്നു. അതുകൊണ്ടു് ആ മഹാത്മാവിന്നു് ഒരിക്കലും ശോകം വരുകയില്ല. സർവ്വത്ര തൻെറ ഇഷ്ടമൂർത്തിയേ ദർശിക്കുന്ന ആ പുണ്യാത്മാവിന്നു് ആരിലും ദ്വേഷവും വരുകയില്ല.

അനന്യാശ്ചിന്തയന്തോ മാം യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം
വഹാമ്യഹം. ഗീത 9 – 22

'അന്യചിന്ത വിട്ടു് ആത്മസമർപ്പണപൂർവ്വം ആർ എന്നെ സദാ ആശ്രയിക്കുന്നുവോ ആ ഏകാന്തഭക്തന്മാരുടെ സർവ്വയോഗക്ഷേമങ്ങളും ഞാൻതന്നെ നിർവ്വഹിക്കു'മെന്നു് ശ്രീഭഗവാൻ പ്രതിജ്ഞ ചെയ്തിരിക്കുന്നു, ഇതറിയുന്ന പരമഭാഗവതൻ പിന്നെ യോഗക്ഷേമങ്ങൾക്കായി ക്ലേശിക്കുമോ ?

പ്രേമമഹാസാഗരത്തിൽ മഗ്നനായ ഭാഗവതൻ മദിരാമത്തനെപ്പോലെ ബാഹ്യബോധരഹിതനായി വർത്തിക്കുന്നു. ശ്രീമദ് ഭാഗവതം പറയുന്നതു നോക്കുക–

ദേഹം ച തം ന ചരമഃ സ്ഥിതമുത്ഥിതം വാ
സിദ്ധോ വിപശ്യതി യദധ്യഗമത് സ്വരൂപം
ദൈവാദുപേതമഥ ദൈവവശാദപേതം
വാസോ യഥാ പരികൃതം മദിരാമദാന്ധഃ.
ഭാഗ. 3. 28. 37.

ഈ അത്യുന്നതാവസ്ഥ പ്രാപിച്ച ഭാഗവതൻ അഖണ്ഡാനന്ദസ്വരൂപമായ സ്വസ്വരൂപം പ്രാപിച്ചു കഴിഞ്ഞാൽ പ്രാരബ്ധവാസനാശേഷത്താൽ ശരീരം ഇരിക്കുകയോ, നടക്കുകയോ, മററു വ്യാപാരങ്ങളിൽ ഏർപ്പെടുകയോ ചെയ്താലും അതു് അറിയുകപോലുമില്ല. മദ്യപാനം ചെയ്തു് മത്തനായവൻ ഇടയ്ക്കു് വസ്ത്രമുടുത്തും ഇടയ്ക്കു് വസ്ത്രമില്ലാതേയും നടന്നാലും അതൊന്നുമറിയാറില്ലല്ലൊ. ബാഹ്യബോധമില്ലായ്മ എന്ന കാര്യത്തിൽ ഭാഗവതൻെറ സ്ഥിതിയും ഇതുതന്നെയാകുന്നു. ഈ ഘട്ടത്തിൽ ഒരു പ്രവൃത്തിയും ഭാഗവതനിൽ ബോധപൂർവ്വം വരുകയില്ല. ശരീരേന്ദ്രിയാദികൾ പ്രവർത്തിച്ചേക്കാം. ലോകസംഗ്രഹാർത്ഥം സർവ്വേശ്വരസങ്കല്പത്താൽ അതു് പ്രവർത്തിച്ചേക്കാം. അതിൽ താൻ ചെയ്യുന്നുവെന്ന അഹന്തയോ ഫലസക്തിയോ ലേശംപോലും വരുകയില്ല.

സർവ്വകാമനകളുടേയും ത്യാഗത്തിൽ മാത്രം പ്രകാശിക്കുന്ന ഈ ദിവ്യപ്രേമത്തിൽ കാമനയുടെ ഗന്ധംപോലും വരുകയില്ല. ഭാഗവതോത്തമനായ പ്രഹ്ലാദൻെറ മുമ്പിൽ പ്രത്യക്ഷനായി ശ്രീഹരിതന്നെ വരം വാങ്ങുവാൻ നിർബന്ധിച്ചപ്പോൾ ആ മഹാഭാഗവതൻ പറഞ്ഞതു് നോക്കുക:

യദി രാസീശ, മേ കാമാൻ വരാംസ്ത്വം വരദർഷഭ,
കാമാനാം ഹൃദ്യസംരോഹം ഭവതസ്തു വൃണേ വരം.
ഭാഗ. 7. 10.

'എന്തെങ്കിലും വരം ചോദിച്ചേ കഴിയൂ എന്നു് അവിടേയ്ക്കു് നിർബന്ധമുണ്ടെങ്കിൽ നിന്തിരുവടിയിൽനിന്നു് ഒരു വരവും ചോദിക്കുവാൻ തോന്നാതിരിക്കട്ടേ,' എന്നാണു് ആ ഭാഗവതവര്യൻ വരം ചോദിച്ചതു്.

ഈ പ്രേമത്തിൻെറ ലക്ഷണം ആചാര്യന്മാർ പല വിധത്തിൽ വർണ്ണിക്കുന്നു. സർവ്വജീവരാശികളേയും ഈശ്വരഭാവത്തിൽ പൂജിക്കുവാനും ശുശ്രൂഷിക്കാനുമുള്ള അനുരാഗാതിശയമാണു് ആ ദിവ്യശക്തി എന്നു് ശ്രീ വേദവ്യാസമഹർഷി പറയുന്നു. ശാരീരികമായ പ്രവൃത്തികൾക്കു് ഇവിടെ പ്രാധാന്യം കൊടുത്തിരിക്കുന്നു. ലോകസംഗ്രഹാർത്ഥം കർമ്മങ്ങൾ ചെയ്ത മഹാത്മാക്കളെല്ലാം ഈ ഭാവത്തിൽ ആരാധിച്ചവരാണു്.

തന്തിരുവടിയുടെ ദിവ്യലീലകളിലും തിരുനാമങ്ങളിലുമുള്ള ദിവ്യാനുരാഗമാണു് ഭക്തി എന്നു് ശ്രീ ഗർഗ്ഗമഹർഷി കരുതുന്നു. ശ്രവണകീർത്തനങ്ങളിലുള്ള ആ രാഗാതിശയത്തിന്നാണു് ഇതിൽ പ്രാധാന്യം കൊടുത്തിരിക്കുന്നതു്. ഹരികഥ, സംകീർത്തനം ഇവയെല്ലാം ഇതിൽപ്പെടുന്നു. ശ്രീശുകനാരദാദികൾ ശ്രീഹരിയുടെ ലീലകളും തിരുനാമങ്ങളും ഉച്ചരിച്ചുകൊണ്ടു് ഗൃഹംതോറും ചുററിനടന്നതു് ഇതിൻെറ രൂപാന്തരമാണു്.

മാനസികമായ നിരന്തരാനുസന്ധാനമാണു് ശാരീരമായ പൂജാദികൾക്കും വാചികമായ ശ്രവണകീർത്തനാദികൾക്കുമെല്ലാം അടിസ്ഥാനം. അതുകൊണ്ടു് അതിനു് പ്രാധാന്യം

കൊടുക്കണമെന്നു ശാണ്ഡില്യമഹർഷി പറയുന്നു. എന്നാൽ ശ്രീനാരദനാകട്ടെ, ത്രിവിധകരണങ്ങളുടെ സർവ്വപ്രവൃത്തിയും തന്തിരുവടിയിൽ അർപ്പിച്ച് ആത്മസമർപ്പണപൂർവ്വം അവിടുത്തേ ശരണം പ്രാപിക്കുകയും അവിടുത്തേ വിയോഗത്തിൽ പരമവ്യാകുലത അനുഭവപ്പെടുന്നതുമാണ് ഭക്തി എന്നു കരുതുന്നു. പരമഭാഗവതൻെറ സർവ്വപ്രവൃത്തികളും, അവ ശാരീരികമോ, വാചികമോ, മാനസികമോ ആയിക്കൊള്ളട്ടെ, സർവ്വേശ്വരൻെറ ആരാധനാരൂപങ്ങളായി തീരുന്നു. ഈ ഘട്ടത്തിൽ ക്ഷണനേരംപോലും അവിടുത്തേ വിസ്മരിക്കുവാൻ ഭാഗവതനു് സാദ്ധ്യമല്ല. ശ്രീമദ് ഭാഗവതം പറയുന്നതു് നോക്കുക:

ത്രിഭുവനവിഭവഹേതവേഽപ്യകുണ്ഠ-
സ്മൃതിരജിതാത്മസുരാദിഭിർവ്വിമൃഗ്യാത്,
ന ചലതി ഭഗവത്പദാരവിന്ദാൽ-
ലവനിമിഷാർദ്ധമപി യഃ സ വൈഷ്ണവാഗ്ര്യഃ.

ഭാഗ. 11 – 2. 53.

അരനിമിഷം തന്തിരുവടിയേ സ്മരിക്കാതിരുന്നാൽ ബ്രഹ്മാണ്ഡൈശ്വര്യം മുഴുവൻ തരാമെന്നു് പറഞ്ഞാൽപോലും, അവിടുത്തേ സ്മരിക്കാതിരിക്കുകയില്ല. ബ്രഹ്മാണ്ഡൈശ്വര്യം സ്വായത്തമാക്കിയ ബ്രഹ്മാദികളാൽപോലും അന്വേഷിക്കപ്പെട്ടുകൊണ്ടിരിക്കുന്ന തന്തിരുവടിയുടേ ശ്രീപാദപത്മത്തിൽനിന്നു് അരനിമിഷം പോലും ചലിക്കുകയില്ല. അത്രതന്നേയല്ല, ഭഗവാനുതന്നേ ആ ഭാഗവതൻെറ ഹൃദയത്തിൽനിന്നു് പുറത്തുപോകുവാൻ സാദ്ധ്യമല്ല. നോക്കുക:

വിസൃജതി ഹൃദയം ന യസ്യ സാക്ഷാത്
ഹരിരവശാഭിഹിതോപ്യഘൌഘനാശഃ
പ്രണയരശനയാ ധൃതാംഘ്രിപദ്മഃ
സ ഭവതി ഭാഗവതപ്രധാന ഉക്തഃ.

ഭാഗ. 11 – 2 – 55

സർവ്വശക്തനും അവശനിലയിൽ കീർത്തിക്കപ്പെട്ടാലും സർവ്വകർമ്മവാസനകളേയും നശിപ്പിക്കുന്നവനുമായ ശ്രീഭഗവാനുപോലും ആ ഭാഗവതൻെറ ഹൃദയം വിട്ടു് പുറത്തുപോകുവാൻ കഴിയുകയില്ല. എന്തെന്നാൻ ആ മഹാത്മാവു് പ്രേമപാശത്താൽ തന്തിരുവടിയേ തൻെറ ഹൃദയത്തിൽ ബന്ധിച്ചിരിക്കുന്നു.

യാദൃച്ഛികമായി എങ്ങനേയെങ്കിലും അരനിമിഷംപോലും വിസ്മരണം വന്നുപോയാൽ ആ മഹാത്മാവു് കരയ്ക്കു പെട്ട മത്സ്യംപോലെ പിടയുവാൻ തുടങ്ങും. ഇതാണു് ഭക്തിലക്ഷണമെന്നു് ശ്രീനാരദൻ കരുതുന്നു.

ഈ നിലയിലേയ്ക്കു് ഉയൎന്ന ഭാഗവതന്മാർ ആരെങ്കിലും ഉണ്ടായിട്ടുണ്ടോ ? ഉണ്ടു്. ഗോകുലത്തിലേയ്ക്കു് ഒന്നു തിരിഞ്ഞുനോക്കുക: ഹാ ഹാ! എന്തൊരപൂർവ്വമായ പ്രേമപ്രവാഹമാണു് അവിടെ കാണപ്പെടുന്നതു്! ആ ഗോപിമാർ തങ്ങളുടെ സർവ്വസ്വവും തന്തിരുവടിയ്ക്കുവേണ്ടി ഉപേക്ഷിച്ചു. പുത്രമിത്രാദികളും ഗൃഹവും, എന്തിനധികം, ധർമ്മംപോലും പ്രാണവല്ലഭനുവേണ്ടി ഉപേക്ഷിച്ചു. ആത്മസമർപ്പണപൂർവ്വം സർവ്വാത്മനാ നന്ദനന്ദനനെ ശരണം പ്രാപിച്ചു. അരനിമിഷത്തേ വിയോഗംപോലും അവൎക്കു് അസഹ്യമായിരുന്നു. രാസലീലാമദ്ധ്യത്തിൽ അവിടുന്നു് അന്തർധാനം ചെയ്തപ്പോൾ ഉന്മത്തകളായി അവർ പലതും പറഞ്ഞു് പ്രലപിച്ചു. കൂട്ടത്തിൽ അവർ പറഞ്ഞു, – 'ജഡ ഉദീക്ഷതാം പക്ഷ്മകൃദ്ദൃശാം,' – ഈ അതികോമളസ്വരൂപം നിരന്തരം കണ്ടുകൊണ്ടിരിക്കുന്നവരുടെ കണ്ണുകൾക്കു് പോളയുണ്ടാക്കിയ ബ്രഹ്മാവുതന്നേ മന്ദന്മാരിൽ അഗ്രഗണ്യൻ ! എന്താണു് ഇതിൻെറ താല്പര്യം ? കണ്ണുകൾക്കു് പോളയുണ്ടാകുമ്പോൾ ഇടയ്ക്കിടെ അടയുമല്ലോ. ആ സ്വല്പനേരത്തേ വിയോഗംപോലും തങ്ങൾക്കു് താങ്ങുവാൻ സാധ്യമല്ലെന്നാണല്ലൊ അതു് കാണിക്കുന്നതു്.

യാവദാലക്ഷ്യതേ കേതുർയാവദ്രേണു രഥസ്യ ച
അനുപ്രസ്ഥാപിതാത്മാനോ ലേഖ്യാനീവോ-
പലക്ഷിതാഃ. ഭാഗ. 10. 39. 36.

ശ്രീകൃഷ്ണഭഗവാൻ മധുരാപുരത്തിലേയ്ക്കു് എഴുന്നള്ളുകയാണു്. ഗോപിമാർ വിരഹപീഡിതരായി പിടയുന്നു. അവിടുന്നു് കയറിയ തേർ പൊയ്ക്കഴിഞ്ഞു. അതിൻെറ കൊടിമരം മാത്രം കാണാനുണ്ടു് ! അതു നോക്കി ഗോപിമാർ സർവ്വവും മറന്നു് നിൽക്കുകയാണു്. കുറച്ചു കഴിഞ്ഞപ്പോൾ അതും കാണാതായി. ആ തേരിൽ തട്ടിവരുന്ന പൊടിപടലം കാണാനുണ്ടു്; അതു് നോക്കി ചിത്രത്തിൽ എഴുതപ്പെട്ടവരെപ്പോലെ നിശ്ചേഷ്ടരായി അവർ

നിന്നു. ഇതുതന്നെ പ്രേമത്തിൻെറ അത്യുച്ചാവസ്ഥ. അതു സാക്ഷാത്കരിച്ചവർ വ്രജത്തിലേ ഗോപിമാർതന്നെ.

ഗോപിമാക്കു് ശ്രീഭഗവാൻെറ സ്വരൂപജ്ഞാനമില്ലാത്തതിനാൽ അവരുടെ പ്രേമം അത്യുച്ചാവസ്ഥയേ പ്രാപിച്ചതാണെന്നു് എങ്ങനെ പറയാം എന്നു് ചിലർ സംശയിക്കുന്നു. അവരുടേ സംശയം അസ്ഥാനത്താണു്. ഭത്താക്കന്മാരേയും കുട്ടികളേയും മററും ശുശ്രൂഷിക്കുന്നതു് സ്ത്രീകളുടെ പരമധമ്മമാണു്. അതുകൊണ്ടു് ഗോപികാ ഉടനെ ഗൃഹത്തിലേയ്ക്കു് മടങ്ങണമെന്നു് രാസലീലാരംഭത്തിൽ ശ്രീകൃഷ്ണൻ അരുളിച്ചെയ്തു. അപ്പോഠം അവർ പറഞ്ഞ വാക്കുകഠം കേഠംക്കുക:

> യത് പത്യപത്യസുഹൃദാമനുവൃത്തിരംഗ,
> സ്ത്രീണാം സ്വധമ്മ ഇതി ധമ്മവിദാ ത്വയോക്തം
> അസ്ത്വേവമേതദുപദേശപദേ ത്വയീശേ
> പ്രേഷ്ഠോ ഭവാംസ്തനുഭൃതാം കില ബന്ധുരാത്മാ.
>
> ഭാഗ. 10 – 29. 32.

'ഭത്താക്കന്മാരേയും പുത്രന്മാരേയും സുഹൃത്തുക്കളേയും മററും ശുശ്രൂഷിക്കുന്നതു് സ്ത്രീകളുടേ ധർമ്മമാണെന്നു് ധർമ്മതത്ത്വമറിയുന്ന അവിടുന്നു് അരുളിച്ചെയ്തതു് പരമാത്ഥംതന്നെ. എന്നാൽ ഈ ഭത്താവും പുത്രനും സുഹൃത്തുക്കളും ആരാണെന്നു് ഒന്നരുളിച്ചെയ്താൽ കൊള്ളാം. വെറും പാഞ്ചഭൗതികശരീരമാണോ ഭത്താവും പുത്രനും മററും ? അവരിൽ അന്തർയ്യാമിയായിരിക്കുന്ന അവിടുന്നുതന്നെയല്ലെ അതതു ഭാവത്തിൽ പ്രകാശിക്കുന്നതു് ? പ്രാണവായു പോയിക്കഴിഞ്ഞാൽ ശരീരത്തെ തീയിലിട്ടു് ചാമ്പലാക്കുന്നു. അതുകൊണ്ടു് ഏററവും പ്രിയപ്പെട്ട ഭത്താവും പുത്രനും മററും വെറും ഒരു പിടി വെണ്ണീറായിത്തീരുന്ന ഭൗതികശരീരമല്ലെന്നു വ്യക്തം. സർവ്വാത്മാവുമായിരിക്കുന്നതു് നിന്തിരുവടിയാണെന്നിരിക്കേ, അവിടുത്തെ ശുശ്രൂഷയല്ലേ ഭർത്തൃശുശ്രൂഷയും പുത്രശുശ്രൂഷയും മററുമായിത്തീരുന്നതു് ?'

രാസലീലാമധ്യത്തിൽ ശ്രീകൃഷ്ണൻ അന്തർധാനം ചെയ്തപ്പോഠം ഗോപിമാർ വിരഹപീഡിതകളായി പ്രലപിച്ചു. ആ ഗോപികാഗീതത്തിൽ അവർ വ്യക്തമായി പറഞ്ഞു:

'അവിടുന്നു് വെറും ഗോപികാനന്ദനനല്ല തന്നെ; സർവ്വാന്തർയ്യാമിയാണു്. ബ്രഹ്മാദികളാൽ പ്രാത്ഥിതനായി ലോകഹിതാത്ഥം യദുകുലത്തിൽ അവതാരമെടുത്തതാണല്ലൊ.' ഗോപികാഠംക്കു് ശ്രീകൃഷ്ണൻെറ തത്ത്വം നല്ലവണ്ണമറിയാമെന്നു് ഇതു കാണിക്കുന്നു.

എന്നാൽ, 'കൃഷ്ണം വിദുഃ പരം കാന്തം ന തു ബ്രഹ്മതയാ മുനേ.' തന്തിരുവടി കോടികന്ദപ്പസുന്ദരനാണെന്നാണു് ഗോപിമാർ അറിഞ്ഞതു് ബ്രഹ്മമെന്നല്ല, എന്നു പറഞ്ഞതിനു് അർത്ഥമെന്തു് ? പറയാം. ആരംഭത്തിൽ തന്തിരുവടിയുടെ അനുപമമായ സൗന്ദർയ്യമാണു് അവരെ അങ്ങോട്ടു് ആകർഷിച്ചതു്. അല്ലാതെ സ്വരൂപജ്ഞാനത്തിൽനിന്നല്ല അതു് ആരംഭിച്ചതു്. പ്രേമം അത്യുച്ചകോടിയിൽ എത്തുമ്പോഠം ഭഗവത്തത്ത്വം സ്വയം പ്രകാശിക്കുകതന്നെ ചെയ്യും. അല്ലാതെ ഇതു് ഗുരൂപദേശംകൊണ്ടോ മററു സാധനാനുഷ്ഠാനം കൊണ്ടോ അല്ല അവക്കു് സിദ്ധിച്ചതു് എന്നേ മേൽ പറഞ്ഞതിന്നു താല്പര്യമുള്ളൂ. ജ്ഞാനമില്ലാത്തവരുടെ സാധാരണപ്രേമം ജാരപ്രേമംപോലെ സ്വാർത്ഥകലുഷിതമായേ വരുകയുള്ളൂ. ഗോപിമാരുടെ പ്രേമത്തിൽ സ്വാത്ഥത്തിൻെറ ഗന്ധംപോലുമില്ല. അവക്കു് ഒരു സുഖവും വേണ്ട. തന്തിരുവടി സുഖമായി ഇരുന്നാൽ മതി. തന്തിരുവടിക്കു വേണ്ടി ആയിരമായിരം കൊല്ലങ്ങഠം നരകത്തിൽ കിടക്കുവാനും അവർ തയ്യാറാണു്.

'ഞങ്ങളുടെ അന്തഃകരണവൃത്തികഠം നിരന്തരം തന്തിരുവടിയുടെ ശ്രീപാദപത്മങ്ങളിൽ രമിക്കട്ടെ. വാക്കുകഠം ലീലകളും തിരുനാമങ്ങളും കീർത്തിക്കട്ടെ. ദേഹം ശ്രീപാദപത്മങ്ങളിൽ വീണു നമിക്കട്ടെ. സർവ്വേശ്വരൻെറ സങ്കല്പത്താൽ ഞങ്ങഠം ഏതു യോനികളിൽ പോയി ജനിച്ചാലും കൊള്ളാം, അവിടുത്തെ ശ്രീപാദപത്മങ്ങളിൽ സദാ രതിയുണ്ടായാൽ മതി.' സ്വാത്ഥഗന്ധംപോലും അവരുടെ പ്രേമത്തിലില്ലെന്നാണു് ഈ പ്രാത്ഥന കാണിക്കുന്നതു്. അവർതന്നെ ധന്യധന്യകഠം. അവർതന്നെ ദിവ്യപ്രേമം സ്വരൂപമെടുത്ത പുണ്യവതികഠം.

---

# ജീവന്മുക്തിവിവേകം–II

ജീ. ബാലകൃഷ്ണൻനായർ

## പൗരുഷവും സാധനസിദ്ധിയും

തത്ത്വജ്ഞാനം, വാസനാക്ഷയം, മനോനാശം ഇവ ഒരുമിച്ചഭ്യസിച്ച് സിദ്ധിവരുത്തുവാൻ പൗരുഷം കൂടാതെ സാദ്ധ്യമല്ല. വസിഷ്ഠൻതന്നെ രാമനോടു പറയുന്നു:

തസ്മാദ് രാഘവ യത്നേന
പൗരുഷേണ വിവേകിനാ
ഭോഗേച്ഛാം ദൂരതസ്ത്യക്ത്വാ
ത്രയമേതത് സമാശ്രയേത്.

'അല്ലയോ രാമ, വസ്തുവിവേകത്തോടുകൂടിയ യത്നരൂപത്തിലുള്ള പൗരുഷത്തെ സമാശ്രയിക്കൂ. അങ്ങനെ ഭോഗേച്ഛ ദൂരെക്കളഞ്ഞ് ഈ മൂന്നു കൂട്ടവും അഭ്യസിക്കൂ.' യത്നരൂപത്തിലുള്ള പൗരുഷം ഞാൻ ഏതുവിധവും തുടർന്നു നിലനിർത്തുമെന്നുള്ള ഉത്സാഹമാണ് ഉറപ്പ്. തത്ത്വജ്ഞാനത്തിന് ശ്രവണമനനങ്ങളാണ് ഹേതു. സങ്കല്പനിരോധരൂപത്തിലുള്ള സമബുദ്ധിപരിശീലനമാണ് മനോനാശത്തിനു ഹേതു. ദുർവ്വാസനകളെ ക്ഷയിപ്പിക്കാൻ ആരംഭത്തിൽ വിദ്യാമാർഗ്ഗപ്രദർശകങ്ങളായ വിപരീതവാസനകൾ ശീലിക്കണം. ചിത്തം അസൂയാവാസനകൊണ്ട് കലുഷിതമാണെങ്കിൽ അതിനു വിപരീതമായ സൗഹൃദവാസന അഭ്യസിക്കണം. അന്യന്റെ ദുഃഖത്തിൽ ആഹ്ലാദിക്കാനാണ് ചിത്തത്തിനു തോന്നുന്നതെങ്കിൽ അതിനെ കാരുണ്യം പഠിപ്പിക്കണം. മററുള്ളവരുടെ ഉയർച്ചയിൽ ഈർഷ്യ തോന്നുന്നുണ്ടെങ്കിൽ തൽസ്ഥാനത്ത് സന്തോഷത്തെ പ്രതിഷ്ഠിക്കാൻ യത്നിക്കണം. ഇങ്ങനെ സദ്വാസനകൾ പുഷ്ടിപ്പെട്ടാൽ ആത്മവാസനകൊണ്ട് ക്രമേണ അവയേയും തിരസ്കരിക്കാം. ഭോഗേച്ഛ തീരെ പരിത്യജിക്കാൻ യത്നിക്കണം. അല്പമായ ഭോഗേച്ഛപോലും അനുഭവത്തിൽ കലാശിച്ചാൽ നെയ്യൊഴിച്ച തീയ്‌പോലെ ആളിക്കത്താൻ തുടങ്ങും. അതുകൊണ്ടാണ് ഭോഗേച്ഛയെ അങ്ങകലെ വെടിയണമെന്ന് നിർദ്ദേശിച്ചിട്ടുള്ളത്. ഇവിടെ ഒരു സംശയം വരാം. വിവിദിഷാസന്ന്യാസം തത്ത്വജ്ഞാനം നേടാൻ വേണ്ടിയാണെന്ന് മുൻപു പറഞ്ഞിട്ടുണ്ട്. വിദ്വത്സന്ന്യാസം ജീവന്മുക്തി വെളിപ്പെടുത്താനാണെന്നും വ്യക്തമാക്കിയിട്ടുണ്ട്. പക്ഷേ നേരത്തേതന്നെ തത്ത്വജ്ഞാനം നേടി അനന്തരം വിദ്വത്സന്ന്യാസം സ്വീകരിച്ചു ജീവിക്കുന്നയാളും തനിക്കു ബന്ധകാരണങ്ങളായ വാസനാമനോവൃത്തികളെ നശിപ്പിക്കാൻ യത്നിക്കണമെന്നു വന്നുകൂടുന്നതായി തോന്നുന്നുവല്ലോ. തത്ത്വജ്ഞാനത്തോടൊരുമിച്ചുതന്നെ വാസനാക്ഷയവും മനോനാശവും നേടണമെന്നല്ലേ ഇപ്പോൾ സിദ്ധാന്തിച്ചുകാണുന്നത് ? ഇത് പരസ്പരവിരുദ്ധമായി തോന്നുന്നല്ലോ. ഈ സംശയം ശരിയല്ല. പ്രാധാന്യവും അപ്രാധാന്യവും മുൻനിർത്തിയാണ് വ്യവസ്ഥ. വിവിദിഷാസന്ന്യാസിക്കു പ്രധാനം തത്ത്വജ്ഞാനവും വാസനാക്ഷയമനോനാശങ്ങൾ അപ്രധാനങ്ങളുമാണ്. വിദ്വത്സന്ന്യാസിക്ക് തത്ത്വജ്ഞാനം ഉറപ്പായിക്കഴിഞ്ഞിരിക്കുന്നതുകൊണ്ടുതന്നെ അതിനുവേണ്ടിയുള്ള യത്നം അപ്രധാനമാണെന്നു സിദ്ധിക്കുന്നു. വിദ്വത്സന്ന്യാസി പ്രധാനമായി വാസനാക്ഷയമനോനാശങ്ങൾക്കായി യത്നം തുടരേണ്ടതാണ്. അതുകൊണ്ട് രണ്ടിടത്തും മൂന്നും ഒരുമിച്ചഭ്യസിക്കേണ്ടതാണെന്നുള്ളതിൽ സംശയിക്കാനേയില്ല. തത്ത്വജ്ഞാനംകൊണ്ടുതന്നെ കൃതകൃത്യനായിത്തീർന്നയാൾക്ക് വീണ്ടും അഭ്യാസം തുടർന്നുകൊണ്ട് എന്തുപ്രയോജനമെന്ന് ശങ്കിച്ചുകൂടാ. ജീവന്മുക്തിപരിപാകതതന്നെയാണ് പ്രയോജനമെന്നോർക്കേണ്ടതാണ്. വിദ്വത്സന്ന്യാസി തത്ത്വം സാക്ഷാത്കരിച്ചയാളല്ലേ? അദ്ദേഹത്തിന് തത്ത്വജ്ഞാനസാധനകളായ ശ്രവണമനനാദി അനുഷ്ഠിക്കുന്നതുകൊണ്ട് പ്രയോജനമില്ലല്ലോ. തത്ത്വസാക്ഷാത്കാരം ഒരിക്കലുണ്ടായാൽ പിന്നെ അതിനെ സ്വരൂപത്തിൽ മാററിമറിക്കാനോ ഇല്ലാതാക്കാനോ സാദ്ധ്യവു

മല്ല. അതുകൊണ്ടു് വിദ്വത്സന്ന്യാസി വീണ്ടും തത്ത്വജ്ഞാനാഭ്യാസം തുടരണമെന്നു പറയുന്നതിനെന്താണർത്ഥം? തത്ത്വാനുഭവം വിട്ടുപോകാതെ തുടർന്നു നിലനിർത്താൻ എങ്ങനെയും യത്നിക്കേണ്ടതാണു്. വാസിഷ്ഠത്തിൽ ലീലോപാഖ്യാനവേളയിൽ ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ടു്:

തച്ചിന്തനം തത്കഥനം
അന്യോന്യം തത്പ്രബോധനം
ഏതദേകപരത്വം ച
ജ്ഞാനാഭ്യാസം വിദുർബുധാഃ.

സച്ചിദാനന്ദസ്വരൂപമായ സത്യത്തെക്കുറിച്ചുതന്നെ ചിന്തിക്കണം. അതിനെക്കുറിച്ചുതന്നെ സംഭാഷണം ചെയ്യണം. പരസ്പരം സത്യബോധം പകരാൻ ശ്രമിക്കണം. എല്ലാം ബ്രഹ്മസ്വരൂപമായി കാണാൻ യത്നിക്കണം. ഇതാണു് ബ്രഹ്മാഭ്യാസമെന്നു് പണ്ഡിതന്മാർ കരുതുന്നു. വേറെ ചിലർ മറെറാരുതരം ബ്രഹ്മാഭ്യാസത്തെക്കുറിച്ചു് പ്രസ്താവിക്കുന്നുണ്ടു്. അതിപ്രകാരമാണു്:

സർഗ്ഗാദാവേവ നോത്പന്നം
ദൃശ്യം നാസ്ത്യേവ തത് സദാ
ഇദം ജഗദഹം ചേതി
ബോധാഭ്യാസം വിദുഃ പരേ.

സൃഷ്ടിയുടെ തുടക്കത്തിൽതന്നെ ദൃശ്യം ഉണ്ടായിട്ടേയില്ല. അതുകൊണ്ടു് സദാ ഇല്ലാത്തതുതന്നെ. ഈ ജഗത്തെന്നും ഈ ഞാനെന്നും വേർതിരിഞ്ഞു കാണുന്ന ഇവ ഇല്ലേയില്ല. ഒരേ ഒരു ബോധവസ്തു മാത്രമാണുള്ളതു്. ഈ അനുഭവം ആവർത്തിച്ചുറപ്പിക്കുന്നതാണു് ബോധാഭ്യാസം. മനോനാശവാസനാക്ഷയാഭ്യാസങ്ങളും വാസിഷ്ഠം വിവരിക്കുന്നുണ്ടു്. ജ്ഞാതാവായ ബോധവസ്തുവിനു് ജ്ഞേയമായ ദൃശ്യം തീരെ ഇല്ലാത്തതാണെന്നു യുക്തികൊണ്ടും ശാസ്ത്രംകൊണ്ടും അനുഭവിച്ചറിയാൻ ആരു ശ്രമിക്കുന്നുവോ അവരാണഭ്യാസികൾ. ജ്ഞാതാവെന്നും ജ്ഞേയമെന്നുമുള്ള വേർതിരിവു് തീരെ ഇല്ലാത്തതാണെന്നറിയണം. ഇതിനുള്ള യുക്തിയാണു് യോഗാഭ്യാസം. അതുതന്നെയാണു് മനോനാശാഭ്യാസം. ദൃശ്യം തീരെയില്ലാത്തതാണെന്നു തെളിയുംതോറും രാഗദ്വേഷങ്ങൾ കുറഞ്ഞുവരും. അതോടെ ആത്മസുഖം പുതുതായി ഉദയംചെയ്യും. രാഗദ്വേഷങ്ങളെക്കുറിച്ചു് ഈ ആത്മസുഖം വളർത്തുന്നതുതന്നെയാണു് ബ്രഹ്മാഭ്യാസം. ഇതുതന്നെയാണു് വാസനാക്ഷയാഭ്യാസം. ഈ മൂന്നഭ്യാസങ്ങളും സാമാന്യമായി പിൻതുടരേണ്ടവയാണല്ലോ. ഇവയുടെ പ്രാധാന്യാപ്രാധാന്യഭാവങ്ങൾ നിർണ്ണയിക്കുക പ്രയാസമല്ലേയെന്നു ശങ്കിക്കാനില്ല. പ്രയോജനത്തെ മുൻനിർത്തി പ്രാധാന്യാപ്രാധാന്യഭാവങ്ങൾ നിർണ്ണയിക്കാവുന്നതാണു്.

## ജീവന്മുക്തിയും വിദേഹമുക്തിയും

മോക്ഷം കൊതിക്കുന്ന പുരുഷനു് ജീവന്മുക്തിയെന്നും വിദേഹമുക്തിയെന്നും രണ്ടു പ്രയോജനങ്ങളാണു് മുൻപിലുള്ളതു്. കഠോപനിഷത്തിലെ പ്രഖ്യാപനം നോക്കുക:

പുരമേകാദശദ്വാരം
അജസ്യാവക്രചേതസഃ
അനുഷ്ഠായ ന ശോചതി
വിമുക്തശ്ച വിമുച്യതേ.

ഈ ശരീരം പതിനൊന്നു വാതിലുകളോടുകൂടിയ പുരമാണു്. ജനനമരണരഹിതനും നിത്യവിജ്ഞാനസ്വരൂപിയുമായ ആത്മാവാണിതിന്റെ സ്വാമി. ആ പ്രഭുവിനെ നിരന്തരം ഓർമ്മിച്ചുകൊണ്ടാൽ ദുഃഖമുണ്ടാകുന്നതല്ല. ഈ പുരം കൈയ്വെടിയുന്നതോടെ വിമുക്തനായിഭവിക്കുകയും ചെയ്യും. ഇവിടെ ബ്രഹ്മപുരമായ ശരീരത്തിൽ കഴിഞ്ഞുകൊണ്ടു് ജീവിക്കുന്ന പുരുഷനു ദൈവസമ്പത്തുകൊണ്ടു മോക്ഷം, ആസുരസമ്പത്തുകൊണ്ടു് ബന്ധം, ഇതാണു നിയമം. ഗീത പതിനാറാമദ്ധ്യായത്തിൽ ഭഗവാൻ ഇക്കാര്യം വിവരിച്ചിട്ടുണ്ടു്.

ദൈവീ സമ്പദ്വിമോക്ഷായ
നിബന്ധായാസുരീ മതാ.

ദൈവീസമ്പത്തു് മോക്ഷത്തെ തരുന്നു. ആസുരീസമ്പത്തു് ബന്ധത്തെയുളവാക്കുന്നു. ദൈവാസുരസമ്പത്തുകൾ എന്തൊക്കെയാണെന്നും അവിടെ എണ്ണിയെണ്ണി പറഞ്ഞിട്ടുണ്ടു്. ഭയമില്ലായ്മ, ചിത്തശുദ്ധികൊണ്ടുണ്ടാകുന്ന സത്ത്വഗുണത്തിന്റെ വളർച്ച, സത്യമെന്തെന്നു് വ്യക്തമായി തിരിച്ചറിയുന്ന ജ്ഞാനയോഗത്തെ സമാശ്രയിച്ചുകൊണ്ടുള്ള ജീവിതം ഇവ ദൈവീസമ്പത്തുകളാണു്. അതുപോലെതന്നെ ദാനം, ഇന്ദ്രിയനിഗ്രഹം, യജ്ഞം, വേദാന്തപഠനം, കളങ്ക

മില്ലായ്മ, തേജസ്സ്, ക്ഷമ, ധൈര്യം, ശുചിത്വം, ദ്രോഹചിന്തയില്ലായ്മ, അഹിംസ, സത്യം, ക്രോധമില്ലായ്മ, ത്യാഗം, ശാന്തി, ലോഭമില്ലായ്മ, ദയ, തൃഷ്ണയില്ലായ്മ, മൃദുത്വം, ലജ്ജ, ഇളക്കമില്ലായ്മ, ധൈര്യം, ദുരഭിമാനമില്ലായ്മ ഇവയും ദൈവീസമ്പത്തിലുൾപ്പെടുന്നു. നേരേമറിച്ച് ഗർവ്വ്, അഹങ്കാരം, ദുരഭിമാനം, കോപം, പരുഷത, സത്യബോധമില്ലായ്മ ഇവയൊക്കെയാണ് ആസുരീസമ്പത്തുകൾ. ഇങ്ങനെ എണ്ണിപ്പറഞ്ഞിട്ട് പതിനാറാമദ്ധ്യായത്തിൽ അവസാനം വരെ ആസുരസമ്പത്ത് വിസ്തരിച്ച് പ്രതിപാദിച്ചിട്ടുണ്ട്. ഇവിടെ അശാസ്ത്രീയവും സ്വഭാവസിദ്ധവുമാണ് ആസുരസമ്പത്തായ ദുർവ്വാസന. ഇതിനെ ശാസ്ത്രീയവും പുരുഷപ്രയത്നസാദ്ധ്യവുമായ ദൈവീസമ്പത്തെന്ന സദ്വാസനകൊണ്ട് ക്ഷയിപ്പിക്കുമ്പോഴാണ് ജീവന്മുക്തി; ജീവന്മുക്തൻ ദേഹം വെടിയുന്നതോടെ വിദേഹമുക്തിയും.

---

# സംസാരപ്രവാഹം

## ആചാര്യ വിനോബ

മനഃ കർമ്മമയം നൃണാം
ഇന്ദ്രിയൈഃ പഞ്ചഭിർയുതം
ലോകാല്ലോകം പ്രയാത്യന്യ
ആത്മാ തദനുവർത്തതേ. (ഭാഗ. xi 22 - 36)

അഞ്ചിന്ദ്രിയങ്ങളോടുകൂടിയ മനുഷ്യന്റെ മനസ്സ് (സൂക്ഷ്മശരീരം) കർമ്മമയമാകുന്നു. അത് ഒരു ലോകത്തിൽ (ദേഹത്തിൽ)നിന്ന് മറ്റൊരു ലോകത്തിലേയ്ക്ക് (ദേഹത്തിലേയ്ക്ക്) പോകുന്നു. ആത്മാവ് അതിൽനിന്നു ഭിന്നമാണ്. അതു മനസ്സിനെ – സൂക്ഷ്മശരീരത്തെ അനുസരിക്കുന്നു.

മരണാനന്തരം മനുഷ്യൻ ഒരു ലോകത്തിൽനിന്നു മറ്റൊരു ലോകത്തിലേയ്ക്കു പോകുന്നു. ലോകാത് ലോകം പ്രയാതി – ഒരു ലോകം വിട്ട് മറ്റൊന്നിലേയ്ക്കു പ്രയാണം ചെയ്യുന്നു. പ്രയാതി – പ്രയാണം ചെയ്യുന്നു; പോകുന്നു. മനസ്സ് പോകുന്നതു് ഒറ്റയ്ക്കല്ല; തന്റെ കൂടെ മററു ചിലതും എടുത്തിട്ടാണ്. മനസ്സ് കർമ്മത്തെ എടുത്തുകൊണ്ടാണ് പോകുന്നതു് എന്നു പറയുന്നു. പഞ്ചേന്ദ്രിയങ്ങളേയും അതു് കൂടെ കൊണ്ടുപോകുന്നുണ്ടത്രേ. പക്ഷെ ചിലർ പറയുന്നു: 'മരണാനന്തരവും ഇന്ദ്രിയങ്ങൾ അതേ നിലയിൽ ദേഹത്തിനോടു ചേർന്നിരിക്കുന്നുണ്ട്. ദേഹത്തിനോടൊപ്പം അവയേയും ചുട്ടുകരിക്കുന്നു. ആ സ്ഥിതിക്കു മനസ്സിന്റെ കൂടെ ഇന്ദ്രിയങ്ങൾ പോകുന്നില്ല.'

എന്നാൽ, കാര്യം അങ്ങനെ അല്ല. നാം ഇന്ദ്രിയങ്ങളെ ചുട്ടുകരിക്കുന്നില്ല. ദേഹത്തെ മാത്രമേ ദഹിപ്പിക്കുന്നുള്ളു. മരണാനന്തരവും കണ്ണുണ്ട്, പക്ഷേ, ദർശനശക്തിയില്ല; കാണാനുള്ള വാസനയില്ല. കാതുണ്ട്, പക്ഷെ, ശ്രവണശക്തിയില്ല; കേൾക്കാനുള്ള വാസനയില്ല. വാസനയ്ക്കു കാരണം മനസ്സും ശക്തിക്കു കാരണം പ്രാണനുമാണ്. കേൾക്കാനും കാണാനും ഉള്ള വാസനയെ എടുത്തുകൊണ്ട് മനസ്സ് പോകുന്നു. പിന്നെ കർമ്മമാണ്. അതിന്റെ ഫലം അനുഭവിക്കേണ്ടി വരും. ഇതു 'സംസാരപ്രവാഹം' എന്ന അദ്ധ്യായമാണ്. സംസാരം എന്നാൽ 'സംസരണം', ഒഴുക്ക് എന്നർത്ഥം. സംസാരം എപ്പോഴും പ്രവഹിച്ചുകൊണ്ടിരിക്കുന്നു; ഒഴുകിക്കൊണ്ടിരിക്കുന്നു. കർമ്മത്തേയും ഇന്ദ്രിയങ്ങളേയും എടുത്തുകൊണ്ട് മനസ്സ് എവിടെനിന്ന് എങ്ങോട്ടു പോകുന്നു? ലോകാത് ലോകം. അപ്പോൾ ആത്മാവിന്റെ സ്ഥിതിയോ? ആത്മാവു തികച്ചും വിഭിന്നമാണ്. അന്യഃ ആത്മാ തദനുവർത്തതേ – ആത്മാവു മനസ്സിന്റെ പിന്നാലെ പോകുന്നു. 'ആത്മാവ്', എന്നു വെച്ചാൽ ജീവാത്മാവ്. കുറാനിൽ ഇതിനെ 'റൂഹ്' എന്നു പറഞ്ഞിട്ടുണ്ട്. മുഹമ്മദ്നബിയോടു് റൂഹിനെ അറിയാമോ എന്നു ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: 'അതെനിക്കറിയ

മെങ്കിൽ ഈ ലോകം മുഴുവനും എന്റെ അധികാരത്തിൻകീഴിലാവും.' ഇതിന്റെ താത്പര്യം ജീവന്റെ കാര്യം നമ്മുടെ കൈയിൽ അല്ല എന്നാകുന്നു. അതു ശരിയാണ്.

നിത്യദാ ഹ്യംഗ, ഭൂതാനി
ഭവന്തി ന ഭവന്തി ച
കാലേനാലക്ഷ്യവേഗേന
സൂക്ഷ്മത്വാത് തന്ന ദൃശ്യതേ. (xi - 22 - 42)

'ഹേ ഉദ്ധവാ, അതിശയവേഗത്തോടുകൂടിയ കാലം ഹേതുവായി ജഡവും അജഡവുമായ പഞ്ചഭൂതങ്ങൾ പ്രതിനിമിഷം ജനിക്കുകയും മരിക്കുകയും ചെയ്യുന്നു. എന്നാൽ, അവയുടെ ഈ പരിവർത്തനം സൂക്ഷ്മതരമാകയാൽ കാണപ്പെടുന്നില്ല.'

'അംഗ!' എന്നതു സംബോധനയാണെന്നാണ് തോന്നുക. എന്നാൽ, ഇതു സംബോധനയല്ല, അവ്യയമാണ്; (സംബോധനാർത്ഥത്തിലുള്ള അവ്യയം. അത്രത്തോളം അടുപ്പം കാണിക്കുന്നേടത്തു പ്രയോഗിക്കുന്നു.) ഭഗവാൻ ഉദ്ധവരോടു പറയുകയാണ്: 'എടോ! ഈ പ്രാണികൾ എപ്പോഴും പ്രകടമാവുകയും ലുപ്തമാവുകയും ചെയ്യുന്നു. ഭൂതാനി ഭവന്തി ന ഭവന്തി ച. ഇപ്പോൾ നാം ഇവിടെ ഇരിക്കുന്നു. ഒരു മണിക്കൂറുനേരം ഇവിടെത്തന്നെ ഇരിക്കും; എന്നു വെച്ചാൽ അത്രയും നേരം നാം സ്ഥിരമായിരിക്കുന്നു എന്നു വിചാരിക്കുന്നു. എന്നാൽ, ഭാഗവതം പറയുന്നതു്, കാര്യം അങ്ങനെ അല്ല എന്നാണ്. മനുഷ്യൻ പ്രതിനിമിഷം മരിക്കുകയും ജനിക്കുകയും ചെയ്യുന്നു. ഈ രണ്ടു ക്രിയകളും അതിശയനീയമായ വേഗത്തിൽ തുടർന്നുകൊണ്ടിരിക്കുന്നു. ശാസ്ത്രജ്ഞന്മാർ പറയുന്നു, നാം നിദ്ര എന്നു പറയുന്നതിൽ ഒരു നിമിഷം നിദ്രയാണെങ്കിൽ അടുത്തനിമിഷം ജാഗ്രത്താണ്. ജാഗ്രദവസ്ഥ എന്നു പറയുന്നതിലും ഒരു നിമിഷം ജാഗ്രത്താണെങ്കിൽ ഒരു നിമിഷം നിദ്രയാണ്. നിദ്രയിൽ നിദ്രയുടെ നിമിഷങ്ങൾ അധികമായിരിക്കും. അതിനാൽ അതിനെ നിദ്ര എന്നു പറയുന്നു. ജാഗ്രദവസ്ഥയിൽ നിദ്രയുടെ നിമിഷങ്ങൾ കുറവായിരിക്കും. അതിനാൽ അതിനെ ജാഗ്രദവസ്ഥ എന്നും പറയുന്നു. അതുപോലെ ഓരോ വ്യക്തിയും പ്രതിക്ഷണം മരിക്കുകയും ജനിക്കുകയും ചെയ്യുന്നു. ഇതു നമുക്കു മനസ്സിലാവുന്നില്ല. കാരണം, ഈ ക്രിയ വളരെ സൂക്ഷ്മമാണ്. കൂടാതെ കാലത്തിന്റെ വേഗം അത്യധികവുമാണ്; – കാലേന അലക്ഷ്യവേഗേന സൂക്ഷ്മത്വാത്. അതിനാൽ, പ്രാണികൾ പ്രതിക്ഷണം മരിക്കുകയും ജനിക്കുകയും ചെയ്യുന്നു എന്നു നമുക്കു തോന്നുന്നില്ല, എന്നാണു ഭാഗവതം പറയുന്നതു്.

ഇതിനെ അടുത്ത ശ്ലോകത്തിൽ അധികം സ്പഷ്ടമാക്കിയിട്ടുണ്ട്:

സോഽയം ദീപോഽർച്ചിഷാം യദ്വത്
സ്രോതസാം തദിദം ജലം
സോഽയം പുമാനിതി നൃണാം
മൃഷാ ഗീർ– ധീർ – മൃഷായുഷാം. (xi - 22 - 44)

ഇതു് അതേ ജ്യോതിയുടെ വെളിച്ചമാണ്, ഇതു് അതേ പ്രവാഹത്തിലെ ജലമാണ് എന്നു വിചാരിക്കുന്നതു മിഥ്യയാണ്. കാരണം, ജ്യോതിസ്സിലെ പ്രകാശവും പ്രവാഹത്തിലെ ജലവും പ്രതിക്ഷണം മാറിക്കൊണ്ടിരിക്കുന്നു. അതുപോലെ അജ്ഞാനത്തിൽ ആയുസ്സു നശിച്ചുകൊണ്ടിരിക്കുന്ന മനുഷ്യൻ അവൻതന്നെയാണ് ഈ പുരുഷൻ എന്നു പറയുന്നതും ധരിക്കുന്നതും സർവ്വഥാ മിഥ്യയാണ്.

ഒരു വിളക്കു കത്തുന്നതു കാണുമ്പോൾ അതിന്റെ പ്രകാശം അഖണ്ഡമാണെന്നു നമുക്കു തോന്നുന്നു. എന്നാൽ. വാസ്തവം അതല്ല. പഴയ പ്രകാശം പോകുകയും പുതിയതു വരികയും ചെയ്യുന്നു. അർച്ചിഷാം = ജ്വാലകൾ. ജ്വാലകൾ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. നമുക്കതിൽ സാതത്യമുണ്ടെന്നു തോന്നുന്നു. വിളക്കിലെ തിരി എപ്പോഴും കത്തുന്നുണ്ടെന്നു നമുക്കു തോന്നുന്നു. നദിയിൽ വെള്ളം ഒഴുകിക്കൊണ്ടിരിക്കുന്നു. പക്ഷേ, ഒഴുകുന്നതു് ഒരേ വെള്ളമല്ല. പഴയ വെള്ളംപോകുകയും പുതുതു് വരികയും ചെയ്യുന്നു. പക്ഷേ, നമുക്കു തോന്നുന്നതു് ഒരേ വെള്ളം ഒഴുകുന്നു എന്നാണ്. അതുപോലെ ഒരാളെ കാണുമ്പോൾ അതു് ഒരേ മനുഷ്യനാണെന്നു മിഥ്യാബോധം ഉളവാകുന്നു. അതു് ആദ്യം കണ്ട ആളല്ല. ആൾ മാറിയിട്ടുണ്ട്. ഇപ്പോൾ ഒന്ന്, അടുത്ത നിമിഷത്തിൽ രണ്ടാമതൊരാൾ; – ഇങ്ങനെ എപ്പോഴും – പ്രതിക്ഷണം – മാറിക്കൊണ്ടിരിക്കുന്നു. അതിനാൽ, ആരോടും ഒരിക്കലും കോപിക്കരുതു്. കാരണം, അപരാധം ചെയ്ത ആൾ പോയിക്കഴിഞ്ഞു. അടുത്ത നിമിഷത്തിന് ആ ആൾ ഇല്ലാതായി.

രവീന്ദ്രനാഥടാഗോർ ഒരിടത്തു പറഞ്ഞിട്ടുണ്ട്: 'ഓരോ പ്രഭാതത്തിലും പുതിയ പ്രവൃത്തി ചെയ്യൂ.' അദ്ദേഹം പറഞ്ഞിട്ടുള്ളതു് ഒരു ദിവസത്തെ കാര്യമാണ്. ഭാഗവതമാവട്ടെ ഓരോ നിമിഷത്തിൻേറയും കാര്യം പറയുന്നു. പലപ്പോഴും സംഭവിക്കുന്നതെന്താണ് ? രാമൻ കുററം ചെയ്തു. ഗോവിന്ദൻെറ പേരിൽ കേസ്സുനടത്തി. ശിക്ഷ നല്കിയതു കൃഷ്ണനു്, തൂക്കിക്കൊന്നതോ ഹരിയെ! കുററം ചെയ്തവൻ അടുത്ത നിമിഷത്തിൽ ഇല്ലാതായി, പഴയ ആളായിക്കഴിഞ്ഞു.

ഇതു് ഓക്കുന്നതായാൽ പഴയ കാര്യങ്ങ ‍ ൾ മനസ്സിൽ പററിപ്പിടിച്ചിരിക്കുകയില്ല. അതൊന്നും ഓമ്മയിൽ വെയ്ക്കരുതു്.

മനുഷ്യനു് അഖണ്ഡമായ അസ്തിത്വമില്ലെങ്കിൽ അവൻെറ കമ്മഫലത്തിന്നു് എന്തു സംഭവിക്കുന്നു ? അവൻെറ വ്യവഹാരവും അവസാനിക്കുന്നു. ഒരാൾ ഒരു ഹോട്ടലിൽ ചെന്നു് സുഖമായി ഊണുകഴിച്ചു. പണം കൊടുക്കേണ്ട സമയം വന്നപ്പോൾ അയാൾ മാനേജരോടു പറഞ്ഞു: 'സംസാരചക്രം തിരിഞ്ഞുകൊണ്ടിരിക്കയാണ്. മനുഷ്യൻ മരിക്കുന്നു, വീണ്ടും ജനിക്കുന്നു. അതിനാൽ, ഞാൻ ഇനിയും ജനിക്കും. അപ്പോൾ താങ്കളുടെ പണം തന്നേക്കാം.' ഉടനെ മാനേജർ പറഞ്ഞു: 'താങ്കൾ പറഞ്ഞതു ശരി തന്നെ. ഇതിനു മുമ്പു നിങ്ങൾ ഊണുകഴിച്ചു പോയതിൻെറ പണം ഇപ്പോൾ തന്നേക്കണം. അതു വാങ്ങാതെ നിങ്ങളെ ഞാൻ വിടുകയില്ല.' ഭാഗവതത്തെ അക്ഷരശഃ വ്യാഖ്യാനിക്കാൻ തുടങ്ങിയാൽ കാര്യം നടക്കുകയില്ല. ജീവിതം അസാധ്യമായിത്തീരും. ഇവിടെ പറഞ്ഞിട്ടുള്ളതു് തത്ത്വജ്ഞാനത്തിൻെറ നിലയിലല്ല. മനുഷ്യനിൽ പരിവത്തനം ഉണ്ടാവുന്നുണ്ടു്. അതു മനസ്സിലാക്കണമെന്നേ ഈ പറഞ്ഞതിന്നത്ഥമുള്ളു. അതുപോലെതന്നെ ഈ മനുഷ്യൻ എന്ന ഭാഷയും — ഗീഃ, ധീഃ = വാംനിയും ബുദ്ധിയും — വ്യത്ഥമാകുന്നു. ഏഴു കൊല്ലംകൊണ്ടു ശരീരത്തിലെ രക്തമാകെ മാറുമത്രേ. പണ്ടു് തപശ്ചര്യ 12 കൊല്ലത്തേയ്ക്കാണെന്നു കരുതപ്പെട്ടിരുന്നു. അതിലിടയ്ക്കു് ആ മനുഷ്യൻ ആകെ മാറുന്നു എന്നായിരുന്നു അവരുടെ ധാരണ. ഭാഗവതത്തിൽ പ്രതിക്ഷണം മാറുന്നു എന്നു പറഞ്ഞിട്ടുള്ളതു് ഉത്കടമായ ഭാവന നിമിത്തമാണ്.

ഈ കാര്യം ഓമ്മവെയ്ക്കുന്നതായാൽ ലോകത്തിലേ എല്ലാ മത്സരങ്ങളും അവസാനിക്കും. പിന്നെ പഴയ — കഴിഞ്ഞുപോയ — കാര്യങ്ങൾ ഓമ്മയിൽ വെയ്ക്കുന്നതെന്തിനാണു് ? മനുഷ്യൻ പ്രതിക്ഷണം മാറുന്നു എന്നു കരുതുന്നതിൽ ഒരു ദാശനികപ്രശ്നം ഉളവാകാനിടയുണ്ടു്. ആ പ്രശ്നം ആചാര്യന്മാർ ചച്ച് ചെയ്തുകൊള്ളട്ടെ. ഭാഗവതത്തിൻെറ മുമ്പിൽ ജീവിതദൃഷ്ടി എന്ന ഒരു പ്രശ്നമേ ഉള്ളു. മനുഷ്യൻെറ ശരീരം മാറിക്കൊണ്ടേ ഇരിക്കുന്നു. വീട്ടിൽനിന്നു പോയ കുട്ടി പന്തീരാണ്ടു കഴിഞ്ഞു തിരിച്ചുവന്നപ്പോൾ അമ്മ ആളെ അറിഞ്ഞില്ലത്രേ! പ്രായം വദ്ധിക്കുന്നതോടൊപ്പം ശരീരം ജീണ്ണിക്കുന്നു. ഞാൻ കുട്ടിക്കാലത്തു് ഏതുപ്രകാരത്തിലായിരുന്നുവോ ആ പ്രകാരത്തിലല്ല ഇന്നു്. ആദ്യം ഈ ഭൂദാനയാത്ര ആരംഭിച്ചകാലത്തു് പത്തു പന്ത്രണ്ടു മൈൽ വീതം ദിവസേന നടന്നിരുന്നു. ഇപ്പോഴാകട്ടെ രണ്ടു നേരവും കൂടി നടക്കുന്നതു രണ്ടര മൈലാണ്. മനസ്സിൻെറ കാര്യം ചോദിക്കുകയും വേണ്ട. പിന്നെ, മൂന്നു ഗുണങ്ങളും ദിവസേന മാറിക്കൊണ്ടിരിക്കുന്നു. രാത്രി തമോഗുണം വരുന്നു, പകൽ പ്രവത്തിക്കുന്നതു രജോഗുണമാണ്. പ്രഭാതത്തിലും സന്ധ്യയ്ക്കും സത്വഗുണം കാണപ്പെടുന്നു. ഇങ്ങനെ ഗുണങ്ങളും മാറിക്കൊണ്ടിരിക്കുന്നു.

മനുഷ്യൻ മാറുന്നുവെങ്കിൽ അവൻെറ കമ്മഫലം ആരാണനുഭവിക്കുക ? ഇവിടെ ഒരു കാര്യം മനസ്സിലാക്കണം. നാം അഹങ്കാരവിമുക്തരാവുന്നതായാൽ നമുക്കു കമ്മഫലങ്ങളിൽ നിന്നും മുക്തിനേടാൻ സാധിക്കും. പക്ഷേ, മനുഷ്യൻ തൻെറ അഹങ്കാരങ്ങളോടു പററിപ്പിടിച്ചുനില്ക്കുന്നു. അഹങ്കാരം നശിച്ചാൽ പഴയ പാപങ്ങൾ അവസാനിക്കുന്നു. പക്ഷേ, 'അഹം' എവിടെ പോകാനാണു് ? 'ഇതു ഞാൻ ചെയ്തു,' 'അതു ഞാൻ ചെയ്തു,' ഇത്തരം അഹങ്കാരങ്ങൾ മനുഷ്യനു് എപ്പോഴും ഉണ്ടായിരിക്കും. അതിനാൽ, അവനു പുണ്യപാപങ്ങളുടെ ഫലം അനുഭവിക്കേണ്ടിവരുന്നു. അഹങ്കാരത്തെ പൊട്ടിച്ചെറിയാൻ കഴിയുന്നവന്നു് എല്ലാററിൽനിന്നും മുക്തനാവാൻ കഴിയും. പ്രധാനകാര്യം അഹങ്കാരനിവൃത്തിയാണ്.

നിഷേക ഗർഭ ജന്മാനി
ബാല്യ കൗമാര യൗവനം
വയോമദ്ധ്യം ജരാ മൃത്യു—
രിത്യവസ്ഥാസ്തനോർനവ. (xi. 22 – 46)

'ഗർഭാധാനം, ഗർഭവൃദ്ധി, ജനനം, ബാല്യം, കൗമാരം, യൗവനം, മദ്ധ്യവയസ്സത, വാർദ്ധക്യം, മൃത്യു – ഇവ ശരീരത്തിൻെറ ഒമ്പതു് അവസ്ഥകളാകുന്നു.'

ഇവിടെ മനുഷ്യൻെറ ഒമ്പതവസ്ഥകൾ എടുത്തു പറഞ്ഞു: നിഷേകംമുതൽ മരണംവരെയുള്ള ഒമ്പതവസ്ഥകൾ. ഷേക്സ്പിയർ മനുഷ്യൻെറ ഏഴവസ്ഥകൾ എഴുതിയിട്ടുണ്ടു്. മനുഷ്യൻ നാടകം കളിക്കുകയാണു്. അതു് ഏഴു രംഗങ്ങളിലായി പ്രകടമാവുന്നു. ഭാഗവതം ഒമ്പതവസ്ഥകളാണു് പറയുന്നതു്. കുട്ടിക്കാലംതൊട്ടു മരണംവരെ ഒരേ ശരീരമല്ല, മനസ്സും ഒന്നല്ല എന്നാണു് ഈ പറഞ്ഞതിൻെറ ഭാവാർത്ഥം. എന്നാൽ, ആത്മാവു സത്യമാകുന്നു. പരിണാമം എന്താണു്? അതും പറയുന്നു:

പ്രകൃതേരേവമാത്മാനം
അവിവിച്യാബുധഃ പുമാൻ
തത്ത്വേന സ്പർശസംമൂഢഃ
സംസാരം പ്രതിപദ്യതേ. (XI. 22 50)

'പ്രകൃതിയിൽനിന്നു് ആത്മാവിനെ പൃഥക്കരിക്കാതെ അജ്ഞാനികൾ വിഷയങ്ങളിൽ മോഹിതരായിത്തീരുന്നു. അവർ ജനനമരണമാകുന്ന ചക്രത്തിൽ പെടുകയും ചെയ്യുന്നു.'

പ്രകൃതിയുടെ — മനസ്സിൻെറ – പ്രവാഹം തുടൎന്നുകൊണ്ടേ ഇരിക്കുന്നു. എന്നാൽ, ആത്മാവു് അഖണ്ഡവും സ്ഥിരവുമാണു്. നദിയിലെ വെള്ളം ഒഴുകിക്കൊണ്ടിരിക്കുന്നു. പഴയതു പോകുകയും പുതിയതു വരികയും ചെയ്യുന്നു. പക്ഷേ, നദി സ്ഥിരമാണു്. അതുപോലെ ആത്മാവു പ്രകൃതിയിൽനിന്നു ഭിന്നമാണു്, മനസ്സിൽനിന്നു ഭിന്നമാണു്. എന്നാലും, നാം ആത്മാവിനെ പ്രകൃതിയിൽനിന്നു വേർതിരിക്കുന്നില്ല. അവിവിച്യ = അവിവേകം ഹേതുവായി. നെല്ലിനു് ഉമിയുണ്ടു്. അതു നീക്കംചെയ്യുമ്പോൾ നമുക്കു് അരി കിട്ടുന്നു. ഉമി നീക്കം ചെയ്യുകതന്നെ വേണം. എന്നാൽ, മൂർഖന്മാർ എന്താണു് ചെയ്യുന്നതു്? അവർ ആത്മാവു വ്യത്യസ്തമാണെന്നു മനസ്സിലാക്കുന്നില്ല. അതിനാലവർ സ്പർശസംമൂഢരായിത്തീരുന്നു – സ്പർശത്തിനുള്ള മോഹത്തിൽ പെട്ടുപോകുന്നു. ഇവിടെ വിഷയാസക്തിയെ 'സ്പർശസംമൂഢത' എന്നു പറഞ്ഞിരിക്കുന്നു. സ്പർശത്തിനു മോഹിക്കുന്ന മനുഷ്യൻ ശവത്തെപ്പോലും ചെന്നു് ആലിംഗനം ചെയ്യുന്നു. തീരെ വിവേകം കാണിക്കുന്നില്ല. വിവേകത്തിൻെറ അഭാവം ഹേതുവായി മനുഷ്യൻ സ്പർശസംമൂഢനായിത്തീരുന്നു; സംസാരത്തിൽ പെടുന്നു. സംസാരം എന്നാൽ, ഒഴുകുക എന്നർത്ഥം. അതിനാൽ തത്ത്വേന = തത്ത്വജ്ഞാനംകൊണ്ടു്, പ്രകൃതേഃ = പ്രകൃതിയിൽനിന്നു്, ആത്മാനം = ആത്മാവിനെ വേർതിരിക്കണം. അവിവിച്യ = അവിവേകം ഹേതുവായി മനുഷ്യൻ അങ്ങനെ ചെയ്യാതെ അബുധഃ = മൂഢനായിത്തീരുന്നു.

അവസാനം ഭഗവാൻ ഉദ്ധവരോടു് ആജ്ഞാപിക്കുന്നു. ഉദ്ധവർ ഭഗവാൻെറ മിത്രമായിരുന്നു. ഭഗവാനു രണ്ടു പേരാണു് അതീവ പ്രിയരായിരുന്നതു് – ഒന്നു് അർജ്ജുനൻ, മറേറതു് ഉദ്ധവർ. അർജ്ജുനനു് ഗീതയിൽ ഉപദേശം നല്കിയിട്ടുണ്ടു്, ഉദ്ധവർക്കു് ഭാഗവതത്തിലും. ഉദ്ധവർ അദ്ദേഹത്തിൻെറ ബാല്യകാലത്തെ ചങ്ങാതി ആയിരുന്നു. അതിനാൽ വളരെ പ്രേമപൂർവ്വം പറയുന്നു:

തസ്മാദുദ്ധവ, മാ ഭുംക്ഷ്വ
വിഷയാൻ അസദിന്ദ്രിയൈഃ
ആത്മാഗ്രഹണനിർഭാതം
പശ്യ വൈകല്പികം ഭ്രമം. (XI. 22. 56)

'അതിനാൽ, ഹേ ഉദ്ധവാ, മിഥ്യാഭൂതമായ ഇന്ദ്രിയങ്ങളെക്കൊണ്ടു് വിഷയങ്ങൾ അനുഭവിക്കരുതു്. ആത്മബോധത്തിൻെറ അഭാവം ഹേതുവായി ഉണ്ടെന്നു തോന്നിക്കൊണ്ടിരിക്കുന്ന ഈ സാംസാരികരൂപഭേദങ്ങൾ ഭ്രമമാണെന്നു മനസ്സിലാക്കണം.'

ഹേ ഉദ്ധവാ, മാ ഭുംക്ഷ്വ വിഷയാൻ = നീ വിഷയഭോഗങ്ങൾ ഭുജിക്കരുതു്. അവയിൽ പെട്ടുപോകരുതു്. ഈ ഇന്ദ്രിയങ്ങൾ അസത്തു് ആണു് – ശരിയായവയല്ല – അസദിന്ദ്രിയൈഃ – അവ നിന്നെ വഞ്ചിക്കും. നീ അവയ്ക്കു വശഗനാവരുതു്. വൈകല്പികം = കാല്പനികം, ഭ്രാമകം. ആത്മാഗ്രഹണനിർഭാതം – ആത്മതത്ത്വത്തിൻെറ അഗ്രഹണം ഹേതുവായി ഭാസിതമായിത്തീരുന്നു. (ആത്മതത്ത്വം ഗ്രഹിക്കാത്തതിനാൽ ഉണ്ടെന്നു തോന്നൽ ഉളവാക്കുന്നു.) എന്താണു് ഭാസിതമാവുന്നതു്? കല്പന – വികല്പഭ്രമം.

ഇവിടെ ഭഗവാൻ ഉദ്ധവർക്ക് ആജ്ഞ നല്കി യിട്ടുണ്ട്. ശാസ്ത്രത്തിൽ ആജ്ഞയ്ക്ക് അഥവാ ആദേശത്തിന്നു വലിയ മഹത്വമുണ്ടെന്നു കരുതി വരുന്നു. എല്ലാ അറിവും നല്കിയതിനുശേഷം അവസാനം ഭഗവാൻ ആദേശം നല്കുന്നു: പശ്യ= നോക്കൂ, ഇതു് ആത്മാവിന്റെ അഗ്രഹണം ഹേതുവായി ഭാസിതമായ വൈകല്പികഭ്രമ മാണു്, ഇതു നോക്കൂ.

മനസ്സു് പോകയും വരികയും ചെയ്യുന്നു. ഒരു ലോകത്തിൽനിന്നു മറെറാരു ലോകത്തി ലേയ്ക്കു് പോകുന്നു. അതിന്റെ പിന്നിൽ ആത്മാ വും പോകുന്നു. ഇതു പ്രതിക്ഷണം സംഭവി ക്കുന്നു. പക്ഷേ, കാലത്തിന്റെ ഗതി അതിവേ ഗമാണു്. അതിനാൽ, ഇതു മനസ്സിലാവുന്നില്ല. വേഗം കുറവാണെങ്കിൽ മനസ്സിലാവുമായി രുന്നു. എന്നാൽ, വർദ്ധിച്ച വേഗം ഹേതുവായി കാലം സ്ഥിരമാണെന്ന തോന്നൽ ഉളവാകുന്നു. നദി ഒഴുകുന്നു, ദീപം പ്രകാശിക്കുന്നു, മനുഷ്യനും മാറിക്കൊണ്ടിരിക്കുന്നു. അതിനാൽ ഈ മാറി ക്കൊണ്ടിരിക്കുന്ന ശരീരത്തിൽനിന്നു്,അവനെ– അവനവനെ – വേർതിരിക്കുക; ഈ വസ്ത്രം കീറു ന്നതാണു്. കീറുന്ന വസ്ത്രത്തിൽനിന്നു വേർപി രിയാത്തനിമിത്തം മനുഷ്യൻ സ്വശ്സംമൂഢനായി ത്തീരുന്നു. അതിനാൽ, 'ഹേ ഉദ്ധവാ, നീ വിഷ യങ്ങളെ തൊട്ടുപോകരുതു്.'

വിവർത്തകൻ: എസ്. വി. കൃഷ്ണവാരിയർ,
ശ്രീരാമകൃഷ്ണാശ്രമം, കാലടി.

---

# പ്രധാനമല്ലൻ

**പണ്ഡിററ് സി. രാമകൃഷ്ണൻനായർ**

അദ്വൈതവേദാന്തമാണു് ഭാരതത്തിന്റെ വിലയേറിയ സമ്പത്തു്. ഭാരതീയരായ ചിന്ത കന്മാരെല്ലാം അതിനെ ഏകാഭിപ്രായത്തിൽ അംഗീകരിക്കുന്നു എന്നു് ഇതിനർത്ഥമില്ല. വളരെ യധികം ദർശനങ്ങൾ ഭാരതത്തിലുണ്ടായിട്ടുണ്ട്. അവയിൽ ആസ്തികങ്ങളും നാസ്തികങ്ങളുമുണ്ട്. ഈ ദർശനകാരന്മാർ ഒരേ അഭിപ്രായക്കാരായി രുന്നെങ്കിൽ ഒരു ദർശനം മാത്രമായി – മാത്രമാക്കി അവർ അതിനെ സംഗ്രഹിച്ചേനെ. പലരും പല വാദമുഖങ്ങൾ ഉന്നയിച്ചുകൊണ്ടു് അതതു ദർശനങ്ങളെ ഉയർത്തിക്കാട്ടുകയാണു്. അദ്വൈത വേദാന്തി ജഗത്തു് മിഥ്യയാണെന്നു സിദ്ധാന്തി ച്ചപ്പോൾ മററു ദർശനകാരന്മാരെല്ലാം ആസ്തിക നാസ്തികഭേദം കൂടാതെ അതിനെ എതിർക്കുക തന്നെചെയ്തു. അദ്വൈതിയുടെ പ്രതിപക്ഷമായി അവരെല്ലാം അണിനിരന്നു. അവരിൽ ഏററവും പ്രധാനൻ സത്കാര്യവാദിയായ സാംഖ്യൻ ത ന്നെയാണു്. സാമാന്യക്കാരുടെ യുക്തിയോ ന്യാ യമോകൊണ്ടൊന്നും ഖണ്ഡിക്കാൻ സാധിക്കാ ത്തവണ്ണം വളരെയധികം വേരുറച്ചതുപോലെ യാണു് സത്കാര്യവാദം – പ്രപഞ്ചം സത്യമാ ണെന്നു തെളിയിക്കുന്ന വാദം – എന്നു് അദ്വൈ തവാദികൾപോലും സമ്മതിച്ചിട്ടുണ്ട്. ശ്രീ ശങ്കരഭഗവത്പാദർ ബ്രഹ്മസൂത്രഭാഷ്യത്തിൽ സാംഖ്യനെ 'പ്രധാനമല്ല'നെന്നു പറഞ്ഞിരി ക്കുന്നു. സാംഖ്യമതത്തെ ഖണ്ഡിച്ചാൽ മറെറല്ലാം തകർന്നുതന്നെ എന്നാണു് ആചാര്യസ്വാമികൾ അഭിപ്രായപ്പെടുന്നതു്. പ്രധാനം, എന്ന ശബ്ദ ത്തിനു് 'പ്രകൃതി' എന്നർത്ഥമുണ്ടല്ലൊ. (പ്രധാനം പ്രകൃതിഃ സ്ത്രിയാം.) ചൈതന്യസ്വരൂപനായ പുരുഷൻ – ആത്മാവു് – മാത്രമല്ല പ്രധാനം (പ്രകൃതി) എന്ന ഒന്നുകൂടി ഉണ്ടെന്നു സിദ്ധാന്തി ക്കുന്നതുകൊണ്ടു് 'പ്രധാനമല്ലൻ' എന്നു പറയാം. പ്രതിവാദികളിൽ കരുത്തനായതുകൊണ്ടും പ്രധാനമല്ലനെന്നു വിളിക്കാം.

സാംഖ്യദർശനത്തിനു വേദാന്തത്തേക്കാൾ പ്രാചീനതയുണ്ടെന്നാണു് വിദ്വാന്മാരുടെ മതം. വേദാന്തപ്രവർത്തകനായ വ്യാസമഹർഷി ഭാഗവ തത്തിലും മഹാഭാരതത്തിൽ പലേടത്തും സാംഖ്യതത്വത്തെ പ്രതിപാദിച്ചുകാണുന്നുണ്ട്.

വ്യാസപ്രണീതമായ ബ്രഹ്മസൂത്രങ്ങളിൽ ഒന്നാമതായി ഖണ്ഡിക്കപ്പെട്ടിട്ടുള്ള പൂർവ്വപക്ഷം സാംഖ്യമാകുന്നു. അതുകൊണ്ട് സാംഖ്യമതത്തിന്റെ പ്രാചീനതയെപ്പററി പറയുന്നതായാൽ അതു ദർശനങ്ങളിൽവെച്ച് ആദ്യത്തേതു് എന്നുതന്നെ പറയാം.

വേദാനുസാരികളായ ദർശനങ്ങളിൽ സാംഖ്യവും ഉൾപ്പെടുന്നു. ആഗമപ്രാമാണ്യത്തെ സാംഖ്യന്മാർ അംഗീകരിക്കുന്നുണ്ട്. അവരുടെ മതത്തിൽ പ്രത്യക്ഷം, അനുമാനം, ശബ്ദം എന്നീ മൂന്നു പ്രമാണങ്ങളാണംഗീകരിക്കപ്പെട്ടിട്ടുള്ളതു്. 'അജാമേകാം ലോഹിതശുക്ലകൃഷ്ണാം' എന്നു തുടങ്ങിയുള്ള ശ്രുതിവാക്യം അവരുടെ സിദ്ധാന്തങ്ങൾക്കടിസ്ഥാനമായിരിക്കുന്നു. എന്നാൽ അവർ വേദാന്തികളെപ്പോലെ ആത്മൈകത്വത്തെ സ്വീകരിച്ചിട്ടില്ല. ഓരോ ശരീരത്തിലും ജീവാത്മാവ് വേറെ വേറെയാണെന്നാണവരുടെ സിദ്ധാന്തം. സാംഖ്യത്തിനും വേദാന്തത്തിനും തമ്മിൽ അല്പം ചില വ്യത്യാസമേ വ്യവഹാരത്തിൽ കാണുന്നുള്ളു. ആത്മാവിന്റെ നിർഗ്ഗുണത്വം, അകർത്തൃത്വം മുതലായവയെല്ലാം രണ്ടു മതക്കാർക്കും ഒരുപോലെ സമ്മതമാകുന്നു. കാര്യകാരണങ്ങൾ അഭിന്നങ്ങളാണെന്ന സിദ്ധാന്തവും രണ്ടു മതക്കാരും അംഗീകരിക്കുന്നുണ്ട്.

പ്രകൃതി സ്വതന്ത്രയാണെന്നു സാംഖ്യന്മാർ പറയുന്നതിനോടു് വേദാന്തികൾക്കു യോജിപ്പില്ല. പ്രകൃതിക്കു് പുരുഷനെ ആശ്രയിക്കാതെയുള്ള സത്തയേത്തന്നെ വേദാന്തികൾ നിഷേധിക്കുന്നു. ഇതാണ് അവർ തമ്മിലുള്ള വിവാദത്തിനു് ഏററവും പ്രധാനമായ വിഷയം. പുരുഷനാനാത്വവും വേദാന്തികൾക്കു സമ്മതമല്ല. ഇങ്ങനെ ചില അംശങ്ങളിൽ ആ രണ്ടു മതങ്ങളും തമ്മിൽ ഭിന്നതയുണ്ടെങ്കിലും വേദാന്തമതത്തോടു് ഏററവും അടുത്തിരിക്കുന്നതു് സാംഖ്യമതമാകുന്നു. അതുകൊണ്ട് അവർ തമ്മിലുള്ള വിവാദവിഷയത്തെ സൂക്ഷ്മമായി ഗ്രഹിക്കുന്നതിനു് ജഗത്കാരണാന്വേഷണത്തിൽ അവരുടെ നിലപാടു് വിശദമായി ഒന്നു പരിശോധിക്കേണ്ടതാണ്.

## സാംഖ്യമതത്തിൽ ജഗത്കാരണം

ജഗത്തിന്റെ കാരണം മൂലപ്രകൃതിയാണ്. മൂലപ്രകൃതിയെ, അവ്യക്തം, പ്രധാനം, അവികൃതി, ശക്തി, നിത്യാ എന്നീ പേരുകളിലും വ്യവഹരിക്കാറുണ്ട്. പ്രകൃതി ചലനാത്മകവും പരിണാമാത്മകവുമായ ഭൗതികപദാർത്ഥമാണ്. എല്ലാ ചലനങ്ങൾക്കും മാററങ്ങൾക്കും ഉദാസീനമായി സാക്ഷിയായിരിക്കുന്ന അനാദിയും ശാശ്വതവുമായ പുരുഷനും ഉണ്ടു്. പുരുഷനെ ആത്മാവെന്നും പറയാം. പുരുഷൻ അസംഗനാണ്. പ്രകൃതിക്കു സ്വാതന്ത്ര്യമുണ്ടെന്നു പറയാമെങ്കിലും പുരുഷനെ ആശ്രയിച്ചാണ് പ്രകൃതിയുടെ നിലനില്പ്. പ്രകൃതിയും പുരുഷനും തമ്മിലുള്ള ബന്ധമാണ് സാംഖ്യദർശനത്തിന്റെ ജീവനായിരിക്കുന്നതെന്നുള്ളതാണ് ശരി. ഒരു വിധത്തിൽ പ്രകൃതിക്കു് പുരുഷനേക്കാൾ പ്രാധാന്യം നൽകുന്നുണ്ടെന്നു പറഞ്ഞാലും തെററില്ല. എങ്കിലും പുരുഷനു് മാററമില്ല, അതിന്റെ നിലനില്പ് എന്നുമുണ്ട്. കാരണമില്ലാതെ കാര്യം ഉണ്ടാകുകയില്ല. ജഗത്തു് കാര്യവസ്തുവാണ്; അതിന്റെ കാരണം പ്രകൃതിയുമാകുന്നു.

പ്രകൃതിക്കും പുരുഷനും തമ്മിൽ സാധർമ്മ്യ (തുല്യത)വും വൈധർമ്മ്യ (വൈപരീത്യം)വും ഉണ്ടു്.

## സാധർമ്മ്യം

സാധർമ്മ്യം ആദ്യം പറയാം. 'ഉഭാവപ്യനാദീ ഉഭാവപ്യനന്തൗ ഉഭാവപ്യലിംഗൗ ഉഭാവപി നിത്യൗ ഉഭാവപ്യപരൗ ഉഭാവപി സർവ്വഗതൗ ഇതി.'† (പുരുഷനും പ്രകൃതിയും അനാദികളാകുന്നു. എന്നുവെച്ചാൽ ഇവ രണ്ടും ഇന്നകാലത്താണുണ്ടായതെന്നില്ല. അങ്ങനെ ഒരിക്കലുണ്ടായതല്ലാത്തതിനാൽ ഇവ രണ്ടിനും അവസാനം (നാശം) എന്നതുമില്ല എത്രതന്നെ തിരഞ്ഞാലും ഇവയുടെ ശരിയായ ചിഹ്നം കണ്ടുപിടിക്കാൻ സാധിക്കയില്ല.

സ വൈ ന ദേവോഽസുരമർത്ത്യതിര്യങ്–
ന സ്ത്രീ ന ഷണ്ഡോ ന പുമാൻ ന ജന്തുഃ
നായം ഗുണഃ കർമ്മ ന സന്ന ചാസ–
ന്നിഷേധശേഷോ ജയതാദശേഷഃ. *

എന്നിങ്ങനെ ഭാഗവതത്തിൽ പറഞ്ഞിട്ടുണ്ട്. 'അതാണോ ഇതാണോ,' എന്നു പലേടത്തും തിരഞ്ഞു് ഒടുവിൽ 'അതുമല്ല ഇതുമല്ല,'

† സുശ്രുതന്റെ പ്രകൃതിപുരുഷചിന്തയാണിതു്.

* ആത്മവിഷയകമായ ഈ ലക്ഷണം പ്രകൃതിക്കും യോജിപ്പിച്ചു പറയുകയാണ്.

എന്നു് ഓരോന്നിനേയും തള്ളിനീക്കി 'നിഷേധശേഷത്വം' ('ഇതല്ല ഇതല്ല' എന്നു പറഞ്ഞു തള്ളിയതിന്റെ ബാക്കി) എന്നൊരു ചിഹ്നത്തെ, ലക്ഷണത്തേ കണ്ടുപിടിച്ചിട്ടുണ്ടു്; എന്നു മാത്രമല്ല, മദ്ധ്യകാലത്തും ഇവ നശിക്കാതെ നിലനിൽക്കുന്നുണ്ടെന്നാണു താത്പര്യം. രണ്ടും അപരങ്ങളാകുന്നു. അതായതു് ഇവയിൽനിന്നു ഉത്കൃഷ്ടമായി മററൊരു വസ്തുവും ഇല്ല. ഇവ രണ്ടും സർവ്വത്ര വ്യാപിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു.

ത്വമസി നിഷേധശേഷോ
ഭഗവന്നഥവാ ത്വമേവ സർവ്വമിദം.

എന്നിങ്ങനെ രണ്ടവസ്ഥയും, പരമാത്മാവിനു പറയുകയാൽ, എല്ലാം നിഷേധിച്ചു തള്ളിയ ശേഷമുള്ളതു്; അല്ലെങ്കിൽ ഒന്നിനേയും നിഷേധിക്കാനില്ലാതെ എല്ലാംതന്നെ പരമപുരുഷനാണു്. അതിനെ ആശ്രയിച്ചുനിൽക്കുന്ന പ്രകൃതിയും അപ്രകാരംതന്നെ.

### വൈധർമ്മ്യം

ഇനിയും പ്രകൃതിപുരുഷന്മാർ തമ്മിലുള്ള വൈധർമ്മ്യം പറയാം. 'ഏകാ തു പ്രകൃതചേതനാ ത്രിഗുണാ ബീജധർമ്മിണീ പ്രസവധർമ്മിണ്യമദ്ധ്യസ്ഥധർമ്മിണീ ചേതി.' ഈ രണ്ടിൽ വെച്ചു് ഒന്നായ പ്രകൃതി അചേതന അതായതു് കേവല ജഡയാകുന്നു. ഇതിനു പുരുഷകടാക്ഷമില്ലാതെ തന്നത്താൻ ഒന്നും ചെയ്യുവാൻ കഴിയുകയില്ല. സത്വരജസ്തമോഗുണങ്ങളുടെ സാമ്യാവസ്ഥയാണു് ഈ പ്രകൃതി. ഇതു് മഹത്തത്ത്വം മുതലായ സകല വികാരങ്ങൾക്കും ബീജ (കാരണഭൂതം) മായുമിരിക്കുന്നു. പുരുഷകടാക്ഷത്താൽ ക്ഷോഭിച്ച മഹത്തത്ത്വം, അഹങ്കാരം, പഞ്ചഭൂതതന്മാത്രകൾ ഇങ്ങനെയുള്ള ക്രമത്തിൽ ജഗത്തിനെ സൃഷ്ടിക്കുന്നതു് ഈ മൂലപ്രകൃതിയാകുന്നു. ഇതിനു മദ്ധ്യസ്ഥധർമ്മം—സാക്ഷിഭാവം—ഉദാസീനഭാവം ഒരിക്കലുമില്ല. സുഖം, ദുഃഖം മുതലായ ദ്വന്ദ്വഭാവങ്ങളെ ഹർഷം ശോകം തുടങ്ങിയ അതതു വികാരത്തോടെ ഈ പ്രകൃതി അനുഭവിക്കുകതന്നെ ചെയ്യുന്നു – അല്ലാതെ അവയിൽ തുല്യഭാവന ചെയ്തു് ഹർഷശോകാദി വികാരരഹിതമായിരിക്കുക എന്ന സ്ഥിതി പ്രകൃതിക്കില്ല. ഇതെല്ലാം പുരുഷങ്കൽനിന്നു കേവലം ഭിന്നങ്ങളായ പ്രകൃതിധർമ്മങ്ങളാണു്.

### പ്രകൃതിവിലക്ഷണപുരുഷധർമ്മങ്ങൾ

ഇനി പ്രകൃതിവിലക്ഷണമായ പുരുഷധർമ്മങ്ങളെ വിവരിച്ചു് കൂടുതൽ വ്യക്തമാക്കാം.

പുരുഷസ്തു ചേതനാവാൻ നിർഗ്ഗുണോഽപ്രസവധർമ്മാ അബീജധർമ്മാ മദ്ധ്യസ്ഥധർമ്മാ ചേതി.' പുരുഷധർമ്മങ്ങൾ മുൻപറയപ്പെട്ടതായ പ്രകൃതിധർമ്മങ്ങളിൽനിന്നു് തീരെ വിലക്ഷണമാണു്. പുരുഷൻ സദാ ചൈതന്യശാലിയാകുന്നു. ജാഡ്യം (ജഡമായിരിക്കുക) എന്നൊരവസ്ഥ അവനെ ഒരിക്കലും തീണ്ടുകയില്ല. സത്വരജസ്തമോഗുണങ്ങളോ ഗുണകാര്യങ്ങളോ പുരുഷനെ ബാധിക്കുകയില്ല. അവൻ കേവലം നിർഗ്ഗുണനാണു്. അതായതു് പ്രാകൃതഗുണങ്ങളില്ലാത്തവനാകുന്നു. സൃഷ്ടിക്കുക എന്ന ക്രിയയുടെ കർത്താവല്ല പുരുഷൻ. വാസ്തവത്തിൽ പുരുഷൻ പ്രകൃതിയെ കടാക്ഷിക്കുകയോ, സൃഷ്ടിക്കുവേണ്ടി പ്രേരിപ്പിക്കുകയോ ചെയ്യുന്നില്ല. തീയ് നമ്മെ ചുടുന്നില്ല. തീയുടെ സാന്നിദ്ധ്യത്തിൽ നമുക്കു് ചൂടു് അനുഭവപ്പെടുന്നു എന്നു മാത്രം. ഇതുപോലെ ജഡയായ പ്രകൃതി, ചൈതന്യസ്വരൂപനായ പുരുഷന്റെ – പരമാത്മാവിന്റെ – സാന്നിദ്ധ്യത്തിൽ തന്നെത്താൻ ക്ഷോഭിക്കുന്നു എന്നതാണു് പരമാർത്ഥം. അബീജധർമ്മാവു് = ബീജധർമ്മമില്ലാത്തവൻ. പ്രളയകാലത്തു് ജീവാത്മാക്കൾ പ്രകൃതിയിലാണു് ലയിക്കുന്നതു്; പുരുഷനിലല്ല. പക്ഷെ പ്രകൃതി അക്കാലത്തു ഭിന്നയായി നിൽക്കാതെ പുരുഷനിൽ ലയിച്ചിട്ടുണ്ടായിരിക്കണം – പുരുഷൻ സുഖദുഃഖാദിദ്വന്ദ്വത്താൽ അബാധിതനാകുന്നു. അതിനാൽ ഇച്ഛാദ്വേഷാദികളൊന്നുമില്ലാതെ അവൻ സർവ്വത്ര സമനായിരിക്കുന്നു.

'വിചിത്രഭോഗാനുപപത്തിരന്യധർമ്മത്വേ.' എന്ന സാംഖ്യദർശനസൂത്രത്തിന്റെ ഭാഷ്യത്തിൽ ഇതേപ്പററി ചിന്തിച്ചിട്ടുണ്ടു്. അന്യധർമ്മത്വേ– ദുഃഖസംയോഗം ആത്മാവിലില്ല; അന്യധർമ്മത്വത്തിൽ മാത്രമേയുള്ളു. അന്യധർമ്മമെന്നു പറയുന്നതു് ചിത്തധർമ്മമാണു്; എന്നു പറയുന്ന പക്ഷം, വിചിത്രഭോഗാനുപപത്തിഃ – പലതരത്തിലുള്ള, വിചിത്രങ്ങളായ – അനുഭവങ്ങളുണ്ടാകാൻ യുക്തി കാണുന്നില്ല. ദുഃഖയോഗസ്വരൂപമായ ബന്ധം പുരുഷന്റെ ധർമ്മമല്ല; പുരുഷോപാധിയായ ചിത്തത്തിന്റെ മാത്രം ധർമ്മ

മാണ്  എന്നു സമർത്ഥിക്കുന്ന പക്ഷം എല്ലാ പുരുഷന്മാരും ചിത്തോപാധിയോടുകൂടിയവരായതുകൊണ്ടു് എല്ലാവരുടേയും അനുഭവം എപ്പോഴും ഒരുപോലെയായിരിക്കേണ്ടതാണ്. അങ്ങനെ കാണാറില്ലെന്നു നമുക്കു പ്രത്യക്ഷമായിട്ടറിയാം. ഒരാൾക്കു ദുഃഖം അനുഭവപ്പെട്ടുകൊണ്ടിരിക്കുമ്പോൾ മറ്റൊരാൾ സുഖാനുഭവിയായിരിക്കുന്നു. ഇങ്ങനെ ഓരോരുത്തരുടെയും അനുഭവം പ്രത്യേകമാണെന്നും എല്ലാവരുടെയും അനുഭവം ഒന്നല്ലെന്നുമുള്ളതിനു് ലോകാനുഭവം തന്നെ തെളിവാണ്. അതിനാൽ ദുഃഖയോഗസ്വരൂപമായ ബന്ധം പുരുഷനുള്ളതാണെന്നുതന്നെ പറയണം. അങ്ങനെയാണെങ്കിൽ നിസ്സംഗനും അകർത്താവുമായ പുരുഷനു് എങ്ങനെ ദുഃഖസംയോഗമുണ്ടായി, എന്ന ചോദ്യം ഉദിക്കുന്നു. അതിനു സമാധാനം പറയാം; കണ്ണാടിയിൽ ചെമ്പരത്തിപ്പൂവു് പ്രതിഫലിക്കുമ്പോൾ കണ്ണാടിയിൽത്തന്നെ പൂവു് ഇരിക്കുന്നതായി ത്തോന്നും. വാസ്തവത്തിൽ കണ്ണാടിയിൽ പൂവില്ല. അതുപോലെ പുരുഷനിൽ ഇപ്പറഞ്ഞ ദുഃഖയോഗം പ്രതിബിംബമാത്രമാണ്, യഥാർത്ഥത്തിലില്ലാത്തതാണ് എന്നു മനസ്സിലാക്കണം. ദുഃഖയോഗം പുരുഷനിൽ പാരമാർത്ഥികമാണെങ്കിൽ സഹജമാണെന്നും അതേ കാരണത്താൽ നീക്കാൻ കഴിയാത്തതാണെന്നും വരും. ദുഃഖത്തേ നീക്കാൻ കഴിയുന്നു എന്നു് അനുഭവമുള്ളതുകൊണ്ടു് അതു പാരമാർത്ഥികമല്ലെന്നു വ്യക്തമാകുന്നുണ്ടു്. ദുഃഖം അനുഭവസ്വരൂപമാകയാൽ ഇല്ലാത്തതെന്നു നിഷേധിക്കാനും നിവൃത്തിയില്ല. അതുകൊണ്ടു് പുരുഷനിൽ ദുഃഖയോഗം പ്രതിബിംബമാകുന്നു. ഈ പ്രതിബിംബത്തിനു ഹേതു ഉപാധിവൃത്തികൾ തന്നെയാണ് – ഉപാധിയായ ചിത്തത്തിന്റെ വൃത്തികൾ എന്നർത്ഥം. ആ വൃത്തികളുടെ പ്രതിഫലനമാണ് പുരുഷന്റെ ദുഃഖയോഗരൂപമായ ബന്ധം.

പുരുഷസാന്നിദ്ധ്യത്താൽ ജഡയായ പ്രകൃതിക്കു് സൃഷ്ടികർമ്മസാമർത്ഥ്യമുണ്ടാകുന്നു എന്നു പറഞ്ഞല്ലൊ.

ഇത്യേഷ പ്രകൃതികൃതോ
മഹദാദി വിശേഷഭൂതപര്യന്തഃ.

(ഇപ്രകാരം മഹത്തത്ത്വംമുതൽ ഭൂതങ്ങൾ വരെയുള്ള സൃഷ്ടി പ്രകൃതിയാൽ ചെയ്യപ്പെട്ട പ്രവൃത്തിയാകുന്നു) എന്നും.

പുരുഷസ്യ ദർശനാർത്ഥം
കൈവല്യാർത്ഥം തഥാ പ്രധാനസ്യ
പംഗ്വന്ധവദുഭയോരപി
സംയോഗസ്തത്കൃതഃ സർഗ്ഗഃ.

എന്നും സാംഖ്യകാരിക പ്രകൃതിപുരുഷബന്ധത്തെപ്പറ്റി ചമത്ക്കാരപൂർവ്വം പ്രതിപാദിച്ചിട്ടുണ്ടു്. അതിന്റെ സ്വാരസ്യം ആലോചനാമൃതമാണ്.

പ്രകൃതി സ്വതവേ ജഡയാകയാൽ അതിനു് ഒരു കരുത്തുമില്ല; കേവലം ശവംപോലെ. പുരുഷനോ നിർഗ്ഗുണനും അസംഗനും. ഇവരിൽ ഒന്നിൽനിന്നും സൃഷ്ടി ഉണ്ടാവാൻ നിവൃത്തിയില്ല. പിന്നെ എങ്ങനെയുണ്ടായി എന്നാണെങ്കിൽ: മുടന്തനു് നടക്കാൻ വയ്യ; പൊട്ടക്കണ്ണനു് കാഴ്ചയില്ല. ഏതെങ്കിലും ഒരിടത്തു ചെന്നുചേരാൻ രണ്ടുപേർക്കും പ്രയാസംതന്നെ. അവർ ഒത്തുകൂടി പൊട്ടക്കണ്ണൻ മുടന്തനെ എടുത്തു തോളിൽ വെച്ചു. മുടന്തനു് കണ്ണുണ്ടല്ലൊ; അവൻ പറയുന്ന വഴിയേ പൊട്ടക്കണ്ണൻ ശരിക്കങ്ങു നടന്നു് ലക്ഷ്യത്തിലെത്തി. അന്യോന്യസഹായം കൊണ്ടാണവർ അതു സാധിച്ചതു്. അതുപോലെ പ്രകൃതിപുരുഷന്മാർ അന്യോന്യസഹായംകൊണ്ടു് (ചൈതന്യസ്വരൂപനായ പുരുഷന്റെ സാന്നിദ്ധ്യം ഒരു പ്രേരണയായിത്തീരുന്നതുകൊണ്ടു്,) കാര്യരൂപമായ ജഗത്തിനെ ഉണ്ടാക്കുന്നു. പ്രകൃതിയുടെ പ്രവൃത്തി പുരുഷന്റെ ഭോഗമോക്ഷങ്ങളെ ഉണ്ടാക്കുന്നു എന്നും അതിനു തക്കവണ്ണം പുരുഷൻ പ്രകൃതിയെ പ്രകാശിപ്പിക്കുന്നു എന്നും പറയാം.

ഈ 'പ്രധാനമല്ല'നെ ശ്രീശങ്കരൻ പരാജയപ്പെടുത്തിത്തറപറ്റിച്ചിട്ടുണ്ടെങ്കിലും ഈ മല്ലന്റെ കരുത്തു് ഏതാണ്ടു ദുർജ്ജയമല്ലേ, എന്നു് അദ്ദേഹം സന്ദേഹിക്കാതെയിരുന്നില്ല. അതുകൊണ്ടു് സാംഖ്യദർശനസിദ്ധാന്തങ്ങൾ എല്ലാവരും അറിയേണ്ടതാണ്. സൃഷ്ടിക്കു് ഒരു ഈശ്വരനെ സ്വീകരിക്കാത്തതുകൊണ്ടു് നിരീശ്വരസാംഖ്യമാണിതെന്നുള്ളതു് പ്രത്യേകം ഓർക്കേണ്ടതുമുണ്ടു്.

# കൃഷ്ണരാമഭക്തനായ മേജർ ലീഡ്

**ശ്രീരാമചരണദാസ്ജി**

1965 ഫെബ്രുവരിയിൽ നടന്ന ഒരു സംഭവം: ഇന്ത്യയിലെ സുപ്രസിദ്ധ ആര്യസമാജസന്ന്യാസിയായ സ്വാമി ശ്രീ സത്യാനന്ദതീർത്ഥജി പിൽഖുവാ എന്റെ നാട്ടിൽ വന്നിരുന്നു. അദ്ദേഹം അവിടെ ഗീതയേയും രാമായണത്തേയും കുറിച്ച് പ്രസംഗിക്കയായിരുന്നു. എനിക്കു വളരെ ആശ്ചര്യമുണ്ടായി. ഒരു ആര്യസമാജ സന്ന്യാസിയായിട്ടും അദ്ദേഹം ഗീതയേയും രാമായണത്തേയും കുറിച്ച് ഭക്തിയോടെ പ്രസംഗിക്കുന്നതെന്താണ് ?

ഞാൻ അദ്ദേഹത്തോട് ഇതിനെക്കുറിച്ച് ചോദിച്ചു. അദ്ദേഹം ആ ചോദ്യങ്ങൾക്ക് ഉത്തരം പറഞ്ഞു. ആ പ്രശ്നോത്തരങ്ങളുടെ സാരമാണ് ചുവടെ ചേർത്തിരിക്കുന്നത്.

ചോദ്യം: സ്വാമിജി, അങ്ങ് ഒരാര്യസമാജ സന്ന്യാസിയായിട്ടും രാമായണത്തിലും ഗീതയിലും, അപ്രകാരം രാമകൃഷ്ണന്മാരിലും ഇത്രമാത്രം ഭക്തി കാണിക്കാൻ കാരണമെന്താണ് ?

സ്വാമിജി: എന്റെ ജീവിതത്തിൽ ഒരു സംഭവമുണ്ടായി. അക്കാരണത്താൽ എനിക്കു ശ്രീരാമനും ശ്രീകൃഷ്ണനും സാക്ഷാൽ ഈശ്വരന്മാരായി അനുഭവപ്പെട്ടു. അതുകൊണ്ടുതന്നെ എനിക്കു രാമായണത്തിലും ഗീതയിലും വലിയ താത്പര്യവും ഉണ്ടായി. താങ്കൾക്കു കൗതുകമുണ്ടെങ്കിൽ പറയാം. കേട്ടോളൂ. ഞാൻ യഥാർത്ഥത്തിൽ കണ്ട ഒരു സംഭവം പറയാം.

ഞാനൊരിക്കൽ ധനികനായ ഒരു സേട്ടുവിന്റെകൂടെ വിദേശയാത്ര ചെയ്തു. ഫ്രാൻസു തുടങ്ങി യൂറോപ്പിലെ പല രാജ്യങ്ങളും സന്ദർശിച്ചു. അവസാനം ഇംഗ്ലണ്ടിൽ എത്തി. അവിടെ കുറെ ദിവസം താമസിക്കുകയും ചെയ്തു. മത്സ്യമാംസാദികൾ ഭക്ഷിച്ചും ലഹരിപദാർത്ഥങ്ങൾ സേവിച്ചും സ്ത്രീപുരുഷഭേദമെന്യേ നിർലജ്ജം നൃത്തമാടുന്ന ജനങ്ങൾ അധിവസിക്കുന്ന ഭൗതികപരിഷ്കാരപ്രധാനമായ ഒരു നാട്ടിൽ, ലങ്കയിൽ വിഭീഷണൻ എന്നപോലെ ഒരു വിദ്വാൻ വിവിക്തസേവിയായി കൃഷ്ണരാമഭക്തിയിൽ മുഴുകി ഇരിക്കുമെന്നു ഞാൻ സ്വപ്നേപി ധരിച്ചിരുന്നില്ല.

ഒരിക്കൽ അത്തരത്തിലുള്ള ഒരാളുമായി ഞാൻ പരിചയപ്പെട്ടു. അദ്ദേഹത്തിന്റെ പേർ മേജർ മി. ലീഡ് എന്നായിരുന്നു. അദ്ദേഹം കുറേക്കാലം ഇന്ത്യൻസൈന്യത്തിൽ മേജർ സ്ഥാനത്തിരുന്നിട്ടുണ്ട്. ഹൈന്ദവസംസ്കാരം അദ്ദേഹത്തെ സ്വാധീനിച്ചിരുന്നു. അതിൽ അദ്ദേഹത്തിനു വലിയ മതിപ്പുണ്ടായി. ശ്രീരാമനിലും ശ്രീകൃഷ്ണനിലും അദ്ദേഹത്തിനു അതിയായ ഭക്തിയുണ്ടായിരുന്നു.

ഞാൻ ഭാരതീയനായ ഒരു ഹിന്ദുവാണെന്നറിഞ്ഞപ്പോൾ മി. ലീഡ് എന്നെ കൂടുതൽ സ്നേഹിച്ചു. സ്വന്തം ഭവനത്തിലേയ്ക്കു എന്നെ കൂട്ടിക്കൊണ്ടുപോകുകയും ചെയ്തു. ഒരു ഭാരതീയനായ അതിഥി എന്ന നിലയിൽ അവിടെ വലിയൊരു സൽക്കാരമാണ് എനിക്കു ലഭിച്ചതു്. മററസംഖ്യം ഇംഗ്ലീഷുകാർ ഭാരതീയരെ അടിമനാട്ടിലെ കറുത്ത വർഗ്ഗക്കാരായി വെറുക്കുമ്പോൾ മി. ലീഡ് എന്നെ ഋഷിമാരുടെ രാജ്യമായ ഭാരതത്തിന്റെ ഹൈന്ദവസന്താനമായി കരുതി സ്നേഹപൂർവ്വം പൂജിച്ചു. വളരെ ആദരവോടെ അദ്ദേഹം എന്നെ സ്വഗൃഹത്തിൽ താമസിപ്പിച്ചു.

അദ്ദേഹം എന്നെ ഒരിക്കൽ തന്റെ വീടിന്റെ അകത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി. സംസ്കൃതത്തിലും ഹിന്ദിയിലുമുള്ള ഒട്ടുവളരെ ഗ്രന്ഥങ്ങൾ നിറഞ്ഞ ഒരലമാരി അദ്ദേഹം എനിക്കു കാണിച്ചുതന്നു. തുളസീദാസരാമായണം, ഭാഗവതം, ഭാരതം, ഗീത തുടങ്ങിയ ഗ്രന്ഥങ്ങൾകൊണ്ടു് ആ അലമാരി നിറഞ്ഞിരുന്നു. ഗിൽററു പൂശിയ ബയൻറുകൊണ്ടു് തിളങ്ങുന്ന ഗ്രന്ഥങ്ങൾ. ഭാരതീയരായ നാം പോലും ചെയ്യാത്തവിധത്തിൽ

അദ്ദേഹം ആ ധർമ്മഗ്രന്ഥങ്ങളെ എത്രയും ചിട്ടയിലാണ് അടുക്കിവെച്ച് ഭക്ത്യാദരപുരസ്സരം പൂജിച്ചിരിക്കുന്നതു്! എത്രയും ആദരവോടെയാണ് അദ്ദേഹം ആ ഗ്രന്ഥങ്ങളെ നോക്കിയിരുന്നതു്! അദ്ദേഹം വളരെ ഭക്തിയോടുകൂടി ആ ഗ്രന്ഥങ്ങൾ പാരായണം ചെയ്യുന്നതു കണ്ടപ്പോൾ എനിക്കു് അത്ഭുതം തോന്നി. തുളസീരാമായണത്തിൻേറയും ഭഗവദ്ഗീതയുടേയും നേരെ അദ്ദേഹത്തിന്നു് അഗാധമായ ഭക്തിയുണ്ടായിരുന്നു. അവയിലെ അസംഖ്യം പദ്യങ്ങൾ അദ്ദേഹത്തിനു കാണാപ്പാഠം അറിയാം. അദ്ദേഹം ഭക്തിയിൽ മുഴകി ആ പദ്യങ്ങൾ ചൊല്ലുമ്പോൾ ഈശ്വരഭക്തിയാൽ ഗദ്ഗദകണ്ഠനായിരുന്നു.

ഞാൻ അദ്ദേഹത്തോടു് ഇങ്ങനെ ചോദിച്ചു: 'മഹാത്മൻ, അങ്ങു് ഒരിംഗ്ലീഷുകാരനായിട്ടും രാമായണത്തിലേയും ഗീതയിലേയും പദ്യങ്ങൾ ഇടതടവില്ലാതെ ഉച്ചരിക്കാനുള്ള ഭാഷാജ്ഞാനം എങ്ങനെ സമ്പാദിച്ചു ? രാമകൃഷ്ണന്മാരുടെ പേർ ഉച്ചരിക്കുമ്പോഴേയ്ക്കും ഗദ്ഗദകണ്ഠനാകത്തക്ക വിധത്തിലുള്ള ഭക്തി അങ്ങേയ്ക്കു് എങ്ങനെ ലഭിച്ചു ?' മി. ലീഡ് മറുപടി പറഞ്ഞു: 'ഞാൻ നിങ്ങളുടെ പുണ്യഭൂമിയായ ഭാരതത്തിൽ മേജർ സ്ഥാനത്തിരിക്കുമ്പോൾ ഉദ്ദേശം ഏഴുകൊല്ലക്കാലം പണ്ഡിതനായ ഒരു ബ്രാഹ്മണനിൽ നിന്നു് സംസ്കൃതം അഭ്യസിച്ചു. അദ്ദേഹത്തിന്നു് പ്രതിഫലമായി മാസം 15 രൂപ കൊടുത്തിരുന്നു. അങ്ങനെ എനിക്കു് ഹൈന്ദവവേദാന്തത്തിൽ അഭിരുചിയുണ്ടായി. ഇന്നു ഞാൻ ഹൈന്ദവവേദാന്തത്തേക്കാൾ മഹത്തരമായി മറ്റൊന്നിനേയും മാനിക്കുന്നില്ല. ഞാൻ സംസ്കൃതം അഭ്യസിച്ചു് ഹിന്ദുധർമ്മത്തിൽ കൂടുതൽ അവഗാഹം നേടി. അതിൻെറ വെളിച്ചത്തിൽ എൻെറ ഹൃദയം നിഷ്പക്ഷമായും എന്നാൽ പരിപൂർണ്ണമായും ഇങ്ങനെ ഒരു നിഗമനത്തിൽ എത്തിച്ചേർന്നു: ലോകത്തിൽവെച്ചു് നിങ്ങളുടെ ഹിന്ദുധർമ്മം—സനാതനധർമ്മം—ഒന്നു മാത്രമാണു് പൂർണ്ണമായിട്ടുള്ളതു്. ഈ ഹിന്ദുധർമ്മത്തെ ശരണംപ്രാപിച്ചാലേ, ഈ ഹിന്ദുധർമ്മത്തിലെ അനുശാസനങ്ങൾക്കനുസൃതമായി ജീവിച്ചാലേ ജീവിതം ശുഭപര്യവസായിയാകൂ. ശ്രീരാമനും ശ്രീകൃഷ്ണനും മനുഷ്യരല്ലെന്നുള്ളതും ഞാൻ ദൃഢമായി വിശ്വസിക്കുന്നു. അവർ ഈശ്വരൻെറ പൂർണ്ണാവതാരങ്ങളായിരുന്നു. എത്രയെത്ര അവതാരങ്ങളും, ഋഷീശ്വരന്മാരും, സന്ന്യാസിവര്യന്മാരും ഒക്കെ ഉണ്ടായിട്ടുണ്ടോ അവരെല്ലാം താങ്കളുടെ പുണ്യഭൂമിയായ ഭാരതത്തിലാണു് ആവിർഭവിച്ചതു്. ഭാരതം ധർമ്മപരായണവും പവിത്രവുമായ ദേശമാണു്. അങ്ങു് ഭാരതത്തിലും ഹിന്ദുജാതിയിലും പിറന്നതു് അങ്ങയുടെ ഭാഗ്യമാണു്.'

കൃഷ്ണഭക്തനായ ആ സായിപ്പു് ഗീതയിൽ നിന്നു് ഒരു പദ്യം എന്നെ ചൊല്ലിക്കേൾപ്പിച്ചു:

നിർമ്മാനമോഹാ ജിതസംഗദോഷാ
അദ്ധ്യാത്മനിത്യാ വിനിവൃത്തകാമാഃ
ദ്വന്ദ്വൈർവിമുക്താഃ സുഖദുഃഖസംജ്ഞൈഃ
ഗച്ഛന്ത്യമൂഢാഃ പദമവ്യയം തത്. (ഗീത 15. 5)

തുളസീദാസരാമായണത്തിൽനിന്നും കുറെ പദ്യങ്ങൾ ചൊല്ലിക്കേൾപ്പിച്ചു. ഭക്തനായ അദ്ദേഹം എന്നോടു് തുളസീരാമായണത്തേയും രാമായണത്തേയുംകുറിച്ചു് പലതും ചോദിച്ചു. എന്നാൽ ഭാരതീയനായ എനിക്കു് അത്തരം ഗ്രന്ഥങ്ങളെക്കുറിച്ചു് ആധികാരികമായി ഒന്നും പറയാൻ കഴിഞ്ഞില്ല ലജ്ജാമൂകനായി ഞാൻ തലയും താഴ്ത്തിനിന്നു. അദ്ദേഹത്തെ ഞാൻ എൻെറ ഒരു ഗുരുവായി സങ്കല്പിച്ചു.

ഒരു വിദേശീയനും വിധർമ്മിയുമായ ഇംഗ്ലീഷുകാരൻ നമ്മുടെ ധാർമ്മികഗ്രന്ഥങ്ങളായ രാമായണം, ഗീത, ഭാരതം, ഭാഗവതം, ഉപനിഷത്തുകൾ മുതലായവ ഭക്ത്യാദരപുരസ്സരം അഭ്യസിച്ചു് അവയിലെ വിജ്ഞാനസമ്പത്തുകൊണ്ടു് ആ മഹാഗ്രന്ഥങ്ങളെ ഭംഗിയായി വീട്ടിൽ വെച്ചു് പൂജിക്കുകയും നിത്യവും പാരായണം ചെയ്യുകയും, അവയിലെ പദ്യങ്ങളെ കണ്ഠസ്ഥമാക്കി ആശയങ്ങളേയും ആദർശങ്ങളേയും ജീവിതത്തിലേയ്ക്കു് പകർത്തുകയും ചെയ്തു് സ്വയം ധന്യനായിത്തീരുന്നു. എന്നാൽ ഭാരതീയരായ നാമാകട്ടെ അവയുമായി പരിചയപ്പെടാൻ ശ്രമിക്കുന്നില്ലെന്നു മാത്രമല്ല, അവയുമായി ഒരു കന്നു ബന്ധംപോലുമില്ലാതെ അവയെ ദൂഷിക്കുകയും ചെയ്യുന്നു. ഞാൻ ഇംഗ്ലണ്ടിൽനിന്നു് മടങ്ങിവന്ന ഉടനെ ഗീതയേയും രാമായണത്തേയും ശരണംപ്രാപിച്ചു. വിളംബംവിനാ ഗീതയും രാമായണവും അഭ്യസിക്കാൻ തുടങ്ങി. കാലക്രമത്തിൽ ഭക്തനായ ലീഡ്സായിപ്പിൻെറ

പ്രേരണനിമിത്തം ഞാൻ മഹാഭാരതവും ഉപനിഷത്തുകളും വായിക്കാൻ ആരംഭിച്ചു.

പിന്നീടെപ്പോഴെങ്കിലും ഉത്സവാദികളിൽ വെച്ച് പാശ്ചാത്യപരിഷ്കാരത്തിൽ മുഴുകിയ നമ്മുടെ വിദ്വാന്മാർ രാമനേയും കൃഷ്ണനേയും ഗീതയേയും രാമായണത്തേയുംകുറിച്ച് പ്രസംഗമദ്ധ്യേ നിന്ദിക്കുന്നതു കേൾക്കുമ്പോൾ ഞാൻ വളരെ ദുഃഖിക്കാറുണ്ട്. അപ്പോഴെല്ലാം എനിക്കു ഇംഗ്ലണ്ടിൽവെച്ചു കണ്ട ഭക്തനായ ആ സായിപ്പിന്റെ കഥ ഓർമ്മവരും. തുറന്ന സദസ്സുകളിൽ വെച്ച് ശ്രീരാമകൃഷ്ണന്മാരെ സാധാരണ മനുഷ്യരായി ചിത്രീകരിക്കുന്ന നമ്മുടെ പണ്ഡിതംമന്യന്മാർ യഥാർത്ഥത്തിൽ ഹിന്ദുക്കളാണോ എന്നു ഞാൻ ആലോചിക്കും. അപ്പുറത്ത് ഇംഗ്ലണ്ടിലെ ഒരു സായിപ്പ് 7 കൊല്ലം തുടർച്ചയായി സംസ്കൃതം പഠിച്ച്, രാമായണവും ഗീതയും അഭ്യസിച്ച്, ശ്രീരാമകൃഷ്ണന്മാരെ പരമാത്മാവിന്റെ അവതാരമായി സങ്കല്പിച്ചും പൂജിച്ചും സ്വജീവിതം സഫലമാക്കിത്തീർത്തു. ഞാൻ ഇക്കാര്യത്തെക്കുറിച്ചു പല ഉപദേശകന്മാരോടും സംസാരിച്ചിട്ടുണ്ട്. ഇപ്പോൾ ഞാൻ നിത്യവും രാമായണവും ഗീതയും വായിച്ചുപോരുന്നു. ശ്രീരാമനേയും ശ്രീകൃഷ്ണനേയും പരമാത്മസ്വരൂപരായിക്കണ്ട് ഭജിക്കുകയും സുഖവും ശാന്തിയും അനുഭവിക്കുകയും ചെയ്യുന്നു. ഭക്തോത്തമനായ ഒരിംഗ്ലീഷുകാരന്റെ ജീവിതത്തിലെ ആശ്ചര്യജനകവും, ഹിന്ദുമതത്തിന്റെ മാഹാത്മ്യത്തെ വെളിപ്പെടുത്തുന്നതുമായ ഒരു യഥാർത്ഥസംഭവമാണ് ഞാൻ നിങ്ങളോടു പറഞ്ഞത്. ഇതറിയാനിടവരുന്നവരും ഈ സംഭവത്തിന്റെ സാരാംശമുൾക്കൊണ്ട് ഹിന്ദുധർമ്മത്തെ രക്ഷിക്കുകയും രാമകൃഷ്ണന്മാരുടെ ഗുണഗാനങ്ങൾ കീർത്തിക്കുകയും രാമായണവും ഗീതയും നിത്യവും അഭ്യസിക്കുകയും ചെയ്ത് ജീവിതം സഫലമാക്കിത്തീർക്കുമെന്ന് ഞാൻ ആശിക്കട്ടെ.

കല്ല്യാൺ മാസികയിൽനിന്നു്.

വിവർത്തകൻ: കെ. കേശവൻനായർ.

---

# സർവ്വാന്തര്യാമി

**സി. ദാമോദരമേനോൻ**

നിത്യനിരഞ്ജനനിർമ്മലനാകിയ
പുരാണപൂരുഷനിൽ
നിത്യനിബദ്ധമതാകുക ചിത്ത-
മതുത്തമഭക്തിയുതം.

ചരാചരാന്തസ്ഥിതനായ് മേവിടു-
മനാദിമദ്ധ്യാന്തൻ
പരം ലസിപ്പൂ പ്രാണികുലത്തിൽ
പ്രാണാനിലനായി.

സമസ്തഗുണനിധിയായഖിലർക്കും
നിരസ്തദുഷ്കൃതിയായ്
സദാ ലസിപ്പൂ സച്ചിന്മയനവ-
നതീന്ദ്രിയാരാമൻ.

അരൂപിയാവുകയാലഖിലേശ്വര-
നദൃശ്യനെന്നാലും
അമേയഭക്ത്യായകമേ തേടു-
ന്നവർക്കു ദൃശ്യനവൻ.

കടുത്ത ദുഃഖാംബുധിയിൽ പെട്ടഥ
കരസ്ഥണഞ്ഞീടാൻ
പിടഞ്ഞിടും നിജഭക്തർക്കുഡുപം
ദയാപരൻ ഭഗവാൻ.

പരർക്കു ദുഃഖം ചേർക്കും പാപ-
പ്രവൃത്തി ചെയ്‌വോർക്കും,
പരക്കെയാർക്കും ഹിതമാം
പുണ്യപ്രവൃത്തി ചെയ്‌വോർക്കും,

അതാതിനനുഗുണമായി ലസിക്കും
ഫലപ്രദാനത്താൽ
പ്രബോധമേകുന്നഖിലേശൻ
നിജസമസ്തസാക്ഷിത്വം.

— ശ്രീരാമകൃഷ്ണവചനാമൃതത്തിൽനിന്നു്.

---

# ശാസ്ത്രീയവിദ്യാഭ്യാസം ഭാരതത്തിൽ

സച്ച്യാനന്ദസ്വാമി

'ശാസ്ത്രീയം' എന്നു കേട്ടാൽ പാശ്ചാത്യ ഭൗതികവിജ്ഞാനമായ സയൻസിനെ സംബന്ധിച്ചതു്, എന്ന അർത്ഥമാണ് ഇന്നു ധ്വനിക്കുക. കാരണം ശാസ്ത്രശബ്ദത്തിൻെറ മൗലികമായ അർത്ഥം ഗ്രഹിക്കാഞ്ഞിട്ടോ, സയൻസിനെ കുറിക്കാൻ വേറേ ശബ്ദം തല്ക്കാലം കിട്ടാഞ്ഞിട്ടോ, എന്തുമാകട്ടെ, അതിനെ മൂലത്തിൽ നിന്നു് അടർത്തി അസ്ഥാനത്തു സയൻസിൻെറ പര്യായമായി, വ്യവഹാരഭാഷയിൽ ഉപയോഗിക്കാൻ തുടങ്ങിയതാണ്. ഭാരതീയമായ വിദ്യയും ഇതുപോലെതന്നെ തെററിദ്ധരിക്കപ്പെട്ടിരിക്കയാണ്. വ്യവഹാരം എന്തുതന്നെയായാലും ഇവിടെ പറയുന്ന വിദ്യയും ശാസ്ത്രവും സയൻസിൻെറ വഴിക്കുള്ളതല്ലെന്നു് ആദ്യം തന്നെ പറഞ്ഞുകൊള്ളട്ടെ.

വിദ്യ സാത്വികജ്ഞാനമാണെന്നു നേരത്തെ കണ്ടു. യമനിയമാദി യോഗാംഗങ്ങളുടെ അനുഷ്ഠാനത്താൽ സുസംസ്കൃതമായി, ശുദ്ധവും ഏകാഗ്രവുമായി, ഋതംഭരയായി പ്രകാശിക്കുന്ന ബുദ്ധിയുടെ പ്രകാശം തന്നെയാണ് വിദ്യ. പ്രത്യക്ഷാനുമാനപ്രമാണങ്ങളാൽ ഗ്രഹിക്കാനാവാത്ത അതിസൂക്ഷ്മഭാവങ്ങളെ സാക്ഷാത്കരിക്കുന്ന ഈ ഋതംഭരപ്രജ്ഞ സിദ്ധമാക്കിയിട്ടുള്ള പുരുഷന്മാരെ ആപ്തന്മാരെന്നും ഋഷികളെന്നും പറയുന്നു. ആർഷമായ വിദ്യയുടെ വാഗ്രൂപമായ പ്രഭാവമാണ് ശാസ്ത്രം: അതായതു്, ആപ്തന്മാരായ ഋഷികൾ സ്വയം ദർശിച്ചു് ലോകഹിതാർത്ഥം ഉപദേശിച്ച സത്യവചനങ്ങൾ. മനുഷ്യനു് ഹിതമായതിനെ ശാസിക്കുന്നതാണ് ശാസ്ത്രം. ഭാരതീയവിദ്യാഭ്യാസത്തിൽ ശബ്ദപ്രാമാണ്യം ശാസ്ത്രങ്ങൾക്കാണ്.

## ശാസ്ത്രപ്രാമാണ്യം

ശാസ്ത്രശബ്ദംകൊണ്ടു മുഖ്യമായും അർത്ഥമാക്കുന്നതു് അപൗരുഷേയങ്ങളായ വേദങ്ങളെയാണ്. രണ്ടാമതു് വേദത്തിനു് വിരുദ്ധമാകാത്ത വിധം, ശ്രുത്യർത്ഥത്തെ വിശദമാക്കി വ്യാഖ്യാനിച്ചു തരുന്ന മനു, ഗീത തുടങ്ങിയ ഋഷിപ്രോക്തങ്ങളായ സ്മൃതികളും ആഗമങ്ങളും. ഉപവേദങ്ങൾ അഥവാ വേദാംഗങ്ങൾ, എന്നറിയപ്പെടുന്ന തർക്കം, വ്യാകരണം, ജ്യോതിഷം, ആയുർവേദം, രസതന്ത്രം തുടങ്ങിയ വിജ്ഞാനങ്ങളും സാംഖ്യയോഗാദിദർശനങ്ങളും, സംഗീതസാഹിത്യനൃത്യനാട്യാദികലകളും എല്ലാം ശാസ്ത്രകോടിയിലുൾപ്പെടുന്നു. അപരവിദ്യകളായ ഇവയെല്ലാററിനുമുണ്ടു് ആർഷപാരമ്പര്യത്തിലുള്ള ശാസ്ത്രങ്ങൾ. ഏതൊരു വിദ്യയുടെ അഭ്യാസത്തിനും അതിൻേറതായ ശാസ്ത്രം പ്രമാണമായിരിക്കണം. മനുഷ്യന്നു് യഥാർത്ഥത്തിൽ ഹിതമേതു്, അഹിതമേതു്, നന്മയെന്തു തിന്മയെന്തു്, എന്നു നിർണ്ണയിക്കാൻ പ്രത്യക്ഷാനുമാനബുദ്ധിമാത്രം പോരാ. എന്തെന്നാൽ അവയ്ക്കു പ്രവേശമില്ലാത്ത ആന്തരവും സൂക്ഷ്മവുമായ ഭൂമികകൾ ജീവിതത്തിന്നുണ്ടു്. അവയുടെ രഹസ്യം വെളിവാക്കിക്കിട്ടാൻ സത്യദർശികളായ ഋഷികളുടെ വചനങ്ങളെ ആശ്രയിക്കുകയേ ഗതിയുള്ളു. അതുകൊണ്ടാണ് ശാസ്ത്രങ്ങൾക്കു മുഖ്യപ്രാമാണ്യം കല്പിക്കപ്പെട്ടിരിക്കുന്നതു്: ഗീതയിൽ:

> തസ്മാച്ഛാസ്ത്രം പ്രമാണം തേ
> കാര്യാകാര്യവ്യവസ്ഥിതൗ
> ജ്ഞാത്വാ ശാസ്ത്രവിധാനോക്തം
> കർമ്മ കർത്തുമിഹാർഹസി. (16.24)

'അർജ്ജുന, ചെയ്യേണ്ടതും ചെയ്യരുതാത്തതുമായ വിഷയങ്ങളെ വിവേചനം ചെയ്യുന്നതിൽ ശാസ്ത്രമാണ് നിനക്കു പ്രമാണം. ശാസ്ത്രവാക്യങ്ങളുടെ അർത്ഥം വഴിപോലെ ഗ്രഹിച്ചു് അതിൻവണ്ണം പ്രവർത്തിക്കാൻ നീ അർഹനാകുന്നു.'

വിദ്യയെ അർത്ഥിക്കുന്ന പുരുഷൻ പാരമ്പര്യക്രമത്തിൽ സിദ്ധനായിരിക്കുന്ന ആചാര്യനെ ഉപാസിച്ചു്, ശാസ്ത്രാർത്ഥം വഴിപോലെ

ഗ്രഹിച്ച്, അതിന്നനുസരിച്ച സാധനാഭ്യാസത്താൽ ബുദ്ധിയെ സംസ്കരിച്ച്, വിദ്യ സമ്പാദിക്കണം. ഇതാണ് 'ശാസ്ത്രീയവിദ്യാഭ്യാസ'മായി ഭാരതത്തിൽ അറിയപ്പെടുന്നതു്. അല്ലാതെ, സയൻസിൻെറ വഴിക്കുള്ളതല്ല. അതു് വിദ്യയുമല്ല, ശാസ്ത്രവുമല്ല. എന്നാൽ പിന്നെ എന്താണ് ഈ സയൻസ് ? ലോകജീവിതത്തെ ആകമാനം ഇന്നു സ്വാധീനം ചെയ്തിരിക്കുന്ന പാശ്ചാത്യഭൗതികവിജ്ഞാനത്തിന് ഭാരതീയ ചിന്തയിൽ എന്തു സ്ഥാനം കല്പിക്കാം ?

## സയൻസിൻെറ വെളിച്ചം

ഭഗവദ്ഗീതയുടെ ഭാഷയിൽ പറഞ്ഞാൽ, അജ്ഞാനരൂപമായ തമസ്സിൻെറ പിടിയിൽ നിന്നും മുക്തമാകാത്ത 'രാജസജ്ഞാന'മാണ് ഭൗതികവിജ്ഞാനമായ സയൻസ്. താമസവും രാജസവുമായ ജ്ഞാനലക്ഷണം അവിടെ വ്യക്തമായി പ്രതിപാദിക്കുന്നുണ്ടു്:

യത്തു കൃത്സ്നവദേകസ്മിൻ
കാര്യേ സക്തമഹൈതുകം,
അതത്ത്വാർത്ഥവദല്പം ച
തത്താമസമുദാഹൃതം. (18 - 22)

'ഏതെങ്കിലുമൊരു കാര്യവസ്തുവിൽ, ഇതാണ് എല്ലാം, എന്ന ഭാവത്തിൽ ഒട്ടിനില്ക്കുന്നതും, യുക്തിശൂന്യവും അയഥാർത്ഥവും ക്ഷുദ്രവുമായ ജ്ഞാനം (ബുദ്ധിവൃത്തി) യാതൊന്നോ, അതു താമസജ്ഞാനമാകുന്നു.'

കാര്യങ്ങൾക്കെല്ലാം കാരണമുണ്ടു്, അംശങ്ങൾക്കെല്ലാം അംശിയുണ്ടു്. അങ്ങനെയിരിക്കെ, അംശിയേയും കാരണത്തേയും അറിയാതെ അത്യല്പമായ കാര്യത്തെ മാത്രം ഗ്രഹിച്ച് 'വസ്തുസമസ്തവും ഇതാകുന്നു,' എന്നു ബലമായി വിശ്വസിക്കുന്ന അല്പബുദ്ധികളുടെ ജ്ഞാനമാണിതു്: യാഥാർത്ഥ്യത്തിൽനിന്നു വളരെ അകന്ന ക്ഷുദ്രമായ ജ്ഞാനം. ആനയെ കാണാൻ പോയ അന്ധന്മാരുടെ കഥയാണ് ഇതിലേയ്ക്കു നല്ല ഉദാഹരണം. ഒരുവൻ വാലുപിടിച്ചു നോക്കി, ആന കയറുപോലെയാണെന്നു നിശ്ചയിച്ചു. രണ്ടാമൻ കാലു തൊട്ടുനോക്കി, ആന തൂണുപോലെയാണെന്നു വാദിച്ചു. ചെവി പിടിച്ചു നോക്കിയവനു് ആന മുറംപോലെയാണ്. പള്ളയിൽ തൊട്ടു നോക്കിയവനു് ആന ചുമരുപോലെയും. ഓരോരുത്തനും അവനവൻെറ നിലയിൽ ശരിയാണ്. പക്ഷെ ആന എന്ന വസ്തു ഇതൊന്നുമല്ലതാനും. അതു കാണാനുള്ള കണ്ണു് അവൎക്കില്ലല്ലോ. അനുമാനത്തിനും കഴിവില്ല. സ്പർശനം എന്ന ഏകേന്ദ്രിയപ്രത്യക്ഷപ്രമാണം ഇവിടെയുള്ളതുകൊണ്ടു് ഇതിനെ 'ജ്ഞാനം' എന്നു പറഞ്ഞതാണ്; വാസ്തവത്തിൽ ജ്ഞാനമല്ല, വെറും അജ്ഞാനമാണ്, അവിദ്യ. സെമററിക്ക പാരമ്പര്യത്തിൽ ഉടലെടുത്ത ചില മതവിശ്വാസങ്ങളും ഏതാണ്ടു് ഈ തരത്തിൽ പെട്ടവയാണ്. ഉദാഹരണമായി: ''സ്ത്രീകൾക്കും മൃഗങ്ങൾക്കും ആത്മാവില്ല, പുരുഷനു് മാത്രമേയുള്ളൂ. അതുകൊണ്ടു് അവനു് മററുള്ളവരെ എന്തും ചെയ്യാം.'' ''മേഘമണ്ഡലോപരി സ്വർഗ്ഗമുണ്ടു്. അവിടെ ദൈവം ഒരു ദണ്ഡുമേന്തി മനുഷ്യരെ നോക്കിക്കൊണ്ടിരിക്കുന്നു–പാപികളെ തിരഞ്ഞുപിടിച്ചു ശിക്ഷിക്കാൻ.'' ''എൻെറ ദൈവം, എൻെറ പ്രവാചകൻ, മാത്രമാണു ശരി. വേറൊരു ദൈവവുമില്ല, പ്രവാചകനുമില്ല. ഉണ്ടെന്നു പറയുന്നവർ പാപികൾ, അവരെ കൊല്ലണം.'' — ഇങ്ങനെ അനേകമുണ്ടു്. ഏതാണ്ടു പതിനാറാം നൂററാണ്ടുവരെ, മതത്തിൻെറ പേരിൽ, യൂറോപ്പിലും പശ്ചിമേഷ്യയിലും നടമാടിയിരുന്ന സാധുപീഡനങ്ങൾക്കും, കൂട്ടക്കൊലകൾക്കും, കുരിശുയുദ്ധങ്ങൾക്കും ഹേതു താമസമായ ഈ ജ്ഞാനമാണ്. മനുഷ്യൻെറ സമസ്തസത്തയും, അവൻെറ വാക്കും വിജ്ഞാനവും പ്രവൃത്തിസാമർത്ഥ്യങ്ങളുമെല്ലാം, ഇക്കാണുന്ന ദേഹപിണ്ഡം മാത്രമാണെന്നു് നിശ്ചയിച്ച് അതിനെ തൂക്കിയളന്നു് വലുപ്പം നിർണ്ണയിക്കുന്ന സയൻസും ഈ അവിവേകിതയ്ക്കു് അതീതമല്ല. എന്നാൽ, ചില വിഷയങ്ങളിൽ, പ്രത്യക്ഷത്തിനു പുറമേ അനുമാനംകൂടി – അതും വളരെ പരിമിതമായ തോതിൽ – പ്രമാണമാക്കുന്നതുകൊണ്ടു് വെറും മൂഢമല്ല. അല്പം വെളിച്ചം സയൻസിനുണ്ടു് — മങ്ങിയും തെളിഞ്ഞും വിളങ്ങുന്ന മിന്നാമിനുങ്ങിനെപ്പോലെ, അഥവാ ചഞ്ചലമായ മിന്നൽപിണർപോലെ. ചഞ്ചലമായ ഈ ജ്ഞാനം രാജസമാണ്. അതിൻെറ ലക്ഷണം:

പൃഥക്ത്വേന തു യജ്ജ്ഞാനം
നാനാഭാവാൻ പൃഥഗ്വിധാൻ
വേത്തി സർവ്വേഷു ഭൂതേഷു
തജ്ജ്ഞാനം വിദ്ധി രാജസം. (ഗീത.18.21)

നാമരൂപങ്ങളാൽ വിഭിന്നമായി നാനാവിധ മായി കാണപ്പെടുന്ന ശരീരാദിഭാവങ്ങളെ അതേപടി, യോജിക്കാത്ത നിലയിൽ പരസ്പര ഭിന്നമായിത്തന്നെ, ഗ്രഹിക്കുന്ന ബുദ്ധിവൃത്തി രാജസമാകുന്നു.

**രാജസബുദ്ധി**

പ്രകൃതിയുടെ ചലനധർമ്മമാണ് രജസ്സ്. കാമലോഭാദിവികാരങ്ങളാൽ പ്രേരിതമായി, ചഞ്ചലമായിരിക്കുന്ന മനുഷ്യബുദ്ധി ജിജ്ഞാസാപൂർവ്വകം വിഷയങ്ങളിൽ വ്യാപരിക്കുമ്പോൾ ഉണ്ടാകുന്ന ജ്ഞാനമാണ് രാജസമായ സയൻസ്. സ്വതേ ബഹിർമുഖമായ ആ ബുദ്ധിവൃത്തി വിഷയങ്ങളുടെ ബാഹ്യമായ നാനാത്വസ്ഥിതി ഗ്രഹിക്കാൻ സമർത്ഥമാണ്. എന്നാൽ, ചാഞ്ചല്യംനിമിത്തം ആ ഗ്രഹണവും വികലമായേ ഇരിക്കൂ. പ്രാണിശരീരങ്ങളുടെ ഘടന നിർണ്ണയിക്കാൻ സയൻസിന്റെ വഴി വിഘടനയാണ്. അവയവങ്ങളെ വേർപെടുത്തി, ധാതുക്കളെ തരംതിരിച്ച്, ഓരോന്നും തൂക്കിയളന്ന് തിട്ടപ്പെടുത്തും. അതിൽ അവസാനിക്കുന്നു ജിജ്ഞാസയെല്ലാം. ശരീരത്തിന്റെ യഥാർത്ഥഘടന ഇപ്പോഴും അജ്ഞാതമായിത്തന്നെ ശേഷിക്കയാണ്. വിവിധാവയവങ്ങളെയും സംഘടിപ്പിച്ച് സജീവപിണ്ഡമാക്കി വ്യാപരിപ്പിക്കുന്ന പ്രാണശക്തിയെപ്പററി അന്വേഷണമോ അറിയാനുള്ള പ്രമാണങ്ങളോ സയൻസിനില്ല. ചുരുക്കത്തിൽ, അപഗ്രഥനം ആണ് രാജസബുദ്ധിയുടെ സ്വഭാവം. വസ്തുക്കളെ വിയോജിപ്പിക്കാൻ അതു സമർത്ഥമാണ്. ഉദ്ഗ്രഥനം അതിന്നില്ല; ഭിന്നിച്ചിരിക്കുന്നവയെ കൂട്ടിയിണക്കുന്ന യോഗസാമർത്ഥ്യം സയൻസിന്റെ പരിധിക്കപ്പുറമാണ്. മണിഗണങ്ങളിൽ സൂത്രമെന്നപോലെ, നാനാഭാവങ്ങളിലും സമന്വയിക്കുന്ന ഏകചൈതന്യത്തെ ദർശിക്കുന്ന സാമർത്ഥ്യം സാത്വികദൃഷ്ടിക്കേ ഉള്ളൂ. അതാണ് ആർഷമായ ശാസ്ത്രദൃഷ്ടി – പ്രത്യക്ഷാനുമാനങ്ങൾക്കു പ്രവേശമില്ലാത്ത ആന്തരഭാവങ്ങളിലേയ്ക്കു കടന്നുചെന്ന് ജീവിതയാഥാർത്ഥ്യം നിരീക്ഷിക്കാനുള്ള സാമർത്ഥ്യം. സയൻസിന് അതൊട്ടു സ്വീകാര്യവുമല്ല. സ്ഥൂലത്തിൽ മാത്രം വ്യാപരിക്കുന്ന പ്രത്യക്ഷാനുമാനങ്ങൾകൊണ്ട് അതു തൃപ്തിയടയുന്നു. ഈ നിലയ്ക്കു നോക്കുമ്പോൾ, ശാസ്ത്രീയമല്ല, തികച്ചും അശാസ്ത്രീയമാണ് സയൻസിന്റെ മാർഗ്ഗം. അതു് ഒരിക്കലും മനുഷ്യന്റെ യഥാർത്ഥശ്രേയസ്സിന് ഉപകരിക്കുന്നതല്ല.

പരമാർത്ഥദൃഷ്ട്യാ, സയൻസിന്റെ യോഗ്യത ഇതൊക്കെത്തന്നെയെങ്കിലും, ലൗകികമായ വ്യവഹാരജീവിതത്തിൽ അതുകൊണ്ട് ചില പ്രയോജനങ്ങൾ ഇല്ലാതില്ല; അന്ധവിശ്വാസംമൂലമുണ്ടാകുന്ന ചില ഭയങ്ങളെ അതു നിവർത്തിക്കും – ഇരുട്ടിൽ തപ്പിത്തടയുന്നവന്ന് മിന്നൽവെളിച്ചംപോലെ. പിന്നെ, പ്രാകൃതദശയിൽ, അർത്ഥകാമങ്ങൾ സമ്പാദിക്കാൻ മനുഷ്യന് വേണ്ടിവരുന്ന കായികാദ്ധ്വാനം യന്ത്രംകൊണ്ടു ലഘൂകരിക്കാൻ സയൻസിനു കഴിയും. എന്നാൽ അതേ സമയം, അതുകൊണ്ടുണ്ടാവുന്ന ദോഷവും ചെറുതല്ല: മനുഷ്യനെ അതു് നിർജ്ജീവയന്ത്രംപോലെയാക്കി അധഃപതിപ്പിക്കുന്നു. ചലനാത്മകമായ രജസ്സിന്റെ ധർമ്മം ശിഥിലീകരണമാണ്, അതായതു്, വസ്തുസംഘാതങ്ങളെ തല്ലിത്തകർത്തു നശിപ്പിക്കുന്ന ശീലം. രാജസമായ ബുദ്ധിജീവിതത്തിന്റെ ഏതേതു രംഗങ്ങളിൽ കർമ്മത്തിന്നു പ്രേരകമാകുന്നുവോ അവിടെയെല്ലാം അതു ശൈഥില്യമുണ്ടാക്കി മനുഷ്യനെ നശിപ്പിക്കും. ഗാർഹികമോ, സാമൂഹ്യമോ, രാഷ്ട്രീയമോ ആയ ഏതു രംഗത്തിലായാലും വേണ്ടില്ല, പരസ്പരകലഹവും മത്സരവും യുദ്ധവും നാശവുമാണ് ഫലം. അതാണല്ലൊ സയൻസിന്റേതായ ഈ യുഗത്തിൽ നാം എവിടെയും കാണുന്നതും. ആസന്നമായ ഈ വിപത്തിൽ നിന്നു മനുഷ്യരാശിക്കു രക്ഷണം നല്കാൻ ഭാരതത്തിന്റെ സാത്വികവിദ്യയ്ക്കേ കഴിവുള്ളൂ.

വസ്തുക്കളെ ശിഥിലീകരിച്ച്, അംശങ്ങളായി വേർപെടുത്തി നശിപ്പിക്കുന്നതു് രജസ്സിന്റെ പ്രഭാവമാണെങ്കിൽ, വിപരീതേന, ശിഥിലമായ അംശങ്ങളെ കൂട്ടിയിണക്കി, ഏകീകരിച്ച് സജീവമാക്കുന്നതു സത്വപ്രഭാവമാണ്. അതിന്റെ വിശേഷസംജ്ഞ 'യോഗം' എന്നാകുന്നു: യോജിപ്പ്, ഐക്യം, സമന്വയം, എന്നു താല്പര്യം. സാത്വികമായ ഈ യോഗപ്രഭാവത്തെ ആശ്രയിച്ച ശാസ്ത്രീയവിദ്യാഭ്യാസത്താൽ മനുഷ്യബുദ്ധിയെ സംസ്കരിക്കണം. അതുമാത്രമാണ് രക്ഷാമാർഗ്ഗം. 'നാന്യഃ പന്ഥാ വിദ്യതേ അയനായ.'

## വിദ്യാഭ്യാസയോഗം

ആദ്ധ്യാത്മികദൃഷ്ട്യാ 'യോഗ'ശബ്ദത്തിന്റെ പരമമായ അർത്ഥം ജീവബ്രഹ്മൈക്യമാണ്: പുരുഷൻ, പരവിദ്യയാൽ, അവിദ്യാകല്പിതമായ ജീവഭാവം വെടിഞ്ഞ് അമൃതമായ സ്വസ്വരൂപത്തിൽ അവസ്ഥിതനാകുന്ന മോക്ഷം. ഇതാണ് പരമപുരുഷാർത്ഥം, മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യം. ലക്ഷ്യം യോഗമാകുന്നതുപോലെ അതിലേയ്ക്കു നയിക്കുന്ന മാർഗ്ഗവും യോഗമാകുന്നു. ചിത്തൈകാഗ്രതയും അതിന്റെ ഫലമായ വിവേകജ്ഞാനവുമാണ് ആ മാർഗ്ഗം. ആകയാൽ, ഏകാഗ്രതാരൂപമായ ധാരണാ-ധ്യാന-സമാധിയും അതിന്നു സാധകങ്ങളായ അഭ്യാസങ്ങളും ഉപായതേ്വന യോഗമാകുന്നു. വിഷയങ്ങളിൽ തൃഷ്ണമൂലം ബഹിർമുഖമായി ചിന്നിച്ചിതറിപ്പോകുന്ന ബുദ്ധിശക്തികളെ സംയമനം ചെയ്ത് ലക്ഷ്യത്തിലേയ്ക്ക് ഏകാന്തമായി നയിച്ച് ജീവിതം സഫലമാക്കുന്നത് യോഗംകൊണ്ടാണ്. ഈ അർത്ഥത്തിലത്രേ വിവേകാനന്ദസ്വാമികൾ വിദ്യാഭ്യാസത്തെ നിർവ്വചിച്ചിട്ടുള്ളതും: ''ബുദ്ധിവൃത്തികളുടെ പ്രവാഹത്തേയും അഭിവ്യക്തിയേയും നിയമനം ചെയ്ത് സഫലമാക്കിത്തീർക്കുന്ന അഭ്യാസമാണ് വിദ്യാഭ്യാസം.''

ഭഗവദ്ഗീത ബ്രഹ്മവിദ്യാവിഷയകമായ യോഗശാസ്ത്രമാണെന്നു പ്രസിദ്ധം. ബ്രഹ്മജ്ഞാനപ്രാപ്തിക്കു സാധകങ്ങളായ അഭ്യാസപദ്ധതികളാണ് അതിലെ പ്രതിപാദ്യം. ബുദ്ധിവൃത്തികളുടെ സ്വഭാവഭേദമനുസരിച്ച് യോഗമാർഗ്ഗങ്ങളും പലതായി പറയപ്പെടുന്നു. അങ്ങനെ, സാംഖ്യയോഗം, കർമ്മയോഗം, ഭക്തിയോഗം ധ്യാനയോഗം തുടങ്ങിയ പല മാർഗ്ഗങ്ങളും അതിൽ ഉപദേശിക്കുന്നുണ്ട്. പരമായ ബ്രഹ്മവിദ്യയ്ക്കു മാത്രമേ ഈ യോഗങ്ങൾ സാധകമാകയുള്ളു, എന്ന് ഇതുകൊണ്ട് അർത്ഥമാകുന്നില്ല. അപരവിദ്യകൾക്കും സാധകമാണ് യോഗം. എന്തെന്നാൽ, വിദ്യയെന്ന നിലയിൽ പരവും അപരവും സമാനമാണ്. സാധകമായ യോഗവും അപ്രകാരംതന്നെ. വിദ്യാസമ്പാദനത്തിൽ സാമാന്യേന സ്വീകരിച്ചിട്ടുള്ള ശാസ്ത്രീയപദ്ധതിയെയാണ് ഇവിടെ 'വിദ്യാഭ്യാസയോഗം' എന്നു പറഞ്ഞതു്.

കർമ്മങ്ങളെല്ലാം-'ഞാൻ' എന്നും 'എനിക്കു്' എന്നും അഭിമാനിച്ചുകൊണ്ട് ഫലേച്ഛയോടുകൂടി ചെയ്യപ്പെടുന്നവ - ബന്ധഹേതുവാണെന്നു ശാസ്ത്രങ്ങൾ പറയുന്നു. എന്നാൽ അതേ കർമ്മംതന്നെ ഫലേച്ഛകൂടാതെ, ഈശ്വരാർപ്പണമായി, അനുഷ്ഠിക്കപ്പെടുമ്പോൾ യോഗമായി; ബന്ധഹേതുവാകുന്നതിനുപകരം, മോക്ഷഹേതുവായി, ശ്രേയസ്സാധനമായ കർമ്മയോഗമായിത്തീരുന്നു. വിദ്യയിലും അതുപോലെതന്നെ: അർത്ഥകാമസമ്പാദനത്തിനല്ലാതെ, വിദ്യയ്ക്കുവേണ്ടിത്തന്നെ—ബുദ്ധിയുടെ ഉന്മേഷത്തിനും സത്വത്തിന്റെ അഭിവ്യക്തിക്കും വേണ്ടിത്തന്നെ—അഭ്യസിക്കപ്പെട്ടാൽ ആ വിദ്യാഭ്യാസം യോഗമായി ഭവിക്കുന്നു. അങ്ങനെയുള്ള വിദ്യാഭ്യാസത്തെയാണ് വിവേകാനന്ദസ്വാമികൾ, സ്വഭാവത്തെ സംസ്കരിക്കുന്നതു് എന്നും, പുരുഷനെ സംസ്കരിക്കുന്നതു് എന്നും മററും ശബ്ദാന്തരേണ വിശേഷിപ്പിച്ചിട്ടുള്ളതു്. ആർഷപാരമ്പര്യത്തിൽ ഇവിടെ തുടർന്നുവന്നിരുന്നതു് ശാസ്ത്രീയമായ ആ വിദ്യാഭ്യാസമാകുന്നു. ഇതിനെ വിശേഷിപ്പിക്കാൻ 'സാത്വികം' എന്നോ, 'യോഗ്യം' എന്നോ പറയുന്നതാണ് സമഞ്ജസം.

ഭാരതീയവിദ്യാഭ്യാസത്തിന്റെ സവിശേഷതയെ ഏകദേശമായി ധ്വനിപ്പിക്കുന്ന ചില ശബ്ദവിശേഷങ്ങൾ പാശ്ചാത്യരുടെ ഭാഷാസങ്കേതങ്ങളിലും കടന്നുകൂടിയിട്ടുണ്ട്. അവയെ അനുകരിച്ച് ചില പുതിയ വിശേഷണശബ്ദങ്ങൾ നമ്മുടെ വ്യവഹാരഭാഷയിലും ഇപ്പോൾ ഉപയോഗിച്ചുവരുന്നു. ഉദാഹരണം: സർഗാത്മകം (Creative), നിർമ്മാണാത്മകം (Constructive) ഉദ്ഗ്രഥനാത്മകം (Integrative), സാധകം (Positive). എന്തുപദം ഉപയോഗിച്ചാലും അവയൊന്നും നമ്മുടെ ശാസ്ത്രങ്ങളിലെ 'സാത്വിക'ത്തിന്റേയോ 'യോഗ്യ'ത്തിന്റേയോ അർത്ഥം വെളിവാക്കാൻ മതിയാകയില്ല. മാത്രമല്ല, പ്രയോഗത്തിൽ വിരുദ്ധാർത്ഥദ്യോതകവുമാണ്. കാരണം, സർഗാത്മകാദിവിശേഷണങ്ങളുടെ അർത്ഥവ്യാപ്തി ഭൂതഭൗതികവസ്തുക്കളെ അതിക്രമിക്കുന്നില്ല. മനുഷ്യന്റെ സ്വഭാവവും വിദ്യയുമെല്ലാം അന്തരംഗവിഷയകമാണ്, അദ്ധ്യാത്മമാണ്. അവിടെ ഈ വൈദേശികസങ്കേതങ്ങൾക്കു പ്രവേശമുണ്ടായിട്ടില്ല. അതുകൊണ്ടു

തന്നെയാണ് പാശ്ചാത്യവിദ്യാഭ്യാസം ഫലത്തിൽ വിപരീതമായി, വിനാശാത്മകവും (Destructive), ബാധകവും (Negative) ആയിരിക്കുന്നത്. ഭാരതീയ പാരമ്പര്യത്തിലുള്ള ശാസ്ത്രീയശിക്ഷണംകൊണ്ടേ ഈ ശബ്ദങ്ങളുടെ അത്ഥം ശരിയായി ഗ്രഹിക്കാനും സഫലമായി പ്രയോഗിക്കാനും സാധിക്കൂ.

## ശാസ്ത്രീയപദ്ധതി

ആഷ്പാരമ്പയ്യത്തിലുള്ള ഭാരതീയവിദ്യാഭ്യാസപദ്ധതിയെ യമനിയമാദ്യഷ്ടാംഗമായി പാതഞ്ജലയോഗദശ്നം അനുശാസിക്കുന്നുണ്ട്. ശമദമാദി ഷട്ക്സമ്പത്തി തുടങ്ങിയ സാധനാചതുഷ്ടയമായി വേദാന്തദശ്നത്തിലും കാണാം. വിദ്യയുടെ പരമപ്രയോജനം അമൃതത്വപ്രാപ്തിയാണെന്നുള്ള അടിസ്ഥാനതത്ത്വത്തിന്മേൽ ആവിഷ്കരിച്ചിട്ടുള്ളതാണ് ഈ പദ്ധതികൾ. അവയുടെ വിസ്താരം പ്രകൃതത്തിൽ ആവശ്യമില്ല. പരവും അപരവുമായ വിദ്യകൾക്ക സാമാന്യമായിരിക്കുന്ന അഭ്യാസപദ്ധതി മാത്രമേ ഇവിടെ നിരൂപിക്കുന്നുള്ളു. ശരിയായ ജ്ഞാനം സമ്പാദിക്കുവാനുള്ള മുഖ്യസാധനം ശാന്തവും ഏകാഗ്രവുമായ ചിത്തമാണ്. അതുണ്ടാവാനുള്ള പ്രാരംഭസാധനകളാണ് യമനിയമങ്ങൾ, അല്ലെങ്കിൽ ശമദമാദികൾ. ഈ സാധനാക്രമത്തെ പഞ്ചാംഗമായി ഇവിടെ സംഗ്രഹിക്കാം. ശ്രദ്ധ, സത്യം, ബ്രഹ്മചയ്യം, തപസ്സ്, ഈശ്വരപ്രണിധാനം എന്നിങ്ങനെ അഞ്ച് സാധനകൾ:

### ശ്രദ്ധ:

ആചായ്യനിലും ശാസ്ത്രവാക്യത്തിലും ആസ്തിക്യബുദ്ധി. അതായത്, രണ്ടും ഈശ്വരപ്രഭവത്വേന സത്യവും ശുദ്ധവും ആത്മശ്രേയസ്സിനു സാധകവുമാണെന്ന ദൃഢവിശ്വാസം. സത്യമായ ജ്ഞാനം ഇച്ഛിക്കുന്ന വിദ്യാത്ഥിക്ക് ആദ്യം വേണ്ടതു്, ഈ ശ്രദ്ധയാണ്. അതോടൊപ്പം ആത്മവിശ്വാസംകൂടി ഉണ്ടായിരിക്കണമെന്ന് വിവേകാനന്ദസ്വാമികൾ നിഷ്കഷിക്കുന്നു: സത്യമാണ് തന്റെ യഥാത്ഥസ്വരൂപമെന്നും, ഗുരുശാസ്ത്രവാക്യങ്ങളുടെ അനുഗ്രഹത്താൽ തനിക്കതു ദശിക്കാൻ കഴിയുമെന്നുമുള്ള ദൃഢവിശ്വാസം ജിജ്ഞാസുവിനുണ്ടായിരിക്കണം.

### സത്യം:

അതറിയാൻ ഇച്ഛിക്കുന്ന പുരുഷൻ സവ്വപ്രകാരേണയും സത്യനിഷ്ഠനായിരിക്കണം; വാക്കും വിചാരവും പ്രവൃത്തിയും നിർവ്യാജമായിരിക്കണം.

### ബ്രഹ്മചയ്യം:

കാമോപഭോഗങ്ങളിലുള്ള തൃഷ്ണ വെടിഞ്ഞ്, മനസ്സിനെ അടക്കിവെയ്ക്കുക. ഭോഗവിഷയങ്ങളിലുള്ള ഇന്ദ്രിയവ്യാപാരമാണ് അന്തരംഗത്തിന്റെ സവ്വശക്തികളും നശിപ്പിക്കുന്നതു്. വൈരാഗ്യപൂവ്വകം വിഷയവ്യാപാരം തടഞ്ഞു് ബലങ്ങളെ സംഗ്രഹിക്കണം. സൂക്ഷ്മതത്ത്വഗ്രഹണസാമത്ഥ്യം ബ്രഹ്മചയ്യനിഷ്ഠയാൽ ഉണ്ടാകേണ്ടതാണ്. 'ബ്രഹ്മ'ശബ്ദത്തിനു് ശബ്ദബ്രഹ്മമായ വേദം എന്നുകൂടി അത്ഥമുണ്ട്. വേദമൂലമായ പ്രണവത്തിൽ ചരിക്കുക, വാക്കും മനസ്സും വ്യാപരിപ്പിക്കുക, എന്നും ബ്രഹ്മചയ്യത്തിനത്ഥം പറയപ്പെടുന്നു. പ്രണവസഹിതമായ ഗായത്രീമന്ത്രോപാസനയാണ് ഇവിടെ വിവക്ഷിതം. വിദ്യാഭ്യാസത്തിനായി ഉപനയിക്കപ്പെടുന്ന ശിഷ്യനു് ഗുരു ആദ്യമായി ഉപദേശിക്കുന്നതു് ഈ ഉപാസനാക്രമമാണെന്ന വസ്തുതയും ഇവിടെ സ്മത്തവ്യമാണ്.'ഉപനയനം' എന്നഈ സംസ്കാരമത്രേ വൈദികവിദ്യാഭ്യാസത്തിന്റെ പ്രാരംഭം. ബുദ്ധിക്കു തെളിവും ഏകാഗ്രതയും ഈ ബ്രഹ്മചയ്യവ്രതത്താൽ സിദ്ധിക്കുന്നു.

### തപസ്സ്:

ലക്ഷ്യം നിശ്ചിതമായിരിക്കേ അതു സാധിക്കാൻ ഏകാന്തനിഷ്ഠനായി മനുഷ്യൻ ചെയ്യുന്ന അക്ഷീണയത്നമെല്ലാം തപസ്സാണ്. യത്നം കൂടാതെ ഈ ലോകത്തിൽ മഹത്തായ യാതൊന്നും നേടാവതല്ല. അങ്ങനെയുള്ള യത്നം വിദ്യയ്ക്കുവേണ്ടി ശാസ്ത്രോക്തമാഗ്ഗത്തിൽ ചെയ്യപ്പെടുമ്പോൾ അതു സാത്വികതപസ്സായി പറയപ്പെടുന്നു. ശരീരേന്ദ്രിയങ്ങൾ, വാക്, മനസ്സ് എന്നീ മൂന്നു കരണങ്ങളുടെയും വ്യാപാരത്തെ നിയമനം ചെയ്തു് ബുദ്ധിയുടെ തെളിവിനും സ്വഭാവസംസ്കരണത്തിനുമായി നിയോഗിക്കാൻ ചെയ്യുന്ന അഭ്യാസങ്ങളാണു വിദ്യാവിഷയകമായ സാത്വികതപസ്സ്. ഗീതയിൽ ഈ തപസ്സിനെ ശാരീരം, വാങ്മയം, മാനസം എന്നിങ്ങനെ മൂന്നായി

തിരിച്ച് ഉപദേശിക്കുന്നുണ്ട്. ആർഷവിദ്യാഭ്യാസത്തിന്റെ എല്ലാ അംഗങ്ങളും ഈ തപശ്ചര്യയിൽ അന്തർഭവിക്കുന്നുവെന്നു കാണാം.

## വിദ്യാവിഷയകമായ തപസ്സ്:

ദേവദ്വിജഗുരുപ്രാജ്ഞ-
പൂജനം ശൗചമാർജ്ജവം,
ബ്രഹ്മചര്യമഹിംസാ ച
ശാരീരം തപ ഉച്യതേ. (17.14)

ഈശ്വരനേയും വേദജ്ഞന്മാരേയും സ്വഗുരുവിനേയും ആത്മനിഷ്ഠന്മാരായ സത്തുക്കളേയും ഭക്ത്യാദരപൂർവ്വം പരിചരിച്ച് സേവിക്കുക, കാപട്യമില്ലാതെ നേരായമാർഗ്ഗത്തിൽ ചരിക്കുക, ബ്രഹ്മചര്യം, പ്രാണിപീഡ ചെയ്യാതിരിക്കുക, ബാഹ്യവും ആഭ്യന്തരവുമായ ശുചിത്വം പാലിക്കുക ഇവ കായികമായ തപശ്ചര്യകളാകുന്നു. ആഹാര – വിഹാര – നിദ്രാ – ജാഗരണങ്ങളെ ഹിതമായും മിതമായും ക്രമപ്പെടുത്തുന്ന അഭ്യാസം ശൗചത്തിന്റെ അംഗമാകുന്നു. കായേന്ദ്രിയങ്ങൾക്കു ശുദ്ധിയും ആരോഗ്യവും ബലവും അതുകൊണ്ട് സിദ്ധിക്കുന്നു.

അനുദ്വേഗകരം വാക്യം
സത്യം പ്രിയഹിതം ച യത്,
സ്വാധ്യായാഭ്യസനം ചൈവ
വാങ്മയം തപ ഉച്യതേ. (17.15)

—അന്യർക്കു ഭയവും ദുഃഖവും ഉളവാക്കാത്തവിധം മൃദുവും മധുരവുമായി ഭാഷിക്കുക, പ്രിയവും ഹിതവുമായ സത്യവചനം, ആചാര്യമുഖത്തിൽനിന്ന് ശ്രവിച്ച ശാസ്ത്രത്തെ നിയമേന പഠിക്കുക, ഗായത്ര്യാദിമന്ത്രജപം ഇവ വാക്കിനെ സംസ്കരിക്കാനുള്ള തപസ്സാകുന്നു.

മനഃപ്രസാദഃ സൗമ്യത്വം
മൗനമാത്മവിനിഗ്രഹഃ
ഭാവസംശുദ്ധിരിത്യേതത്–
തപോ മാനസമുച്യതേ. (17. 16)

അന്തഃകരണത്തിന്റെ തെളിവ്, എല്ലാവർക്കും നന്മയുണ്ടാവാൻ പ്രാർത്ഥിക്കുന്ന സൗമ്യത്വം, ഇന്ദ്രിയമനസ്സുകളുടെ അടക്കം, ഗുരുവിൽനിന്ന് ശ്രവിച്ച ശാസ്ത്രാർത്ഥത്തെ മനനംചെയ്തു ഹൃദയത്തിൽ സംസ്കരിക്കുക, സാത്വികമായ വിഷയങ്ങളെ അവലംബിച്ച് ചിത്തത്തെ ഏകാഗ്രമാക്കുന്ന ധ്യാനാഭ്യാസം (ഭാവന), ഇവ മനസ്സിനെ സംസ്കരിക്കുന്ന തപശ്ചര്യകളാകുന്നു.

യോഗശാസ്ത്രത്തിൽ ഈ ചര്യകൾക്കെല്ലാം കൂടി പറയുന്ന പേർ 'ക്രിയായോഗം' എന്നാണ്. 'തപഃ സ്വാധ്യായേശ്വരപ്രണിധാനാനി ക്രിയായോഗഃ' (യോ. സൂ. 2–1). ആർഷപാരമ്പര്യത്തിലുള്ള ഭാരതീയവിദ്യാഭ്യാസത്തിന്റെ സാമാന്യരൂപം ഇതിൽനിന്നു ഗ്രഹിക്കാം. ശാസ്ത്രോക്തമായ ഈ അഭ്യാസത്താൽ വാക്കും മനസ്സും ഇന്ദ്രിയങ്ങളും ശുദ്ധമായി ദൃഢീഭവിക്കുന്നു, സ്വഭാവം സംസ്കരിക്കപ്പെടുന്നു; ബുദ്ധി തെളിഞ്ഞ് വിദ്യ പ്രകാശിക്കുന്നു. അതിന്റെ പൂർണ്ണത, സംസിദ്ധി, ഈശ്വരപ്രണിധാനത്താൽ സിദ്ധിക്കേണ്ടതാണ്.

## ഈശ്വരപ്രണിധാനം:

വാങ്മനഃകായജങ്ങളായ സമസ്തകർമ്മങ്ങളും സർവ്വേശ്വരനിൽ അർപ്പിച്ച് ഭക്തിപൂർവ്വം സേവിക്കുക. മേൽ വിവരിച്ച വിദ്യാഭ്യാസത്തിന്റെ ആദ്യന്തമായ സാധനയാണിത് — 'ദേവപൂജ'മുതൽ 'ഭാവസംശുദ്ധി'വരെ. നിരതിശയജ്ഞാനമാണ് ഈശ്വരസ്വരൂപം. സർവ്വജ്ഞാനങ്ങൾക്കും മൂലമായി, ഗുരുക്കന്മാർക്കെല്ലാം ആദിഗുരുവായിരിക്കുന്ന ഈശ്വരനിലത്രേ സമസ്തവിദ്യയും പൂർണ്ണമായി സാഫല്യമടയുന്നത്. ആകയാൽ ഈശ്വരാനുഗ്രഹംകൊണ്ടേ വിദ്യാഭ്യാസം സഫലമാവൂ. പരമോ അപരമോ ആയ ഏതൊരു വിദ്യയും പൂർണ്ണമാവണമെങ്കിൽ ഐശ്വരമായ അതിന്റെ പൂർണ്ണഭാവം ഹൃദയത്തിൽ സാക്ഷാത്കരിക്കപ്പെടണം; നമ്മുടെ ബുദ്ധി ഐശ്വരമായ വിദ്യാശക്തിയുമായി തന്മയീഭവിക്കണം. ഈ തന്മയീഭാവത്തെയാണ് വിദ്യാഭ്യാസത്തിന്റെ പൂർത്തിയായി പൂർവ്വാചാര്യന്മാർ കരുതിയിട്ടുള്ളത്. അതു സാധിക്കാൻ അവർ നിർദ്ദേശിക്കുന്ന ശാസ്ത്രീയമാർഗ്ഗം ഉപാസനയാകുന്നു. വൈദികവിദ്യാഭ്യാസത്തിൽ ഉപാസനയ്ക്കുള്ള പ്രാധാന്യം മഹത്താണ്. വേദത്തിലെ ഒരു കാണ്ഡംതന്നെ ആ പേരിലാണല്ലൊ അറിയപ്പെടുന്നത്.

---

# ഭാഗവതത്തിന്റെ ഭാഷാവിവർത്തനങ്ങൾ

## കെ. പി. നാരായണപ്പിഷാരോടി

ഭാരതം അദ്ഭുതകരമായ ഒരു രാജ്യമാണ്. ഹിമാലയത്തിന്റെ രാജ്യമാണിതു്. അനന്തരത്നപ്രഭവവും അത്യുന്നതവും നരനാരായണന്മാർ മുതൽ അനവധി മുനീശ്വരന്മാരുടെ തപസ്സിദ്ധിസ്ഥാനവുമായ ഹിമാലയത്തിന്റെ രാജ്യം. ഭഗീരഥന്റെ ബഹുതരതപസ്സുകളുടെ ഫലമായ ആ പാവനഭാഗീരഥി ഭാരതത്തിന്റെ ഒരു മഹാഭാഗ്യമാണ്. സർവ്വസംസ്കാരസമ്പന്നവും അപാരവും അഗാധവുമായ അമരഭാരതി ഭാരതത്തിലല്ലാതെ വേറെ എവിടെയുണ്ട്? നമ്മുടെ വേദങ്ങൾ, ദർശനങ്ങൾ, ശാസ്ത്രങ്ങൾ, ഇതിഹാസപുരാണങ്ങൾ എന്നീ അമൂല്യനിധികൾ വേറെ ആർക്കുണ്ട്? ശ്രീരാമൻ, ശ്രീകൃഷ്ണൻ, വാല്മീകി, വ്യാസൻ, ശ്രീശങ്കരൻ, ശ്രീരാമകൃഷ്ണപരമഹംസൻ, വിവേകാനന്ദസ്വാമികൾ എന്നിങ്ങനെയുള്ള അവതാരപുരുഷന്മാരും കവീശ്വരന്മാരും ആചാര്യന്മാരും ഭാരതത്തിൽ മാത്രമല്ലേ ഉണ്ടായിട്ടുള്ളു? ഭാരതഭൂമിയിൽ വന്നു പിറക്കാൻ ഭാഗ്യമുണ്ടായ നാം ധന്യരാണ്.

ഭാരതത്തിനു് അസാധാരണമായ ഒരു സംസ്കാരമുണ്ട് — ആർഷസംസ്കാരം. അതിപുരാതനമാണതു്. വേദങ്ങളും ഉപനിഷത്തുകളും പ്രകാശിപ്പിച്ച സംസ്കാരമാണതു്. പ്രണവം, ഗായത്രി, തപസ്സ്, യാഗം, യോഗം, ത്യാഗം, മന്ത്രം, തന്ത്രം ഇവയുടെ സംസ്കാരം. സ്വർഗ്ഗനരകങ്ങൾ, പുനർജ്ജന്മം, പരമപുരുഷാർത്ഥം ഇവ ആവിഷ്കരിച്ച സംസ്കാരമാണതു്. ആ സംസ്കാരത്തിന്റെ ശാശ്വതനിക്ഷേപങ്ങളാണ് രാമായണവും മഹാഭാരതവും ഭാഗവതവും. ഇവയിൽ ആവിഷ്കരിക്കാത്ത ജീവിതരീതിയോ വർണ്ണിക്കാത്ത ആദ്ധ്യാത്മികചിന്താഗതിയോ ഉദ്ഭാവനം ചെയ്യാത്ത ധർമ്മതത്ത്വമോ ഇല്ല. വാല്മീകിഗിരിസംഭൂതയായ ഒരു മഹാനദിയാണ് രാമായണമെങ്കിൽ, അത്തരം അനേകം പുണ്യനദികളുടെ പ്രാപ്യസ്ഥാനമായ മഹാസമുദ്രംതന്നെയാണ് മഹാഭാരതം; ഭാഗവതമാകട്ടെ ആ സമുദ്രം കടഞ്ഞെടുത്ത അമൃതകലശവുമാണ്. രാമായണം പഠിച്ചാൽ ഗംഗാസ്നാനംകൊണ്ടുണ്ടാകുന്ന ആത്മശുദ്ധി ലഭിക്കുന്നു. മഹാഭാരതം പരിശീലിച്ചാൽ സർവ്വാർത്ഥങ്ങളും സിദ്ധിക്കുന്നു. പാലാഴി കടഞ്ഞപ്പോൾ അമരന്മാർക്ക് അമൃതവും, അസുരന്മാർക്ക് സുരയും ലഭിച്ചു. മഹർഷിമാർക്കു സുരഭിയെ ലഭിച്ചു; വിഷ്ണുവിനു് ലക്ഷ്മിയെ ലഭിച്ചു. കാളകൂടവും പാലാഴിയിൽനിന്നുതന്നെ വന്നതാണ്. മഹാഭാരതത്തിൽനിന്നും അതുപോലെ പലതും സമ്പാദിക്കാവുന്നതാണ്. ഭാഗവതമാകട്ടെ അമൃതംതന്നെയാണ്. വേദകല്പതരുവിന്റെ അമൃതദ്രവസംയുതമായ മധുരഫലമാണ് ഭാഗവതമെന്ന് അതിൽ ആദ്യംതന്നെ പറഞ്ഞിട്ടുമുണ്ട്. അതിൽ അതിശയോക്തി തെല്ലുമില്ല. കാലസർപ്പത്തിന്റെ കടിയേററു് ആസന്നമൃത്യുവായ ഏതു മർത്ത്യനെയും അമർത്ത്യനാക്കാൻ സമർത്ഥമായ അമൃതമാണ് ശ്രീമഹാഭാഗവതം.

രാമായണം, ഭാരതം, ഭാഗവതം ഇവ മൂന്നുമാണ് ഭാരതീയസാഹിത്യത്തിന്റെ മഹാനാഡികൾ. സംസ്കൃതത്തിലും പ്രാദേശികഭാഷകളിലും നൂറുകൊല്ലം മുമ്പുവരെ ഉണ്ടായിട്ടുള്ള കാവ്യങ്ങളും നാടകങ്ങളുമെല്ലാം ഇവയിൽ ഏതെങ്കിലും ഒന്നിനെ ആസ്പദമാക്കി നിർമ്മിച്ചവയാണ്. ഇവയിലെ കഥകളും കഥാപാത്രങ്ങളും ഉൾക്കൊള്ളുന്ന കൃതികൾ നീക്കിനിർത്തിയാൽ ഈ രാജ്യത്തു പിന്നെ സാഹിത്യകൃതി ബാക്കിയെന്തുണ്ടാവും? ഇവയിലെ കഥാഭാഗങ്ങളെ ചുരുക്കിയും പരത്തിയും നിറം മാററിയും നിർമ്മിച്ചിട്ടുള്ളവയാണ് നമ്മുടെ പഴയ സാഹിത്യസംഭാവനകളെല്ലാം. ഭാസൻ, കാളിദാസൻ മുതലായവർ തുടങ്ങിവെച്ചതാണ് ഈ രാമായണാദ്യുപജീവനം. ചെറുശ്ശേരി, തുഞ്ചൻ, കുഞ്ചൻ, ഉള്ളൂർ, വള്ളത്തോൾ, ആശാൻ എന്നീ കേരളീയകവികളും വ്യാസന്റെയും വാല്മീകിയുടെയും ശിഷ്യന്മാരാണ്. ധർമ്മത്തിന്റെ വിജയവും ഭഗവാന്റെ മഹിമയും ഭക്തിയുടെ പ്രഭാവവുമാണ് ആ ആർഷഗ്രന്ഥങ്ങളിലെ പ്രധാന പ്രതിപാദ്യങ്ങൾ. അവ ഇന്നും നിത്യനൂതനങ്ങളാണ്.

കേരളത്തിലെ കവികൾക്കും പ്രചോദനം നൽകിയ കൃതികൾ രാമായണവും ഭാരതവും ഭാഗവതവുംതന്നെ. രാമായണത്തിനും ഭാരതത്തിനും പണ്ടേ ഇവിടെ പ്രചാരമുണ്ടായിരുന്നു. രാമായണത്തെ അവലംബിച്ച് സംസ്കൃതകൃതികൾ പലതും പണ്ടിവിടെ ഉണ്ടായിട്ടുണ്ട്. ഭാരതമാണെങ്കിൽ എല്ലാ മഹാക്ഷേത്രങ്ങളിലും പതിവായി വായിപ്പിച്ചിരുന്നു. ഭാരതഭട്ടൻ എന്ന പേരിൽ ഭാരതം വായിക്കാൻ ഓരോ മഹാക്ഷേത്രത്തിലും പ്രത്യേകം പണ്ഡിതന്മാരെ നിയമിച്ചിരുന്നു. ഭാഗവതത്തിന്നു് അത്രയും പഴയ കാലത്തു് ഇവിടെ പ്രചാരം ഉണ്ടായിരുന്നതായി കാണുന്നില്ല. അറുനൂറുകൊല്ലം മുമ്പുമുതല്ക്കു് ഭാഗവതവും ഇവിടെ പ്രചാരത്തിൽ വന്നുവെന്നതിനു തെളിവുണ്ട്. മലയാളസാഹിത്യത്തിലെ ഏററവും പഴയ വലിയ കൃതി ചീരാമകവിയുടെ രാമചരിതവും അയ്യിപ്പിള്ളി ആശാന്റെ രാമകഥപ്പാട്ടുമാണ്. രാമചരിതത്തിൽ യുദ്ധകാണ്ഡം മാത്രമേ പ്രധാനമായി വർണ്ണിക്കുന്നുള്ളു. രാമകഥപ്പാട്ടിൽ രാമായണം മുഴുവനുമുണ്ട്. ആ കവികളുടെ കാലം കൊല്ലവർഷം ആറാം നൂററാണ്ടാ

ണെന്നു ഗവേഷകന്മാർ ഏകദേശം തീർച്ചപ്പെടുത്തിയിട്ടുണ്ടു്. അതിനടുത്ത കാലത്തുതന്നെ ഉണ്ടായിട്ടുള്ളവരാണു് നിരണംകവികൾ. മാധവൻ, ശങ്കരൻ, രാമൻ എന്നു് അവർ മൂന്നു പേരുണ്ടായിരുന്നു. മാധവപ്പണിക്കർ ഭഗവദ്ഗീത ഭംഗിയായി തർജ്ജമചെയ്തു. ശങ്കരപ്പണിക്കർ മഹാഭാരതം മുഴുവൻ വൃത്തിയായി സംക്ഷേപിച്ചു. രാമപ്പണിക്കരാകട്ടെ വാല്മീകിരാമായണം, ഉത്തരകാണ്ഡമടക്കം, മനോഹരമായ കവിതയിൽ നാതിസംക്ഷേപം വർണ്ണിച്ചു. ശ്രീമഹാഭാഗവതം ദശമസ്കന്ധവും രാമപ്പണിക്കർ സംഗ്രഹിച്ചു; ശങ്കരന്റെ ഭാരതമാലയെക്കാൾ കുറച്ചുകൂടി വിസ്തരിച്ചു് മഹാഭാരതവും അദ്ദേഹം നമ്മുടെ ഭാഷയ്ക്കു സംഭാവനചെയ്യുകയുണ്ടായി; ഒരു ശിവരാത്രിമാഹാത്മ്യവും നിർമ്മിച്ചു. രാമായണവും ഭാഗവതവും ഭാരതവും, മൂന്നും ആദ്യമായി മലയാളത്തിലേയ്ക്കു് തർജ്ജമചെയ്ത കവി നിരണത്തു രാമപ്പണിക്കരാണു്. നമ്മുടെ തുഞ്ചത്താചാര്യൻ രാമായണവും ഭാരതവും ഭാഗവതവും ഭാഷയിലേയ്ക്കു് കിളിപ്പാട്ടായി തർജ്ജമചെയ്തിട്ടുള്ള കവിയാണല്ലൊ. നാനൂറോളം കൊല്ലം മുമ്പാണു് എഴുത്തച്ഛൻ അതു ചെയ്തതു്. എഴുത്തച്ഛനു് അക്കാര്യത്തിൽ മാർഗ്ഗദർശിയായതു് നിരണംകവികളാണെന്നു തീർത്തുപറയാം. നിരണംകവികളുടെ കൃതികളെല്ലാം നല്ലതുപോലെ പഠിച്ചതിനുശേഷമാണു് എഴുത്തച്ഛൻ രാമായണാദികൾ നിർമ്മിച്ചതു്. പദങ്ങളും വാക്യങ്ങളും, അലങ്കാരങ്ങൾപോലും നിരണം കൃതികളിൽനിന്നു്, തുഞ്ചൻ ധാരാളം സ്വീകരിച്ചതായി കാണുന്നുണ്ടു്. ഏതായാലും രാമായണഭാരതഭാഗവതങ്ങളെ ആദ്യമായി ഭാഷയിലേയ്ക്കു കൊണ്ടുവന്നതു് നിരണത്തു രാമപ്പണിക്കരാണെന്ന കാര്യം നിർവ്വിവാദമാകുന്നു. അക്കാലത്തിനുമുമ്പു കേരളത്തിൽ ഭാഗവതത്തിനു് എത്രമാത്രം പ്രചാരമുണ്ടായിരുന്നു എന്നു് അറിഞ്ഞുകൂടാ. കൊല്ലവർഷാരംഭത്തിനടുത്തു് സുഭദ്രാധനഞ്ജയം എന്ന സംസ്കൃതനാടകം ഉണ്ടാക്കിയ കുലശേഖരവർമ്മപ്പെരുമാൾ ഭാഗവതം കണ്ടിട്ടുണ്ടെന്നു തോന്നുന്നു. അർജ്ജുനൻ സന്ന്യാസിവേഷംധരിച്ചു് ദ്വാരകയിൽ ചെന്നു് സുഭദ്രയെ അപഹരിച്ച കഥ ഭാരതം മൂലത്തിൽ ഇല്ല. ഭാഗവതത്തിൽ 'തല്ലിപ്സുഃ സ യതിർഭൂത്വാ ത്രിദണ്ഡീ ദ്വാരകാമഗാത്:' എന്നുണ്ടു്. സുഭദ്രാധനഞ്ജയം നാടകത്തിൽ അർജ്ജുനൻ സന്ന്യാസിവേഷം ധരിക്കുന്നുണ്ടു്; അതിന്റെ അടിസ്ഥാനം ഭാഗവതമാവാം. അതെന്തോ ആവട്ടെ നിരണം കവികളുടെ കാലത്തു ഭാഗവതത്തിനു കേരളത്തിൽ പ്രചാരം കിട്ടിക്കഴിഞ്ഞിട്ടുണ്ടു് എന്ന കാര്യം തീർച്ചയാണു്.

ഭാഗവതത്തിനു് നമ്മുടെ ഭാഷയിൽ ഉണ്ടായിട്ടുള്ള വിവർത്തനങ്ങളാണല്ലൊ പ്രബന്ധവിഷയം. അതിനെക്കുറിച്ചു് ആലോചിക്കുമ്പോൾ അറുനൂറുകൊല്ലമെങ്കിലും പിന്നോട്ടു പോകേണ്ടതുണ്ടു്. അക്കാലംമുതൽ ഭാഗവതത്തെ അവലംബിച്ചു് സംസ്കൃതത്തിലും മലയാളത്തിലും നമ്മുടെ നാട്ടിൽ ഉണ്ടായിട്ടുള്ള കൃതികൾക്കു് അവസാനമില്ല. എല്ലാ പ്രസ്ഥാനങ്ങളിലും ശ്രീകൃഷ്ണകഥ സ്ഥാനം പിടിച്ചിട്ടുണ്ടു്. ആദ്യമെല്ലാം ദശമസ്കന്ധത്തിനാണു് അധികം പ്രചാരമുണ്ടായതു്. കണ്ണശ്ശഭാഗവതം, കൃഷ്ണഗാഥ, ശ്രീകൃഷ്ണചരിതം മണിപ്രവാളം ഇവയെല്ലാം അവലംബം ദശമം മാത്രമാണല്ലൊ. എഴുത്തച്ഛന്റെ ശ്രീമഹാഭാഗവതം കിളിപ്പാട്ടും മേല്പത്തൂരിന്റെ നാരായണീയവും സമ്പൂർണ്ണഭാഗവതത്തിന്റെതന്നെ സന്താനങ്ങളാണു്. സംസ്കൃതമായതുകൊണ്ടും സംക്ഷേപമായതുകൊണ്ടും നാരായണീയം ഇവിടെ പ്രകൃതമല്ല. ശ്രീകൃഷ്ണചരിതം മണിപ്രവാളം ഭാഷയാണെങ്കിലും ഭാഗവതത്തിന്റെ നേരിട്ടുള്ള സന്താനമാണെന്നു തോന്നുന്നില്ല. കൃഷ്ണഗാഥയിൽനിന്നും മററും ഗ്രഹിച്ച ശ്രീകൃഷ്ണകഥയെ അവലംബിച്ചെഴുതിയ ഒരു സ്വതന്ത്രകാവ്യമാണതു്. മൂലത്തെ അവലംബിച്ചു് ഗദ്യത്തിലും പദ്യത്തിലും വിവർത്തനങ്ങൾ പണ്ടുണ്ടായിട്ടുണ്ടു്. ആഴ്വാഞ്ചേരി തമ്പ്രാക്കളുടെ മനയ്ക്കലെ താളിയോലഗ്രന്ഥങ്ങൾ പരിശോധിക്കാൻ എനിക്കു് ഒരിക്കൽ അവസരം കിട്ടി. അവിടെ ദശമത്തിനുമാത്രവും അല്ലാതെയും രണ്ടുമൂന്നു പഴയ ഗദ്യവിവർത്തനങ്ങൾ കാണുകയുണ്ടായി. ദശമത്തിന്റെ ഒരു ഗദ്യവിവർത്തനം മാത്രമേ അച്ചടിച്ചുപ്രസിദ്ധപ്പെടുത്തിയതായിട്ടു് എനിക്കു് അറിവുള്ളു.

ഭാഗവതത്തിനു് എട്ടു വിവർത്തനങ്ങൾ ഞാൻ കണ്ടിട്ടുണ്ടു്. അവയിൽ മൂന്നെണ്ണം ദശമസ്കന്ധത്തിനുമാത്രം; അഞ്ചെണ്ണം പന്ത്രണ്ടു സ്കന്ധത്തിനും ഉണ്ടു്. കണ്ണശ്ശഭാഗവതം, കൃഷ്ണഗാഥ, ദശമം കിളിപ്പാട്ടു് ഇവ മൂന്നും ദശമത്തിനു മാത്രമാണു്. കണ്ണശ്ശഭാഗവതം നിരണത്തു രാമപ്പണിക്കർ അറുനൂറുകൊല്ലം മുമ്പു് എഴുതിയതാണു്. ചെറുശ്ശേരി നമ്പൂതിരി കൃഷ്ണഗാഥ നിർമ്മിച്ചിട്ടു് നാനൂറു കൊല്ലത്തിനു് മീതെയായി. പുറയന്നൂർ നമ്പൂതിരിപ്പാടു് ദശമം കിളിപ്പാട്ടു് ഉണ്ടാക്കിയിട്ടു് ഇരുനൂറു കൊല്ലം തികഞ്ഞിട്ടില്ല. നാനൂറോളം സംവത്സരങ്ങൾക്കു മുമ്പു് തുഞ്ചത്തെഴുത്തച്ഛൻ രചിച്ച ശ്രീമഹാഭാഗവതം കിളിപ്പാട്ടാണു് സമ്പൂർണ്ണഭാഗവതത്തിനു് മലയാളത്തിൽ ആദ്യമുണ്ടായ തർജ്ജമ. ഇങ്ങനെ പഴയ കാലത്തെ തർജ്ജമകൾ നാലെണ്ണം. അടുത്തകാലത്തു്, അമ്പതു കൊല്ലം മുമ്പു്, കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാനാണു് ആദ്യം ഭാഗവതത്തിനു് ശരിയായ ഒരു വിവർത്തനം നിർമ്മിച്ചതു്. അതു കൃഷ്ണഗാഥയുടെ വൃത്തത്തിലാണു്. പിന്നെ പെരുമനം കൃഷ്ണയ്യർ, ഭാഗവതമാഹാത്മ്യമടക്കം ഭാഗവതത്തിനു് ഒരു വൃത്താനുവൃത്തവിവർത്തനംതന്നെ നിർമ്മിച്ചു. പതിനഞ്ചു കൊല്ലം മുമ്പു് മുഴങ്ങോട്ടുവിള കൃഷ്ണപിള്ള കിളിപ്പാട്ടായിട്ടും ഒരു സമ്പൂർണ്ണതർജ്ജമ നിർമ്മിച്ചു പ്രസിദ്ധപ്പെടുത്തി. ഏററവും ഒടുവിലുണ്ടായ തർജ്ജമ ഭക്തകവിതിലകം താഴത്താട്ടു സുബ്രഹ്മണ്യൻ തിരുമുമ്പിന്റേതാണു്. അതും വൃത്താനുവൃത്തമാകുന്നു. കഴിഞ്ഞ രണ്ടു കൊല്ലമേ ആയുള്ളു അതു പ്രസിദ്ധപ്പെടുത്തിയിട്ടു്. ഭാഗവതം മൂലത്തെ അവലംബിച്ചു നിർമ്മിച്ചവയാണു് മേൽക്കാണിച്ച എട്ടു തർജ്ജമകളും. ഓരോന്നിനും അതതിന്റേതായ പ്രത്യേകതകൾ

ഉണ്ടു്. ഓരോന്നിൻെറയും സ്വഭാവവും ചുരുക്കത്തിൽ വിവരിക്കാം. പ്രാചീനമായ കണ്ണശ്ശഭാഗവതംമുതൽ തുടങ്ങാം.

പ്രാചീനങ്ങളായ നാലു വിവർത്തനങ്ങൾക്കും ആധുനികങ്ങളായ നാലെണ്ണത്തിനും തമ്മിൽത്തമ്മിൽ വിവർത്തനാദർശത്തിൽത്തന്നെ വളരെ വ്യത്യാസമുണ്ടു്. പഴയവയെല്ലാം ഒരു തരം സ്വതന്ത്രവിവർത്തനങ്ങളാണു്. ചുരുക്കാനും പെരുക്കാനും ചേർക്കാനും ചോർക്കാനും പണ്ടുള്ളവർ സ്വാതന്ത്ര്യമെടുത്തിരുന്നു. അതിനാൽ അവയിൽ നേർക്കുനേരായ വിവർത്തനങ്ങളും ഏതാണ്ടത്രതന്നെ സ്വതന്ത്രഭാഗങ്ങളും കാണും. തന്മൂലം സ്വതന്ത്രതർജ്ജമകൾ എന്ന നിലയിൽ മാത്രമേ അവയെ സമീപിച്ചുകൂടൂ. മൂലഗ്രന്ഥത്തോടു വിവർത്തകൻ എത്രമാത്രം കൂറു പുലർത്തിയിട്ടുണ്ടു് എന്നാണു് അവയെക്കുറിച്ചു നോക്കാനുള്ളതു്. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻെറ കാലംമുതല്ക്കാണു് മൂലഗ്രന്ഥത്തോടു് തികച്ചും കൂറു പുലർത്തിക്കൊണ്ടു വേണം വിവർത്തനം ചെയ്യാൻ എന്ന ആശയം നടപ്പിലായതു്. ശ്ലോകാനുശ്ലോകമായും വൃത്താനുവൃത്തമായും പദാനുപദമായും ഉള്ള തർജ്ജമ അക്കാലംമുതല്ക്കാണു് ഇവിടെ ഉണ്ടായിട്ടുള്ളതു്. ഭാഷാശുദ്ധി, രചനാസൗകുമാര്യം, പ്രസാദഗുണം മുതലായ കാര്യങ്ങളിൽ ഏതേതു് മികച്ചു നില്ക്കുന്നു എന്നു മാത്രമേ ആധുനികവിവർത്തനങ്ങളെക്കുറിച്ചു പരിശോധിക്കേണ്ടതുള്ളു.

ഇനി പ്രകൃതത്തിൽ പ്രവേശിക്കാം. ആദ്യം കണ്ണശ്ശഭാഗവതം: ദശമസ്കന്ധം മാത്രമേ രാമപ്പണിക്കർ തർജ്ജമ ചെയ്തിട്ടുള്ളുവെന്നു് ആദ്യമേ പറഞ്ഞുവല്ലൊ. അദ്ധ്യായം തിരിച്ചുതന്നെ തർജ്ജമ ചെയ്തിട്ടുണ്ടു്. തത്ത്വോപദേശപ്രധാനമായ ശ്രുതിഗീതാദ്ധ്യായം 87–ാം അദ്ധ്യായം മാത്രം വിട്ടുകളഞ്ഞിരിക്കുന്നു. ബാക്കി 89 അദ്ധ്യായവും വഴിക്കുവഴി തർജ്ജമ ചെയ്തിട്ടുണ്ടു്. ഏകാദശത്തിലെ സ്വർഗ്ഗാരോഹണകഥ മാത്രം സംക്ഷേപിച്ചു് രണ്ടദ്ധ്യായം ഒടുവിലും ചേർത്തിട്ടുണ്ടു്. അങ്ങനെ ആകെ അതിൽ 91 അദ്ധ്യായങ്ങൾ. എല്ലാം നന്നാലു പാദമുള്ള പാട്ടാണു്. നിരണവൃത്തം എന്നു പ്രസിദ്ധങ്ങളായ രണ്ടു വൃത്തങ്ങൾ ഉപയോഗിച്ചിട്ടുണ്ടു്. അവയുടെ സ്വഭാവം ഉദാഹരിക്കാം. ജരാസന്ധൻ മഥുരയിലേയ്ക്കു് യുദ്ധത്തിനു ചെല്ലുന്നതു വർണ്ണിക്കുന്ന ഭാഗം:

ആനകളോടു തേർകുതിരകൾ കാലാ–
　　ളായ മഹാസൈന്യത്തോടു മാഗധ-
നാനാമഹാനൃപവരനൊരു തേർമേ-
　　ലാദിത്യോദയമെന്നതുപോലെ
മാനിതനായ് മുടികടകാദികളോടു
　　വാരിധിയിളകുംപോലെതിരായ്ച്ചെ-
ന്നാനവിടേ മഥുരായാമന്നഗ-
　　രന്നു ചുഴന്നെങ്ങും പീഡിപ്പാൻ.

'യദുരാജധാനീം മഥുരാം, ന്യരുണത് സർവ്വതോദിശം.' എന്ന പകുതി ശ്ലോകത്തിൻെറ തർജ്ജമയാണു് ഈ ദീർഘമായ പദ്യം. തുള്ളൽവൃത്തത്തിൻെറ ഛായയുള്ള ഒരു തരം വൃത്തമാണിതു്. നിരണം കവികളെല്ലാം മുഖ്യമായി ഉപയോഗിച്ച വൃത്തമിതാണു്. ഇതിനാണു് നിരണവൃത്തം എന്നു് അധികം പ്രസിദ്ധി. ഇടയ്ക്കു വൈചിത്ര്യത്തിനുവേണ്ടി കുറച്ചുകൂടി വലിയ മറെറാരു വൃത്തവുംകൂടി കണ്ണശ്ശഭാഗവതത്തിലുണ്ടു്. അതിൻെറ സ്വഭാവവും കാണിക്കാം. മുചുകുന്ദൻ ശ്രീകൃഷ്ണനെ കണ്ടിട്ടു് ആരെന്നു് അന്വേഷിക്കുന്നു:

കിം സ്വിത് തേജസ്വിനാം തേജോ
　　ഭഗവാൻ വാ വിഭാവസുഃ
സൂര്യഃ സോമോ മഹേന്ദ്രോ വാ
　　ലോകപാലോ പരോപി വാ
മന്യേ ത്വാം ദേവദേവാനാം
　　ത്രയാണാം പുരുഷർഷഭം.

എന്ന ഒന്നര ശ്ലോകത്തിൻെറ തർജ്ജമ:

ആരമരേന്ദ്രനോ രവിയോ നിശാകരനോ ഭവാൻ മ–
റ്റതുമല്ല പാവകൻ പുനരല്ല മററിനി ലോകപാല-
ന്മാരിലൊരുത്തനോ വതുമല്ല മൂർത്തികൾ മൂന്നിലും മു-
ന്പായ നാരായണൻ പുനരെന്നറിഞ്ഞരുളിന്നു ചെമ്മേ.

ഒരു പദ്യത്തിൻെറ പകുതി മാത്രമാണിതു്. ഇത്തരം വലിയ പദ്യങ്ങൾ ഇടയ്ക്കു പ്രയോഗിക്കുന്നുണ്ടു്. ഈ രണ്ടു വൃത്തങ്ങളിലാണു് ദശമസ്കന്ധം രാമപ്പണിക്കർ തർജ്ജമ ചെയ്തിട്ടുള്ളതു്. ആദ്യക്ഷരപ്രാസം, ദ്വിതീയാക്ഷരപ്രാസം, അന്താദിപ്രാസം എന്നിങ്ങനെ മൂന്നു തരം പ്രാസം ആപാദചൂഡം പ്രയോഗിച്ചിരിക്കുന്നു. ചില ഭാഗം ചുരുക്കിയിട്ടുണ്ടു്; ചില ഭാഗം വികസിപ്പിച്ചിട്ടുണ്ടു്. കഥാരസത്തിനു ഭംഗം വരാത്തവിധം അങ്ങിങ്ങു് കുറച്ചൊക്കെ വിട്ടുകളഞ്ഞിട്ടുമുണ്ടാവും. ആശയപുഷ്ടിയുള്ള ഭാഗമൊന്നും വിട്ടിട്ടില്ല. വികസിപ്പിച്ചു മിഴിവു വരുത്തേണ്ട ദിക്കിൽ അതു വരുത്തുകയും ചെയ്യും. മൂലത്തിൽ തീരെ പരാമർശിക്കാത്തതൊന്നും കൂട്ടിച്ചേർത്തിട്ടില്ല. ആ നിലയ്ക്കു് ഒന്നാംതരമൊരു തർജ്ജമയാണു് കണ്ണശ്ശഭാഗവതമെന്നു പറയാം. മലയാളത്തിലെ ആദ്യത്തെ പദ്യവിവർത്തനം എന്ന നിലയ്ക്കു് കണ്ണശ്ശഭാഗവതത്തിൻെറ പ്രാധാന്യം പ്രത്യേകം പ്രസ്താവ്യമാണു്. മുപ്പതുകൊല്ലം മുമ്പു് തിരുവനന്തപുരത്തുനിന്നും ഇതു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. ഇപ്പോൾ പുസ്തകം കിട്ടാനുണ്ടോ എന്നു നിശ്ചയമില്ല.

ദശമത്തിനു രണ്ടാമതുണ്ടായ വിവർത്തനമായി കരുതേണ്ടതു ചെറുശ്ശേരിയുടെ കൃഷ്ണഗാഥയാകുന്നു. കണ്ണശ്ശഭാഗവതത്തിലെപോലെതന്നെ കൃഷ്ണാവതാരംമുതൽ സ്വർഗ്ഗാരോഹണംവരെയുള്ള കഥയാണു് ഇതിലും പ്രതിപാദ്യം. ഭാഗവതത്തിലെ ക്രമത്തിൽത്തന്നെ കൃഷ്ണകഥ മുഴുവനും ഉൾക്കൊള്ളിച്ചിട്ടുണ്ടു്. എന്നാൽ അദ്ധ്യായങ്ങൾക്കോ ശ്ലോകങ്ങൾക്കോ നേർക്കുനേരായ തർജ്ജമ കുറവാണു്. ഭാഗവതം പലവുരു വായിച്ചു് താദാത്മ്യം പ്രാപിച്ച കവി സ്വതന്ത്രമായി രചിച്ച ഭാഷാകാവ്യമാണു കൃഷ്ണഗാഥ എന്നു പറയുന്നതായിരിക്കും

കൂടുതൽ ശരി. കവിയുടെ കല്പനാവൈഭവത്തിൽ ഭാഗവതം തീരെ മുങ്ങിമറഞ്ഞുപോയിരിക്കുന്നു. അലങ്കാരപ്രയോഗങ്ങളിലും രസപോഷണത്തിലുമാണ് കവിയുടെ ശ്രദ്ധ. അതിശയോക്തിയും അത്യുക്തിയും ഉത്പ്രേക്ഷയും ഉപമയും രൂപകവും എങ്ങും കാണാം. രസപോഷണത്തിനുവേണ്ടി പുതിയ പുതിയ കഥാരംഗങ്ങൾ സൃഷ്ടിക്കുന്നതിനുപോലും കവിക്കു യാതൊരു മടിയുമില്ല. ഭാഷയും വൃത്തവും അതിലളിതം. നല്ല നാടൻ ഭാഷയിൽനിന്നു ലളിതമധുരങ്ങളായ പദങ്ങൾ എടുത്തു പ്രയോഗിക്കാൻ നമ്മുടെ സാഹിത്യത്തിൽ ആദ്യമായി തുടങ്ങിയതു ചെറുശ്ശേരിയായിരിക്കും. സംസ്കൃതം നന്നെ കുറവാണ്. കൃഷ്ണഗാഥയിലെ വൃത്തം വളരെ ചെറുതും രണ്ടു പാദം മാത്രമുള്ളതുമാണ്. ശബ്ദാലങ്കാരങ്ങളിൽ ദ്വിതീയാക്ഷരപ്രാസമാണു മുഖ്യം. പ്രഥമാക്ഷരപ്രാസവും അന്താദിപ്രാസവും ഉപേക്ഷിച്ചിരിക്കുന്നു. ചുരുക്കത്തിൽ, കൃഷ്ണഗാഥയിൽ കഥയൊഴികെ ബാക്കിയൊക്കെ കവിയുടെ സ്വന്തമാണ്. ചുരുക്കം ചില ദിക്കിൽ മൂലത്തിൻെറ നേർ തർജ്ജമയും കണ്ടേക്കാമെങ്കിലും കൃഷ്ണഗാഥ, ഭാഷയിലെ ഒരു സ്വതന്ത്രകാവ്യമാണ്. എങ്കിലും ഭാഗവതമാണ് കൃഷ്ണഗാഥയുടെ മൂലഗ്രന്ഥം എന്നതിൽ സംശയമില്ല. സന്ദർഭപൂർത്തിക്ക് ഒരു ഭാഗം ഉദ്ധരിക്കട്ടെ. കാളിയമർദ്ദനത്തിൻെറ ആരംഭഭാഗം:

കാലികൾ മേച്ചാനക്കാനനം പൂകിന
ബാലകന്മാരെല്ലാമന്നൊരുനാൾ
ആതപമേററുള്ള താപംകൊണ്ടേററവും
ദാഹിച്ചുചെന്നു നൽക്കാളിന്ദിയിൽ
കാളിയനായൊരു കാളഭുജംഗത്തിൻ—
ക്ഷ്വേളമിയന്നൊരു വെള്ളംതന്നെ
കോരിക്കുടിച്ചു തദ്ദാഹത്തെത്തീർത്തുടൻ
തീരത്തുചെന്നങ്ങു നിന്നനേരം
ക്ഷ്വേളത്തിൻ വേഗത്താൽ വീണു തുടങ്ങിനാർ
കാലികളും പിന്നെയവ്വണ്ണമേ.

ഇതിൻെറ മൂലശ്ലോകങ്ങളും ഉദ്ധരിക്കാം:

അഥ ഗാവശ്ച ഗോപാശ്ച നിദാഘാതപപീഡിതാഃ
ദുഷ്ടം ജലം പപുസ്തസ്യാസ്തൃഷാർത്താ വിഷദൂഷിതം.
വിഷാംഭസ്തദുപസ്പൃശ്യ ദൈവോപഹതചേതസഃ
നിപേതുർവ്യസവഃ സർവ്വേ സലിലാന്തേ കുരൂദ്വഹ.

ഇവിടെ മൂലത്തിൽനിന്നു വലിയ മാററമൊന്നും വരുത്തിയിട്ടില്ല. ഇത്തരം ഭാഗങ്ങൾ ഗാഥയിൽ തുലോം കുറവാണ്. ലോകോത്തരവർണ്ണനാനിപുണമായ കവിത്വമാണ് ചെറുശ്ശേരിയിൽ മുന്തിനില്ക്കുന്നത്. അതിനാൽ കൃഷ്ണഗാഥ ഭാഗവതം ദശമത്തിൻെറ ഒരു സ്വതന്ത്രമായ വിവർത്തനം എന്നുപോലും പറയാൻ പ്രയാസമുണ്ട്.

ഭാഗവതം പന്ത്രണ്ടു സ്കന്ധവും ആദ്യം തർജ്ജമ ചെയ്തതു് എഴുത്തച്ഛനാണ്. ശ്രുതിഗീതയടക്കം ഭാഗവതം മുഴുവനും കിളിപ്പാട്ടിൽ ഉണ്ടെന്നു പറയാം. എന്നാൽ കൂട്ടലും കുറയ്ക്കലും വിട്ടുകളയലും ധാരാളം ചെയ്തിട്ടുമുണ്ട്. കഥ മുഴുവനും തർജ്ജമയിൽ വരുത്തിയിട്ടുണ്ട്; സ്തുതികളുമുണ്ട്. സ്തുതിക്കു പകരം ഒരു സ്തുതി കാണാമെന്നല്ലാതെ മൂലസ്തുതിയുടെ അർത്ഥം കിളിപ്പാട്ടിൽ ഉണ്ടെന്നോ ഉണ്ടാക്കാൻ എഴുത്തച്ഛൻ ശ്രമിച്ചിട്ടുണ്ടെന്നോ പറയാൻ വയ്യ. 'ധൂർജ്ജടിം ലോകൈകനാഥം നരസിംഹം' എന്നു തുടങ്ങുന്ന പ്രസിദ്ധമായ പ്രഹ്ളാദസ്തുതിയും ശ്രുതിഗീതയെന്നറിയപ്പെടുന്ന വേദസ്തുതിയും മാത്രം നോക്കിയാൽ അക്കാര്യം വ്യക്തമാകും. പ്രളയാവസാനത്തിൽ ശ്രുതികൾ ഭഗവാനെ സ്തുതിച്ചുണർത്തിയതിനെയാണ് ശ്രുതിഗീതയിൽ വർണ്ണിച്ചിട്ടുള്ളതെന്നുപോലും വിവർത്തകനു മനസ്സിലായിട്ടില്ല എന്നു തോന്നും ആ ഭാഗം വായിച്ചു നോക്കിയാൽ. ശ്രുതിഗീത മൂലം 28 ശ്ലോകമാണ്. അതിനെ നൂറിലേറെ ഈരടികളിലാണ് വിവർത്തനം ചെയ്തിട്ടുള്ളതു്. ഒന്നാം പദത്തിൻെറ വിവർത്തനമൊന്നു നോക്കാം:

'ജയ ജയ ജഹ്യജാമജിത ദോഷഗൃഭീതഗുണാം.'

ജയ ജയ, ഹേ അജിത, ദോഷഗൃഭീതഗുണാം അജാം ജഹി — 'നിന്തിരുവടി സർവ്വോത്കർഷേണ വർത്തിച്ചാലും. നിന്തിരുവടിയെ ആർക്കും ഒരിക്കലും തോല്പിക്കാൻ കഴിഞ്ഞിട്ടില്ല. അങ്ങനെയുള്ള നിന്തിരുവടി, ഗുണങ്ങളെയെല്ലാം ദോഷങ്ങളെക്കൊണ്ടു മറച്ചു നില കൊള്ളുന്ന ജനനരഹിതയായ മായയെ ഒഴിവാക്കേണമേ.' എന്നാണല്ലൊ ഈ പാദത്തിൻെറ അന്വയവും അർത്ഥവും. ഇനി വിവർത്തനം നോക്കാം:

യോഗികൾക്കും ജയിച്ചീടാത ദോഷത്തെ
നാശം വരുത്തുവാനായ് സൽഗുണമായി

(വേറല്ലതും നിന്തിരുവടി താൻതന്നെ.)

മൂലത്തിലെ 'അജാം ജഹി'–'മായയെ അകററേണമേ.' എന്ന പ്രധാന പ്രാർത്ഥനപോലും തർജ്ജമയിൽ വന്നിട്ടില്ല. 'ജയ ജയ ജഹ്യജാം.' എന്ന ഭാഗം മുഴുവൻ വിട്ടു. 'അജിതദോഷഗൃഭീതഗുണാം.' എന്നതു് ഒററപ്പദമായി എടുത്തു. അതിൻെറ അർത്ഥമാണ് മേൽ കൊടുത്തതിൽ ആദ്യത്തെ രണ്ടു വരികൾ. 'അജിത ദോഷ ഗുണ' എന്നീ മൂന്നു വാക്കുകളുടെ അർത്ഥം ഒരു വിധത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ടെന്നു മാത്രം.

ശ്രുതിഗീതയുടെ അർത്ഥം മിക്കവാറും ഈ വിധത്തിലാണ്. മൂലത്തിലെ ചില പദങ്ങളെടുത്തു് തനിക്കു തോന്നിയ ചിലതൊക്കെയങ്ങു പറഞ്ഞു എന്നു മാത്രം. പദച്ഛേദംപോലും ശരിക്കു ധരിച്ചല്ല വിവർത്തനം നിർവ്വഹിച്ചിട്ടുള്ളതു്. അതിശക്തിയായ വാസനയും അതുപോലെതന്നെ നിർവ്യാജമായ ഭക്തിയും ഈശ്വരതത്ത്വങ്ങളെക്കുറിച്ചു കുറെയൊക്കെ അറിവും സംസ്കൃതത്തിൽ സാമാന്യമായ വ്യുത്പത്തിയും ഉള്ള എഴുത്തച്ഛൻ ചെറുപ്പകാലത്തു വിവർത്തനം ചെയ്ത പുരാണമാണ് ശ്രീ മഹാഭാഗവതം. ദശമസ്കന്ധമാണ് ആദ്യം തർജ്ജമ ചെയ്തതു്. ഉപക്രമത്തിൽ ചെയ്യാറുള്ള ഗണേശാദിവന്ദനങ്ങളും വിനയപ്രകടനവുമെല്ലാം ദശമസ്കന്ധാരംഭത്തിലാണ് എഴുത്തച്ഛൻ ചെയ്തിട്ടുള്ളതു്. മാത്രമല്ല,

ശേഷമെല്ലാരും ജാതിനിന്ദ്യനാം മൂഢൻ തന്റെ
ഭോഷലക്ഷണത്തിനായ്ക്കൊണ്ടനുഗ്രഹിക്കണം.

എന്നും,

ബാലനീവണ്ണം ചൊൽവാനായ്ക്കൊണ്ടു തുനി—(ഞ്ഞതും
ചേതസി വിചാരമില്ലായ്കയെന്നറിഞ്ഞതി—
പ്രീതരായനുഗ്രഹിച്ചീടുവിനെല്ലാവരും.

എന്നും പറഞ്ഞ് താൻ ജാതിനിന്ദ്യനാണെന്നും മൂഢനാണെന്നും ബാലനാണെന്നും വ്യക്തമാക്കിയിട്ടുമുണ്ട്. അതുകൊണ്ടുതന്നെയാണ് ദശമത്തിൽ അപശബ്ദപ്രയോഗങ്ങളും മററും അധികം കാണുന്നതും.

ഇതിൽ അധ്യായവിഭാഗമില്ല. മൂലത്തേക്കാൾ വിസ്തരിക്കുകയാണ് ദശമത്തിൽ എഴുത്തച്ഛൻ ചെയ്തിട്ടുള്ളതു്. പിന്നെ, ഏകാദശവും ദ്വാദശവും ഒട്ടും ചുരുക്കാതെതന്നെ തർജ്ജമ ചെയ്തിട്ടുണ്ട്. അതു രണ്ടും ആദ്യമൊന്നു ചുരുക്കിയും പിന്നെ വിസ്തരിച്ചും പറയുന്നു; അതു മൂലത്തിലില്ല. ഭാഷയ്ക്കും കവിതാരീതിക്കും ശുദ്ധിയും ഭംഗിയും കൂടിക്കൂടിവരുന്നുമുണ്ട്. ഇതെല്ലാം കഴിഞ്ഞതിനുശേഷമാവണം പ്രഥമസ്കന്ധംമുതൽ വിവർത്തനം ചെയ്യാൻ ആരംഭിച്ചതു്. ദശമത്തിലെപ്പോലെ വിസ്തരിച്ച വന്ദനങ്ങളൊന്നും പ്രഥമസ്കന്ധാരംഭത്തിലില്ല. ഗണപതി, സരസ്വതി, വിഷ്ണു, വ്യാസൻ, ഇന്ദ്രൻ, സുരന്മാർ, ഭൂസുരന്മാർ, ദേവതകൾ, നാരദൻ എല്ലാവരെയും സ്മരിച്ച് അനുഗ്രഹത്തിനായി അഭ്യർത്ഥിക്കുന്നതേയുള്ളു. ഗുരുവന്ദനം മാത്രം അല്പം വിസ്തരിച്ചിട്ടുണ്ട്. ദശമത്തിൽ എല്ലാം വിസ്തരിച്ചിട്ടുമുണ്ട്.

ആദ്യത്തെ ഒമ്പതു സ്കന്ധവും സംക്ഷേപമായിട്ടാണു തർജ്ജമ; ദശമാദിപോലെ വിസ്തരിച്ചല്ല. മൂലത്തിൽ ഒടുവിലുള്ള മൂന്നു സ്കന്ധത്തിന്റെ ഒന്നേകാൽ ഭാഗമുണ്ട് ആദ്യത്തെ ഒമ്പതു സ്കന്ധം. തർജ്ജമയിലാകട്ടെ ആ സ്കന്ധത്രയത്തിന്റെ പകുതിയേ ഉള്ളൂ ആദ്യത്തെ സ്കന്ധനവകം.

കഥാഗതിയിലും ചില്ലറ മാററങ്ങൾ കാണുന്നുണ്ട്. ഒന്നുരണ്ട് ഉദാഹരണം: മഹാവിഷ്ണു മോഹിനീരൂപത്തിൽ അസുരന്മാരെ മോഹിപ്പിച്ച്, അവർ അപഹരിച്ചുകൊണ്ടുപോയ അമൃതകലശം കൈയ്വശമാക്കുകയാണല്ലൊ ചെയ്തതു്. ദേവാസുരന്മാരെ പന്തി തിരിച്ചിരുത്തി, ദേവന്മാർക്ക് ആദ്യം വിളമ്പി, അസുരസമീപമെത്തിയപ്പോൾ അമൃതു തീർന്നു; ഇങ്ങനെയാണ് മൂലകഥ. തർജ്ജമയിലാകട്ടെ, അസുരന്മാരോടു കണ്ണടച്ചിരിക്കാൻ പറഞ്ഞുവെന്നും ഒടുവിൽ കണ്ണുമിഴിക്കുന്നവൻ തന്റെ ഭർത്താവെന്നും മോഹിനി അവരോടു പറഞ്ഞുവെന്നും അവരേവരും കണ്ണടച്ചിരുന്നപ്പോൾ മോഹിനി അമൃതു കൊണ്ടുപോയി ദേവന്മാർക്കു കൊടുത്തു എന്നുമാണ് വിവരിച്ചിട്ടുള്ളതു്. അതുപോലെ, വാമനൻ മഹാബലിയോട് മൂന്നടി ഭൂമി ചോദിച്ചപ്പോൾ ശുക്രാചാര്യൻ കൊടുക്കരുതെന്നു വിലക്കിയെന്നും ബലി കൂട്ടാക്കാതെ ജലദാനം ചെയ്യാൻ തുടങ്ങിയപ്പോൾ ശുക്രൻ ഒരു കരടായി കിണ്ടിയുടെ മുരലിൽ വെള്ളംവരാതെ അടച്ചു കിടന്നു എന്നും അപ്പോൾ മായാമാണവകൻ ദർഭകൊണ്ട് കിണ്ടിയുടെ മുരലിൽ കുത്തിയെന്നും ശുക്രന്റെ ഒരു കണ്ണു പൊട്ടിയെന്നും കിളിപ്പാട്ടിലുണ്ട്. മൂലത്തിൽ അതില്ല. ഇതൊക്കെ ഫലിതപ്രിയരായ ചാക്യാന്മാരിൽനിന്നോ പാഠകക്കാരിൽനിന്നോ എഴുത്തച്ഛനു കിട്ടിയതായിരിക്കാം. ഏതായാലും എഴുത്തച്ഛന്റെ കിളിപ്പാട്ട് സർവ്വഥാ മൂലാനുസാരിയായ തർജ്ജമയല്ലെന്ന് തീർച്ച. ഭാഗവതം മുഴുവൻ ഇദംപ്രഥമമായി ഭാഷയിൽ പദ്യത്തിൽ ആക്കിയതു് തുഞ്ചത്തെഴുത്തച്ഛനാണെന്ന കാര്യം നിർവ്വിവാദമാണ്.

അടുത്തതായി പുറയന്നൂർ നമ്പൂതിരിപ്പാട്ടിലെ ദശമം കിളിപ്പാട്ട്: വളരെ നല്ല തർജ്ജമ. ദശമം മാത്രമേ തർജ്ജമ ചെയ്തിട്ടുള്ളു. അതിലും, ശ്രുതിഗീത വിട്ടിരിക്കുന്നു. അദ്ധ്യായം തിരിച്ചു തർജ്ജമചെയ്തിട്ടുണ്ട്. മൂലത്തിൽനിന്ന് വലിയ മാററമൊന്നുമില്ല; ആശയങ്ങളൊന്നും വിട്ടുകളഞ്ഞിട്ടില്ല. അങ്ങിങ്ങ് ചില മനോധർമ്മങ്ങൾ കാണിക്കാതെയിരുന്നിട്ടുമില്ല. എഴുത്തച്ഛനെപ്പോലെ ഭക്തിസംവദ്ധകമായ രീതിയിൽത്തന്നെയാണ് തർജ്ജമ. എന്നാൽ വൃഥാവിസ്താരം തീരെയില്ല. ഭാഷ ലളിതസുകുമാരമാണ്.

സരസിജനയനന്റെ നല്ല ലീലാവിലാസം
സരസിജമുഖിമാർക്കും ബാലകർക്കും ഗ്രഹിപ്പാൻ
സരസമധുരഭാഷാഗാനമായിട്ടിവണ്ണം
പരിചൊടു പുറയന്നൂരന്തണേന്ദ്രൻ ചമച്ചാൻ.

എന്ന് ഒടുവിൽ പറഞ്ഞിട്ടുള്ളതു് തികച്ചും പരമാർത്ഥമാണ്. സംസ്കൃതം പഠിക്കാത്തവർക്കും മനസ്സിലാവുന്ന ലളിതഭാഷയിലാണ് രചന. ദശമത്തിൽ മൂലം 90 അദ്ധ്യായമാണുള്ളതെങ്കിലും കിളിപ്പാട്ടിൽ 91 അദ്ധ്യായമുണ്ട്. 47—ാം അദ്ധ്യായം രണ്ടാക്കിത്തിരിച്ചതുകൊണ്ടു സംഭവിച്ചതാണതു്. 38—ാം ശ്ലോകം മുതൽ 48—ാം അദ്ധ്യായമാക്കിത്തിരിച്ചിരിക്കുന്നു. അദ്ധ്യായവിഭാഗത്തിൽ അങ്ങനെ ഒരു പക്ഷം പണ്ടെങ്ങാനും ഉണ്ടായിരുന്നിരിക്കാം. ഇരുനൂറോളം കൊല്ലം മുമ്പുണ്ടാക്കിയ ഈ ദശമംകിളിപ്പാട്ട് ആ സ്കന്ധത്തിന്റെ ഒരു നല്ല തർജ്ജമയെന്നു തീർച്ചയായും പറയാം. ധാരാളം പ്രചാരമുള്ള ഒരു കൃതിയാണിതു്.

അടുത്ത കാലത്തെ തർജ്ജമകളെ കുറിച്ചാണ് ഇനി പറയാനുള്ളതു്. തികച്ചും മൂലത്തെ അനുസരിച്ചുള്ള തർജ്ജമ കൊടുങ്ങല്ലൂർ തമ്പുരാക്കന്മാരുടെ കാലത്താണ് തുടങ്ങിയതു് എന്നു മുമ്പേ പറഞ്ഞുവല്ലൊ. കുഞ്ഞിക്കുട്ടൻതമ്പുരാൻ മഹാഭാരതം തർജ്ജമചെയ്തപ്പോൾ അതുപോലെ വൃത്താനുവൃത്തമായി ഭാഗവതവും വിവർത്തനം ചെയ്യണമെന്ന് കരുതി കൊച്ചുണ്ണിത്തമ്പുരാൻ അതിനാരംഭിച്ചു. ഒരദ്ധ്യായവും രണ്ടാമദ്ധ്യായത്തിൽ അഞ്ചു ശ്ലോകവും വൃത്താനുവൃത്തം തർജ്ജമചെയ്തു. അന്നു രാത്രി കൊടുങ്ങല്ലൂർ ഭഗവതി ദർശനം നല്കി ഉപദേശിച്ചു, വൃത്താനുവൃത്തം തർജ്ജമചെയ്യാൻ നോക്കേണ്ട, എന്ന്. ഒരു കർക്കടമാസം ഏഴാം തീയതി രാത്രിയിലാണ് അങ്ങനെ ദർശനമുണ്ടായതു്. അതിന്റെ ഫലമായി രണ്ടാമദ്ധ്യായ

ത്തിലെ ആറാം ശ്ലോകംമുതൽ കൃഷ്ണഗാഥയിൽ പ്രസിദ്ധമായ മഞ്ജരീവൃത്തത്തിലാണ് തജ്ജമചെയ്യതു്. തനിക്കങ്ങനെ ദേവിയുടെ ആജ്ഞ ലഭിച്ചവിവരം പ്രസ്താവിച്ചുകൊണ്ടാണ് ആ ഭാഗത്തിൻെറ തുടക്കം.

നന്നായ്മുനികളേ, യുഷ്മത്പ്രശ്നം ഭുവനമംഗളം
ഇച്ചെയ്ത കൃഷ്ണസംപ്രശ്നം മെച്ചമുഠംത്തെളിവേകിടും.

എന്നതു് രണ്ടാമദ്ധ്യായത്തിലെ അഞ്ചാം ശ്ലോകം. തുടന്നു് ഇങ്ങനെ ആരംഭിക്കുന്നു:

ശങ്കരൻ തന്നുടെ വാമഭാഗത്തിങ്കൽ
ശങ്കകൂടാതെ വിളങ്ങുമമ്മേ,
നിൻകഴൽ നിത്യവും കൂപ്പിനിന്നീടുന്നേൻ
എങ്കലുണ്ടാകേണം നിൻപ്രസാദം.
ഏഴമേഴം ലോകമാകവേ പാലിച്ചു
വാഴും നിൻ വൈഭവം മോദസിന്ധൗ
താഴമാറത്ഭുതം കക്കടമാസത്തി-
ലേഴകഴിയും നാഠം കണ്ടേനല്ലൊ.
അദ്യ നിൻ സോദരനാകിയ കൃഷ്ണൻെറ
സദ്യശോരൂപമാം ഭാഗവതം
പദ്യമായ് ഭാഷയിൽ ചൊല്ലേണ്ടെന്നോകിലോ
ഹൃദ്യമാം ഗാനമായ് ചൊല്ലീടുന്നേൻ.
ക്ഷീണിച്ചിടാതുള്ള കാരുണ്യാലീവഴി
കാണിച്ചപോലെ താൻ സന്മാഗ്ഗത്തെ
കാണിച്ചിടേണമേ മേലിലിങ്ങൊക്കെയും
പാണിദ്വയം കൂപ്പി വന്ദിക്കുന്നേൻ.

ഇത്രയും ഉപക്രമമായി പറഞ്ഞിട്ടാണ്, 'സ വൈ പുംസാം പരോ ധമ്മോ യതോ ഭക്തിരധോക്ഷജേ.' എന്ന ആറാം ശ്ലോകത്തിൻെറ തജ്ജമയായ,

കള്ളം കലരാതെ കാമങ്ങഠം ചേന്നിടാ-
തുള്ളം തെളിയിക്കും കൃഷ്ണഭക്തി.

എന്ന ഭാഗം തുടങ്ങുന്നതു്. പിന്നെ ഭാഗവതം മുഴവനും ആ ഗാഥാവൃത്തത്തിൽ തന്നെയാണ് തജ്ജമചെയ്തിട്ടുള്ളതു്. അദ്ധ്യായങ്ങഠം തിരിച്ചു് എല്ലാ ശ്ലോകങ്ങഠംക്കും സമഗ്രമായ തജ്ജമ നിർവ്വഹിച്ചിട്ടുണ്ടു്. വൃത്തമൊഴിച്ചു മററെല്ലാംകൊണ്ടും മൂലത്തെ തികച്ചും അനുസരിച്ചുള്ള ആദ്യത്തെ തജ്ജമ ഇതാണ്. സാമാന്യം നല്ല തജ്ജമയാണിതു്. ഒടുവിൽ ഭാഗവതമാഹാത്മ്യവും തജ്ജമചെയ്തിട്ടുണ്ടു്. അതു ഗാഥയിലുമല്ല, വൃത്താനുവൃത്തവുമല്ല. കാര്യമൊന്നും വിടാതെ പലേ സംസ്കൃതവൃത്തങ്ങളിൽ ആറദ്ധ്യായത്തിലെ വിഷയങ്ങഠം 238 ശ്ലോകങ്ങളിൽ സംഗ്രഹിച്ചിരിക്കുന്നു. ഒരു സ്വതന്ത്രകൃതിയുടെ മാധുര്യവും പ്രസാദവും ഇതിനുണ്ടു്.

ശ്രീമദ്ഭാഗവതം പുരാണമതുലം
ശ്രീകൃഷ്ണലീലോജ്ജ്വലം
ക്ഷേമത്തിന്നു ശുകഷിയാൽ നിഗദിതം
കേഠംക്കുന്നവക്കൊക്കെയും
ക്ഷാമം വിട്ടു വിരക്തി ഭക്തി വിമല-
ജ്ഞാനങ്ങളുണ്ടായ്‌വരും
ഭീമം കല്മഷസഞ്ചയം കലികൃതം
പാററില്ല ചെററെങ്കിലും.

എന്ന ശ്ലോകംകൊണ്ടു് ആ മാഹാത്മ്യം അവസാനിപ്പിക്കുന്നു.

ഭാഗവതത്തിനു് ഒരു വൃത്താനുവൃത്തം തജ്ജമ ആദ്യമായുണ്ടായതു് പെരുമനം കൃഷ്ണയ്യരുടേതാണ്. പത്തുമുപ്പതുകൊല്ലം മുമ്പാണ് അതുണ്ടായതു്. അദ്ദേഹത്തിൻെറ ഭക്തിക്കും ശ്രദ്ധയ്ക്കും നമോവാകമപ്പിക്കാം. ഭാഗവതമാഹാത്മ്യത്തിനും തുടന്നു ഭാഗവതത്തിനും വിവത്തനം നിവ്വഹിക്കുന്നു. ഭാഷാശൈലി തികച്ചും സ്വാധീനമല്ലാത്തതുകൊണ്ടും ശ്ലോകരചനയിൽ അംഗീകരിക്കേണ്ട നിയമങ്ങളിൽ വേണ്ടത്ര പിടിയില്ലാത്തതുകൊണ്ടും മൂലത്തിൻെറ അത്ഥം സൂക്ഷ്മമായി ഗ്രഹിക്കുന്നതിൽ തികച്ചും ശ്രദ്ധിക്കാത്തതുകൊണ്ടും ആ വിവത്തനത്തിനു പലേ പോരായ്മകളും കാണുന്നുണ്ടു്. സന്ധി ചെയ്യാതിരിക്കുക, കുസന്ധി ചെയ്യുക മുതലായ രചനാവൈകല്യങ്ങഠം ധാരാളം കാണാം. ജരാസന്ധൻ ബന്ധനത്തിലിട്ടിരുന്ന രാജാക്കന്മാർ 20,800 എന്നാണ് എല്ലാരും പറഞ്ഞിട്ടുള്ളതു്. 'അയുതേ ദ്വേ ശതാന്യഷ്ടൗ.' എന്നാണു മൂലം. രണ്ടായിരത്തി നൂററെട്ടു് എന്നാണു കൃഷ്ണയ്യരുടെ തജ്ജമ. 'അയുത'ത്തിനു് ആയിരം എന്നത്ഥം എവിടെനിന്നു കിട്ടിയോ! 'ശതാനി' എന്നതിനു് ഒരു നൂറു് എന്നേ അദ്ദേഹം അത്ഥം കണ്ടുള്ളു; ബഹുവചനം കണ്ടില്ല. 'അഷ്ടൗ' എട്ടാണല്ലൊ. ഏതായാലും ആ തജ്ജമ കൊണ്ടു് അദ്ദേഹം ഭഗവത്പ്രസാദം നേടി എന്നു തീച്ചയാണ്. കുറെക്കാലം ഭാഗവതോന്മുഖമായി ജീവിക്കാനുള്ള ഭാഗ്യമുണ്ടായല്ലൊ. ഇദംപ്രഥമമായി ഒരു വൃത്താനുവൃത്തഭാഗവതതജ്ജമ ഭാഷാസാഹിത്യത്തിനു സമപ്പിച്ചു എന്ന കൃതാത്ഥതയ്ക്കും പെരുമനം കൃഷ്ണയ്യക്കു് അവകാശമുണ്ടു്.

പതിനഞ്ചുകൊല്ലം മുമ്പു് മുഴങ്ങോട്ടുവിള കൃഷ്ണപിള്ള എന്നൊരു പണ്ഡിതകവി കിളിപ്പാട്ടായിട്ടു് ഭാഗവതത്തിനു് ഒരു തജ്ജമ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. എഴുത്തച്ഛനുശേഷം കിളിപ്പാട്ടിലുള്ള സമ്പൂണ്ണഭാഗവതതജ്ജമ ഇതാണ്. തുഞ്ചൻെറ ഭാഗവതത്തെ അപേക്ഷിച്ചു് വളരെ മാററമുണ്ടിതിനു്. വൃത്തം മാറി എന്നതൊഴിച്ചാൽ മൂലത്തിൽനിന്നു് ഇതിനുള്ള ഭേദം ഭാഷ മാറി എന്നുള്ളതു മാത്രമാണ്. അധ്യായം മാത്രമല്ല ശ്ലോകങ്ങളും അക്കമിട്ടു തിരിച്ചിട്ടുണ്ടു്. നല്ല ഭാഷ; ഗദ്യംപോലെ സുഗ്രഹമായ വാക്യരചന: മൂലത്തിലെ അത്ഥം മുഴവൻ ഉഠംക്കൊള്ളിച്ചുകൊണ്ടുള്ള വിവത്തനം. വൃത്തം മാററിയതുതന്നെ അത്ഥപ്രകാശനത്തിനു് വേണ്ടിവന്നാൽ ഒന്നോ രണ്ടോ ഈരടികൂടി ചേക്കാമല്ലൊ എന്നു കരുതിയാവണം; സംസ്കൃതവൃത്തംപോലെ പിരിമുറുക്കമുള്ളതല്ലല്ലൊ കിളിപ്പാട്ടുവൃത്തം എന്ന വിചാരവും ഉണ്ടായിരിക്കാം. അത്യന്തം ശ്ലാഘനീയമായ ഒരു പുണ്യകമ്മമാണ് ശ്രീ കൃഷ്ണപിള്ള ചെയ്യതു്. ചിലയിടങ്ങളിൽ കുറച്ചുകൂടി നന്നാകാമായി

രുന്നു എന്നു തോന്നിപ്പോകും. അങ്ങിങ്ങ് യതിഭംഗം കാണുന്നുണ്ട്. എല്ലാം തികഞ്ഞിട്ടൊന്നുമില്ലല്ലൊ. മാഹാത്മ്യവും വിവർത്തനം ചെയ്തിട്ടുണ്ട്. കേരളസാഹിത്യഅക്കാദമിയുടെ പാരിതോഷികം ലഭിച്ച ഒരു കൃതിയാണിതു് എന്നുംകൂടി പ്രസ്താവിച്ചുകൊള്ളട്ടെ.

ഭക്തകവിതിലകം താഴക്കാട്ടു സുബ്രഹ്മണ്യൻ തിരുമുമ്പിന്റെ തർജ്ജമയെക്കുറിച്ചാണു് ഇനി പറയാനുള്ളതു്. ഒന്നരക്കൊല്ലം മുമ്പു് പ്രസിദ്ധപ്പെടുത്തിയ ആ തർജ്ജമ മുൻഗാമികളെയെല്ലാം അതിശയിക്കുന്നു. വൃത്താനുവൃത്തമാണു തർജ്ജമ. മൂലാർത്ഥം വിടാതെയും പിഴയ്ക്കാതെയും ശ്രദ്ധിച്ചിട്ടുണ്ടു്. തദേകതാനഹൃദയനായി ഉറച്ചിരുന്നു് നിർവ്വഹിച്ചതായതുകൊണ്ടു് ഭക്തിയോ ശ്രദ്ധയോ പോരാഞ്ഞിട്ടുള്ള കുറവും വരാൻ വഴിയില്ല. വ്യാഖ്യാനവുംകൂടി നോക്കി ചെയ്തതുകൊണ്ടു് അർത്ഥപൂർത്തിക്കും കുറവില്ല. ദേവീഭാഗവതം, ശ്രീശങ്കരദിഗ്വിജയം മുതലായ മഹോത്തമഗ്രന്ഥങ്ങൾ തർജ്ജമ ചെയ്തു് കവിത്വസിദ്ധി കൈയ്‌വന്ന ശേഷം ചെയ്തതാകയാൽ കവിതാഭംഗിക്കും തികവു വന്നിട്ടുണ്ടു്. മൂലപദങ്ങൾ ആവുന്നത്ര സ്വീകരിച്ചിട്ടുണ്ടു്. കഴിയുന്നതും അതതിടത്തുതന്നെ വിന്യസിച്ചിട്ടുമുണ്ടു്. തന്മൂലം മൂലം വായിക്കുന്ന രസത്തോടെ വായിക്കാം. ഗുരുവായൂരപ്പന്റെ പ്രേരണയാണു് വിവർത്തനത്തിനു് പ്രേരകമെന്നതു് സർവ്വോപരി അനുഗ്രഹമായും തീർന്നു.

വ്യാഖ്യാനം കൂടാതെ മനസ്സിലാക്കാൻ പ്രയാസമാണു് മൂലംതന്നെ; എന്നിരിക്കെ വിവർത്തനത്തിലും ആ സ്ഥിതി ഉണ്ടാവാതെ വയ്യ. അങ്ങനെയുള്ള ഇടങ്ങളിൽ വേണ്ടുവോളം വിശദീകരണം കുറിപ്പായി കൊടുത്തിട്ടുണ്ടു്. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ മഹാഭാരതതർജ്ജമയ്ക്കും, വള്ളത്തോളിന്റെ വാല്മീകിരാമായണതർജ്ജമയ്ക്കും തുല്യമായി, ശ്രീ മഹാഭാഗവതത്തിനും ഒരു വൃത്താനുവൃത്ത തർജ്ജമ ഉണ്ടായെന്നു് അഭിമാനിക്കാറായതു് തിരുമുമ്പിന്റെ തർജ്ജമ വന്നപ്പോഴാണു്. ഒന്നുമാത്രം: അച്ചടിയും കടലാസ്സും കുറേക്കൂടി നന്നാകാമായിരുന്നു; അച്ചടിത്തെറ്റു് ഇത്രയും ഇല്ലായിരുന്നെങ്കിൽ നന്നായിരുന്നു.

നിരണത്തു രാമപ്പണിക്കർ, ചെറുശ്ശേരി, തുഞ്ചത്തെഴുത്തച്ഛൻ, പുറയന്നൂർ രാമൻനമ്പൂതിരിപ്പാട്ടു്, കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ, പെരുമനം കൃഷ്ണയ്യർ, മുഴങ്ങോട്ടുവിള കൃഷ്ണപിള്ള, സുബ്രഹ്മണ്യൻ തിരുമുമ്പു് ഇങ്ങനെ എട്ടാളുകളുടെ തർജ്ജമയെക്കുറിച്ചും നാം പ്രതിപാദിച്ചുതീർന്നു.

ഇനി വ്യാഖ്യാനങ്ങളെക്കുറിച്ചു രണ്ടു വാക്കുകൂടി: ശരിയായ വ്യാഖ്യാനമെന്നു പറയാൻ മലയാളത്തിൽ ഒന്നേ ഇന്നുള്ളു. ദിവംഗതനായ പണ്ഡിററ് പി. ഗോപാലൻനായരുടെ വ്യാഖ്യാനം. സംസ്കൃതവ്യാഖ്യാനങ്ങൾ നോക്കി അത്യാവശ്യം വേണ്ട കാര്യങ്ങൾ എടുത്തു ചേർത്തു് എഴുതിയ വ്യാഖ്യാനമാണതു്. ജിജ്ഞാസുക്കളായ എത്ര ഭക്തന്മാർക്കാണു് അതുകൊണ്ടു് അനുഗ്രഹമായിട്ടുള്ളതെന്നു് കണക്കില്ല. മഹത്തരമായ ഒരുപകാരമാണു് അദ്ദേഹം ഇതുകൊണ്ടു ചെയ്തിട്ടുള്ളതു്. നാല്പതോളം കൊല്ലംമുമ്പാണു് ഇതിന്റെ ഉത്പത്തി. ഓരോ ശ്ലോകത്തിനും അന്വയം, അതേ ക്രമത്തിൽ അർത്ഥം, ഭാവാർത്ഥവിവരണം, വ്യാഖ്യേയങ്ങളായ ഭാഗങ്ങൾക്കു വിശദീകരണം ഇതൊക്കെ അതിലുണ്ടു്. മലയാളസാഹിത്യത്തിലെ ഒരു നിധിയാണതു്. ആ പുണ്യാത്മാവിനു് നിത്യശാന്തി.

സരളവും സരസവുമായ ഒരു ഗദ്യവിവർത്തനംകൂടി ശ്രീമദ്ഭാഗവതത്തിനു് ഉണ്ടായിക്കാണാൻ ആഗ്രഹിച്ചുകൊണ്ടും അങ്ങനെ ശ്രീഭഗവാൻ നമ്മെ അനുഗ്രഹിക്കുമെന്നു് ആശിച്ചുകൊണ്ടും വിരമിക്കട്ടെ.

---

# കാളീസ്തവം

## മലയാലപ്പുഴ ഭാസ്കരസിങ്

അന്തകാന്തകസുതാം ഖലാന്തകാം
കുന്തളാളിവിജിതാദ്രസന്തതിം,
ദന്തകാന്തിജിതകുന്ദകുഡ്മളാം,
ദന്തിരാജഗമനാം ഭജാമഹേ.

ഗണ്ഡമണ്ഡിതസുവർണ്ണകുണ്ഡലാം,
ചണ്ഡികാം സകലലോകനായികാം,
ഖണ്ഡിതാരിപടലീം ഭജേ സദാ
ഖണ്ഡലാദിനതപാദപങ്കജാം.

വാഗതീതഗുണമേദുരാം, ജപാ —
രാഗസന്നിഭമനോഹരാധരാം
ആഗമാംബരതടില്ലതാം ഭജേ!
* നാഗനാഗനികുരുംബഭൂഷണാം.

† വാലികാമലകപോലസുന്ദരാം,
മാലികാവലയിതസ്തനാന്തരാം,
കാളികാം, മൃഗമദാളികാം ജപാ — §
കേളികാകലിതചൂളികാം ഭജേ!

വാരിധിപ്രഭകളേബരാം കൃപാ —
വാരിധിം 'മലയശൈലവാസിനീം,'
ദാരുകാസുരവിദാരികാം ഭജേ!
ദാരിതാഘനികരാം, ഗുണാകരാം.

---

* നാഗേന്ദ്രജാലം. † വാലികാ = കർണ്ണാഭരണം. § ചെമ്പരത്തിപ്പൂവും അശോകപ്പൂവും അണിഞ്ഞ തലമുടികാം.

# കഥയുള്ള കഥകൾ

എ. കരുണാകരമേനോൻ

**254 ജ്ഞാനിയുടെയും ഭക്തന്റെയും അഹന്ത**

ബ്രഹ്മജ്ഞാനം നേടിയശേഷവും സച്ചിദാനന്ദം ആസ്വദിക്കുന്നതിനായി ഒരു വിജ്ഞാനി ആത്മാഹന്ത വെച്ചുകൊണ്ടിരിക്കുന്നു, എന്നു പറയുകയായിരുന്നു ഭഗവാൻ. അദ്ദേഹം തുടർന്നു: ''ബ്രഹ്മജ്ഞാനം നേടിയശേഷവും പലരിലും ഈശ്വരൻ 'ജ്ഞാനിയുടെ അഹന്ത' അല്ലെങ്കിൽ 'ഭക്തന്റെ അഹന്ത' വെച്ചുകൊണ്ടിരിക്കുന്നു. സഗുണഭാവത്തിലും നിർഗ്ഗുണഭാവത്തിലും ഈശ്വരനെ സാക്ഷാത്ക്കരിച്ചശേഷം ഹനുമാൻ അദ്ദേഹത്തോട് ഒരു ദാസന്റെ, ഒരു ഭക്തന്റെ, ഭാവമാണ് പുലർത്തിപ്പോന്നതു്. ഹനുമാൻ രാമനോടു പറഞ്ഞു, 'അല്ലയോ രാമ, ചിലപ്പോൾ ഞാൻ വിചാരിക്കുന്നു, അങ്ങാണെല്ലാമെന്നും ഞാൻ അങ്ങയുടെ ഒരു ഭാഗം മാത്രമാണെന്നും. ചിലപ്പോൾ വിചാരിക്കുന്നു, അങ്ങ് യജമാനനാണെന്നും ഞാനങ്ങയുടെ ദാസനാണെന്നും. ചിലപ്പോൾ, രാമ, ഞാൻ പരബ്രഹ്മത്തെ ധ്യാനിക്കുമ്പോൾ ഞാൻ അങ്ങുതന്നെയാണെന്നും അങ്ങു ഞാൻ തന്നെയാണെന്നും എനിക്കു കാണാൻ കഴിയുന്നു.'

കൃഷ്ണന്റെ വേർപാടിൽ ദുഃഖാകുലയായ യശോദ രാധയുടെ അടുത്തേയ്ക്കോടി. യശോദയുടെ ദുഃഖം കണ്ടു് രാധ തന്റെ ശരിയായ ശക്തിഭാവം പ്രകടമാക്കി. രാധ യശോദയോടു പറഞ്ഞു, 'കൃഷ്ണൻ ചിദാത്മാവാണ്, ഞാൻ ചിച്ഛക്തിയും. എന്നോട് ഒരു വരം ചോദിച്ചു കൊള്ളുക.' യശോദ പറഞ്ഞു, 'എനിക്ക് ബ്രഹ്മജ്ഞാനമാവശ്യമില്ല. എനിക്കിതു തന്നാൽ മതി, ധ്യാനത്തിൽ എനിക്കെന്റെ ഗോപാലനെ കാണാൻ കഴിയണം. എപ്പോഴും എനിക്കു കൃഷ്ണഭക്തന്മാരുടെ സമ്പർക്കം ഉണ്ടാകണം; ഈശ്വരഭക്തന്മാരെ സേവിക്കാൻ എനിക്കെപ്പോഴും കഴിയണം; എപ്പോഴും ഈശ്വരനാമവും ഈശ്വരന്റെ മഹത്വങ്ങളും കീർത്തിക്കാൻ എനിക്കു കഴിയണം.'

ഒരിക്കൽ ഗോപികൾക്ക് ഈശ്വരന്റെ രൂപങ്ങൾ കാണണമെന്ന് ഒരാഗ്രഹം ജനിച്ചു. അപ്പോൾ കൃഷ്ണൻ അവരോടു യമുനയിലെ ജലത്തിൽ മുങ്ങാൻ പറഞ്ഞു. അതിൽ മുങ്ങേണ്ട താമസം, അവരെല്ലാം വൈകുണ്ഠത്തിലെത്തിച്ചേർന്നു. അവിടെ അവർ കണ്ടതു് ഷഡൈശ്വര്യപൂർണ്ണമായ ഈശ്വരരൂപമാണ്. പക്ഷെ അത വർക്കിഷ്ടമായില്ല. അവർ കൃഷ്ണനോടു പറഞ്ഞു, 'ഞങ്ങൾക്കു ഞങ്ങളുടെ ഗോപാലനെ കാണണം, അദ്ദേഹത്തെ പരിചരിക്കുകയും വേണം. ആ വരം മാത്രം ഞങ്ങൾക്കു തരിക, മറ്റൊന്നും ഞങ്ങൾക്കു വേണ്ട.'

മഥുരയിലേയ്ക്കു പോകുന്നതിനു മുമ്പ്, ഗോപികൾക്ക് ബ്രഹ്മജ്ഞാനം നല്കണമെന്നു കൃഷ്ണൻ ആഗ്രഹിച്ചു. അദ്ദേഹം അവരോടു പറഞ്ഞു, 'ഞാൻ എല്ലാ ജീവജാലങ്ങളുടേയും അകത്തും പുറത്തും വസിക്കുന്നു. എന്റെ ഒരു രൂപം മാത്രം നിങ്ങൾ കാണുന്നതെന്തിനാണ്?' ഏകസ്വരത്തിൽ ഗോപികൾ മറുപടി പറഞ്ഞു: 'അല്ലയോ കൃഷ്ണ, അങ്ങു ഞങ്ങളെ വിട്ടു പോവുകയാണോ? അതുകൊണ്ടാണോ അങ്ങ് ഞങ്ങൾക്കു ബ്രഹ്മജ്ഞാനം ഉപദേശിക്കുന്നതു്?''

---

# പുസ്തകാഭിപ്രായം

**നൈഷ്ക്കർമ്മ്യസിദ്ധി** – മൂലഗ്രന്ഥകാരൻ – സുരേശ്വരാചാര്യർ. ഭാഷാവിവർത്തനം – സ്വാമി രാമേശ്വരാനന്ദപുരി. ഹൃഷീകേശം. രു. 2. പ്രസാധകൻ – കെ. കെ. വാഴുന്നവർ. ഇരിട്ടി.

പദ്മപാദൻ, സുരേശ്വരൻ, ഹസ്താമലകൻ തോടകൻ എന്നീ നാൽവരുമായിരുന്നല്ലൊ ശ്രീ ശങ്കരഭഗവത്പാദരുടെ ശിഷ്യപ്രധാനർ. അവരിൽ സുരേശ്വരാചാര്യർ സംസ്കൃതത്തിൽ എഴുതിയിട്ടുള്ള നൈഷ്ക്കർമ്മ്യസിദ്ധിയുടെ മലയാള വിവർത്തനമാണ് ശ്രീ സ്വാമി രാമേശ്വരാനന്ദപുരി കൈരളിക്കു കാഴ്ചവെച്ചിരിക്കുന്നതു്. ഭാഷയുടേയും വിഷയത്തിന്റേയും ഗഹനതമൂലം പലക്കും അപ്രാപ്യമായി സ്ഥിതി ചെയ്തിരുന്ന നൈഷ്ക്കർമ്മ്യസിദ്ധി ഈ പരിഭാഷയിലൂടെ മലയാളികൾക്കു സുഗ്രാഹ്യമായിത്തീർന്നിരിക്കുന്നു.

ആത്മസാക്ഷാത്ക്കാരത്തിൻെറ കാര്യത്തിൽ ദാർശനികന്മാർ കർമ്മമാർഗ്ഗികളെന്നും ജ്ഞാനമാർഗ്ഗികളെന്നും രണ്ടായിത്തിരിഞ്ഞു് ആശയസംഘട്ടനം നടത്തിയിരുന്ന ഒരുകാലഘട്ടമായിരുന്നുശ്രീശങ്കരൻേറതു്. അദ്വൈതസിദ്ധാന്തസ്ഥാപകനായ ശ്രീശങ്കരൻ ജ്ഞാനമാർഗ്ഗികളുടെ നേതൃത്വം വഹിച്ചുകൊണ്ടു്, വസ്തുനിഷ്ഠവും വിചാരരുചിരവുമായ യുക്തിയുടെ ബലിഷ്ഠഹസ്തത്താൽ പരമതത്തെ അടിച്ചിരുത്തുകതന്നെ ചെയ്തു. അവസാനവിജയത്തിൽ, മറുപക്ഷം അടിയറവു പറഞ്ഞു് ശ്രീശങ്കരൻെറ മുമ്പിൽ സമർപ്പിച്ച ഒരു അമൂല്യനിധിയാണു് സുരേശ്വരാചാര്യൻ. ജ്ഞാനമാർഗ്ഗാനുസൃതമായ അദ്വൈതസിദ്ധാന്തപ്രചരണത്തിൽ ശ്രീശങ്കരനെ വല്ലാതെ വിഷമിപ്പിച്ച പ്രതിപക്ഷത്തിലെ പ്രമുഖനായിരുന്ന സുരേശ്വരൻ. ശങ്കരാചാര്യരുടെ ശിഷ്യത്വത്തിലൂടെ നൈഷ്കർമ്മ്യസിദ്ധിയുടെ കർത്താവായിത്തീർന്ന സുരേശ്വരാചാര്യരുടെ പൂർവ്വകഥ ഇവിടെ അനുസ്മരിച്ചതു്, പ്രസ്തുത ഗ്രന്ഥസിദ്ധാന്തത്തിൻെറ അനിഷേധ്യതയെ കാണിക്കാനാണു്. സുശക്തമായ എതിർപ്പിനെ അതിജീവിച്ചു് എതിരാളിയിലൂടെ ലബ്ധപ്രതിഷ്ഠമായിത്തീരുന്ന സിദ്ധാന്തമായിരിക്കുമല്ലൊ കൂടുതൽ വിശ്വാസ്യതയിലേയ്ക്കുയരുക. അതിനാൽ ശങ്കരാചാര്യരുടെ ജ്ഞാനപ്രാമാണ്യസിദ്ധാന്തം, തച്ഛിഷ്യനിർമ്മിതമായ നൈഷ്കർമ്മ്യസിദ്ധിയിലൂടെ വേദാന്തവേദിയിൽ കൂടുതൽ വേരൂന്നിയിട്ടുണ്ടെന്നു പറയാം.

അതിഗഹനങ്ങളെങ്കിലും വിജ്ഞേയങ്ങളായ തത്ത്വങ്ങൾ ഉൾക്കൊള്ളുന്ന ആ ഗ്രന്ഥരത്നം ലളിതമായ ഭാഷയിൽ വിവർത്തനം ചെയ്തു് ആവശ്യമായ വിവരണത്തോടുകൂടി ഈ രൂപത്തിൽ കൈരളിക്കു കാഴ്ചവെച്ച സ്വാമി രാമേശ്വരാനന്ദപുരി മലയാളികളാൽ എന്നെന്നും ആദരാന്വിതം അനുസ്മരിക്കപ്പെടുമെന്നതിനു രണ്ടു പക്ഷമില്ല. സ്വാമിജിയുടെ അയത്നസിദ്ധമായ ഭാഷാന്തരീകരണരീതി, കനപ്പെട്ട ഒരു വേദാന്തശാസ്ത്രവിഷയത്തെ കാവ്യഭംഗിയുടെ പരിവേഷമണിയിച്ചുനിർത്തിയിരിക്കുന്നുവെന്ന ഭാഷാനൈഷ്കർമ്മ്യസിദ്ധി വായിക്കുന്ന ഏതു സഹൃദയനും സമ്മതിക്കും.

സി. ദാമോദരമേനോൻ

* * * *

## ആയുർവ്വേദത്തിൻെറ അധിഷ്ഠാനതത്ത്വങ്ങൾ

ഗ്രന്ഥകർത്താ: പണ്ഡിററു് സി. രാമകൃഷ്ണൻനായർ ആയുർവ്വേദാചാര്യൻ, ചെറുവള്ളിക്കാവുംഭാഗം, മണിമല, കോട്ടയം. വില രൂപ 10.

ഭാരതീയമായിട്ടുള്ളതെന്തും പുച്ഛിച്ചുതള്ളുകയും, പടിഞ്ഞാറുനിന്നു വരുന്നതെന്തും കണ്ണുമടച്ചു് ആലിംഗനം ചെയ്യാൻ മടിക്കാത്തവരുമാണു് നമ്മിൽ അധികം പേരും. ''പടിഞ്ഞാറിനെ പകർത്തുകയെന്ന വ്യാധി'' വല്ലാതെ പിടിപെട്ട ഭാരതീയർ ആയുർവ്വേദത്തേയും അവഗണിച്ചതിൽ അതിശയിക്കാനില്ല.

ഋഗ്വേദകാലംമുതൽ തികച്ചും ശാസ്ത്രീയമായി കണ്ടുപിടിച്ച ശരീരശാസ്ത്രമാണു് ആയുർവ്വേദത്തിനു നിദാനം. 'ധർമ്മം, അർത്ഥം, കാമം, മോക്ഷം ഈ പുരുഷാർത്ഥങ്ങൾക്കു സാധനമായ ആയുസ്സിനെ ആയുസ്സോടുകൂടി സമ്പാദിക്കുകയാണു് ആയുർവ്വേദത്തിൻെറ ലക്ഷ്യം.' അതിനാൽ ചികിത്സാതത്ത്വംകൂടി അറിഞ്ഞിരിക്കേണ്ടതത്യാവശ്യമാണു്. ഓരോ ശരീരാവയവങ്ങൾക്കും പ്രത്യേകം പ്രത്യേകം 'സ്പെഷ്യലിസ്റ്റു്'കളാണു് ഇക്കാലത്തു്. കണ്ണിനും, കാതിനും, മൂക്കിനും, പല്ലിനും എല്ലാം പ്രത്യേകം ഡോക്ടർമാരാണു്. അവർക്കാർക്കും മനുഷ്യശരീരത്തെ ഒന്നായി കാണാനോ, ചികിത്സ നിർദ്ദേശിക്കാനോ കഴിയുന്നില്ല. എന്നാൽ ആയുർവ്വേദമാകട്ടെ മനുഷ്യശരീരത്തെ ഒന്നായി കാണുകയും, അതിനു ചികിത്സ നിർദ്ദേശിക്കുകയും ചെയ്യുന്നു; നീണ്ടുനില്ക്കുന്ന ഫലം നല്കുകയും ചെയ്യുന്നു.

ഗുണത്രയം, ശരീരത്രയം, ധാതുത്രയം, രക്തം, നാഡികൾ, ഇന്ദ്രിയങ്ങൾ, മനസ്സു്, ബുദ്ധി എന്നീ വിഷയങ്ങളെക്കുറിച്ചു് പാശ്ചാത്യവും പൗരസ്ത്യവുമായ വിജ്ഞാനങ്ങളുടെ വെളിച്ചത്തിൽ കഴിയുന്നതും ലളിതഭാഷയിൽ പ്രതിപാദിച്ചിരിക്കുന്ന ഒരു ഉത്തമ ഗ്രന്ഥമാണു് 'ആയുർവ്വേദത്തിൻെറ അധിഷ്ഠാനതത്ത്വങ്ങൾ.' ഇത്തരം ഗ്രന്ഥങ്ങൾ നമ്മുടെ ഭാഷയിൽ വിരളമാണു്. നമ്മുടെ പാഠ്യപദ്ധതികളിലൊന്നും ആയുർവ്വേദത്തിൻെറ മഹത്ത്വത്തേയോ, അതു മനസ്സിലാക്കുന്നതുകൊണ്ടുള്ള പ്രയോജനത്തെക്കുറിച്ചോ ഉണ്ടായിരിക്കുകയില്ല. കാരണം, അതു 'പഴഞ്ചൻ'നാണല്ലോ. അതിനാൽ ഇത്തരം പുസ്തകങ്ങൾ ഉണ്ടാകുന്നതു് നമുക്കൊരനുഗ്രഹമാണു്.

ഈ ഗ്രന്ഥനിർമ്മിതിക്കു് ശ്രീ സി. രാമകൃഷ്ണൻ നായർക്കു് വളരെയധികം ക്ലേശിക്കേണ്ടിവന്നിട്ടുണ്ടു്. പാശ്ചാത്യവും പൗരസ്ത്യവുമായ എത്ര ഗ്രന്ഥങ്ങൾ വായിച്ചുപഠിച്ചതിനുശേഷമാണു് ഇങ്ങനെയൊരു ഗ്രന്ഥമെഴുതിയതു്! സംസ്കൃതത്തിൽ കിടക്കുന്ന സിദ്ധാന്തങ്ങളെ മലയാളത്തിനു പററിയ രീതിയിൽ വാർത്തെടുക്കുക കുറെ പ്രയാസമുള്ള കാര്യമാണു്.

ആയുർവ്വേദവിദ്യാർത്ഥികൾക്കും, അദ്ധ്യാപകർക്കും, സാധാരണക്കാർക്കും ഒരുപോലെ പ്രയോജനപ്രദമായ ഈ ഗ്രന്ഥം ഭാഷയ്ക്കൊരു സമ്പത്താണു്. ഗ്രന്ഥകാരനു് ഞങ്ങളുടെ അനുമോദനങ്ങൾ.

പി. എൻ. ജി. നായർ

---

ജൂലായ്മാസത്തിലെ അന്തർയോഗം 13–ാം തീയതി ഞായറാഴ്ച ആയിരിക്കും.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

വാല്യം 54 | 1969 ആഗസ്റ്റ് | ലക്കം 8

## അമൃതവാണി

ഈ കലിയുഗത്തിൽ മഹത്തായ ഒരു കൃതി നമുക്കു നല്കിയ മഹാനായ ആ ഭാരതകർത്താവിനെ, വ്യാസനെ, നമുക്കു സ്തുതിക്കാം. മററു യുഗങ്ങളിൽ അനുഷ്ഠിച്ചുപോന്ന തപസ്സും ദുഷ്കരങ്ങളായ യോഗങ്ങളുമൊക്കെ ഇന്നു നടക്കില്ല. ഈ യുഗത്തിൽ ആവശ്യം ദാനമാണ്, പരോപകാരമാണ്. എന്താണീ ദാനം ? ദാനങ്ങളിൽ ശ്രേഷ്ഠം അദ്ധ്യാത്മജ്ഞാനദാനമത്രെ. പിന്നെ ഐഹികജ്ഞാനദാനം. പിന്നെ ജീവിതത്തെ ദാനം ചെയ്യുക. ഒടുവിലത്തേതാണ് അന്നപാനദാനം. അദ്ധ്യാത്മജ്ഞാനദാതാവു ചെയ്യുന്നത് നിരവധി ജന്മങ്ങളിൽനിന്ന് ആത്മാവിനെ രക്ഷിക്കയത്രെ. ഐഹികജ്ഞാനദാതാവ് അദ്ധ്യാത്മജ്ഞാനത്തിന്റെ നേർക്ക് മനുഷ്യരുടെ കണ്ണു തുറന്നുകൊടുക്കുന്നു. ജീവിതസംരക്ഷണമുൾപ്പെടെയുള്ള മററു ദാനങ്ങളെല്ലാം മുൻചൊന്നതിൽനിന്നു വളരെ താഴെയാണ്. അതിനാൽ ഈ കാര്യം ധരിക്കേണ്ടത് ഒരാവശ്യമാകുന്നു: അദ്ധ്യാത്മജ്ഞാനം നല്കുന്നതിനെ അപേക്ഷിച്ചു വളരെക്കുറച്ചു വിലയേ ഉള്ളു മററുതരം പ്രവൃത്തികൾക്കെല്ലാം. അദ്ധ്യാത്മജ്ഞാനവിതരണംകൊണ്ടുള്ള സാഹായ്യമാണ് എല്ലാററിലും ശ്രേഷ്ഠം, മഹത്തമം. നമ്മുടെ ശാസ്ത്രങ്ങളിൽ ആദ്ധ്യാത്മികതയുടെ അനശ്വരപ്രസ്രവണമാണുള്ളത്. പ്രായോഗികമായ ആദ്ധ്യാത്മികതയുടെ മഹനീയ ദൃഷ്ടാന്തങ്ങൾ ഈ ത്യാഗഭൂമിയിലെന്നോണം ലോകത്തിൽ മറെറാരിടത്തും കാണാൻ കഴിയില്ല. ഈ തരത്തിലുള്ള ജീവിതമാണ് ആദ്ധ്യാത്മികമനുഷ്യന്റെ ലക്ഷണം. ഇമ്മാതിരി ആശയങ്ങളും മഹനീയങ്ങളായ പ്രായോഗികദൃഷ്ടാന്തങ്ങളും നമ്മുടെ നാട്ടിലുണ്ടെന്നിരിക്കെ, നാട്ടാരുടെയെല്ലാം – അവർ ധനികരോ ദരിദ്രരോ ആകട്ടെ, ഉത്കൃഷ്ടരോ അപകൃഷ്ടരോ ആകട്ടെ – പൊതുസ്വത്താകത്തക്കവണ്ണം മഹായോഗികളുടെ ബുദ്ധിയിലും ഹൃദയത്തിലുമുള്ള സമ്പത്തുകൾ വിതരണം ചെയ്യാതിരിക്കുന്നത് അത്യന്തം ദയനീയമാണ്. ഭാരതത്തിൽ മാത്രമല്ല, ലോകമെങ്ങും അവ വാരിവിതറേണ്ടിയിരിക്കുന്നു. നമ്മുടെ എത്രയും വമ്പിച്ച കടമകളിലൊന്നാണിത്. നിങ്ങൾ മററുള്ളവരെ സഹായിക്കാൻ കൂടുതൽ യത്നിക്കുംതോറും നിങ്ങളെത്തന്നെ സഹായിക്കയാണെന്നു കാണാം. നിങ്ങൾക്ക് ശരിയായ രാജ്യസ്നേഹമുണ്ടെങ്കിൽ, മതസ്നേഹമുണ്ടെങ്കിൽ, നിങ്ങൾ ചെയ്തുതീർക്കേണ്ട ധാർമ്മികമായ ഒരു കടമയാണിത്: നിങ്ങളുടെ ഗ്രഥിതഗ്രന്ഥങ്ങളിൽനിന്ന് ആശയനിധികൾ വെളിയിലെടുത്ത് അവയുടെ തക്ക അവകാശികൾക്കു നല്കുക എന്ന മഹത്തായ ആദർശത്തോടുകൂടി നിങ്ങൾ തീവ്രയത്നം ചെയ്യണം, ഉണർന്നു പ്രവർത്തിക്കണം.

—വിവേകാനന്ദസാഹിത്യസർവ്വസ്വം, മൂന്നാം ഭാഗം പേജ് 30 – 31.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ഗുരുകൃപയെപ്പററി ശിഷ്യനെ ബോദ്ധ്യപ്പെടുത്തിക്കൊടുക്കുന്നതിനുവേണ്ടി ശ്രീ ലാട്ടുമഹാരാജ് ദേവരാജൻേറയും ദാനവരാജൻേറയും കഥ പറഞ്ഞുകൊടുക്കുകയായിരുന്നു. കഥ അവസാനിച്ചപ്പോൾ ഭക്തൻ ചോദിച്ചു: 'മഹാരാജ്, ഈശ്വരനെപ്പററി തീരെ സംശയമില്ലാതിരിക്കാനുള്ള ഏററവും എളുപ്പമായ വഴി ഏതാണ്? അദ്ദേഹത്തെ വിളിച്ചുകരയുകയോ അതോ അദ്ദേഹത്തെപ്പററി വിചാരം ചെയ്യുകയോ?'

ലാട്ടുമഹാരാജ്: ശ്രീ ഗുരുദേവൻ പറയാറുള്ളതിതാണ്: 'ഈശ്വരനെപ്പററി വിചാരം ചെയ്യതുകൊണ്ടു് ഒരുവനു് അദ്ദേഹത്തെ പ്രാപിക്കാൻ കഴിയുന്നതാണോ? അദ്ദേഹത്തിൻെറ ഐശ്വര്യം അനന്തമാണ്, ആക്ക് സാധിക്കും അതേക്കുറിച്ചു് വിചാരം ചെയ്യ് തീക്കാൻ? ഏറിപ്പോയാൽ എല്ലാംകൂടി കുഴഞ്ഞുമറിഞ്ഞു് ഗുലുമാലാകും, അത്രമാത്രം. അധികം വിചാരം ചെയ്യുന്നതു് എത്രയായാലും നന്നല്ല. വിചാരം ചെയ്യ് ചെയ്യ് ചിലപ്പോൾ നിരീശ്വരവാദത്തിൽ ചെന്നു ചാടാനും ഇടയുണ്ടു്. അതിലും ഭേദം ഹൃദയവ്യാകുലതയോടുകൂടി അദ്ദേഹത്തെ വിളിച്ചു് കേഴുകയാണ്.' പിന്നെയും അദ്ദേഹം പറയാറുണ്ടു്: 'ഒരുകുപ്പി കള്ളുകൊണ്ടുതന്നെ തലയ്ക്കു മത്തുപിടിച്ചു് വെളിവില്ലാതെ ആകുമെങ്കിൽ ഷാപ്പിൽ എത്ര പറ കള്ളുണ്ടെന്നു് കണക്കെടുത്തിട്ടു് നിങ്ങൾക്കെന്താ മെച്ചം? ഒരു കുടന്ന വെള്ളംകൊണ്ടു് നിങ്ങളുടെ ദാഹം മാറുമെങ്കിൽ അതു കുടിച്ചോളൂ. ഈ ഭൂലോകത്തു് ആകെപ്പാടെയുള്ള വെള്ളത്തിൻെറ അളവൊക്കെ തിട്ടപ്പെടുത്തേണ്ട കാര്യമെന്തിരിക്കുന്നു നിങ്ങൾക്കു്?'

ഭക്തൻ: ആരെയാണ് വിളിക്കേണ്ടതു്, മഹാരാജ്, ഗുരുദേവനേയോ ഇഷ്ടദേവതയേയോ?

ലാട്ടുമഹാരാജ്: ആരെ വിളിച്ചാലും വേണ്ടില്ല, ഫലമൊക്കെ ഒന്നുതന്നെയാണ്. ഗുരുവും ഇഷ്ടദേവനും ഒന്നുതന്നെ. സാധനാകാലത്തു് ഗുരുവിലും ഇഷ്ടദേവനിലും ഭേദഭാവം കല്പിക്കരുതു്. സാധന ചെയ്യ് ചെയ്യ് വരുമ്പോൾ അതൊക്കെ താനേ വെളിപ്പെട്ടുവരികയും ചെയ്യും. സാധനയൊന്നും ചെയ്യാത്തവൻെറ മനസ്സിലാണ് ഇത്തരം സംശയങ്ങളൊക്കെ പററിക്കൂടി നില്ക്കുക. എടോ, സംശയമാണ് നാശത്തിൻെറ അടിത്തറ. സമ്പൂർണ്ണവിശ്വാസത്തോടുകൂടി ഗുരുവിൻെറ അടുത്തുചെന്നു് ഒരു പച്ചപ്പാവം പയ്യനെപ്പോലെ വീണുകിടന്നു് നിലവിളിക്കണം, 'മേഗുലാം; മേഗുലാം, മേഗുലാം തേരാ; ഗുരുദേവൻ, ഗുരുദേവൻ, ഗുരുദേവൻ, ഗുരുദേവൻ മേരാ' (ഞാൻ അടിമ; ഞാൻ അടിമ, ഞാൻ അടിമ നിൻെറ: നീ ഉടമ, നീ ഉടമ, നീ ഉടമ എൻെറ.) എന്നു്.

ഭക്തൻ: അതായതു് 'ഗുരുകൃപാ ഹി കേവലം' എന്ന ധാരണയോടുകൂടി മുന്നോട്ടുള്ള ചുവടു വെയ്ക്കണം അല്ലെ?

'ഗുരുകൃപാ ഹി കേവലം' എന്ന ഒരൊററ വസ്തുതയെ ആസ്പദമാക്കി സാധനാമാർഗ്ഗത്തിൽ കൂടി താൻ മുന്നോട്ടു് കുതിച്ചപാഞ്ഞു് നീണ്ടിയ കഥ മുഴുവൻ ശ്രീ ലാട്ടുമഹാരാജ് ശിഷ്യനെ സസ്നേഹം പറഞ്ഞുമനസ്സിലാക്കി.

ബലരാമമന്ദിരത്തിൽവെച്ചു് മറെറാരിക്കൽ ഒരു ഭക്തനു് ഒരു സംശയം — 'മനുഷ്യഗുരു ഉണ്ടായിട്ടെന്താ കാര്യം?' അതിനുത്തരമായി ലാട്ടുമഹാരാജ് പറഞ്ഞു: 'ഗുരു എന്നു പറയുന്നതു് സച്ചിദാനന്ദംതന്നെയാണ്. അതുകൊണ്ടു് ഗുരുവിൽ മനസ്സുറപ്പിച്ചാലേ അതുവഴി സച്ചിദാനന്ദതത്ത്വത്തെക്കുറിച്ചുള്ള ജ്ഞാനം കൈയ്യ് വരൂ. പിന്നെ, എത്രയായാലും ഗുരു ഭഗവാൻെറ ഭക്തനല്ലെ? ശാസ്ത്രത്തിൽ പറഞ്ഞിട്ടുണ്ടല്ലൊ, ഭഗവാനിൽ മനസ്സുറപ്പിച്ചാലുണ്ടാകുന്ന ഫലം ഭഗവദ്ഭക്തനിൽമനസ്സുറപ്പിച്ചാലും കിട്ടുമെന്നു്. ഭക്തൻ ഭാഗവതം ഭഗവാൻ മൂന്നും ഒന്നുതന്നെ.'

ഭക്തൻ: സാധനാകാലത്തു് ഗുരുവിനെ സമ്പാദിക്കുക എന്നതു യഥാർത്ഥത്തിൽ ഒഴിച്ചുകൂടാത്തതാണോ!

ലാട്ടുമഹാരാജ്: സാധനഭജനാദികൾക്കായി ഒരുമ്പെട്ടിറങ്ങുകയാണെങ്കിൽ ഒരു ഗുരു ഉണ്ടായിരിക്കുന്നതാണ് നല്ലത്. വേണമെങ്കിൽ നിങ്ങൾക്ക് ഭഗവാനെത്തന്നെ ഗുരുവായി സ്വീകരിക്കാനും വിരോധമില്ല. അല്ലെങ്കിൽ ഭഗവാന്റെ ഒരു ഭക്തനെ ഗുരുവാക്കിയാലും നല്ലതുതന്നെ. എന്താണെന്നോ? നിങ്ങൾക്കു ദാഹിച്ചാൽ നിങ്ങളെന്തു ചെയ്യും? വെള്ളം അന്വേഷിക്കും, അല്ലെ? അടുത്തെങ്ങാനും വെള്ളം കിട്ടാൻ വല്ല വഴിയുമുണ്ടോ എന്നല്ലെ അന്വേഷിക്കുക?

ഭക്തൻ: അതതേ, മഹാരാജ്.

ലാട്ടുമഹാരാജ്: അതോ കടലന്വേഷിച്ച് പരക്കംപാഞ്ഞു നടക്കുമോ?

ഭക്തൻ: ഹേയ്! അത് വിശേഷമായി. കൈയ് നീട്ടിയാൽ എത്താവുന്നേടത്ത് വെള്ളമിരിക്കുമ്പോൾ പിന്നെ ദാഹം തീർക്കാൻ എങ്ങാണ്ടോ കിടക്കുന്ന കടലന്വേഷിക്കാൻ ഓടുമോ എന്നോ, കേമായി!

ലാട്ടുമഹാരാജ്: ദേ അതുതന്നെയാണ് പറഞ്ഞത്. ഇവിടത്തേയും കഥ അതുതന്നെ. ഭക്തനായ ഗുരു പുഴയിലെ വെള്ളവും ഭഗവാൻ സാക്ഷാൽ സാഗരവും. ഭഗവദ്ദാഹം വന്നു മുട്ടിയാൽ ഉടനെ ഓടി ഭക്ത – ഗുരുവിന്റെ അടുത്തു ചെന്ന് ദാഹം തീർക്കാം. ഇനി ഒന്നുണ്ട്: ഭക്ത – ഗുരുവിനല്ലാതെ ആ ദാഹം തീർത്തുതരുവാൻ വേറെ ഒരാൾക്കും പറ്റുകയുമില്ല.

അതുകൊണ്ടായിരിക്കാം ഒരു പക്ഷെ സാധകനായ ലാട്ടു പ്രാണന്റെ ദാഹം പൊറുക്കാൻ വയ്യാഞ്ഞിട്ട് ശ്രീ ഗുരുമഹാരാജിന്റെ നേരെ സദാ മനസ്സിനെ തിരിച്ചുനിർത്താൻ യത്നിച്ചിരുന്നത്. വെറുതെ മനസ്സിനെ അങ്ങ് പറഞ്ഞയച്ചിട്ടു മിണ്ടാതെ കുത്തിയിരിക്കുകയല്ല, അതോടൊപ്പംതന്നെ ഗുരുദേവനെ ധ്യാനിക്കുകയും ചെയ്തുവന്നു. ഗുരുദേവനെ ധ്യാനിച്ചു ധ്യാനിച്ച് ക്രമേണ ലാട്ടു അമൃതമയമായ ആ പരമതത്ത്വത്തിൽ വിലീനനായിത്തീരുകയും ചെയ്തു.

ശ്രീ പരമഹംസദേവന്നറിയാം ലാട്ടു ഭാവനാസമ്പന്നനാണെന്ന്. അതിനാൽ ഭാവനാപ്രധാനമായ സാധനകൾ അനുഷ്ഠിച്ച് സിദ്ധി വരുത്താൻ വേണ്ട സൗകര്യങ്ങൾ ഗുരുദേവൻ ഒരുക്കിക്കൊടുത്തു. അദ്ദേഹം സ്വയം നാമസംകീർത്തനങ്ങൾ പാടിപ്പാടി ലാട്ടുവിന്റെ ഹൃദയത്തിൽ ഭഗവന്നാമത്തോട് പ്രീതി ജനിപ്പിച്ചു. ഇതേ സംബന്ധിച്ച് രാംലാൽദാദാ പറഞ്ഞ ഒന്നു രണ്ടു കാര്യങ്ങൾ നമുക്കും കേൾക്കാം:

'ഒരു ദിവസം കോന്നഗറിൽനിന്ന് ചില ഭക്തന്മാർ ദക്ഷിണേശ്വരത്ത് വന്നു. അവർ ഗുരുദേവന്റെ മുമ്പിലിരുന്നുകൊണ്ട് കീർത്തനങ്ങൾ പാടുകയാണ്. ഗുരുദേവനും ഭജനയിൽ ചേർന്ന് പാടുന്നുണ്ട്. ലാട്ടുവിനോടും അദ്ദേഹം കൂട്ടത്തിൽ പാടാൻ പറഞ്ഞു. ഇതിന്നു മുമ്പൊരിക്കലും ലാട്ടു പാടുന്നത് ഞാൻ കണ്ടിട്ടില്ല. ലാട്ടു അത്രയുംനേരം ഒരു വശത്തോട്ട് മാറി ഇരിക്കുകയായിരുന്നു. അയാൾ ഉടനെ അടുത്തേയ്ക്കു നീങ്ങി ഇരുന്നു. ഗുരുദേവൻ പറഞ്ഞതനുസരിച്ച് എല്ലാവരോടുമൊപ്പം പാടാൻ തുടങ്ങി. കുറച്ചൊരു നൃത്തവും ചെയ്തു. ലാട്ടു നൃത്തം ചവിട്ടുന്നതു കണ്ടപ്പോൾ ഞങ്ങൾക്കൊക്കെ പേടിയായി. ഗുരുദേവനെങ്ങാനും ഭാവസമാധിയിലേക്കിറങ്ങിയാൽ അദ്ദേഹത്തെ താങ്ങാനാരാ? കുറെനേരം ആടിയാടി നൃത്തം ചെയ്തതിന്നുശേഷം ലാട്ടു ക്ഷീണിച്ചു കുഴഞ്ഞ് വീണു. വീണു കിടക്കുന്ന ലാട്ടുവിന്നു ചുറ്റും നടന്നുകൊണ്ട് ഗുരുമഹാരാജ് രാമനാമം ചൊല്ലാൻ തുടങ്ങി. ഹോ! എന്ത് മനോഹരമായിരുന്നു അത്! അത്ര സുഖമുള്ളൊരു രാമനാമജപം ഞാൻ വേറെങ്ങും കേട്ടിട്ടില്ല. കോന്നഗരിൽനിന്നു വന്നവരിൽ ഒരു ഭക്തനും രാമനാമം ജപിച്ചുജപിച്ച് ഗദ്ഗദത്താൽ ശബ്ദം പുറത്തു വരാതെയായി. ഒടുവിൽ സ്വയം നിയന്ത്രിക്കാനാവാതെ ഓടിച്ചെന്ന് ഗുരുദേവന്റെ കാൽ രണ്ടും കെട്ടിപ്പിടിച്ച് അവിടെ കിടപ്പായി. അന്നാ ഭക്തന് ഗുരുദേവൻ രഘുവീരന്റെ മന്ത്രം ഉപദേശിച്ചു എന്ന് പിന്നീട് കേട്ടു. അന്നത്തെ ആ രാമനാമകീർത്തനം നിങ്ങളൊന്ന് കേട്ടിരുന്നെങ്കിൽ ഈ ജീവിതത്തിൽ നിങ്ങൾക്കതു് ഒരിക്കലും മറക്കാനാവില്ല.'

'ചെറുപ്പക്കാരായ ആൺകുട്ടികൾ രാവിലേയും സന്ധ്യയ്ക്കും ഭജന പാടുന്നതു കണ്ടിട്ട് ഗുരുദേവന് എന്താണ് ഉള്ളിൽ തോന്നിയതെന്നറിയില്ല – നേരേ ചെന്ന് കാളീദേവിയോട് പ്രാർത്ഥിക്കാൻ ഒരുമ്പെട്ടു. ഒരു ദിവസം അദ്ദേഹം

പറയുകയാണ്: ''അമ്മേ, അമ്മയ്ക്കു സമ്മതമുള്ള പക്ഷം ഈ കുട്ടികൾക്ക് കുറേശ്ശെ ഭാവവും ഒക്കെ ഉണ്ടാകട്ടെ!'' അതു കഴിഞ്ഞു രണ്ടു മൂന്നു ദിവസം കഴിഞ്ഞപ്പോഴേയ്ക്കും ഈ ചെറുപ്പക്കാരൊക്കെ കീർത്തനങ്ങൾ പാടിപ്പാടി ഭാവത്തിൽ ആണ്ടിറങ്ങിച്ചെല്ലുന്നതായി ഞങ്ങൾക്ക് കാണാൻ കഴിഞ്ഞു. ഭാവാവേശം വർദ്ധിച്ച് ഇടയ്ക്കൊക്കെ ലാട്ടു നൃത്തം ചെയ്യുകയും പതിവായിരുന്നു. സന്ധ്യാസമയത്ത് വിഷ്ണുക്ഷേത്രത്തിലിരുന്നുകൊണ്ട് ലാട്ടു ചില ദിവസം ഒരു ഭജനയങ്ങ് ആരംഭിക്കും. ഹോ, ക്ഷേത്രത്തിന്റെ അടിമുടി കിടന്ന് കുലുങ്ങും! ഒരു ദിവസം ഇങ്ങനെ ബഹളം കൂട്ടിയുള്ള പാടലും നൃത്തംവെയ്ക്കലും കൂടിക്കൂടി വന്ന് ഒടുവിൽ ഗുരുദേവൻ അങ്ങോട്ടോടിയെത്തി, എന്താണെന്നന്വേഷിക്കാൻ. അദ്ദേഹത്തെ കണ്ടപ്പോൾ സന്തോഷംകൊണ്ട് മതി മറന്ന വിഷ്ണുക്ഷേത്രത്തിലെ പൂജാരി പറയുകയല്ലെ, ''അങ്ങുംകൂടി ഇവരുടെകൂടെ ചേർന്നൊന്നു പാടി നൃത്തം ചെയ്യു, ആനന്ദക്കമ്പോളം നിറഞ്ഞു കുമിയട്ടെ.'' അപ്പോൾ ഗുരുദേവൻ പറയുകയാണ്, 'ഹോ ഹോ! കടുകും മുളകും വറുത്തിടാൻ ഇനി ഞാൻ വേണോ? ഇപ്പൊത്തന്നെ അഞ്ചു തരം ധാന്യങ്ങളും കറിവേപ്പിലയും വറുത്തിട്ടു കഴിഞ്ഞിട്ടുണ്ടല്ലൊ!''

പിന്നൊരു ദിവസം. ''അന്ന് സന്ധ്യാസമയത്ത് ഗുരുദേവന്റെ മുറിയിൽ ഭജനനടക്കുകയായിരുന്നു. പൊടിപൊടിച്ച തകർപ്പൻ ഭജന. ഭജന പാടിപ്പാടി ഭക്തന്മാരൊക്കെ അലോകസാധാരണമായ ഏതോ ഒരു രസമാധുരിയിൽ കുളിച്ചു കുതിർന്നു കുതിർന്നങ്ങനെ അലിഞ്ഞു പോവുകയാണ്. ഹോ! എനിക്കു വയ്യ ആ ദൃശ്യം വർണ്ണിച്ചൊന്നു നിങ്ങളുടെ മുമ്പിൽ വരച്ചു കാണിക്കാൻ. ഗുരുദേവൻ സ്വയം സങ്കീർത്തനത്തിൽ പങ്കുചേർന്നു പാടുന്നുണ്ട്. അതുമൂലം നാലുംപാടും ചിന്നിച്ചിതറി വീണ് കനത്ത് കട്ടിയാകുന്ന ആ ദിവ്യോല്ലാസലഹരിയിൽ സർവ്വരും സ്വബോധം വിട്ടതുപോലെ കിടന്നുരുണ്ട് തിമർക്കുകയാണ്. ഒരാളവിടെ ഭ്രാന്തനെപ്പോലെ കിടന്ന് തലയ്ക്ക് വെളിവില്ലാതെ ഏങ്ങലടിച്ച് കരയുന്നുണ്ട്; വേറൊരാളിപ്പുറത്തു ഹൃദയത്തിൽ പതഞ്ഞു പൊങ്ങുന്ന ആനന്ദരസം ഊററി ഊററിക്കുടിച്ചിട്ട് പൊട്ടിപ്പൊട്ടിച്ചിരിക്കുന്നുണ്ട്; പിന്നൊരാളോ, ഉപ്പൂററി നിലത്തൊന്ന് ഉറപ്പിച്ചു ചവിട്ടാൻപോലും ഇടയില്ലാതെ ആനന്ദനൃത്തം ചവിട്ടുകതന്നെ ചവിട്ടുക–പോരേ പൂരം? ഒന്നു രണ്ടുപേർ അങ്ങോട്ട് മാറി കണ്ണും തുറുപ്പിച്ച് വായും പൊളിച്ച് സ്തബ്ധരായി അനങ്ങാനാവാതെ പാവകളെപ്പോലെ കുത്തിയിരിപ്പാണ്. പിന്നൊരാൾ ബോധമില്ലാത്ത നിലയിൽ ഭക്തന്മാരുടെ പാദധൂളി വീണ് പാവനമായിത്തീർന്ന ആ തറയിൽക്കിടന്ന് ഉരുളുന്നു. ഞാൻ (ശ്രീ സുബോധാനന്ദ സ്വാമികളുടെ വിവരണമാണിത്.) ഇതൊക്കെ ഒരു വശത്തു മാറിനിന്ന് കാണുകയാണ്. ഭക്തന്മാർക്ക് ഭക്തിലഹരി മൂലമുണ്ടാകുന്ന ഭാവാവേശത്തെ സംബന്ധിച്ച് അങ്ങേയററം സംശയാലുവാണ് ഞാൻ സ്വതവേ. അതുകൊണ്ട് ഇതോടെ സർവ്വ സംശയങ്ങളും ഒന്ന് തീർത്തേക്കണമെന്നു കരുതി ഇതിൽ നിന്നെല്ലാമൊഴിഞ്ഞ് ഞാനൊരു മൂലയിലിരുന്നുകൊണ്ട് സകലതും സൂക്ഷിച്ചു നോക്കിക്കൊണ്ടിരുന്നു. കീർത്തനമൊക്കെ അവസാനിപ്പിച്ച് സർവ്വരും മുറി വിട്ടുപോയി, ഞാൻ മാത്രമുണ്ട് അവിടെ ഒററയ്ക്ക്. എന്നെ കണ്ടിട്ട് ഗുരുദേവൻ ചോദിച്ചു, 'അല്ലാ, സുബോധ് ഇപ്പോഴും ഇവിടെ ഇരിപ്പാണോ?' ഞാനുടനെ പറഞ്ഞു, 'എനിക്കൊന്ന് ചോദിക്കാനുണ്ടായിരുന്നു. ഇന്നിപ്പോൾ ഇവിടെ ഒരു ഭജനയും ബഹളവുമൊക്കെ നടന്നല്ലൊ. അതിൽ ആർക്കാണ് യഥാർത്ഥത്തിൽ ഭാവാവേശം ഉണ്ടായത്?' എന്നേപ്പോലുള്ളൊരു സംശയാത്മാവിന്റെ സംശയം പാടേ തീർത്തുകളയാമെന്നുവെച്ച് ഗുരുദേവൻ അല്പം ആലോചിച്ചിട്ട് പറഞ്ഞു, 'ഇന്ന് ലേട്ടോവിന്നാണ് യഥാർത്ഥത്തിലുള്ള ഭാവാവേശമുണ്ടായതു്, പിന്നെയുള്ളവർക്കൊക്കെ അല്പസ്വല്പം വീതം.''

ഇതിൽ നിന്നെല്ലാം നമുക്കൊന്ന് മനസ്സിലാക്കാം – അതായത് സങ്കീർത്തനത്തിന്നിടയ്ക്ക് ലാട്ടുവിന് ഒരു ദിവ്യാനുഭൂതി ഉണ്ടായിട്ടുണ്ടെന്ന്. സാധനാമാർഗ്ഗത്തിൽ ദിവ്യാനുഭൂതി–ദിവ്യാദേശം – ലഭിക്കുക എന്നതു് വലിയൊരു നേട്ടമാണ്, ഒരു അമൂല്യസമ്പത്താണ്. എന്തെന്നാൽ ഈ ദിവ്യാനുഭൂതി ലഭിക്കുന്നതുവരെ

നാമജപത്തിൽ യാതൊരു അഭിരുചിയും തോന്നുന്നതല്ല. എന്തിനേറെ, നാമജപത്തിൽ ശരിയായ വിശ്വാസംപോലും ഉണ്ടാവില്ല. അതു് ഒരു വശത്തു് സാധകന്റെ ഹൃദയത്തിൽ വ്യാകുലത സൃഷ്ടിച്ചുവിടുന്നതോടൊപ്പം മറുവശത്തു് വിഷയജീവിതത്തോടു് സാധകന്റെ ഹൃദയത്തിൽ വൈരാഗ്യവും ഉണർത്തിവിടും. ഈ ദിവ്യമുദ്ര ഒരിക്കൽ ലഭിച്ച സാധകനിൽ സാധാരണ കണ്ടുവരുന്നതെന്തെന്നുവെച്ചാൽ അയാളുടെ മനസ്സും ബുദ്ധിയും ഇന്ദ്രിയങ്ങളും രാപകൽ വീണ്ടുമൊരു ദിവ്യാദേശത്തെ പ്രതീക്ഷിച്ചുകൊണ്ടിരിക്കും, അതു കിട്ടാൻ കൊതിച്ചുകൊണ്ടു് സ്വയം ഭജനാനന്ദത്താൽ മത്തു പിടിച്ചപോലെ ദേഹമനോബുദ്ധ്യാദികളെ ക്ലേശിപ്പിക്കുന്നതിലും ശോഷിപ്പിക്കുന്നതിലും കൂടുതൽ താല്പര്യം പ്രദർശിപ്പിച്ചുകൊണ്ടിരിക്കും എന്നുള്ളതാണു്. ലാട്ടുവും ഈ നിലയിലെത്തിയിരിക്കുകയാണു്. അതിരു കടന്ന നൃത്തവും വ്യാകുലതയും വിലാപവും കാരണം ലാട്ടുവിന്റെ ശരീരം ബലഹീനമായിവരുന്നതു കണ്ടു് ഗുരുദേവനൊരു ദിവസം പറഞ്ഞു, 'ഹേയ് ലേട്ടോ, ആട്ടവും കരച്ചിലുമൊക്കെ ഏറിയാലും നന്നല്ല. ഇങ്ങനെയങ്ങു് പോയാൽ ഒരു പക്ഷെ ഭാവത്തിനു് ഭംഗം വന്നേക്കാം. ഭാവത്തെ മറച്ചുവെയ്ക്കാൻ ശീലിക്കണം, അല്ലെങ്കിൽ ഭാവം അന്തർമുഖമാകാൻ കൂട്ടാക്കില്ല.'

ഗുരുദേവന്റെ ഈ വിലക്കിനെ സമാദരിച്ചുകൊണ്ടു് ലാട്ടു തന്റെ ബാഹ്യഭാവങ്ങളെ കഴിവതും ഒളിച്ചുപിടിക്കാനുള്ള ശ്രമമായി. കാലാന്തരത്തിൽ അദ്ദേഹമതിൽ വിജയിച്ചു എങ്കിലും ആദ്യമാദ്യം തീരെ തോററു് പിന്മാറേണ്ടിവന്നിട്ടുണ്ടു്. ഭാവത്തിന്റെ നുരയും പതയും മാത്രമുള്ളവർക്കു് ഇച്ഛാമാത്രത്താൽ ഭാവത്തെ അടക്കിനിർത്താൻ എളുപ്പത്തിൽ സാധിച്ചേക്കാം. പക്ഷെ ഭാവം പതഞ്ഞു പൊങ്ങുന്ന നുര മാത്രമല്ലാതെ കൂടുതൽ ആഴത്തിലേയ്ക്കെത്തുന്നവർക്കു് ഇതത്ര എളുപ്പമുള്ള കാര്യമല്ല. ഗുരുദേവൻ പറയാറുണ്ടു്, 'ഭാവം ഒരു മദയാനയാണു്. ശരീരഗൃഹത്തിന്നകത്തു് ഭാവഹസ്തി കടന്നുകൂടിയാൽ ശരീരം പൊട്ടിത്തകർന്നു് തരിപ്പണമാകും.' സാധകനായ ലാട്ടുവിന്റെ നില അതായിരുന്നു. ആയിരം തവണ ശ്രമിച്ചാലും ലാട്ടുവേപ്പോലുള്ളവർക്കു് തങ്ങളുടെ ഭാവവിഹ്വലത പാടെ സംവരണം ചെയ്യാൻ കഴിയില്ല.

---

# വനവാസം

**സിദ്ധിനാഥാനന്ദസ്വാമി**

ഇന്നു ഭാരതത്തെ നേരിട്ടുകൊണ്ടിരിക്കുന്ന ഒരു വിഷമപ്രശ്നം ജനവർദ്ധനവാകുന്നു. പഞ്ചവത്സര പദ്ധതികൾകൊണ്ടൊന്നും പുരോഗതി നേടാൻ ഇട തരാതെ നാടിന്റെ ദാരിദ്ര്യവും ദീനതയും നീട്ടിക്കൊണ്ടുപോകുവാൻ ഒരു മുഖ്യകാരണം ഇതാണു്. ഒരു നിലയ്ക്കു് ഇതു് പദ്ധതികളുടെ തന്നെ ഒരവാന്തരസന്തതിയാണു്. ചീന മുതലായ രാജ്യങ്ങളിലെ ഈ പ്രശ്നത്തിന്റെ രൂക്ഷത അയൽക്കാരുടെ നിലനില്പിനെത്തന്നെ ഭീഷണിപ്പെടുത്തുന്നു. ഈ സ്ഥിതിവിശേഷത്തിനു് ജനനവർദ്ധനവുമാത്രമല്ല മരണമാന്ദ്യവും കാരണമാണു്. ഒരു വശത്തു്, വൈദ്യവിദ്യാസഹായത്താൽ ശിശുമരണം വളരെ കുറഞ്ഞു; ജനനം വളരെ വർദ്ധിക്കുകയും ചെയ്തു. അക്കാര്യത്തിൽ പഴയ ധാർമ്മികനിയന്ത്രണങ്ങൾ ഉപേക്ഷിക്കപ്പെട്ടു; ശാസ്ത്രീയനിരോധനങ്ങൾ സാർവ്വത്രികമായിട്ടുമില്ല. അതൊരുവശം: ഇനി മറുവശത്തു്, ആയുർദൈർഘ്യം കൂടിക്കൂടിക്കൊണ്ടേ വരുന്നു. പണ്ടൊക്കെ ഷഷ്ടിപൂർത്തി കഴിഞ്ഞയാൾ തനി വൃദ്ധൻ; ഇപ്പോൾ യുവാവും. വൃദ്ധന്മാരുടെ എണ്ണം പെരുകിക്കൊണ്ടുതന്നെ വരുന്നു. ആധുനിക ചികിത്സാരീതികളും പോഷകഖാദ്യങ്ങളും അന്തകനെ അകററിനിർത്തിയിരിക്കുകയാണു്. ഭിഷഗ്വരന്മാർക്കു് ഇതു് ഭൂഷണവും ലാഭകരവും ആണെങ്കിലും സമുദായത്തിനു മൊത്തത്തിൽ ഇതു് പലേ പ്രശ്നങ്ങളും ഉണ്ടാക്കിത്തീർക്കുന്നുണ്ടു്.

പണ്ട സാംക്രമികരോഗങ്ങളും മററുമായിരുന്നു ജനസംഖ്യാനിയന്ത്രണാപാധികൾ. ഇപ്പോൾ ആ സ്ഥാനം യുദ്ധവും യന്ത്രദുരന്തങ്ങളും നിവ്വഹിക്കുന്നു. എന്നാലും പ്രശ്നം രൂക്ഷമായിക്കൊണ്ടു തന്നെ വരുന്നു. ജനനനിയന്ത്രണത്തിനു് പല രാജ്യങ്ങളും നിർദ്ദേശങ്ങളും നിയമങ്ങളും ഉണ്ടാക്കിയിട്ടുണ്ടു്. പക്ഷെ മരണവരണത്തിനു് നരഭോജികളായ കാപ്പിരികളുടെ ഇടയിലല്ലാതെ, പരിഷ്കൃതലോകത്തിലെങ്ങും ഒരേപ്പാടും ഇല്ല.

അഭൂതപൂർവ്വമായ ഈ ജീവിതദൈർഘ്യം വ്യക്തിക്കും സമുദായത്തിനും പലേ ദുർഘടങ്ങളും സൃഷ്ടിക്കുന്നുണ്ടു്. ജനനവൃദ്ധികൊണ്ടുള്ള വിഷമതകൾ വ്യാവസായികമായി പുരോഗതി പ്രാപിച്ചിട്ടില്ലാത്ത രാജ്യങ്ങളെ മാത്രമേ അലട്ടുന്നുള്ളു: എന്നാൽ സമുദായത്തിലെ വൃദ്ധാനുപാതം വദ്ധിക്കുന്നതുകൊണ്ടുള്ള പ്രശ്നങ്ങൾ ഒരു സാവ്വദേശീയപ്രതിഭാസമാണു്. ഭൗതികപുരോഗതിയിൽ മുൻപന്തിയിൽ നില്ക്കുന്ന ദേശങ്ങളിലാണു് അതിൻെറ രൂക്ഷത കൂടുതൽ പ്രകടമാകുന്നതു്. ഭൗതികപുരോഗതിയെന്നാൽ ഭോഗവസ്തുക്കളുടെ സമൃദ്ധി എന്നത്ഥം. ഭോഗ്യവസ്തുക്കൾ പെരുകുന്നതോടെ ഭോഗാസക്തി വദ്ധിക്കുന്നു. ഭോഗാസക്തി വദ്ധിക്കുന്നതനുസരിച്ചു് സ്വാത്ഥം ഏറുന്നു. സ്വാത്ഥം ഏറുംതോറും വ്യക്തി സ്വകാര്യതല്പരനാകുന്നു. അവൻ അച്ഛനമ്മമാരെയോ കുടുംബത്തെയോ ഗൗനിക്കുന്നില്ല. കുടുംബബന്ധങ്ങൾ ശിഥിലങ്ങളാകുന്നു. ഭായ്യാഭർത്തൃബന്ധം മാത്രമേ ആകെയൊരു ബന്ധമുള്ളു; അതും തികച്ചും സ്വാത്ഥപ്രതിഷ്ഠവും. മക്കൾ പ്രായമായാൽ, ആണും പെണ്ണും, താന്താങ്ങളുടെ വഴിക്കു പോകും. വൃദ്ധരായ മാതാപിതാക്കൾമാത്രം വീട്ടിൽ അവശേഷിക്കുന്നു. ആഹാരാദികാര്യ്യങ്ങളും വൈദ്യസഹായവും സുലഭമായതുകൊണ്ടു് അവരുടെ ശരീരം തുടന്നുപോകും; പക്ഷേ ആഹാരംകൊണ്ടു മാത്രം ജീവിതം സ്വസ്ഥമല്ലല്ലൊ. അവരുടെ മനസ്സോ? മാനസികാരോഗ്യം ശിഥിലമായിത്തീരുന്നു. മനസ്സിനു് അവലംബം ഒന്നുമില്ലാതെയാകുന്നു. തങ്ങളെ ലോകത്തിനുവേണ്ട, ലോകത്തിനു് തങ്ങൾ ഭാരഭൂതരായി എന്നൊരു തോന്നൽ അവരെ അലട്ടിക്കൊണ്ടിരിക്കും. സ്വാത്ഥഭോഗനിഷ്ഠമായ ബന്ധങ്ങളൊക്കെ താരുണ്യം തീരുമ്പോൾ തകരും. വൃദ്ധന്മാക്കു് പൗത്രന്മാരെ ഒരു നോക്കു കാണണമെന്നുണ്ടെങ്കിൽ പുത്രനു് എഴുതി അയച്ചു് മിഥോദശ്നത്തിനു് നാളും നേരവും നിശ്ചയിച്ചു് അവർ കൊണ്ടുവന്നു കാണിച്ചാൽ കാണാം. പലരും ക്ഷീണചിത്തരായിത്തീരുന്നു. അവർ ചിറകററ പക്ഷികളെപ്പോലെ കഴിഞ്ഞുകൂടുന്നു. പരിഷ്കൃതരാജ്യങ്ങളിലെ വൃദ്ധന്മാരുടെ ജീവിതം ഒരു നീണ്ട വിലാപകാവ്യമാണു്. സ്വാത്ഥത്തിലും ഭോഗത്തിലും മാത്രം നിലയുറപ്പിച്ച ജീവിതത്തിൻെറ അവശ്യംഭാവിയായ പരിണാമമാണിതു്.

ഭാരതവും പാശ്ചാത്യർ കൊണ്ടുവന്ന ഈ ഭൗതികവ്യാധിക്കു സ്വയം വിധേയമായിക്കൊണ്ടിരിക്കുകയാണു്. പുരാതനഭാരതത്തിൽ ഇങ്ങനെ ഒരു പ്രശ്നമേ ഉണ്ടായിരുന്നില്ല. പാശ്ചാത്യർ രോഗം മനസ്സിലാക്കി പരിഹാരം തേടി ഭാരതത്തിലെ പുരാതനരീതിനീതികളുടെ മേന്മ മനസ്സിലാക്കിക്കൊണ്ടു വരുന്നു; നാമോ, പൈതൃകമെല്ലാം കളഞ്ഞുകുളിച്ചു് നൂതനരോഗങ്ങളെ ക്ഷണിച്ചു വരുത്തുന്നു. ഭാരതം വാദ്ധക്യത്തെ രണ്ടു നിലയിൽ ഉപയോഗിച്ചു, സമുദായത്തിനും വ്യക്തിക്കും ശ്രേയസ്കരമായ വിധത്തിൽ. കൂട്ടുകുടുംബം നിലവിലുണ്ടായിരുന്നപ്പോൾ വൃദ്ധന്മാർ ബഹുമാനിതരും അനപേക്ഷ്യരും ആയ അംഗങ്ങളായി ജീവിച്ചുപോന്നു. ചെറുകുട്ടികളുടെ പരിചരണം, ലാളനം, പ്രാഥമികവിദ്യാഭ്യാസം എന്നിവ പ്രായമായവർ നടത്തിവന്നു. മതപരവും സദാചാരപരവുമായ കഥകൾ കുട്ടികൾ മുത്തശ്ശിയുടെയും മുത്തച്ഛൻെറയും മുഖത്തുനിന്നു കേട്ടുകൊണ്ടാണു് ഉറങ്ങാറു്. അങ്ങനെ കുട്ടികൾ അവരറിയാതെതന്നെ നമ്മുടെ ധാമ്മികപാരമ്പര്യത്തിനു് അവകാശികളായിത്തീന്നിരുന്നു. കുട്ടികൾക്കു് മാതാപിതാക്കന്മാരേക്കാൾ ഒരു പക്ഷെ കൂടുതൽ സ്നേഹം ഇവരോടായിരിക്കും. പിതൃപുത്രബന്ധം, സഹോദരസഹോദരീബന്ധം, മാതുലഭാഗിനേയബന്ധം, ഇങ്ങനെ വിവിധബന്ധങ്ങളാൽ സംബദ്ധമായിരുന്നു കുടുംബം. സ്ത്രീപുരുഷബന്ധം വളരെ കുറച്ചേ കുട്ടികൾ കണ്ടിരുന്നുള്ളു. വൃദ്ധന്മാക്കാണെങ്കിൽ സ്നേഹാദരങ്ങൾ ലഭിച്ചുപോന്നു. അവരുടെ ദീർഘകാലജീവിതത്തിലെ അനുഭവങ്ങൾ കുടുംബത്തിൽക്കൂടി സമുദായത്തിനു പകന്നുകൊടുക്കാൻ അവസരം ലഭിക്കുന്നു. അവരെ

വ്യത്ഥതാബോധം ബാധിക്കുന്നില്ല. അവർ കൃതകൃത്യരും സംതൃപ്തരുമായി കഴിയുന്നു.

കുടുംബജീവിതംകൊണ്ടുമാത്രം എല്ലാവക്കും കൃതകൃത്യത ഉണ്ടാവുകയില്ല. ബന്ധങ്ങരം എത്ര സ്നേഹമസൃണങ്ങളും മധുരമോഹനങ്ങളുമായാലും വിരഹം അനിവാര്യമാണല്ലൊ. ഇഷ്ടവിയോഗവും അനിഷ്ടപ്രാപ്തിയും കൂടാതെ കഴികയില്ല. തൻെറ ഭാവിയെപ്പററി സ്വാഭാവികമായും അവൻ ചിന്താകുലനാകും. ജന്മസാഫല്യം നേടാൻ എന്താണു വഴി എന്നാലോചിക്കും. അനുക്രമം അതു സാധിക്കാൻവേണ്ടിയാണ് ശാസ്ത്രങ്ങരം ചതുരാശ്രമങ്ങരം വിധിച്ചിട്ടുള്ളത്. നാലിൽ രണ്ടെണ്ണം ലുപ്തപ്രായമാണിപ്പോരം; ഗാർഹസ്ഥ്യവും സന്ന്യാസവുമേ നിലവിലുള്ളു; പ്രഥമാശ്രമം ദ്വിതീയാശ്രമത്തിൻെറ അണിയറ മാത്രമായിത്തീന്നു; തൃതീയാശ്രമം ചതുത്ഥാശ്രമത്തിൽ ലയിച്ചുംപോയി. ആ വിലയംകാരണം, ചതുത്ഥാശ്രമത്തിൽ പ്രവേശിക്കാൻവേണ്ട സംസ്കാരപക്വത വരാത്തവക്ക് ഗൃഹത്തിൽതന്നെ തുടരേണ്ടതായി വരുന്നു. ഗൃഹത്തിലെ ഭോഗരാഗങ്ങളെല്ലാം തീന്നു, തികഞ്ഞ വിരക്തിയൊട്ടു വന്നിട്ടുമില്ല; അങ്ങനെയുള്ള ഇടനിലക്കാരൻ ഇപ്പോരം ഒരു ദുഘ്ഘടത്തിൽ പെട്ടിരിക്കുകയാണ്. മരിക്കാത്തതുകൊണ്ടു ജീവിക്കുന്നു എന്നു മാത്രമേ അവനെക്കുറിച്ചു പറഞ്ഞുകൂട്ടു. നിഷ്പ്രയോജനതാബോധവും അവഗണനാഭീതിയും അവനെ അലട്ടുന്നു. ഈ ദുഘ്ഘടം ഒഴിവാക്കാൻ പൂവ്വികർ ഏപ്പെടുത്തിയിരുന്ന ജീവിതസമ്പ്രദായമാണ് വാനപ്രസ്ഥാശ്രമം. ഗുരുകലവാസവും യഥാവിധിയുള്ള ഗാർഹസ്ഥ്യവും അനുസരിച്ചുപോന്നിട്ടുള്ള ആരംക്കു മാത്രമേ വാനപ്രസ്ഥത്തിനു അഭിരുചി ഉണ്ടാവുകയുള്ളു.

ആയുസ്സിൻെറ പകുതിഭാഗം സാമുദായികഋണങ്ങരം വീട്ടാനായിട്ട് ഉപയോഗിച്ചശേഷം മൂന്നാം ഘട്ടംമുതൽ ആത്മശ്രേയസ്സിന്നായി പ്രയത്നിക്കേണ്ടതാണ്. ആയുർദൈഘ്യം അനിയതമെങ്കിലും പുരുഷായുസ്സ് നൂറു വഷം എന്നു കരുതി ജീവിതം ക്രമപ്പെടുത്താം. മനു വിധിക്കുന്നതിതാണ്:

ഗൃഹസ്ഥസ്തു യദാ പശ്യേദ് വലീപലിതമാത്മനഃ
അപത്യസ്യൈവ ചാപത്യം തദാരണ്യം സമാശ്രയേത്.
(മനു.6,2)

ശരീരം ചുളിഞ്ഞു തുടങ്ങി, മുടിയൊക്കെ നരച്ചു, പുത്രനു പുത്രൻ പിറന്നു; ഇത്രയുമായാൽ ഗൃഹസ്ഥനു പുറപ്പെടാം വനത്തിലേയ്ക്കു്. അപ്പൊഴേയ്ക്കും വിഷയരാഗങ്ങളൊക്കെ * ഒരുവിധം ശമിച്ചിരിക്കുമല്ലൊ. ഇപ്പറഞ്ഞ മൂന്നു വ്യവസ്ഥകളും തികയണമോ ഏതെങ്കിലും ഒന്നു മതിയോ പ്രസ്ഥാനത്തിനു്, എന്നൊരു ചോദ്യം ഉണ്ടാകാം. അങ്ങനെ ചോദിക്കുന്ന ആരംക്കു് വീടു വിടാൻ അത്ര സമ്മതമില്ല എന്നാണതിനത്ഥം. യഥാവിധി ഗാർഹസ്ഥ്യം നയിച്ച യാരംക്കു്, ജീവിതലക്ഷ്യം ആത്മസാക്ഷാത്ക്കാരമാണ് എന്ന് നിശ്ചയമുള്ളവനു്, ഇങ്ങനെ ഒരു ചോദ്യം ഉദിക്കുകയില്ല. പഥികൻ ഒരു താവളത്തിൽ കൂടുതൽ കാലം തങ്ങിയാൽ അടുത്ത താവളത്തിലെത്താൻ അത്രയും വൈകും. തന്മൂലം പ്രാപ്യസ്ഥാനത്തെത്താനും വിളംബം വരും. ഭാര്യയ്ക്കും ഇഷ്ടമെങ്കിൽ കൂടെപ്പോരാം; അല്ലെങ്കിൽ പുത്രന്മാരെ ഏല്പിച്ചിട്ട് തനിച്ചു പുറപ്പെടാം. തപഃപ്രധാനമായ ആശ്രമമാണു വാനപ്രസ്ഥം. പ്രവൃത്തിധമ്മപ്രധാനമായ ഗൃഹാശ്രമത്തിൽ സമ്പാദിച്ച വാസനകരം നിവൃത്തിധമ്മപ്രധാനമായ വനാശ്രമിക്കു് വിലങ്ങുകളാണു്; അവയെ നിമ്മാജ്ജനം ചെയ്യേണ്ടതുണ്ടു്. അതിനു് തീവ്രതപസ്സുതന്നെ ഉപായം. 'വനേ പ്രകഷേണ നിയമേന ച തിഷ്ഠതി ചരതീതി വനപ്രസ്ഥഃ, വനപ്രസ്ഥ ഏവ വാനപ്രസ്ഥഃ.' കാട്ടിൽ കൊടും തപസ്സാചരിച്ചു വാഴുന്നവൻ വാനപ്രസ്ഥൻ. 'തപശ്ചാസാധാരണോ ധമ്മോ വാനപ്രസ്ഥാനാം കായക്ലേശപ്രധാനാത്.' (ബ്രഹ്മസൂത്രഭാഷ്യം, III 4.20). തപസ്സ് തൃതീയാശ്രമിക്കും ചതുത്ഥാശ്രമിക്കും സമാനമല്ലേ, വാനപ്രസ്ഥൻെറ വിശേഷധമ്മം എന്താണ് എന്നാണെങ്കിൽ: അതു് കായക്ലേശ പ്രധാനമായ തപസ്സാകുന്നു; ഭിക്ഷുവിൻെറ വിശേഷധമ്മം ഇന്ദ്രിയസംയമവുമാകുന്നു, എന്നു് ആചാര്യസ്വാമികരം പറയുന്നു. വനത്തിൽ കിട്ടുന്ന കായ്കനികരം കൊണ്ടും ശാകമൂലങ്ങരംകൊണ്ടും ഉപജീവിക്കണം. ആഹാരത്തിനു മറെറാരു മാഗ്ഗവുമില്ലെങ്കിൽ മാത്രമേ ഗ്രാമത്തിൽ ഭിക്ഷയ്ക്കു പോകാവൂ. ചമ്മമോ ചീരമോ വേണം ധരിക്കാൻ. രണ്ടു നേരം കുളിക്കണം. തനിക്കു് ആഹാരമെന്തോ അതുകൊണ്ടു് ബലിയും ദാനവും നടത്തേണ്ടതുണ്ടു്. ശീതാതപാദി ദ്വന്ദ്വസഹിഷ്ണുവും സവ്വോ

പകാരകനും സംയതമാനസനും ദാനരതനും പ്രതിഗ്രഹനിവൃത്തനും ഭൂതാനുകമ്പിയും ആയി ജീവിക്കണം നിത്യവും വേദാധ്യയനം ചെയ്യണം. അഗ്നിഹോത്രം യഥാവിധി നട ത്തേണ്ടതാകുന്നു. വന്യാഹാരങ്ങൾ സംഭരിച്ച് ദേവതകൾക്ക് സമപ്പിച്ചശേഷം തനിക്കു കഴിക്കാം. ഗ്രീഷ്മകാലത്തിൽ പഞ്ചാഗ്നിമധ്യത്തിലും വഷത്തിൽ മഴയത്തും ഹേമന്തത്തിൽ ആർദ്രവസ്ത്രം ധരിച്ചും തപസ്സാചരിക്കേണ്ട താണ്. ഇപ്രകാരമെല്ലാം തപസ്സാചരിച്ചു കൊണ്ടു് ബ്രഹ്മപ്രാപ്തിക്കുവേണ്ടി വേദാന്തവാക്യങ്ങൾ അത്ഥത്തോടുകൂടി അഭ്യസിക്കേണ്ടതാകുന്നു. ശരീരശുദ്ധിക്കും തപോവൃദ്ധിക്കും ആത്മപ്രാപ്തിക്കും ഇതു് അവശ്യം അനുഷ്ഠേയമത്രെ.

പൂവ്വാശ്രമസഞ്ചിതങ്ങളായ ഭോഗവാസനകൾ അകററുന്നതിനും യോഗനിഷ്ഠ ദൃഢപ്പെടുന്നതിനും വേണ്ടി വാനപ്രസ്ഥൻ ഇമ്മാതിരി കായക്ലേശസഹിഷ്ണുതാപൂവ്വമായ തപസ്സാചരിക്കുന്നു. ഇപ്രകാരം വിഷയരാഗോപശമത്തിനായി വാനപ്രസ്ഥചര്യ അനുഷ്ഠിച്ചശേഷം ആയുസ്സിന്റെ ചതുത്ഥഭാഗത്തിൽ സവ്വസംഗപരിത്യാഗിയായി പരിവ്രാജകാശ്രമത്തിൽ പ്രവേശിക്കാം. സ്വധമ്മം വേണ്ടപോലെ അനുഷ്ഠിച്ചുകൊണ്ടു് വാനപ്രസ്ഥനായിരിക്കെ മരണമടഞ്ഞാലും, അവൻ മോക്ഷം പ്രാപിക്കുന്നതാണ്. വേദാധ്യയനംകൊണ്ടും തപസ്സുകൊണ്ടും അവൻ ആത്മജ്ഞനായിത്തീന്നിരിക്കും. പ്രായാധിക്യം കൊണ്ടോ, രോഗംകൊണ്ടോ സ്വധമ്മം ശരിക്കും അനുഷ്ഠിക്കാൻ വയ്യാതായാൽ അനശനം ദീക്ഷിച്ചോ അഗ്നിപ്രവേശം ചെയ്തോ മഹാപ്രസ്ഥാനം സ്വീകരിച്ചോ ദേഹം ഉപേക്ഷിക്കാമെന്നും വിധിയുണ്ടു്. ജ്ഞാനലാഭത്തിനും ധമ്മാചരണത്തിനും ഉള്ള ഉപകരണമായ ദേഹം സ്വകായ്യനിവ്വഹണത്തിൽ അസമത്ഥമായാൽ പിന്നെ അതു കൊണ്ടുനടന്നിട്ടു കായ്യമില്ലല്ലൊ. ആത്മജ്ഞന്റെ ദേഹത്യാഗം ശാസ്ത്രത്തിനു് വിരോധമല്ല.

> ആസാം മഹഷിചര്യാണാം ത്യക്ത്വാന്യതമയാ തനും
> വീതശോകഭയോ വിപ്രോ ബ്രഹ്മലോകേ മഹീയതേ.
> (മനു.6.32)

ഇപ്രകാരം തപസ്സാചരിച്ചു് നിർഭയനായി ശരീരം ത്യജിക്കുന്ന വിപ്രൻ ബ്രഹ്മലോകത്തിൽ പൂജനീയനായിത്തീരുന്നു.

ത്രൈവണ്ണികന്മാക്കേവക്കും വാനപ്രസ്ഥം വിധിച്ചിട്ടുണ്ടു്, സ്ത്രീയ്ക്കും പുരുഷനും സ്വീകരിക്കാം. ഇരുവക്കും ഒരേ ചര്യതന്നെ. പൂവ്വകാലങ്ങളിൽ ഇതു കേവലം ആദശമായിരുന്നില്ല; സാധാരണ ഗൃഹസ്ഥന്മാർ മാത്രമല്ല രാജാക്കന്മാരും രാജ്ഞിമാരും വനവാസചര്യ സ്വീകരിച്ചിരുന്നതായി ഇതിഹാസപുരാണങ്ങളിൽ കാണാം. ഭരതപിതാവായ ഋഷഭദേവൻ ജീവിതസായാഹ്നത്തിൽ രാജ്യഭാരം പുത്രന്മാരെ ഏല്പിച്ചു് അവധൂതനായിത്തീന്നു. ധൃതരാഷ്ട്രരും ഗാന്ധാരിയും കുന്തിയും അവരുടെ അന്ത്യകാലം വാനപ്രസ്ഥരായിട്ടാണു കഴിച്ചതു്.

> സത്യഭാമാ തഥൈവാന്യാ ദേവ്യഃ കൃഷ്ണസ്യ സമ്മതാഃ
> വനം പ്രവിവിശു രാജംസ്താപസ്യേ കൃതനിശ്ചയാഃ.
> (ഭാരത — മൗസല. 17.74)

ശ്രീകൃഷ്ണമഹിഷികളായ സത്യഭാമ തുടങ്ങിയവർ തപസ്സിനായി വനത്തിലേയ്ക്കു പോയതായി മഹാഭാരതത്തിലും കാണാം.

ആധുനികകാലത്തു് വാനപ്രസ്ഥം ഇല്ലെന്നുതന്നെ പറയാം. വിഷയവിരക്തി വന്നവർ സന്ന്യാസം സ്വീകരിക്കുകയാണു പതിവു്. അങ്ങനെ ത്യാഗാശ്രമങ്ങൾ രണ്ടുംകൂടി ഒന്നായിത്തീന്നിരിക്കുകയാണ്. പക്ഷെ, വാനപ്രസ്ഥത്തിന്റെ ഒരു നവീകൃതമാതൃക സമുദായത്തിനും വ്യക്തിക്കും സഹായകവും ശ്രേയസ്കരവുമാണ്. കാടെല്ലാം നാടായ കാലത്തു് കാട്ടിൽ പോകാൻ സൗകര്യമില്ല. വീട്ടിൽനിന്നും തീത്തും വിട്ടുപോകാൻ പലക്കും സൗകയ്യപ്പെടുകയുമില്ല. അതിനാൽ വീട്ടിനടുത്തുതന്നെ ഒരു പണ്ണകുടിയിലോ, വീട്ടിൽത്തന്നെ ഒഴിഞ്ഞ മൂലയ്ക്കെങ്ങാൻ ഒരു മുറിയിലോ ആവാം ഗാർഹികവാനപ്രസ്ഥം. 'നിവൃത്തരാഗസ്യ ഗൃഹം തപോവനം' എന്നുണ്ടല്ലൊ. കഴിയുന്നത്ര സമയം ജപത്തിലും ധ്യാനത്തിലും സ്വാധ്യായത്തിലും സജ്ജനസംസർഗ്ഗത്തിലും കഴിക്കുന്നതിനു് ഉതകുന്ന ഒരു ചുററുപാടു്, മനശ്ശാന്തിക്കും ആത്മശ്രേയസ്സിനും അത്യന്താപേക്ഷിതമാണ്. ജീവിതാന്തം കുറിക്കുന്ന മഹാസംഭവത്തിനു വേണ്ട സന്നാഹങ്ങൾ ചെയ്യേണ്ടതുണ്ടല്ലൊ. സമചിത്തതയോടെ മരണത്തെ വീക്ഷിക്കണമെന്നുണ്ടെങ്കിൽ ജീവിതം കൃതകൃത്യമാവണം. 'കൃതകൃത്യാഃ പ്രതീക്ഷന്തേ മൃത്യും പ്രിയമിവാതിഥിം.' ഇഷ്ടതോഴനെയെന്നപോലെ അന്തകനെ സ്വാഗതം ചെയ്യണമെങ്കിൽ ജീവിതം കൃതകൃത്യമാക്കിച്ചെയ്യണം. അതിനു് നിരന്തരമായ ഈശ്വരചിന്തയേ ഉപായമുള്ളൂ. അതിനുള്ള ആശ്രമങ്ങളാണു് വാനപ്രസ്ഥവും സന്ന്യാസവും.

# ഗോപികാഭക്തി

എം. പി. കൃഷ്ണൻകുട്ടിനായർ

ശ്രീ മഹാഭാഗവതം ഒരു ഭക്തിശാസ്ത്രമാകുന്നു. ഭാഗവതകഥകൾ എല്ലാംതന്നെ ഭക്തിസ്വരൂപത്തെ വർണ്ണിക്കുന്നതും പടിപടിയായി ഭക്തനു് അനുഭവസിദ്ധമാകുന്ന അവസ്ഥാവിശേഷത്തെ പ്രസ്താവിക്കുന്നതുമാണു്. ഭവദുഃഖിതന്മാർക്കു് സർവൈശ്വര്യനിധിയായ ഭഗവാനിൽ എങ്ങനെയായാൽ ഭക്തിയുണ്ടാകുമോ അതിൽപരം ശുഭമായ ഒരു വഴി വേറെയില്ല എന്നു ഭാഗവതം ഉദ്ഘോഷിക്കുന്നു. എങ്ങനെയെങ്കിലും ഭക്തിയുണ്ടാകണം. സർവ്വഭൂതങ്ങളുടെയും ഹൃദയങ്ങളിൽ കുടികൊള്ളുന്ന പരമേശ്വരനിലേയ്ക്കു് മനസ്സു് ഇടതടവില്ലാതെ പൊയ്ക്കൊണ്ടിരിക്കുന്നുവെങ്കിൽ അതാണു് ഭക്തി. ഇതു് കാമത്താലും ഭയത്താലും ദ്വേഷത്താലും സംബന്ധത്താലും വാത്സല്യത്താലുമൊക്കെ സംഭവിക്കാവുന്നതാണെന്നു ഭാഗവതം പ്രസ്താവിക്കുന്നു.

ഗോപ്യഃ കാമാദ് ഭയാത് കംസോ
ദ്വേഷാച്ചൈദ്യാദയോ നൃപാഃ
സംബന്ധാദ് വൃഷ്ണയഃ സ്നേഹാദ്—
യൂയം ഭക്ത്യാ വയം വിഭോ.

ഗോപസ്ത്രീകൾ അനുരാഗഭക്തിയാലും കംസൻ ഭയഭക്തിയാലും ശിശുപാലനാദിയായ രാജാക്കന്മാർ ദ്വേഷഭക്തിയാലും സ്നേഹഭക്തിയാൽ പാണ്ഡവന്മാരും ശുദ്ധഭക്തിയാൽ നാരദൻ ആദിയായവരും ഭക്തപ്രിയനായ ഈശ്വരനെ ഭജിക്കുന്നുവെന്നു് ഭാഗവതം സപ്തമസ്കന്ധം ഒന്നാമദ്ധ്യായത്തിൽ പ്രസ്താവിച്ചിരിക്കുന്നതിൽ നിന്നും ഇതു വ്യക്തമാകുന്നുണ്ടു്. ചാരിത്രവതികളായ ഗോപസ്ത്രീകളുടെ ഭക്തി അനുരാഗഭക്തിയാണു്. നായികാനായകന്മാർക്കു തമ്മിലുണ്ടാകുന്ന വേഴ്ചയ്ക്കാസ്പദമായ ഹൃദയഗതിയെ കുറിക്കുന്ന ശബ്ദമാണു് അനുരാഗപദം. ഇതിനെ അനുഭവിച്ചവർക്കുപോലും ഇതിൻെറ സ്വഭാവരൂപാദികൾ വർണ്ണിച്ചു് മനസ്സിലാക്കുവാൻ സാദ്ധ്യമല്ല. ഈ അനുരാഗഭക്തിയിൽ പ്രിയനു് തൻെറ വാക്കു് ചേഷ്ട മുതലായവകൊണ്ടു് തന്നോടു വെറുപ്പു തോന്നുമോ എന്ന ഭയവും സംബന്ധത്താൽ സംഭവിക്കുന്ന വാത്സല്യപരിപാവനതയും സ്നേഹത്തിൻെറ പരിശുദ്ധതയും, അഭീഷ്ടപൂർത്തിക്കു് തടസ്സമായിനില്ക്കുന്ന വിഷയങ്ങളോടുള്ള വിദ്വേഷവും സുഖസംദായകവസ്തുവായ പ്രിയനോടുള്ള അതിപ്രേമവും എല്ലാം അന്തർഭവിച്ചിരിക്കുന്നു. അതിനാൽ ഇതിനെ മധുരഭക്തി അഥവാ ഭക്തിഭാവങ്ങളിൽ ഏററവും ആനന്ദകരം എന്നും വാഴ്ത്തിയിരിക്കുന്നു. ഭക്തി പരമപ്രേമസ്വരൂപത്തിലുള്ളതാണെന്നു് ഭക്താഗ്രഗണ്യനായ നാരദമഹർഷി തൻെറ ഭക്തിസൂത്രത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഈ ഭക്തിസ്വരൂപത്തെ കഥാചമത്ക്കാരാദികളാൽ വെളിപ്പെടുത്തിയിരിക്കുന്നതത്രേ ഭാഗവതത്തിലെ ഗോപികാഭക്തി, അഥവാ രാസക്രീഡ. രസരാജനായ ശൃംഗാരത്തിൽ പൊതിഞ്ഞു് അനുരാഗഭക്തിയുടെ നാനാവസ്ഥാതത്ത്വങ്ങളെ പ്രതിപാദിച്ചിരിക്കുകയാണു് അതിൽ. രാസക്രീഡയിൽകൂടി ശൃംഗാരകഥ എന്ന വ്യാജേന മോക്ഷോപായംതന്നെ വർണ്ണിച്ചിരിക്കുന്നു.

സകലജീവരാശിയിലും നമുക്കു ദർശിക്കുവാൻ കഴിയുന്ന ഒന്നാണു് പ്രേമം. മനുഷ്യൻെറ സകല പ്രവൃത്തികളും പ്രേമത്തിൻെറ പ്രതിഫലനം മാത്രമാണു്. ഉത്കൃഷ്ടവും നികൃഷ്ടവുമായ എല്ലാത്തരം കർമ്മങ്ങൾക്കും ഉള്ള മൂലവികാരം പ്രേമംതന്നെ. ജീവികളിൽ രൂഢമൂലമായിരിക്കുന്ന ഈ പ്രേമത്തെ വളർത്തിക്കൊണ്ടുപോവുകയാണു് ഭക്തിയോഗത്തിൻെറ ലക്ഷ്യം. അനൃതജഡദുഃഖാത്മകമായ പ്രപഞ്ചവസ്തുവിൽ നിന്നു് അതിനെ പ്രത്യാഹരിച്ചു് നിത്യസത്യമായ ഈശ്വരനിലേയ്ക്കു് തിരിക്കുക. നശ്വരവസ്തുവിൽ വെയ്ക്കുന്ന പ്രേമം നിരാശതാജനകമായി പരിണമിക്കുന്നു. കാരണം വസ്തുവിൻെറ നാശംതന്നെ. നേരെമറിച്ചു് ഈശ്വരനിലാണു് പ്രേമം സംഭവിക്കുന്നതു് എങ്കിൽ അതു് ആനന്ദമയമായി ത്രികാലങ്ങളിലും നിലകൊള്ളുന്നു.

സൗന്ദര്യവസ്തുവിൽ സ്വാഭാവികമായി പ്രേമം ഒരുവനുദിക്കുന്നുവെങ്കിൽ, സൗന്ദര്യോത്തരവും സുന്ദരതരവുമായ ഭഗവാനിലേയ്ക്കതിനെ തിരിച്ചുവിടുക. മഹത്ത്വമുള്ളവയിൽ ഏററവും മഹത്തും മോഹനവസ്തുക്കളിൽ മോഹനതമവും മധുരമുള്ള വസ്തുക്കളിൽ മധുരതമവും ഈശ്വരൻതന്നെ. ഇപ്രകാരം പ്രേമാസ്പദവസ്തുക്കളുടെയെല്ലാം കേന്ദ്രം ഈശ്വരനത്രെ. അങ്ങനെയുള്ള സച്ചിദാനന്ദപരമേശ്വരനിലേയ്ക്ക് മനുഷ്യപ്രേമം തിരിയുകയാണ് വേണ്ടതു്. ഇതു് ഗോപികാഭക്തിയിൽക്കൂടി നമുക്കു ദർശിക്കാവുന്നതാണ്. ഗോപസ്ത്രീകൾ സകല ഗുണങ്ങളും ഭഗവാനിൽ ദർശിച്ചിരുന്നു. 'ദേഹികൾക്കാത്മാവായും ബന്ധുവായും നിതാന്തസ്നേഹിതനായുമുള്ളതവിടുന്നേകനല്ലോ.' ഇതിൽക്കൂടി മനുഷ്യരാശിക്ക് ആശ്രയിക്കത്തക്കതായി എന്തെല്ലാമുണ്ടോ അവ ഭഗവാനിൽ കേന്ദ്രീകരിച്ചിരിക്കുന്നുവെന്നു കാണാം. എന്നാൽ ഈ പ്രേമം പരിപൂർണ്ണമായി വികസിക്കുന്നതു് അഥവാ അനുഭവസിദ്ധമാകുന്നതു ത്യാഗത്തിൽക്കൂടിയാണ്. ത്യാഗമെന്നാൽ പ്രേമധാമത്തിനു വേണ്ടി സർവ്വത്തേയും ത്യജിക്കുന്നതുതന്നെ.ത്യാഗമനോഭാവമില്ലാത്ത പ്രേമത്തെ കച്ചവടം എന്നത്രേ വിവേകാനന്ദസ്വാമികൾ വിശേഷിപ്പിച്ചിരിക്കുന്നതു്. സകല ആകർഷണങ്ങളുടേയും കേന്ദ്രമായ ഈശ്വരനിലേയ്ക്ക് മനസ്സു ചെല്ലുന്നതിനു പ്രതിബന്ധമായിനില്ക്കുന്ന സംഘർഷങ്ങളെ ത്യജിക്കുക. ഈശ്വരനിലേയ്ക്കുള്ള അതിശക്തമായ ആകർഷണം, ഇതരാകർഷണങ്ങളുടെ തിരസ്കാരം, അതാണു ഭക്തൻെറ ത്യാഗം. ഈശ്വരനോടുള്ള വിശിഷ്ടരാഗംകൊണ്ടു് അന്യവിഷയങ്ങളിൽ വിരാഗത അഥവാ വെറുപ്പ്. ഇതും ഗോപസ്ത്രീകളിൽ കാണുന്നതുപോലെ മറെറാരിടത്തും നമുക്കു ദർശിക്കാവുന്നതല്ല.

ഭർത്താക്കന്മാരും പിതൃജനം ബന്ധുമിത്ര —
പുത്രസോദരന്മാരും ബലമായ് തടഞ്ഞിട്ടും
വാസുദേവനിൽ മനം പററിച്ചേരുകമൂലം
ഭാസുരാംഗികളാരും മടങ്ങിപ്പോയതില്ല.
(ഭാഗവതം — ദശമം — അദ്ധ്യായം 29 ശ്ലോകം 8)

ഈ ശ്ലോകത്തിൽക്കൂടി ഗോപിമാരുടെ ത്യാഗം അഥവാ വിഷയവിരാഗം വ്യക്തമാകുന്നുണ്ടല്ലോ.

ഇനിയും പ്രേമഭക്തിക്ക് അവശ്യം ഉണ്ടായിരിക്കേണ്ട ഒരു ഗുണമാണ് നിർഭയത്വം. ഭയമുള്ളിടത്തു് സ്നേഹത്തിൻെറ കണികപോലും കാണുകയില്ല. ഭയം ദുഃഖജനകമാണ്; ഉത്തമപ്രേമം സുഖസംദായകവുമാണ്. ഇവ തമ്മിൽ അല്പംപോലും യോജിപ്പില്ല. മഹാഭാരതം പറയുന്നു:

ന വാസുദേവഭക്താനാമശുഭം വിദ്യതേ ക്വചിത്
ജന്മമൃത്യുജരാവ്യാധിഭയം നൈവോപജായതേ.

വാസുദേവഭക്തന്മാക്ക് ഒരടിത്തും അശുഭമില്ല. ജന്മമരണജരാരോഗാദികളെന്നിനെക്കുറിച്ചുള്ള ഭയവും അവരെ ലവലേശം തീണ്ടുന്നില്ല, എന്നു്. ഈ നിർഭയത്വവും ഗോപികമാരിൽക്കൂടി നമുക്കു മനസ്സിലാക്കാവുന്നതാണ്. ഘോരസത്വങ്ങൾ നിറഞ്ഞ വനങ്ങളിൽ രാത്രികാലത്തു് അബലകളും ചപലകളുമായ അവർ എത്തിയെന്നതു തന്നെ നിർഭയത്വം.

പ്രേമഭക്തി പരിപൂർണ്ണഭാവപ്രകാശകം ആകണമെങ്കിൽ അതിനു തുല്യമായി മറെറാന്നില്ലായിരിക്കണം. ത്രിഭുവനങ്ങളിലേയ്ക്കും ആദർശസുന്ദരമെന്നും അമൂല്യമെന്നും ഉള്ള ഉത്തമമായ വിശ്വാസമാണിതിനടിസ്ഥാനം. യാതൊരുവനിൽ മനസ്സർപ്പിച്ചാൽ പിന്നെ അധോഗതി ഉണ്ടാകുന്നില്ലയോ, യാതൊരുവനെ നിനയ്ക്കുന്നതിനു നാകംപോലും തടസ്സമാകുന്നുവോ, യാതൊരുവൻ തൻെറ പ്രേമാസ്പദമോ അവൻ നിരസ്തസാമ്യാതിശയനായിരിക്കണം. ബ്രഹ്മലോകസുഖം പോലും ആ പ്രേമത്തിനു സമമല്ല. ഗോപസ്ത്രീകളാകട്ടെ ഭഗവാനിൽ സർവ്വമാഹാത്മ്യവും കണ്ടവരായിരുന്നുവെന്ന് ഭാഗവതം പ്രസ്താവിക്കുന്നുണ്ടു്. ബ്രഹ്മാദിദേവന്മാർ ലക്ഷ്മീദേവിയുടെ കടാക്ഷാനുഗ്രഹം സിദ്ധിപ്പാൻ കഠിനതപസ്സു ചെയ്യുന്നു. ലക്ഷ്മീദേവിയാകട്ടെ ഭഗവാൻെറ മാറിടത്തിൽ വസിക്കുന്നുവെങ്കിലും അതിനാൽ തൻെറ സൗഭാഗ്യം പൂർത്തിയായില്ല എന്നു കരുതി തുളസിയോടൊപ്പം പാദസേവനം ചെയ്യുകയാണ്. ലക്ഷ്മീദേവിക്കുപോലും ആശ്രയകരമായ സ്ഥാനം. അത്ര മഹത്തരമായി ഗോപികൾ തങ്ങളുടെ പ്രേമനിധിയെ ദർശിച്ചിരുന്നു. രാസലീലയിൽ ഭഗവന്മാഹാത്മ്യം മറന്നു് ഗോപികൾ ഒരു ജാരനെന്നുമാത്രം കൃഷ്ണനെ കരു

തിയിരുന്നെങ്കിൽ ആ ലീല തികച്ചും അപലപനീയമായി കരുതാമായിരുന്നു. എന്നാൽ ഗോപികഠം പറയുന്ന, 'അങ്ങു് യശോദയുടെ പുത്രനല്ല; സകല ജീവികളുടേയും ബുദ്ധിയിൽ സാക്ഷിയായി നിലകൊള്ളുന്നവനാണു്, എന്നു ഞങ്ങഠംക്കറിയാം....' എന്നു്. ഇപ്രകാരം ഭഗവാൻെറ യഥാൎത്ഥമാഹാത്മ്യം ധരിച്ചിരിക്കുന്ന ഗോപികമാരുടെ മനസ്സു് ആത്മതലത്തിലാണു്, ദേഹതലത്തിലല്ല വിഹരിച്ചിരുന്നതു്.

ഇങ്ങനെ പരിശുദ്ധമായ ഭക്തിസ്വരൂപത്തെയും ഭക്ത്യനുഭൂതികളെയും വൎണ്ണിച്ചു് ഭക്തിയുടെ അത്യുത്ക്കടമായ ശക്തിയെ പ്രതിഫലിപ്പിക്കുകയാണു് രാസലീലാവൎണ്ണനത്തിൽക്കൂടി ഭാഗവതകാരൻ ചെയ്യുന്നതു്.

---

# സ്വാമിജി കാണിച്ചുതന്ന സമുദായസേവനം

## തുളസീതീൎത്ഥൻ

ജനസേവയും സേവാസംഘങ്ങളും ഒരു വ്യാധിപോലെ വളൎന്നുകഴിഞ്ഞ കാലഘട്ടമാണിതു്. വിദ്യാൎത്ഥികളും, ഉദ്യോഗസ്ഥന്മാരും, മന്ത്രിമാരും, രാഷ്ട്രീയക്കാരും, പൊതുപ്രവൎത്തകരും, വിശേഷിച്ചു് പ്രവൃത്തിയില്ലാത്തവരും ജനങ്ങളെ 'സേവിക്കുക' തങ്ങളുടെ ജീവിതവ്രതമായി അംഗീകരിച്ചു കാണുന്നുണ്ടു്. ഇത്രയേറെ നമ്മെ സ്വാധീനിക്കുന്ന സമുദായസേവയുടെ മൎമ്മമെന്താണെന്നു് അന്വേഷിക്കുമ്പോഠം നാമെത്തിച്ചേരുന്നതു് ശ്രീരാമകൃഷ്ണ – വിവേകാനന്ദന്മാരുടെ ജീവിതത്തിലും സൂക്തങ്ങളിലുമാണു്.

ഈശ്വരലാഭത്തിനുശേഷം മാത്രം സമുദായസേവ എന്നതായിരിക്കണം നമ്മുടെ ജീവിതാദൎശം. അതായതു് ജീവിതലക്ഷ്യമായ ഈശ്വരലാഭത്തിനു് പരമപ്രാധാന്യവും അതിനുള്ള ഉപായമെന്ന നിലയ്ക്കു് സമുദായസേവയ്ക്കു് രണ്ടാംസ്ഥാനവുമെന്നൎത്ഥം. ഒരു നൂററാണ്ടിന്നു് നമ്മുടെ തപസ്സു് ജനസേവനമാകട്ടെ എന്നു് സ്വാമിജി നിൎദ്ദേശിച്ചപ്പോഴും ലക്ഷ്യബോധം അവിടെ വ്യക്തമാണു്. ''പ്രസംഗിക്കലും കൎമ്മം ചെയ്യലും സംഘടനയുണ്ടാക്കലുമെല്ലാം വെറും അദ്ധ്യാരോപങ്ങഠം,'' എന്നു് സ്വാമിജി സ്വയം വിശേഷിപ്പിച്ചപ്പോഴും, 'എല്ലാ കഴിവുകളും ഭാരതത്തിൻെറ ലക്ഷ്യമായ ഈശ്വരസാക്ഷാത്കാരത്തിനാവണം,'' എന്നു് പ്രഖ്യാപിച്ചപ്പോഴും, ''ഈശ്വരനല്ലാതെ മററൊന്നുമാവശ്യമില്ലാത്ത കുറെ ചെറുപ്പക്കാരെയാണെനിക്കാവശ്യം,'' എന്നു് വെളിപ്പെടുത്തിയപ്പോഴും ഈശ്വരലാഭത്തിൻെറ പരമപ്രാധാന്യത്തെയാണു് അദ്ദേഹം മുന്നിൽ കണ്ടതു്. ''സ്വയം ആയിത്തീരുക, പിന്നെ മററുള്ളവരെ സഹായിക്കുക,'' എന്നതും ശ്രീരാമകൃഷ്ണസംഘത്തിൻെറ മഹാവാക്യമായ ''ആത്മനോ മോക്ഷാൎത്ഥം ജഗദ്ധിതായ ച'' എന്നതും ഇതേ അൎത്ഥത്തെത്തന്നെ സൂചിപ്പിക്കുന്നതായി മാത്രമേ കരുതാൻ പററൂ.

സമുദായസേവനമടക്കം നമ്മുടെ എല്ലാ പ്രവൎത്തനങ്ങളുടേയും ഒരേയൊരു ലക്ഷ്യം ഈശ്വരലാഭമാണു്. കരയ്ക്കിട്ട മത്സ്യത്തെപ്പോലെ നാം കിടന്നു് പിടയ്ക്കുന്നതും ഈശ്വരാനന്ദത്തിനും ആത്മനിൎവൃതിക്കുംവേണ്ടിത്തന്നെയാണു്. പഠിപ്പുകൊണ്ടും, പണംകൊണ്ടും, സത്കീൎത്തികൊണ്ടും, പ്രതാപംകൊണ്ടും, സുഖസാമഗ്രികഠം സമ്പാദിച്ചും, പുതിയ കണ്ടുപിടുത്തങ്ങഠം വഴിയായും,കലോപാസനയിൽക്കൂടിയും നാം നേടാനുദ്ദേശിക്കുന്ന അനുഭവം പരിപൂൎണ്ണധന്യതയ്ക്കു് വേണ്ടിയാണു്. ഈ ലക്ഷ്യപ്രാപ്തിക്കു് സഹായിക്കുന്ന സാധനയാണു് സ്വാമിജി കാണിച്ചുതന്ന സമുദായസേവനം. മററൊരു രീതിയിൽ പറഞ്ഞാൽ കൎമ്മനിവൃത്തിക്കു് സഹായിക്കുന്ന കൎമ്മപദ്ധതിയാണു് സ്വാമിജിയുടെ സേവനാദൎശം.

ജീവഭാവത്തിൽ ഉപകാരം ചെയ്യലല്ല, ശിവഭാവത്തിൽ ശുശ്രൂഷചെയ്യുന്നതാണു് യഥാൎത്ഥസമുദായസേവനം. ഇപ്രകാരമുള്ള സേവനം

ജനങ്ങളിൽ ഭഗവാനെ കാണുകയാണു്; വിരാട് പുരുഷനിൽ ഒതുങ്ങിനില്ക്കുന്ന ജീവന്മാരെ, ദരിദ്രരേയും ദീനരേയും, നാരായണനായിക്കണ്ടു് ഭക്തിശ്രദ്ധാദികളോടെ നടത്തപ്പെടുന്ന ശുശ്രൂഷ ഈശ്വരാരാധനയും ഈശ്വരപൂജയും തന്നെയാണു്. ജപധ്യാനാദികളിൽ മുഴുവൻ സമയവും മനസ്സിരുത്താൻ സാധിക്കാത്ത സാധാരണ സാധകരെ ക്രമത്തിൽ കർമ്മനിവൃത്തരാക്കാനുള്ള സാധനാസമ്പ്രദായമാണു് ദരിദ്രനാരായണപൂജ അഥവാ സമുദായസേവ. ''ചിത്തസ്യ ശുദ്ധയേ കർമ്മ'' എന്നു് ആചാര്യസ്വാമികൾ ഉദ്ദേശിച്ച അർത്ഥത്തിൽതന്നെയായിരിക്കണം സ്വാമിജിയും മിഷനിലെ യുവസന്ന്യാസിമാരുടെ സേവനത്തെ ശ്ലാഘിച്ചതു്.

ഈശ്വരഭാവമില്ലാത്ത കർമ്മം കർമ്മനിവൃത്തിക്കു് പകരം നമ്മെ കൂടുതൽ ബദ്ധരാക്കി ക്ലേശിപ്പിക്കുന്നു. തേൻ കുടിക്കാൻവന്ന തേനീച്ച കാലും ചിറകും തേനിലൊട്ടി പറന്നുപോകാൻ വയ്യാതെ വലയുന്നതുപോലെ നാം കൂടുതൽ ദുഃഖമനുഭവിക്കാനിടയാകുന്നു. ഈശ്വരാരാധനാബുദ്ധിയുടെ അഭാവമാണു് ഈ വൈപരീത്യത്തിനു് കാരണം. 'ഭഗവാന്റെ കൈയ്യിലെ ആയുധം മാത്രമാണു് താൻ എന്ന സമർപ്പണഭാവത്തിനു പകരം, താൻ കർത്താവാണു്, ഭോക്താവാണു് എന്നു് അഹങ്കരിക്കയും തന്നിമിത്തമുണ്ടാവുന്ന സുഖദുഃഖങ്ങളിൽ പെട്ടുഴലുകയും ചെയ്യുന്നു. ''ആഢ്യോഽഭിജനവാനസ്മി.... ...പതന്തി നരകേഽശുചൗ.'' എന്ന ഗീതാവർണ്ണന ഇന്നത്തെ സമുദായസേവകരുടെ ചിന്തയേയും അനുഭവത്തേയുമല്ലേ വർണ്ണിക്കുന്നതു് എന്നു് തോന്നിപ്പോകും. അഹങ്കാരത്തോടെ ചെയ്യുന്ന സേവനം കൂടുതൽ കർമ്മവാസനകളെ ഇളക്കിവിടുന്നു. ഈശ്വരാർപ്പണബുദ്ധിയോടെ ചെയ്യുന്ന സേവനമാകട്ടെ ഉള്ള കർമ്മവാസനയെ നശിപ്പിക്കുന്നുവെന്നല്ലാതെ പുതുതായി കർമ്മവാസനയൊന്നും ഉണ്ടാക്കുന്നുമില്ല.

കർത്തൃത്വഭോക്തൃത്വാഭിനിവേശത്തോടെ ലോകസേവ ചെയ്യുന്നവർ കർമ്മസ്വഭാവം അറിയാത്തവരാണു്. ഏതു് കർമ്മം പൂർത്തിയാവണമെങ്കിലും 'അധിഷ്ഠാനം' തുടങ്ങി 'ദൈവം' വരെയുള്ള അഞ്ചു ഘടകങ്ങളാവശ്യമാണു്. വിദ്യാസമ്പാദനമായാലും ശരി, കൃഷിപ്പണിയായാലും ശരി കൃഷിക്കാരനും വിദ്യാർത്ഥിയും അഞ്ചിലൊരംശം മാത്രമേ ആകുന്നുള്ളു. നമ്മുടെ ഇന്നത്തെ കുഴപ്പത്തിനു് പ്രധാനകാരണം, അധിഷ്ഠാനത്തേയും ദൈവത്തേയും മറന്നു് 'ഞാൻ മാത്രമാണു് എല്ലാം നടത്തുന്നതു്,' എന്ന അഹങ്കാരമാണു്, കർമ്മഗതിയുടെ അജ്ഞതയാണു്. പണ്ഡിററ്നെഹറുവിന്റെ പ്രവർത്തനപദ്ധതിയും ഗാന്ധിജിയുടേതും രണ്ടും ജനസേവതന്നെയെങ്കിലും നെഹ്റുവിനു് ഗാന്ധിജിയുടെ ധന്യതയും കൃതകൃത്യതയും ഒട്ടും അനുഭവിക്കാൻ പററിയില്ല. കാരണം, ഗാന്ധിജിയുടെ ഈശ്വരാർപ്പണബുദ്ധി നെഹ്റുവിനില്ലായിരുന്നു. എല്ലാ കർമ്മങ്ങളും ഗാന്ധിജി ശ്രീരാമാരാധനയായിട്ടേ കണക്കാക്കിയുള്ളു. കർമ്മങ്ങളെല്ലാം യജ്ഞങ്ങളായിരുന്നു ഗാന്ധിജിക്കു്. യാഗാഗ്നിയിൽ തന്റെ കർമ്മവാസനകളെയെല്ലാം ഹോമിച്ചു്, ജ്ഞാനവൈരാഗ്യാദികളെ ജ്വലിപ്പിച്ചുകൊണ്ടു്, കൃതകൃത്യനായി ഈ കർമ്മഭൂമിയിൽനിന്നും വിടവാങ്ങി. ഒച്ചപ്പാടും നിറപ്പകിട്ടുമൊന്നുമല്ല കാര്യം, ആരാധനാഭാവമാണു്. അതില്ലെങ്കിൽ സേവനമനുഷ്ഠിക്കുന്നവനും സേവനം ലഭിക്കുന്നവനും ഒരുപോലെ അസ്വസ്ഥരാവുന്നു.

സ്വാമിജി നമ്മെ നിരന്തരം ഓർമ്മപ്പെടുത്തുന്നതിതാണു്: സമുദായസേവനം ഈശ്വരപൂജപോലെ പരിശുദ്ധമായിരിക്കണം, നിസ്സ്വാർത്ഥവും ആത്മാർത്ഥവുമായിരിക്കണം. ഇന്നത്തെ ജനസേവ ഏറിയകൂറും മുഴുവൻ മനസ്സോടെയോ സ്നേഹഭാവത്തോടെയോ അല്ലാത്തതിനാൽ കൂടുതൽ അസംതൃപ്തിയും വ്യർത്ഥതാബോധവും വന്നുചേരുന്നു. മറിച്ചു്, ഈശ്വരപൂജയെന്നോണം സേവ ചെയ്താൽ പൂജാഫലമായ മനശ്ശാന്തിയും ഈശ്വരപ്രസാദവും നേടി നാം ധന്യരാവുന്നു. പലപ്പോഴും ജനസേവനം പദവിക്കും പ്രതാപത്തിനും വേണ്ടിയുള്ള ഒരുപായമായി അധഃപതിക്കാനിടവരുന്നതായിക്കാണാം. 'മററുള്ളവരെ ഞാൻ സഹായിക്കുന്നു; അവർ എന്റെ ദയയ്ക്കധീനരാണു്; അതുകൊണ്ടു് അവർ എന്നെ ബഹുമാനിക്കണം.' അങ്ങനെ പോകുന്നു സേവനമനോഭാവം.

ഏററവും വലിയ ജനസേവകർ ഏററവും വലിയ യാചകന്മാരായി തരംതാഴുന്നു. ലോകത്തെ രക്ഷിക്കാൻ പുറപ്പെട്ടവർ ലോകരുടെ

മുമ്പിൽ യാചകരായി നില്ക്കുന്നു. സ്വാമിജി ഈ തത്ത്വം വെളിപ്പെടുത്താൻ അക്ബറുടേയും സന്ന്യാസിയുടെയും കഥ പറയുന്നുണ്ട്. എന്തു കിട്ടിയാലും തൃപ്തി വരാത്ത ചക്രവർത്തിയെപ്പോലെ വെറും യാചകന്മാരാണ് ഇന്നത്തെ സമുദായസേവകരിലധികംപേരും. ദരിദ്രരായ നമുക്ക് എങ്ങനെ ദാനം ചെയ്യാൻ സാധിക്കും? ഉറങ്ങിക്കിടക്കുന്ന നമുക്ക് മററുള്ളവരെ ഉണർത്താൻ കഴിയുമോ? നരനിൽ നാരായണനെ ദർശിക്കുമ്പോഴാണ് സമുദായസേവ ഫലപ്രദമാകുന്നത്, അപ്പോൾ മാത്രമാണുതാനും.

അതുകൊണ്ട്, സ്വാമിജി നമ്മെ പഠിപ്പിക്കുന്നു, അഹംകാരം മാററിവെച്ച്, വിനയാന്വിതനായി ഭഗവത്കാര്യം ചെയ്യൂ. അവിടുന്ന് ഉദ്ഘോഷിക്കുന്നു, ഈശ്വരകാരുണ്യം കൂടാതെ ഈ ലോകത്തിൽ ഒരു പുൽക്കൊടിയെപ്പോലും നിങ്ങൾക്കൊന്നും ചെയ്യാനാവില്ല. ഈ ലോകത്തെ രക്ഷിക്കാനും നിലനിർത്താനും നിങ്ങളാരാണ്? അത് ജഗദീശ്വരന്റെ ജോലിയാണ്, അതാരുടേയും സഹായമില്ലാതെ അവിടുന്ന് നടത്തുകയും ചെയ്യും. ഫലിതരൂപത്തിൽ ശ്രീമത് നിർമ്മലാനന്ദസ്വാമികൾ ഒരിക്കൽ പറയുകയുണ്ടായി, ''ലോകത്തെ സൃഷ്ടിച്ച ഈശ്വരൻ അതു് നോക്കിനടത്താൻ നിങ്ങളേയും ഏല്പിച്ച് തേച്ചുകുളിയും ഊണും കഴിഞ്ഞു് സുഖമായി ഉറങ്ങുകയുമൊന്നുമല്ല.'' എന്ന്.

ഈ ലോകത്തെ ഒരു നിശ്ചിതനിയമമനുസരിച്ച് നിയന്ത്രിക്കുന്നതു് ഈശ്വരനാണ്. വ്യക്തിയുടേയും കുടുംബത്തിൻേറയുമെന്നപോലെ, ലോകഗതിക്കും ഏററിറക്കങ്ങളുണ്ട്; സുവർണ്ണകാലഘട്ടമുണ്ട്, ഇരുളടഞ്ഞ കാലവുമുണ്ട്. പരിവർത്തനമാണ് ഈശ്വരകല്പിതമായ പ്രപഞ്ചസ്വഭാവം. പരിവർത്തനമില്ലാത്ത, താഴ്ചയും ഉയർച്ചയും സുഖവും ദുഃഖവും ഇടകലരാത്ത, ലോകത്തെ ഒരാൾക്കും രൂപപ്പെടുത്താൻ വയ്യ. നായുടെ വാൽപോലെ, ലോകം വീണ്ടും അതിന്റെ ചലനമാർഗ്ഗം സ്വീകരിക്കയേയുള്ളു എന്ന് സ്വാമിജി നമ്മെ ഓർമ്മിപ്പിക്കുന്നു. ലോകോദ്ധാരകന്മാരായ രാമനും കൃഷ്ണനും രാമകൃഷ്ണനും ശ്രീശങ്കരനും സ്വാമിജിയും ഈ പ്രപഞ്ചനിയമത്തെ തെററിക്കാൻ ആഗ്രഹിച്ചിട്ടില്ല. ലോകത്തെ രക്ഷിച്ച ആ മഹാപുരുഷന്മാരുടെ ഭാവമെന്തായിരുന്നു? പരിപൂർണ്ണസമർപ്പണഭാവം. 'അമ്മ യന്ത്രി, ഞാൻ യന്ത്രം' എന്നായിരുന്നു ശ്രീരാമകൃഷ്ണദേവന്റെ സ്ഥായിയായ ഭാവം. ''ഞാനല്ല അവിടുന്ന്, ഞാൻ പ്രവർത്തിക്കുന്നില്ല, അവിടുന്ന് എന്നിൽക്കൂടി'' എന്നായിരുന്നു സ്വാമിജിയുടെ ഭാവം. ''ഗുരുമഹാരാജിന്റെ ഇച്ഛ നടക്കട്ടെ എന്റെ അന്ത്യശ്വാസംവരെ'' എന്നായിരുന്നു തുളസീമഹാരാജിന്റെ സമർപ്പണബുദ്ധി. നാമെല്ലാവരും ഭഗവദ്ദാസന്മാർ, സർവ്വേശ്വരസേനയിലെ പടയാളികൾ.

നമ്മുടെ എല്ലാ പ്രവൃത്തികളുടേയും ഒരേ ലക്ഷ്യം ഭഗവത്കൃപയൊന്നു മാത്രമാണ്. അടിമയെപ്പോലെ മാത്രമേ കർമ്മം ചെയ്യാനൊക്കൂ എങ്കിൽ പേരിനും പെരുമയ്ക്കും പിച്ചക്കാശിനും അടിമയാകരുത്. ഭരതനെപ്പോലെ, അംബരീഷനെപ്പോലെ, മഹാപ്രഭുവായ ഭഗവാന്റെ അടിമയാവാൻ ശ്രമിക്കണം. അഹംകാരം വിടാൻ വയ്യെങ്കിൽ, ''സർവ്വശക്തനായ ശ്രീരാമദൂതനാണ് ഞാൻ'' എന്ന ഹനുമാന്റെ അഹംകാരമാവട്ടെ. സേവനത്തിൽ നമുക്കുണ്ടാവേണ്ട അഹംകാരവും ദാസഭാവവും ഈശ്വരകാരുണ്യത്തെ മുൻനിർത്തിയാവണമെന്നാണ് സ്വാമിജി ഉദ്ബോധിപ്പിക്കുന്നതു്.

നാം ഈശ്വരന്റെ ഉപകരണങ്ങളായാൽ, ഈശ്വരന്റെ അനന്തശക്തിപ്രഭാവം നമ്മളിൽക്കൂടി പ്രവഹിക്കാൻ തുടങ്ങുന്നു, സ്വിച്ചിട്ടാൽ അളവില്ലാത്ത വിദ്യുച്ഛക്തി പ്രവഹിക്കാൻ തുടങ്ങുന്നപോലെ. അഹംകാരം നശിച്ച്, സ്നേഹസ്വരൂപിയായ ഭഗവാന്റെ കാരുണ്യം നമ്മളിലേയ്ക്കു പ്രവഹിച്ചുതുടങ്ങുമ്പോൾ നമ്മുടെ ഹൃദയം സ്നേഹംകൊണ്ടും ആനന്ദംകൊണ്ടും നിറഞ്ഞു കവിയുന്നു. ഇങ്ങനെ നിറഞ്ഞ സ്നേഹവും ആനന്ദവും ഹൃദയത്തിൽ ഉണ്ടാകുമ്പോഴേ നാം യഥാർത്ഥത്തിൽ സമുദായസേവകന്മാരായിത്തീരുന്നുള്ളു. അതില്ലാത്തിടത്തു് കച്ചവടവും ലാഭചിന്തയും മാത്രമേ ഉണ്ടാകൂ.

യഥാർത്ഥജനസേവകർ വസന്തത്തെപ്പോലെ സ്വഭാവേന തങ്ങളിലുള്ള സമ്പത്തിനെ അന്യർക്ക് ഒച്ചപ്പാടില്ലാതെ പകർന്നുകൊടുക്കുന്നു. പ്രകൃതിയുടെ ഔദാര്യംപോലെ നിസ്വാർത്ഥമായിരിക്കണം നമ്മുടെ സമുദായസേവന സമ്പ്രദായം. ലാഭനഷ്ടങ്ങൾ കണക്കാക്കാത്ത

യുധിഷ്ഠിരൻെറ ധൎമ്മാചരണത്തെപ്പോലെയായിരിക്കണം നമ്മുടെ ജനസേവ. സേവ ചെയ്യാനുള്ള പ്രചോദനം, അതു് സത്യമാണു്, ചെയ്യേണ്ടതാണെന്ന ബോധം മാത്രം. ഹിമാലയത്തേയും ഗംഗയേയും സ്നേഹിക്കുന്നപോലെ അകൃത്രിമവും സ്വാഭാവികവുമായിരിക്കണം. ഹൃദയത്തിൽ നിന്നൊഴുകിവരുന്ന പ്രാൎത്ഥനപോലെ പരിശുദ്ധമായിരിക്കണം.

സ്വാമിജി നിൎദ്ദേശിച്ച സേവനസമ്പ്രദായം അഹംകാരത്തിനു് പകരം ആത്മസമൎപ്പണബുദ്ധിയോടുകൂടിയതാണു്; സേവനം സമാരാധനയായി രൂപാന്തരപ്പെടുന്ന കൎമ്മയോഗമാണു്. അപ്പോഠം സേവനകൎമ്മം, കൎമ്മനിവൃത്തിക്കു് കാരണമായിത്തീരുന്നു. ലോകത്തെ നന്നാക്കാൻ വെമ്പലില്ല, വ്യാമോഹമില്ല. ഇവിടെ നാം സ്വയം മോചിക്കപ്പെടുകയാണു്, എല്ലാ ബന്ധങ്ങളിൽനിന്നും എന്നേന്നേയ്ക്കുമായി. ഇതു് 'ചില്ലറ' നേട്ടമല്ല; ഭഗവാൻെറ ഭാഷയിൽ, 'പതിനാറണ'യും നേടുന്നു, ജീവിതലക്ഷ്യം തന്നെ നേടുന്നു. അതിനു് ഭഗവാനും സ്വാമിജിയും നമ്മിൽ അനുഗ്രഹവൎഷം നിരന്തരം ചൊരിയുമാറാകട്ടെ.

---

# അദ്വൈതവേദാന്തിയുടെ ജഗന്മിഥ്യാത്വം

**പണ്ഡിററു് സി. രാമകൃഷ്ണൻനായർ**

ബ്രഹ്മം സത്യവും ജഗത്തു് മിഥ്യയുമാണെന്നാണല്ലൊ അദ്വൈതിയുടെ മതം. ജഗത്തു സത്യമാണെന്നു കരുതുന്നവർ അതിൻെറ കാരണം അന്വേഷിക്കുന്നതിൽ അസാംഗത്യമൊന്നുമില്ല. അന്വേഷിക്കേണ്ടതുമാണു്. ജഗത്തു മിഥ്യയാണെന്നു പറയുന്നവർ, മിഥ്യയായതിൻെറ – യഥാൎത്ഥത്തിൽ ഇല്ലാത്ത ഒന്നിൻെറ – കാരണം ചിന്തിക്കുകയോ, അന്വേഷിക്കുകയോ, പറയുകയോ ചെയ്യുന്നതു് യുക്തിക്കു ചേൎന്നതാണോ എന്നൊരു ചോദ്യം വരാം. 'നിങ്ങഠം അമ്മയെ തല്ലുന്ന പതിവു് ഇപ്പോഴുമുണ്ടോ ?' എന്നു കോടതിയിൽവെച്ചു് വക്കീൽ കക്ഷിയോടു ചോദിച്ചു. ഇല്ലെന്നു പറഞ്ഞാലും ഉണ്ടെന്നു പറഞ്ഞാലും കക്ഷി അമ്മയെ തല്ലിയിട്ടുണ്ടെന്നുവരും. കക്ഷിക്കു തൻെറ നിരപരാധിത്വം തെളിയിക്കാൻ ഉണ്ടെന്നോ ഇല്ലെന്നോ പറഞ്ഞാൽ പോരാ; തല്ലുന്ന പതിവേ ഇല്ലായിരുന്നു എന്നു പറയേണ്ടിവരുന്നു. അതുപോലെ ജഗത്തു മിഥ്യയാണെന്നു പറയുന്ന വേദാന്തിയോടു ജഗത്തിൻെറ കാരണം ചോദിച്ചാൽ, ഇല്ലാത്ത ഒന്നിൻെറ കാരണമാണു് പറയേണ്ടിവരുന്നതു്. അതു യുക്തിക്കു ചേരുന്നതല്ല. അതുകൊണ്ടു ജഗന്മിഥ്യാത്വം യുക്തികൊണ്ടു സ്ഥാപിക്കേണ്ടിവരും. അതിനു് ആദ്യമായി വേണ്ടതു് 'ജഗത്സത്യത്വ'വാദങ്ങളെ എല്ലാം ഖണ്ഡിക്കുകയാണു്. ആ ഖണ്ഡനരീതി, ശ്രീശങ്കരാദികളുടേതു് 'പ്രതിവാദിഭയങ്കര'ന്മാൎക്കും ഭയം ജനിപ്പിക്കത്തക്കവണ്ണമാണു്. 'അമ്പുകൊള്ളാത്തവരില്ല കുരുക്കളിൽ' എന്നു പണ്ടത്തെ മഹാഭാരതയുദ്ധത്തെപ്പററി പറഞ്ഞതുപോലെ ശ്രീ ശങ്കരൻെറ തക്കെക്ക്ശമായ യുക്തിവാദാസ്ത്രങ്ങഠം ഏററു നിലംപതിക്കാത്ത ദ്വൈതികളില്ല.

## ജഗന്മിഥ്യാത്വം

ഏതു കാൎയ്യവും ഓരോരുത്തരും ഓരോ വീക്ഷണകോണത്തിൽനിന്നാണു് കാണുന്നതും തീരുമാനിക്കുന്നതും. അതുകൊണ്ടാണല്ലൊ പഞ്ചേന്ദ്രിയങ്ങഠംക്കു വിഷയമായ പ്രപഞ്ചത്തെ ചാൎവ്വാകനും നൈയ്യായികനും മററും ഓരോ വിധത്തിൽ നിരൂപണം ചെയ്യുന്നതു്. വേദാന്തിയുടെ വീക്ഷണത്തിൽ പ്രപഞ്ചം മിഥ്യയാണെന്നുള്ളതു് ശരിയാണു്. പരമാൎത്ഥദൃഷ്ടി അതാണെന്നു തെളിയിക്കുവാൻ വേണ്ടത്രേ യുക്തികളും ആവിഷ്കരിച്ചിട്ടുണ്ടു്. ചിലതു് ഇവിടെ കാണിക്കാം.

## ഇന്ദ്രിയപ്രത്യക്ഷത്തിന്റെ ദൗർബ്ബല്യം

പ്രപഞ്ചം സത്യമാണെന്നുള്ളതിനു നമ്മുടെ ജ്ഞാനേന്ദ്രിയങ്ങൾതന്നെയാണ് പ്രമാണം. തൊലി, നാക്ക്, മൂക്ക്, ചെവി, കണ്ണ് ഈ അഞ്ച് ഇന്ദ്രിയങ്ങളിൽക്കൂടിയാണ് ഈ പ്രപഞ്ചമുണ്ടെന്നു നാം അറിയുന്നത്. ജഗത്സത്യവാദിക്ക് ഈ തെളിവാണല്ലൊ തരാനുള്ളത്. ഈ അഞ്ച് ഇന്ദ്രിയങ്ങളും ഒരുപോലെ പ്രമാണങ്ങളാണോ എന്നു ചോദിച്ചാൽ അതെ എന്ന് എല്ലാവരും ഉത്തരം പറയും. വാസ്തവം അങ്ങനെയല്ല; നോക്കുക: തൊലി സ്പർശത്തെമാത്രം ഗ്രഹിക്കും. നാക്ക് രസത്തേയും, മൂക്ക് മണത്തേയും, ചെവി ശബ്ദത്തേയും, കണ്ണ് രൂപത്തേയും മാത്രമേ ഗ്രഹിക്കുകയുള്ളൂ. ഏതെങ്കിലും ഒരു വിഷയത്തിന്റെ സ്വഭാവത്തെക്കുറിച്ച് ഒരിന്ദ്രിയം ഒരു വിധത്തിൽ സൂചന തരും. മററു നാലിന്ദ്രിയങ്ങളും ആ സൂചനയെ ശരിവെയ്ക്കുകയില്ല; എന്നു മാത്രമോ? നിഷേധിക്കുകയും ചെയ്യുന്നു. അവ ഓരോന്നും പ്രത്യേകം പ്രത്യേകം ഓരോ സൂചനകൾ തരുമെന്നുള്ളതും തീർച്ചയാണ്. ഇങ്ങനെ ഒരു വസ്തുവിനെ അഞ്ചിന്ദ്രിയങ്ങളും അഞ്ചു വിധത്തിൽ കാണിച്ചതന്നാൽ അവ അഞ്ചും യഥാത്ഥമായിരിക്കയില്ല. എന്തെന്നാൽ ഒരു വസ്തുവിനു ഒരു സ്വഭാവമല്ലാതെ അനേകം സ്വഭാവം വരാനിടയില്ല. ഉദാഹരണമായി പാൽ എന്നൊരു പദാത്ഥമെടുക്കാം. നേത്രേന്ദ്രിയം അതിന്റെ വെണ്മയേയും,രസനേന്ദ്രിയം മാധുര്യത്തേയും,ത്വഗിന്ദ്രിയം അതിന്റെ ശീതോഷ്ണമൃദുകാഠിന്യാദ്യവസ്ഥകളേയും, ശ്രോത്രേന്ദ്രിയം പാലിന്റെ ചലനത്തിൽനിന്നുണ്ടാകുന്ന ശബ്ദത്തേയും, ഘ്രാണേന്ദ്രിയം അതിന്റെ ഗന്ധത്തേയും മാത്രം ഗ്രഹിക്കുന്നു. പാൽ എന്ന വസ്തു ഉണ്ടെന്നുള്ളതിനു ഇന്ദ്രിയങ്ങളാണല്ലൊ തെളിവു തരുന്നത്. അവ അഞ്ചും പാലിന്റെ സ്വരൂപത്തെ അഞ്ചായിട്ടാണ് ഗ്രഹിക്കുന്നതെന്നു കണ്ടുകഴിഞ്ഞു.

പാലിന്റെ വെളുപ്പുനിറം നേത്രേന്ദ്രിയമല്ലാതെ മററു നാലിന്ദ്രിയങ്ങളും സമ്മതിക്കുന്നില്ല. പാൽ എന്നൊരു വസ്തു ഉണ്ടെന്നു തെളിവു തരാൻ വന്ന ഇന്ദ്രിയങ്ങളായ സാക്ഷികളഞ്ചും ഒരേ വിധത്തിൽതന്നെ പറയാതെ അഞ്ചു വിധത്തിൽ പറഞ്ഞു എന്നു മാത്രമല്ല, ഒരിന്ദ്രിയം പറഞ്ഞതിനെ ബാക്കി നാലിന്ദ്രിയങ്ങളും നിഷേധിക്കുകയും ചെയ്തു. തുല്യപ്രാമാണ്യമുള്ള അഞ്ചു പേരിൽ ഒരാൾ മാത്രം ഒരു വിഷയത്തെക്കുറിച്ച് ഒരഭിപ്രായവും, ബാക്കി നാലുപേർ അതിനു വിപരീതമായ അഭിപ്രായങ്ങളും പ്രകടിപ്പിക്കുകയാണെങ്കിൽ ഭൂരിപക്ഷത്തിന്റെ അഭിപ്രായത്തിനു മാത്രമേ നമ്മൾ പ്രാബല്യവും പ്രാമാണ്യവും കല്പിക്കാറുള്ളൂ. ഈ നയം ഇന്നെവിടെയും അംഗീകരിക്കപ്പെട്ടിട്ടുള്ളതാണ്. അതനുസരിച്ചു നോക്കിയാൽ ഇന്ദ്രിയങ്ങളുടെ ഭൂരിപക്ഷാഭിപ്രായം മാത്രമേ നമുക്കു സ്വീകരിക്കാൻ നിവൃത്തിയുള്ളൂ. അങ്ങനെ ഒരു ഭൂരിപക്ഷം ഇവിടെ കിട്ടിയിട്ടുമില്ല.അനേകതരത്തിലാണ് ഇന്ദ്രിയങ്ങൾക്കു പാൽ എന്ന വസ്തുവിനെപ്പററി ഇവിടെ തോന്നലുണ്ടായതു്. പൊട്ടക്കണ്ണന്മാർ പണ്ട് ആനയെക്കണ്ടു് അതിന്റെ സ്വരൂപത്തെപ്പററി തീരുമാനിച്ചതുപോലെ കള്ളമാണ് പാലിനെക്കുറിച്ചുള്ള ഇന്ദ്രിയങ്ങളുടെ തീരുമാനവും. പൊട്ടക്കണ്ണൻ ആനയുടെ കാലുമാത്രം തൊട്ടു നോക്കി ആന ഉരലുപോലെയാണെന്നും, തുമ്പിക്കൈയ് തൊട്ടുനോക്കിയിട്ട് ആന ഉലക്കപോലെയാണെന്നും പറഞ്ഞു. വാലു തൊട്ടുനോക്കി ചൂലുപോലെയാണെന്നും, ചെവി തൊട്ടുനോക്കി മുറം പോലെയാണെന്നും ആനയുടെ ആകൃതിയെപ്പററി സ്വാഭിപ്രായം പ്രകടിപ്പിച്ചു. ആ അഭിപ്രായങ്ങൾ പരസ്പരവിരുദ്ധങ്ങളായിരുന്നതിനാൽ വാഗ്വാദം മൂത്തു് ഒരു വലിയ ശണ്ഠയുള്ള ഒരുക്കമായി. അപ്പോൾ കണ്ണുള്ള ഒരാൾ ആ വഴി വന്ന് കാര്യം മനസ്സിലാക്കിയിട്ട് ഇങ്ങനെ പറഞ്ഞു: 'ആനയുടെ ഓരോ അവയവങ്ങളാണ് നിങ്ങൾ ഓരോരുത്തരും കണ്ടതു്. യഥാർത്ഥത്തിൽ ആന യേയല്ല. ഉരലുപോലെ കാല്, ഉലക്കപോലെ തുമ്പിക്കൈയ്, മുതലായ അവയവങ്ങളെല്ലാമുള്ള ജന്തുവാണ് ആന.' ഇതു കേട്ടു് സംഗതിയുടെ പരമാർത്ഥം ഗ്രഹിച്ച അവർ സമാധാനമായി പിരിഞ്ഞുപോയി. ഇതിനെ 'അന്ധഹസ്തിന്യായം' എന്നാണ് ശാസ്ത്രകാരന്മാർ പറയുന്നതു്.

ഇതുപോലെയാണ് പ്രപഞ്ചത്തെപ്പററി ഓരോ ഇന്ദ്രിയങ്ങളുടെയും തോന്നൽ. സർവ്വസമ്മതമായി യോജിച്ച ഒരഭിപ്രായം ഇന്ദ്രിയങ്ങൾക്ക് ഉണ്ടാകുവാൻ നിവൃത്തിയില്ല. അപ്പോൾ പ്രപഞ്ചമെന്താണെന്ന് പഞ്ചേന്ദ്രിയങ്ങൾക്കറിഞ്ഞു

കൂടാ. അങ്ങനെ ഇന്ദ്രിയപ്രത്യക്ഷമാണ് പ്രപഞ്ചമെന്ന വാദം തകർന്നു.

## ഗുണിഗുണപ്രക്രിയയിലൂടെയായാലോ ?

ഇനി മറ്റൊരു വിധത്തിൽ നോക്കാം. ഈ കാണുന്ന പ്രപഞ്ചം പഞ്ചഭൂതങ്ങളുടെ സമ്മേളനമായിട്ടാണ് സാധാരണ വിശ്വസിക്കപ്പെടുന്നത്. ശരിയായി ആലോചിച്ചുനോക്കിയാൽ ആ വിശ്വാസവും ശരിയെന്നു പറഞ്ഞുകൂടാ. എന്തെന്നാൽ പ്രപഞ്ചമുണ്ടെന്നുള്ളതിന് ഇന്ദ്രിയങ്ങളാണല്ലൊ പ്രമാണങ്ങൾ. ആ ഇന്ദ്രിയങ്ങൾ ആകാശാദിപഞ്ചഭൂതങ്ങളെ ഒരു കാലത്തും അറിയുന്നില്ല. ആ ഭൂതങ്ങളുടെ ഗുണങ്ങളെന്നു കരുതപ്പെട്ടുപോരുന്ന ശബ്ദാദിവിഷയങ്ങളുടെ അനുഭവം മാത്രമേ ഇന്ദ്രിയങ്ങൾക്കുള്ളു. ഓരോ ഇന്ദ്രിയം ഓരോ ഗുണമേ അറിയുന്നുള്ളു എന്നു മുമ്പേ പറഞ്ഞുകഴിഞ്ഞു. അതുകൊണ്ട് ആകാശാദിപഞ്ചഭൂതങ്ങൾ അനുഭവമായിത്തീരുന്നില്ല. മുയൽക്കൊമ്പ്, വന്ധ്യാപുത്രൻ എന്നപോലെ, കുറെ പേരുമാത്രമാണ് പഞ്ചഭൂതങ്ങൾ.

ഗുണമുള്ളതാണ് ഗുണി. ശബ്ദഗുണമുള്ള ആകാശവും ഗുണിതന്നെ. ഗുണവും ഗുണിയും അന്യോന്യമാശ്രയിച്ചിരിക്കും. ശക്കര ഗുണിയാണ്; മധുരരസം ഗുണവും. പാൽ ഗുണി, വെളുപ്പുനിറം ഗുണം. ഇങ്ങനെ ഏതിനേയെങ്കിലും ഗുണി എന്നു പറയണമെങ്കിൽ ആ വസ്തുവിൽ ഗുണം ചേർന്നിരിക്കണം. അതുപോലെ ഗുണമെന്നു പറയണമെങ്കിലോ അതിനാശ്രയമായ ഒരു വസ്തു (ഗുണിയും) ഉണ്ടായിരിക്കണം. ഗുണത്തെ വിട്ട് ഗുണിക്കോ (വസ്തുവിനോ) ഗുണിയെ വിട്ട് ഗുണത്തിനോ അല്പം പോലും നിലനിൽക്കുവാൻ കഴിയുന്നതല്ല എന്നതാണു സത്യം.

അങ്ങനെയാണെങ്കിൽ പഞ്ചഭൂതങ്ങൾ ഇന്ദ്രിയങ്ങൾക്കു വിഷയമല്ലെങ്കിലും അവയുടെ ഗുണത്തെവെച്ചുകൊണ്ട് പഞ്ചഭൂതങ്ങൾ ഉണ്ടെന്ന് ഊഹിക്കുവാൻ കഴിയുകയില്ലേ ? ഒരു വസ്തുവിൻെറ അനുഭവമില്ലെന്നുവെച്ച് അതില്ലെന്നു പറയുന്നതു ശരിയാണോ ? ഗുണവും ഗുണിയും ചേർന്നുതന്നെയിരിക്കുമെന്നുള്ളതിനാൽ ശബ്ദാദിഗുണങ്ങളുടെ അനുഭവമുള്ളതുകൊണ്ട് ആകാശാദിഭൂതങ്ങളും ഉണ്ടെന്നുതന്നെ ഉറപ്പിക്കരുതോ ? എന്നും മററും ചോദ്യം വരാം.

ഈ ചോദ്യം ശരിയല്ല. എന്തെന്നാൽ ഗുണവും ഗുണിയും എന്ന പദങ്ങളാൽ ഉദ്ദേശിക്കപ്പെടുന്ന വസ്തു ഒന്നാണോ രണ്ടാണോ എന്നു നോക്കാം. ഒന്നാണെങ്കിൽ ഗുണമെന്നും ഗുണി എന്നും – അഥവാ ഗുണമെന്നും വസ്തു എന്നും – വെവ്വേറെയുള്ള വ്യവഹാരം ശരിയല്ല. ഗുണമെന്നോ ഗുണി എന്നോ ഒരു നാമകരണം മാത്രം മതിയായിരുന്നു. അങ്ങനെ കാണുന്നില്ല. ഗുണവും ഗുണിയും പര്യായശബ്ദങ്ങളായതുകൊണ്ടാണ് അങ്ങനെ പറയുന്നതെങ്കിൽ അതിനു ശബ്ദശാസ്ത്രം അനുവദിക്കുകയുമില്ല.

ഗുണവും ഗുണിയും രണ്ടാണെന്നു സമ്മതിച്ചാൽ, അവ രണ്ടും സ്വതന്ത്രങ്ങൾ (തനിയേ നിൽക്കുന്നവ) ആയിരിക്കണം. കുടവും വസ്ത്രവും രണ്ടാണെന്നു പറയുന്നത് അവ രണ്ടും അന്യോന്യം യാതൊരു ബന്ധവുമില്ലാതെ സ്വതന്ത്രമായിരിക്കുന്നതുകൊണ്ടാണ്. എന്നാൽ ഗുണത്തെ കൂടാതെ ഗുണിയുണ്ടെന്നു തീരുമാനിക്കാൻ യാതൊരു നിവൃത്തിയുമില്ലതാനും. അതുകൊണ്ട് ഗുണി ഗുണത്തെ ആശ്രയിച്ച്, അപേക്ഷിച്ച്, നിൽക്കുന്നതാണെന്നും വരും. ഗുണമാണെങ്കിൽ ഗുണിയോടു വേറിട്ടുതന്നെയിരിക്കാത്തതിനാൽ ഗുണിയെ അപേക്ഷിച്ചേ അതും നിലനിൽക്കുകയുള്ളു. അങ്ങനെയാണെന്നു സമ്മതിച്ചാൽ ''അന്യോന്യാശ്രയം'' എന്ന ദോഷം വന്നുചേരും. ഒരേ അവസരത്തിൽ ഒരുമിച്ച്, ശങ്കരന് കേശവനേയും, കേശവന് ശങ്കരനേയും എടുത്തു മേൽപ്പോട്ടു പൊക്കുവാൻ കഴിയുന്നതല്ലല്ലൊ. അങ്ങനെയാകാമെന്നു പറഞ്ഞാൽ അതാണ് 'അന്യോന്യാശ്രയദോഷം'. അതുപോലെതന്നെ ഗുണത്തെ ഗുണിക്കും ഗുണിയെ ഗുണത്തിനും താങ്ങി നിൽക്കാൻ കഴിയുമെന്ന് പറയുന്നതും അന്യോന്യാശ്രയദോഷമാണ്. അത് യുക്തിക്കും അനുഭവത്തിനും ചേർന്നതല്ല. അതുകൊണ്ട് ഗുണവും ഗുണിയും രണ്ടാണെന്നു പറയുന്നതും ശരിയല്ല. അപ്പോൾ ഗുണഗുണിവ്യവഹാരവും തോന്നലാണ്. എന്തെന്നാൽ യുക്തിക്കും അനുഭവത്തിനും ചേരുന്നില്ല. പാൽ എന്നൊരു വസ്തു ഉണ്ടെന്നു തെളിവു തരുന്നതിന് ഇന്ദ്രിയങ്ങൾ ഒരു പെട്ടതു 'അന്ധഹസ്തിന്യായേന'യാണെന്നു മുമ്പുതന്നെ പറഞ്ഞതു് അതുകൊണ്ടാണ്.

ഒരു വസ്തുവിനു് ഒരു സ്വഭാവമേ ഉണ്ടായിരിക്കു; എന്നിരിക്കെ അതിനെ പലതായി ഗ്രഹിച്ചാൽ ആ ഗ്രഹണം യഥാൎത്ഥത്തിലുള്ളതല്ല. ഇരുട്ടിൽ ഒരു കുററി നില്ക്കുന്നതു കണ്ടിട്ടു് ഒരാരം അതു് കള്ളനാണെന്നും, മററൊരാരം പിശാചാണെന്നും അറിയുന്നു എന്നു വിചാരിക്കുക. ആ അറിവു രണ്ടും തെററാണു്. സൂക്ഷിച്ചാൽ ആ കള്ളനും പിശാചും തോന്നലായിരുന്നു എന്നു കാണാവുന്നതാണു്. പാലിനെക്കുറിച്ചുള്ള ഇന്ദ്രിയങ്ങളുടെ അറിവും തോന്നലാണു്. തോന്നലായ ഗുണങ്ങളെ ആസ്പദമാക്കി ഗുണിയുണ്ടെന്നു വിചാരിക്കുന്നതും – ഗുണിയെ ഒരു വിധത്തിലും അറിയുന്നില്ലാത്ത സ്ഥിതിക്കു് – തോന്നലാകാനേ തരമുള്ളു.

ഇനി നമുക്കു രാസപ്രയോഗംകൊണ്ടു് പാലിന്റെ സൂക്ഷ്മഭൂതങ്ങളെ തിരിച്ചറിയാൻ കഴിഞ്ഞെന്നു വരാം. അങ്ങനെ തിരിച്ചറിഞ്ഞാലും ആ അറിവും ഈ ദൃഷ്ടിയിൽ തോന്നലാകാനേ തരമുള്ളു. അതിനാൽ പാൽ എന്ന നാമംകൊണ്ടു കുറിക്കപ്പെടുന്ന വസ്തു ഒരു വിധത്തിലും അനുഭവവിഷയമാകുന്നില്ല.

എന്നാൽ ഈ സിദ്ധാന്തത്തെ ആദരിക്കാത്ത ഒരു കൂട്ടർ ഗുണഗുണികരം വിഭിന്നങ്ങളാണെന്നും അവയുടെ രണ്ടിന്റേയും അനുഭവം നമുക്കുണ്ടെന്നും, അതുകൊണ്ടു് ഗുണാദികളെപ്പോലെതന്നെ ഗുണികളായ ആകാശാദി പഞ്ചഭൂതങ്ങളും പ്രത്യക്ഷപ്രമാണസിദ്ധമാണെന്നും വാദിക്കുന്നുണ്ടു്. അവരോടു് വേദാന്തിക്കു് ഒന്നു ചോദിക്കുവാനുണ്ടു്. നിങ്ങരം ഗുണത്തേയും ഗുണിയേയും പ്രത്യക്ഷമായിട്ടു് ഒരേ അവസരത്തിലറിയുന്നുവോ, രണ്ടവസരത്തിലറിയുന്നുവോ ? ഒരേ അവസരത്തിൽ രണ്ടിനേയും ഒന്നിച്ചറിയുന്നു എന്നു് പറയുകയാണെങ്കിൽ അതു് അനുഭവത്തിനും യുക്തിക്കും ചേൎന്നതല്ല. ഇന്ദ്രിയങ്ങരം ഒരവസരത്തിൽ ഒരു വിഷയത്തെ മാത്രമേ ഗ്രഹിക്കുകയുള്ളു, എന്നുള്ളതിൽ ആക്കും പക്ഷാന്തരമില്ല. രണ്ടവസരത്തിൽ ഗ്രഹിക്കുന്നു എന്നു പറയുകയാണെങ്കിൽ ഗുണത്തേയും ഗുണിയേയും രണ്ടായിട്ടു കണ്ടിരിക്കണം. രൂപാദി വിഷയ – ഗുണ – ങ്ങളോടു കൂടാതെ ഒരു ഗുണിയേയും ആക്കും അറിയാൻ കഴിയുന്നതുമല്ല. അതിനാൽ രണ്ടവസരത്തിൽ രണ്ടായിട്ടറിയുന്നു എന്നു പറയുന്നതു ശരിയായിരിക്കയില്ല. ഇന്ദ്രിയങ്ങരം കൊണ്ടു ഗ്രഹിക്കുന്ന വിഷയങ്ങരം– ഗുണങ്ങരം – തന്നെയാണു് ഗുണികളെന്നു പറയുകയാണെങ്കിൽ അതിന്റെ യുക്തിഭംഗം മുമ്പെ പറഞ്ഞു കഴിഞ്ഞു.

ഇന്ദ്രിയങ്ങരം ഗ്രഹിച്ച വിഷയങ്ങളഞ്ചിനേയും അംഗീകരിച്ചാൽതന്നെയും അവയഞ്ചും ഒരു പദാൎത്ഥമാണെന്നു പറയുവാൻ തരമില്ല. നേത്രം പാലിന്റെ വെണ്മയെ മാത്രമാണല്ലൊ ഗ്രഹിച്ചതു്. ആ വെണ്മ മാത്രമാണു് പാലെങ്കിൽ വെള്ളക്കടലാസ്സിലും ചുണ്ണാമ്പിലും ആ വെണ്മ പ്രത്യക്ഷമാകയാൽ അവയും പാലാകണം. അതാരും സമ്മതിക്കുമെന്നു തോന്നുന്നില്ല. ഇതുപോലെ മററിന്ദ്രിയങ്ങളെപ്പററിയും ചിന്തിച്ചു നോക്കാവുന്നതാണു്. ഈ യുക്തികരം കൊണ്ടും പഞ്ചഭൂതങ്ങരം നാമമാത്രമാണെന്നു കാണാവുന്നതാണു്. ഇവിടെ ഇത്രയുംകൊണ്ടു് പഞ്ചഭൂതങ്ങളുടെ – ഗുണിയുടെ – അസ്തിത്വത്തെ മാത്രമേ നിഷേധിച്ചുള്ളു.

ഗുണങ്ങരം പ്രത്യക്ഷങ്ങളായിരിക്കെ അവ വെറും തോന്നലാണെന്നു് എങ്ങനെ പറയാൻ കഴിയും, എന്നു ചോദിക്കുന്നു എങ്കിൽ, ഗുണങ്ങരംക്കാധാരമായിട്ടു് – ആശ്രയമായിട്ടു് – ഗുണിയെ ആണല്ലൊ അംഗീകരിച്ചിരുന്നതു്. ഗുണി തന്നെ ഇല്ലെന്നു വന്നപ്പോരം അതിനെ ആശ്രയിച്ചു നിന്ന ഗുണം എങ്ങനെ യഥാൎത്ഥമാകും ? രൂപമില്ലാത്ത ആകാശത്തിൽ നീലിമ കാണുന്നുണ്ടെങ്കിലും, മഞ്ഞപ്പിത്തം പിടിപെട്ടവൻ സൎവ്വ പദാൎത്ഥങ്ങളേയും മഞ്ഞ നിറത്തിൽ കാണുന്നുണ്ടെങ്കിലും, ആകാഴ്ച രണ്ടും യഥാൎത്ഥത്തിലുള്ളതല്ല. അതുപോലെ ഒരു ആശ്രയമില്ലാത്ത ഗുണവും ഇന്ദ്രിയങ്ങരംക്കു വിഷയമാണെങ്കിലും വെറും തോന്നലാണെന്നു നിശ്ചയിക്കാം. ചുരുക്കിപ്പറഞ്ഞാൽ ഗുണവും ഗുണിയും തോന്നൽ മാത്രമാണു്, അതായതു് സത്യമല്ല; മിഥ്യയാണു്; മായയാണു്.

അവഗാഢമായി ഈവക വിഷയങ്ങരം ചിന്തിക്കാൻ കഴിയാത്തവർ, ഈ പറഞ്ഞതെല്ലാം ബുദ്ധികൊണ്ടുള്ള ഒരു തരം സൎക്കസ്സാണെന്നു പറഞ്ഞു് ഒഴിഞ്ഞുമാറും. എന്നാൽ ബുദ്ധിമാന്മാരായ പാശ്ചാത്യചിന്തകന്മാർ പലരും ഈ വഴിയിലൂടെ ഗവേഷണം നടത്തുകയും ഭാരതീയരുടെ ബ്രഹ്മവിദ്യയേയും ഉപനിഷദ് വിജ്ഞാനത്തെയും ലോകോത്തരമഹത്തരമെന്നു പുകഴ്ത്തുകയും ചെയ്തിട്ടുണ്ടു്.

# ശ്രീരാമൻ: ആദർശനിഷ്ഠനായ ഇതിഹാസപുരുഷൻ

സി. ദാമോദരമേനോൻ

ഭാരതീയസാഹിത്യത്തിലൂടെ ജനചേതനയെ തട്ടിയുണർത്തി തലോടിനില്ക്കുന്ന ശ്രീരാമന്റെ വ്യക്തിത്വം ഒരിക്കലും ഒളി മങ്ങാത്ത ദീപ്തിവിശേഷമാണ്. ഒരു ഐതിഹാസിക പുരുഷൻ എന്ന നിലയിൽനിന്നു മെല്ലെമെല്ലെ ഉയൎന്ന് ഒരു ആദർശപുരുഷനായിത്തീൎന്ന ശ്രീരാമൻ അവസാനം പരബ്രഹ്മരൂപിയായ ഭഗവാന്റെ പൂർണ്ണാവതാരമെന്ന നിലയിൽ ജനഹൃദയങ്ങളിൽ സ്ഥാനം നേടിയിരിക്കുന്നു. ആ വിശിഷ്ടവ്യക്തിത്വത്തിന്റെ ഏകതാനമായ വളച്ച് കാണണമെങ്കിൽ രാമായണകഥയെപ്പററി വിവിധരൂപത്തിൽ വളൎന്നുവന്നിട്ടുള്ള സാഹിതീസമ്പത്തിലേയ്ക്കു കണ്ണോടിച്ചാൽ മതിയാകും. രാമകഥയെ ആധാരമാക്കി രചിക്കപ്പെട്ടിട്ടുള്ള സാഹിത്യം ഭാരതത്തിലെ പഴയതും പുതിയതുമായ ഭാഷകളിൽ മാത്രമല്ല, വൈദേശികഭാഷകളിലേയ്ക്കുപോലും സംക്രമിച്ചിട്ടുണ്ട്. എന്താണ് നാം ഇതുകൊണ്ടു മനസ്സിലാക്കേണ്ടതു്? രാമന്റെ വ്യക്തിത്വം മാനവഹൃദയത്തെ തന്നിലേയ്ക്ക് ആകൎഷിച്ചിട്ടുണ്ടെന്നല്ലേ? പാട്ടുകളിലൂടേയും കഥകളിലൂടേയും പ്രതിമകളിലൂടേയും ചിത്രങ്ങളിലൂടേയും ശ്രീരാമൻ നമുക്കു ചെറുപ്പംമുതല്ക്കേ പരിചിതനായിത്തീൎന്നിട്ടുണ്ട്. കേരളത്തിലെ ഏററവും മികച്ച ദൃശ്യകലയെന്നെണ്ണപ്പെടുന്ന കഥകളിയുടെ പൂൎവ്വരൂപംതന്നെ രാമനെ കേന്ദ്രീകരിച്ചുള്ള കഥയിൽ കാലൂന്നിയല്ലേ രംഗപ്രവേശം ചെയ്തതു്? അല്ലെങ്കിൽ എന്തിന്? കാവ്യാംഗനയുടെ നൂപുരശിഞ്ജിതമാന്ന ലളിതപദവിന്യാസത്തിന് ആദ്യമായി പൂമ്പട്ടു നെയ്തതു് ശ്രീരാമന്റെ ഉജ്ജ്വലോദന്തതന്തുക്കളല്ലേ? കവിതാകിശോരി മലയാണ്മയുടെ വേദിയിലേയ്ക്കും ആദ്യമായി കടന്നുവന്നതു് ചീരാമകവിയുടെ കൈയും പിടിച്ച് രാമകഥപ്പാട്ടു പാടിക്കൊണ്ടല്ലേ?

അവതാരപുരുഷനായ ആ മൎയ്യാദാപുരുഷോത്തമനിൽ മാനവധൎമ്മത്തിന്റെ വികാസത്തോടൊപ്പം സ്വഭാവമഹിമയുടെ പാരമ്യവും നമുക്കു കാണാം. രാമായണകഥയെ ആധാരമാക്കി എഴുതിയിട്ടുള്ള ഏതു ഗ്രന്ഥം വേണമെങ്കിലും എടുത്തുനോക്കുക. അതിലെല്ലാം ശ്രീരാമനെ മാനവത്വത്തിന്റെ മഹിതരൂപമായിട്ടാണ് അവതരിപ്പിച്ചിട്ടുള്ളതു്. ആ വിശുദ്ധമാനവത്വംതന്നെയാണ് രാമന്റെ വ്യക്തിത്വത്തിന്റെ വികാസത്തിനു നിദാനം. മറെറാരുതരത്തിൽ പറഞ്ഞാൽ, ആ മാനവതയുടെ സ്നിഗ്ദ്ധകോമളിമയാണ് രാമന്റെ വ്യക്തിത്വത്തെ വിഹായസവിശാലമാക്കിത്തീൎക്കുന്നതെന്നു സാരം.

## ഐതിഹാസികവ്യക്തിത്വം

അപ്രമേയതയുടേയും അമാനുഷികതയുടേയും അതിപ്രസരംമൂലം രാമന്റെ ഐതിഹാസികവ്യക്തിത്വത്തെ അതേപടി അംഗീകരിക്കുവാൻ ചിലൎക്കൊരു മടി! അവർ, ഐതിഹാസികതയുടെ ചോരത്തുടിപ്പുള്ള ആ വ്യക്തിത്വത്തെ പൗരാണികതയുടെ പിത്തനീരു ചെലുത്തി വിളൎപ്പിക്കുകയാണ്. അതു് അഭാരതീയമായ ഒരു സമീപനമെന്നേ പറഞ്ഞുകൂടൂ. കാരണം, രാമായണവും ഭാരതവും ഇതിഹാസഗ്രന്ഥങ്ങളായിട്ടാണു ഭാരതീയർ കരുതുന്നതു്. ഒരു കാലത്തു് ഈ ദൃശ്യപ്രപഞ്ചത്തിൽ നടന്ന സംഭവങ്ങളാണ് ആ രണ്ടു ഗ്രന്ഥങ്ങളിലും പ്രപഞ്ചനം ചെയ്തിട്ടുള്ളതു്. ഇന്നത്തെ നിലയ്ക്കു നോക്കുമ്പോൾ പ്രതിപാദനത്തിൽ അല്പസ്വല്പം പൊരുത്തക്കേടു കണ്ടേക്കാം. എങ്കിലും അവ ഇതിഹാസഗ്രന്ഥങ്ങളല്ലാതായിത്തീരുന്നില്ല. പുരാണങ്ങളുടെ ലക്ഷ്യം ഇതിഹാസങ്ങളുടേതിൽനിന്നു വ്യത്യസ്തമാണ്. ഇതിഹാസങ്ങളുടെ ശേഷമാണ് പുരാണങ്ങളുടെ ഉത്ഭവംതന്നെ. രാമായണം, ആദികാവ്യം മാത്രമല്ല ആദ്യേതിഹാസവും കൂടിയാണ്. അതിന്റെ നിൎമ്മിതി, നാലായിരത്തിൽപരം വൎഷങ്ങൾക്കുമുമ്പാണെ

ന്നുള്ളതുതന്നെ അതിനു കാരണം. രാമൻെറ ജീവിതകാലത്തുതന്നെ ഭൂതഭാവികളെ കരതലാമലകംപോലെ കണ്ടുകൊണ്ടാണു് വാല്മീകി രാമകഥയ്ക്കു രൂപം കൊടുത്തിട്ടുള്ളതു്. രണ്ടായിരത്തിൽപരം വർഷങ്ങൾക്കു (ക്രി. മു. പ്രഥമശതകം) മുമ്പു് എഴുതപ്പെട്ടിട്ടുള്ള രഘുവംശപദ്യങ്ങൾ അതിനു തെളിവാണു്. ശ്രീരാമൻ തൻെറ ആസ്ഥാനസഭയിൽ ഇരുന്നുകൊണ്ടു് കുശലവന്മാരുടെ രാമായണഗാനം കേട്ടതായി രഘുവംശത്തിൽ കാളിദാസൻ പ്രസ്താവിച്ചിട്ടുണ്ടു്:

വൃത്തം രാമസ്യ വാല്മീകേഃ
കൃതിസ്തൗ കിന്നരസ്വനൗ.

എന്ന പദ്യം നോക്കുക.

## മാനവധർമ്മത്തിൻെറ പ്രവർത്തകൻ

ശ്രീരാമൻെറ വ്യക്തിത്വം, വീര്യാതിശയത്തിലും ഉപരി, സ്വഭാവമഹിമയെ ആണു് ആധാരമാക്കിയിട്ടുള്ളതു്. രാവണാദിദുഷ്ടരാക്ഷസന്മാരുടെ നിധനത്തിൽ ശ്രീരാമൻ പ്രദർശിപ്പിച്ച വീര്യാതിശയം അദ്ദേഹത്തിൻെറ ഐതിഹാസികതയ്ക്കു് ഉപോദ്ബലകമാണു്. എന്നാൽ രാമനെ ആദർശനിഷ്ഠനും മാനവധർമ്മപ്രവർത്തകനുമാക്കുന്ന ഗുണവിശേഷം അദ്ദേഹത്തിൻെറ സ്വഭാവനൈർമ്മല്യമാകുന്നു. രാമനാൽ പരിപാലിതമായ മാനവധർമ്മം, അവതാരപുരുഷനെന്ന നിലയ്ക്കു പില്പാടു് അദ്ദേഹത്തിൽ ആരോപിതമായ ധർമ്മത്തിൽനിന്നു ഭിന്നമാണു്. ഏതു ധർമ്മവും പ്രഭാവശാലിയായിത്തീരുന്നതു് ആചരണംമൂലമാണല്ലൊ. ആ നിലയ്ക്കു നോക്കുമ്പോൾ ശ്രീരാമൻ പുലർത്തിപ്പോന്ന ധർമ്മം സമുന്നതവും സർവ്വവ്യാപകവുമായ മാനവധർമ്മമാണെന്നു കാണാം. നിർണ്ണായകമായ നിമിഷങ്ങളിൽപോലും രാമൻെറ ആചരണം അത്യന്തം സൂക്ഷ്മവും ഭാവോജ്ജ്വലവുമാണു്. രാജ്യാഭിഷേകനിശ്ചയമാകട്ടെ, തൊട്ടു പിമ്പേ ഉണ്ടായ വനവാസപ്രസ്താവമാകട്ടെ, രാമനിൽ യാതൊരു ഭാവഭേദവും ഉണ്ടാക്കാൻ പര്യാപ്തമായില്ല. മറേറതൊരു വ്യക്തിയാണെങ്കിലും ആ രണ്ടു സന്ദർഭങ്ങളിലും ഒട്ടൊന്നിളകിപ്പോയേനെ. സ്ഥിതപ്രജ്ഞനു ചേർന്ന ആ സംയമശീലമാണു രാമനിലെ മാനവധർമ്മത്തിനു മാററു കൂട്ടുന്ന മറെറാരു ഗുണവിശേഷം. രാമനെ കാവ്യവിഷയമാക്കിയിട്ടുള്ള കവികൾ ആ ഗുണവിശേഷത്തെ പ്രത്യേകിച്ചെടുത്തു പരാമർശിക്കാതിരുന്നിട്ടില്ല. കാളിദാസൻ എന്താണു പറയുന്നതു്?

ദധതോ മംഗളക്ഷൗമേ
ദധാനസ്യ ച വല്ക്കലേ
ദദർശുർവ്വിസ്മിതാഃ സർവ്വേ
മുഖഭാവം സമം ജനാഃ.

ഗോസ്വാമി തുളസീദാസനാകട്ടെ നിസ്സംഗതയുടെ മൂർത്തിമദ്ഭാവമായ രാമഭദ്രൻെറ മുഖശ്രീ അഭീഷ്ടദായിനിയാകട്ടെയെന്നാണു് പ്രാർത്ഥിക്കുന്നതു്.

പ്രസന്നതാം യാ ന ഗതാഭിഷേകത—
സ്തഥാ ന മമ്ലേ വനവാസദുഃഖതഃ
മുഖാംബുജശ്രീ രഘുനന്ദനസ്യ മേ
സദാസ്തു സാ മഞ്ജുളമംഗളപ്രദാ.

നിസർഗ്ഗസിദ്ധമായ സദ്ധർമ്മനിരതത്വമാണു് ശ്രീരാമചന്ദ്രൻെറ ഏററവും വലിയ ശക്തി. പിതൃവചനം ഹിതകാരിയാകട്ടെ മറിച്ചാകട്ടെ അതിനെ പരിപാലിക്കുക എന്നുള്ളതു് പുത്രധർമ്മമാണെന്നും ഗുരുജനങ്ങളുടെ ആജ്ഞ എന്തുതന്നെയായാലും ശിരോധാര്യമാണെന്നും ഉള്ള ആദർശത്തെ അദ്ദേഹം അനുഷ്ഠാനത്തിലൂടെ നമ്മെ പഠിപ്പിച്ചു.

ആദികവി രാമൻെറ ഗുണവൈശിഷ്ട്യത്തെ വർണ്ണിച്ചിരിക്കുന്നതു നോക്കുക:

രാമോ ലോകാഭിരാമോऽയം
ശൗര്യവീര്യപരാക്രമഃ
പ്രജാപാലനസംയുക്തോ
ന രാഗോപഹതേന്ദ്രിയഃ.
ശക്തസ്ത്രൈലോക്യമപ്യേഷ
ഭോക്തും കിം ന മഹീമിമാം
നാസ്യ ക്രോധഃ പ്രസാദശ്ച
നിരർത്ഥോऽസ്തി കദാചന.
തമേവം ഗുണസമ്പന്നം
രാമം സത്യപരാക്രമം
ലോകപാലോപമം നാഥ—
മകാമയത മേദിനീ.

ലോകം രാമനെ രാജാവായി കിട്ടുവാൻ ആഗ്രഹിച്ചതു് അദ്ദേഹം അത്രയ്ക്കു മാനവധർമ്മത്തെ മാനിച്ചിരുന്നതുകൊണ്ടാണു്. നേരെ മറിച്ചു് അദ്ദേഹം രാജ്യലോഭിയായിരുന്നുവെങ്കിൽ ആരും അദ്ദേഹത്തെ രാജാവാക്കുവാൻ ആഗ്രഹിക്കുകയില്ലായിരുന്നു. സ്വധർമ്മത്തിൻെറ അനുഷ്ഠാ

നത്തിൽ മനുഷ്യൻ 'വജ്രാദപി കഠോരനും കുസുമാദപി കോമളനു'മാകേണ്ട സന്ദർഭങ്ങൾ ചിലപ്പോൾ ഉണ്ടായേക്കാം. ശ്രീരാമൻ സ്വധർമ്മാനുഷ്ഠാനത്തിൽ, തന്നെപ്രതി കഠോരനും അന്യനെപ്രതി കോമളനുമാണ്. അത്രമാത്രം വികസ്വരമായ വ്യക്തിത്വം, ആചരണത്തിന്റെ വിരുദ്ധസീമകളെ മുട്ടിനില്ക്കുന്നതായി നമുക്കു കാണാം.

## രാമരാജ്യം

സമത്വമാണു രാമരാജ്യത്തിന്റെ ജീവൻ. രാമനിലുള്ള ധർമ്മപരായണതയുടെ പരിണതരൂപമാണ് അദ്ദേഹം പുലർത്തിപ്പോന്ന രാജധർമ്മം. സ്വർഗ്ഗംപോലും കിടനില്ക്കാത്ത രാമരാജ്യത്തിൽ പ്രജകൾ സുഖക്ഷേമാന്വിതരായിരുന്നു. രാമന്റെ ബഹുമുഖമായ വ്യക്തിത്വത്തിന്റെ വികാസഫലമാണതു്. ഉത്തമപുത്രൻ, ഉത്തമഭ്രാതാവ്, ഉത്തമമിത്രം, ഉത്തമനായ രാജാവ്, ഉത്തമനായ പതി എന്നീ നിലകളിലെല്ലാം ശ്രീരാമൻ ആദർശസമ്പന്നനാണ്. രാമന്റെ ഭരണകാലത്തെ ആദികവി വർണ്ണിച്ചിരിക്കുന്നതു നോക്കുക:

നിത്യമൂലാ നിത്യഫലാ—
സ്തരവസ്തത്ര പുഷ്പിതാഃ
കാമവർഷീ ച പർജ്ജന്യഃ
സുഖസ്പർശശ്ച മാരുതഃ.

സ്വകർമ്മസു പ്രവർത്തന്തേ
തുഷ്ടാ സ്വൈരേവ കർമ്മഭിഃ
ആസൻ പ്രജാ ധർമ്മപരാഃ
രാമേ ശാസതി നാനൃതാഃ.

ഭൗതികമായ സമൃദ്ധിയുടെ മാത്രമായിരുന്നില്ല രാമരാജ്യം; സാമുദായികമായ സച്ചരിത്രത്തിന്റേയും രാജ്യമായിരുന്നു. മാനവീയസദ്ഗുണങ്ങൾ സർവ്വോപരി വിലമതിക്കപ്പെട്ടിരുന്ന രാജ്യമായിരുന്നു രാമരാജ്യം.

## ജനങ്ങൾക്കുവേണ്ടിയുള്ള ഭരണം

രാമന്റെ ഭരണകാലം, രാജവാഴ്ചയുടെ യുഗമായിരുന്നുവെങ്കിലും പ്രജാഹിതൈഷിതയുടെ പരിവേഷത്താൽ ഭൂഷിതമായിരുന്നു. പ്രജാക്ഷേമത്തിനും പ്രജാഹിതത്തിനും വേണ്ടി സ്വന്തമായ സുഖഭോഗങ്ങളെ വെടിയുവാൻ തയ്യാറുള്ള ഒരു ഭരണാധിപനേക്കാൾ ധർമ്മതല്പരൻ ആരുണ്ടു്? ഒരു സാധാരണക്കാരന്റെ അടിസ്ഥാനശൂന്യമായ അപവാദവാക്കിനുപോലും വില കല്പിച്ച് അന്തർവത്നികൂടിയായ ആത്മവല്ലഭയെ ശ്രീരാമൻ കാട്ടിൽ ത്യജിച്ചു. ഇത്രമാത്രം ആദർശധീരതയും ഭാവുകതയും മറ്റേതൊരാളിൽ കാണും? ഉപരിപ്ലവചിന്താഗതിക്കാർ മാത്രമേ ശ്രീരാമന്റെ ആ നടപടിയെ പുരുഷന്റെ സ്ത്രീവിഷയകമായ ഉച്ഛൃംഖലത്വമായി വ്യാഖ്യാനിക്കുകയുള്ളൂ.

കൈകേയിയുടെ മുഖത്തുനിന്നു വനവാസവാർത്ത കേട്ടയുടനെ അതിനു തയ്യാറായ ശ്രീരാമൻ, ഒരു സാധാരണക്കാരന്റെ ആക്ഷേപവാക്കു് കേൾക്കാൻ ഇട വന്നപ്പോൾ അതിലും വലിയ ത്യാഗത്തിനു തയ്യാറായി. അത്ര ഭാവുകനാണ് ശ്രീരാമൻ. സത്യത്തേയും ലോകഭാവനയേയും നിലനിർത്താൻ അതിമഹത്തായ ത്യാഗങ്ങൾ അനുഷ്ഠിച്ച അദ്ദേഹത്തിന്റെ പ്രവൃത്തി വിസ്തൃതമാണെന്നും നിഷ്ഠുരത നിറഞ്ഞതാണെന്നും ആർക്കു കുറ്റപ്പെടുത്തുവാൻ സാധിക്കും? പതിപരായണയായ പ്രിയപത്നിയെ കുലമര്യാദയുടെ പേരിൽ രാമനു പരിത്യജിക്കേണ്ടിവന്നു. തിതിക്ഷയുടേയും ത്യാഗത്തിന്റേയും ഉജ്ജ്വലോദാഹരണമാണ് ശ്രീരാമന്റെ വനവാസവും സീതാപരിത്യാഗവും. ശ്രീരാമനെപ്പോലെ ആദർശധീരന്മാരായ പുരുഷോത്തമന്മാർക്കേ അതു സാധിക്കൂ.

ബഭ്രുവ രാമഃ സഹസാ സബാഷ്പഃ
തുഷാരവർഷീവ സഹസ്യ ചന്ദ്രഃ
കൗലീനഭീതേന ഗൃഹാന്നിരസ്താ
ന തേന വൈദേഹസുതാ മനസ്തഃ.

എന്നാണു കാളിദാസൻ സീതാപരിത്യാഗത്തെപ്പറ്റി വർണ്ണിച്ചിട്ടുള്ളതു്. അഗ്നിശുദ്ധയായ ജനകജയെ പരിത്യജിക്കുന്നതിൽ ഔചിത്യക്കുറവു തോന്നാമെങ്കിലും യുഗമര്യാദയുടെ പ്രാഭവമാണ് അതിൽ നാം കാണുന്നതു്. ശ്രീരാമൻ ബാഷ്പാവിലനേത്രനായിട്ടാണ് സീതയെ പരിത്യജിച്ചതു്. അപവാദഭീരുത അദ്ദേഹത്തെക്കൊണ്ടു് അതു ചെയ്യിച്ചു. സ്വധർമ്മനിർവ്വഹണത്തിനു് സ്വാർത്ഥതാല്പര്യം തടസ്സമായിക്കൂട. അതാണ് ശ്രീരാമന്റെ സീതാപരിത്യാഗം ലോകത്തിനു നൽകുന്ന സന്ദേശം, അല്ലാതെ പുരുഷമേധാവിത്വത്തിന്റെ അധമചേഷ്ടയല്ല.

# പ്രേമം

കെ. കെ. മേനോൻ ബി. ഏ. ബി. എൽ.

ഈശ്വരൻ ആര്? 'ജന്മാദ്യസ്യ യതഃ' 'ഈ ജഗത്തിൻെറ ജന്മസ്ഥിതിലയങ്ങാം ആരിൽ നിന്നോ അവൻ ഈശ്വരൻ.' ശാശ്വതൻ, നിമ്മലൻ, നിത്യസ്വതന്ത്രൻ, സവ്വശക്തൻ, സവ്വജ്ഞൻ, കരുണാമയൻ, ആദിഗുരു. പ്രേമം സ്വരൂപമെടുത്തിട്ടുള്ളവൻ ഈശ്വരൻ. ജ്ഞാനികളുടെ 'നേതി, നേതി' എന്ന സച്ചിദാനന്ദവും ഭക്തൻെറ പ്രേമസ്വരൂപനും ഒരേ സത്യവസ്തുവിൻെറ രണ്ടു രൂപങ്ങാം മാത്രമാണ്; വിഭിന്നമല്ല. ഈശ്വരനിലുള്ള പരമപ്രേമമാണ് ഭക്തി. 'സാ പരാനുരക്തിരീശ്വരേ.' എന്നാണ ശാണ്ഡില്യൻ ഭക്തിയെ വ്യാഖ്യാനിക്കുന്നതു്.

കലിയുഗത്തിൽ ഭക്തിക്കുള്ള മുഖ്യസ്ഥാനത്തെപ്പററി ഭാഗവതമാഹാത്മ്യത്തിൽ പ്രസ്താവിക്കുന്നുണ്ടു്. ഈശ്വരനെ സ്മരിക്കുമ്പോാം ആനന്ദംകൊണ്ടു് കണ്ണിൽ ജലം നിറയുക, ഹൃദയം ദ്രവിക്കുക, വാക്കുകാം ഇടറുക, ഇവയാണ് പ്രേമഭക്തിയുടെ ബാഹ്യലക്ഷണങ്ങാം. പഞ്ചാഗ്നിമദ്ധ്യത്തിൽനിന്നു ചെയ്യുന്ന തപസ്സുകൊണ്ടോ, വേദാദ്ധ്യയനംകൊണ്ടോ സവ്വപാപഹരനായ ശ്രീഹരിയെ പ്രസാദിപ്പിക്കുവാൻ കഴികയില്ല. ഭക്തികൊണ്ടു മാത്രമേ ഹരിപ്രസാദം സിദ്ധിക്കുകയുള്ളു. 'നൈവ വാചാ ന മനസാ പ്രാപ്തും ശക്യോ ന ചക്ഷുഷാ.' പാണ്ഡിത്യപ്രൗഢവും ശക്തിഹീനവുമായ യുക്തിവാദത്തെ സുദൂരം പിന്നിട്ടു്, വെറും ബുദ്ധി തപ്പിത്തടയുന്ന നിലയും വിട്ടു്, സൂയ്യപ്രകാശം വിളങ്ങുന്ന സാക്ഷാത്കാരത്തിലേയ്ക്കുള്ള സുഗമമായുള്ള മാഗ്ഗമാണ് ഭക്തി.

ഭക്തിയെ വിട്ടു് ജ്ഞാനത്തിനുവേണ്ടി ക്ലേശിക്കുന്നതു് അകത്തു് അരിയുള്ള ചെറുനെല്ലു് ഉപേക്ഷിച്ചു് പതിരു് ഇടിക്കുന്നതുപോലെ പാഴ്വേലയാണെന്നത്രെ ഭാഗവതത്തിൻെറ പ്രസ്താവം. ഭക്തോത്തമനായ ഉദ്ധവർ ഗോപിമാരുടെ ഏകാന്തഭക്തി കണ്ടു് ആശ്ചയ്യഭരിതനായി എന്നു കാണുമ്പോാം ചിലക്കു് സംശയമുദിച്ചേക്കാം: 'ജ്ഞാനിയായ ഉദ്ധവരുടെ വിഭക്തിയെക്കാാം ഗോപികളുടെ ഭക്തിയാണെനിക്കിഷ്ടം,' എന്നു മനസ്സിലാക്കിക്കൊടുക്കാനാണോ ഉദ്ധവരെ ഭഗവാൻ അയച്ചതുതന്നെ എന്നു്. ഭക്തിയുടെ നിക്ഷേപമാണ് ഭാഗവതം. അനവധി ഭക്തിസ്വരൂപങ്ങളുടെ ആവിഷ്കരണവും അവതരണവുമാണ് വ്യാസൻ ഭാഗവതത്തിൽ ചെയ്തിട്ടുള്ളതെങ്കിലും ഭക്തിയെ സംബന്ധിച്ച ഭാഗവതത്തിലില്ലാത്ത ഒരു നവീനാദശം ഒരാാക്കുമവതരിപ്പിക്കാൻസാധിക്കില്ലെങ്കിലും, കമ്മഭക്തിജ്ഞാനങ്ങളുടെ സമന്വയപൂണ്ണമായ അനുഷ്ഠാനംകൊണ്ടേ സാധകനു പൂണ്ണതയുണ്ടാവുകയുള്ളവെന്നും, ഭക്തിയെ നിഷേധിച്ചുകൊണ്ടുള്ള ജ്ഞാനമോ, ജ്ഞാനത്തെ നിഷേധിച്ചുകൊണ്ടുള്ള ഭക്തിയോ, രണ്ടിനേയും നിഷേധിച്ചുകൊണ്ടുള്ള കമ്മമോ സാധകനെ ഫലാനുഭൂതിയിലേയ്ക്കു് ഉയത്തുകയില്ല എന്ന തത്ത്വവും ഭാഗവതം വിസ്മരിക്കുന്നില്ല. ഭക്തിപ്രവാഹത്തിൻെറ ഒഴുക്കിൽ ചിലപ്പോാം നമ്മാം ആ ഭാഗങ്ങാം കാണുന്നില്ല എന്നു മാത്രം. ഗോകുലത്തിൽ പോയി നന്ദഗോപരെയും യശോദയെയും സന്തോഷിപ്പിക്കാനും, വിരഹിതരായ ഗോപികളുടെ മനോവ്യാധി അകററാനും, ഭഗവാൻ പറയുന്ന ഉപദേശങ്ങാം അവരോടു പറഞ്ഞു് അവരെ ശാന്തരാക്കുവാനുമായിട്ടാണ് ഉദ്ധവരുടെ യാത്രതന്നെ. ഉദ്ധവക്കു ഗോപികളുടെ ഭക്തി ഒരു പാഠമായിത്തീരുന്നുണ്ടെങ്കിലും, അദ്ദേഹത്തിൻെറ ജ്ഞാനം കൂടി ലഭിക്കുമ്പോഴേ ഗോപികാംക്കു സമാധാനം ലഭിക്കുന്നുള്ളു. ഭക്തിയോ ജ്ഞാനമോ ഇല്ലാത്ത കമ്മികളായിരുന്ന ദക്ഷപ്രജാപതിയും പ്രാചീനബർഹിസ്സുരാജാവും. രണ്ടാളും അനേകകഷ്ടതകാം അനുഭവിച്ചു. അവസാനം ഭക്തിജ്ഞാനങ്ങളെ ആദരിക്കുകയും അംഗീകരിക്കുകയും ചെയ്തു. അതുപോലെ ഭക്തികമ്മങ്ങളെ ആദരിച്ചു ജ്ഞാനത്തെ തിരസ്കരിച്ചു് അനുഷ്ഠാനം ചെയ്ത

വന്ന ഒരു തപസ്വിയായിരുന്നു ഇന്ദ്രദ്യുമ്നൻ രാജാവു്. അദ്ദേഹവും വളരെ ക്ലേശങ്ങൾ അനുഭവിച്ചു് അവസാനം ജ്ഞാനത്തെ സമ്പാദിച്ചു് പൂർണ്ണതയിലെത്തി. അതുകൊണ്ടു സാധകൻ തത്ത്വവിചാരം, ശ്രവണമനനങ്ങൾ, നിഷ്ക്കളങ്കഭക്തിയോടുകൂടിയ ജപകീർത്തനധ്യാനപൂജാനമസ്കാരാദികൾ, നിഷ്കാമങ്ങളും ഈശ്വരാർപ്പിതങ്ങളുമായ സത്കർമ്മങ്ങൾ എന്നിങ്ങനെ ജ്ഞാനഭക്തികർമ്മയോഗങ്ങളെ സമന്വയിച്ചു് അനുഷ്ഠിച്ചുകൊണ്ടാണു് ആദ്ധ്യാത്മികമാർഗ്ഗത്തിൽ മുന്നേറേണ്ടതു് എന്ന മൂലതത്ത്വത്തെ നമ്മളുടെ ഇതര മതഗ്രന്ഥങ്ങളെപ്പോലെ ഭാഗവതവും ചൂണ്ടിക്കാണിക്കുന്നുണ്ടു്.

'സാ ത്വസ്മിൻ പരമപ്രേമരൂപാ' പരമപ്രേമമാണു് ഭക്തിയുടെ രൂപം എന്നാണു് ഭക്തിയെപ്പററിയുള്ള നാരദൻെറ നിർവ്വചനം. തൻെറ ഭക്തിശാസ്ത്രഗ്രന്ഥത്തിൽ ഭക്തിയെ പതിനൊന്നു തരത്തിലാണു് നാരദൻ വിവരിക്കുന്നതു്. എന്നാൽ വ്യാസനാകട്ടെ അസംഖ്യം പ്രകാരത്തിലും. ഗോപികളുടെ ഭക്തിയൊരു മാതിരി. ഗജേന്ദ്രൻെറ ഭക്തിപോലെയല്ല കുചേലൻേറതു്. അവയിൽനിന്നെല്ലാം ഭിന്നമാണു് പ്രഹ്ലാദൻേറതു്. അതുപോലെയല്ല സൈരന്ധ്രിയുടെ ഭക്തി; മറെറാരു തരം ഭക്തിയാണു് അക്രൂരൻേറതു്. ഇതിൽനിന്നെല്ലാം വ്യത്യസ്തമാണു് കൃഷ്ണയുടേതു്. ഭക്തിയുടെ വിവിധഭാവങ്ങളെ വിവിധപ്രകാരത്തിൽ ആവിർഭവിപ്പിക്കുകയും അവതരിപ്പിക്കുകയുമാണു് ഭാഗവതത്തിൽ വ്യാസൻ ചെയ്തിട്ടുള്ളതു്.

ഭക്തിക്കു രണ്ടവസ്ഥകളാണുള്ളതു്; ഗൗണിയെന്നും പരയെന്നും. ആദ്യത്തെ അവസ്ഥയിൽ പ്രതീകങ്ങൾ ആവശ്യമാണു്. നിർഗ്ഗുണോപാസന ക്ലേശകരമായതുകൊണ്ടു് അതിലേയ്ക്കുള്ള ചവിട്ടുപടിയാണു് സഗുണോപാസന. പരമലക്ഷ്യമായ അദ്വൈതത്തിൽ എത്താൻ വേണ്ടിയുള്ള പരിശ്രമത്തിൻെറ പ്രാരംഭമാണു് സഗുണോപാസന. ഈ പ്രാരംഭശ്രമം മററു മതങ്ങളും അംഗീകരിച്ചിട്ടുണ്ടു്. യേശുവിൻെറ പ്രാർത്ഥന ആരംഭിക്കുന്നതു് 'സ്വർഗ്ഗസ്ഥനായ പിതാവിനെ' സംബോധന ചെയ്തുകൊണ്ടാണു്. അദ്ദേഹത്തിൻെറ 'രാജ്യം'തന്നെ വേറെയാണു്. അതു് ഇന്ദ്രതുല്യമായ ഒരു രാജധാനിയായിരിക്കാം. പരഭക്തിയുടെ ശ്രീകോവിലിൽ പ്രവേശം ലഭിച്ചവനു് പ്രതിമകളും വിഗ്രഹങ്ങളും ആവശ്യമില്ല. പരമലക്ഷ്യമായ അദ്വൈതസോപാനത്തിൽ എത്തിച്ചേരുമ്പോൾ – യേശു പറഞ്ഞതുപോലെ 'ഞാനും പിതാവുമൊന്നാണെ'ന്നനുഭവപ്പെടുമ്പോൾ,

ബ്രഹ്മൈവേദമമൃതം പുരസ്താദ്ബ്രഹ്മ
പശ്ചാദ് ദക്ഷിണതശ്ചോത്തരേണ
അധശ്ചോർദ്ധ്വം ച പ്രസൃതം
ബ്രഹ്മൈവേദം വിശ്വമിദം വരിഷ്ഠം.
(മുണ്ഡക.2.2.12)

അവനു് മുന്നിലും പിന്നിലും മേലും കീഴും ചുററും ബ്രഹ്മം. ഈ വിശ്വംതന്നെ ശ്രേഷ്ഠമായ ബ്രഹ്മമായി രൂപാന്തരപ്പെടുന്നു. വിഗ്രഹാരാധന, കർമ്മാനുഷ്ഠാനം മുതലായതൊക്കെ ആത്മശുദ്ധിക്കു മാത്രമാണു്. എന്നാൽ പരാഭക്തിയാകുന്ന ശ്രീകോവിലിൽ പ്രവേശനം ലഭിക്കണമെങ്കിൽ ത്യാഗംകൊണ്ടു മാത്രമേ സാധിക്കൂ.

ഏതു യോഗം അഭ്യസിക്കാനും ത്യാഗം വേണം. ആദ്ധ്യാത്മികമാർഗ്ഗത്തിലേയ്ക്കുള്ള ആദ്യത്തെ പടി ത്യാഗമാണു്. കർമ്മയോഗി തൻെറ സർവ്വകർമ്മങ്ങളുടെയും ഫലം ത്യജിക്കുന്നു. ഇഹത്തിലോ പരത്തിലോ അയാൾ യാതൊരു പ്രതിഫലവുമിച്ഛിക്കുന്നില്ല. രാജയോഗി വിഷയാഭിമുഖം പായുന്ന മനസ്സിൻെറ വൃത്തികളെ നിരോധിച്ചു ത്യാഗം ശീലിക്കുന്നു. ജ്ഞാനയോഗിയാകട്ടെ പ്രകൃതിയേയും തത്കാര്യങ്ങളെയും ഉപേക്ഷിക്കുന്നു. ജ്ഞാനി എപ്പോഴും തൃപ്തനാണു്. എന്നാൽ ഭക്തൻെറ ത്യാഗമാണു് ഏററവും സ്വാഭാവികമായിട്ടുള്ളതു്. പ്രാകൃതമനുഷ്യൻ ഇന്ദ്രിയസുഖങ്ങളിൽ രമിക്കുന്നു. അയാൾക്കു സംസ്കാരം വർദ്ധിക്കുമ്പോൾ ഇന്ദ്രിയസുഖങ്ങളിൽ തൃഷ്ണ കുറയുന്നു. ഭക്തി സമ്പാദിച്ചപ്പോൾ അംബരീഷമഹാരാജാവിനു് വന്ന പരിവർത്തനം ഭാഗവതത്തിൽ വിവരിച്ചിട്ടുണ്ടല്ലോ. സമസ്തലോകത്തെയും വെറും മൺകട്ടപോലെയാണദ്ദേഹം കണ്ടതു്. പട്ടമഹിഷി, പുത്രന്മാർ, ആന, കുതിര, രത്നങ്ങൾ, നിധി മുതലായ എല്ലാംതന്നെ നിസ്സാരമായിക്കണ്ടു. ഭക്തൻെറ ത്യാഗം പ്രേമത്തിൽനിന്നാണു് ഉടലെടുക്കുന്നതു്. ഈശ്വരനോടുള്ള അനുരാഗംനിമിത്തം അന്യവിഷയങ്ങളോടുണ്ടാകുന്ന വൈരാഗ്യ

മാണ്ട് ഭക്തന്റെ ത്യാഗം. ഈ നിലയിൽ എത്തു മ്പോഴാണ് അവൻ പരമഭക്തിയുടെ ശ്രീകോവിലിനകത്തു പ്രവേശിക്കുന്നതു്. പിന്നെ അവന്നു് പ്രതിമകളും വിഗ്രഹങ്ങളും ആവശ്യമില്ല. സർവ്വഭൂതങ്ങളിലും കുടികൊള്ളുന്ന പരമാത്മാവിനെ തന്റെ ഉള്ളിൽതന്നെ അവന്നു് കാണാൻ കഴിയുന്നു. സഗുണോപാസനയുടെ അതിർത്തി അതാണല്ലോ.

---

# ശ്രീരാമകൃഷ്ണസന്ദേശം

**വിമലാനന്ദസ്വാമികൾ**

ശ്രീരാമകൃഷ്ണൻ സർവ്വസ്വവും ഈശ്വരാർത്ഥം ത്യജിച്ചു. ഈശ്വരൻതന്നെയായിരുന്നു അദ്ദേഹത്തിന്റെ സർവ്വസ്വവും. അന്നു് ദക്ഷിണേശ്വരത്തേയ്ക്കു് ആകൃഷ്ടരായ സമകാലീനന്മാർ സർവ്വരിലും ദിവ്യപ്രേമം പൊഴിക്കുന്ന അദ്ദേഹത്തിന്റെ മുഖകമലവും ദിവ്യമന്ദഹാസവും ദിവ്യാനന്ദം ചിതറുന്ന കണ്ണുകളും ദർശിച്ചു; ജ്ഞാനപൂർണ്ണമായ നിരന്തരവാഗ്ധാര ശ്രവിച്ചു. ഒരു നിമിഷം അദ്ദേഹം ദിവ്യദർശനത്തിൽ നിമഗ്നനായി നിശ്ചലശരീരനായിരിക്കുന്നു; അടുത്ത നിമിഷം തന്നേയും ശ്രോതാക്കളേയും ഇന്ദ്രിയാതീതമണ്ഡലങ്ങളിലേയ്ക്കുയർത്തുന്ന പാട്ടുകൾ പാടുന്നു. അദ്ദേഹം ചെയ്യുതെന്തും അത്യുത്തമം. അതായിരുന്നു ഏകദേശം എൺപതുകൊല്ലം മുമ്പു് കർമ്മരംഗത്തിൽനിന്നും മറഞ്ഞുപോയ ശ്രീരാമകൃഷ്ണന്റെ ചരിത്രപരമായ വ്യക്തിത്വം.

ശ്രീരാമകൃഷ്ണന്റെ സ്ഥൂലരൂപം മനുഷ്യദൃഷ്ടിയിൽനിന്നു മറഞ്ഞുപോയെങ്കിലും അദ്ദേഹം അതിവേഗം അസംഖ്യം ഭക്തന്മാരാൽ ഹൃദയത്തിൽ പ്രതിഷ്ഠിക്കപ്പെട്ട ഒരു ദിവ്യപ്രതീകമായി മാറി. കാലഗതിയിൽ അദ്ദേഹം ഒരു ദിവ്യപുരുഷനെന്ന നിലയിൽ തന്റെ പ്രഭാവം കൂടുതൽ കൂടുതൽ പരത്തിത്തുടങ്ങി. ചരിത്രപുരുഷനായ ശ്രീരാമകൃഷ്ണന്നു് ജന്മം കൊടുത്ത ബംഗാൾ ലോകത്തിന്റെ വിവിധഭാഗങ്ങളിൽനിന്നു് അദ്ദേഹത്തിന്റെ ദിവ്യാദർശത്താൽ പ്രചോദിതരായി വന്നുചേരുന്ന തീർത്ഥാടകർക്കു് വേറൊരു ബത്‌ലഹേം പോലെയായി. ദിവ്യപ്രേമത്തിന്റെ പാരമ്പര്യത്തിൽ വളർന്നുവന്ന ദക്ഷിണേന്ത്യ ശ്രീരാമകൃഷ്ണനെ ഈശ്വരോന്മത്തരായ ആൾവാർമാരുടേയും നായനാർമാരുടേയും ഹരിദാസന്മാരുടേയും പരമ്പരയിൽ അഗ്രിമനായി അംഗീകരിച്ചു. തീവ്രഭക്തന്മാർക്കു് ദിവ്യരാമകൃഷ്ണൻ വേറൊരു പൗരാണികാവതാരമായിത്തീർന്നു. അവർക്കു് അദ്ദേഹത്തിന്റെ ജന്മദിനം കൃഷ്ണാഷ്ടമിപോലെയും ബുദ്ധജയന്തിപോലെയും രാമനവമിപോലെയും പ്രധാനമാണു്.

ദിവ്യപ്രതീകമെന്ന നിലയിൽ ശ്രീരാമകൃഷ്ണൻ ഇന്നു് ഒരു വിശ്വപുരുഷനായി വളർന്നിട്ടുണ്ടു്. മററു പല ദിവ്യപുരുഷന്മാരിൽനിന്നും വിഭിന്നമായി, താൻ ഉപകരണമായി തിരഞ്ഞെടുത്ത വിവേകാനന്ദസ്വാമികളിലൂടെ അദ്ദേഹം ഒരു സംഘം സ്ഥാപിച്ചു. അദ്ദേഹത്തിന്റെ നിഴൽപോലെ അതെന്നും വളർന്നുകൊണ്ടിരിക്കുന്നു. അദ്ദേഹത്തിന്റെ സ്വാധീനം ഭാരതത്തിന്റെ അതിരുകൾ കടന്നൊഴുകിയിരിക്കുന്നു. രാമകൃഷ്ണസംഘത്തിന്നു് അമേരിക്കയിൽ ഒരു ഡസനോളം ശാഖകളുണ്ടു്; അവ അദ്ധ്യാത്മതൃഷ്ണയുള്ള പലരേയും അദ്ദേഹത്തിന്റെ ദിവ്യവ്യക്തിത്വത്തിലേയ്ക്കാകർഷിക്കുന്നു. ശ്രീരാമകൃഷ്ണനേയും അദ്ദേഹത്തിന്റെ ഉപദേശപ്രഭാവങ്ങളേയും പരാമർശിച്ചുകൊണ്ടു് പാശ്ചാത്യരാജ്യങ്ങളിൽ അസംഖ്യം പുസ്തകങ്ങൾ പ്രസിദ്ധം ചെയ്യുവരുന്നു. ഇവയിൽ ചിലതു് കലാശാലകളിലും മനീഷികളുടെയിടയ്ക്കുമാണു് ഉടലെടുക്കുന്നതു്. ദാന്തേയുടെ 'ദിവ്യനാടക'ത്തിന്റെ ഒരു പുതിയ പതിപ്പിൽ മഹാകവിയുടെ ഒരു ദുർഗ്രഹവാക്യത്തിൽ വെളിച്ചം വീശുന്നതിന്നായി ശ്രീരാമകൃഷ്ണന്റെ അനുഭവം പരാമർശി

ക്കുന്ന ഒരു പുതിയ അടിക്കുറിപ്പുണ്ട്. ശ്രീരാമകൃഷ്ണനെ വളരുന്ന വിശ്വകായനായ ഒരു വ്യക്തിയായി കാണാൻ ഈ വസ്തുതകൾ നമ്മെ സഹായിക്കുന്നു.

ഒരവതാരം നല്കുന്ന ത്രിവിധാനുഗ്രഹങ്ങളെപ്പററി ഭാഗവതം പറയുന്നു: ഭക്തന്മാക്കു ധ്യാനിക്കാൻ ഒരു ദിവ്യമംഗളവിഗ്രഹം; മനുഷ്യനെ അജ്ഞാനസാഗരം തരണം ചെയ്യിക്കാൻ ഒരു മാതൃകാജീവിതം; സാധകൻെറ മനസ്സിൽ വെളിച്ചം വീശുന്നതിന്നു് ഒരു ഉപദേശസംഹിത. ഭഗവാൻ ശ്രീകൃഷ്ണനെ സ്മരിക്കുമ്പോൾ അവിടുത്തെ വിശ്വമോഹനമായ സൗന്ദയ്യം, അവിടുന്നനുഷ്ഠിച്ച യോഗചയ്യ, അജ്ജുനന്നും ഉദ്ധവന്നും നല്കിയ ഉപദേശങ്ങൾ എന്നിവയാണു് ഉദാഹരണമായി ഓമ്മവരുന്നതു്. ശ്രീരാമകൃഷ്ണനിലും ഇവ മൂന്നും കാണാം: ഒരു ധ്യേയമൂത്തി, മാതൃകാപരമായ മഹനീയജീവിതം, പ്രചോദനം നല്കാൻ ജ്ഞാനോപദേശങ്ങളും.

ശ്രീരാമകൃഷ്ണൻ സമ്പ്രദായവിരോധിയായിരുന്നില്ല. അദ്ദേഹത്തിൻെറ ഉപദേശങ്ങൾക്കെല്ലാം മൂലം നമ്മുടെ പരമ്പരാഗതമായ ശാസ്ത്രങ്ങളാണെന്നു കാണാം. എന്നാൽ പിന്നെ ധാമ്മികലോകത്തിന്നു് അദ്ദേഹത്തിൻെറ സവിശേഷസംഭാവനയെന്തു് ? നാരദൻെറ ഒരു സുവിദിതസൂത്രമുണ്ടു്: 'സച്ഛാസ്ത്രീകുവ്വന്തി ശാസ്ത്രാണി സുകമ്മീകുവ്വന്തി കമ്മാണി.' (ഈശ്വരപ്രേമമഗ്നരായ മഹാത്മാക്കൾ ശാസ്ത്രങ്ങളുടെ മേന്മ കൂട്ടുന്നു: ശാസ്ത്രവിഹിതകമ്മങ്ങളെ അനുഷ്ഠാനം കൊണ്ടുയത്തുന്നു.) ശാസ്ത്രങ്ങൾ പഠിപ്പിക്കുന്ന ദിവ്യജ്ഞാനം അനുഷ്ഠാനത്തിൽ കൊണ്ടുവന്നു് ശ്രീരാമകൃഷ്ണൻ ശാസ്ത്രങ്ങൾക്കു് ഒരു പുതിയ ജീവൻ നല്കിയിട്ടുണ്ടു്.

ധാമ്മികവശത്തിനും വൈകാരികവശത്തിനും നൽകപ്പെടുന്ന പ്രാമുഖ്യമനുസരിച്ചു് ലോകത്തിലെ മതങ്ങളെ രണ്ടായി തിരിക്കാം. മനുഷ്യൻെറ ധാമ്മികപൂണ്ണതയ്ക്കു് സവ്വപ്രാധാന്യവും നല്കുന്ന ഒന്നാണു് ബുദ്ധമതം. അതു് ആ മതത്തെ ഏകപക്ഷീയമാക്കിയിരിക്കുന്നു. അതിൻെറ ആദ്യരൂപങ്ങളിൽ വൈകാരികവശത്തിനു സ്ഥാനം നന്നെ കുറവായിരുന്നു. വികാരം കൂടാതെ മനുഷ്യനു ജീവിക്കാൻ വയ്യ. പിന്നീടു് അനഭിലഷണീയമാഗ്ഗങ്ങളിലൂടെ വികാരത്തെ കടത്തി ബുദ്ധമതം വളരെ കഷ്ടപ്പെട്ടു. ഇസ്ലാംമതവും ക്രിസ്തുമതവും മതയുദ്ധങ്ങളുടെ കാലത്തു് നീചവികാരങ്ങളെ മതത്തിൻെറ വേഷത്തിൽ അകത്തു കടത്തി. സംശുദ്ധവികാരം എല്ലാ മതങ്ങളുടേയും ആന്തരസത്തയാണു്. ലക്ഷോപലക്ഷം ജനങ്ങൾക്കു് മോചനം നല്കിയ ഈ ഉയന്ന തരം വികാരത്തിലാണു് ക്രിസ്തുമതത്തിൻെറ വില. ഹിന്ദുമതത്തിൽ സംശുദ്ധവും സമുന്നതവുമായ വികാരരൂപങ്ങൾ ക്ഷേത്രച്ചടങ്ങുകളേയും ക്ഷേത്രനിമ്മാണകലയേയും ധാമ്മികപ്രചോദനമുള്ള ലളിതകലകളേയും നിരന്തരം പോഷിപ്പിച്ചിട്ടുണ്ടു്. ഇന്നു നമുക്കു് പരിശുദ്ധവികാരത്തേയും കലപ്പററ സദാചാരബുദ്ധിയേയും അത്രതന്നെ വിലമതിക്കേണ്ടിയിരിക്കുന്നു. ശ്രീരാമകൃഷ്ണനിൽ നാം ഇവ രണ്ടിൻേറയും ഒരഭേദ്യസംയോഗം കാണുന്നു.

ശ്രീരാമകൃഷ്ണൻെറ ആദ്യജീവിതകാലം സാക്ഷാത്ക്കാരത്തിനുവേണ്ടിയുള്ള തീവ്രമായ ആദ്ധ്യാത്മികപ്രയത്നത്തിൻെറ വീരചരിത്രമാണു്. തൽഫലമായി അദ്ദേഹത്തിൻെറ വികാരങ്ങൾ അപ്രാപ്യമണ്ഡലങ്ങളിലേയ്ക്കു് ഉയന്നു. അദ്ദേഹത്തിൻെറ ജീവിതത്തിൻെറ മദ്ധ്യകാലം വിവിധമതപഥങ്ങളിലൂടെയുള്ള അസാധാരണ സാക്ഷാത്ക്കാരങ്ങൾക്കായി വിനിയോഗിക്കപ്പെട്ടു. സ്വപ്രയത്നമൊന്നും കൂടാതെ, മനുഷ്യവഗ്ഗത്തിൻെറ ഒരു യഥാത്ഥ ആചാര്യനാവാൻ അതു് അദ്ദേഹത്തെ സഹായിച്ചു. ശ്രീരാമകൃഷ്ണൻതന്നെ പറയാറുള്ളതുപോലെ, തനിക്കു കൊടുക്കാനുള്ളതെല്ലാം ഉൾക്കൊള്ളാൻ തയ്യാറായ അസംഖ്യം തേനീച്ചകളെ ആകഷിക്കുന്ന ഒരു പൂണ്ണവികസിതകമലമായിത്തീന്നു അദ്ദേഹം ഒടുവിൽ. ഈ വൈകാരികപരിശുദ്ധിയും ശക്തിയുമാണു് എല്ലാററിലും ഈശ്വരനെ കാണാനും, എല്ലാ മതങ്ങളും സത്യമാണെന്നറിയാനും, വിഭിന്നമാഗ്ഗങ്ങൾ ഒരേ ലക്ഷ്യത്തിലേയ്ക്കു നയിക്കുന്നു എന്നു് അനുഭവിച്ചറിയാനും അദ്ദേഹത്തെ സഹായിച്ചതു്.

ഇന്നു് ശ്രീരാമകൃഷ്ണൻെറ ജീവിതം നമുക്കു തരുന്ന പ്രത്യേകസന്ദേശമെന്താണു് ? ശ്രീരാമകൃഷ്ണൻ ഒരു പവിത്രാത്മാവല്ല, പവിത്രത തന്നെയാണു് എന്നു് വിവേകാനന്ദസ്വാമികൾ പറഞ്ഞു. അദ്ദേഹത്തിൻെറ അതിമാനുഷമായ

പരിശുദ്ധിയും ഈശ്വരാധിഷ്ഠിതമായ വിനയവുമാണ് നാം പ്രത്യേകം ശ്രദ്ധിക്കേണ്ടതു്. സയൻസിന്റെ നേട്ടങ്ങൾ അസംഖ്യമാണ്. സാങ്കേതികപുരോഗതി മനുഷ്യരാശിക്ക് അനേകം വരങ്ങൾ വാരിവിതറിയിരിക്കുന്നു. ഈ പുരോഗതിയൊക്കെയുണ്ടായിട്ടും മാനവനൗകയ്ക്ക് ചുക്കാനില്ലാത്തതുപോലെ കാണുന്നു. ശ്രീരാമകൃഷ്ണന്റെ ഒരു കഥ ഓർമ്മ വരുന്നു: ഒരു യോഗിക്ക് തന്റെ കഴിവുകളെപ്പററി വലിയ മതിപ്പായിരുന്നു. അദ്ദേഹം തന്റെ സിദ്ധികളെക്കുറിച്ച് ഒരു മഹാത്മാവിന്റെ മുമ്പിൽ വമ്പു പറഞ്ഞു: 'എനിക്ക് ഈ ആനയെ ഒരു നിമിഷത്തിൽ കൊല്ലാം; ക്ഷണനേരംകൊണ്ട് അതിനെ ജീവിപ്പിക്കുകയും ചെയ്യാം.' എന്തോ ചിലതു മന്ത്രിച്ചുകൊണ്ട് അദ്ദേഹം ഒരു പിടി ചാരം ആനയുടെ മേൽ വിതറി. അതുടനെ ചത്തുവീണു. ജനങ്ങൾ അത്ഭുതപ്പെട്ടു. താമസിയാതെ അതേ വിദ്യതന്നെ ആവർത്തിച്ച് അദ്ദേഹം ആനയെ വീണ്ടും ജീവിപ്പിച്ചു. മഹാത്മാവ് അദ്ദേഹത്തോടു ചോദിച്ചു: 'പക്ഷേ, മഹാത്മൻ, ഈ ശക്തികൊണ്ട് അങ്ങ് എന്തു നേടി?' ആധുനികസയൻസ് അതിന്റെ പുതിയ ശാസ്ത്രങ്ങളുടെ മാരകശക്തി കോടി മടങ്ങു വർദ്ധിപ്പിച്ചിട്ടുണ്ട്. അതേസമയം അതു് അസംഖ്യം രോഗങ്ങളെ നിയന്ത്രിച്ച് മനുഷ്യന് കൂടുതൽ സുഖം നല്കാനുള്ള വഴികളും കണ്ടെത്തി. ലാഭവും ചേതവും ഒരേ സമയം വർദ്ധിപ്പിക്കുന്ന ഈ രീതികൊണ്ട് മനുഷ്യരാശിക്ക് എന്തു നേട്ടം? ഈ വിഷമവൃത്തത്തിൽനിന്നു പുറത്തു കടക്കാൻ നമുക്ക് ശ്രീരാമകൃഷ്ണൻ പ്രതിനിധാനം ചെയ്യുന്ന ധർമ്മസന്ദേശവും മഹത്തായ കാരുണ്യവും മൃദുലതയും ഇളകാത്ത സദാചാരശുദ്ധിയും സ്വീകരിക്കേണ്ടിയിരിക്കുന്നു.

അദ്ദേഹത്തിന്റെ ഉപദേശങ്ങൾ അതിസരളം. അദ്ദേഹം നന്മയും തിന്മയും സ്വീകരിച്ചു; എന്നാൽ എല്ലായ്പോഴും മനുഷ്യന്ന് അദ്ധ്യാത്മലക്ഷ്യം ചൂണ്ടിക്കാണിച്ചുകൊടുത്തു. 'ശ്രീരാമകൃഷ്ണവചനാമൃത'ത്തിൽ അദ്ദേഹത്തിന്റെ പരിശുദ്ധജീവിതത്തിന്റെ നിരവധി ഉദാഹരണങ്ങൾ കാണാം. അശുദ്ധനായ ഒരാൾ കൊടുത്ത ഭക്ഷണം അദ്ദേഹത്തിനു തൊടാൻ വയ്യ. ഒരാൾ വേറൊരാളിൽനിന്നു മോഷ്ടിച്ച് ദാനം ചെയ്യതു് അദ്ദേഹത്തിന് സ്വീകരിക്കാൻ വയ്യ. കള്ളക്കണക്കുണ്ടാക്കി തന്റെ വരുമാനം കൂട്ടിയ ഒരാളോട് അദ്ദേഹത്തിന് സംസാരിക്കാൻ വയ്യ. ഒരിക്കൽ മാസ്റ്റർ ലോകത്തിന്റെ ദുഷിച്ച വഴികളെപ്പററി ചെറുപ്പക്കാരോടു പറയുമ്പോൾ ഭഗവാൻ അദ്ദേഹത്തെ ശാസിച്ച് നല്ല ആശയങ്ങൾ മാത്രം പറയാൻ ആജ്ഞാപിച്ചു. ഇന്നു നാം കൂടുതൽ നല്ല ഒരു സമുദായം പടുക്കാൻ കിണഞ്ഞു പണിയെടുക്കുകയാണ്. നാം ഒരു വിഷമവൃത്തത്തിൽ കുടുങ്ങിയിരിക്കുന്നു. നമ്മുടെ സാമ്പത്തികാഭിവൃദ്ധി നേടുന്നതു് സദാചാരത്തെ നിരാകരിച്ചിട്ടാണ്. ആശയവിനിമയോപാധികളായ പത്രങ്ങൾക്കും റേഡിയോവിന്നും സത്യവുമായി സവിശേഷബന്ധമൊന്നുമില്ല. നമ്മുടെ സാമുദായികവ്യവഹാരത്തിൽ സത്യനിഷ്ഠ ആപൽക്കരമാകുമാറു് ചുരുങ്ങിയിരിക്കുന്നു. ഉല്ലാസത്തിന്റേയും സുഖത്തിന്റേയും ഉപാധികൾ ശാശ്വതമൂല്യങ്ങളെയെല്ലാം തിരസ്കരിച്ച് മാരകമാംവിധം ദൂഷിതമായിരിക്കുന്നു. ഈ വിഷമഘട്ടത്തിലാണ് തന്റെ ദിവ്യകാരുണ്യവും ആദ്ധ്യാത്മികമാർഗ്ഗനിർദ്ദേശവുംകൊണ്ട് ഈ അന്ധകൂപത്തിൽനിന്ന് നമ്മെ ഉദ്ധരിക്കാൻ ഇന്ത്യയ്ക്കും ലോകത്തിനും ശ്രീരാമകൃഷ്ണന്റെ ഉദാഹരണവും ഉപദേശവും എന്നത്തേക്കാളുമധികം ആവശ്യമായിരിക്കുന്നതു്.

1962 ഏപ്രിൽ മാസത്തിലെ വേദാന്തകേസരിയിൽനിന്നു്.

വിവർത്തകൻ:- എസ്സ്. വി. ഉണ്ണികൃഷ്ണൻ.

---

# മതപഠനം

ഡോ. എം. അനന്തൻ

മതപഠനം ക്ഷേത്രോദ്ധാരണം മുതലായ കാര്യങ്ങളിൽ ഹിന്ദുക്കളുടെ ശ്രദ്ധയാകർഷിക്കുവാൻ ചിലരെങ്കിലും ഇപ്പോൾ പരിശ്രമിച്ചു വരുന്നതു് ശുഭസൂചകമാകുന്നു. മതപരമായ കാര്യങ്ങളിൽ ഹിന്ദുവിദ്യാർത്ഥികളുടെ അജ്ഞത അസഹനീയമാണെന്നും മതവിദ്യാഭ്യാസത്തിൽ അവർ പിന്നിലാണെന്നും ചിലർക്കു് അഭിപ്രായമുണ്ടു്. ഇതരമതക്കാരായ വിദ്യാർത്ഥികൾ അവരുടെ മതഗ്രന്ഥങ്ങൾ പഠിക്കുന്നതുപോലെ ഹിന്ദുവിദ്യാർത്ഥികൾ തങ്ങളുടെ മതഗ്രന്ഥങ്ങൾ പഠിക്കുന്നില്ലെന്നതു് വാസ്തവമാണു്. ഹിന്ദുക്കളുടെ മതസിദ്ധാന്തങ്ങളുടേയും വിശ്വാസങ്ങളുടെയും അടിസ്ഥാനതത്ത്വങ്ങളെന്തെല്ലാമാണു് എന്നു് വിദ്യാർത്ഥികൾക്കെന്നല്ല മുതിർന്നവർക്കു പോലും അധികമൊന്നും അറിവുണ്ടെന്നു തോന്നുന്നില്ല. മതത്തിൻെറ കാതൽ എന്തെന്നറിയാതെ അതിൻെറ പുറംതൊലിയായ കർമ്മങ്ങൾക്കും ചടങ്ങുകൾക്കും കൂടുതൽ പ്രാധാന്യം കല്പിക്കുന്നവരാണു് ഹിന്ദുക്കളിൽ അധികം പേരും. നമ്മുടെ മതത്തെപ്പററി വ്യക്തവും സംശയാതീതവുമായ ഒരു ബോധവും സാധാരണക്കാർക്കില്ല. ജീവിതലക്ഷ്യമായ ആത്മസാക്ഷാത്കാരം കൈവരണമെങ്കിൽ, ശാശ്വതശാന്തിയും സമാധാനവും അനുഭവപ്പെടണമെങ്കിൽ, മതത്തെ ആശ്രയിക്കുകതന്നെ വേണം. മതം മയക്കുമരുന്നല്ല. അതു് മനുഷ്യനെ അധഃപ്പതിപ്പിക്കുന്നതുമല്ല. മനുഷ്യനെ യഥാർത്ഥമനുഷ്യനാക്കി ജന്മസാഫല്യം നേടിക്കൊടുക്കുന്നതാണു് മതം. പക്ഷെ മതപഠനത്തിൽ ഇക്കാലത്തു് അധികം പേർക്കും ശ്രദ്ധയില്ല. അതിനു സമയവുമില്ല. എല്ലാവരുടേയും ശ്രദ്ധ ഇന്നു രാഷ്ട്രീയ കാര്യങ്ങളിലും വിനോദങ്ങളിലും മററുമാണു്. ഇവ തീരെ പാടില്ലെന്നല്ല ഇതിൻെറ അർത്ഥം. അവയോടൊപ്പം ഈശ്വരവിചാരവും മതപഠനവുംകൂടി ഉണ്ടായിരിക്കണമെന്നുമാത്രം.

എങ്കിലും ഹിന്ദുക്കളിൽ ഒരു തരം പ്രാകൃതഭക്തി വർദ്ധിച്ചുവരുന്നതായി കാണുന്നുണ്ടു്. ഇതു നല്ലതുതന്നെ. പക്ഷെ ഈ പ്രാകൃതഭക്തിയിൽ നിന്നു് നാം ഉത്തമഭക്തിയിലേയ്ക്കു് ഉയരുവാൻ ശ്രമിക്കണം. ഈശ്വരൻ സർവ്വാന്തര്യാമിയും സർവ്വവ്യാപിയും ആണെന്നറിഞ്ഞു് ഉത്തമന്മാർ അദ്ദേഹത്തെ തങ്ങളുടെ ഹൃദയങ്ങളിൽ ധ്യാനിക്കുകയും എല്ലാററിലും എല്ലായിടത്തും കാണുകയും ചെയ്യുന്നു. ഉത്തമഭക്തി കൈവരാൻ തീർത്ഥാടനം, ക്ഷേത്രദർശനം, ഭജന, നാമസംകീർത്തനം, പൂജാദികർമ്മങ്ങൾ മുതലായ ആചാരാനുഷ്ഠാനങ്ങൾ സഹായകങ്ങളാകുന്നു. ഇതോടുകൂടി മതപഠനവും അദ്ധ്യാത്മസാധനകളും അവശ്യം വേണ്ടതാണു്. ഇവ രണ്ടുമാണു് ഇന്നു ഹിന്ദുക്കൾക്കില്ലാത്തതു്. ക്ഷേത്രങ്ങൾ ജീർണ്ണോദ്ധാരണം ചെയ്യുന്നതിലും നാം വേണ്ടത്ര ശ്രദ്ധിക്കുന്നില്ല. ഇതു കാരണം നമ്മുടെ ക്ഷേത്രങ്ങൾ അന്യമതസ്ഥർ കൈയ്യേറുകയും കരസ്ഥമാക്കുകയും ചെയ്യുന്നു.

നമ്മുടെ മതഗ്രന്ഥങ്ങളായ വേദങ്ങളും ഉപനിഷത്തുകളും, സ്മൃതികളും, ദർശനങ്ങളും, പുരാണേതിഹാസങ്ങളും മററും മഹാസമുദ്രംപോലെ അഗാധവും വിസ്തൃതവുമാണു്. ഇവയിൽ മറഞ്ഞുകിടക്കുന്ന അമൂല്യതത്ത്വങ്ങൾ തേടിയെടുത്തു് മുതിർന്നവർ പഠിക്കുകയും ബാലികാബാലന്മാരെ പഠിപ്പിക്കുകയും ചെയ്യേണ്ടതാണു്. ഇന്നു കാണുന്ന നിർമ്മതത്വത്തിന്നും നിരീശ്വരവാദത്തിന്നുമുള്ള ഒരു കാരണം മതപഠനത്തിൻെറ അഭാവമാകുന്നു.

ഒരു യഥാർത്ഥഹിന്ദു വേദങ്ങൾ, ഉപനിഷത്തുകൾ, ഈശ്വരൻ, കർമ്മസിദ്ധാന്തം, പുനർജന്മം, ധർമ്മാർത്ഥകാമമോക്ഷങ്ങളായ പുരുഷാർത്ഥങ്ങൾ എന്നിവയിൽ വിശ്വസിക്കുന്നു, അഥവാ വിശ്വസിക്കേണ്ടതാണു്. വിശ്വാസമില്ലെങ്കിൽതന്നെ അവയെപ്പററി അറിഞ്ഞിരിക്കുന്നതു് നന്നായിരിക്കും. ഈ വിഷയങ്ങളെപ്പററി ലളിതമായ ഭാഷയിൽ എഴുതപ്പെട്ട ലഘുഗ്രന്ഥങ്ങളും ലേഖനങ്ങളുമാണു് നമുക്കു് വേണ്ടതു്. കേസരി വാരികയിൽ കുറച്ചു മുമ്പു്

പ്രസിദ്ധം ചെയ്തുവന്നതും ഇപ്പോഠം പുസ്തക രൂപത്തിൽ തൃശ്ശൂർ ശ്രീരാമകൃഷ്ണാശ്രമത്തിൽ നിന്നും പ്രസിദ്ധം ചെയ്യപ്പെട്ടിരിക്കുന്നതുമായ ശ്രീ സാധുശീലൻ പരമേശ്വരൻപിള്ളയുടെ 'ഹിന്ദുധർമ്മപരിചയം' പോലെയുള്ള ഗ്രന്ഥങ്ങളാണ് ഞാൻ വിവക്ഷിക്കുന്നതു്. ഇങ്ങനെയുള്ള ഗ്രന്ഥങ്ങഠം മലയാളഭാഷയിൽ വളരെ വിരളമാണ്. ചിന്മയമിഷ്യൻ, അയ്യപ്പസേവാ സംഘം, ശ്രീരാമകൃഷ്ണമിഷ്യൻ, ശാരദാഭക്തസമാജം മുതലായ സ്ഥാപനങ്ങഠം അദ്ധ്യാത്മ വിഷയങ്ങളെപ്പററി പ്രഭാഷണങ്ങളും ചർച്ചായോഗങ്ങളും പലയിടങ്ങളിലും ഏർപ്പെടുത്തിവരുന്നുണ്ടെങ്കിലും അവയെല്ലാം ഈ ബൃഹത്തായ പ്രശ്നത്തിൻെറ ഒരററം സ്പർശിക്കുക മാത്രമേ ചെയ്യുന്നുള്ളു.

മതത്തിൻെറ ഉദ്ദേശമെന്താണെന്നും ജീവിത ലക്ഷ്യം എന്താണെന്നും ജന്മത്തിന്നു് കാരണമെന്താണെന്നും, നാം എവിടെനിന്നു് വന്നുവെന്നും, എവിടേക്കാണ് പോകുന്നതെന്നും മററുമുള്ള മുഖ്യമായ വിഷയങ്ങളെപ്പററി ജനങ്ങളെ ബോധവാന്മാരാക്കണം. ജീവിതലക്ഷ്യം ആത്മസാക്ഷാത്ക്കാരമാണെന്നു് നാം ഓരോരുത്തരും അറിഞ്ഞിരിക്കേണ്ടതാണ്. അതു് നേടുവാൻ കർമ്മം, ഭക്തി, യോഗം, ജ്ഞാനം എന്നീ നാലു് മാർഗ്ഗങ്ങളാണ് ഭഗവദ്ഗീത നമ്മെ ഉപദേശിക്കുന്നതു്. ക്രിസ്ത്യാനികഠംക്കും മുസ്ലീമുകഠംക്കും ഉള്ളതുപോലെ ഹിന്ദുക്കളായ നമുക്കു് സ്വമത സിദ്ധാന്തങ്ങളിൽ വിശ്വാസമോ അഭിമാനമോ ഇല്ലെന്നതു് ഒരു യാഥാർത്ഥ്യമാണ്. ഇതു് പരിഹരിക്കുവാൻ കുട്ടികഠംക്കും മുതിർന്നവക്കും മതപഠനം ഒരുപോലെ ആവശ്യമാണ്. ഭഗവദ്ഗീത ഒന്നുമാത്രം അർത്ഥം മനസ്സിലാക്കി പഠിച്ചാൽ നമ്മുടെ മതത്തിൻെറ സാരം ഗ്രഹിക്കാം.

ഒരേ ഇരിപ്പിൽ ഗീതയിലെ 700 ശ്ലോകങ്ങളും പാരായണം ചെയ്യുന്ന സമ്പ്രദായമല്ല ഞാൻ പറയുന്നതു്. അതു് ഒരു വെറും ചടങ്ങു മാത്രമായിട്ടാണ് പലപ്പോഴും നടത്തപ്പെടുന്നതു്. അർത്ഥം ഗ്രഹിച്ചു് ഒരു ദിവസം ഒരു ശ്ലോകം പഠിച്ചാലും മതി. അതും സാദ്ധ്യമല്ലെങ്കിൽ ''വിവേകാനന്ദ സാഹിത്യസർവ്വസ്വമോ'' ''ശ്രീരാമകൃഷ്ണവചനാമൃതമോ'' നിത്യപാരായണം ചെയ്താൽ മതി. അതും സാദ്ധ്യമല്ലെങ്കിൽ ശ്രീഅയ്യപ്പൻ, പ്രബുദ്ധ കേരളം, പരമപുരുഷാർത്ഥം, ജ്ഞാനദീപം, ആത്മനിർവൃതി മുതലായ അദ്ധ്യാത്മമാസികകഠം പതിവായി വായിക്കേണ്ടതാണ്.

നമ്മുടെ മതമാകുന്ന പൂങ്കാവനത്തിൽ അനാചാരം അന്ധവിശ്വാസം മുതലായ കാട്ടുപടലുകഠം നൂററാണ്ടുകളായിട്ടു് വളർന്നുവന്നിട്ടുണ്ടു്. പഴയ പാരമ്പര്യത്തിൻെറ തുരുമ്പുപിടിച്ച അവശിഷ്ടങ്ങളായി കരുതി അവയെ പുറന്തള്ളി ഹിന്ദുമതത്തെ, അതായതു് സനാതനമതത്തെ, അതിൻെറ പരിപാവനവും പരിശുദ്ധവുമായ അത്യുന്നതപദവിയിൽത്തന്നെ നിർത്താൻ നാം ഓരോരുത്തരും അങ്ങേയററം പരിശ്രമിക്കേണ്ടതാണ്. മതപഠനം, ധർമ്മപ്രചരണം, ക്ഷേത്രോദ്ധാരണം മുതലായ പരിപാടികഠം അതിന്നു് അത്യാവശ്യമാണ്. വിവേകാനന്ദസ്വാമികളുടെ വാക്കുകഠം ഇവിടെ സ്മരണീയമത്രെ: ''എൻെറ ഗുരുദേവൻ പറയാറുണ്ടു്: ലോകത്തിലെ വേറേതുവസ്തുവിനേക്കാളും സാക്ഷാത്തായിട്ടു്, യഥാർത്ഥമായിട്ടു്, മതം കൊടുക്കാനും എടുക്കാനും കഴിയും.' അതുകൊണ്ടു് ആദ്യം അദ്ധ്യാത്മനിഷ്ഠനാവുക, കൊടുക്കാനെന്തെങ്കിലും നേടുക, അതിനുശേഷം ആളുകളുടെ മുമ്പിൽ വന്നുനിന്നു് കൊടുക്കുക.''

---

# കേശവസ്മരണം

**മലയാലപ്പുഴ ഭാസ്കരസിംഗ്**

ഗോപാലബാലാജനകാമലോലം
ഗോപാലബാലം കരുണാലവാലം
രാധാനുകൂലം, ജഗദാദിമൂലം
മാലേയഫാലം കലയേ/നുവേലം.

ബാലം ജഗത്പാലമുദാരശീലം
ലോലംബനീലാളകചാരുഫാലം
ശ്രീലം സുനീലം ധൃതപീതചേലം
മൂലം ഭജേ ഗോകുലധേനുപാലം.

സജലജലദഭാസം, മുഗ്ദ്ധകുന്ദേന്ദുഹാസം
സലിലനിധിനിവാസം, ഭക്തചിത്താധിവാസം
വനഭുവി കൃതരാസം കേകിപിഞ്ഛാവതംസം
ഭജത രിപുനിരാസം, കേശവം ചിദ്വിലാസം.

---

# ശ്രീ നിരഞ്ജനാനന്ദസ്വാമികൾ

രമേശ്

[തന്റെ അന്തരംഗശിഷ്യന്മാരിൽനിന്ന് ശ്രീരാമകൃഷ്ണദേവൻ ആറു പേരെ ഈശ്വരകോടികൾ — ആജന്മസിദ്ധന്മാർ — എന്ന് പ്രഖ്യാപിക്കുകയുണ്ടായി. ആ ആറു പേരിൽ ഒരാളാണ് ശ്രീ നിരഞ്ജനാനന്ദസ്വാമികൾ. ഈ ആഗസ്റ്റ് 27-ാംനു-യാണ് അദ്ദേഹത്തിന്റെ നൂററിയഞ്ചാമത്തെ ജന്മദിനം.]

'എന്റെ കുഞ്ഞേ, നീ എപ്പോഴും ഭൂതപ്രേതങ്ങളെക്കുറിച്ച് ചിന്തിച്ചാൽ നീയും ഭൂതമോ പ്രേതമോ ഒക്കെയാകും; ഈശ്വരനെ നിനച്ചാൽ ഈശ്വരത്വത്തെയും പ്രാപിക്കും. ഏതാണ് നിനക്കിഷ്ടം?' ലോകഗുരുവായ ശ്രീരാമകൃഷ്ണൻ തന്നെ കാണാൻ വന്ന ചെറുപ്പക്കാരനോട് ചോദിച്ചു.

'തീർച്ചയായും രണ്ടാമത്തേതു്,' എന്നായിരുന്നു ഉത്തരം.

ഈ യുവാവാണ് പിന്നീട് നിരഞ്ജനാനന്ദസ്വാമികൾ എന്ന് അറിയപ്പെട്ട നിത്യനിരഞ്ജൻഘോഷ്.

നിരഞ്ജന്റെ ജന്മം 1864-ൽ; ജന്മദേശം 24 പാർഗനായിലുള്ള വിഷ്ണുപ്പൂർദേശത്ത് രാജാർഹട്ട് ഗ്രാമവും. എന്നാൽ താമസം കല്ക്കട്ടായിലുള്ള തന്റെ അമ്മാവനായ കാളീകൃഷ്ണമിത്രന്റെ കൂടെയായിരുന്നു. ചെറുപ്പത്തിൽ നിരഞ്ജനൻ ഏതാനും ചില പ്രേതാരാധകരും ആയി ഇടപഴകുവാൻ ഇടയായി. പ്രേതങ്ങളെ ആവേശിപ്പിക്കുവാനുള്ള ഒരു മാധ്യമമായി അവർ നിരഞ്ജനനെ ഉപയോഗിച്ചുവന്നു. അതുകൊണ്ടു് ചില രോഗങ്ങളും മററും ഭേദമാക്കുവാനുള്ള കഴിവ് ഈ യുവാവിനും ലഭിച്ചു. ഈ വിവരം അറിഞ്ഞു് ഒരു വലിയ ധനികൻ ഒരിക്കൽ നിരഞ്ജനനെ സമീപിച്ചു. പതിനെട്ടു വഷങ്ങളായി ഉറക്കമില്ലായ്മകൊണ്ടു് കഷ്ടപ്പെട്ടുകയായിരുന്നു അയാൾ. ധാരാളം ധനമുണ്ടായിട്ടും ആ മനുഷ്യനു് ഒന്നും അനുഭവിക്കുവാൻ കഴിയുന്നില്ല! ഈ വസ്തുത ആ യുവാവിനെ ചിന്താധീനനാക്കി. ലോകജീവിതത്തിന്റെ നശ്വരത അദ്ദേഹത്തിന്റെ മുമ്പിൽ വന്നുനിന്നു. ഭൗതികവസ്തുക്കൾക്കൊന്നിനും ഒരുവനെ സംതൃപ്തനാക്കുവാൻ സാദ്ധ്യമല്ലെന്നുള്ള വാസ്തവം അദ്ദേഹത്തിനു് വ്യക്തമായി.

ഇങ്ങനെ ചിന്തകൾ ഭൗതികലോകത്തിൽ നിന്നു് അകന്നുപൊയ്ക്കൊണ്ടിരുന്ന അവസരത്തിലാണു് നിരഞ്ജനൻ, ശ്രീരാമകൃഷ്ണദേവനെ കുറിച്ചു് കേട്ടതു്. അദ്ദേഹത്തെ നേരിൽ കാണുവാനുള്ള ആഗ്രഹം ആ യുവാവിൽ ഉത്കടമായി.

ഒരു ദിവസം വൈകുന്നേരം നിരഞ്ജനൻ ദക്ഷിണേശ്വരത്തെത്തി. അപ്പോൾ പരമഹംസദേവൻ ഭക്തന്മാരാൽ ചുററപ്പെട്ടു് അദ്ധ്യാത്മകാര്യങ്ങളെക്കുറിച്ചു് സംസാരിക്കുകയായിരുന്നു. നിരഞ്ജനനും ഭക്തന്മാരുടെകൂടെ സ്ഥലം പിടിച്ചു. നിരഞ്ജനന്റെ നിഷ്കളങ്കവും നിർഭയവും ആയ മുഖം ശ്രീരാമകൃഷ്ണന്റെ ശ്രദ്ധയെ പ്രത്യേകം ആകർഷിച്ചു. ഈ ചെറുപ്പക്കാരൻ തനിക്കുള്ളവനാണെന്നു് അവിടുന്നു് അറിഞ്ഞുകഴിഞ്ഞു. ഭക്തന്മാരെല്ലാം പിരിഞ്ഞപ്പോൾ അദ്ദേഹം നവാഗതനുമായി സംഭാഷണം ചെയ്തു. നിരഞ്ജനനെ സംബന്ധിച്ച വിവരങ്ങളെല്ലാം ശ്രീരാമകൃഷ്ണൻ ചോദിച്ചറിഞ്ഞു. അതുകൊണ്ടാണു് അവിടുന്നു് നിരഞ്ജനനോടു് ഭൂതമാകുവാനാണോ ഈശ്വരതുല്യനാകുവാനാണോ ഇഷ്ടപ്പെടുന്നതെന്നു് ചോദിച്ചതു്. നിരഞ്ജനന്റെ ഉത്തരം കേട്ടതോടെ അദ്ദേഹം പൂർണ്ണതൃപ്തനായി. നിരഞ്ജനനാകട്ടെ അതോടുകൂടി പ്രേതാരാധകരുമായുള്ള ബന്ധം നിശ്ശേഷം ഉപേക്ഷിച്ചു്, ഈ ഈശ്വരപുരുഷനെ തന്റെ സർവ്വസ്വമായി സ്വീകരിക്കുകയും ചെയ്തു. അന്നു താമസിക്കുവാൻ നിരഞ്ജനനോടു ശ്രീരാമകൃഷ്ണൻ പ്രേമവായ്പോടെ

നിബ്ബന്ധിച്ചു. എന്നാൽ വീട്ടിൽ പറയാതെ പോന്നതുകൊണ്ടു് നിരഞ്ജനനു് അവിടെ താമസിക്കുവാൻ കഴിഞ്ഞില്ല. എങ്കിലും അടുത്തു തന്നെ വന്നുകൊള്ളാമെന്നു് വാക്കു കൊടുത്തിട്ടു് താമസസ്ഥലത്തേയ്ക്കു് മടങ്ങിപ്പോയി.

ഹ്രസ്വമായിരുന്നെങ്കിലും ആ പ്രഥമ ദർശനം നിരഞ്ജനനിൽ ഒരു വലിയ കോളിളക്കം സൃഷ്ടിച്ചു. ഒരു കപ്പൽ വലിയ കാന്തക്കുന്നിനെ സമീപിച്ചാൽ, കപ്പലിൻെറ ഇരുമ്പാണികൾ ഊരിയകലും, ആകെക്കൂടി അതൊന്നു് ഇളകി മറിയും. അതുപോലെ നിരഞ്ജനനിൽനിന്നു് നീങ്ങേണ്ട ചിന്തകളും വിശ്വാസങ്ങളും അഴിഞ്ഞുമാറി. തേനുണ്ണാൻ ആർത്തിപൂണ്ടു മുരണ്ടു നടന്ന വണ്ടത്താൻ വിടർന്നുമലർന്നു തേൻനിറഞ്ഞു നില്ക്കുന്ന പൂക്കുലകൾ കണ്ടെത്തിയാലെന്നതു പോലെയുള്ള സംതൃപ്തിയും അനുഭവിച്ചു. ആദ്ധ്യാത്മികതയുടെ നറുന്തേൻ നിറഞ്ഞുനില്ക്കുന്ന ആ താമരത്താരിൽനിന്നു് അകന്നുപോകുവാൻ ആ മധുപത്തിനു് പ്രയാസം തോന്നി. നിരഞ്ജനൻെറ ചിന്താവിഷയം ഒന്നു മാത്രമായി – ശ്രീരാമകൃഷ്ണൻ. ആ ചിന്തയുടെ ഒഴുക്കു് തൈലധാര പോലെ ഇടമുറിയാതെ നിന്നു നിരഞ്ജനനിൽ. പരമഹംസൻെറ വാക്കുകളിൽ പറഞ്ഞാൽ, ഒരു കൊച്ചുറുമ്പു് വലിയ പഞ്ചസാരക്കുന്നു കണ്ടെത്തി!

രണ്ടുമൂന്നു ദിവസം നിരഞ്ജനൻ വീട്ടിൽ ഒരു തരത്തിൽ കഴിച്ചുകൂട്ടി. അതിനുശേഷം ഉത്കണ്ഠയോടെ ഓടിയെത്തി, ശ്രീരാമകൃഷ്ണസന്നിധാനത്തിൽ; കെട്ടഴിച്ചുവിട്ട കന്നു് തള്ളയുടെ അടുത്തേയ്ക്കു് എന്നപോലെ. നിരഞ്ജനൻ വാതില്ക്കൽ എത്തേണ്ട താമസം ശ്രീരാമകൃഷ്ണൻ ആവേശഭരിതനായി ഓടിച്ചെന്നു് തൻെറ ഓമനശിഷ്യനെ മാറോടു ചേർത്തു. ഉത്കണ്ഠയോടെ ഗുരുദേവൻ പറയുകയാണു്: 'എൻെറ കുട്ടീ, ദിവസങ്ങൾ കടന്നു പോകയാണു്. എന്നാണു നീ ഈശ്വരനെ സാക്ഷാത്കരിയ്ക്കുക ? ഈശ്വരനെ സാക്ഷാത്കരിയ്ക്കാൻ കഴിഞ്ഞില്ലെങ്കിൽ നിൻെറ ജീവിതം വ്യർത്ഥം. എന്നാണു് നീ അനന്യമനസ്കനായി ഭഗവത്പാദകമലങ്ങളെ ശരണം പ്രാപിയ്ക്കുക, എന്നോർത്തു ഞാൻ ഉത്കണ്ഠാകുലനാണു്.'

''എനിക്കു് ഈശ്വരസാക്ഷാത്കാരം കിട്ടാഞ്ഞു് ഇദ്ദേഹം ഉത്കണ്ഠാകുലനാകയോ? എന്തൊരത്ഭുതം! ഇങ്ങനെയുമുണ്ടോ മനുഷ്യർ!'' നിരഞ്ജനൻ അത്ഭുതസ്തബ്ധനായി. ശ്രീരാമകൃഷ്ണൻെറ വാക്കുകൾ ആ യുവാവിൻെറ ഹൃദയത്തിൽ ആഞ്ഞുപതിച്ചു. അവിടെനിന്നും പോകുവാൻ തോന്നിയില്ല. അന്നുരാത്രി അവിടെത്തന്നെ കഴിക്കുവാൻ തീരുമാനിച്ചു. പക്ഷേ അന്നുരാത്രി മാത്രമല്ല,രണ്ടുദിവസങ്ങൾകൂടി അവിടെത്തന്നെ താമസിച്ചു. ഹൃദയത്തിൽ ആദ്യമായി ആനന്ദത്തിൻെറ വേലിയേറ്റമുണ്ടായ ദിവസങ്ങൾ! മനസ്സില്ലാമനസ്സോടെ ഒരു വിധത്തിൽ വീട്ടിലേയ്ക്കു മടങ്ങി. മുന്നറിയിപ്പോ അനുവാദമോ കൂടാതെ മറ്റൊരിടത്തു് ഇത്രയും ദിവസം കഴിച്ചതിനു് വീട്ടുകാർ നിരഞ്ജനനെ ശകാരിച്ചു. മാത്രമല്ല, മേലാൽ പുറത്തുപോകാതെ സൂക്ഷിക്കുവാൻ വേണ്ടി കാവൽക്കാരെയുമാക്കി. എന്നാൽ ക്രമേണ, ആവശ്യമുള്ളപ്പോൾ ദക്ഷിണേശ്വരത്തു പോകാനുള്ള അനുവാദം കിട്ടുകയും ചെയ്തു.

നിരഞ്ജനൻ നിഷ്കളങ്കനും ഭയരഹിതനും ആയിരുന്നെങ്കിലും ഒരു ദോഷമുണ്ടായിരുന്നു. ദേഷ്യം വന്നാൽ അദ്ദേഹം ഉഗ്രനായി മാറും. ഒരിക്കൽ, ഗംഗയിലൂടെ വള്ളത്തിൽ, ദക്ഷിണേശ്വരത്തേയ്ക്കു് വരികയായിരുന്നു. മററു വളരെ യാത്രക്കാരുള്ള വള്ളം നടുവാററിലൂടെ പോകയാണു്. അപ്പോൾ യാത്രക്കാരിൽ ചിലർ ശ്രീരാമകൃഷ്ണനെക്കുറിച്ചു് അപവാദം പറയുവാൻ തുടങ്ങി. അദ്ദേഹം ജനങ്ങളെ കബളിപ്പിച്ചു് ഉദരപൂരണം നടത്തുന്ന ഒരു കപടനാണെന്നും, കുറെ കൂളിപ്പിള്ളേർ കൂട്ടിനുണ്ടെന്നും ഒക്കെ ആയിരുന്നു അവരുടെ പരാതി. താൻ ഏററവും അധികം സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന സ്വഗുരുദേവനെ ഇങ്ങനെ ചീത്ത പറയുന്നതു് നിരഞ്ജനനു് സഹിച്ചില്ല. ആരോപണങ്ങളെ ശക്തിയുക്തം എതിർത്തെങ്കിലും ഫലിച്ചില്ല. കലികയറിയ അദ്ദേഹം വള്ളം കുലുക്കിമറിയ്ക്കുവാൻ ഒരുങ്ങി. എല്ലാവരും ചാവട്ടെ! നീന്താൻ അറിഞ്ഞുകൂടാത്ത യാത്രക്കാരുടെ ദീനരോദനം അന്തരീക്ഷത്തിൽ മുഴങ്ങുകയാണു്. പക്ഷേ നിരഞ്ജനൻ വള്ളം മറിയ്ക്കുവാനുള്ള സംരംഭത്തിൽ നിന്നു് വ്യതിചലിച്ചില്ല. ഒടുവിൽ, ശ്രീരാമകൃഷ്ണനെ നിന്ദിച്ചവർ ക്ഷമായാചനം ചെയ്തു. അപ്പോഴേ ആ ഗുരുഭക്തൻ അടങ്ങിയുള്ളു. ഈ

വാർത്ത അറിഞ്ഞപ്പോൾ ശ്രീരാമകൃഷ്ണൻ തൻെറ ശിഷ്യനെ കണക്കിനു ശകാരിച്ചു. മേലിൽ ഇതുപോലെ കോപാന്ധനായി ദുഷ്ടതയ്ക്ക് ഒരുങ്ങരുതെന്ന് ആജ്ഞാപിയ്ക്കുകയും ചെയ്തു.

നിരഞ്ജനനിൽ ഗാർഹികചുമതലകൾ വന്നു തുടങ്ങി. പ്രത്യേകിച്ചും, അമ്മയുടെ പരിരക്ഷണത്തിനുവേണ്ട പണം സമ്പാദിക്കേണ്ടതായിവന്നു. അമ്മയെ ഓർത്ത് അദ്ദേഹം ഒരു ജോലി സ്വീകരിച്ചു. തൻെറ അരുമശിഷ്യൻ തനി ലൗകികനാകുമോ എന്നോർത്ത് ഗുരുദേവൻ വിഷമിച്ചു. ഉദ്യോഗവാർത്ത കേട്ടപ്പോൾ അദ്ദേഹം പറഞ്ഞു: 'നിരഞ്ജനൻ മരിച്ചുവെന്നു കേട്ടാൽ ഇത്രയധികം ഞാൻ ദുഃഖിയ്ക്കുകയില്ലായിരുന്നു.' പരിപൂർണ്ണ ത്യാഗികളാകേണ്ടവർ – ആകുവാൻ യോഗ്യതയുള്ളവർ – ലൗകികജീവിതം നയിച്ചാൽ അതാണല്ലോ മരണത്തേക്കാൾ വലിയ വിനാശം. അമ്മയെ രക്ഷിക്കുവാൻവേണ്ടി മാത്രമാണ് തൻെറ പ്രിയപ്പെട്ട ശിഷ്യൻ ജോലി സ്വീകരിച്ചത് എന്ന് അറിഞ്ഞപ്പോഴേ ശ്രീരാമകൃഷ്ണന് സമാധാനമായുള്ളു.

എന്നാൽ നിരഞ്ജനൻ അധികകാലം ജോലിയിൽ ഇരുന്നില്ല. ഗുരുദേവൻെറ ശരീരം രോഗബാധിതമായി. അദ്ദേഹം കാശീപുരോദ്യാനത്തിലേയ്ക്ക് താമസം മാററി. അവിടുത്തെ ശുശ്രൂഷിയ്ക്കുവാൻ പ്രധാനശിഷ്യന്മാർ എല്ലാവരുംതന്നെ സ്വഗൃഹം ഉപേക്ഷിച്ച് അവിടെ താമസമാക്കി. നിരഞ്ജനനും അക്കൂട്ടത്തിൽ എന്നേയ്ക്കുമായി വീടുപേക്ഷിച്ച്, ഗുരുദേവനെ ശുശ്രൂഷിക്കുവാൻ എത്തി.

ശിഷ്യന്മാരും ഭക്തന്മാരും എത്ര ശ്രമിച്ചിട്ടും ഗുരുദേവൻെറ ശരീരത്തെ രോഗവിമുക്തമാക്കാൻ കഴിഞ്ഞില്ല. 1886 ആഗസ്റ്റ് 16-ാംനു അവിടുന്ന്, ആശ്രിതരെ കണ്ണീർക്കയത്തിൽ ആഴ്ത്തിക്കൊണ്ട്, ഭൗതികദേഹം ഉപേക്ഷിച്ചു. ഭൗതികാവശിഷ്ടം ഗംഗാതീരത്ത് എവിടെയെങ്കിലും പ്രതിഷ്ഠിക്കണമെന്ന് സർവ്വസംഗപരിത്യാഗികളായ ശിഷ്യന്മാർ ആഗ്രഹിച്ചു. എന്നാൽ രാമചന്ദ്രദത്തനും മററു ഗൃഹസ്ഥശിഷ്യന്മാരും അതിനു് അനുകൂലിച്ചില്ല. കല്ക്കട്ടയുടെ കിഴക്കുഭാഗത്തുള്ള 'കാക്കുർഗാച്ചി' എന്ന സ്ഥലത്ത് സ്ഥാപിയ്ക്കണമെന്ന് അവർ ശഠിച്ചു. പക്ഷേ നിരഞ്ജനൻ വിട്ടുകൊടുത്തില്ല. ഭൗതികാവശിഷ്ടത്തിൻെറ അധികഭാഗവും എടുത്ത് മാററിവെച്ചിട്ട് ബാക്കിയുള്ളതു മാത്രമേ ഗൃഹസ്ഥശിഷ്യന്മാർക്ക് കൊടുത്തുള്ളു.

നിരഞ്ജനൻ പിന്നെ വീട്ടിലേയ്ക്ക് തിരിച്ചു പോയില്ല. മററു സതീർത്ഥ്യരോടൊപ്പം വരാഹനഗർ ആശ്രമത്തിലേയ്ക്ക് താമസം മാററി. അവിടെവെച്ച് 1887 ജനുവരി ആദ്യവാരത്തിൽ ഒരു ദിവസം, മററുള്ളവരോടൊത്ത്, വിധിപ്രകാരം, നിരഞ്ജനൻ സന്ന്യാസം സ്വീകരിച്ച്, നിരഞ്ജനാനന്ദസ്വാമികളായി. കളങ്കലേശമില്ലാത്തവൻ എന്ന് അർത്ഥമുള്ള ആ പേരു് അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം തികച്ചും അന്വർത്ഥമായിരുന്നു. പരമസത്യത്തെ സാക്ഷാത്ക്കരിക്കുവാനുള്ള തീവ്രമായ ആഗ്രഹത്തോടെ അദ്ദേഹം കഠിനതപശ്ചര്യയിൽ മുഴുകി. കുറെക്കാലം പരിവ്രാജകവൃത്തിയും സ്വീകരിച്ചു.

ഗുരുമഹാരാജിൻെറ ഭൗതികാവശിഷ്ടത്തെ ഭക്തിശ്രദ്ധകളോടെ പൂജിയ്ക്കുന്ന കാര്യത്തിൽ നിരഞ്ജനാനന്ദസ്വാമികൾ, രാമകൃഷ്ണാനന്ദസ്വാമികളെപ്പോലെതന്നെ അതീവ ശ്രദ്ധാലുവായിരുന്നു. അക്കാര്യത്തിൽ അവർ ആരുടേയും നിന്ദാസ്തുതികളെ വകവെച്ചില്ല.

വിവേകാനന്ദസ്വാമികൾ വിദേശയാത്ര കഴിഞ്ഞു് മടങ്ങിവന്നപ്പോൾ, എതിരേല്ക്കുവാൻ നിരഞ്ജനാനന്ദസ്വാമികൾ സിലോണിൽ എത്തി. പിന്നീട് അദ്ദേഹം സ്വാമിജിയോടൊരുമിച്ച് വടക്കെ ഇൻഡ്യയിൽ ചില സ്ഥലങ്ങളിലെല്ലാം സഞ്ചരിയ്ക്കുകയും ചെയ്തു. വിവേകാനന്ദസ്വാമികളുടെ മഹാസമാധിയ്ക്കുശേഷം, അവസാനത്തെ കുറെക്കാലം അദ്ദേഹം ഭിക്ഷാവൃത്തി സ്വീകരിച്ച് തപസ്സനുഷ്ഠിച്ചുകൊണ്ട് കാശിയിൽ കഴിച്ചുകൂട്ടി.

തപസ്സനുഷ്ഠിച്ചുകൊണ്ട് ഹരിദ്വാരത്തിൽ താമസിച്ചുവരവെ, അദ്ദേഹത്തിന് കോളറാ ബാധിച്ചു. അതോടുകൂടി, 1904 മെയ് 4-ാംനു അദ്ദേഹം ഭൗതികപിണ്ഡം ഉപേക്ഷിച്ച് ഗുരുചരണങ്ങളിൽ വിലയം പ്രാപിച്ചു.

കാഴ്ചയിൽ ഗംഭീരപ്രകൃതിയായിരുന്നെങ്കിലും, അദ്ദേഹത്തിൻെറ ഹൃദയം സ്നേഹവും വിനയവുംകൊണ്ട് ആർദ്രമായിരുന്നു. പരമപൂജ്യയായ ശ്രീശാരദാദേവിയോടുള്ള ഭക്ത്യാദരങ്ങൾക്കും അതിരുണ്ടായിരുന്നില്ല. ആ ജഗജ്ജ

നനിയുടെ മുമ്പിൽ താൻ വെറുമൊരു ശിശുവാണെന്നായിരുന്നു അദ്ദേഹത്തിൻെറ ഭാവന. ഒരു കൊച്ചുകുഞ്ഞു് അമ്മയോടു് എന്നതുപോലെ ആയിരുന്നു പെരുമാററവും. ഒടുവിലത്തെ പ്രാവശ്യം അദ്ദേഹം മാതൃദേവിയോടു് യാത്ര പറയുമ്പോഠം, ആ പാദാരവിന്ദങ്ങളിൽ സാഷ്ടാംഗം വീണുനമസ്കരിച്ചു. കരഞ്ഞു് കണ്ണീരിൽ കുളിച്ചു. വാക്കുകഠംകൊണ്ടു് യാത്രചോദിയ്ക്കുവാൻ അദ്ദേഹം അശക്തനായിരുന്നു. കണ്ണീരിൽ കുതിന്ന മൂകതകൊണ്ടു് അമ്മയോടു് യാത്ര ചോദിച്ചു് നടന്നകലുകയാണുണ്ടായതു്. തൻെറ മഹാസമാധി അടുത്തുവെന്നു് അദ്ദേഹം അറിഞ്ഞിരിയ്ക്കാം. ഗിരീശ്ചന്ദ്രഘോഷിനു് മാതൃദേവിയുടെ മാഹാത്മ്യം മനസ്സിലാക്കിക്കൊടുത്തതും അമ്മയുടെ ഈ ഓമനപ്പുത്രൻതന്നെയായിരുന്നു.

സത്യം പാലിയ്ക്കുവാൻ വേണ്ടിവരുന്ന കഷ്ടപ്പാടുകഠം അദ്ദേഹത്തിനു് നിസ്സാരങ്ങളായിരുന്നു. ഒരിയ്ക്കൽ ഒരു ധനികൻ കാശിയിൽ ഒരു ശിവക്ഷേത്രം പണികഴിപ്പിച്ചു. അപ്പോഠം സ്വാമികഠം പറഞ്ഞു, കുറച്ചു പണം പാവങ്ങഠംക്കുവേണ്ടി ചെലവഴിച്ചിരുന്നെങ്കിൽ ആയിരം അമ്പലം ഉണ്ടാക്കുന്ന ഫലം കിട്ടുമായിരുന്നുവെന്നു്. ഇതു കേട്ടു് ആവേശംകൊണ്ട ആ ധനികൻ ഒരു വലിയ സംഖ്യ കാശിയിലുള്ള സേവാശ്രമത്തിനു് സംഭാവന ചെയ്യാമെന്നു് വാക്കുകൊടുത്തു. പക്ഷേ ഏതാനും ദിവസം കഴിഞ്ഞപ്പോഠം അയാളുടെ ആവേശം കെട്ടടങ്ങി. തുക പറഞ്ഞേടത്തോളം കൊടുക്കുകയില്ലെന്നായി. വാക്കു പാലിക്കാൻ അറിഞ്ഞുകൂടാത്ത ഇയാളുടെ ഒരു പൈസപോലും ആവശ്യമില്ലെന്നു് സ്വാമികഠം പറഞ്ഞു. കഷ്ടപ്പാടു് വളരെ ഉണ്ടായെങ്കിലും തുക സ്വീകരിയ്ക്കുവാൻ അദ്ദേഹം കൂട്ടാക്കിയില്ല.

അദ്ദേഹത്തിൽ കുടികൊണ്ടിരുന്ന ആദ്ധ്യാത്മികശക്തി, പലരിലും ഉറങ്ങിക്കിടന്നിരുന്ന ആദ്ധ്യാത്മികതയെ ഉണർത്തിവിട്ടു. എന്നു മാത്രമല്ല, അക്കൂട്ടത്തിൽ പലരും സർവ്വസംഗപരിത്യാഗികളായി ശ്രീരാമകൃഷ്ണസംഘത്തിൽ ചേരുകയും ചെയ്തു.

---

# പരാഭക്തിയുടെ മഹത്ത്വം

## വൈശ്രവണത്തു് രാമൻനമ്പൂതിരി

മൂന്നു യോഗങ്ങളാണു് പരമശ്രേയഃസാധനങ്ങളെന്നു് ശാസ്ത്രങ്ങഠം ഉദ്ഘോഷിക്കുന്നു.

ജ്ഞാനം കർമ്മം, ഭക്തി ഇപ്രകാരം മൂന്നു യോഗങ്ങളാണു് പരമപുരുഷാത്ഥപ്രാപ്തിക്കായി ഉപദേശിക്കപ്പെട്ടിരിക്കുന്നതു്. മറെറാരു മാർഗ്ഗവും ഇല്ല എന്നു് ശ്രീഭഗവാൻ ഭാഗവതം ഏകാദശത്തിൽ അരുളിച്ചെയ്യുന്നു. സക്തന്മാക്കു് കർമ്മയോഗം. വിരക്തന്മാക്കു് ജ്ഞാനയോഗം. അത്യന്തസക്തരോ അത്യന്തവിരക്തരോ അല്ലാത്തവക്കു് ഭക്തിയോഗം. ധ്യാനയോഗം സ്വതന്ത്രമല്ല, മററു യോഗങ്ങളുടെ അംഗമാണു്. ഈ എല്ലാ യോഗങ്ങളും സാധനങ്ങളായതിനാൽ സാധ്യമായ പരാഭക്തി ഇവയേക്കാഠം ശ്രേഷ്ഠമെന്നു് വ്യക്തം. പരമപ്രേമസ്വരൂപമായ പരാഭക്തി ലക്ഷ്യമായതിനാൽ അതു് സാധനങ്ങളെക്കാഠം ഉത്കൃഷ്ടംതന്നെ. ലക്ഷ്യപ്രാപ്തിവരെ അഹംകാരം അവ്യക്തരൂപത്തിലെങ്കിലും തുടരും. ആത്മസമർപ്പണത്തിൽ അതു് നശിക്കുകയും പ്രേമഭക്തി സ്വയം സ്ഫുരിക്കുകയും ചെയ്യും. ജ്ഞാനം കൂടാതെ ഒരു വസ്തുവിൽ പ്രേമമുദിക്കുകയില്ല. സർവ്വേശ്വരനിൽ പ്രേമമുദിക്കണമെങ്കിൽ സർവ്വേശ്വരജ്ഞാനമുണ്ടായിരിക്കണം. അതുകൊണ്ടു് ജ്ഞാനമാണു് ആ പ്രേമഭക്തിയുടെ സാധനമെന്നു് ചിലർ പറയുന്നു. എന്നാൽ മനസ്സിൻെറ ദ്രവീഭാവമില്ലാതെ കേവലം ശുഷ്കജ്ഞാനംകൊണ്ടു് മനസ്സു് ശുദ്ധമാവുകയില്ല. അതു് പരിശുദ്ധമാവാതെ പ്രേമഭക്തി അവിടെ സ്ഫുരിക്കുകയുമില്ല.

കഥം വിനാ രോമഹഷം ദ്രവതാ ചേതസാ വിനാ
വിനാനന്ദാശ്രുകലയാ ശുദ്ധ്യേദ് ഭക്ത്യാ വിനാശയഃ.
ഭാഗ. 11–14–23

മനസ്സിൻെറ ദ്രവീഭാവചിഹ്നങ്ങളാണ് രോമാഞ്ചവും ആനന്ദാശ്രുവും. ആ ദ്രവീഭാവമില്ലാതെ എങ്ങനെ ഭക്തി സിദ്ധിക്കും? അതുകൂടാതെ മനസ്സ് എങ്ങനെ ശുദ്ധമാവും? സാധനാനുഷ്ഠാനത്താൽ പരിശുദ്ധഹൃദയനും സർവ്വാത്മനാ തന്തിരുവടിയെ ആശ്രയിക്കുന്നവനുമായ ഭാഗവതൻെറ ഹൃദയത്തിൽ പ്രേമഭക്തി സ്വയമുദിക്കുന്നു.

ആകാശത്തിൽ സൂര്യൻ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. കാർമ്മേഘപടലം പെട്ടെന്ന് വന്നു് ആകാശം മൂടുന്നു. പ്രകാശം ലേശംപോലുമില്ല. സർവ്വത്ര അന്ധകാരം. ഉടൻ ഉഗ്രമായ ഒരു കാററ് അടിക്കുവാൻ തുടങ്ങി. ക്ഷണനേരംകൊണ്ടു് മേഘങ്ങൾ ഛിന്നഭിന്നങ്ങളായി. സൂര്യൻ പിന്നെയും പ്രകാശിക്കുവാൻ തുടങ്ങി. അവിടെ കാററ് സൂര്യനെ ഉണ്ടാക്കുന്നുണ്ടോ? ഒരിക്കലുമില്ല. സൂര്യൻ ത്രികാലത്തും പ്രകാശിക്കുന്നു. അതിനെ മേഘങ്ങൾ വന്നു് മറച്ചു. ആ ആവരണത്തെ കാററ് ഇല്ലാതാക്കി. അപ്പോൾ സൂര്യൻ പിന്നെയും നമ്മുടെ ദൃഷ്ടിക്ക് ഗോചരനായി എന്നു മാത്രം. ഇതുപോലെതന്നെ ദിവ്യപ്രേമം സദാ പ്രകാശിക്കുന്നു. അതിനെ അഹങ്കാരമാകുന്ന ആവരണം വന്നു് മറയ്ക്കുന്നു. സാധനാനുഷ്ഠാനത്താൽ അഹംകാരം നഷ്ടപ്രായമാകുമ്പോൾ ദിവ്യപ്രേമം സ്വയം പ്രകാശിക്കുന്നു. അതു് മററൊന്നിൻെറയും സാധനവുമല്ല, ഫലവുമല്ല; സ്വയം ഫലരൂപമാണെന്നു് ശ്രീ നാരദൻ 'സ്വയം ഫലരൂപതേതി ബ്രഹ്മകുമാരഃ.' എന്നിപ്രകാരം ഉദ്ഘോഷിക്കുന്നു.

ആ പ്രേമഭക്തിയുടേയും അതു് സിദ്ധിക്കുവാൻ ഭാഗ്യം സിദ്ധിച്ച മഹാത്മാക്കളുടേയും മഹിമാതിശയത്തെപ്പററി എത്ര പാടിയാലും ശ്രീകൃഷ്ണഭഗവാനു് അലംഭാവമില്ല.

തന്തിരുവടി ഉദ്ധവനോടു് അരുളിച്ചെയ്യുകയാണു്: 'ഹേ ഉദ്ധവാ, സർവ്വവും എന്നിൽ അർപ്പിച്ചു് നിരന്തരം എന്നെ ആശ്രയിക്കുന്നവനും ഒന്നും ആവശ്യമില്ലാത്തവനുമായ ഭക്തനു് അപരിച്ഛിന്നാനന്ദമൂർത്തിയായ ഞാൻ ഹൃദയത്തിൽ പ്രകാശിക്കുമ്പോൾ ഉണ്ടാവുന്ന ആനന്ദാതിശയം എത്ര മഹത്താണു്! അതു് വിഷയലമ്പടന്മാർക്കു് എങ്ങനെ സിദ്ധിക്കും?' (ഭാഗ.11.14.12)

'ഒന്നിലും സക്തിയില്ലാത്തവനും ബഹിരിന്ദ്രിയങ്ങളേയും മനസ്സിനേയും നിയന്ത്രിച്ചവനും സർവ്വത്ര എന്നെ ദർശിക്കുന്നവനും അതുകൊണ്ടു തന്നെ സദാ സന്തുഷ്ടനുമായ പരമഭാഗവതനു് സർവ്വദിക്കുകളും ആനന്ദമയങ്ങളായിത്തീരുന്നു.'

(ഭാഗ.11.14.13)

'പരമാനന്ദമൂർത്തിയായ എന്നിൽതന്നെ സർവ്വവുമർപ്പിച്ച ആ ഭാഗവതോത്തമൻ ചക്രവർത്തിസ്ഥാനമോ രസാതലാധിപത്യമോ ഇന്ദ്രസ്ഥാനമോ ബ്രഹ്മപദമോ യോഗസിദ്ധികളോ മുക്തിപോലുമോ ആഗ്രഹിക്കുകയില്ല.' (ഭാഗ.11.14.14)

'സ്വന്തം പുത്രനായ ബ്രഹ്മാവും സ്വരൂപാന്തരമായ ശ്രീപരമേശ്വരനും എനിക്കു് അപ്രകാരം പ്രിയപ്പെട്ടവരല്ല. ജ്യേഷ്ഠനായ സംകർഷണനും പത്നിയായ ശ്രീഭഗവതിയും എനിക്കു് അപ്രകാരം പ്രിയപ്പെട്ടവരല്ല. എന്തിന്നധികം പറയുന്നു, ജഗന്മംഗളമായ ഈ സ്വരൂപംപോലും അങ്ങു് എപ്രകാരം പ്രിയപ്പെട്ടവനോ അപ്രകാരം എനിക്കു് പ്രിയപ്പെട്ടതല്ല. (ഭാഗ.11.14.15)

നിരപേക്ഷം മുനിം ശാന്തം നിർവൈരം സമദർശനം
അനുവ്രജാമ്യഹം നിത്യം പൂയേയേത്യംഘ്രിരേണുഭിഃ.
(ഭാഗ. 11.14.16)

'ഒന്നിൻെറയുമപേക്ഷയില്ലാത്തവനും നിരന്തരം എന്നെ സ്മരിക്കുന്നവനും പരമശാന്തനും ആരിലും വൈരമില്ലാത്തവനും സമദർശിയുമായ ഭാഗവതൻെറ പിന്നാലെ എന്നെയും എന്നിലുള്ള ബ്രഹ്മാണ്ഡകോടികളെയും ശുദ്ധീകരിക്കുവാനായി ഞാൻ നിത്യവും ഓടുന്നു.'

'വർദ്ധിച്ച ഭക്തി എന്നെ എപ്രകാരം വശീകരിക്കുന്നുവോ അപ്രകാരം യോഗമോ സാംഖ്യമോ ധർമ്മമോ സ്വാധ്യായമോ തപസ്സോ ത്യാഗമോ ഒന്നുംതന്നെ വശീകരിക്കുകയില്ല.'(ഭാ.11.14.20)

ഭക്ത്യാഹമേകയാ ഗ്രാഹ്യഃ ശ്രദ്ധയാത്മാ പ്രിയഃ സതാം
ഭക്തിഃ പുനാതി മന്നിഷ്ഠാ ശ്വപാകാനപി സംഭവാത്.
(ഭാഗ. 11–14–21)

'ആത്മസ്വരൂപനും അതുകൊണ്ടുതന്നെ ഏററവും പ്രിയപ്പെട്ടവനുമായ ഞാൻ അനന്യഭക്തികൊണ്ടും ഏകാന്തശ്രദ്ധകൊണ്ടും മാത്രം സജ്ജനങ്ങളാൽ ഗ്രഹിക്കപ്പെടുവാൻ യോഗ്യനാകുന്നു.

എന്നിലുള്ള ഏകാന്തഭക്തി എത്ര അധഃപതിച്ച വനെയും, അവൻ ഒരുപക്ഷേ ശ്വാവിനെ പചിച്ചുതിന്നുന്ന നീചചണ്ഡാളൻതന്നേയാവട്ടേ, അവനെപ്പോലും ശുദ്ധീകരിക്കുന്നു.'

'സത്യം, ദയ മുതലായവയോടുകൂടിയ ധർമ്മമോ തപസ്സോടുകൂടിയ ജ്ഞാനമോ എന്നിൽ ഭക്തി തീരെ ഇല്ലാത്തവനെ വേണ്ടത്ര ശുദ്ധീകരിക്കുകയില്ല.' (ഭാഗ. 11.14.22)

വാഗ് ഗദ്ഗദാ ദ്രവതേ യസ്യ ചിത്തം
നദത്യഭീക്ഷ്ണം ഹസതി ക്വചിച്ച
വിലജ്ജ ഉദ്ഗായതി നൃത്യതേ ച
മദ്ഭക്തിയുക്തോ ഭുവനം പുനാതി. (ഭാഗ. 11–14–24)

'യാതൊരാളുടെ വാക്ക് പ്രേമത്താൽ ഗദ്ഗദത്തോടുകൂടിയതാണോ, യാതൊരാൾ പ്രേമോന്മത്തനായി ഇടയ്ക്കിടെ കരയുകയും ഇടയ്ക്ക് ചിരിക്കുകയും ചെയ്യുന്നുവോ, യാതൊരാൾ എന്നിലുള്ള ഭക്തിയാൽ പരവശനായി ലജ്ജ വിട്ട് എന്റെ ദിവ്യലീലകൾ സാനന്ദം പാടുകയും ആനന്ദാതിശയത്താൽ നൃത്തം വെയ്ക്കുകയും ചെയ്യുന്നുവോ ആ മഹാഭാഗവതൻ തന്നെ മാത്രമല്ല വിശ്വത്തെ മുഴുവൻ ശുദ്ധീകരിക്കുന്നു.'

ഇപ്രകാരം ഭക്തിയുടേയും ഭക്തന്റേയും മഹിമ എത്ര പാടിയാലും തന്തിരുവടിയ്ക്ക് തൃപ്തി വരാറില്ല. തരം കിട്ടുമ്പോഴെല്ലാം അവിടുന്ന് അതിനെപ്പററി സ്വയം പാടി ആനന്ദിക്കുന്നു. ഹാ ഹാ! നിരതിശയപ്രേമസ്വരൂപയായ പരാഭക്തിയുടെ മഹിമ അനിർവ്വചനീയംതന്നെ. സർവ്വകാമങ്ങളുടേയും ആത്യന്തികനിവൃത്തിയിൽ മാത്രമേ ഈ പ്രേമഭക്തി ആവിർഭവിക്കുകയുള്ളു. മുക്തിയ്ക്കുള്ള സ്പൃഹപോലും അതിന്ന് തടസ്സമാണ്. ശ്രീ ജീവഗോസ്വാമി പറയുന്നതു് നോക്കുക:

ഭുക്തിമുക്തിസ്പൃഹാ യാവത് പിശാചീ ഹൃദി
[തിഷ്ഠതി
താവത് ഭക്തിരസസ്യാത്ര കഥമഭ്യുദയോ ഭവേത്.

ഭോഗാസക്തിമാത്രമല്ല മോക്ഷാസക്തിയും ഒരു പിശാചിനെപ്പോലെ അനർത്ഥകരമാണ്. ആ പിശാചു് ഹൃദയത്തിൽ ഉള്ള കാലത്തോളം പരാഭക്തിരസം എങ്ങനെ ഹൃദയത്തിലുദിക്കും ? കാമനാഗന്ധംപോലുമില്ലാത്ത അതിപരിശുദ്ധ ഹൃദയത്തിൽ മാത്രമേ ശുദ്ധഭക്തിയുദിക്കുകയുള്ളു. ആ പരാഭക്തിതന്നെ ജീവിതലക്ഷ്യം.

ആദ്യം പ്രാപ്യസ്ഥാനമറിയണം. അതില്ലാതെ അവിടേയ്ക്കുള്ള മാർഗ്ഗമേതെന്ന് ആർക്കും തീരുമാനിക്കുവാൻ സാധ്യമല്ലല്ലൊ. അതുപോലെ എല്ലാ പ്രവൃത്തികൾക്കും ഒരു ലക്ഷ്യം വേണം. ദീപസ്തംഭങ്ങൾ കപ്പലിന്റെ യാത്രയെ ശരിയായ മാർഗ്ഗത്തിലൂടെ നയിക്കുന്നു. അതുപോലെ ലക്ഷ്യബോധം സാധകനെ അപഥത്തിൽനിന്ന് നിവർത്തിപ്പിക്കുന്നു; ശരിയായ മാർഗ്ഗത്തിൽ പ്രവർത്തിപ്പിക്കുന്നു. ഈ വിശ്വപ്രേമപ്രാപ്തിതന്നെ സർവ്വരുടേയും ജീവിതലക്ഷ്യം. സർവ്വേശ്വരകരുണയാൽ വിലമതിക്കുവാൻ കഴിയാത്ത ഈ മനുഷ്യജന്മം സിദ്ധിച്ചിട്ടും ഈ ലക്ഷ്യപ്രാപ്തിക്കായി യത്നിക്കാത്തവൻ ആത്മഹത്യ ചെയ്യുന്നവനെപ്പോലെ നിന്ദ്യനാകുന്നു.

നൃദേഹമാദ്യം സുലഭം സുദുർലഭം
പ്ലവം സുകല്പം ഗുരുകർണ്ണധാരം
മയാനുകൂലേന നഭസ്വതേരിതം
പുമാൻ ഭവാബ്ധിം ന തരേത് സ ആത്മഹാ.
(ഭാഗ. 11 – 20 – 17)

സർവ്വശ്രേയസ്സുകളുടേയും മൂലകാരണം മനുഷ്യശരീരമാകുന്നു. മററു ശരീരങ്ങൾ എല്ലാം കേവലം പുണ്യപാപങ്ങളുടെ ഫലമനുഭവിക്കുവാനുള്ള സ്ഥാനങ്ങൾ മാത്രമത്രെ. ഈ ശരീരം കിട്ടിയാൽ സർവ്വപുരുഷാർത്ഥങ്ങളും അനായാസേന സാധിക്കാം. ഇതു കിട്ടുവാൻ വളരെ വിഷമമുണ്ടു്. അതിപ്പോൾ കിട്ടിയതു് സർവ്വേശ്വരന്റെ കരുണയാലാണ്, അല്ലാതെ ആരുടേയും സാമർത്ഥ്യംകൊണ്ടല്ല. സംസാരമഹാസാഗരത്തിൽ വീണ് മുങ്ങിപ്പൊങ്ങി ക്ലേശിക്കുന്നവർക്ക് വിഷമംകൂടാതെ കരപററുവാനുതകുന്ന ഒരു ഒന്നാന്തരം കപ്പലാണ് അതു്. കപ്പൽ കിട്ടിയാലും അതിനെ ലക്ഷ്യസ്ഥാനത്തു് എത്തിക്കുവാൻ കഴിവുള്ള ഒരു കപ്പിത്താൻ വേണമല്ലൊ. അതു് ഇവിടെ ഗുരുവാണ്. കരുണാവാരിധിയായ ഗുരു അതിനെ ലക്ഷ്യസ്ഥാനത്തു് എത്തിച്ചുകൊള്ളും. എന്നാൽ കാററ് പ്രതികൂലമായി അടിച്ചാൽ വിഷമമുണ്ടു്. എന്നാൽ ഇവിടെ ആ പരിഭ്രമം വേണ്ടെന്ന് ശ്രീഭഗവാൻ അരുളിച്ചെയ്യുന്നു. തന്തിരുവടി തന്നെയാണ് ഇവിടെ അനുകൂലവായു. മാതാപിതൃസഹസ്രത്തെക്കാൾ പ്രേമസ്വരൂപനായ ഭഗവാൻ ആർക്കും ഒരിക്കലും പ്രതികൂലമായി

വത്തിക്കുകയില്ല. എപ്പോഴും അനുകൂലമായി തന്നെയേ ഇരിക്കു. ഇത്രയെല്ലാമായിട്ടും ഈ സുവൎണ്ണാവസരം പാഴാക്കിക്കളയുന്നവൻ ആത്മഹത്യ ചെയ്യുന്നവനെപ്പോലെ നിന്ദ്യനാകുന്നു.

അതുകൊണ്ടു് ഈ ദിവ്യപ്രേമസിദ്ധിക്കായി നിരന്തരം സാധന ചെയ്യേണ്ടതു് വിവേകിയുടെ പരമധൎമ്മമാകുന്നു. അതു ചെയ്യാത്തവൻ ശോച്യന്മാരിൽ ശോച്യനത്രേ.

---

# സജ്ജനങ്ങളും സത്സംഗവും

## ശ്രീ ശാരദ, വ. പറവൂർ

സത് എന്നാൽ ഒന്നിനാലും ബാധിക്കപ്പെടാതെ ത്രികാലങ്ങളിലും ഒരേപോലെ നിലനില്ക്കുന്നതു്. അതുതന്നെ ആത്മാവു്, ഈശ്വരൻ, ബ്രഹ്മമെന്നെല്ലാം പറയപ്പെടുന്നതും. തന്നിലുള്ള സദ്ഭാവത്തെ, ആത്മസ്വരൂപത്തെ, ഈശ്വരസ്വരൂപത്തെ, സാക്ഷാത്കരിച്ചു് തത്തുല്യന്മാരായി തന്മയന്മാരായിത്തീൎന്നിട്ടുള്ളവരാണു് സജ്ജനങ്ങൾ. 'സാധൂനാം ദൎശനം പുണ്യം സ്പൎശനം പാപനാശനം,' എന്ന മഹദ്വചനത്തിൽനിന്നു തന്നെ സജ്ജനങ്ങളുടെ മാഹാത്മ്യം എത്രയെന്നു നമുക്കു് മനസ്സിലാക്കാം. സജ്ജനങ്ങൾ ശരീരത്തോടുകൂടിയ ഈശ്വരന്മാർതന്നെയാണു്. അതിനാൽ അവരുടെ അനുഗ്രഹം ഈശ്വരാനുഗ്രഹംപോലെതന്നെ. സജ്ജനാനുഗ്രഹത്താൽ സിദ്ധിയ്ക്കാത്തതായി ഒന്നുംതന്നെയില്ല എന്നാണു് പുരാണങ്ങളിൽ പറയുന്നതു്. സജ്ജനസേവ ഒന്നു കൊണ്ടുമാത്രം ഇഹപരങ്ങളായ സകല ഐശ്വൎയ്യങ്ങളും മോക്ഷംപോലും സിദ്ധിക്കും. എന്നാൽ സജ്ജനനിന്ദകൊണ്ടാകട്ടെ സകലവിധ നാശങ്ങളും, വംശനാശംകൂടി, സംഭവിക്കുകയും ചെയ്യും.

പുണ്യഭൂമിയായ ഭാരതവൎഷത്തിൽ സജ്ജനങ്ങൾ എന്നും സുലഭമായിട്ടുണ്ടെങ്കിലും പുണ്യാത്മാക്കളും പരമഭാഗ്യവാന്മാരുമായവൎക്കു മാത്രമേ അവരെ ദൎശിക്കുവാനും അവരുടെ സംസൎഗ്ഗം സിദ്ധിക്കുവാനും ഇടയാകുന്നുള്ളു.

ശൈലേ ശൈലേ ന മാണിക്യം മൗക്തികം ന ഗജേ ഗജേ
സാധവോ ന ഹി സൎവ്വത്ര ചന്ദനം ന വനേ വനേ.

എല്ലാ പൎവ്വതങ്ങളിലും മാണിക്യവും, എല്ലാ ആനകളിലും മൗക്തികവും, എല്ലാ വനങ്ങളിലും ചന്ദനവും കാണപ്പെടാത്തതുപോലെ സജ്ജനങ്ങളെയും എല്ലായിടത്തും കാണുകയില്ല. അതുകൊണ്ടാണു് നാരദഭക്തിസൂത്രത്തിൽ, 'മഹത്സംഗസ്തു ദുൎലഭോഽഗമ്യോഽമോഘശ്ച,' എന്നുപറഞ്ഞിരിക്കുന്നതു്. മഹത്സംഗമം ദുൎലഭവും സിദ്ധിക്കാൻ പ്രയാസമുള്ളതും ആണു്. സജ്ജനങ്ങൾ സാമാന്യജനങ്ങളുടെ ഇടയിൽ കഴിയുവാൻ ഇഷ്ടപ്പെടാതെ മിക്കവാറും ഏകാന്തജീവിതം നയിയ്ക്കാൻ ഇഷ്ടപ്പെടുന്നവരായതിനാൽ ദുൎലഭമായിട്ടേ സാധാരണജനങ്ങളുടെ ഇടയിൽ വന്നു ചേരാറുള്ളു. യാദൃച്ഛികമായി അങ്ങനെ വന്നാൽ തന്നെ ആത്മാരാമന്മാരും ആപ്തകാമന്മാരും ആയ അവരെ ബാഹ്യലക്ഷണങ്ങൾകൊണ്ടൊന്നും തിരിച്ചറിയാൻ കഴിയുകയുമില്ല. എന്നാൽ പിന്നെ എങ്ങനെയാണവരെ അറിയാൻ കഴിയുക? ശ്രീമദ് ഭാഗവതത്തിൽ ഭഗവാൻ കപിലമഹൎഷി മാതാവായ ദേവഹൂതിയോടു് സജ്ജനങ്ങളുടെ ലക്ഷണങ്ങൾ എന്തെല്ലാമാണെന്നു് പറയുന്നുണ്ടു്.

തിതിക്ഷവഃ കാരുണികാഃ സുഹൃദഃ സൎവ്വദേഹിനാം
അജാതശത്രവഃ ശാന്താഃ സാധവഃ സാധുഭൂഷണാഃ.
മയ്യനന്യേന ഭാവേന ഭക്തിം കുൎവ്വന്തി യേ ദൃഢാം
മത്കൃതേ ത്യക്തകൎമ്മാണസ്ത്യക്തസ്വജനബാന്ധവാഃ.
മദാശ്രയാഃ കഥാ മൃഷ്ടാഃ ശൃണ്വന്തി കഥയന്തി ച
തപന്തി വിവിധാസ്താപാ നൈതാൻ മദ്ഗതചേതസഃ.
ത ഏതേ സാധവഃ സാധ്വി സൎവ്വസംഗവിവൎജ്ജിതാഃ
സംഗസ്തേഷ്വഥ തേ പ്രാൎത്ഥ്യഃ സംഗദോഷ—

[ഹരാ ഹി തേ. (ഭാഗ. 3. 25. 21–24)

'അന്യന്മാർ അപരാധം ചെയ്താലും പ്രതികാരം ചെയ്യാൻ ഇച്ഛിക്കാതെ അതിനെ ക്ഷമിച്ചു് സഹിച്ചിരിക്കുന്നവരും,മററുള്ളവരുടെ ദുഃഖത്തെ

തീപ്പാനുള്ള പരിശ്രമരൂപമായ കാരുണ്യമുള്ളവരും, സകലജീവികളുടേയും നന്മയെ ആഗ്രഹിക്കുന്ന മിത്രങ്ങളും, യാതൊരുത്തരുടേയും ശത്രുക്കളെന്ന് കരുതാത്തവരും, രാഗദ്വേഷാദിവൃത്തികൾ അടങ്ങി ചിത്തശാന്തിയെ പ്രാപിച്ചവരും, ശോഭനമായ സ്വഭാവത്തോടു കൂടിയവരും, ഈശ്വരഭജനത്തിനു തടസ്സമായ സ്വജനബന്ധുക്കളേയും കമ്മങ്ങളേയും ഉപേക്ഷിച്ചിരിക്കുന്നവരും, എന്റെ കഥ കേൾക്കുകയും പറയുകയും ചിന്തിക്കുകയും ചെയ്യുന്നവരും സജ്ജനങ്ങളാണ്. സവ്വസംഗപരിത്യാഗികളായി എന്നിൽതന്നെ മനസ്സറപ്പിച്ചിരിക്കുന്ന അവരെ യാതൊരുവിധതാപവും ബാധിക്കുകയില്ല. ഇവരുമായുള്ള സംസഗ്ഗം ആഗ്രഹിക്കത്തക്കതാണ്. ദുഃസംഗത്താലുണ്ടാകുന്ന ദോഷം നിശ്ശേഷം നശിപ്പിച്ച് അന്തക്കരണത്തെ പരിശുദ്ധമാക്കുവാനുള്ള കഴിവ് ഇവക്കുണ്ട്.' സവ്വേശ്വരസാക്ഷാത്കാരത്താൽ സവ്വത്രസമദശനന്മാരായ ഇപ്രകാരമുള്ള മഹാത്മാക്കളുടെ അനുഗ്രഹമാണ് ഒരു മനുഷ്യനു സിദ്ധിക്കേണ്ടതായ ഏററവും വലിയ സമ്പത്ത്. തീത്ഥസ്നാനം, വ്രതാനുഷ്ഠാനം, ദേവതോപാസനം, ഇവ എല്ലാംകൊണ്ടും സിദ്ധിക്കാത്തതായ ചിത്തശുദ്ധി സജ്ജനസംസഗ്ഗം ഒന്നുകൊണ്ടുമാത്രം സിദ്ധിക്കുന്നതാണ്.

> ന ഹ്യമ്മയാനി തീത്ഥാനി ന ദേവാ മൃച്ഛിലാമയാഃ
> തേ പുനന്ത്യുരുകാലേന ദശനാദേവ സാധവഃ.

ജലമയങ്ങളായ തീത്ഥങ്ങളും മണ്ണ് കല്ല് ഇവകൊണ്ട് നിമ്മിതങ്ങളായ ദേവബിംബങ്ങളും വളരെക്കാലം സേവിച്ചാൽ മാത്രമേ ചിത്തശുദ്ധിക്ക് കാരണമായി ഭവിക്കാറുള്ളു. എന്നാൽ സജ്ജനങ്ങളുടെ ദശനമാത്രംകൊണ്ടുതന്നെ ചിത്തശുദ്ധി ഉണ്ടാകുന്നു.

തീത്ഥസ്നാനം, ദേവതോപാസനം ഇവ ചെയ്യുമ്പോൾമാത്രം ഉപാസകനു് കുറച്ചൊക്കെ ശാന്തിയോ സമാധാനമോ ഉണ്ടാകുമെങ്കിലും ഭേദബുദ്ധി നിശ്ശേഷം നശിക്കാത്തതിനാൽ പരിപൂണ്ണമായ ശാന്തി ഉണ്ടാകുന്നില്ല. സജ്ജനങ്ങൾ തത്ത്വോപദേശത്താൽ, സേവിക്കുന്നവരുടെ ഭേദബുദ്ധിയെ നിശ്ശേഷം നശിപ്പിച്ച് അന്തക്കരണത്തെ പരിശുദ്ധമാക്കുന്നതിനാൽ ദശനമാത്രത്താൽതന്നെ മററുള്ളവരെ ശുദ്ധരാക്കുന്നു. അതിനാൽ പ്രതിമാപൂജനത്തേക്കാളും തീത്ഥസ്നാനത്തേക്കാളും ശ്രേഷ്ഠവും അത്യുത്തമവുമാകുന്നു സജ്ജനദശനം. പുണ്യാത്മാക്കളും പരമഭാഗ്യവാന്മാരുമായവക്കുമാത്രം സിദ്ധിക്കുന്ന മഹത്സംഗമത്തിന്റെ ഫലം എന്താണെന്നു നോക്കാം.

> ഭാഗ്യോദയേന ബഹുജന്മസമാജ്ജിതേന
> സത്സംഗമേവ ലഭതേ പുരുഷോ യദാ വൈ,
> അജ്ഞാനഹേതുകൃതമോഹമഹാന്ധകാര —
> നാശം വിധായ ഹി തദോദയതേ വിവേകഃ.

അനേകജന്മങ്ങളിൽ ശ്രദ്ധാപൂവ്വം അനുഷ്ഠിച്ച സത്കമ്മങ്ങളുടെ ഫലമായ ഭാഗ്യത്താൽ സിദ്ധിക്കുന്ന സത്സംഗത്താൽ ദേഹാത്മബുദ്ധി നിശ്ശേഷം നശിച്ച് ആത്മജ്ഞാനം ഉണ്ടാകുന്നു. അജ്ഞാനമാകുന്ന അന്ധകാരം വിവേകോദയത്താൽ നിശ്ശേഷം നശിക്കുന്നതിനാൽ സംസാരനാശംതന്നെ ഉണ്ടാകുന്നു. അങ്ങനെ ഒരു മനുഷ്യനു് അവന്റെ ജീവിതത്തിൽ സിദ്ധിക്കേണ്ടതായ ഏററവും മഹത്തായ നേട്ടം സത്സംഗം ഒന്നുകൊണ്ടുതന്നെ സിദ്ധിക്കുന്നു. ജീവിതത്തിൽ ഒരിക്കലെങ്കിലും സത്സംഗം ലഭിച്ചാൽ അതുതന്നെയാണ് പരമഭാഗ്യം. അതിൽനിന്നും സിദ്ധിക്കുന്നതു് എത്ര മഹത്തായ ഫലമാണെന്ന് പറഞ്ഞറിയിക്കാൻ കഴിയുകയില്ല. അലൗകികരും ആത്മാരാമന്മാരുമായ മഹാപുരുഷന്മാരുടെ സംസഗ്ഗത്തിൽനിന്നുണ്ടാകുന്ന പരമാനന്ദാനുഭൂതിയെ എങ്ങനെയാണ് പറഞ്ഞറിയിക്കാൻ കഴിയുക ? അതു് അനിവ്വചനീയവും അനുഭവൈകവേദ്യവും മാത്രം.

# ബ്രഹ്മസ്തുതി

## ധ്രുവൻ

കൗരവപുണ്യലബ്ധനായ വിദുരൻ മൈത്രേയമഹർഷിയോട് ഭഗവന്മഹിമകൾ പറഞ്ഞു കേൾപ്പിക്കാൻ അപേക്ഷിച്ചു:

'പുത്രപൗത്രാദികളോടുകൂടിയ പ്രജാപതികളെയും അവരുടെ സൃഷ്ടികളെയും മനുക്കളെയും കുറിച്ച് അറിഞ്ഞാൽ കൊള്ളാം. മന്വന്തരങ്ങളും ഭൂമിയുടെ മേലും കീഴുമുള്ള ലോകങ്ങളെക്കുറിച്ചും വർണ്ണിച്ചാലും. ലോകത്തിന്റെ സൃഗ്സ്ഥിതി സംഹാരകാരകനായ ശ്രീനിവാസന്റെ ഉദാര വിക്രമങ്ങളെ അരുളിച്ചെയ്താലും. വർണ്ണാശ്രമ വിഭാഗങ്ങൾ, ഋഷികളുടെ ജന്മകർമ്മങ്ങൾ, വേദവിഭാഗം, യജ്ഞവിധി, യോഗപഥം, ജ്ഞാനം, സാംഖ്യം, ഭക്തി, പാഖണ്ഡമതംകൊണ്ടുണ്ടാകുന്ന ദോഷങ്ങൾ, ജീവഗതി, ചതുർവ്വിധ പുരുഷാർത്ഥങ്ങൾ, കൃഷ്യാദിവ്യാപാരങ്ങൾ നടത്തുന്ന ക്രമം, ദണ്ഡനീതി, ശ്രാദ്ധവിധി, പിതൃക്കളുടെ ഉത്പത്തി, ഗ്രഹനക്ഷത്രതാരകളനുസരിച്ചുള്ള കാലവിഭാഗം, ദാനത്തിന്റെയും തപസ്സിന്റെയും ഇഷ്ടാപൂർത്തങ്ങളുടെയും ഫലം, പ്രവാസവിധി, ആപദ്ധർമ്മം, ഭഗവത്പ്രീതിക്കുള്ള ഉപായങ്ങൾ ഇവയെല്ലാം സദയം പറഞ്ഞു തന്നാലും. ദീനദയാലുക്കളായ ഗുരുക്കന്മാർ അനുസരണയുള്ള ശിഷ്യന്മാർക്കും പുത്രന്മാർക്കും ചോദിക്കാതെതന്നെ അറിയേണ്ട കാര്യങ്ങൾ പറഞ്ഞുകൊടുക്കാറുണ്ടല്ലോ. പൃഥിവ്യാദിതത്ത്വങ്ങളുടെ പ്രളയം ഏതുവിധം? ഏവ ഭഗവാനെ ഉപാസിക്കും? ജീവതത്ത്വം, ഈശ്വരസ്വരൂപം, ഗുരുശിഷ്യപാരമ്പര്യത്തിന്റെ നിലനില്പിന് സഹായകമായ വൈദികജ്ഞാനം, അതു നേടുന്നതിനുള്ള സാധനകൾ, പരമാത്മജ്ഞാനവും ഭക്തിയും വൈരാഗ്യവും ഉണ്ടാകാനുള്ള ഉപായങ്ങൾ ഇവയെല്ലാം ഉപദേശിച്ച് എന്റെ അജ്ഞത അകററിയാലും. വേദാദ്ധ്യയനവും യാഗവും തപസ്സും ദാനവുമൊന്നും, തത്ത്വോപദേശംകൊണ്ട് ജീവന് ഭയനിവൃത്തി നല്കുന്നതിന്റെ പതിനാറിലൊരംശം ഫലം ഉണ്ടാക്കുന്നതല്ല.'

വിദുരനിപ്രകാരം ചോദിച്ചതു കേട്ട്, പുരാണസാരജ്ഞനായ മാമുനി സന്തുഷ്ടനായി മന്ദഹാസം ചെയ്തുകൊണ്ടരുൾചെയ്തു:

'മഹനീയമായ പൂരുവംശം സജ്ജനസേവ്യമാകുന്നു. ഭക്തോത്തമനായ യമധർമ്മൻ മനുഷ്യരൂപം ധരിച്ച് ശ്രീഭഗവാന്റെ പാവനകീർത്തിയെ വീണ്ടുംവീണ്ടും പുതുക്കുന്നത് ഈ വംശത്തിൽക്കൂടിയാണല്ലോ. അല്പസുഖത്തിനായി അനന്തദുഃഖത്തിൽ ചെന്നുചാടുന്ന മനുഷ്യനു ദുഃഖനിവൃത്തിവരുത്തുന്നതിന്ന്, ശ്രീഭഗവാൻ ഋഷികൾക്കുപദേശിച്ച ഭാഗവതത്തെ ഞാൻ പ്രസ്താവിക്കാം. സർവ്വജ്ഞനായ സങ്കർഷണമൂർത്തിയോട് ഒരുനാൾ സനകാദികൾ ശ്രീവാസുദേവന്റെ തത്ത്വത്തെക്കുറിച്ചു ചോദിച്ചു. തത്സമയം സങ്കർഷണൻ സനത്കുമാരന് ഈ ഭാഗവതം ഉപദേശിച്ചു. ധൃതവ്രതനായ സാംഖ്യായനന്ന് സനത്കുമാരൻ ഉപദേശം ചെയ്തു. സാംഖ്യായനൻ എന്റെ ഗുരുവായ പരാശരനും ബൃഹസ്പതിക്കും ഉപദേശിച്ചു. പരാശരമുനിയുടെ അടുക്കൽനിന്നും എനിക്കു കിട്ടി. ഞാനതു ശ്രദ്ധാലുവായ അങ്ങേയ്ക്കു പറഞ്ഞുതരാം.

ശ്രീഭഗവാൻ നിഷ്ക്രിയനും ആത്മാരാമനുമായി അനന്തനാഗപര്യങ്കത്തിൽ പള്ളികൊണ്ടുകൊണ്ട് കണ്ണുമടച്ചപ്പോൾ ഈ പ്രപഞ്ചമെല്ലാം ജലത്തിൽ ലയിച്ചു. ജീവരാശികളെയെല്ലാം തന്നിലാക്കി, കാലശക്തിയെ പ്രേരിപ്പിച്ചുകൊണ്ട് ആ സലിലനിലയത്തിൽ ശ്രീഹരി വാണരുളി. ആയിരം ചതുർയുഗങ്ങളങ്ങനെ യോഗനിദ്ര ചെയ്തു. കാലശക്തിയെ ഉണർത്തി. ലോകങ്ങളെല്ലാം തന്നുള്ളിൽ ലയിച്ചുകിടക്കുന്നതു കണ്ടു. ഭഗവദ്ദൃഷ്ടി തന്നിൽ ലയിച്ചുകിടക്കുന്ന ഭൂതസൂക്ഷ്മങ്ങളിൽ പതിച്ചപ്പോൾ, കാലത്താൽ ഉണർത്തപ്പെട്ട രജോഗുണം അവയെ

ക്ഷോഭിപ്പിച്ചു; അപ്പോളവ നാഭിദേശത്തുകൂടി മുളച്ചു പുറത്തേയ്ക്കുവന്നു. ജീവാദൃഷ്ടങ്ങളെ ഉണർത്തുന്ന കാലശക്തിയുടെ പ്രേരണകൊണ്ടു് ആത്മപ്രഭവമായിരിക്കുന്ന ആ ലോകപദ്മം ജലോപരി ഉയൎന്നു് സ്വപ്രകാശംകൊണ്ടു്, സൂര്യനെപ്പോലെ ജലത്തെയെല്ലാം പ്രകാശിപ്പിച്ചു. ജീവനുവേണ്ട സൎവ്വഭോഗ്യങ്ങളെയും പ്രകാശിപ്പിക്കാൻ പോന്ന ആ ലോകപദ്മത്തിൽ വിഷ്ണുഭഗവാൻ സ്വയം പ്രവേശിച്ചു. ആ പദ്മത്തിൽനിന്നും വേദമയനായ ബ്രഹ്മാവു ജനിച്ചു. പദ്മാസനസ്ഥനായ വിധാതാവു് ഒന്നും കാണാഞ്ഞു് ചുററും നോക്കി; അപ്പോൾ നാലു ദിക്കിലേയ്ക്കും നാലു മുഖങ്ങളുണ്ടായി നാന്മുഖനായിത്തീൎന്നു. വിധാതാവിന്നു് ആ താമരയെക്കുറിച്ചോ തന്നെക്കുറിച്ചോ ഒന്നും മനസ്സിലായില്ല. 'താമരയിൽ തങ്ങുന്ന ഞാനാരു്? ജലത്തിൽനിന്നും ഈ താമരയെങ്ങനെ വന്നു? ഇതിനു താങ്ങായിട്ടെന്തെങ്കിലും ഉണ്ടാവണം.' എന്നിങ്ങനെ ആലോചിച്ചുകൊണ്ടു് നാന്മുഖൻ താമരനാളത്തിനകത്തുകൂടി ജലത്തിനുള്ളിൽ പ്രവേശിച്ചു. എങ്ങു തേടിയിട്ടും ഒന്നും മനസ്സിലായില്ല. ഇങ്ങനെ സ്വകാരണം തേടി ദീൎഘകാലം കഴിഞ്ഞു. എന്നിട്ടും ഉദ്ദേശം സാധിക്കാഞ്ഞു് മടങ്ങി താമരയിൽ വന്നിരുന്നു് പ്രാണനിരോധംചെയ്തു് സമാധിനിഷ്ഠനായി. നൂറു സംവത്സരമിങ്ങനെ യോഗനിഷ്ഠനായിരുന്നപ്പോൾ, അദൃഷ്ടപൂൎവ്വമായ ആ സത്യവസ്തുവിനെ ഹൃദയാന്തർഭാഗത്തു കണ്ടുകൂടി. മൃണാളധവളമായ നാഗഭോഗപൎയ്യങ്കത്തിങ്കൽ, മരതകപൎവ്വതത്തിൻെറ ശോഭയെ തിരസ്കരിക്കുന്നതും, പരിമാണംകൊണ്ടു് ത്രിലോകങ്ങളെയും തങ്കലുൾക്കൊള്ളാൻ പോന്ന വിഗ്രഹത്തോടുകൂടിയതും, വിചിത്രദിവ്യാഭരണാംശുകാലംകൃതവും, പരിശുദ്ധമായ വൈദികമാൎഗ്ഗത്തിൽക്കൂടി ആരാധിക്കുന്നവൎക്കു് കാമവർഷിയായ സ്വപാദപത്മത്തെ പ്രകാശിപ്പിക്കുന്നതും, ലോകാൎത്തിഹരമായ മന്ദസ്മിതംകൊണ്ടു് സ്വഭക്തന്മാരെ അനുഗ്രഹിക്കുന്നതും, പട്ടാംബരം ചാൎത്തിയതും, ശ്രീവത്സലക്ഷിതവും, ഉത്കൃഷ്ടങ്ങളായ അംഗദങ്ങളണിഞ്ഞ ദോർദണ്ഡങ്ങളോടുകൂടിയതും, ചരാചരാവാസവും, സലിലാവൃതവും, വേദങ്ങളായ മധുവ്രതങ്ങളാൽ ചൂഴപ്പെട്ട കീൎത്തിമാലയാകുന്ന വനമാലയാൽ വ്യാപ്തവും, സൂര്യചന്ദ്രാദികൾക്കൊന്നും പ്രകാശിപ്പിക്കാനാവാത്തതും, സുദൎശനാദ്യായുധപരിസേവിതവും, ആയ ശ്രീഹരിവിഗ്രഹം കമലജൻ കണ്ടു. അതേസമയം നാഭിപത്മത്തെയും തന്നെയും ജലത്തെയും വായുവിനെയും ആകാശത്തെയും കണ്ടു; മറെറാന്നും കണ്ടില്ല. ലോകസൃഷ്ടിക്കൊരുങ്ങിയവനും രജോഗുണവ്യാപ്തനുമായ ബ്രഹ്മാവു് ജഗത്കാരണമായിരിക്കുന്ന ഭഗവാനെ സ്തുതിച്ചു. ബ്രഹ്മാവു് പറഞ്ഞു: ''നെടുനാളത്തെ തപസ്സുകൊണ്ടു് ഇന്നെനിക്കവിടുത്തെ കാണുമാറായി. അങ്ങയെ അറിയാൻ കഴിയായ്കയാണു് ദേഹികൾക്കു് വന്നുകൂടുന്ന ദോഷം. അങ്ങല്ലാതെ വേറെ യാതൊന്നുമില്ല; എന്നിരുന്നാലും മായമൂലം പലതായിക്കാണപ്പെടുന്ന കാൎയ്യം ശുദ്ധമല്ല. അജ്ഞാനസ്പൎശമേല്ക്കാത്ത അവിടുത്തെ ഈ ജ്ഞാനവിഗ്രഹം അങ്ങു് സജ്ജനങ്ങളെ അനുഗ്രഹിക്കാൻവേണ്ടി സ്വീകരിച്ചതാകുന്നു. അനവധി അവതാരങ്ങൾക്കു് ആദിമൂലവുമാണിതു്. അവിടുത്തെ നാഭിസരോജത്തിൽനിന്നുമാണല്ലോ ഞാൻ പിറന്നതു്. ആനന്ദമാത്രവും ഭേദരഹിതവും ശശ്വത്പ്രകാശവും വിശ്വവിലക്ഷണവും വിശ്വഹേതുവുമായ അങ്ങയെ ഞാൻ ശരണം പ്രാപിക്കുന്നു. അവിടുത്തെ ഉപാസകന്മാരായ ഞങ്ങളുടെ മംഗളത്തിനായിട്ടു് അങ്ങയുടെ ഭുവനമംഗളമായ ഈ സ്വരൂപം കാണിച്ചുതന്നു. നരകത്തിലേയ്ക്കു കുതിക്കുന്ന കുതൎക്കവാദികൾക്കും നിരീശ്വരന്മാൎക്കും ഈ രൂപത്തിൽ താല്പൎയ്യമില്ല. ഞങ്ങളങ്ങയെ നിരന്തരം നമിക്കുന്നു. ശ്രുതിമാരുതൻ അവിടുത്തെ പാദപത്മസൗരഭ്യം അടിച്ചുകൊണ്ടുവന്നു് ഭക്തന്മാരുടെ ശ്രവണപുടങ്ങളിൽ പ്രവേശിപ്പിക്കുന്നു. അവർ അത്യാൎത്തിയോടെ അവിടുത്തെ അടിമലർ പിടികൂടുന്നു. അവരുടെ ചിത്തകമലത്തിൽനിന്നും അങ്ങു വിട്ടുപോകുന്നുമില്ല. സൎവ്വാഭയപ്രദമായ അവിടുത്തെ ചേവടികളെ ശരണമടയാതിരിക്കുന്നിടത്തോളംകാലം ദ്രവിണഗേഹസുഹൃത്തുക്കൾനിമിത്തമുള്ള ശോകവും ആഗ്രഹവും അവമാനവും ലോഭവും മമതയും വിട്ടുമാറുകയില്ല. സൎവ്വാശുഭനാശകമായ അവിടുത്തെ വേഴ്ചയിൽ വിമുഖരായവർ നിൎഭാഗ്യവാന്മാർതന്നെ. അവർ അത്യല്പമായ കാമസുഖത്തിനുവേണ്ടി അത്യാൎത്തി പിടിച്ചു് നിരന്തരം അകുശലങ്ങളായ കൎമ്മങ്ങൾ ചെയ്യുന്നു. വിശപ്പു്, ദാഹം, വാതപിത്തകഫങ്ങൾ, ചൂടു്, തണുപ്പു്, കാററു്, മഴ ഇവയാലും

കാമാഗ്നികൊണ്ടും ഇടവിടാത്ത ക്രോധം കൊണ്ടും ജീവികൾ വലയുന്നതു് ഓർത്തു്, അല്ലയോ ഭഗവൻ, എൻെറ മനമെരിയുന്നു. ഇക്കാണായതൊക്കെ അങ്ങയിൽനിന്നന്യമാണെന്ന തോന്നലിരിക്കുന്നിടത്തോളം കാലം സംസാരം നിലയ്ക്കുകയുമില്ല, നിഷ്ഫലക്രിയകൾ ചെയ്യാതെ നിവൃത്തിയുമില്ല. പകലെല്ലാം പണിയെടുത്തിട്ടു് രാത്രി ഉറങ്ങാൻ ചെന്നു കിടന്നാൽ അനവധി മനോരഥങ്ങൾ കാരണം ഞൊടിയിടയിൽ ഞെട്ടിയുണരും. പണം നേടാനുള്ള അവരുടെ പ്രയത്നങ്ങളെല്ലാം നിർഭാഗ്യത്താൽ വിഫലങ്ങളായിപ്പോകുന്നു. വേദവേത്താക്കളാണെങ്കിൽപ്പോലും, അങ്ങയിൽ ഭക്തിയില്ലെങ്കിൽ അവർ സംസൃതിവശഗരാകുന്നു. ഭക്തികൊണ്ടു പരിശുദ്ധമായ ഹൃദയത്തിൽ അവിടുന്നു സന്നിധാനം ചെയ്തരുളുന്നുണ്ടല്ലോ. ഭഗവത് കഥാശ്രവണം ചെയ്തു്, ഏതേതു രൂപം സ്വഭക്തന്മാർ ഭാവന ചെയ്യുന്നുവോ അതതിനെ പ്രകടമാക്കി അവരെ അനുഗ്രഹിക്കുന്നു. സർവ്വഭൂതസുഹൃത്തും, സർവ്വാന്തര്യാമിയുമായ അങ്ങയെ ജീവകാരുണ്യമാർഗ്ഗത്തിൽക്കൂടി ഭജിച്ചാലെന്നപോലെ വിവിധോപചാരങ്ങൾകൊണ്ടു് ഫലേച്ഛയോടെ ആരാധിക്കുന്നതുകൊണ്ടു് അങ്ങു് പ്രസാദിക്കുന്നില്ല. യാഗം, തപസ്സു്, വ്രതചര്യതുടങ്ങിയ സത്ക്രിയകളുടെയെല്ലാം ഉത്തമഫലം ഭഗവദാരാധനയാകുന്നു. ഭഗവദ്പ്രീതമായ ധർമ്മം ഒരു കാലവും നശിക്കുന്നില്ല. ജ്ഞാനസ്വരൂപനും പ്രകാശസ്വരൂപനുമായ അങ്ങേയ്ക്കു നമസ്കാരം. മായ നടത്തുന്ന ജഗല്ലീല കണ്ടാനന്ദിക്കുന്ന അവിടേയ്ക്കു് നമസ്കാരം. ഏതൊരുവൻെറ ലീലാവതാരങ്ങളെയും ഭക്തവാത്സല്യാദിഗുണങ്ങളെയും അലൗകികകർമ്മങ്ങളേയും പ്രാണപ്രയാണസമയത്തു് വിവശനായിട്ടൊരുവൻ കീർത്തിക്കുന്നുവെങ്കിൽ, അവൻ അനേകജന്മങ്ങളിൽച്ചെയ്ത ദുരിതങ്ങളിൽനിന്നെല്ലാം ഉടൻ മുക്തനായി നിത്യസത്യത്തിലെത്തിച്ചേരുന്നുവോ ആ ഭഗവാനെ ഞാൻ ശരണം പ്രാപിക്കുന്നു. ഏതൊരുവൻ ത്രിഗുണങ്ങളെ കൈയ്ക്കൊണ്ടു് ത്രിമൂർത്തികളായ് രൂപമാന്നു് പ്രപഞ്ചത്തിൻെറ സൃഷ്ടിസ്ഥിതിനാശങ്ങൾ നടത്തുന്നുവോ ആ ഭഗവാനു നമസ്കാരം. അങ്ങയിൽ സർവ്വവും സമർപ്പിച്ചാരാധിക്കാൻ അങ്ങു ചെയ്ത ഹിതോപദേശത്തെ ചെവിക്കൊള്ളാതെ, ജനങ്ങൾ വിപരീതകർമ്മങ്ങളിൽ വ്യാപൃതരായിരിയ്ക്കെ, അവരുടെ ആശകളെയും ആയുസ്സിനേയും ബലാൽ അപഹരിക്കുന്ന കാലസ്വരൂപിയായ അങ്ങേയ്ക്കു നമസ്കാരം. സകലലോകനമസ്കൃതമായ ബ്രഹ്മപദമാളുന്ന എനിക്കും അങ്ങയുടെ കാലസ്വരൂപത്തെ ഭയമാകുന്നു. ഞാനെത്രയോ നാൾ അങ്ങയെ പ്രാപിക്കാനായി തപം ചെയ്തു! അവിടേയ്ക്കു നമസ്കാരം. സ്വനിർദ്ദിഷ്ടധർമ്മത്തിൻെറ പരിപാലനത്തിനായി സുരനരതിര്യഗാദികളിൽ രൂപമെടുത്തു വിളയാടുന്ന പുരുഷോത്തമനായിക്കൊണ്ടു നമസ്കാരം. ജീവജാലങ്ങളെയെല്ലാമുൾക്കൊണ്ടു്, അവയ്ക്കു് വിശ്രമമരുളുന്നതിനായി ആദിശേഷനിൽ യോഗനിദ്ര ചെയ്യുന്നവനും, എൻെറ ഉത്പത്തിസ്ഥാനവുമായ പദ്മനാഭനായിക്കൊണ്ടു നമസ്കാരം. സകല ജീവികളെയും ജ്ഞാനംകൊണ്ടാനന്ദിപ്പിക്കുന്ന ആ ഭക്തവത്സലൻ പൂർവ്വകല്പത്തിലെപ്പോലെ സൃഷ്ടി ചെയ്യാൻ വേണ്ട കഴിവെനിക്കുണ്ടാക്കുന്നതിനായി എനിക്കു ജ്ഞാനം നല്കി അനുഗ്രഹിക്കുമാറാകട്ടെ. പ്രപന്നവരദനായ പരമേശ്വരൻ സൃഷ്ടികർമ്മത്തിലേർപ്പെടുന്ന എനിക്കു് അതുമൂലം ദോഷമൊന്നും വരാതെ കാത്തരുളട്ടെ. ഭഗവാൻെറ നാനാരൂപങ്ങളെ പ്രകാശിപ്പിക്കുന്ന പ്രയത്നത്തിലേർപ്പെടുന്ന എനിക്കു വേദവാണികൾ വിസ്മരിക്കാനിടവരാതിരിക്കട്ടെ. കാരുണ്യവാരിധിയായ ഈ ഭഗവാൻ ദുമന്ദഹാസംകൊണ്ടും തൃക്കൺകടാക്ഷംകൊണ്ടും നറുതേൻമൊഴികൾകൊണ്ടും ഈയുള്ളവനെ അനുഗ്രഹിക്കുമാറാകട്ടെ.''

ഇപ്രകാരം സ്വനാഥനെ ആവുംപോലെ വാഴ്ത്തി ദീനനായി ബ്രഹ്മാവടങ്ങി. ബ്രഹ്മാവിൻെറ ആതങ്കമകററുമാറു് ഭഗവാനരുളിച്ചെയ്തു: 'ഹേ വേദഗർഭ, വിഷാദത്തിനു വശഗനാകരുതു്. അങ്ങെന്നോടാവശ്യപ്പെടുന്ന ജ്ഞാനം ഞാൻ നേരത്തെതന്നെ അങ്ങയിൽ നിക്ഷേപിച്ചിട്ടുണ്ടു്. വീണ്ടുമങ്ങു തപസ്സു ചെയ്തു് എന്നെക്കുറിച്ചുള്ള അറിവു നേടിയാലും. അപ്പോൾ ഉള്ളിൽ ലയിച്ചു കിടക്കുന്ന ലോകങ്ങളെ വ്യക്തമായി അങ്ങു കാണുന്നതാകുന്നു. അനന്തരം സർവ്വവും എന്നിലും ഞാൻ സകലതിലും വ്യാപിച്ചിരിക്കുന്നതായി അങ്ങു കാണും. അരണിയിൽ അഗ്നിപോലെ സർവ്വഭൂതങ്ങളിലും വസിക്കുന്ന എന്നെക്കാണുമ്പോൾ മാലിന്യമെല്ലാം നീങ്ങും.

ജീവൻ,തനിക്കു് ഇന്ദ്രിയാദികളുമായി യാതൊരു ബന്ധവുമില്ലെന്നും, യഥാൎത്ഥത്തിൽ ഞാനുമായിട്ടൊന്നാണു് എന്നു കാണുകയും ചെയ്യുമ്പോൾ മോക്ഷം പ്രാപിക്കുന്നു. പ്രജാസൃഷ്ടിയിലേപ്പെടുന്ന അങ്ങേയ്ക്കു് എന്റെ അനുഗ്രഹംകൊണ്ടു് യാതൊരുവിധക്ഷീണവും സംഭവിക്കുന്നതല്ല. എന്നിൽ മനസ്സുറപ്പിച്ചിരിക്കുന്ന അങ്ങയെ ലോകനിൎമ്മാണത്തിലേപ്പെട്ടപ്പോഴും പാപകാരണമായ രജോഗുണം സ്പൎശിക്കുന്നതല്ല. മായാധീശ്വരനായിട്ടു് എന്നെ അങ്ങിപ്പോളറിയുന്നു. ഈ അറിവു് ജനങ്ങൾക്കു് എളുതല്ല. താമരത്തണ്ടിൽക്കൂടി മൂലം അന്വേഷിച്ചു പുറപ്പെട്ടപ്പോൾ, അന്തർഹൃദയത്തിൽ നിജസ്വരൂപം കാണിച്ചുതന്നതു് ഞാൻ തന്നെയാകുന്നു. എന്നെക്കുറിച്ചു് സ്തോത്രം ചൊല്ലാൻ കഴിഞ്ഞതും തപസ്സിൽ നിഷ്ഠയുണ്ടായതും എന്റെ അനുഗ്രഹംകൊണ്ടുതന്നെ. നിൎഗ്ഗുണനായ എന്നെ, ലോകപാലനത്തിനു് ഗുണമയനാകുന്ന എന്നു് വാഞ്ഛിയതിൽ ഞാൻ സന്തുഷ്ടനത്രെ. അങ്ങേയ്ക്കു മംഗളം ഭവിക്കട്ടെ. ഈ സ്തോത്രത്താൽ ഭക്തിയോടെ എന്നെ സ്തുതിക്കുന്നവനിൽ ഞാൻ പ്രീതനാകും. ഇഷ്ടാപൂൎത്തങ്ങളുടെയും തപോയോഗസമാധികളുടെയും പരമഫലം എന്റെ പ്രീതിയാകുന്നു. സകല ജീവികളുടെയും ആത്മാവായ ഞാനാണു് യഥാൎത്ഥമായ പ്രേമാസ്പദവസ്തു. അതിനാലെന്നിൽ ഭക്തി വളൎത്തണം. എന്നിലടങ്ങിക്കിടക്കുന്ന പ്രജകളെ പൂൎവ്വകല്പത്തിലെപ്പോലെ അങ്ങു സൃഷ്ടിച്ചാലും.'

ഇപ്രകാരമരുളി പദ്മനാഭൻ തിരോഭവിച്ചു.

(ഭാഗവതം മൂന്നാംസ്കന്ധം, എട്ടും ഒമ്പതും അദ്ധ്യായങ്ങൾ.)

---

# കഥയുള്ള കഥകൾ

എ. കരുണാകരമേനോൻ

## 255 പ്രണവധ്വനി

'ഓം' എന്ന പ്രണവധ്വനിയെക്കുറിച്ചു് ഒരിക്കൽ ശ്രീരാമകൃഷ്ണൻ പറഞ്ഞു,'ഒരു ചേങ്ങലയിൽ മുട്ടുമ്പോൾ ഉണ്ടാകുന്ന 'ടോം' എന്ന ശബ്ദമാണു് ഞാനതിനുദാഹരണമായി പറയുന്നതു്. അവിടെ ലീല നിത്യത്തിൽ ലയിക്കുന്നു; സ്ഥൂലവും സൂക്ഷ്മവും കാരണവുമെല്ലാം മഹാകാരണത്തിൽ ലയിക്കുന്നു; ജാഗ്രത് സ്വപ്ന സുഷുപ്തികൾ തുരീയത്തിൽ ലയിക്കുന്നു. ചേങ്ങലയുടെ ശബ്ദം കനമുള്ള പദാൎത്ഥം സമുദ്രജലത്തിൽ വീഴുന്നതിനു സമമാണു്. അപ്പോൾ തിരകൾ ഉയരാൻ തുടങ്ങുന്നു; കേവലത്തിൽനിന്നു് ആപേക്ഷികം ഉയരാൻ തുടങ്ങുന്നു. മഹാകാരണത്തിൽനിന്നു് കാരണശരീരങ്ങളും, സൂക്ഷ്മശരീരങ്ങളും സ്ഥൂലശരീരങ്ങളും പ്രത്യക്ഷപ്പെടുന്നു; തുരീയത്തിൽനിന്നു് സുഷുപ്ത്യവസ്ഥയും, സ്വപ്നാവസ്ഥയും, ജാഗ്രദവസ്ഥയും പ്രത്യക്ഷപ്പെടുന്നു. മഹാസമുദ്രത്തിൽനിന്നുയരുന്ന ഈ തിരകൾ വീണ്ടും മഹാസമുദ്രത്തിൽതന്നെ ലയിക്കുന്നു. കേവലത്തിൽനിന്നു് ആപേക്ഷികതലത്തിലേയ്ക്കു്; ആപേക്ഷികതലത്തിൽനിന്നു് വീണ്ടും കേവലത്തിലേയ്ക്കു്. അതുകൊണ്ടാണു് ചേങ്ങലയിൽ മുട്ടുമ്പോഴുണ്ടാകുന്ന 'ടോം' ശബ്ദത്തെ ഞാൻ ഉദാഹരണമായി പറയുന്നതു്. ഇതൊക്കെ ഞാൻ വളരെ വ്യക്തമായി കണ്ടിട്ടുണ്ടു്. അററമില്ലാത്ത ചൈതന്യസമുദ്രം ഉള്ളതായി എനിക്കു കാണാൻ കഴിഞ്ഞിട്ടുണ്ടു്. അതിൽനിന്നാണു് ആപേക്ഷികതലത്തിലുള്ള എല്ലാ സാധനങ്ങളും ഉടലെടുക്കുന്നതു്; അതിൽതന്നെ അവയെല്ലാം വീണ്ടും ലയിക്കുകയും ചെയ്യുന്നു. കോടിക്കണക്കിനു ബ്രഹ്മാണ്ഡങ്ങൾ ചിദാകാശത്തിൽ ഉയരുന്നു, അതിൽതന്നെ വീണ്ടും ലയിക്കുകയും ചെയ്യുന്നു. ഇതെല്ലാം ഞാൻ കണ്ടിട്ടുണ്ടു്. നിങ്ങളുടെ ഗ്രന്ഥങ്ങളിൽ പറയുന്നതിനെക്കുറിച്ചു് എനിക്കധികമൊന്നുമറിഞ്ഞുകൂടാ.

# പുസ്തകാഭിപ്രായം

**Swami Vivekananda - in East and West**

Ramakrishna Vedanta Centre, 68, Dukes Avenue, London N. 10. Pages 223. Price Rs. 12. 50.

This exquisite masterpiece compiled by Swamiji's ardent admirers from the East and the West, is a most outstanding contribution towards the understanding of his life's mission and philosophy – his ideas and ideals. Each chapter in this beautiful book is unique in itself, as it speaks of some particular aspect or other of the many – phased personality of the great Sannyasin.

The first chapter hails Swamiji as a'world– mover' who 'sacrificed his life at the altar of humanity'. The second deals with the blossoming of the boy Narendranath into the Swami Vivekananda of world renown. The third throws light into Swamiji's spiritual personality as a Nityasiddha who came to this earth to teach and help mankind. The fourth chapter treats of his philosophic ideas while the fifth pictures him as the patriot-Saint of India who called out to his country-men to unite together and "struggle for higher and better things". The 6th chapter describes his visits to Europe and his laudable work there winning for his dear land a 'Nivedita' and many more well-wishers. The 7th chapter brings to light his ideas on education: how he wanted it to be "a blend of Vedanta and modern Science". The 8th chapter is devoted to his doctrine of service – his translation of service of Jiva into worship of Shiva – a doctrine which he preached and practised. The chapter following depicts Vivekananda as "the champion of religious unity". Chapter 10 reveals him as one "who was one with the Infinite", belonging as much to India as to the world – proclaiming his message of universal love and universal truth. The final chapter describes the Swami as a moulder of the modern world, who had much to do in revitalizing Hinduism.

The book is a very good study of the great Soul. Even a casual reader will benefit by it – for the influence of the Swamiji's life and teachings which has penetrated the minds of the different writers – Indian. and foreign– is rather infectious and cannot but penetrate his mind too.

Prof. Miss C. Malathykutty M. A.

---

ആഗസ്റ്റ് മാസത്തിലെ ഏകദിന അന്തര്യോഗം 10–ാം തീയതി ആയിരിക്കുന്നതാണ്.




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

വാല്യം 54 | 1969 സെപ്തംബർ | ലക്കം 9

## അമൃതവാണി

ഒരിക്കൽക്കൂടി ചരിത്രം ഇതാ ആവർത്തിക്കാൻ പോകുന്നു. ഇന്ന് ആധുനിക ശാസ്ത്രത്തിന്റെ തകർത്തേറുന്ന പ്രകാശത്തിൽ, കാഴ്ചയിൽ ബലവത്തെന്നും അഭേദ്യമെന്നും തോന്നുന്ന പഴയ വിശ്വാസങ്ങൾ അടിയോളം പൊളിഞ്ഞിരിക്കുന്നു. തങ്ങളോട് കൂറും വിശ്വാസവും വെച്ചുപുലർത്തണമെന്നു പറയുന്ന വിഭിന്നമതവിഭാഗങ്ങളുടെ വിശേഷാവകാശവാദങ്ങൾ തകർന്നു തരിപ്പണമാവുകയും കാററിലുലയുകയും ചെയ്യുന്നു. പഴഞ്ചൻ യാഥാസ്ഥിതികതകളെയെല്ലാം കളിമൺപാത്രങ്ങളെയെന്നോണം പ്രാചീന വസ്തുഗവേഷണങ്ങളാകുന്ന ചുററികമേട്ടങ്ങൾ തവിടുപൊടിയാക്കുന്നു. പാശ്ചാത്യലോകത്തിൽ മതം അജ്ഞന്മാരുടെ പിടിയിൽ അമർന്നിരിക്കുന്നു. മതത്തോടു ബന്ധപ്പെട്ടവരെയൊക്കെ അറിവുള്ളവർ പുച്ഛത്തോടെ വീക്ഷിക്കുന്നു. ഇത്തരുണത്തിലാണ്, ഇതാ, ഭാരതീയദർശനം മുന്നോട്ടു കടന്നുവരുന്നത്. അതിൽ പ്രകടമാണ് ഭാരതമനസ്സിന്റെ അത്യുത്കൃഷ്ടമതാകാംക്ഷകൾ; അവിടെ ഗഹനദാർശനികതത്ത്വങ്ങൾ ജനതയുടെ പ്രായോഗികാദ്ധ്യാത്മികതയായിരിക്കുന്നു. എല്ലാററിന്റെയും ഐക്യമെന്ന ഈ ആശയം, ആനന്ത്യം, ഈ അപൗരുഷേയഭാവന, മനുഷ്യാത്മാവ് അനശ്വരമാണെന്ന ഈ അത്ഭുതാശയം, ജീവികളുടെ മുന്നേററത്തിലുള്ള തടവററ തുടർച്ച – ഇതെല്ലാം, സ്വാഭാവികമായിത്തന്നെ സംരക്ഷണത്തിനു പുറപ്പെട്ടിരിക്കുന്നു. പഴയ മതവിഭാഗങ്ങൾ ലോകത്തെ ഒരു ചെറുചളിക്കുണ്ടായി കരുതി; ഏതാണ്ട് ഇന്നലെയോ മറേറാ ആണ് കാലം തുടങ്ങിയതെന്നും കണക്കാക്കി. എന്നാൽ ദേശകാലനിമിത്തങ്ങളുടെ അപരിമിതത്വത്തെക്കുറിച്ചുള്ള ആ ഉദാത്താശയം നമ്മുടെ പഴയ ഏട്ടുകളിലുണ്ടായിരുന്നു, അവിടെ മാത്രം. സർവ്വോപരി മനുഷ്യാത്മാവിന്റെ അതിർററ പെരുമ മതാന്വേഷണങ്ങളെയെല്ലാം ഭരിച്ചും നയിച്ചും പോന്നതും അവിടെ മാത്രം. പരിണാമവാദം, ശക്തിസംഗ്രഹണവാദം മുതലായ ഇന്നത്തെ വമ്പിച്ച സിദ്ധാന്തങ്ങൾ വികൃതങ്ങളായ ഈശ്വരവാദഭേദങ്ങളെയെല്ലാം തകർത്തുകൊണ്ടിരിക്കെ, സംസ്കാരസമ്പന്നമായ മനുഷ്യരാശിയുടെ സ്നേഹവിശ്വാസങ്ങളാർജ്ജിക്കാൻ ഏതിനു കഴിവുണ്ടാകും? മനുഷ്യന്റെ ആത്മാവിൽനിന്ന് അത്യത്ഭുതകരമായി ഉദിച്ച ആ വേദാന്തം, ഈശ്വരന്റെ ആശ്ചര്യാവഹമായ ആ ശബ്ദം, ഉൾക്കൊള്ളുന്ന ഏററവും അത്ഭുതകരവും ശ്രദ്ധേയവും വികാസകവും ഉത്കർഷകവും ആയ ആശയങ്ങൾക്കുമാത്രം.

— വിവേകാനന്ദസാഹിത്യസർവ്വസ്വം, മൂന്നാം ഭാഗം, പേജ് 8.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ശ്രീ ഗുരുമഹാരാജ് ലാട്ടുവിനോട് പലപ്പോഴും പറഞ്ഞിട്ടുള്ളതാണ്: 'നിങ്ങളാരും ഒരിക്കലും പക്ഷഭേദത്തിന്നു വഴങ്ങിക്കൊടുക്കരുത്. പക്ഷഭേദം എന്നതു് ഇവിടത്തെ (എൻെറ) ഏർപ്പാടിൽ പെട്ടതല്ല. ഇവിടെ മൊളോഷ്യവും കഴിക്കാം, കുറുക്കകാളനും ആവാം, സാമ്പാറും കൂട്ടാം: അത്തരത്തിലൊരു ഭാവമാണിവിടെ.' അതുപോലെ തന്നെ, തൻെറ ഭക്തരിലും ശിഷ്യരിലും അവരുടെ സ്വതഃസിദ്ധമായ ഭാവത്തിനനുരൂപമായ വിധത്തിൽ തൻെറ യഥാർത്ഥഭാവത്തെ പകർത്തിക്കൊടുക്കുന്നതിനുവേണ്ടി അദ്ദേഹം വിഭിന്നസാധനാക്രമങ്ങൾ നിർദ്ദേശിച്ചുകൊടുക്കുകയും ചെയ്തു വന്നു: അതായതു് ഭക്തിയോഗത്തിന്നു് ഭജന, ജ്ഞാനയോഗത്തിന്നു് വിചാരം, കർമ്മയോഗത്തിന്നു് സേവനം, ധ്യാനയോഗത്തിന്നു് ധ്യാനം. ഓരോരുത്തൻേറയും മനസ്സിൻെറ ചായ്‌വു് മനസ്സിലാക്കി അതനുസരിച്ചു് പരിപോഷിപ്പിക്കുന്നതിലേയ്ക്കായി സാധനകളിൽ നിയോഗിച്ചു് അവരുടെയെല്ലാം കുലകുണ്ഡലിനിയെ അദ്ദേഹം ഉണർത്തിവിട്ടു. അദ്ദേഹം പറയാറുണ്ടു്: 'കുലകുണ്ഡലിനീശക്തി ഒന്നുണർന്നു കിട്ടിയാൽ യോഗം, ഭോഗം, പ്രേമം സർവ്വവും തന്നത്താനിങ്ങു വന്നെത്തും.' ലാട്ടുവിനെപ്പോലുള്ളൊരു സാധകനു നാനാവിധത്തിൽ രസാസ്വാദനം സാധിച്ചു കൊടുക്കണമെന്ന ഉദ്ദേശത്തോടുകൂടി ഗുരുദേവൻ ഒരു ദിവസം കനിവിയന്നു് ശിഷ്യൻെറ കുലകുണ്ഡലിനിയെ ഉണർത്തിവിട്ടു. പിന്നീടുണ്ടായതു് ശ്രീ രാഖാൽ മഹാരാജിൻെറ ഈ കഥയിൽക്കൂടി കേട്ടോളു:

''ഒരു ദിവസം ബ്രാഹ്മമുഹൂർത്തത്തിൽ ഗുരുദേവൻെറ ആദേശപ്രകാരം ലാട്ടു വന്നു ഞങ്ങളെയെല്ലാം വിളിച്ചുണർത്തി. വെളുപ്പാൻകാലം. ഞങ്ങളൊക്കെ തട്ടിപ്പിടഞ്ഞെഴുന്നേററു് കണ്ണിലും മുഖത്തുമൊക്കെ വെള്ളമൊഴിച്ചു് അദ്ദേഹത്തിൻെറ മുറിയിൽ വന്നിരുന്ന ഉടനെ അദ്ദേഹം പറഞ്ഞു: 'നിങ്ങളിന്നു് കുറെയധികം ജപിക്കണം.'' എന്നിട്ടദ്ദേഹം 'ഉണരുകമ്മേ, കുലകുണ്ഡലിനീ.' എന്ന പാട്ടു് പാടിക്കൊണ്ടു് മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും അടിവെച്ചടിവെച്ചു് നടക്കാൻ തുടങ്ങി. അദ്ദേഹം പാടുന്നുണ്ടു്, ഞങ്ങൾ ജപിക്കുന്നുമുണ്ടു്. അങ്ങനെ ഇരിക്കെ പെട്ടെന്നെൻെറ ദേഹമൊക്കെ കിടുകിടാന്നു് വിറച്ചു! ലാട്ടോവാകട്ടെ ഹ്രം ഹ്രം എന്നു് ഉറക്കെ ചീറി ഒരു നിലവിളി. അതു കേട്ടപ്പോൾ ഗുരുദേവൻ അയാളെ രണ്ടു തോളിലും ശക്തിയായി അമർത്തിപ്പിടിച്ചുകൊണ്ടു പറഞ്ഞു, 'ശരിക്കിരിക്കു, ആസനത്തിൽനിന്നു് ഇളകിപ്പോകരുതു്.' എനിക്കുസ്സലായിട്ടു കാണാം ലേട്ടോവിനു് ആസനത്തിൽ ഇരിക്കാനേ പററുന്നില്ലെന്നു്. പക്ഷേ ഗുരുദേവൻ അയാളെ എണീക്കാനൊട്ടു സമ്മതിക്കുന്നുമില്ല. കുറച്ചു കഴിഞ്ഞപ്പോഴേയ്ക്കും ലേട്ടോവിനു് തീരെ ബോധമില്ലാത്തതുപോലെ തോന്നി. ഗുരുദേവൻ അപ്പോഴും പാട്ടുപാടൽ നിർത്തിയിട്ടില്ല. അന്നദ്ദേഹം ആ പാട്ടു് ഏകദേശം രണ്ടു മണിക്കൂർനേരം പാടിയിട്ടുണ്ടാവണം. ഇങ്ങനെ വെറും പാട്ടിൽക്കൂടി പോലും അദ്ദേഹം ഞങ്ങളുടെ ഉള്ളിലേയ്ക്കു് ഭാവത്തെ സംക്രമിപ്പിച്ചുതന്നിരുന്നു.''

ശ്രീ ഗുരുമഹാരാജ് അന്നു ലാട്ടുവിൻെറ കുലകുണ്ഡലിനിയെ ഉണർത്തിവിടുകയുണ്ടായി എന്നു് നമുക്കിതിൽനിന്നു് അനുമാനിക്കാം. കുലകുണ്ഡലിനി ഉണർന്നുകിട്ടിയാൽ ദിവ്യാനുഭൂതി സ്വയം സിദ്ധമായിത്തീരുന്നു. അലൗകികങ്ങളായ ദിവ്യദർശനങ്ങളും സാധിതപ്രായങ്ങളായിത്തീരുന്നു എന്നാണു് ശാസ്ത്രങ്ങൾ ഉദ്ഘോഷിക്കുന്നതു്. ഗുരുമഹാരാജ് പറയാറുണ്ടു്, ''വളരെയേറെ സാധനകൾ അനുഷ്ഠിക്കുന്നതിൻെറ ഫലമായിട്ടേ കുലകുണ്ഡലിനി ഉണരൂന്നെണീക്കൂ. കുലകുണ്ഡലിനി ഉണർന്നുകിട്ടിയാൽ (മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരം എന്നീ കവാടങ്ങളെ ക്രമപ്രകാരം കടന്നു്) ഹൃദയമദ്ധ്യത്തിലുള്ള അനാഹതത്തിലെത്തും; അവിടെ ഇരിപ്പുറപ്പിക്കും. അപ്പോൾ ലിംഗം, ഗുഹ്യം, നാഭി എന്നിവയിൽനിന്നു് മനസ്സു് മേലോട്ടുയർന്നു് ചൈതന്യം വിളങ്ങി പ്രകാശിക്കുന്നതു് കാണാം, ജ്യോതിർദർശനം അനുഭവപ്പെടും. സാധകനാകട്ടെ

നിരുപമമായ ആ ജ്യോതിസ്തോമം കണ്ടു് അത്ഭുതപരതന്ത്രനായി തന്നത്താൻ പറഞ്ഞുപോകും, 'ഇതെന്തു്? ഇതെന്തു്?''

സാധകനായ ലാട്ടു ഇന്നീ അവസ്ഥയിലാണു്. രാമലാൽദാദാ പറഞ്ഞ ഈ വാക്കുകൾ ഒന്നു് ശ്രദ്ധിച്ചു കേട്ടാൽ ഇക്കാര്യം ബോദ്ധ്യമാകും: ''ഒരു ദിവസം ഉച്ചതിരിഞ്ഞപ്പോൾ ഗുരുദേവൻ ലാട്ടുവിനെ ശിവമന്ദിരത്തിലിരുന്നു് ധ്യാനിക്കാനായി പറഞ്ഞയച്ചു. ധ്യാനിച്ചു ധ്യാനിച്ചു ലാട്ടു ഭാവവിഹ്വലനായിത്തുടങ്ങി. വൈകുന്നേരമായി. ലാട്ടു എന്നിട്ടും പുറത്തു വന്നിട്ടില്ല. ഗുരുദേവൻ ലാട്ടുവിനെ അന്വേഷിക്കാൻ എന്നെ വിട്ടു. ഞാനവിടെ ചെന്നപ്പോൾ എന്താണു് കാണുന്നതു്! ലാട്ടു ആകമാനം വിയപ്പിൽ കുളിച്ചു് കതിന്നങ്ങനെ ഇരിക്കുന്നുണ്ടു്! ശാന്തസംതൃപ്തനായി അനങ്ങാതെ ഒരേ ഇരിപ്പിലിരുന്നു ധ്യാനിക്കുകയാണു്. അയാളെ ശല്യപ്പെടുത്താതെ ഞാൻ പതുക്കെ തിരിച്ചുവന്നു് ഗുരുദേവനോടു് വിവരമൊക്കെ പറഞ്ഞു. അദ്ദേഹം ഒരു വിശറി കൈയിലെടുത്തുകൊണ്ടു് ശിവക്ഷേത്രത്തിലേയ്ക്കു നടന്നു. എന്നോടു് ഒരു ഗ്ലാസ്സു വെള്ളവും കൊണ്ടുചെല്ലാൻ പറഞ്ഞു. ഞാൻ വെള്ളവും കൊണ്ടു ചെല്ലുമ്പോൾ ഗുരുദേവൻ ലാട്ടുവിനെ വീശിക്കൊണ്ടു് നില്ക്കുകയാണു്. വിശറി അങ്ങോട്ടുമിങ്ങോട്ടും നീങ്ങുമ്പോഴത്തെ കാററു് ലാട്ടുവിൻെറ ദേഹത്തിൽ തട്ടിയതോടെ അയാൾ വിറയ്ക്കാൻ തുടങ്ങി – കാററിൽ വയ്ക്കോൽതുണ്ടു കിടന്നു തുള്ളുന്നതുപോലെ! ഗുരുദേവൻ അതോടൊപ്പം പറയുന്നുമുണ്ടു്: 'ലേട്ടോ, നേരം എന്തുമാത്രം വൈകി എന്നു് നോക്കൂ. സന്ധ്യാസമയത്തെ കാര്യങ്ങളൊക്കെ ഇനി ചെയ്യാനെപ്പോഴാ നേരം?' ഗുരുദേവൻെറ ശബ്ദം കേട്ടപ്പോഴേയ്ക്കും ലാട്ടു ഞെട്ടിയുണർന്നു. പതുക്കെപ്പതുക്കെ കണ്ണു് തുറന്നു. ഗുരുദേവൻ അടുത്തുനിന്നു് വീശുന്നതു കണ്ടിട്ടു് അയാൾക്കു് അത്ഭുതംകൊണ്ടു് എന്താ ചെയ്യേണ്ടതെന്നറിയാതെ ആയി. ഗുരുദേവൻ പറയുകയാണു്, 'എന്തൊരു ചൂടാണു്, നീ വല്ലാതെ വിയത്തു കുളിച്ചിരിക്കുന്നല്ലൊ. വിയപ്പു് കുറച്ചൊന്നു് ആറട്ടെ, എന്നിട്ടെണീററാൽ മതി.' ലാട്ടു നാണിച്ചു് ചൂളങ്ങിപ്പോയി. അയാൾ പറഞ്ഞു, 'അവിടുന്നെന്തോക്കെയാണീ കാണിക്കുന്നതു്! കഷ്ടം! എനിക്കിതുകൊണ്ടു് ആപത്തേ വരു. തീർച്ചയാണു്. ഞാനങ്ങയെ ശുശ്രൂഷിക്കേണ്ട ആളാണു്, എന്നിട്ടവിടുന്നു് ഇത്രയൊക്കെ പാടുപെടുന്നതെന്തിനാണു്?' ഗുരുദേവൻ സ്നേഹത്തോടുകൂടി അരുളിച്ചെയ്തു, 'ലേട്ടോ, നിന്നെ അല്ലെങ്കിലും ആരെങ്കിലും പരിചരിക്കുന്നുണ്ടോ ഇവിടെ? നിൻെറ ഉള്ളിൽ ഇരുന്നരുളുന്ന (ശിവലിംഗത്തെ ചൂണ്ടിക്കാണിച്ചിട്ടു്) അദ്ദേഹം ഇവിടേയ്ക്കു് എഴുന്നള്ളിയിരുന്നു. അദ്ദേഹത്തെ ഞാൻ പരിചരിക്കേണ്ടേന്നോ! ഇതെന്തു കൂത്താണു്? നല്ല കഥ! ഈ ചുട്ടുപൊരിയുന്ന ചൂടിൽ അദ്ദേഹം എന്തുമാത്രം കഷ്ടപ്പെട്ടിട്ടുണ്ടാവണം! അതു പോട്ടെ, നിൻെറ ഉള്ളിൽ എഴുന്നള്ളി ഇരുന്നതു് നിനക്കു മനസ്സിലായില്ല, അല്ലെ?' ലാട്ടു അപ്പോൾ പറയുകയാണു്, 'എനിക്കൊന്നും മനസ്സിലാകുന്നില്ല; ശിവജിയെ നോക്കി നോക്കി അങ്ങനെ ഇരിക്കുന്നതിനിടക്കു് ഞാനൊരു ജ്യോതിസ്സു് കണ്ടു. ആ ജ്യോതിസ്സു് ഈ മുറിയിലാകമാനം പരന്നു് എങ്ങും നിറഞ്ഞു, അത്രതന്നെ, പിന്നൊന്നും എനിക്കോർമ്മയില്ല.' അതു കേട്ടപ്പോൾ ഗുരുദേവൻ പറഞ്ഞു, 'വളരെ നല്ലതു്, ഭേഷായി! ഇത്തരത്തിൽ എത്രയെത്ര കാര്യങ്ങൾ ഇനിയും കാണാനിരിക്കുന്നു! ഏതായാലും ഇപ്പോളൊരു ഗ്ലാസ്സു് വെള്ളം കുടിക്കു കാണട്ടെ.' ആസനത്തിൽ നിന്നെഴുന്നേററു് ലാട്ടു ആ വെള്ളം മേടിച്ചു കുടിച്ചു.''

അന്നുതുടങ്ങി ഏതുസമയത്തായാലും ജപധ്യാനാദികൾക്കുവേണ്ടി ഇരുന്നാലുടനെ ലാട്ടുവിൻെറ മനസ്സിൽ ആ ജ്യോതിസ്സു് പ്രത്യക്ഷപ്പെടും. യോഗിൻമഹാരാജു് പറയുന്ന ഈ സംഭവത്തിൽനിന്നു് അതു് തെളിയുന്നുണ്ടു്:

''ഒരു ദിവസം സന്ധ്യാവേളയിൽ ഞാൻ ഗുരുദേവൻെറ മുറിയിലിരിക്കുകയാണു്; നോക്കുമ്പോൾ ലാട്ടു ആ മുറിയുടെ നേരെ നടന്നു വരുന്നുണ്ടു്. മുറിയിൽ വന്നു കയറിയ ഉടനെ ഗുരുദേവനെ ഒരു നമസ്കാരം. ഗുരുദേവൻ ഉടനെ ചോദിച്ചു, 'ഇതെന്താതു്? ഇത്ര പെട്ടെന്നെണീററുവന്നതെന്തിനാണു്?' ലാട്ടു പറഞ്ഞു, 'ആവോ, എന്താണാവോ, ഇന്നു് ജപിക്കാനിരുന്നിട്ടു് എന്തോ മനസ്സു് തീരെ നില്ക്കുന്നില്ല.' ഗുരുദേവൻ ചോദിച്ചു, 'അതെന്തുകൊണ്ടാണു്?' ലാട്ടു പറഞ്ഞു, 'അക്കറിയാം: സാധാരണ ദിവസങ്ങളിലൊക്കെ ജപിക്കാനിരുന്നാലുടനെ

എന്തെങ്കിലുമൊക്കെ കണ്ണിനു മുമ്പിൽ തെളിഞ്ഞുപൊങ്ങും; മനസ്സ് പിന്നെ ക്രമേണ അതിൽ ലയിച്ചങ്ങനെ ഇരുന്നോളും. ഇന്നെന്താണൊരു വിശേഷം ? എത്ര കഷ്ടപ്പെട്ടിട്ടും ഒരു വിധത്തിലും മനസ്സിനെ ഒന്ന് പിടിച്ചിരുത്താൻ പററിയില്ല.' അതു് കേട്ടപ്പോൾ ഗുരുദേവൻ പറഞ്ഞു: 'ങ്ആഹാ, എന്നാൽ പിന്നെ തീർച്ചയായും എന്തെങ്കിലും പററിയിട്ടുണ്ടാവണം.' ലാട്ടു പറഞ്ഞു, 'ഞാനിന്ന് അമ്പലത്തിലേയ്ക്കു് കടക്കുമ്പോൾ പെട്ടെന്നൊരു ചോദ്യം എന്റെ മനസ്സിൽ വന്നു: അമ്മ ഇന്നെനിക്ക് വരം തരാമെന്നു പറഞ്ഞാൽ എന്തു വരമാണ് ഞാൻ ആവശ്യപ്പെടേണ്ടതു് ?' എന്ന്. അതു് കേട്ടപ്പോൾ ഗുരുദേവൻ പറയുകയാണ്: 'ദാ, അങ്ങനെ വരട്ടെ! ഇപ്പൊ പററി കാര്യം! ഒരാഗ്രഹം മനസ്സിലൊളിച്ചുവെച്ചിട്ട് പോയാൽപിന്നെ ആ മനസ്സിനു ജപത്തിൽ ഉറച്ചുനില്ക്കാൻ പററുമോ? ഒരു കാലത്തും ചെയ്യാൻ പാടില്ലാത്തതാണതു്. ധ്യാനിക്കാനിരിക്കുമ്പോൾ വരത്തിനുവേണ്ടി ആഗ്രഹിച്ചുകൂടാ.' ഗുരുദേവനീ പറഞ്ഞതു കേട്ടപ്പോൾ ഞാൻ വായുംപൊളിച്ചിരുന്നു പോയി. ധ്യാനാവസ്ഥയിൽ ഇരുന്നുപോയാൽ പിന്നെ വരം ചോദിക്കാൻ പാടില്ലപോലും! ഇതു് ബഹുകേമംതന്നെ! ധ്യാനാവസ്ഥയിൽ ദേവീദേവന്മാരുടെ ദർശനമുണ്ടാവുമ്പോഴല്ലെ സാധാരണ എല്ലാവരും വരങ്ങളൊക്കെ ചോദിച്ചുമേടിക്കുക ? എനിക്കൊന്നും മനസ്സിലാവുന്നില്ല. ഞാനുടനെ ചോദിച്ചു: 'അമ്മയാണെങ്കിലോ ധ്യാനത്തിലെ ദർശനംതന്നെ തരുള്ളു, അപ്പോൾ വരം ചോദിക്കുന്നതിലെന്താണ് തെററ് ?' ഗുരുദേവനെന്നോട് പറഞ്ഞു, 'അരുതു് കുട്ടീ, ഒരിക്കലുമരുതു്. വരത്തിന്റെ കാര്യം മിണ്ടിപ്പോവരുതു്. ഏകാന്തത്തിൽ അമ്മ സ്വന്തമായിട്ടു നിനക്ക് ഒരു വരം തരാം എന്നുതന്നെ കല്പിക്കുകയാണെങ്കിൽ നീയിങ്ങനയേ പറയാൻ പാടുള്ളു: 'അമ്മേ, എനിക്ക് ശുദ്ധമായ ഭക്തി തന്നാൽ മതി. പണം, ജനസ്വാധീനം, ദേഹസുഖം ഇതൊന്നും എനിക്ക് വേണ്ടേ വേണ്ടാ. അവിടുത്തെ പാദസരോരുഹങ്ങളിൽ ശുദ്ധമായ ഭക്തിയുണ്ടാവണേ, എന്നൊരൊററ പ്രാർത്ഥനയേ ഉള്ളു.' എന്ന്.''

ജ്യോതിർദർശനം ഉണ്ടായി എന്നുവെച്ച് ധ്യാനത്തിന്റെ നെല്ലിപ്പടി കണ്ടു എന്നു തെററിദ്ധരിച്ചുപോകരുതു്. ധ്യാനാവസ്ഥയിൽ ജ്യോതിർമൂർത്തിയായ ശ്രീഭഗവാൻ പ്രത്യക്ഷപ്പെടുന്നതുവരെ സാധകന്റെ ധ്യാനം(സാകാരവാദിയായ സാധകന്റെ കാര്യമാണ് പറയുന്നതു്.) സമാധിയിൽച്ചെന്നു ലയിക്കുന്നതല്ല.അതിനാൽ പലരും പറയുന്നതു കേട്ടിട്ടുണ്ട്, ഇഷ്ടദേവതാദർശനം ലഭിച്ചില്ലെങ്കിൽ ധ്യാനം പക്വാവസ്ഥയിൽ എത്തിയിട്ടില്ലെന്നാണർത്ഥം എന്ന്. പിൽക്കാലത്തു് ലാട്ടുമഹാരാജും ഇതുതന്നെ പറയാറുണ്ട്. അദ്ദേഹം ഞങ്ങളെ പഠിപ്പിച്ചതന്നിരുന്നു: 'നീയുമുണ്ട്, നിന്റെ ഇഷ്ടദേവതയുമുണ്ട്. ഈ ജഗത്തിൽ ഇനി വേറെ ആരുമില്ല – ഇതിനെയാണ് ധ്യാനമെന്ന് പറയുന്നതു്.' ഇങ്ങനെ ധ്യാനത്തിൽ സുപ്രതിഷ്ഠിതനായിത്തീർന്നുകഴിഞ്ഞാൽ പിന്നെ സാധകനു് സ്വമനസ്സിന്മേൽ സംപൂർണ്ണാധിപത്യം കൈയ്‌വരുന്നതാണ്. അതിനുശേഷം മനസ്സിന്റെ ചഞ്ചലത്വത്തിനു സാധകനെ ചതിക്കാനോ കുലുക്കാനോ ഒക്കുന്നതല്ല. മനസ്സ് ധ്യാനത്തിൽനിന്ന് തെററിത്തെററിച്ച് പോകാനൊരുമ്പെട്ടാലുടനെ സാധകനു് അതു് മനസ്സിലാകും. ഇരുപത്തിനാലു് മണിക്കൂറിനുള്ളിൽ മനസ്സ് എന്തെല്ലാം വിധത്തിൽ മാററംമാറി, ഏതെല്ലാം തരത്തിൽ ചാട്ടംചാടി, എന്തൊക്കെ കുസൃതികളും തകൃതികളും കാട്ടിക്കൂട്ടി എന്നൊക്കെ സാധകനു് എളുപ്പത്തിൽ കണ്ടുപിടിക്കാൻ കഴിയുന്നു. ആ ഒരു നിലയിലെത്തിക്കഴിഞ്ഞാൽ മനസ്സിന്റെ ചഞ്ചലത്വം പുറത്തേയ്ക്കു് പ്രകടമാകുന്നതിന്നു മുമ്പായി മനസ്സിന്റെതന്നെ കുരുക്കിൽപ്പെട്ടു് അനങ്ങാൻ വയ്യാതെ ആയിക്കഴിയും. ഇളക്കിമറിക്കുന്ന ഓരോ സ്പന്ദനത്തേയും മനസ്സ് സശ്രദ്ധം സൂക്ഷിച്ചുനോക്കി മനസ്സിലാക്കിക്കൊണ്ടിരിക്കും. രാഗം, ദ്വേഷം, ക്രോധം തുടങ്ങിയവയ്ക്കൊന്നും പുറത്തേയ്ക്കൊന്നും എത്തിനോക്കാനുംകൂടി ഇട കിട്ടില്ല. ഹിംസാ, പാപം സകലതും ദേഹത്തിൽനിന്നും നിമ്മാർജ്ജനം ചെയ്യപ്പെടും. അപ്പോഴേയ്ക്കും ധ്യാനിയുടെ പെരുമാററവും സ്വഭാവവുംതന്നെ ആകെ ഒന്ന് കീഴ്‌മേൽ മറിഞ്ഞിട്ടുണ്ടാകും; ദേഹത്തിന്റെ ഘടനയ്ക്കുതന്നെ വ്യത്യാസം വന്നുകൂടും. അപ്പോൾ സാധകന്റെ കണ്ണും മുഖവും കണ്ടാൽത്തന്നെ, വേണ്ട, ശബ്ദം കേട്ടാൽത്തന്നെ, മനസ്സിലാവും അയാൾ ധ്യാനം ശീലിക്കുന്നവനാണെന്ന്. നോട്ടവും നടപ്പും ശ്വാസോ

ച്ഛ്വാസരീതിപോലും ഒരു പ്രത്യേകരീതിയിലാ യിരിക്കും. അയാളുടെ പ്രാണവായു സ്ഥിരപ്രവാ ഹിയായിരിക്കും; അയാൾ സദാ പ്രസന്ന ചിത്തനും പ്രസന്നവദനനും ആയിരിക്കും; മനസ്സ് പ്രശാന്തസുന്ദരമായിരിക്കും.

ശ്രീ ഗുരുമഹാരാജ് പറയാറുണ്ട്: ''ധ്യാനം ശരിയാംവണ്ണം നടക്കുന്നുണ്ടെങ്കിൽ അതിനു് ചില ലക്ഷണങ്ങളൊക്കെ ഉണ്ട്. ഒരു ലക്ഷണം, തലയിൽ പക്ഷി വന്നിരിക്കും, ഇതൊരു ജീവ നില്ലാത്ത വസ്തുവാണെന്നു് വിചാരിച്ച്. മേത്തു ക്കൂടി പാമ്പിഴഞ്ഞു് പോകും; സാധകനും ആ വിവരം അറിയില്ല, പാമ്പും അറിഞ്ഞെന്നു വരില്ല. ഇനിയൊരു ലക്ഷണമെന്താണെന്നാൽ സർവ്വദാ നിത്യനിരന്തരം ധ്യാനം നടന്നുകൊണ്ടേ യിരിക്കും — കണ്ണുകൊണ്ട് കണ്ടുകൊണ്ടിരിക്കു മ്പോഴും ധ്യാനിക്കുകയായിരിക്കും; വർത്തമാനം പറഞ്ഞുകൊണ്ടിരിക്കുമ്പോഴും ധ്യാനം മുറയ്ക്കു് നടന്നുകൊണ്ടിരിക്കും. പല്ലുവേദനയുള്ള ഒരാ ളാണെന്നുവെച്ചോളൂ, എല്ലാ പ്രവൃത്തികളും നിർ വ്വിഘ്നം നടന്നുകൊണ്ടിരിക്കും, പക്ഷെ മനസ്സ് എല്ലായ്പ്പോഴും ആ പല്ലിന്നുള്ളിലെ ചുളുചുളുകുത്ത ലിലായിരിക്കും ചുററിപ്പററി നില്ക്കുക. അതു പോലെതന്നെ ധ്യാനവുംനടന്നുകൊണ്ടിരിക്കും.'' ഏതെങ്കിലുമൊരുവൻെറ ധ്യാനപ്രവാഹം ഈ വിധത്തിൽ ഇടതടവില്ലാതെ ഒഴകിക്കൊണ്ടിരു ന്നാൽ കാലതാമസം കൂടാതെതന്നെ അയാൾ ജ്യോതിർമൂർത്തിയായ ശ്രീഭഗവാനെ ദർശിക്കു കയും സ്പർശിക്കുകയും ചെയ്യുന്നു എന്നു വരുന്ന തിൽ അത്ഭുതപ്പെടാൻ വല്ലതുമുണ്ടോ ?

ധ്യാനസമയത്തു് നമ്മുടെ ലാട്ടു എത്ര ത്തോളം തന്മയനായി ഭവിക്കാറുണ്ടെന്നുള്ള തിൻെറ ഒരു ഏകദേശരൂപം ഇനി പറയാൻ പോകുന്ന ഒന്നു രണ്ട് സംഗതികളിൽനിന്നു് ലഭിക്കുന്നതാണ്. ആദ്യം അദ്വൈതാനന്ദ സ്വാമികളുടെ വക്കുകൾ പകർത്തട്ടെ:

''ഒരു ദിവസം പകൽ സമയത്തു് ലാട്ടു ഗംഗാതീരത്തിരുന്നു് ധ്യാനിക്കുകയാണ്. അതി ന്നിടയിൽ ഗംഗയിൽ വേലിയേററം തുടങ്ങി. സാധാരണ ദിവസങ്ങളിൽ ലാട്ടു ഇരുന്നു് ജപി ച്ചിരുന്ന ആ സ്ഥലംവരെ വെള്ളം കയറി വരിക പതിവില്ല. പക്ഷെ അന്നാവട്ടെ ആർത്തി രമ്പി അലറിവരുന്ന വെള്ളം ആ സ്ഥലത്തേയ്ക്കു കൂടി കുതിച്ചു കയറി. വേലിയേററം കാരണം കലങ്ങി മറിഞ്ഞു് സർവ്വവും തകർത്തു മറിച്ചു കൊണ്ട് ഇരമ്പിപ്പാഞ്ഞു വരുന്ന തിരമാലകൾ വന്നു കയറിയിട്ടും ലാട്ടുവിനു ബോധം വീണെ ങ്കിലല്ലെ വേണ്ടു ! ഞാനോടി, ഗുരുദേവനെ വിളിച്ചുകൊണ്ടുവരാൻ. ഗുരുദേവൻ എൻെറ കൂടെത്തന്നെ ഓടിവന്നു. വന്നു് നോക്കുമ്പോ ഴത്തെ തകൃതിയെന്താ! ലാട്ടുവിൻെറ ചുററും വെള്ളം തളം കെട്ടി നില്ക്കുകയാണ്. ഗുരു ദേവനുടനെ ആ വെള്ളത്തിൽക്കൂടി ചെന്നു് ലാട്ടുവിനെ കുലുക്കി വിളിച്ചുണർത്തി.''

ഇനി ഒന്നുകൂടി: ''ധ്യാനിച്ചു ധ്യാനിച്ച് ഒരു ദിവസം ലാട്ടു ബോധമില്ലാതെ നിലത്തു് മുഖമടിച്ച് വീണു കിടപ്പായി. 'ഗോം, ഗോം' എന്നൊരു ശബ്ദം മാത്രം പുറത്തു വരുന്നുണ്ട്. അയാളങ്ങനെ വീണു കിടക്കുന്നതു കണ്ടിട്ട് എനിക്കു വലിയ പേടിയായി. ഞാൻ വേഗ മോടി ഗുരുമഹാരാജിനെ വിളിച്ചുകൊണ്ടുവന്നു. അദ്ദേഹം വന്ന ഉടനെ ലാട്ടുവിനെ നിവർത്തി ക്കിടത്തിയിട്ട് അയാളുടെ നെഞ്ചിൽ കാൽമുട്ടു കുത്തി ഉഴിയാൻ തുടങ്ങി. ക്രമേണ ലാട്ടുവിനു് ബോധം വീണു. അപ്പോൾ ഗുരുദേവൻ അയാ ളോടു ചോദിച്ചു: 'നീയിന്നു് കാളീമാതാവിനെ ദർശിച്ചു, അല്ലെ ? മിണ്ടിപ്പോവരുതു്, മായാ, മിണ്ടിപ്പോവരുതു്. ആരെങ്കിലും വിവരമറി യാനിടവന്നാൽ തുടങ്ങുകയായി പിന്നെ ബഹ ളവും തിരക്കും.' ഗുരുദേവൻ ഇതു് പറഞ്ഞ തോടെ ലാട്ടു വായ് പൂട്ടി മിണ്ടാതിരുന്നു. പക്ഷെ അന്നുമുതൽ ഞാനൊരു കാര്യം സൂക്ഷി ക്കാൻ തുടങ്ങി; അതായതു്, ധ്യാനിക്കുന്ന സമ യത്തു് ലാട്ടുവിൻെറ കണ്ണും മുഖവും മാറും ചൊകചൊകാന്നു് രക്തവർണ്ണമായിത്തീരാറുണ്ട്; ഈ ചുവപ്പുനിറം വളരെ നേരം കഴിയുന്നതുവരെ നീണ്ടു നില്ക്കുകയും ചെയ്യും.''

ഒരിക്കൽ ബലരാമമന്ദിരത്തിൽ വെച്ചു് ഒരു ഭക്തൻ ലാട്ടുമഹാരാജിനോടു ചോദിക്കുക യുണ്ടായി: ''സാധനാകാലത്തു് ഇഷ്ടദേവതയെ യല്ലാതെ പല ദേവീദേവന്മാരെ ദർശിക്കുന്നതു് നല്ലതല്ലെന്നുണ്ടോ ?''

ലാട്ടുമഹാരാജ്: ദേവീദേവന്മാരെ കാണു ന്നതു് എന്നും നല്ലതുതന്നെ. ഒരേ ഇഷ്ടദേവത തന്നെയാണ് ധ്യാനകാലത്തിൽ പല ദേവന്മാ

രുടേയും ദേവിമാരുടേയും രൂപം ധരിച്ച് ദർശന മരുളുന്നതു്. എല്ലാം ആ ഇഷ്ടദൈവത്തിൻെറ ഒരു ലീലാവിനോദം മാത്രം. എല്ലാം ഒരേ മനുഷ്യഹൃദയത്തിൽത്തന്നെയല്ലെ ആവിർഭവിക്കുന്നതു്; അപ്പോഠം പിന്നെ ആ ദേവീദേവന്മാരിൽ ഭിന്നഭിന്നശക്തികഠം പരിലസിക്കേണ്ടതിൻെറ ആവശ്യം ?

ഭക്തൻ: മഹാരാജ്, ശാസ്ത്രത്തിൽ ഭിന്ന ഭിന്ന മൂർത്തികളെ ഭിന്നഭിന്നഭാവത്തിലാണല്ലൊ ചിത്രീകരിച്ചിരിക്കുന്നതു്. ശാസ്ത്രത്തിൽ ഓരോ ദേവിക്കും ദേവനും ഓരോ രീതിയിലുള്ള പൂജ, ഓരോ തരത്തിലുള്ള ധ്യാനക്രമം, ഓരോ സമ്പ്രദായത്തിലുള്ള നമസ്കാരരീതികഠം, ഓരോ പ്രത്യേക മന്ത്രങ്ങഠം; ബീജമന്ത്രംപോലും പ്രത്യേകം പ്രത്യേകം വിധിക്കപ്പെട്ടിട്ടുണ്ടു്. അങ്ങനെയിരിക്കെ ഒരു ഇഷ്ടദൈവത്തെ ധ്യാനിക്കുന്ന വേളയിൽ എന്തുകൊണ്ടാണു് പല തരത്തിലും പല ഭാവത്തിലുമുള്ള ദേവിമാരും ദേവന്മാരും പ്രത്യക്ഷപ്പെടുന്നതു് ? അത്തരം ദർശനം സാധനയുടെ ദൃഷ്ടിയിൽക്കൂടി നോക്കിയാൽ മംഗളകരമല്ലെന്നോ ?

ലാട്ടുമഹാരാജ്: ങ്ആ, തുടങ്ങിയല്ലൊ. എടോ, നിങ്ങഠംക്കെങ്ങനെയാണെന്നോ ? സകലതും വേലി കെട്ടി അതിരു് നിശ്ചയിച്ച് ഒക്കെ വെവ്വേറെ ആക്കണം, എങ്കിലേ സമാധാനമുള്ളു. എന്നാലോ കാര്യത്തിൻെറ സത്യാവസ്ഥ എന്താണു് ? എല്ലാ ദേവീദേവന്മാരും ഒന്നുതന്നെയാണു് എന്നതാണു് വസ്തുത. ആകൃതി പലതായി കാണുന്നു എന്നു വെച്ച് എന്താടോ കുഴപ്പം ? സ്വരൂപത്തിൽ യാതൊരു ഭേദവുമില്ല. അവിടെ ചെന്നെത്തുമ്പോഠം കാണാം സകല മൂർത്തികളും ആ ഒരേ ഒന്നിൽ ഏകോപിച്ച് അഭിന്നമായി നില്ക്കുന്നതു്. ഇതൊന്നാലോചിച്ചു നോക്കു: നിങ്ങളൊരാളല്ലെ ഉള്ളു; നിങ്ങഠംക്കു് ദേഷ്യം കയറി കലി തുള്ളുമ്പോഠം നിങ്ങളുടെ ആകൃതി ഒരു തരത്തിലായിരിക്കും, ചിരിക്കുമ്പോഴോ നിങ്ങളുടെ ആകൃതി അപ്പാടെ മാറും, കരയുമ്പോഴോ ഇതിൽനിന്നൊക്കെ വ്യത്യസ്തമായ ഒരു രൂപമായിരിക്കും നിങ്ങളുടേതു്, അല്ലെ ? നിങ്ങളുടെ മനസ്സിൻെറ നിറം മാറി മാറി വരുന്നതോടൊപ്പംതന്നെ നിങ്ങളുടെ ആകാരത്തിലും അതനുസരിച്ചുള്ള മാററങ്ങഠം വന്നുകൊണ്ടിരിക്കും; എന്നിരുന്നാലും നിങ്ങളു് പഴയ ആഠംതന്നെയല്ലെ ? ആ ഒരു മനുഷ്യൻ മാത്രം. നിങ്ങളീ പറഞ്ഞ ഏതു ഭാവത്തിലിരുന്നാലും നിങ്ങളുടെ പേരു പറഞ്ഞു് ആരെങ്കിലും വിളിച്ചാൽ നിങ്ങളുടനെ വിളികേഠംക്കില്ലെ ? അതുതന്നെ കഥ ഇവിടേയും, അല്ലാതെന്താ! അദ്ദേഹം പറയാറുണ്ടു്, 'ഓന്തു് അതിൻെറ നിറം മാററിക്കൊണ്ടിരിക്കും; ചിലപ്പോഠം ചുവപ്പ്, ചിലപ്പോഠം പച്ച, ചിലപ്പോഠം മഞ്ഞ, തവിട്ടുനിറം, ചാരനിറം, നീലനിറം അങ്ങനെ പലതും. ആരെങ്ങനെ അതിനെ നോക്കുന്നുവോ ആ തരത്തിൽ. പക്ഷെ അതു് പാക്കുന്ന മരത്തിൻകീഴിൽ ഇരിക്കുന്ന ആഠംക്കറിയാം ഒരൊററ ജന്തുവിൻെറ പല രൂപങ്ങളാണു് ഇക്കാണുന്നവയൊക്കെ, എന്നു്.' അതുപോലെതന്നെ ഇഷ്ടദേവതയെ ധ്യാനിക്കുന്നവനു് മനസ്സിലാകും നാമരൂപങ്ങഠം വിവിധങ്ങളായാലും സ്വരൂപത്തിൽ അവയെല്ലാം ഒന്നുതന്നെയാണെന്നു്.

ഇത്രയും പറഞ്ഞതെന്തിനെന്നാൽ സാധകനായ ലാട്ടുവിന്നു് ധ്യാനകാലത്തു് പലപല ഈശ്വരരൂപങ്ങളുടേയും ദർശനം ഉണ്ടായിട്ടുണ്ടെങ്കിലും അദ്ദേഹത്തിൻെറ ധ്യാനത്തിൻെറ സ്വരൂപം സദാ ഇഷ്ടദേവതയിൽനിന്നു് വ്യതിചലിക്കാതെ ഉറച്ചുനിന്നിരുന്നു എന്നു് കാണിക്കുവാനാണു്. അദ്ദേഹത്തിന്നു് ധ്യാനിക്കുന്ന അവസരത്തിൽ ശ്രീരാമചന്ദ്രൻ, മാരുതി, കാശീവിശ്വനാഥൻ, കാളീദേവി, ശ്രീകൃഷ്ണൻ യോഗമായ ഇവരുടെയൊക്കെ – പിന്നെ ആരുടെയൊക്കെയാണെന്നു് നല്ല നിശ്ചയം പോരാ – ദർശനമുണ്ടായിട്ടുണ്ടു്. യോഗമായാദർശനത്തെ സംബന്ധിച്ച് ശ്രീ രാഖാൽ മഹാരാജ് ഒരിക്കൽ പറയുകയുണ്ടായി.

''ഒരു ദിവസം അർദ്ധരാത്രിസമയത്തു് ഗുരുദേവൻ ഞങ്ങളെയെല്ലാം വിളിച്ചുണർത്തി. 'അല്ലാ, സകലരും കൂക്കം വലിച്ചുറങ്ങുകയാണു്? ഇങ്ങനെ ഉറങ്ങാനാണോ ഇങ്ങോട്ടു വന്നിരിക്കുന്നതു് ?' എല്ലാവരേയും പിടിച്ചുണർത്തി പല ഉപദേശങ്ങളും തന്നിട്ടു് ഞങ്ങളെയൊക്കെ ഓരോരോ സ്ഥലത്തേയ്ക്കു് പറഞ്ഞയച്ചു ധ്യാനിക്കാൻ. ലാട്ടുവിനെ കൂവളമരച്ചുവട്ടിലേയ്ക്കാണു് വിട്ടതു്. കൂവളച്ചുവട്ടിൽനിന്നു് ധ്യാനാനന്തരം

ലാട്ടു തിരിച്ചു വന്നപ്പോൾ ഗുരുദേവൻ പറയുക യാണ്, ഇന്ന് ലാട്ടുവിന് പുനർജ്ജന്മം ലഭിച്ചു.'

ഇതിന്റെ ബാക്കി ബിഹാരബാബു 'വസുമതി' പത്രത്തിൽ എഴുതിയിരുന്നതും കൂടി പകർത്തിയേക്കാം:

'സിദ്ധപഞ്ചമുണ്ഡി (അഞ്ചു് തലയോട്ടുകൾ– താന്ത്രികസാധനാസമ്പ്രദായമനുസരിച്ചു്) ആസനത്തിലിരുന്നു് ധ്യാനിക്കുക എന്നു പറയുന്നതു് ഒരു മാതിരി ആളുകൾക്കൊന്നും സാദ്ധ്യമാകാത്തൊരു കാര്യമാണ്. സുദൃഢമായ ബ്രഹ്മചര്യം ദീക്ഷിക്കുകയും ദേഹവും മനസ്സും ഒരുപോലെ ശുദ്ധവും പാവനവുമാക്കി വെച്ചുകൊണ്ടിരിക്കുകയും ചെയ്യാത്തൊരാൾക്കു് സാദ്ധ്യമാണോ അവിടെ ഇരിപ്പുറപ്പിച്ചു് ധ്യാനിക്കുവാൻ? ശരീരമില്ലാത്ത പല പ്രേതങ്ങളും വന്നു് പേടിപ്പിക്കും; അവരവിടെ ഇരിക്കാൻ സമ്മതിക്കില്ല; അവിടെ നിന്നെഴുന്നേൽപ്പിച്ചോടിക്കാൻ സർവ്വവിധ പരിശ്രമങ്ങളും നടത്തും. ഭയമെന്തെന്നറിയാത്ത സാധകനല്ലെങ്കിൽ സിദ്ധാസനത്തിലിരുന്നുകൊണ്ടു് ജപധ്യാനാദികൾ നടത്താൻ പററുന്നതല്ല. അതുകൊണ്ടു് കുവളച്ചുവട്ടിലിരുന്നു് ധ്യാനിക്കാൻ ശ്രീ ഗുരുമഹാരാജ് അങ്ങനെ ആരോടും പറയാറില്ല. സ്വന്തം കുട്ടികളായ അന്തരംഗശിഷ്യന്മാരോടു മാത്രം പറയും. ആ ആസനത്തിലിരുന്നിട്ടു് ലാട്ടുവിനെപ്പോലെ ശൂരവീരയുവാവായ സാധകന്റെ ഹൃദയം പോലും വിറങ്ങലിച്ചു് നിന്നുപോയിട്ടുണ്ടു്. ധ്യാനം നിർത്തിനോക്കിയപ്പോൾ ലാട്ടുവിനു് ആസനത്തിൽനിന്നു് അനങ്ങാൻ ധൈര്യം വരുന്നില്ല. ചുററുപാടും നാനാതരത്തിലുള്ള അതിഭയങ്കരസ്വരൂപങ്ങൾ നിന്നു് അതിഘോരമാം വണ്ണം ഓരോന്നു കാണിച്ചു് ഭയപ്പെടുത്തുകയാണ്– 'ന യയൗ ന തസ്ഥൗ' എന്ന നിലയായി ലാട്ടുവിന്റെ. പക്ഷെ അതേ സമയത്തു് ശ്രീ ഗുരുമഹാരാജ് രക്ഷിക്കാനെത്തി – അങ്ങകലെനിന്നു് വിളിച്ചു ചോദിക്കുകയാണ്, 'എന്തുപററി, ഹേ? വല്ലാതെ പേടിച്ചരണ്ടു, അല്ലെ? അയ്യയ്യേ! ഇത്രയ്ക്കൊക്കെ പേടിക്കാൻ അവിടെ വല്ലതുമുണ്ടായോ അതിനു്? ഹായ്, ഹായ്, വരു ഇവിടെ. എന്റെ കൂടെ വന്നോളൂ.' ഗുരുദേവന്റെ സ്വരം കേട്ടതോടെ ലാട്ടുവിന്റെ മനസ്സിൽ ധൈര്യം പൊങ്ങിവന്നു. എന്താ, ആ ആസനത്തിലിരിക്കുന്നതു് വല്ല കുട്ടിക്കളിയോ മററോ ആണോ? അവിടെ ഇരുന്നിട്ടാണു് ഗുരുമഹാരാജ് സിദ്ധനായിത്തീർന്നതു്. സിദ്ധാസനത്തിന്റെ ശക്തി നഷ്ടപ്പെടുമോ ഏതു കാലത്തെങ്കിലും?'

---

# സാധന

ഒളിച്ചു കളിക്കും കളിയിലനങ്ങാ–
തൊളിച്ചങ്ങൊരേടത്തിരിക്കുന്നൊരാളെ
പിടിച്ചീടിലായാൾ ജയം നേടിയെങ്ങും
നടക്കാം നിരീക്ഷിച്ചു ലീലാവിലാസം.
ജഗല്ലീലയിൽ പെട്ടുഴന്നീടുവോർക്കു
ജഗന്നാഥപാദാബ്ജയോഗം ലഭിച്ചാൽ
ഭവക്കെട്ടഴിഞ്ഞു ഭവക്ലേശമെല്ലാം
ഭവേശാനുകമ്പാവിധേയന്നൊഴിഞ്ഞു.

പാടങ്ങളോടൊത്ത നീർച്ചാലിൽ മത്സ്യം
പിടിച്ചീടുവാനൊററിൽ വെയ്ക്കുന്ന നാട്ടിൽ;
പളുങ്കിൻപകിട്ടോടൊലിക്കുന്ന വെള്ളം
മുളങ്കോൽനിരയ്ക്കുള്ളിലേറുന്ന നേരം
കളങ്കങ്ങളേതും ഗ്രഹിക്കാതെ മത്സ്യം
തിളയ്ക്കും രസത്താൽക്കടക്കെക്കുടുങ്ങും;
പിടിപ്പാട്ടിലുൾപ്പെട്ടു ചാകുന്നിതെല്ലാ–
മിടയ്ക്കൊന്നു രണ്ടെണ്ണമോടിയെന്നും വരാം.
മന്നിലുണ്ടേറിടുന്നാളുകളിത്തരം
മിന്നുന്നതൊക്കെയും പൊന്നായ്നിനപ്പവർ;
മൂഢരീ ലൗകികമായയിലുൾപ്പെട്ടു
ഗാഢമായ് മുങ്ങിക്കുഴങ്ങി നശിക്കുന്നു;
അന്യരനുഭവിക്കുന്നതു കണ്ടുടൻ
മാന്യമാകില്ലാ കനകാദിയെന്നോർത്തു
സർവ്വേശ്വരൻ തന്റെ പാദാബ്ജസേവനം
സർവ്വദാ ചെയ്വവർ നിർവൃതി നേടുവോർ.

ഗുരുവചനങ്ങൾ
വിവർത്തനം: ശ്രീ അപ്പൻതമ്പുരാൻ

# മോക്ഷാശ്രമം

**സിദ്ധിനാഥാനന്ദസ്വാമി**

മാനവയത്നത്തിൽ ഏററവും സാഹസികമായതാണ മോക്ഷാന്വേഷണം; അതുകൊണ്ടുതന്നെ ഏററവും വിശിഷ്ടവും. ദുർഘടങ്ങ ശ നിറഞ്ഞ ഒരു ഏകാന്തസഞ്ചാരമാണതു്. സമസ്തസൃഷ്ടങ്ങളോടൊപ്പം ജനിമൃതികശക്കും ജരാരോഗങ്ങശക്കും അധീനനാണ മനുഷ്യനെങ്കിലും അവൻ ഇതരജീവികളെപ്പോലെ പ്രകൃതിയുടെ ശാസനകശക്കു് കീഴടങ്ങി വാഴാൻ കൂട്ടാക്കിയില്ല. പ്രകൃതിയെ അവൻ വെല്ലുവിളിച്ചു. അവൻെറ സൃഷ്ടിയിൽത്തന്നെ ഇതരാപേക്ഷയാ ചില സവിശേഷതകളുണ്ടു്. ബാഹ്യരൂപത്തിൽ തല വയററിൽനിന്നും ഉയന്ന നിലയിൽ അവൻ മാത്രമേ ഉള്ളു; മേലോട്ടു നോക്കാനുള്ള കഴിവും അതിനുള്ള ബുദ്ധിയും അവൻെറ അവകാശങ്ങളാണു്. അതേപോലെതന്നെ സ്വാതന്ത്ര്യബോധവും അതിനുവേണ്ടി പ്രയത്നിക്കാൻവേണ്ട പൗരുഷവും അവനു് ജന്മായത്തമാകുന്നു. ഈ പ്രയത്നസ്വാതന്ത്ര്യം എല്ലാവരും വിനിയോഗിച്ചു എന്നു വരുകയില്ല. ചിലർ തങ്ങശക്കു ലഭിച്ചിരിക്കുന്ന സ്വാതന്ത്ര്യം സ്വമേധയാ ഒരു ധീശശക്തിക്കു് അടിയറവെയ്ക്കാനാണു് ഉപയോഗിക്കുന്നതു്. ആ ആത്മസമപ്പ്ണത്തിൽക്കൂടി അവർ പ്രകൃതിയുടെ കെട്ടുപാടുകളിൽനിന്നും മോചനം നേടുന്നു. എന്നാൽ വേറെ ചിലർ, ഇങ്ങനെ അടിയറവു പറയുന്നതു് ജന്മസിദ്ധമായ പൗരുഷത്തിൻെറ നിഷേധമായി കരുതുന്നു. തങ്ങളുടെ ഇച്ഛയ്ക്കെതിരായി തങ്ങളെ കേവലം ക്രീഡാകന്ദുകമായി ഉപയോഗിക്കാൻ അവർ പ്രകൃതിയെ അനുവദിക്കുന്നില്ല. പ്രകൃതിയിൽ വന്നുപിറന്നു; ആ പിറവിയിൽ നമ്മുടെ ഇഷ്ടാനിഷ്ടങ്ങളൊന്നും നോക്കിയിട്ടില്ല; ശരി, എന്നാൽ ഇനി അതു് സമ്മതമല്ല. മനുഷ്യൻ പ്രകൃതിയോടു് പ്രതിഷേധത്തിനൊരുങ്ങി. പ്രകൃതിയുടെ പദ്ധതികളുമായി നിസ്സഹകരണത്തിനു് പുറപ്പെട്ടു. അവൻ ആത്മസമപ്പ്ണത്തിനല്ല, ആത്മസാത്കരണത്തിനാണു് സന്നദ്ധനായതു്. ആത്മാവിൻെറ സ്വതഃസിദ്ധമായ സ്വാതന്ത്ര്യത്തിൻെറ പ്രഖ്യാപനവും പ്രകൃതിയോടുള്ള പ്രതിഷേധവും നിസ്സഹകരണവും പൗരുഷത്തിൻെറ പ്രഭാവപ്രകടനവുമത്രെ സ്വാരാജ്യസിദ്ധിക്കായുള്ള സന്ന്യാസഗ്രഹണം. ഇതു പ്രകൃതിപദ്ധതിയിൽ പെട്ടതാണെന്നും അതിൻെറ പരമപ്രയോജനം ഇതുതന്നെയാണെന്നും മറെറാരു നിലയിൽനിന്നും ഇതിനെ വീക്ഷിക്കാമെന്നതും വിസ്മരിക്കാവതല്ല. പുരുഷൻെറ ഭോഗത്തിനും അപവഗ്ഗത്തിനും വേണ്ടിയാണു് പ്രകൃതി എന്നു് പതഞ്ജലി പറയുന്നുമുണ്ടല്ലൊ. ഇവയിൽ അപവഗ്ഗത്തിനായി പ്രകൃതിയെ തിരസ്കരിക്കുന്നവരാണു് പൗരുഷശാലികശ.

ഈ പൗരുഷത്തിൻെറ പ്രഥമപ്രകടനം പ്രകൃതിയുടെ ഭോഗങ്ങളുടെ തിരസ്കാരമാണു്. ഭോഗത്യാഗരൂപമായതുകൊണ്ടു് ഇതിനെ സന്ന്യാസമെന്നു പറയുന്നു; ന്യാസമെന്നാൽ ത്യാഗം. ഭോഗം നശ്വരമായതുകൊണ്ടു് അനശ്വരമായ സത്യത്തെ, നീരക്ഷീരവിവേകിയായ ഹംസത്തെപ്പോലെ വിവേചിച്ചറിയുന്നതുകൊണ്ടു് അവൻ പരമഹംസനായി. നിമ്മമനും അനികേതനനുമായ പരമഹംസൻ ദേശദേശാന്തരം പരിവ്രജനം ചെയ്യുന്നതുകൊണ്ടു് പരിവ്രാജകനായി; ഭിക്ഷോപജീവിയായതുകൊണ്ടു് ഭിക്ഷാചരനും. പ്രകൃതിയുടെ ഭോഗപ്രലോഭനങ്ങശ നിസ്സാരങ്ങളെന്നറിഞ്ഞു് അവയെ വെടിഞ്ഞു് ആത്മാവിൻെറ സ്വാതന്ത്ര്യത്തെ പ്രഖ്യാപിച്ചുകൊണ്ടു് യദൃച്ഛാലാഭസന്തുഷ്ടനായി സ്വച്ഛന്ദം സഞ്ചരിക്കുന്നവനത്രെ പരമഹംസപരിവ്രാജകൻ.

മനുഷ്യൻ മനനശീലനായതുമുതൽ – മനനശീലനേ മനുഷ്യനാകൂ – ഈ അന്വേഷണവും ആരംഭിച്ചിട്ടുണ്ടു്. നശ്വരങ്ങളായ പ്രപഞ്ചപ്രതിഭാസങ്ങളും അനിവാര്യങ്ങളായ ജനനമരണങ്ങളും അവനെ ഇതിൻെറ അത്ഥം അന്വേഷി

ക്കാൻ പ്രേരിപ്പിച്ചു. നശ്വരതയുടെ പിന്നിൽ ശാശ്വതമായി എന്തെങ്കിലും ഉണ്ടോ എന്ന അന്വേഷണം അനാദികാലംമുതൽ നടന്നുപോന്നിട്ടുണ്ട്. അതിനുവേണ്ടി എന്തു ത്യാഗവും അനുഷ്ഠിക്കാൻ ആളുകൾ സന്നദ്ധരായിട്ടുമുണ്ട്. ഇതിന് പ്രസിദ്ധമായ ഒരുദാഹരണം നമുക്ക് ബൃഹദാരണ്യകോപനിഷത്തിൽ കാണാം. യാജ്ഞവല്ക്യൻ എന്ന മഹർഷി സ്വഭാര്യമാരായ മൈത്രേയിക്കും കാത്യായനിക്കും തന്റെ സ്വത്തൊക്കെ ഭാഗിച്ചുകൊടുത്ത് അവരുമായുള്ള ബന്ധം വിടർത്തി പാരിവ്രാജ്യം സ്വീകരിക്കാൻ സന്നദ്ധനാകുന്നതു കാണാം. അമൃതത്വപ്രാപ്തിക്ക് അനുകൂലമല്ലാത്ത പാർത്ഥിവവിത്തത്തെ തിരസ്കരിച്ച് ആത്മവിത്തത്തിനായി മൈത്രേയി ഭർത്താവിനോട് അപേക്ഷിക്കുന്നതും അദ്ദേഹം ആത്മവിദ്യോപദേശം ചെയ്യുന്നതും അവിടെത്തന്നെ കാണാവുന്നതാണ്.

ഭുക്തഭോഗനും സംജാതനിർവ്വേദനും തദ്വാരാ വിദിതവേദ്യനുമായ ഒരുവൻ സർവ്വവും വെടിഞ്ഞു് ആത്മനിഷ്ഠനും അനികേതനും ഭിക്ഷാചരനും ആകുന്നതു് സ്വാഭാവികംമാത്രമാണ്. അതുപോലെ വ്യാധിവ്യഥിതനോ ആപദ്ഗ്രസ്തനോ മരണാർത്തനോ ലോകൈഷണകൾ ഉപേക്ഷിക്കുന്നതും അസംഭാവ്യമല്ല. വിദ്വത്സന്ന്യാസവും ആതുരസന്ന്യാസവും ജീവിതത്തിന്റെ സാമാന്യഗതിയിൽ പെടാവുന്നവയത്രെ. എന്നാൽ ആശിഷ്ഠരും ബലിഷ്ഠരും ദ്രഢിഷ്ഠരുമായ യുവാക്കന്മാർ വിത്താപത്യകളത്രൈഷണകൾ വെടിഞ്ഞു് ആത്മാന്വേഷണം ചെയ്യുയെന്നതു് അസാധാരണവും മാനവമനസ്സിന്റെ സത്യദർശനവ്യഗ്രതയ്ക്കു നിദർശനവുമാകുന്നു. എന്നാൽ ഈ സാഹസികോദ്യമത്തിനും അനാദികാലംമുതൽ സന്നദ്ധരായ സാധകന്മാർ ഉണ്ടായിരുന്നു.

ജഗത്തിന്റെ വ്യാധിജരാമരണദോഷങ്ങൾ കണ്ടു് ചിന്താഗ്രസ്തനായി അവയ്ക്കു പരിഹാരം തേടിക്കൊണ്ടിരുന്ന ശാക്യസിംഹന്റെ മുമ്പിൽ, 'പുരുഷൈരപരൈരദൃശ്യമാനഃ പുരുഷശ്ചോപസസർപ ഭിക്ഷുവേഷഃ.' (ബുദ്ധചരിതം 5. 16) 'അന്യർക്കദൃശ്യനായി ഭിക്ഷുവേഷനായ ഒരു പുരുഷൻ വന്നുചേർന്നു.' 'അങ്ങാരാണ് ?' എന്ന സിദ്ധാർത്ഥന്റെ ചോദ്യത്തിന് അഭ്യാഗതന്റെ മറുപടിയിതാണ്: 'ഹേ രാജൻ, ക്ഷണഭംഗുരമായ ലോകത്തിൽ അക്ഷയപദം തേടി, സ്വപരഭേദമില്ലാതെ, നിവൃത്തരാഗദ്വേഷനായി, വിജനത്തിലോ വനത്തിലോ തരുമൂലത്തിലോ പാർത്തും നിരാശനായി സഞ്ചരിച്ചും യഥോപപന്നഭിക്ഷകൊണ്ടു് ഉപജീവിച്ചും പോരുന്ന ഒരു മുമുക്ഷുവാണ് ഞാൻ. 'നരപുംഗവ, ജന്മമൃത്യുഭീതഃ ശ്രമണഃ പ്രവ്രജിതോഽസ്മി മോക്ഷഹേതോഃ.' (ബുദ്ധചരിതം 5.17)'ജനിമൃതിഭീതനായി മോക്ഷം നേടാൻവേണ്ടി പാരിവ്രാജ്യം സ്വീകരിച്ച ഒരു സന്ന്യാസിയാണ് ഞാൻ.' സിദ്ധാർത്ഥന്റെ കാലത്തിനു മുമ്പും വിവിദിഷാസന്ന്യാസിമാരുണ്ടായിരുന്നു എന്നു വ്യക്തം. സിദ്ധാർത്ഥനും വിവിദിഷാസന്ന്യാസിയായിട്ട് അഭിനിഷ്ക്രമണം ചെയ്യുകയാണല്ലൊ ഉണ്ടായതു്. ബുദ്ധനുമുമ്പും വിദ്വത്സന്ന്യാസിമാരും വിവിദിഷാസന്ന്യാസിമാരും ഉണ്ടായിരുന്നെങ്കിലും ലോകത്തിൽ ആദ്യമായി ഗണ്യമായ തോതിൽ ഒരു സന്ന്യാസിസംഘം സ്ഥാപിച്ചതു് ബുദ്ധനാകുന്നു. ഹിന്ദുവിനു മോക്ഷാന്വേഷണം തികച്ചും വ്യക്തിഗതമായ ഒരു സംഗതിയായിരുന്നു. ആ വ്യക്തിസ്വാതന്ത്ര്യവ്യഗ്രത, ഒരു സംഘടിതരാഷ്ട്രമായും ജനതയായും വളരാൻ നമ്മെ അനുവദിക്കാതെ നിലകൊള്ളുന്നു. പണ്ടു് ആ വ്യഗ്രത ആത്മാന്വേഷണത്തിനായിരുന്നെങ്കിൽ, ഇന്നതു സ്വാർത്ഥലാഭത്തിനാണെന്നുമാത്രം. താരതമ്യേന ആധുനികകാലത്തേ ഹിന്ദുമതത്തിൽ സംഘടിതമായ സന്ന്യാസസമ്പ്രദായം രൂപം കൊണ്ടിട്ടുള്ളു.

ഏതു കാര്യത്തിലും യോഗ്യായോഗ്യനിർണ്ണയം പതിവുണ്ടു്. അധികാരിവാദം ഹിന്ദുമതത്തിലെ മൗലികസിദ്ധാന്തങ്ങളിലൊന്നാണ്. അർഹതയൊന്നും നോക്കാതെ ആർക്കും എന്തും ആകാമെന്നു് യുക്തിയും ശാസ്ത്രവും സമ്മതിക്കുന്നില്ല. തുഞ്ചന്റെയും കുഞ്ചന്റെയും കൃതികൾ കലാശാലയിൽ പാഠ്യപുസ്തകങ്ങളായിരിക്കാം; എന്നതുകൊണ്ടു് തത്കർത്താക്കളെ പ്രാധ്യാപകരാക്കാൻ അധികൃതർ അനുവദിക്കുകയില്ലല്ലൊ! ഒരു നിശ്ചിതപദ്ധതി നടപ്പിലാക്കാൻ നിർദ്ദിഷ്ടയോഗ്യതകൾ ഉള്ളവർക്കേ അധികാരമുള്ളൂ എന്നതു നിസ്തർക്കമാണ്; എന്നതുകൊണ്ടു് അല്ലാത്തവർക്കു് അവരെപ്പോലെയോ അതിലും ഏറെയോ അറിവു് ഉണ്ടായിക്കൂടെന്നില്ല. ലൗകികവിദ്യയുടെ നിലപോലും ഇതാണെ

കിൽ അദ്ധ്യാത്മവിദ്യയുടെ കാര്യം പറയാനു മില്ല. ആരാണ് സന്ന്യാസത്തിനധികാരി, എപ്പോഴാണ് സന്ന്യാസം സ്വീകരിക്കാവുന്നത് എന്നീ വക കാര്യങ്ങളെക്കുറിച്ചു ശാസ്ത്രകാരന്മാക്കു നിഷ്കൃഷ്ടമായ അഭിപ്രായങ്ങളുണ്ട്. ആചാര്യന്മാർ തമ്മിൽ അഭിപ്രായവ്യത്യാസങ്ങളും കാണാം. ഇതിനെ സംബന്ധിച്ച് ഉപനിഷത്തുകളിലും ചില പരാമർശങ്ങളുണ്ട്. 'തമേതം വേദാനുവചനേന ബ്രാഹ്മണാ വിവിദിഷന്തി.' (ബൃഹ. ഉപ. 4.4.22.) 'ഉപനിഷത്പ്രതിപാദിതനായ ആ പുരുഷനെ നിത്യസ്വാദ്ധ്യായംകൊണ്ട് ബ്രാഹ്മണർ അറിയാൻ ആഗ്രഹിക്കുന്നു.' ഇവിടെ 'ബ്രാഹ്മണ'പദത്തിന് ആചാര്യസ്വാമികൾ, 'ബ്രാഹ്മണഗ്രഹണമുപലക്ഷണാർത്ഥം; അവിശിഷ്ടോ ഹ്യധികാരസ്ത്രയാണാം വർണ്ണാനാം.' ത്രൈവർണ്ണികന്മാരുടെ ഉപലക്ഷണമായിട്ടാണ് അർത്ഥം പറഞ്ഞിരിക്കുന്നതു്. 'ഏതം വൈ തമാത്മാനം വിദിത്വാ ബ്രാഹ്മണാഃ പുത്രൈഷണായാശ്ച വിത്തൈഷണായാശ്ച ലോകൈഷണായാശ്ച വ്യുത്ഥായാഥ ഭിക്ഷാചര്യം ചരന്തി.' (ബൃഹ.ഉപ. 3.5.1) 'സർവ്വസംസാരനിർമ്മുക്തമായ പരബ്രഹ്മമാണ് തൻെറ ആത്മാവ് എന്നറിഞ്ഞു ബ്രാഹ്മണർ ഏഷണാവിഷയങ്ങളെ ഉപേക്ഷിച്ച് പാരിവ്രാജ്യം സ്വീകരിച്ച് ഭിക്ഷാചരണം നടത്തുന്നു.' ഇവിടെ ബ്രാഹ്മണപദം കൊണ്ട്, 'ബ്രാഹ്മണാനാം ഏവാധികാരോ വ്യുത്ഥാനേ$^f$തോ ബ്രാഹ്മണഗ്രഹണം.' 'ബ്രാഹ്മണക്കു മാത്രമേ ഏഷണാത്യാഗത്തിനധികാരമുള്ളു; അതുകൊണ്ട് ബ്രാഹ്മണനെന്നു പറഞ്ഞിരിക്കുന്നു.' എന്നാണ് ആചാര്യസ്വാമികൾ വ്യാഖ്യാനിക്കുന്നതു്. 'പരീക്ഷ്യ ലോകാൻ കർമ്മചിതാൻ ബ്രാഹ്മണോ നിർവ്വേദമായാത്.' (മുണ്ഡക. 1.2.12) 'വേദവിഹിതകർമ്മാനുഷ്ഠാനത്താൽ പ്രാപ്യങ്ങളും ദക്ഷിണോത്തരമാർഗ്ഗഗതിരൂപങ്ങളുമായ ലോകങ്ങൾ സംസാരഗതിഭൂതങ്ങളെന്നു സർവ്വപ്രമാണങ്ങൾകൊണ്ടും ഉറപ്പു വരുത്തിയ ശേഷം ബ്രാഹ്മണൻ വൈരാഗ്യം പ്രാപിക്കണം.' ഇവിടെ ബ്രാഹ്മണപദം, 'ബ്രാഹ്മണസ്യൈവ വിശേഷതോ$^f$ധികാരഃ സർവ്വത്യാഗേന ബ്രഹ്മവിദ്യായാമിതി ബ്രാഹ്മണഗ്രഹണം.' 'എല്ലാം വെടിഞ്ഞു് ബ്രഹ്മവിദ്യ അഭ്യസിക്കാൻ സവിശേഷാധികാരം ബ്രാഹ്മണനുതന്നെയായതുകൊണ്ടാണ് ബ്രാഹ്മണപദം ഉപയോഗിച്ചിരിക്കുന്നതു്,' എന്നത്രെ ആചാര്യസ്വാമികളുടെ അഭിപ്രായം. ഉപനിഷത്തിൽ വിവിദിഷയ്ക്കും ഭിക്ഷാചര്യത്തിനും നിർവ്വേദത്തിനും അധികാരി ബ്രാഹ്മണനെന്നാണ് കാണുന്നതു്. ആചാര്യസ്വാമികൾ മൂന്നിടത്തു് മൂന്നഭിപ്രായം പറഞ്ഞിട്ടുണ്ട്. വേദാനുവചനംകൊണ്ട് ബ്രഹ്മജ്ഞാനത്തിനാഗ്രഹിക്കാൻ ബ്രാഹ്മണക്കു മാത്രമല്ല ത്രൈവർണ്ണികക്കേവക്കും അധികാരമുണ്ട്; ഭിക്ഷാചര്യത്തിന് ആകട്ടെ ബ്രാഹ്മണക്കു മാത്രമേ ഉള്ളൂ എന്ന് ആചാര്യൻ കരുതുന്നതായി വരാൻ തരമില്ല. 'തപസോ വാപ്യലിംഗാത്.' (മുണ്ഡക. 3.2.4) സന്ന്യാസരഹിതമായ ജ്ഞാനംകൊണ്ടു പ്രയത്നിക്കുന്നവന് ആത്മലാഭം ഉണ്ടാവുകയില്ല. (ലിംഗം സന്ന്യാസഃ; സന്ന്യാസരഹിതാത് ജ്ഞാനാത് ന ലഭ്യത ഇത്യർത്ഥഃ.) എന്നു പറയുന്നുണ്ട്. അപ്പോൾ വിവിദിഷയ്ക്കും സന്ന്യാസം വേണമെന്ന് ആചാര്യൻ വ്യക്തമാക്കുന്നു. മൂന്നാമത്തെ ഭാഗത്തു് ബ്രാഹ്മണക്ക് പ്രാമുഖ്യം നൽകുന്നുണ്ടെങ്കിലും മറ്റുള്ളവക്കധികാരമില്ലെന്നു പറയുന്നില്ല. ചുരുക്കത്തിൽ, ആചാര്യസ്വാമികൾ ബ്രാഹ്മണക്ക് വിശേഷാധികാരം നൽകുന്നെങ്കിലും ത്രൈവർണ്ണികക്കും സന്ന്യാസം ഒരു മട്ടിൽ അനുവദിക്കുന്നുണ്ട്. ശ്രീശങ്കരൻെറ ശിഷ്യനായ സുരേശ്വരാചാര്യർ ആചാര്യൻെറ ബൃഹദാരണ്യകോപനിഷത്തിലെ മൂന്നാമദ്ധ്യായം അഞ്ചാം ബ്രാഹ്മണം ഒന്നാം മന്ത്രത്തിൻെറ ഭാഷ്യത്തിൽ 'ബ്രാഹ്മണാനാമേവ അധികാരോ വ്യുത്ഥാനേ' എന്നു പറയുന്നതിനെ താനെഴുതിയ വാർത്തികത്തിൽ എതിർക്കുന്നുണ്ട്; ദ്വിജന്മാക്കേവക്കും അധികാരമുണ്ട് എന്നു സ്ഥാപിക്കുകയും ചെയ്യുന്നു.

സ്മൃതികാരന്മാരിൽ പലരും പല അഭിപ്രായക്കാരാണ്; എങ്കിലും ശ്രുതിയിലെ 'ബ്രാഹ്മണ'പദം ത്രൈവർണ്ണികന്മാക്ക് ഉപലക്ഷണമായിട്ടാണ് അധികംപേരും സ്വീകരിക്കുന്നതു്. ത്രൈവർണ്ണികന്മാക്കും വേദാധികാരമുള്ളതുപോലെ ചതുർത്ഥാശ്രമസ്വീകരണത്തിന്നും അധികാരമുണ്ട് എന്ന് സൂത്രകാരനായ കാത്യായനൻെറ വചനം കാണാം. ദ്വിജന്മാരിൽ ബ്രാഹ്മണേതരക്കുപോലും സന്ന്യാസം അനുവദിക്കുന്നതിൽ ഇത്രയും വൈമുഖ്യം കാണിക്കുന്ന ശാസ്ത്രകാരന്മാർ ശൂദ്രരുടെയും സ്ത്രീകളുടെയും കാര്യത്തിൽ തികച്ചും വിപരീ

തമായിരിക്കുമെന്ന തീർച്ചയാണല്ലൊ. പ്രവ്രജ്യ മാത്രമല്ല ജപം, തപം, തീർത്ഥയാത്ര, മന്ത്രജപം, ദേവതാരാധനം ഇവപോലും സ്ത്രീകരംക്കും ശൂദ്രക്കും പതനഹേതുക്കളാണെന്നു് അത്രിസംഹിതയിൽ (134-135) പ്രസ്താവമുണ്ടു്. വല്ലഭാചാര്യന്റെ പക്ഷത്തിൽ കലിയിൽ സന്ന്യാസം തന്നെ അനുവദനീയമല്ല, ബ്രാഹ്മണക്കുപോലും. കലിയിൽ വിദ്വത്സന്ന്യാസം അസംഭവമായതുകൊണ്ടും വിവിദിഷാസന്ന്യാസം പശ്ചാത്താപത്തിനിടയാക്കുമെന്നുള്ളതുകൊണ്ടും അതു പാടില്ല എന്നാണു് അദ്ദേഹത്തിന്റെ അഭിപ്രായം. പകരം, ഭാഗവതത്തിലെ ഉദ്ധവനെപ്പോലെ ആത്മനിവേദനം ചെയ്തു ഭാഗവതോത്തമനായി ലൗകികകാര്യങ്ങരം ഉപേക്ഷിക്കുകയാണു വേണ്ടതു് എന്നത്രെ വല്ലഭന്റെ നിർദ്ദേശം. സന്ന്യാസം കലിവർജ്ജ്യങ്ങളിൽ പെടുന്നതായി യതിധർമ്മസംഗ്രഹത്തിൽ ഒരു വ്യാസവചനം ഉദ്ധരിക്കുന്നു. പക്ഷെ, വ്യാസൻ അതിനൊരപവാദവും വിധിച്ചിട്ടുണ്ടു്: വർണ്ണവിഭാഗവും വേദാധ്യയനവും നിലനില്ക്കുന്ന കാലത്തോളം കലിയിൽ സന്ന്യാസവും ആകാം എന്നു്.

മഹാഭാരതത്തിൽ വിദുരൻ വനത്തിൽ ദേഹത്യാഗം ചെയ്തപ്പോരം ആ ശരീരം ദഹിപ്പിക്കാതെ യതിസമ്പ്രദായമനുസരിച്ചു് കഴിച്ചിടുകയാണു് ചെയ്തതു്. 'യതിധർമ്മമവാപ്തോസൗ' (മഹാഭാ. ആശ്രമവാസിക. 26.33) എന്നു് പ്രസ്താവിക്കുന്നുമുണ്ടു്. നീലകണ്ഠൻ അതു വ്യാഖ്യാനിക്കുമ്പോരം, 'ശൂദ്രയോനിജാതാനാമപി യതിധർമോസ്തീതി ദർശിതം.' ശൂദ്രനായി പിറന്നവക്കും യതിധർമ്മം സ്വീകരിക്കാമെന്നതിനു് തെളിവായി ഇതു് എടുത്തുകാണിക്കുന്നു. പണ്ടുകാലത്തു സ്ത്രീകരം പ്രവ്രജ്യാവ്രതം സ്വീകരിച്ചിരുന്നതായി ദുർലഭം പ്രസ്താവനകരം ഇല്ലാതില്ല. എങ്കിലും ശാസ്ത്രകാരന്മാർ അധികംപേരും അതിനെതിരാണു്. ശ്രുതിയിൽ സന്ന്യാസത്തിനധികാരം ബ്രാഹ്മണനാണെന്നു പ്രസ്താവിച്ചു; വ്യാഖ്യാതാക്കന്മാരും ശാസ്ത്രകാരന്മാരും വിഭിന്നാഭിപ്രായങ്ങരം ബ്രാഹ്മണപദത്തിനു കല്പിച്ചു; ഭൂരിപക്ഷവും ദ്വിജന്മാക്കു് അധികാരമുണ്ടെന്നു് അംഗീകരിക്കുന്നു. ശൂദ്രക്കും, സ്ത്രീകരംക്കും അധികാരമില്ലെന്നാണു് അധികപക്ഷവും. പക്ഷെ അവരും യതിധർമ്മം സ്വീകരിച്ചിരുന്നതായി തെളിവുകളുണ്ടുതാനും. ഇതാണു് അധികാരിവാദത്തിന്റെ നിലപാടു്, വർണ്ണങ്ങളെ സംബന്ധിച്ചിടത്തോളം.

ഇനി ആശ്രമികളിൽ ആക്കാണു് സന്ന്യാസത്തിനധികാരം, എന്നൊരു ചോദ്യമുണ്ടു്. യാജ്ഞവല്ക്യൻ ഗാർഹസ്ഥ്യത്തിൽനിന്നും ഭിക്ഷാചര്യത്തിനൊരുങ്ങുകയായിരുന്നു എന്നു് ഉപനിഷത്തിൽ കണ്ടു. മനു ക്രമസന്ന്യാസമേ അനുവദിക്കുന്നുള്ളു.

വനേഷു വിഹൃത്യൈവം തൃതീയം ഭാഗമായുഷഃ
ചതുർത്ഥമായുഷോ ഭാഗം ത്യക്ത്വാ സംഗാൻ
പരിവ്രജേത്. (മനു 6.3.3.)

വിഷയരാഗോപശമനത്തിനായി വിധിപ്രകാരം വാനപ്രസ്ഥത്തിൽ ദുശ്ചരതപസ്സനുഷ്ഠിച്ചശേഷം ആയുസ്സിന്റെ നാലാം ഘട്ടത്തിൽ ത്യക്തൈഷണനായി പരിവ്രാജകാശ്രമം സ്വീകരിക്കണം എന്നാണു് മനുവിന്റെ അനുശാസനം. വേദാധ്യയനവും സന്താനോത്പാദനവും നടത്താതെ സന്ന്യസിക്കുന്നതു് മനുവിനു സമ്മതമല്ല. അധീതവേദനും ജപപരായണനും ജാതപുത്രനും ദീനാന്ധകൃപണാദികരംക്കു് യഥാശക്തി അന്നദാനം നടത്തിയിട്ടുള്ളവനും ആയവനു് ചതുർത്ഥാശ്രമം സ്വീകരിക്കാം എന്നാണു് യാജ്ഞവല്ക്യസംഹിത (3.57) പ്രസ്താവിക്കുന്നതു്. അന്ധന്മാക്കും വികലാംഗന്മാക്കുമുള്ളതാണു് സന്ന്യാസം എന്നു് പരിഹസിക്കുന്ന ജിഹ്വോപസ്ഥപരായണന്മാരുമുണ്ടു്. ശരീരധർമ്മങ്ങരംക്കതീതമായി ജീവിതത്തിനു് ഒരുദ്ദേശമുണ്ടെന്നു് കാണാൻ കഴിവില്ലാത്ത പശുപ്രായരാണവരെന്നേ കരുതേണ്ടതുള്ളു.

യസ്യൈതാനി സുശുദ്ധാനി
ജിഹ്വോപസ്ഥോദരം ഗിരഃ
സംന്യസേദകൃതോദ്വാഹോ
ബ്രാഹ്മണോ ബ്രഹ്മചര്യവാൻ.
(നൃസിംഹപുരാണം. 58. 36.)

രസന, ഉപസ്ഥം, ഉദരം, വാക് ഇവയെ നിയന്ത്രിച്ചവനും ബ്രഹ്മചര്യനിഷ്ഠനും അപരിണീതനും ആയ ബ്രാഹ്മണനു് സന്ന്യസിക്കാമെന്നു് നൃസിംഹപുരാണം പ്രസ്താവിക്കുന്നു. ഇക്കാര്യത്തിൽ മൂന്നു് അഭിപ്രായങ്ങരം മുകളിൽ കണ്ടു; വാനപ്രസ്ഥനു മാത്രമേ പാടുള്ളു എന്നും, ജാതപുത്രനായ ഗൃഹസ്ഥനാകാമെന്നും, അനൂഢനായ

ബ്രഹ്മചാരിക്കും ആകാമെന്നും. എന്നാൽ ഉപനിഷത്തിന്റെ നിലപാടെന്തെന്നു നോക്കാം: 'പുനരവ്രതീ വാ വ്രതീ വാ സ്നാതകോ വാസ്നാതകോ വാ ഉത്സന്നാഗ്നികോ വാ യദഹരേവ വിരജേത് തദഹരേവ പ്രവ്രജേത്.' (ജാബാലോപനിഷത്. 4.) ഗുരുശുശ്രൂഷാദിവ്രതങ്ങൾ അനുഷ്ഠിക്കട്ടെ അനുഷ്ഠിക്കാതിരിക്കട്ടെ, സമാവർത്തനം കഴിക്കട്ടെ കഴിക്കാതിരിക്കട്ടെ, അഗ്നിപരിചരണം പരിസമാപിക്കുകയോ സമാപിക്കാതിരിക്കുകയോ ചെയ്യട്ടെ, എപ്പോൾ വൈരാഗ്യം വരുന്നുവോ അപ്പോൾ സന്ന്യസിച്ചുകൊള്ളണം.' ശ്രുതിയുടെ ഈ അനുശാസനമാണ് ഏററവും ഉദാരവും ഉത്കൃഷ്ടവും.

ക്രമസന്ന്യാസത്തെയാണ് സ്മൃതികാരന്മാർ പലരും അനുമോദിക്കുന്നതെങ്കിലും അതിനു പ്രായോഗികമായി പല പരിമിതികളും ഉണ്ട്. ഗാർഹികശൃംഖലകളിൽ കെട്ടപ്പെട്ടാൽ അതിൽനിന്നും പുറത്തുകടക്കുക വളരെ പ്രയാസമാണ്; വിശേഷിച്ചും വാർദ്ധക്യത്തിൽ. ശരീരവും മനസ്സും ദുർബ്ബലമാവുകയും പരസഹായം അപരിത്യാജ്യമാവുകയും ചെയ്യുന്ന ഒരു ഘട്ടമാണത്. അപ്പോൾ അനികേതനാകാൻ പ്രയാസമേറും. തികച്ചും ശാസ്ത്രവിധിയനുസരിച്ച് വേദാധ്യയനവും ഗൃഹധർമ്മങ്ങളും അനുഷ്ഠിച്ചവർക്ക് അസാദ്ധ്യമെന്നു പറഞ്ഞുകൂടെങ്കിലും അതിനുള്ള അവസരം വിരളമാണ്. സന്ന്യസിക്കാൻ ഉദ്ദേശിക്കുന്നവർ കെട്ടുപാടുകളിൽ ഒന്നും പെടുന്നതിനു മുമ്പ് പുറപ്പെടുകയാണ് ഉത്തമം. അവർക്കു ക്ലേശം കുറയും; കുടുംബത്തിനു കഷ്ടപ്പാടും ഏപ്പെടുകയില്ല.

സന്ന്യാസഗ്രഹണത്തിനു വർണ്ണാശ്രമനിയന്ത്രണങ്ങൾ വിധിച്ച ശാസ്ത്രകാരന്മാരും ആചാര്യന്മാരും ആരോടും ദ്വേഷബുദ്ധിയോ അസൂയയോ ഉണ്ടായിട്ട് അപ്രകാരം ചെയ്തതല്ല. ആ ആദർശത്തിന്റെ മഹിമാതിശയത്തിനു ഊനം വരാതിരിക്കണമെന്നും അതികൃച്ഛ്റസാദ്ധ്യമായതുകൊണ്ട് തികച്ചും ആത്മവിശ്വാസമുള്ളവർ മാത്രമേ അതിനൊരുങ്ങാവൂ എന്നും കരുതിയാണ് അവർ അപ്രകാരം വിധിച്ചതു്; അല്ലാതെ അവർക്ക് സ്ത്രീകളോടോ ശൂദ്രരോടോ ആദ്യാശ്രമികളോടോ ഒന്നും യാതൊരു വിരോധവുമില്ല. മാത്രമല്ല, വിധിപൂർവ്വകമായ സന്ന്യാസദീക്ഷ സ്വീകരിക്കുന്നതിൽ മാത്രമേ അവർ നിയന്ത്രണങ്ങൾ നിർദ്ദേശിച്ചിരുന്നുള്ളു, അല്ലാതെ പരമലക്ഷ്യമായ ആത്മജ്ഞാനം സമ്പാദിക്കുന്ന കാര്യത്തിലല്ല. ആത്മജ്ഞാനം നേടിയ സ്ത്രീകളും ശൂദ്രരും ബാലരും ഗൃഹസ്ഥരും ഉണ്ട്. മന്ത്രദ്രഷ്ടാക്കളായ ഋഷികളിൽ പലരും ഗൃഹസ്ഥരായിരുന്നു; സ്ത്രീകളും മന്ത്രദ്രഷ്ടാക്കളായിട്ടുണ്ട്. ഈ നിയന്ത്രണങ്ങളുടെയെല്ലാം മൗലികോപാധി സാധകന്റെ അർഹതയാണ്; അർഹത വിരക്തിയെയും വിവേകത്തെയും ആണാശ്രയിച്ചിരിക്കുന്നതു്. അതുകൊണ്ടാണ് വൈരാഗ്യം ജനിച്ചാൽ പരിത്യാഗം ആകാമെന്നു് ഉപനിഷത്തു് ഉപദേശിച്ചതും.

ആത്മദർശനവ്യഗ്രനായ ജിജ്ഞാസു വിഷയവിരക്തനായി ഏഷണാത്രയത്യാഗം സ്വീകരിക്കുന്നു. ശ്രാദ്ധാർഹരായ സ്വജനങ്ങളുടെയും തന്റെയും പിണ്ഡം അർപ്പിച്ച് വിധിപൂർവ്വം മന്ത്രപുരസ്സരം ഹോമം ചെയ്തു് പൂർവ്വാശ്രമചിഹ്നങ്ങളായ ശിഖായജ്ഞോപവീതങ്ങളുപേക്ഷിച്ച് സർവ്വഭൂതങ്ങൾക്കും അഭയം പ്രതിജ്ഞ ചെയ്തു് പ്രവ്രജ്യാവ്രതത്തിൽ പ്രവേശിക്കുന്നു. വിദിതവേദ്യനാണെങ്കിൽ വിധിപ്രകാരം സന്ന്യാസം സ്വീകരിച്ചെന്നോ സ്വീകരിച്ചില്ലെന്നോ വരാം. അങ്ങനെയുള്ള ജ്ഞാനി വിധിനിഷേധങ്ങൾക്ക് അതീതനാണ്. ശാസ്ത്രം ജ്ഞാനിക്കു നിയാമകമല്ല. കർമ്മബന്ധമൊന്നും പിന്നെ അവർക്കില്ല. കർമ്മം അഭിമാനപ്രേരിതമാണ്; ഇവർ അഭിമാനമുക്തരുമാണ്. ശാസ്ത്രാതീതരായ ഇവർ യഥേഷ്ടചേഷ്ടരാകുന്നില്ല. താളമനുസരിച്ച് നൃത്തമഭ്യസിച്ചവനു് അവതാളം വരികയില്ലല്ലൊ. അതുപോലെ വിധികളനുസരിച്ചു വളന്ന് അതിനെ അതിക്രമിച്ച വിദ്വജ്ജനങ്ങൾ സ്വേച്ഛാചാരികളാകുന്നില്ല. അവർ സ്വതന്ത്രരാണെന്നു മാത്രം. അവരുടെ ജീവിതം ആദരണീയവും ആദർശഭൂതവുമാണെങ്കിലും സാധകന്മാർക്ക് അനുകരണീയമല്ല. 'തേജീയസാം ന ദോഷായ.' അമ്മാതിരി മഹാപുരുഷന്മാർ വിധിനിഷേധങ്ങളെ ആദരിക്കാതെ എന്തെങ്കിലും ചെയ്താൽ തന്നെയും അതൊന്നും അവരെ ബാധിക്കുകയില്ല, ശുദ്ധാശുദ്ധവസ്തുക്കളൊന്നും അഗ്നിയെ അശുദ്ധമാക്കാത്തതുപോലെ എന്നാണ് ഭാഗവതകാരൻ അതിനെക്കുറിച്ചു പറയുന്നതു്.

ആസന്നമരണക്കും സന്ന്യാസം സ്വീകരിക്കാമെന്നു വിധിയുണ്ട്. 'ആതുരാണാം ച സന്ന്യാസേ ന വിധിർനൈവ ച ക്രിയാ'. (ജാബാല. ഉപ. 5) അവക്ക് ക്രിയകളൊന്നും വേണ്ട. പ്രൈഷമന്ത്രം ചൊല്ലി 'സന്ന്യസ്തോ$\mathcal{S}$ഹം' എന്ന് ത്രിസന്ധ്യകളിലും ഉച്ചരിച്ച് സവ്വഭൂതങ്ങൾക്കും അഭയം പ്രതിജ്ഞ ചെയ്യുകയേ വേണ്ടു. ഇപ്രകാരം സന്ന്യസിച്ചവൻ രോഗമുക്തനായാൽ സന്ന്യാസിമാക്കുള്ള ശരിയായ ധമ്മം അനുഷ്ഠിച്ചു ജീവിച്ചുകൊള്ളേണ്ടതാണ്.

പരിവ്രാട് മുണ്ഡിതശിരസ്സനും അപരിഗ്രഹനും കാഷായധാരിയും ശുചിയും ഭിക്ഷാവൃത്തിയും ആയിരിക്കണം.

ധ്യാനം ശൗചം തഥാ ഭിക്ഷാ നിത്യമേകാന്തശീലതാ
ഭിക്ഷോശ്ചത്വാരി കമ്മാണി പഞ്ചമം നോപപദ്യതേ.
(ദക്ഷസ്മൃതി 7. 38.)

ആത്മാനുസന്ധാനം, ബാഹ്യാഭ്യന്തരശൗചം, ഭിക്ഷാടനം, ഏകാന്തവാസം ഇങ്ങനെ നാലു കമ്മങ്ങളേ ഭിക്ഷുവിനു കരണീയങ്ങളായിട്ടുള്ളു. സന്ന്യാസിയുടെ പരമപ്രധാനമായ ധമ്മം ആത്മചിന്തയാകുന്നു. അതിനു വേണ്ടിയാണല്ലൊ സന്ന്യാസം സ്വീകരിക്കുന്നതുതന്നെ. അതിനനുകൂലമായിരിക്കണം ബാക്കി കാര്യങ്ങളെല്ലാം. അതിന് ബാഹ്യവും ആഭ്യന്തരവുമായ ശുദ്ധി അനുപേക്ഷണീയമാണ്. ബാഹ്യശുദ്ധി പാലിച്ചില്ലെങ്കിൽ രോഗബാധയേപ്പെട്ടും, സ്വധമ്മാചരണം മുടങ്ങും. പക്ഷെ അതു് ജലപിശാചായിത്തീരാനും പാടില്ല. ആഭ്യന്തരശുദ്ധി മാനസമാണ്; ലൗകികവിഷയചിന്താവജ്ജനമാണ് അതിനാവശ്യം. വിഷയചിന്താനിരോധവും ആത്മചിന്താപരതയും ഒരേ അഭ്യാസത്തിൻെറ ഇരുവശങ്ങളാകുന്നു. അതിൽ സാധകമായതു് ആത്മചിന്തയാണ്; അതു് അനുസ്യൂതമായാൽ വിഷയചിന്ത തനിയെ വിട്ടുപൊയ്ക്കോളും. ഉപജീവനം ഭിക്ഷാടനംകൊണ്ടാണ്. ശിഷ്ടന്മാരുടെ ഗൃഹങ്ങളിൽനിന്നേ ഭിക്ഷ സ്വീകരിക്കാവു. ഏഴു ഗൃഹങ്ങളിൽ നിന്നു വേണം സ്വീകരിക്കാൻ. വെപ്പു തീന്ന് ഗൃഹാംഗങ്ങൾ ഊണു കഴിഞ്ഞു്, തീയും കെട്ടു്, പാത്രംതേപ്പും കഴിഞ്ഞശേഷമേ ഭിക്ഷയ്ക്കു ചെല്ലാവൂ; അതും ദിവസത്തിലൊരിക്കൽ മാത്രം. മററു ഭിക്ഷുക്കളോ അതിഥികളോ ഉള്ള ഗൃഹങ്ങളിൽ പോകാൻ പാടില്ല. കിട്ടുന്നതുകൊണ്ടു തൃപ്തിപ്പെട്ടുകൊള്ളണം. സാമുദായികച്ചണങ്ങളിൽനിന്നും സ്വയം മോചിതനായ ഭിക്ഷു, സമുദായത്തിന് ഒരു തരത്തിലും ഭാരമാകാതെ നോക്കണമല്ലൊ. അതിനാണീവക നിയമങ്ങൾ. എട്ട് ഉരുളയിൽ കൂടുതൽ കഴിക്കരുതെന്നും നിയമമുണ്ട്. യാതൊന്നും സംഭരിച്ചുവെയ്ക്കാനും പാടില്ല. 'പ്രതിദിനം ഭിക്ഷൗഷധം ഭുജ്യതാം സ്വാദ്വന്നം ന തു യാച്യതാം വിധിവശാത് പ്രാപ്തേന സന്തുഷ്യതാം,' 'സ്വാദുള്ള ഭക്ഷ്യങ്ങൾക്കായി ആഗ്രഹിക്കരുതു്; യദൃച്ഛയാ കിട്ടുന്നതുകൊണ്ടു സന്തോഷിക്കുക. അതും ഔഷധമെന്നപോലെ കഴിക്കുക.' എന്നാണ് ആചാര്യസ്വാമികൾ ഉപദേശിക്കുന്നതു്. അടുത്തതു് ഏകാന്തശീലത. യതി ഏകാകിയായിരിക്കണം. ഇരുവരായാൽ മിഥുനം; മൂവരായാൽ ഗ്രാമം; അതിൽക്കൂടുതലായാൽ നഗരം. ആരെങ്കിലും കൂടെയുണ്ടെങ്കിൽ,

രാജവാത്താ തതസ്തേഷാം ഭിക്ഷാവാത്താ പരസ്പരം
സ്നേഹപൈശുന്യമാത്സര്യം സന്നികഷാന്ന സംശയഃ.
(ദക്ഷ. 36)

രാഷ്ട്രീയചച്ച, ഭിക്ഷാവത്തമാനങ്ങൾ, സ്നേഹം, പരദൂഷണം, മത്സരം ഇങ്ങനെയോരോ വിക്ഷേപകാരണങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കും. അവ സ്വധമ്മാചരണത്തെ വിഘ്നപ്പെടുത്തും. ഭിക്ഷാസമ്പാദനത്തിനോ പൂജാദിലാഭത്തിനോ വേണ്ടി ശാസ്ത്രവ്യാഖ്യാനമോ ശിഷ്യസമ്പാദനമോ ചെയ്യരുതു്. ഏകാകിയും അനികേതനനുമായിരിക്കണം. തരുമൂലത്തിലോ ദേവാലയത്തിലോ ശൂന്യഗൃഹത്തിലോ അന്തിയാകുന്നിടത്തു് ഉറങ്ങാം. ഗ്രാമത്തിൽ ഒരുദിവസവും നഗരത്തിൽ അഞ്ചുദിവസവും വസിക്കാം. മഴക്കാലത്തു് നാലുമാസമോ നാലുപക്ഷമോ ഒരിടത്തു തന്നെ താമസിക്കാവുന്നതാണ്. ഗംഗാതീരത്തിലാണെങ്കിൽ നിത്യവാസവുമാകാം. ആത്മനിഷ്ഠയ്ക്കു് അനുകൂലമായ സാഹചര്യങ്ങളും ജീവികയുമേ കൈയ്ക്കൊള്ളാവൂ എന്നതാണ് ഈ നിയമങ്ങളുടെയെല്ലാം ഉദ്ദേശം.

സ്വസമ്പ്രദായസ്ഥരായ വൃദ്ധയതികളെയും ദേവന്മാരെയും മാത്രമേ യതി പ്രണമിക്കാവൂ. അന്യാശ്രമികൾ പ്രശസ്തരും സദാചാരസമന്വിതരുമായാലും യതിക്കു നമസ്കാര്യരല്ല. പ്രണമിക്കുന്നവരുടെ മംഗളത്തിനുവേണ്ടി 'നാരായണ'

എന്നു ജപിക്കുകയേ വേണ്ടതുള്ളു. ക്രമസന്ന്യാസം സ്വീകരിച്ചവരാണെങ്കിൽ പൂർവ്വാശ്രമത്തിലെ പുത്രാദികളുടെ മരണവാർത്ത കേട്ടാൽ കുളിക്കേണ്ടതില്ല. അച്ഛൻെറയോ അമ്മയുടെയോ മരണവാർത്ത കേട്ടാൽ സചൈലസ്നാനംകൊണ്ടു് യതി ശുദ്ധനാകുന്നു. യതിയുടെ ദേഹത്യാഗത്തിൽ ആശൗചമോ പിതൃക്രിയകളോ യാതൊന്നുമില്ല. ജഡം കുഴിച്ചിടുകയാണു പതിവു്; ഗംഗാതീരത്തിലാണെങ്കിൽ ശരീരം ജലത്തിൽ ആഴ്ത്താറുമുണ്ടു്. പതിനൊന്നാംദിവസം ഒരു സമാരാധന നടത്താറുണ്ടു് ആശ്രമങ്ങളിൽ.

യതികളെ നാലായി തരംതിരിക്കുന്നു, അവരുടെ ചര്യാക്രമമനുസരിച്ചു്: കുടീചകൻ, ബഹൂദകൻ, ഹംസൻ, പരമഹംസൻ എന്നിങ്ങനെ. ഗൗതമൻ, ഭാരദ്വാജൻ, യാജ്ഞവല്ക്യൻ മുതലായ മഹർഷിമാരുടെ ആശ്രമങ്ങളിൽ പാർത്തു മോക്ഷാർത്ഥിയായി യോഗം ശീലിക്കുകയും അഷ്ടഗ്രാസം ആഹാരം കഴിച്ചു ജീവിക്കുകയും ചെയ്യുന്ന ആൾ കുടീചകൻ; ത്രിദണ്ഡം, കമണ്ഡലു, കാഷായം ഇവ ധരിച്ചും ഏഴു ശിഷ്യഗൃഹങ്ങളിൽനിന്നു ഭിക്ഷ സ്വീകരിച്ചും മോക്ഷമാത്രൈകകാംക്ഷിയായി വാഴുന്നവൻ ബഹൂദകൻ; ഭിക്ഷുസ്സായി ഗ്രാമത്തിൽ ഏകരാത്രവും നഗരത്തിൽ പഞ്ചരാത്രവും മാത്രം പാർത്തും, ഉപവസിക്കുകയോ, ഗോമൂത്രമോ ഗോമയമോ ആഹരിക്കുകയോ ചെയ്തുകൊണ്ടും, അല്ലാത്തപക്ഷം നിത്യ ചാന്ദ്രായണം അനുഷ്ഠിച്ചുകൊണ്ടും, തരുമൂലത്തിലോ ഗിരികന്ദരത്തിലോ നദീതീരത്തിലോ ഉറങ്ങിയും, നിത്യം ആത്മനിഷ്ഠരായവർ ഹംസന്മാർ. വൃക്ഷമൂലത്തിലോ ശൂന്യാഗാരത്തിലോ ശ്മശാനത്തിലോ വസിക്കുകയും ദിഗംബരരോ സാംബരരോ ആയി സഞ്ചരിക്കുകയും ധർമ്മാധർമ്മചിന്തകളോ ശുദ്ധാശുദ്ധഭേദങ്ങളോ ഇല്ലാതെ, സകലരെയും ആത്മരൂപേണ ദർശിച്ചുകൊണ്ടു് ആരിൽനിന്നും ഭിക്ഷ സ്വീകരിച്ചും കഴിയുന്ന യതികൾ പരമഹംസന്മാർ; എന്നിങ്ങനെയാണു് വൈഖാനസസൂത്രത്തിൽ (VIII-9) ഈ നാൽവരെയും വിവരിക്കുന്നതു്.

ശ്രുതിസ്മൃതിപ്രതിപാദിതമായ യതിധർമ്മത്തിൻെറ ഒരു സ്ഥൂലരൂപമാണു് മേൽ കൊടുത്തതു്. ഇനി നമുക്കു് ഈ സ്ഥാപനത്തിൻെറ ചരിത്രപരമായ വികാസപരിണാമങ്ങളും കുറഞ്ഞൊന്നു കാണാം. ഒരു പ്രസ്ഥാനമെന്ന നിലയിൽ സന്ന്യാസം അതിപുരാതനമെങ്കിലും അതൊരു സംഘടനാരൂപം കൈക്കൊണ്ടതു് ജൈനബൗദ്ധധർമ്മങ്ങളുടെ ആവിർഭാവത്തോടുകൂടിയാണു്. ആദ്യകാലങ്ങളിൽ ബൗദ്ധഭിക്ഷുക്കളും പരിവ്രാജകന്മാരായിരുന്നു. ചാതുർമ്മാസ്യത്തിനു് അവർ ഒന്നിച്ചു വസിക്കാറുണ്ടു്. ക്രമേണ വിഹാരങ്ങളും മഠങ്ങളും രൂപം കൊണ്ടു. അദ്ധ്യയനത്തിനും അദ്ധ്യാപനത്തിനും സാധനാനുഷ്ഠാനത്തിനുമായി പലരും വിഹാരങ്ങളിൽ പാർത്തുപോന്നു. ഭിക്ഷുസംഘം അങ്ങനെ രൂപം പൂണ്ടു. പൂർണ്ണസമ്മതത്തോടെയല്ലെങ്കിലും ബുദ്ധൻ സ്ത്രീകൾക്കും ഭിക്ഷുണികളാകാൻ അനുവാദം നല്കി. അങ്ങനെ, ഹിന്ദുശാസ്ത്രങ്ങൾ വിധിച്ചിരുന്ന വർണ്ണാശ്രമവ്യവസ്ഥയെയെല്ലാം ഭേദിച്ചു് ബുദ്ധൻ സ്ത്രീപുരുഷഭേദമെന്യേ ആബാലവൃദ്ധം ജിജ്ഞാസുക്കൾക്കും സംഘത്തിൽ പ്രവേശനം അനുവദിച്ചു. ത്യാഗപരതയോടൊപ്പം ആതുരസേവാപ്രവർത്തനങ്ങളും, മനുഷ്യർക്കു മാത്രമല്ല മൃഗങ്ങൾക്കുംകൂടി, ആദ്യം ആരംഭിച്ചതു് ബുദ്ധസംഘമാണെന്ന കാര്യവും സ്മരണീയമത്രെ. ബുദ്ധമതത്തിൽക്കൂടി ഭാരതീയാശയാദർശങ്ങൾ ലോകമെങ്ങും പരന്നു. ആ വഴിക്കു് അതു് മദ്ധ്യപശ്ചിമദേശങ്ങളിലും അവിടെനിന്നും ക്രിസ്തുമതത്തിൽക്കൂടി യൂറോപ്പിലേയ്ക്കും പ്രചരിച്ചു; യതിധർമ്മം അങ്ങനെ ലോകമാകെ വ്യാപിച്ചു. ഹിന്ദുമതത്തിൽ യതിധർമ്മം സംഘരൂപം പ്രാപിച്ചതു് ശ്രീ ശങ്കരാചാര്യസ്വാമികളുടെ കാലം മുതല്ക്കാണു്. ഭാരതത്തിൻെറ നാലുദിക്കുകളിൽ അദ്ദേഹം നാലു മഠങ്ങൾ സ്ഥാപിച്ചു, ശൃംഗേരിയിലും ദ്വാരകയിലും ബദരിയിലും പുരിയിലും. ദശനാമിസമ്പ്രദായങ്ങളിൽപെട്ട സന്ന്യാസിമാരെല്ലാം ഈ നാലു മഠങ്ങളിൽ ഏതിലെങ്കിലും ഒന്നിൻെറ പരമ്പരയിൽ പെടുന്നു. മഹമ്മദീയഭരണകാലത്തു് മുസ്ലീം ഫക്കീറുകൾ ഹിന്ദുസന്ന്യാസിമാരെ ഉപദ്രവിക്കുകയും പലരെയും കൊല്ലുകയും ചെയ്തു. അക്ബർചക്രവർത്തിയോടു് ഈ ആക്രമണങ്ങളിൽനിന്നു തങ്ങളെ രക്ഷിക്കണമെന്നു് മധുസൂദനസരസ്വതി അപേക്ഷിച്ചു. എന്നിട്ടും ശരിയായ സംരക്ഷണം ലഭിക്കാഞ്ഞതുകൊണ്ടു് അദ്ദേഹം ആത്മരക്ഷയ്ക്കുവേണ്ടി ക്ഷത്രിയരെയും വൈശ്യരെയും സന്ന്യാസം നല്കി ആയുധപാണികളാക്കി ദശനാമിസമ്പ്ര

ദായങ്ങളിൽ തീൎത്ഥം, ആശ്രമം, സരസ്വതി എന്നിവയൊഴിച്ച് ബാക്കി ഏഴിലും പ്രവേശി പ്പിക്കുകയുണ്ടായി. ഇങ്ങനെ സന്ന്യാസസമ്പ്ര ദായത്തിൽ നാനാസംഘങ്ങൾ രൂപം കൊണ്ടു. ആധുനികകാലത്ത് ശ്രീ വിവേകാനന്ദസ്വാമി കൾ സ്വഗുരുവിൻെറ നാമധേയത്തിൽ സ്ഥാ പിച്ച സന്ന്യാസിസംഘമാണ് ശ്രീരാമകൃഷ്ണ പ്രസ്ഥാനം. സന്ന്യാസിസംഘടനയെന്ന നില യ്ക്ക് ഒരുപക്ഷെ ഇത് ഹിന്ദുമതത്തിലെ ആദ്യ ത്തെ പരീക്ഷണമെന്നുതന്നെ പറയാം. പൂൎവ്വ സംഘങ്ങളിലെ കുററങ്ങളും കുറവുകളും നീക്കി ശ്രേഷ്ഠങ്ങളും ശ്രേയസ്കരങ്ങളുമായവ സ്വീകരിച്ചു കൊണ്ടുള്ള ഒരു സംരംഭമാണിത്. ഇത് പുരാത നമായ യതിധൎമ്മത്തിൻെറ നൂതനരൂപമത്രെ. 'കാമ്യാനാം കൎമ്മണാം ന്യാസം സന്ന്യാസം കവ യോ വിദുഃ.' 'കാമ്യകർമ്മങ്ങളുടെ ത്യാഗമാണു സന്ന്യാസം', എന്ന ഗീതാചാൎയ്യൻെറ അഭിപ്രാ യമാണ് ഈ പ്രസ്ഥാനത്തിൻെറ ആപ്തവാക്യം എന്നു കരുതാം. 'ആത്മനോ മോക്ഷാൎത്ഥം ജഗ ദ്ധിതായ ച.' സ്വന്തം മുക്തിയും ലോകഹിത വുമാണ് ഈ സംഘത്തിൻെറ മുദ്രാവാക്യമായി സ്വാമിജി പ്രഖ്യാപിച്ചിട്ടുള്ളത്.

മതത്തിനുവേണ്ടി മരിക്കാനോ കൊല്ലാ നോ ധാരാളം ആളുകൾ സന്നദ്ധരാകും. എന്നാൽ മതത്തിനുവേണ്ടി ജീവിതം സമൎപ്പിക്കാൻ സന്ന ദ്ധരാകുന്നവർ വിരളമാണ്. എങ്കിലും ആത്മാ വിൻെറ ആഹ്വാനം ചിലരെല്ലാം ചെവിക്കൊ ള്ളാറുണ്ട്. അവൎക്ക് ബാക്കിയൊക്കെ നിസ്സാര മാണ്. ജീവിതത്തിൻെറ പരമലക്ഷ്യം പ്രാപി ക്കാൻ ഏതു ത്യാഗത്തിനും അവർ സന്നദ്ധരാ കുന്നു. ഇങ്ങനെയുള്ള ത്യാഗികളാണ് ലോക ത്തിൻെറ കെടാവിളക്കുകൾ. അവരാണ് എ ക്കാലവും ആത്മസന്ദേശം ശ്രവിച്ചും കീൎത്തിച്ചും കാത്തുപോന്നിട്ടുള്ളത്. നിരന്തരവും നിസ്തന്ദ്ര വുമായ സാധനയാണ് സ്വാതന്ത്ര്യപ്രാപ്തിക്കുള്ള ഉപായം. സ്വാരാജ്യസിദ്ധിക്കായി ചെയ്യുന്ന ആത്മാൎത്ഥമായ യത്നംപോലും ശ്രേയസ്കരമാണ്. ആത്മദൎശനം സാധിച്ചവനോ? അവനത്രെ ലോകത്തിൻെറ ആദൎശദീപം.

കുലം പവിത്രം ജനനീ കൃതാൎത്ഥാ
വസുന്ധരാ പുണ്യവതീ ച തേന
അപാരസച്ചിത്സുഖസാഗരേഽസ്മിൻ
ലീനം പരേ ബ്രഹ്മണി യസ്യ ചേതഃ.

അനന്തസച്ചിദാനന്ദസാഗരത്തിൽ ആമഗ്നനായ വൻെറ കുലം പവിത്രം; ജനനി കൃതാൎത്ഥ; അവൻ പിറന്ന പാരിടം തീൎത്ഥഭൂമിയും.

---

# ജഗന്മിഥ്യാസ്വഭാവവും മിഥ്യാത്വവിജ്ഞാനപ്രയോജനവും

## പണ്ഡിററ് സി. രാമകൃഷ്ണൻനായർ

മങ്ങിയ ഇരുട്ടിൽ ഒരു വള്ളി കിടക്കുന്നതു കണ്ടിട്ട് അതു പാമ്പാണെന്നു നാം തെററിദ്ധ രിക്കുന്നു. അങ്ങനെ തോന്നുന്ന സമയത്ത് അതു ശരിയായ പാമ്പുതന്നെയാണെന്നേ കരുതുക യുള്ളു. അടുത്ത ക്ഷണത്തിൽ വെളിച്ചംകൊണ്ടു വന്ന് സൂക്ഷിച്ചുനോക്കുമ്പോൾ, മുമ്പേ വാസ്തവ മെന്നു തോന്നിയിരുന്ന പാമ്പ് ലേശംപോലും ഇല്ലായിരുന്നു എന്നു വെളിപ്പെടും. ആ പാമ്പി ൻെറ ഉൽപത്തിക്കു മുമ്പും ഉള്ളതായിത്തോന്നി യ കാലത്തും പാമ്പ് ഇല്ലാതെയായതിനുശേഷ വും വള്ളി വള്ളിയായിട്ടുതന്നെ ഇരിക്കുന്നതേ യുള്ളു. അതിനു യാതൊരു മാററവും വന്നിട്ടില്ല. ആ ദൃഷ്ടിയിൽ വള്ളിയിൽ തോന്നിയ പാമ്പി നെ അപേക്ഷിച്ച് വള്ളി സത്യമാണ്. പാമ്പു ണ്ടെന്നു തോന്നി മറഞ്ഞതാകയാൽ അത് തോന്നൽ മാത്രമായിരുന്നു. ഇതാണ് മിഥ്യാ ജ്ഞാനം, അജ്ഞാനം, അസത്യം, അദ്ധ്യാസം, ഭ്രമം, മോഹം എന്നെല്ലാം പറയപ്പെടുന്നത്. അതുപോലെ ഈ പ്രപഞ്ചം മുഴുവൻ നമ്മുടെ അറിവിൽ തോന്നി മറിയുന്നതായിട്ടു കാണാൻ കഴിയും.

ഒരു കുടത്തെ ഉദാഹരണമായിട്ടെടുക്കാം. ആ കുടം ഉണ്ടെന്നോ ഇല്ലെന്നോ പറയണമെങ്കിൽ അതിനെക്കുറിച്ചുള്ള അറിവു വേണം. അറി വിനെ മാററി നിൎത്തിയാൽ അറിയപ്പെടുന്ന തൊന്നുംതന്നെ ഉണ്ടെന്നു പറയുവാൻ സാധിക്ക

യില്ല. അതുകൊണ്ടു് അറിയപ്പെടുന്ന വസ്തുക്കളുടെ സ്ഥിതിയും തിളക്കവും അറിവിനെ ആശ്രയിച്ചുമാത്രമുണ്ടാകുന്നതാകുന്നു. ഏതൊരു വസ്തുവിനാണോ സ്വതന്ത്രസത്തയില്ലാത്തതു് അതു് മറെറാന്നിനെ ആശ്രയിച്ചിരിക്കുന്നതാണു്. അതുകൊണ്ടു് മുമ്പെ പറയപ്പെട്ട കുടം അറിവിൽ തോന്നുക മാത്രമാണു ചെയ്യുന്നതു്. അതുപോലെ സവ്വവസ്തുക്കളും അറിവിൽ കല്പിതമാണെന്നറിയേണ്ടിയിരിക്കുന്നു. അങ്ങനെ അറിയപ്പെടുന്നതെല്ലാം പ്രപഞ്ചമാണു്;പ്രപഞ്ചം മിഥ്യയുമാണു്. അങ്ങനെ നോക്കിയാൽ ഇന്ദ്രിയവിഷയങ്ങൾ മാത്രമല്ല പ്രപഞ്ചം; ഇന്ദ്രിയങ്ങളും മനസ്സും ബുദ്ധിയും ചിത്തവും അഹങ്കാരവും അവിദ്യയും കൂടി പ്രപഞ്ചമാണു്. ആ നിലയിൽ പ്രപഞ്ചത്തിൻെറ ഒരംശമായ ഇന്ദ്രിയത്തെ വെച്ചുകൊണ്ടു് അതിനു വിഷയമാകുന്ന പ്രപഞ്ചം സത്യമാണെന്നു പറയുന്നതു് യുക്തിയുക്തമല്ല. സത്യമായ ഒന്നുണ്ടു്. അതു് അറിവാണു്. സവ്വപദാത്ഥങ്ങളുടെയും മാററത്തിലും മാറാതെതന്നെ – അവയുടെ വരവിനേയും പോക്കിനേയും വെളിപ്പെടുത്തിക്കൊണ്ടു് നിലനിൽക്കുന്നതിനാൽ അതു സത്യമാണു്. അറിവിനെ ജ്ഞാനമെന്നും പറയും. 'ബ്രഹ്മ സത്യം ജഗത് മിഥ്യാ.'(ബ്രഹ്മം സത്യവും ജഗത്തു് മിഥ്യയുമാകുന്നു.) എന്നാണു് അദ്വൈതവേദാന്തസിദ്ധാന്തം. ബ്രഹ്മം ജ്ഞാനസ്വരൂപമായതിനാൽ സത്യമാകുന്നു. വേദാന്തശാസ്ത്രം ഗുരുമുഖത്തുനിന്നു വേണ്ടവണ്ണം ഗ്രഹിക്കണം. അതിൻെറ അത്ഥത്തെപ്പററി ചിന്തിക്കുക നിമിത്തം രാഗദ്വേഷാദികൾ മാറി നിമ്മലമായിത്തീന്ന ബുദ്ധികൊണ്ടു നോക്കിയാൽ ഈ പ്രപഞ്ചം മുഴവൻതന്നെയും മുൻപറഞ്ഞ അറിവിൽ തോന്നി മറയുന്നതായി കാണാവുന്നതാണു്.

## അറിവു്

ഇപ്പോൾ വേറൊരു ശങ്കയുണ്ടാകാം. എല്ലാം തോന്നലാണെങ്കിൽ ആ തോന്നലും അറിവും ഒന്നാണോ രണ്ടാണോ, എന്നു്. തോന്നലും അറിവും ഒന്നാണെന്നു നിസ്സംശയം പറയാം. എന്തെന്നാൽ ജലരാശിയിൽ അനേകരൂപത്തിൽ തിരമാലകൾ പൊന്തിവരുന്നതു കാണാം. സാമാന്യദൃഷ്ടിക്കു് ജലവും തിരയും രണ്ടാണെന്നു തോന്നാവുന്നതാണു്; സൂക്ഷിച്ചു നോക്കിയാൽ തിരയുടെ രൂപത്തിൽ നമുക്കു തോന്നുന്ന വസ്തു ജലം മാത്രമാണു്. അതുകൊണ്ടു ജലവും തിരയും ഒന്നുമാത്രമാണെന്നു നിണ്ണയിക്കാം.

അതുപോലെ വിഭിന്നരീതിയിൽ പ്രകാശിക്കുന്ന തോന്നലുകളും കേവലജ്ഞാനവും രണ്ടാണെന്നു തോന്നിയാലും ശരിയായി പരിശോധിക്കുമ്പോൾ അവ ഒന്നുതന്നെ എന്നു വെളിപ്പെടും. വള്ളിയിൽ തോന്നിയ സപ്പം വള്ളിയിലെങ്ങും സ്പശിക്കാതെ ഉള്ളിൽ മാത്രമാണു പ്രകാശിക്കുന്നതു്. അതുകൊണ്ടു് ഒരധിഷ്ഠാനവുമില്ലാത്ത ഗുണങ്ങൾ ഉള്ളിൽ മാത്രം പ്രകാശിക്കുന്നവയാണെന്നും തന്നിമിത്തം ബോധമാത്രമാണെന്നും മനസ്സിലാക്കുവാൻ കഴിയും. ശബ്ദമെന്നോ സ്പർശമെന്നോ ഉള്ള ഒരു അറിവു് അനുഭവം മാത്രമാണു്. അനുഭവത്തിൽ നിന്നു വേറിട്ടു് അവയെ എടുത്തു കാണിക്കുവാൻ കഴിയുകയില്ല. അതുകൊണ്ടു് അവയെല്ലാം അറിവു മാത്രമാണു്; അറിവോടു കൂടാതെ യാതൊരു വസ്തുവും തന്നത്താനെ പ്രകാശിക്കുകയില്ല. എല്ലാ വസ്തുക്കളും അറിവിൽതന്നെയാണു് പ്രകാശിക്കുന്നതു്. ആ അറിവു് എന്നുമുള്ളതാണു്. അതു് ദേശംകൊണ്ടോ, കാലംകൊണ്ടോ, വസ്തുകൊണ്ടോ മാററം വരാത്തതും ഏകവുമാണു്.

ഈ ദൃഷ്ടി വെച്ചുകൊണ്ടു നോക്കിയാൽ ഒന്നും ഒന്നിനേയും അറിയുന്നില്ല. അറിയുന്നവൻ, അറിയപ്പെടുന്ന വസ്തു, അറിവു് ഇതാണല്ലൊ ത്രിപുടി. ത്രിപുടിവ്യവഹാരം ഒന്നുംതന്നെ സൂക്ഷിച്ചു നോക്കിയാൽ ഇല്ലാത്തതാണു്. ത്രിപുടിരഹിതമായ ബോധം മാത്രം അവശേഷിക്കും. ആ കേവലബോധസ്വരൂപമേ സത്യമായിട്ടുള്ളു. അപ്പോൾ സവ്വവും ഒന്നാണു്. അതിനെ അറിവെന്നോ ഈശ്വരനെന്നൊ ബ്രഹ്മമെന്നോ പറയാം.

ആകാശത്തിൽ കുട്ടികൾ ആനയുടെ രൂപവും കറുപ്പുനിറവും, യാത്രക്കാർ മരുഭൂമിയിൽ കാനൽജലവും തിരമാലയും കാണാറുണ്ടു്. അതെല്ലാം വെറും തോന്നലാണു്. അതുപോലെ ബോധമാത്രമായ ബ്രഹ്മത്തിൽ, ആകൃതി മുതലായ ഗുണങ്ങളും തോന്നലാണു്; മായയാണു്, മിഥ്യയാണു്.

ജ്ഞാനികഠം ആത്മസ്വരൂപമായിക്കാണുന്ന വസ്തുവിനെയാണ് അജ്ഞാനികഠം പ്രപഞ്ചമായിക്കാണുന്നത്. അപ്പോഠം ഒരിടത്തുതന്നെ ചിലപ്പോഠം സത്യവും വികാരവും കാണാമെന്നു വരുന്നു. ഒരു മൺപാത്രം കഴുത്തിടുങ്ങിയും വയർ വീർത്തും കാണപ്പെട്ടാൽ അതു കുടമാണ്. ഇവിടെ കുടമെന്ന പേരിന്നാധാരം കഴുത്തിടുങ്ങിയിരിക്കുക മുതലായ വികാരങ്ങളാണ്. വാസ്തവത്തിൽ അതു മണ്ണു മാത്രമാകുന്നു. മണ്ണു സത്യവും കുടം വികാരവുമാണല്ലൊ.

## അവസ്ഥാത്രയവും മിഥ്യ

അവസ്ഥാത്രയത്തെ പരിശോധിച്ചുനോക്കിയാലും പ്രപഞ്ചത്തിൻെറ മിഥ്യാത്വം അനുഭവപ്പെടും. ജാഗ്രത്ത് – സ്വപ്നം – സുഷുപ്തി ഇവയാണ് അവസ്ഥാത്രയം. ഇവ മൂന്നു വിധത്തിലാണ് അനുഭവപ്പെടുന്നത്. ജാഗ്രത്പ്രപഞ്ചം സത്യമാണെന്നു നാം വിശ്വസിക്കുന്നു. സൂക്ഷ്മനിരീക്ഷണത്തിൽ ഇതു സത്യമല്ലെന്നു കാണാം.

സത്യമായിരുന്നെങ്കിൽ ഇതിനൊരിക്കലും മാററംവരാതെ എപ്പോഴും ഇതുപോലെ നിലനിൽക്കുമായിരുന്നു. പക്ഷെ അനുഭവം അങ്ങനെയല്ല. ഈ ജാഗ്രത്പ്രപഞ്ചം സ്വപ്നത്തിലും സുഷുപ്തിയിലും നശിക്കുന്നു. അതുപോലെ സ്വപ്നവും സുഷുപ്തിയും അതതിൻെറ അനുഭവകാലങ്ങളിൽ സത്യമാണെന്നു തോന്നിയാലും ജാഗ്രത്കാലത്തു നശിക്കുന്നതുകൊണ്ടു് അവയും സത്യമല്ലെന്നു കരുതാം. ഇങ്ങനെ നോക്കിയാൽ ജാഗ്രത്സ്വപ്നസുഷുപ്തികഠം മൂന്നും ആഗമാപായികഠം (വന്നും പോയും നില്ക്കുന്നവ) മാത്രമാണെന്നു നിശ്ചയിക്കാം.

ചിലർ പറയും: ജാഗ്രത്തിൽ അനുഭവപ്പെട്ടിട്ടുള്ള വിഷയങ്ങളുടെ സ്മരണയാണ് സ്വപ്നം– അങ്ങനെ സ്വപ്നം ജാഗ്രത്തിൻെറ ഒരംശം മാത്രമാണ്, അതിനെ ജാഗ്രത്തിൽനിന്നു വേർപെടുത്താവുന്നതേയല്ല. ജാഗ്രത്പ്രപഞ്ചത്തിന് സ്വപ്നകാലത്തു് ലേശവും മാററമില്ല, എന്നു്. എന്നാൽ, സ്മരണ മാനസികമായ ഒരു വ്യാപാരമാണ്. അതു് ഇന്ദ്രിയങ്ങഠംക്കു വിഷയമാകുന്നില്ല. എന്നാൽ സ്വപ്നം അങ്ങനെയല്ല. അതു ഇന്ദ്രിയങ്ങഠംക്കു വിഷയമാകുന്നതായിട്ടാണ് അനുഭവം. അതു മാത്രമല്ല, സ്വപ്നവും ജാഗ്രത്തും ഒന്നാണെങ്കിൽ ജാഗ്രത്തിൽ അനുഭവിച്ചുകൊണ്ടിരിക്കുന്ന വിഷയങ്ങഠംക്കു സ്വപ്നത്തിൽ മാററം സംഭവിക്കരുതു്. എന്നാൽ സംഭവിക്കുന്നതായിട്ടനുഭവമുണ്ടു്. ജാഗ്രദവസ്ഥയിൽ അനുഭവപ്പെടുന്ന പകൽ സ്വപ്നത്തിൽ രാത്രിയായിത്തീരാം. ജാഗ്രത്കാലത്തിൽ ബ്രഹ്മചാരിയായിരിക്കുന്ന ഒരുവൻ സ്വപ്നത്തിൽ ഗൃഹസ്ഥനായിത്തീരാറുണ്ടു് – ജാഗ്രത്തിലെ ആരോഗ്യവാനായ രാജാവു്, സ്വപ്നത്തിൽ രോഗിയായ തെണ്ടിയായിക്കാണാം. ഈ അനുഭവം ജാഗ്രത്തും സ്വപ്നവും രണ്ടാണെന്നുള്ളതിനു തെളിവാണ്. ജാഗ്രത്തിലെ ബ്രഹ്മചാരിയും സ്വപ്നത്തിലെ ഗൃഹസ്ഥനും ഒരാളല്ല. സ്വപ്നത്തിൽ കണ്ടതെല്ലാം ജാഗ്രത്തിൽ കള്ളമാണ്. ജാഗ്രത്തിൽക്കണ്ടതെല്ലാം സ്വപ്നത്തിലും കള്ളംതന്നെ. അനുഭവിക്കുന്ന വിഷയങ്ങളും അനുഭവിക്കുന്നവനും അനുഭവവും ഇങ്ങനെയുള്ള ത്രിപുടി ജാഗ്രത്തിലുമുണ്ടു്; സ്വപ്നത്തിലുമുണ്ടു്. സ്വപ്നപ്രപഞ്ചത്തിലെ അനുഭവവസ്തുക്കളും അനുഭവിക്കുന്നവനും ജാഗ്രത്തിൽ നശിച്ചുപോകുന്നു. സ്വപ്നപ്രപഞ്ചത്തിലെ ഗൃഹസ്ഥനല്ല, ജാഗ്രത്തിലെ ബ്രഹ്മചാരി. അതു മാത്രമൊ, അരമണിക്കൂർ സമയം ഉറങ്ങിയപ്പോഠം രണ്ടു ദിവസത്തെ സംഭവപരമ്പര സ്വപ്നത്തിലനുഭവിക്കുന്നവരുണ്ടു്. വീണ്ടും ഉണരുന്നവന് ആ ജാഗ്രത്തിൻെറ ദൃഷ്ടിയിൽ ആ രണ്ടു ദിവസം വെറും തോന്നലാണ്. സ്വപ്നദൃഷ്ടിയിലാകട്ടെ രണ്ടു ദിവസം സത്യമാണുതാനും. ചുരുക്കിപ്പറഞ്ഞാൽ സ്വപ്നാനുഭവം ജാഗ്രത്തിൽ തോന്നലായതുപോലെ ജാഗ്രത്തിലെ അനുഭവം സ്വപ്നകാലത്തും തോന്നലാണ്. ഇതിൽനിന്നും പ്രത്യക്ഷപ്രമാണത്തെ വെച്ചുകൊണ്ടു പ്രപഞ്ചം സത്യമാണെന്നു തെളിയിക്കാൻ സാധിക്കയില്ലെന്നു മനസ്സിലാക്കാം.

രൂപം പ്രമേയമാണെങ്കിൽ അതിൻെറ പ്രമാണം നേത്രേന്ദ്രിയമാണ്; ശബ്ദപ്രമാണത്തിനു് പ്രമാണം ശ്രോത്രേന്ദ്രിയവും. ഇങ്ങനെ വിഷയങ്ങളുടെ പ്രമാണങ്ങഠംക്കു് അതിർത്തിയുണ്ടു്; ഒരു പരിമിതിയുണ്ടു്. ഒരിക്കൽ പ്രമാണമെന്നു തോന്നുന്നവ മറെറാരിക്കൽ അപ്രമാണമാകും. അങ്ങനെ പ്രമാണത്തിൻെറ പ്രമാണത്വം തന്നെ സത്യമല്ലെങ്കിൽ ആ പ്രമാണത്തിനു വിഷയമായ പ്രമേയങ്ങളെങ്ങനെ സത്യമാകും ?

അങ്ങനെ പ്രമാണവും പ്രമേയവും പ്രമാതാവും മാറിക്കൊണ്ടിരിക്കുന്നതാണ്. ജാഗ്രത്പ്രപഞ്ചത്തിലെ പ്രമാണാദികൾ സ്വപ്നത്തിലില്ല. സ്വപ്നത്തിലേതു ജാഗ്രത്തിലുമില്ല. അവ രണ്ടിലുമുള്ള പ്രമാണാദികൾ സുഷുപ്തിയിലുമില്ല. ജാഗ്രത്തിലും സ്വപ്നത്തിലും നാനാതരത്തിലുള്ള വിഷയങ്ങളും അതിനെ അനുഭവിക്കുന്നവരും പ്രതിഭാസിക്കുന്നുണ്ട്. സുഷുപ്തിയിൽ അതൊന്നുമില്ല. മററവയിൽ കണ്ട വിഷയങ്ങൾ സത്യമായിരുന്നെങ്കിൽ സുഷുപ്തിയിലും അനുഭവപ്പെടേണ്ടതായിരുന്നു. അങ്ങനെ അനുഭവപ്പെടാത്തതുകൊണ്ട് അവ സത്യമല്ലെന്നു നിർണ്ണയിക്കാം. ഇങ്ങനെ നാം നമ്മുടെ അനുഭവങ്ങളെ പരിശോധിച്ചുനോക്കിയാൽ പ്രപഞ്ചം മിഥ്യയാണെന്നു ബോധപ്പെടും. ഇതുകൊണ്ടാണ് ശ്രീശങ്കരഭഗവത്പാദർ,

> അനുഭൂതോഽപ്യയം ലോകോ
> വ്യവഹാരക്ഷമോഽപി സൻ
> അസദ്രൂപോ യഥാ സ്വപ്ന
> ഉത്തരക്ഷണബാധതഃ;
> സ്വപ്നോ ജാഗരണേഽളീകഃ
> സ്വപ്നേഽപി ന ഹി ജാഗരഃ
> ദ്വയമേവ ലയേ നാസ്തി
> ലയോപി ഹ്യുഭയോർന്ന ച.
> ത്രയമേവം ഭവേന്മിഥ്യാ
> ഗുണത്രയവിനിർമ്മിതം.
> (അപരോക്ഷാനുഭൂതി)

എന്നു പ്രസ്താവിച്ചതു്.

'ഈ പ്രപഞ്ചം അനുഭവപ്പെടുന്നുണ്ടെങ്കിലും വ്യവഹാരാർഹമാണെങ്കിലും സ്വപ്നമെന്നപോലെ അടുത്ത ക്ഷണത്തിൽ നശിക്കുന്നതുകൊണ്ട് അസത്തു് — മിഥ്യ — ആകുന്നു. എങ്ങനെയെന്നാൽ, ജാഗ്രത്കാലത്തിൽ സ്വപ്നവും സ്വപ്നകാലത്തു ജാഗ്രത്തും സുഷുപ്തിയിൽ അവ രണ്ടും നശിക്കുന്നു അതുകൊണ്ടു ത്രിഗുണാത്മകവും അവസ്ഥാത്രയരൂപേണ വെളിപ്പെട്ടതുമായ ഈ ലോകം മിഥ്യയാകുന്നു.'

ഇതെല്ലാം ശരിയാണെങ്കിലും വേദത്തിൽ, 'ഏതസ്മാദാത്മന ആകാശസ്സംഭൂതഃ ആകാശാദ് വായുഃ,' (ആത്മാവിൽനിന്ന് ആകാശവും അതിൽനിന്നു വായുവും) എന്നിങ്ങനെ ക്രമസൃഷ്ടിയെ വിവരിച്ചിട്ടുണ്ടല്ലൊ. 'യുഗപത്സൃഷ്ടി' എന്നു് വേറെയൊന്നും പറയുന്നു. യഥാർത്ഥത്തിൽ ജഗത്തു് ഉള്ളതാണെന്നല്ലെ അതുകൊണ്ടു വിചാരിക്കേണ്ടതെന്നു വീണ്ടും ശങ്കയുണ്ടാകാം.

അതിനും സമാധാനമുണ്ട്. മന്ദാധികാരികൾക്ക് സത്യമായിത്തോന്നിയിട്ടുള്ള പ്രപഞ്ചത്തെ കാര്യകാരണവ്യവഹാരത്തിലൂടെ അസത്യമാണെന്നു ബോധിപ്പിക്കുവാനാണ് ശ്രുതി സൃഷ്ടിക്രമം പറഞ്ഞതു്.

> ഖരകിരണസകാശേ വൻതമസ്സെന്നവണ്ണം
> പരവെളിവിലിരിക്കാ വിഷ്ടപാലേഖ്യജാലം
> പരമമതമിതത്രേ പാകമാകാത്തവർക്കായ്
> മറകൾ ഭുവനസൃഷ്ടിപ്രക്രമം ചൊന്നതാമേ.

എന്നു് പരമാനന്ദനാഥൻ എന്ന മഹാത്മാവു് പ്രസ്താവിച്ചിട്ടുമുണ്ട്. ഇങ്ങനെ പ്രപഞ്ചം ആത്മാവിൽ കല്പിതമാണ്, അദ്ധ്യസ്തമാണ് അഥവാ വിവർത്തമാണ് എന്നു ധരിപ്പിക്കുന്നതിനെ അദ്ധ്യാരോപപ്രകരണമെന്നും, ബ്രഹ്മം മാത്രം സത്യമെന്നു കാണിച്ച് പ്രപഞ്ചബോധത്തെ തള്ളിക്കളയുന്നതിനെ അപവാദപ്രകരണമെന്നും പറഞ്ഞുവരുന്നു.

## ജഗന്മിഥ്യാജ്ഞാനം എന്തിനു്?

> സർപ്പാൻ കുശാഗ്രാണി തഥോദപാനം
> ജ്ഞാത്വാ മനുഷ്യാഃ പരിവർജ്ജയന്തി
> അജ്ഞാനതസ്തത്ര പതന്തി കേചിത്
> ജ്ഞാനേ ഫലം പശ്യ യഥാ വിശിഷ്ടം.
> (മഹാഭാരതം മോക്ഷധർമ്മം. 201—17)

'മനുഷ്യൻ വഴിയേ നടന്നുപോകുമ്പോൾ പാമ്പു്, മുള്ളു്, കിണറു മുതലായവയിൽനിന്ന് അപകടമുണ്ടെന്നറിഞ്ഞാൽ വളരെ അകന്നു മാറിപ്പൊയ്ക്കൊള്ളും. ആപത്തറിയാതെയിരുന്നാൽ അതിലെല്ലാം ചെന്നു ചാടി ദുഃഖമനുഭവിക്കേണ്ടിവരും. യഥാർത്ഥജ്ഞാനമുണ്ടായാൽ അതിൻെറ ഫലം ഉത്തമമാകുന്നു.' എന്നു മഹാഭാരതത്തിൽ പറഞ്ഞിരിക്കുന്നു. അതുകൊണ്ടു് സത്യമേതു് എന്നു തിരിച്ചറിഞ്ഞു് അതിനെ സേവിക്കയും മിഥ്യയെ നിരസിക്കുകയും അത്രേ മനുഷ്യൻെറ കർത്തവ്യം.

# 'ധർമ്മസംസ്ഥാപനാർത്ഥായ
# സംഭവാമി യുഗേ യുഗേ.'

**മലയാലപ്പുഴ ഭാസ്കരസിങ്ങ്**

കേൾക്കാം ഗീതാമൃതസ്നാത–
കൃതികൾക്കീ സരസ്വതി:
ചെന്താമരദലാക്ഷന്റെ
ചിന്താബന്ധുരവൈഖരി. 1

അധർമ്മമാഷ്ധർമ്മത്തിൻ
മർമ്മദാരണദക്ഷമായ്
വാളെടുത്തു മദോന്മത്ത–
കേളിയാടി നടക്കവേ. 2

ചതിയും ദ്യൂതവും ധർമ്മ–
നീതിയെ പ്രതിയാക്കവേ,
അഹങ്കാരാധികാരങ്ങൾ
അലർസായകദാസരായ്. 3

മനസ്വിനീമടിക്കുത്തിൽ
മടിയാതെ പിടിച്ചനാൾ
ശാന്തിതൻ ധന്യസന്ദേശം
വന്ധ്യമെന്നു വിധിച്ചനാൾ, 4

ധർമ്മസംസ്ഥാപനത്തിന്നായ്
നിർമ്മമൻ നിഖിലാധിപൻ
സംഭവിച്ചു; കുരുക്ഷേത്ര–
സംഗ്രാമത്തിനു കാരണൻ. 5

പാർത്ഥസാരഥിയായ്ത്തീർന്നു,
ലോകസാരഥിയാം പുരാൻ.
പണ്ടൊരുക്കി കുരുക്ഷേത്ര–
മുത്താനരണവേദിയായ്. 6

ഇടംകൈയിൽ കടിഞ്ഞാണും
വലംകൈയിൽക്കവിഞ്ചിയും
വഹിച്ചു ഭഗവാൻ പാർത്ഥ–
സൂതനായ്ത്തേരിലേറിനാൻ. 7

ധനുഷ്മാൻ ഭീഷ്മരും ദ്രോണകർണ്ണശല്യകൃപാദികൾ
നിരന്നു രണരംഗത്തിൽ പരന്നു പടയാളികൾ. 8

മദം തുള്ളിത്തുളുമ്പുന്ന വാജിരാജി കിതയ്ക്കവേ
മത്തമാതംഗസംഘാതബൃംഹിതങ്ങൾ മുഴങ്ങവേ, 9

ആഖണ്ഡലാത്മജൻ ശത്രുദണ്ഡനോദ്ദണ്ഡഭൈരവൻ
ഗാണ്ഡീവധരനാം മദ്ധ്യപാണ്ഡവരഥമേറിനാൻ. 10

ധനഞ്ജയധനുർധ്വാനം ദിഗന്തരതലങ്ങളിൽ
മുഴങ്ങി, മേഘനിർഘോഷം വഴങ്ങുംപടി മേദുരം. 11

രണരംഗം രഥസ്തോമരവനിർഭരമാകവേ,
തുടങ്ങി ഹന്ത! സംസ്ഫോടനാടകം നിർണ്ണനിർഭരം !! 12

വേദാന്തവേദിയായ് കർമ്മ–
യോഗിയായ് മാറി ഫൽഗുനൻ
ധൃതകോദണ്ഡമായ് പാർത്ഥ–
ദോർദ്ദണ്ഡം ദൃതമത്ഭുതം ! 13

'അധർമ്മം കൊടിനാട്ടുമ്പോൾ'
തുടർന്നോതി മുരാന്തകൻ,
'ധർമ്മസംസ്ഥാപനാർത്ഥായ
സംഭവാമി യുഗേ യുഗേ.' 14

കാതിലിന്നും മുഴങ്ങുന്നു
കംസാരാതിസരസ്വതി
ഭാരതം കാത്തിരിക്കുന്നു
രമാനാഥ, തവാഗമം ! 15

അതിക്രമിച്ചുപോയ്ക്കാലം
അവിടുന്നിവിടെത്തുവാൻ
മധുകൈടഭകംസാദി
ദനുജാഗാരമായ് ധര. 16

സുരാരാതികളെന്നാലും
സുരാരാഗം വിടാത്തവർ
ദുശ്ശാസനരഴിക്കുന്നു
സാധ്വീനീവി, മദോദ്ധതർ. 17

വാരനാരികൾതൻ ശാപ–
ശരമേറ്റഭിമാനികൾ
ഷണ്ഡരായ്ത്തീർന്നു, കാന്താരം
പൂകി പുരുഷഭൂഷണർ. 18

അരക്കില്ലം പണിഞ്ഞീടാൻ
അണഞ്ഞു ശില്പകോവിദർ
ഭാഗിച്ചു തുണ്ടുതുണ്ടാക്കി
ഭാരതം സ്വാർത്ഥതല്പരർ, 19

അനുജാതന്റെ രക്തത്താൽ അരുണപ്രഭമാക്കിയ
വാളെടുത്തധികാരത്തിൻകേളിമേടയിൽ വാഴവേ. 20

മതദ്വേഷം വളർന്നാഷ്മതക്ഷതജധാരയാൽ
ആർദ്രമാ'യന്യധർമ്മങ്ങൾ' ആഷ്ഭൂവിൽ വളർന്നുപോയ്.

വ്യാസനാരദവാല്മീകിവസിഷ്ഠമുഖതാപസർ,
തപസ്സു ചെയ്തൊരീപ്പുണ്യധരതൻ താപമാറ്റുവാൻ. 22

അവിളംബമധർമ്മത്തിൻ കദംബാളി തകർക്കുവാൻ
ഒരുക്കണം കുരുക്ഷേത്രം പുത്തനായ് പാർത്ഥസാരഥേ! 23

അതിക്രമിച്ചുപോയ്ക്കാലം അവിടുന്നിവിടെത്തുവാൻ
കാത്തിരിക്കുകയാണാഷ്ഭൂ നിന്നാഗമമക്ഷമം !! 24

# സന്ന്യാസം എപ്പോൾ?

വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

പ്രാകൃതനായ മനുഷ്യനെ സത്കർമ്മങ്ങൾ കൊണ്ടു് സംസ്കരിച്ചു് ഈശ്വരസാക്ഷാത്കാരത്തിനു് അർഹനാക്കിത്തീർക്കുന്നതിനാണു് വേദത്തിലെ കർമ്മകാണ്ഡം പ്രവർത്തിക്കുന്നതു്. അതിന്റെ സംഗ്രഹം ശ്രീ ശങ്കരഭഗവത്പാദർ 'സാധനാപഞ്ചകം' വഴി ഉപദേശിക്കുന്നുണ്ടു്. അതു് ഇങ്ങനെ സംഗ്രഹിക്കാം: 'ദിവസവും വേദപാഠം നടത്തണം. വേദത്തിൽ വിധിച്ചിട്ടുള്ള കർമ്മങ്ങൾ നല്ലതുപോലെ അനുഷ്ഠിക്കണം. ആ കർമ്മങ്ങൾ ഫലാസക്തി ഉപേക്ഷിച്ചു് ഈശ്വരപൂജ എന്ന നിലയിൽ വേണം നിർവ്വഹിക്കുവാൻ. അങ്ങനെ ചെയ്താൽ സർവ്വപാപങ്ങളും നശിക്കും. അപ്പോൾ സംസാരബന്ധത്തിനു കാരണമായ വിഷയസുഖം ദുഃഖപ്രദമാണെന്നു മനസ്സിലാകും. ആ നിലയിലെത്തിയ മനുഷ്യൻ ഇഹലോക പരലോകഭോഗങ്ങളിൽ അല്പവും ആസക്തിയില്ലാതെ ആത്മാവിനെ അറിയുവാൻ ആഗ്രഹിക്കും. ആ ആഗ്രഹം വർദ്ധിച്ചാൽ കുടുംബബന്ധമെല്ലാം ഉപേക്ഷിച്ചു് വേഗം വീടുവിട്ടു് വാനപ്രസ്ഥാശ്രമത്തിലോ സന്ന്യാസാശ്രമത്തിലോ പ്രവേശിക്കുവാൻ ഒരുങ്ങും. ആ ആശ്രമങ്ങളിൽ വെച്ചു തപസ്സുകൊണ്ടും ജ്ഞാനംകൊണ്ടും ആത്മദർശനം നേടാം.' എന്നാൽ സജ്ജനസംസർഗ്ഗം കൊണ്ടു് ഈശ്വരഭക്തി വർദ്ധിപ്പിച്ചു് ശമദമാദികൾ സമ്പാദിച്ചതിനുശേഷം വേണം സർവ്വകർമ്മത്യാഗരൂപമായ സംന്യാസാശ്രമത്തിൽ പ്രവേശിക്കുവാൻ, എന്നുകൂടി ശ്രീ ശങ്കരാചാര്യർ ഉപദേശിക്കുന്നുണ്ടു്.

ഹിന്ദുക്കൾ നാലാശ്രമങ്ങളിൽക്കൂടിയാണു് ജീവിതയാത്ര തുടരുന്നതു്. ബ്രഹ്മചര്യാശ്രമം കഴിഞ്ഞു് ഗൃഹസ്ഥാശ്രമത്തിലും വാനപ്രസ്ഥാശ്രമത്തിലും സംന്യാസാശ്രമത്തിലും യഥാക്രമം പ്രവേശിച്ചു് അതതാശ്രമങ്ങളിൽ വിധിച്ചിട്ടുള്ള ധർമ്മങ്ങൾ നിർവ്വഹിച്ചതിനുശേഷം ശരീരമുപേക്ഷിച്ചു് പരമപദത്തിൽ എത്തിച്ചേരണമെന്നാണു് വേദം മനുഷ്യനെ ഉപദേശിക്കുന്നതു്. പ്രാചീനഭാരതത്തിൽ ചതുരാശ്രമധർമ്മങ്ങൾ യഥാക്രമം അനുഷ്ഠിക്കുക ഓരോ മനുഷ്യന്റേയും കർത്തവ്യമായിരുന്നു.

> ശൈശവേഭ്യസ്തവിദ്യാനാം
> യൗവ്വനേ വിഷയൈഷിണാം
> വാർദ്ധകേ മുനിവൃത്തീനാം
> യോഗേനാന്തേ തനുത്യജാം,
> രഘൂണാമന്വയം വക്ഷ്യേ....

എന്നു കാളിദാസമഹാകവി രഘുവംശകാവ്യത്തിൽ വർണ്ണിച്ചിട്ടുണ്ടു്. ''ബാല്യത്തിലേ വിദ്യകളഭ്യസിച്ചും, താരുണ്യമായാൽവിഷയേ സുഖിച്ചും, വാർദ്ധക്യകാലം മുനിയായ്കഴിച്ചും, ദേഹത്തെ യോഗാലൊടുവിൽത്യജിച്ചും,' വാണിരുന്ന രഘുവംശരാജാക്കന്മാരുടെ വംശചരിത്രം ഞാൻ പറയാൻ പോകുന്നു.''എന്നാണല്ലൊ പ്രസ്തുതശ്ലോകങ്ങളുടെ ആശയം. കാളിദാസന്റെ കാലത്തുപോലും ആശ്രമധർമ്മങ്ങൾ മാനവജീവിതത്തിലെ ഏററവും പ്രധാനപ്പെട്ട ആദർശങ്ങളായിരുന്നു. എന്നാൽ ബ്രാഹ്മണനുമാത്രമേ സംന്യാസാശ്രമത്തിൽ പ്രവേശിക്കുവാൻ അധികാരമുള്ളു എന്നും അതല്ല, ബ്രാഹ്മണനും ക്ഷത്രിയനും വൈശ്യനും അതിനധികാരമുണ്ടെന്നും അതുമല്ല, നാലു വർണ്ണിക്കൾക്കും സംന്യാസത്തിനു് അധികാരമുണ്ടെന്നും പഴയകാലംമുതലേ പണ്ഡിതന്മാരുടെ ഇടയിൽ അഭിപ്രായവ്യത്യാസമുണ്ടു്. എല്ലാ വർണ്ണങ്ങളിൽനിന്നും സംന്യാസികളായിത്തീർന്ന മഹാത്മാക്കളുടെ ചരിത്രം പുരാണേതിഹാസങ്ങളിൽ ഏറെക്കുറെ വർണ്ണിച്ചും കാണുന്നുണ്ടു്. അതിനാൽ ആവക വിഷയങ്ങളെക്കുറിച്ചു് ഇവിടെ അധികം നിരൂപണം ചെയ്യുവാൻ ഒരുങ്ങുന്നില്ല. മനുഷ്യനെ പതിനാറു വൈദിക ക്രിയകൾകൊണ്ടു് സംസ്കരിച്ചാണു് പൂർണ്ണനാക്കിത്തീർക്കേണ്ടതെന്നു് വേദങ്ങളും സ്മൃതികളും വിധിക്കുന്നു. ഗർഭാധാനം, സീമന്തോന്നയനം, പുംസവനം, ജാതകർമ്മം, നാമകരണം, ചൂഡാ

കരണം, കണ്ണവേധം, ഉപനയനം, സ്നാനവ്രതം, ഉദ്വാഹം,വധൂപ്രവേശം, ദ്വിരാഗമനം, പ്രസൂതം, ജനനവ്രതം, നിവത്തനം, മരണം ഇവയാണ് ഷോഡശസംസ്കാരക്രിയകഠം. ഇവയിൽ ഗർഭാധാനവും സീമന്തോന്നയനവും പുംസവനവും ജനിക്കുന്നതിനു മുമ്പ് ജാതനാകാൻ പോകുന്ന പ്രജയുടെ ക്ഷേമത്തിനു വേണ്ടി ചെയ്യപ്പെടുന്ന സംസ്കാരകമ്മങ്ങളാണ്. ജനിച്ചതിനുശേഷം ജാതകമ്മം നാമകരണം ചൂഡാകരണം കണ്ണവേധം ഈ നാലു സംസ്കാരങ്ങഠംകൊണ്ടു് പരിശുദ്ധനായിത്തീന്ന ബാലനെ വേദാദ്ധ്യയനത്തിനുവേണ്ടി ഗുരുവിൻെറ സമീപത്തിലയച്ച് ഉപനയനസംസ്കാരം നിവ്വഹിക്കപ്പെടുന്നു. ശിഖയും യജ്ഞോപവീതവും വൈദികസംസ്കാരമനുസരിച്ച് സ്വീകരിക്കണമെന്നാണ് നിയമം. അതു രണ്ടുമില്ലാത്ത വ്യക്തിക്കു് വൈദികകമ്മം നടത്തുവാനധികാരമേ ഇല്ല. മനുസ്മൃതി അനുസരിച്ച് ബ്രാഹ്മണൻെറ ഉപനയനകാലം അഞ്ചും ക്ഷത്രിയൻേറതു് ആറും വൈശ്യൻേറതു് ഏഴും വയസ്സാണ്. എന്നാൽ ഇതു് പതിനാറും ഇരുപത്തിരണ്ടും ഇരുപത്തിനാലും വയസ്സുവരെ നീട്ടാമെന്നും പക്ഷമുണ്ടു്. ബ്രഹ്മചയ്യത്തിൻെറ ബാഹ്യചിഹ്നമാണ് യജ്ഞോപവീതം. അതു വിധിയാംവണ്ണം ധരിക്കുന്ന ആളിനെ ദ്വിജനെന്നും ബ്രാഹ്മണനെന്നും വിളിക്കാറും ഉണ്ടു്. സ്നാനവ്രതം ബ്രഹ്മചര്യത്തിൻെറ അവസാനം നടക്കുന്ന ഒരു സംസ്കാരമാണ്. ഉദ്വാഹം (വിവാഹം) വധൂപ്രവേശം, ദ്വിരാഗമനം, പ്രസൂതം, ജനനവ്രതം ഇവ ഗൃഹസ്ഥാശ്രമത്തിൽ ചെയ്യപ്പെടുന്ന സംസ്കാരമാണ്.

നിവത്തനം എന്നതു് ഗൃഹസ്ഥാശ്രമം ഉപേക്ഷിച്ച് വാനപ്രസ്ഥാശ്രമത്തിലേക്കോ സന്ന്യാസാശ്രമത്തിലേക്കോ ഉള്ള യാത്രയാണ്. ഇന്നു് വാനപ്രസ്ഥാശ്രമത്തിലേക്കു് ആരും തന്നെ പോകാറില്ല. ഗൃഹസ്ഥാശ്രമം കഴിഞ്ഞാൽ സംന്യാസാശ്രമത്തിൽ പ്രവേശിക്കുകയാണ് ഇന്നത്തെ പതിവു്. ബ്രഹ്മചര്യാശ്രമത്തിൽവെച്ച് ശിഖയും യജ്ഞോപവീതവും ധരിച്ച് യഥാവിധി പ്രണവവും ഗായത്രിയും ആചാര്യമുഖത്തിൽനിന്നു ഗ്രഹിച്ച് അതു ജപിക്കുകയും സന്ധ്യാവന്ദനം മുതലായ വൈദികകമ്മങ്ങഠം നടത്തുകയും ചെയ്യുന്ന ഒരു വ്യക്തിക്കു മാത്രമേ ഇന്നും ശരിയായ വിധത്തിൽ സംന്യാസദീക്ഷ നൽകപ്പെടാറുള്ളു, അങ്ങനെ വൈദികസംസ്കാരവും ഗായത്രീജപവും നടത്താത്ത നായർ ഈഴവർ മുതലായ സമുദായത്തിൽപ്പെട്ട കേരളീയക്കു ബ്രഹ്മചര്യദീക്ഷ നൽകിയതിനുശേഷമാണ് ഉത്തരേന്ത്യയിലെ സംന്യാസിമാർ ഇന്നും സംന്യാസദീക്ഷ കൊടുക്കുക പതിവു്. കാരണം, സംന്യാസമെന്നതു് ഒരു വൈദികസംസ്കാരമാണ്. വൈദികമായ ചടങ്ങുകഠം അനുസരിച്ചേ ആ സംസ്കാരം നടത്താവൂ എന്നാണു നിയമം. പക്ഷെ ഇന്നു് സംന്യാസവേഷത്തിൽ കാണപ്പെടുന്ന അധികം പേരും ഒരു സംസ്കാരവും ഇല്ലാതെ തന്നത്താൻ കാവിവസ്ത്രം ഉടുത്തു് പുതിയ പേരും സ്വീകരിക്കുന്നതായിട്ടാണു കാണപ്പെടുന്നതു്. മററു മതാവലംബികഠംക്കു് ആചാര്യനും പുരോഹിതനും ആകുന്നതിനു് പ്രത്യേകം പരിശീലനങ്ങളും വ്യവസ്ഥകളും ഉണ്ടു്. അങ്ങനെയുള്ള മതപരമായ ജ്ഞാനകമ്മപരിശീലനവും വ്യവസ്ഥകളും പരിപാലിക്കുന്ന വ്യക്തികളെ മാത്രമേ അവർ പുരോഹിതന്മാരായും ആചാര്യന്മാരായും അംഗീകരിക്കാറും ഉള്ളു. എന്നാൽ ഹിന്ദുക്കളുടെ ഇടയിൽ ഇന്നു് അങ്ങനെയുള്ള പരിശീലനങ്ങളോ വ്യവസ്ഥകളോ അംഗീകരിക്കുവാൻ അധികം പേരും ഇഷ്ടപ്പെടുന്നില്ല. വല്ല ജാലവിദ്യകളും കൊണ്ടു് ജനങ്ങളെ ഭ്രമിപ്പിക്കുവാൻ കഴിവുള്ളവരും പരോപകാരപ്രദങ്ങളായ സ്ഥാപനങ്ങഠം നടത്തുന്നവരും രാഷ്ട്രീയപ്രവത്തകരും മററും കാവി ധരിച്ചാൽ അവരെ വലിയ സംന്യാസിമാരായും പരമാചാര്യന്മാരായും പരിഗണിക്കുവാൻ അധികം ആളുകളും ഇഷ്ടപ്പെടും. പക്ഷെ ആത്മജ്ഞാനമാണ് സംന്യാസികളുടെ ലക്ഷണമെന്നുള്ള പരമാത്ഥം സാധാരണജനങ്ങഠം അറിയുന്നില്ല.

ബ്രഹ്മചയ്യാശ്രമത്തിൽനിന്നോ ഗൃഹസ്ഥാശ്രമത്തിൽനിന്നോ വാനപ്രസ്ഥാശ്രമത്തിൽനിന്നോ ഒരാഠംക്കു് സംന്യാസാശ്രമത്തിൽ പ്രവേശിക്കുവാൻ അഹ്തയുണ്ടു്. ആ അഹ്തപൂണ്ണമായ വൈരാഗ്യമാണ്. ഇഹലോകസുഖങ്ങളിലും പരലോകസുഖങ്ങളിലും അല്പം പോലും ആഗ്രഹം ഇല്ലാതെ ഈശ്വരസ്വരൂപത്തിൽമാത്രം പരമപ്രേമം ഉദിക്കുകയാണ്

വൈരാഗ്യത്തിന്റെ സാമാന്യലക്ഷണം. അതിനാൽ ഏതാശ്രമത്തിൽ വെച്ച് എപ്പോഠം വൈരാഗ്യം ഉണ്ടാകുന്നുവോ അപ്പോഠം ആ ആശ്രമത്തിൽനിന്നുതന്നെ സംന്യാസാശ്രമത്തിൽ പ്രവേശിക്കുവാൻ വിധിയുണ്ട്.

എന്നാൽ ബ്രഹ്മചര്യാശ്രമത്തിൽനിന്ന് ഗൃഹസ്ഥാശ്രമവും അവിടെനിന്ന് വാനപ്രസ്ഥാശ്രമവും പൂകി അതതാശ്രമധർമ്മങ്ങഠം അനുഷ്ഠിച്ച് മനഃശുദ്ധിയും വൈരാഗ്യവും വന്നതിനു ശേഷമേ സംന്യാസാശ്രമത്തിൽ പ്രവേശിക്കാവൂ എന്നാണ് സാമാന്യവിധി. സംന്യാസാശ്രമപ്രവേശനത്തിനുള്ള പ്രധാനപ്രചോദനം വൈരാഗ്യമാണ്. ഇഹലോകസുഖങ്ങളിലും പരലോകസുഖങ്ങളിലും വെറുപ്പുണ്ടാവുകയാണ് വൈരാഗ്യം. അതില്ലാതെ സംന്യസിക്കുവാൻ പാടില്ല. അങ്ങനെ സംന്യസിച്ചാൽ ആ മനുഷ്യൻ അധഃപതിക്കുമെന്നുകൂടി ധർമ്മശാസ്ത്രം പ്രഖ്യാപിക്കുന്നു.

'ഏതെങ്കിലും കാരണവശാൽ വൈരാഗ്യമുണ്ടായി സംന്യസിച്ചതിനുശേഷം ദുർവ്വാസനയ്ക്കടിപ്പെട്ട് വീണ്ടും ദാമ്പത്യസുഖം മുതലായവ അനുഭവിക്കുവാൻ ഒരുങ്ങുന്ന മനുഷ്യൻ വാസ്തവത്തിൽ മനുഷ്യനല്ല, വെറും കഴുതയാണ്.' എന്നത്രെ വാസിഷ്ഠവചനം. ഒരു കാലത്തു് സംന്യാസം സ്വീകരിച്ചിട്ട് വീണ്ടും മറ്റൊരു കാലത്തു് ഗൃഹസ്ഥനാകുന്ന നടപടിക്രമം ഇന്ന് ബുദ്ധമതക്കാരുടെ ഇടയിൽ നടപ്പുണ്ട്. എന്നാൽ ഹിന്ദുധർമ്മം ആ സമ്പ്രദായത്തെ പാടെ നിഷേധിക്കുകയാണ് ചെയ്യുന്നതു്.

യസ്തു പ്രവ്രജിതോ ഭൂത്വാ പുനഃ സേവേത മൈഥുനം
ഷഷ്ടിവർഷസഹസ്രാണി വിഷ്ഠായാം ജായതേ കൃമിഃ.

എന്നുള്ള 'യതിധർമ്മസംഗ്രഹ' വാക്യം അതിനു തെളിവാണല്ലോ. 'സംന്യസിച്ചതിനുശേഷം മൈഥുനവൃത്തിയിൽ ഏർപ്പെടുന്ന മനുഷ്യൻ മരണാനന്തരം അറുപതിനായിരം വർഷം അമേദ്ധ്യത്തിലെ കൃമിയായി ജനിക്കും.' എന്നാണ് പ്രസ്തുതസ്മൃതിവാക്യത്തിന്റെ സാരാർത്ഥം. ഇതുകൊണ്ടുദ്ദേശിക്കപ്പെടുന്നതു്, ശരിയായ വൈരാഗ്യം ഇല്ലാത്ത മനുഷ്യൻ സംന്യാസാശ്രമത്തിൽ പ്രവേശിക്കരുതു്, എന്നാണ്. ഗൃഹസ്ഥാശ്രമത്തിൽ ജീവിക്കുന്നതുകൊണ്ടു് ആക്കും ഒരു കുറവും വരാനില്ല. മററാശ്രമങ്ങഠംക്ക് ആശ്രയമായ ഗൃഹസ്ഥാശ്രമത്തെ ''ജ്യേഷ്ഠാശ്രമ''മെന്ന പേരിൽ ധർമ്മശാസ്ത്രങ്ങഠം പുകഴ്ത്തുന്നു.

ഒരു വ്യക്തിക്ക് വൈരാഗ്യവും ആത്മസാക്ഷാത്കാരം നേടുവാനുള്ള ആഗ്രഹവും തീവ്രതരമായി തീർന്നാൽ അയാഠംക്ക് ഗൃഹസ്ഥാശ്രമത്തിൽ നിവസിക്കുന്നതു് ദുഃഖപ്രദമായി തോന്നാം. അങ്ങനെ തോന്നിയാൽ ആ മനുഷ്യൻ വീട്ടുകാര്യങ്ങളെല്ലാം മകനെ ഏല്പിച്ചിട്ട് വീട്ടിലെ സർവ്വബന്ധങ്ങളും ഉപേക്ഷിച്ച് ഈശ്വരസാക്ഷാത്കാരം നേടുവാൻ വേണ്ടി തീർത്ഥസ്ഥലങ്ങളിലേയ്ക്കും ക്ഷേത്രങ്ങളിലേയ്ക്കും സംന്യാസിമഠങ്ങളിലേയ്ക്കും മററും പോകേണ്ടതാണ്. കാരണം, തീർത്ഥസ്ഥലങ്ങളിലും ക്ഷേത്രസങ്കേതങ്ങളിലും മഠങ്ങളിലും മററുമാണല്ലോ സജ്ജനങ്ങഠം നിവസിക്കുന്നതു്. ആത്മവിഷയത്തെക്കുറിച്ചുമാത്രം ചിന്തിച്ചുകൊണ്ടിരിക്കുന്നവരാണ് സത്തുക്കഠം. അവരുടെ സംസർഗ്ഗം കൊണ്ടും ഉപദേശംകൊണ്ടും വൈരാഗ്യവും ഈശ്വരഭക്തിയും വർദ്ധിക്കും. സത്തുക്കഠം സ്വൈരകഥാകഥനരൂപത്തിൽ സംസാരിക്കുന്നതുപോലും ഉയർന്ന അദ്ധ്യാത്മവിഷയങ്ങളായിരിക്കും. അതുകൊണ്ട് ''ജിജ്ഞാസുക്കളെല്ലാം സജ്ജനങ്ങളുടെ സമീപത്തിൽ ചെന്ന് അവരുടെ ഉപദേശങ്ങഠം കേട്ട് മനഃശാന്തി വർദ്ധിപ്പിക്കുവാൻ പരിശ്രമിക്കണം.'' എന്ന് യോഗവാസിഷ്ഠത്തിൽ പറയുന്നു. അതിനാൽ മോക്ഷകാംക്ഷികഠം ഗൃഹം ഉപേക്ഷിച്ചുപോയാൽ സജ്ജനങ്ങളുടെ അടുക്കൽ ചെന്ന് അവരിൽനിന്ന് അറിയേണ്ട വിഷയങ്ങഠം എല്ലാം അറിഞ്ഞു് ഈശ്വരപ്രേമം വളർത്തുവാൻ പരിശ്രമിക്കണം എന്നാണ്, 'സംഗഃ സത്സു വിധീയതാം ഭഗവതോ ഭക്തിർദൃഢാ ധീയതാം.' എന്ന സാധനാപഞ്ചകം രണ്ടാംശ്ലോകത്തിലെ ഒന്നാം പാദത്തിലൂടെ ശ്രീ ശങ്കരഭഗവത്പാദർ നമ്മളോടുപദേശിക്കുന്നതു്. പല മനുഷ്യരും വീടു വിട്ട് പുണ്യസ്ഥലങ്ങളിൽ പര്യടനം നടത്തുന്നതായി കാണപ്പെടുന്നു. പക്ഷെ അവരിൽ അധികം പേരും സജ്ജനസംസർഗ്ഗം നേടുവാനൊരുങ്ങാതെ ഭിക്ഷ സമ്പാദിക്കുവാൻ വേണ്ടി മാത്രം പരിശ്രമിക്കുന്നതായിട്ടാണ് കാണപ്പെടുക. ഒരു സാധകനെ സംബന്ധിച്ചിടത്തോളം അങ്ങനെയുള്ള പ്രവൃത്തി വളരെ നിന്ദ്യ

മാണ്. സജ്ജനസംസർഗ്ഗംകൊണ്ടേ ഈശ്വര സ്വരൂപം വെളിപ്പെടുകയുള്ളൂ. അങ്ങനെ വെളിപ്പെട്ടെങ്കിൽ മാത്രമേ ഭഗവദ്ഭക്തി ഉറയ്ക്കുകയും ഉള്ളൂ. ഐശ്വര്യം, വീര്യം, യശസ്സ്, ശ്രീ, ജ്ഞാനം, വൈരാഗ്യം, ഈ ഗുണങ്ങളുടെ പൂർണ്ണതയ്ക്ക് ഇരിപ്പിടമാണ് ഭഗവാൻ. 'ഭക്തന്മാർ ഭഗവാനെന്നും വേദാന്തികരം ബ്രഹ്മമെന്നും യോഗികരം ആത്മാവെന്നും ജ്ഞാനികരം ജ്ഞാനമെന്നും പറയുന്നതു് ഒരേ ഒരു ഈശ്വരനെത്തന്നെയാണ്.' എന്ന് ശ്രീമദ് ഭാഗവതം പ്രഖ്യാപിക്കുന്നു. അതിനാൽ ഈ ശ്ലോകത്തിൽ പറയുന്ന ഭഗവാനെന്ന ശബ്ദം സഗുണബ്രഹ്മത്തെയാണ് കുറിക്കുന്നതു് എന്നു മനസ്സിലാക്കണം. ഈ പ്രപഞ്ചത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവും ആ ബ്രഹ്മമാണെന്ന് ഉപനിഷത്തുകരം ഘോഷിക്കുന്നു. അങ്ങനെയിരിക്കുന്ന ഈശ്വരനോടുള്ള പരമമായ പ്രേമമാണ് ഭക്തി എന്നു പറയപ്പെടുന്നതു്. സേവ എന്നർത്ഥമുള്ള 'ഭജ' ധാതുവിൽനിന്നുണ്ടായ ഒരു രൂപമാണ് ഭക്തിശബ്ദം. ഏതുപചാരങ്ങരംകൊണ്ടാണോ ഈശ്വരനെ ഭജിക്കുന്നതു് അതിനും ഭക്തി എന്നു പറയാം. ഇങ്ങനെയുള്ള ഭക്തി, സാധനാഭക്തിയാകുന്നു. ഈശ്വരമാഹാത്മ്യങ്ങരം കേരംക്കുക, ഈശ്വരസ്തോത്രങ്ങരം കീർത്തിക്കുക, ഈശ്വരന്റെ ലീലാവിഗ്രഹത്തെ ഓർമ്മിക്കുക, ഈശ്വരവിഗ്രഹം പ്രതിഷ്ഠിച്ചിട്ടുള്ള ദേവമന്ദിരങ്ങരം ശുചിയാക്കുക, ഈശ്വരഭക്തന്മാരെ ശുശ്രൂഷിക്കുക, ഈശ്വരന്റെ പ്രതിമകളിൽ ഉപചാരങ്ങളോടുകൂടി പൂജ നടത്തുക, ഈശ്വരമൂർത്തികളേയും ഭക്തന്മാരേയും വന്ദിക്കുക, ഈശ്വരന്റെ ദാസനെന്ന നിലയിൽ അർപ്പണബുദ്ധിയോടുകൂടി നിഷ്കാമമായി സ്വധർമ്മങ്ങരം അനുഷ്ഠിക്കുക, തന്റെ ശരിയായ ബന്ധുവും മിത്രവും ഈശ്വരനാണെന്നു വിശ്വസിക്കുക, തന്നേയും തന്റെ സർവ്വസ്വത്തേയും ഈശ്വരപാദത്തിൽ നിവേദിക്കുക, ഇതാണ് ഭാഗവതം നിർദ്ദേശിക്കുന്ന ഒൻപതു തരത്തിലുള്ള ഭക്തിസാധനകരം. ഇവയ്ക്കു് സാധനാഭക്തിയെന്നും ഗൗണീഭക്തിയെന്നുംകൂടി പേരുണ്ട്. സാധകന്നു് ആദ്യം ഈശ്വരന്റെ കാരുണ്യം വാത്സല്യം തുടങ്ങിയ ഗുണങ്ങളിലാണല്ലോ പ്രേമം ഉദിക്കുക. ആ പ്രേമം സജ്ജനസംസർഗ്ഗംകൊണ്ടു പുഷ്ടിപ്പെടുമ്പോരം സാധകൻ മുഖ്യമായ പരഭക്തിയിൽ എത്തിച്ചേരുന്നു. ആ ഭക്തിയുടെ സ്വരൂപം പരമമായ പ്രേമമാണ്. പ്രേമമെന്ന പദത്തിനു പ്രിയനായിരിക്കുക–എപ്പോഴും ഈശ്വരസ്വരൂപത്തെക്കുറിച്ചു ചിന്തിച്ചും ഈശ്വരന്നു് ഹിതകരങ്ങളായ പ്രവർത്തനങ്ങളിൽമാത്രം വ്യാപരിച്ചും ജീവിക്കുക - എന്നാണർത്ഥം.

ഭക്തി, പ്രാകൃതം മദ്ധ്യമം ഉത്തമം എന്നു മൂന്നു തരത്തിലുണ്ട്. ഈശ്വരന്റെ ജഗത്കാരണത്വവും സച്ചിദാനന്ദരൂപവും അറിയുവാൻ കഴിവില്ലാത്ത മന്ദാധികാരികരം, പ്രതീകങ്ങളിൽക്കൂടി – വിഗ്രഹങ്ങളിൽക്കൂടി – മാത്രമേ ഈശ്വരനെ ദർശിക്കുകയും പൂജിക്കുകയും ചെയ്യുന്നുള്ളൂ. എന്നാൽ അങ്ങനെയുള്ള പൂജാദികരം കൊണ്ടു് ഈശ്വരപ്രേമം വർദ്ധിക്കുമ്പോരം സത്തുക്കളോടും പുരാണേതിഹാസങ്ങളോടും ആദരവുണ്ടാകും. അതിൽനിന്നു് ഈശ്വരൻ ജഗത്പിതാവാണെന്നുള്ള ബോധം ആ ഭക്തനുണ്ടാകും. അങ്ങനെയുള്ള ഭക്തൻ മദ്ധ്യമാധികാരിയാണ്. അയാരം ജഗത്പിതാവായ ഈശ്വരനിൽ പ്രേമവും ഈശ്വരഭക്തന്മാരോടു മൈത്രിയും ദീനന്മാരോടു കാരുണ്യവും ദുർജ്ജനങ്ങളോടു വെറുപ്പില്ലാത്ത ഉപേക്ഷാബുദ്ധിയും പുലർത്തിക്കൊണ്ടിരിക്കും. ഈ നിലയിൽ ജീവിക്കുന്ന ഭക്തൻ രാഗദ്വേഷാദികളും മദമാത്സര്യാദികളും ഇല്ലാത്ത ശുദ്ധമനസ്സനായിരിക്കും. അയാരം അജ്ഞന്മാരുടെ അജ്ഞാനവും, ദരിദ്രന്മാരുടെ ദാരിദ്ര്യവും, രോഗികളുടെ രോഗങ്ങളും മററും നീക്കുന്നതിനുള്ള പരിശ്രമങ്ങരം ഈശ്വരന്നു് പ്രിയങ്കരങ്ങളാണെന്നു കരുതി അവ ചെയ്തുകൊണ്ടു് ജീവിക്കും. അങ്ങനെ ജീവിച്ചും ആദ്ധ്യാത്മികജ്ഞാനം വർദ്ധിപ്പിച്ചുംകൊണ്ടിരിക്കുന്ന ഭക്തൻ ക്രമേണ ഉത്തമാധികാരിയായിത്തീരും. ചരാചരാത്മകമായ ഈ പ്രപഞ്ചം ഈശ്വരന്റെ സ്വരൂപമാണെന്നു് ആ ധന്യാത്മാവു് മനസ്സിലാക്കി എല്ലാ ഭൂതങ്ങളിലും ഈശ്വരന്റെ വിരാഡ്രൂപത്തെ ദർശിച്ചു് ഹൃദയത്തെ കുളിർപ്പിക്കും.

യാതൊന്നു കാണ്മതു നാരായണപ്രതിമ
യാതൊന്നു കേരംപ്പതു നാരായണശ്രുതികരം,
യാതൊന്നു ചെയ്‌വതു നാരായണാർച്ചനകരം
യാതൊന്നതൊക്കെ ഹരി നാരായണായ നമഃ.

എന്നു ഹരിനാമകീർത്തനത്തിൽ പ്രകീർത്തിക്കപ്പെട്ടിട്ടുള്ള ഭക്തിഭാവമാണ് ആ ഉത്തമാധികാരി

യുടെ ഹൃദയത്തെ നിരന്തരം സമാശ്ലേഷിച്ചുകൊണ്ടിരിക്കുന്നതു്. ഇങ്ങനെയുള്ള ഭക്തിഭാവം കലന്ന മഹാപുരുഷന്മാർ വളരെ വിരളമാണു്. അവരിൽത്തന്നെ ഭൂരിപക്ഷം ഭക്തന്മാരും ഈ നിലയിലെത്തി അവിടെത്തന്നെ വിശ്രമിക്കുകയേ ഉള്ളൂ.

ഭക്തി സഗുണപരമേശ്വരവിഷയകമാണു്. അപൂർവ്വം ചില വിചാരശീലന്മാർ ഈശ്വരൻെറ നിർഗ്ഗുണവും നിരാകാരവുമായ ബ്രഹ്മസ്വരൂപത്തെക്കുറിച്ചു് വിചാരിച്ചറിയുവാനാണു് ഇഷ്ടപ്പെടുക. വിവേകം, വൈരാഗ്യം, മനോനിയന്ത്രണം, ഇന്ദ്രിയനിഗ്രഹം, സുഖദുഃഖങ്ങൾ സഹിക്കുന്നതിനുള്ള കഴിവു്, വിഷയസുഖങ്ങളിൽ വെറുപ്പു്, ഗുരുവിലും വേദാന്താദിശാസ്ത്രങ്ങളിലും ദൃഢമായ വിശ്വാസം, മനസ്സമാധാനം, സകലവിധസംസാരബന്ധങ്ങളിൽനിന്നും മോചനം നേടുവാനുള്ള അഭിലാഷം, ഈ ഗുണങ്ങൾ വദ്ധിച്ചുവരുമ്പോൾ സവ്വകമ്മങ്ങളും ഉപേക്ഷിച്ചു് – സന്ന്യസിച്ചു് – നിവൃത്തിപ്രധാനമായ സന്ന്യാസാശ്രമത്തിൽ പ്രവേശിക്കുവാൻ ആ സുകൃതികൾ ഒരുങ്ങും. ഇതിൽനിന്നു് സിദ്ധിക്കുന്നതു് ശരിയായ വൈരാഗ്യം ഉണ്ടാകുമ്പോൾ ആത്മസാക്ഷാത്കാരത്തിനുവേണ്ടി ഏതാശ്രമത്തിൽനിന്നും എപ്പോൾ വേണമെങ്കിലും സന്ന്യസിക്കാം എന്നാണു്.

---

# പുനജ്ജന്മചിന്ത

## എൻ. അച്യുതൻപിള്ള, ചുനക്കര

എല്ലാ മനുഷ്യക്കും ജ്ഞാനഗ്രഹണത്തിനു് തത്ത്വശാസ്ത്രഗ്രന്ഥങ്ങളാണു് പരമമായ പ്രമാണം. ആ നിലയിൽ നമ്മുടെ പ്രധാനതത്ത്വശാസ്ത്രഗ്രന്ഥങ്ങളായി, വേദങ്ങളുടെ സാരമായ പ്രസ്ഥാനത്രയമെന്നപേരിലറിയപ്പെടുന്ന ദശോപനിഷത്തുകളും ബ്രഹ്മസൂത്രവും ഭഗവദ്ഗീതയുമാണു് അറിവുള്ളവർ നിശ്ചയിച്ചിട്ടുള്ളതു്. പ്രസ്തുത ആകരഗ്രന്ഥങ്ങൾക്കു പുറമെ യോഗദശനം, വിവേകചൂഡാമണി മുതലായ പ്രകരണഗ്രന്ഥങ്ങളും മറ്റും ഒട്ടും അപ്രധാനമല്ലാത്തവയായും ഉണ്ടു്. അവയെല്ലാംതന്നെ പുനർജ്ജന്മത്തെ അടിസ്ഥാനപ്പെടുത്തിയുള്ളതും ജനനമരണാദി സംസാരക്ലേശങ്ങളിൽനിന്നും മനുഷ്യക്കു് എന്നെന്നേയ്ക്കുമായി മോചനം പ്രാപിക്കാനുള്ള മാഗ്ഗങ്ങളെക്കുറിച്ചു സവിസ്തരം, നിസ്സംശയം, പ്രതിപാദിക്കുന്നവയുമാണു്. മാത്രമല്ല, ആവക ഗ്രന്ഥങ്ങളിൽ നിദ്ദേശിച്ചിട്ടുള്ളപ്രകാരം അനുഷ്ഠിച്ചു് ജന്മസാഫല്യം വരുത്തേണ്ടതാണെന്നും ശാസ്ത്രവിരുദ്ധമായ ജീവിതം ഇഹപരലോകസൗഖ്യത്തിനുതന്നെയും ഹാനി വരുത്തുന്നതാകയാൽ നിശ്ചയമായും ഉപേക്ഷിക്കേണ്ടതാണെന്നു് ഉദ്ബോധിപ്പിക്കയും ചെയ്തിട്ടുണ്ടു്. ശ്രീകൃഷ്ണഭഗവാൻതന്നെ അജ്ജുനനോടായി അരുളുന്നു,

യഃ ശാസ്ത്രവിധിമുത്സൃജ്യ
വത്തതേ കാമകാരതഃ
ന സ സിദ്ധിമവാപ്നോതി
ന സുഖം ന പരാം ഗതിം. (ഗീത–16.23)

'ഏവൻ ശാസ്ത്രവിഹിതകമ്മങ്ങളെ ഉപേക്ഷിച്ചു് യഥേഷ്ടം പ്രവത്തിക്കുന്നുവോ അവൻ തത്ത്വജ്ഞാനത്തെ പ്രാപിക്കുന്നില്ല,' എന്നു്.

തസ്മാച്ഛാസ്ത്രം പ്രമാണം തേ
കാര്യാകാര്യവ്യവസ്ഥിതൗ
ജ്ഞാത്വാ ശാസ്ത്രവിധാനോക്തം
കമ്മ കത്തുമിഹാഹ്സി. (ഗീത–16.24)

'അതിനാൽ ഇന്നതു ചെയ്യേണ്ടതു്, ഇന്നതു ചെയ്യരുതാത്തതു്, എന്ന വ്യവസ്ഥയിൽ ശാസ്ത്രം നിനക്കു പ്രമാണമാകുന്നു. അതുകൊണ്ടു് ശാസ്ത്രശാസനം അറിഞ്ഞു് ഈ ലോകത്തിൽ കർമ്മം ചെയ്യാൻ നീ അഹ്നായിഭവിക്കുന്നു.' എന്നാൽ സനാതനമതവിശ്വാസികളെന്നു് അഭിമാനിക്കുന്നവരുടെ ഇടയിൽതന്നെ പുനജ്ജന്മവിശ്വാസമോ മതബോധമോ ഉള്ളവരുടെ എണ്ണം വളരെ വിരളമാണു്.

പുനജ്ജന്മമെന്നാൽ മരിച്ചപോയ ജീവികളുടെതന്നെ വീണ്ടുമുള്ള ജനനമെന്നാണല്ലൊ അത്ഥം. സൃഷ്ടികഠം അസംഖ്യങ്ങളായുണ്ട്. അവയെല്ലാം പ്രകൃത്യാതന്നെ താഴെനിന്നു് ക്രമേണ ഉയന്നുയന്നു് അനവധി ജന്മങ്ങഠം കടന്നു് മനുഷ്യജന്മത്തിൽ എത്തുന്നു. മനുഷ്യജന്മംതന്നെയും പലേ നിലകളിലുണ്ട്. ഊദ്ധ്വഗതിക്കനുസരിച്ച് ബുദ്ധിശക്തിയും അഭിവ്യക്തമായിവരുന്നു; മനുഷ്യസൃഷ്ടിയാകുമ്പോഴേയ്ക്കും കാര്യാകാര്യവിവേകവും ധർമ്മാധർമ്മബോധവും ഉണ്ടാകുന്നു. ഈശ്വരനുണ്ടെന്നുള്ള വിചാരവും മനുഷ്യനുമാത്രമാണുള്ളതു്. അതുകൊണ്ടാണു് ബ്രഹ്മാവലോകധിഷണായുക്തനായ മനുഷ്യനെ സൃഷ്ടിച്ചതിനുശേഷമേ സൃഷ്ടികർത്താവായ ദേവൻ സന്തുഷ്ടനായുള്ളുവെന്നു് ഭാഗവതം പറയുന്നതു്. (11-3-28)

ജനനവും മരണവും സുഖദുഃഖാനുഭവങ്ങളുമെല്ലാം കമ്മത്തിന്നനുസരണമായി വന്നുകൂടുന്നതാണെങ്കിലും വിവേകബുദ്ധിയുള്ള മനുഷ്യർ സത്കമ്മശ്രദ്ധയുള്ളവരായും ഭഗവദ്വിചാരശീലരായും ഉയന്നു് പരമപുരുഷാത്ഥം സാധിക്കണമെന്നുള്ള സങ്കല്പത്താൽ കരുണാനിധിയായ ഭഗവാൻ മാററിമാററിത്തരുന്ന പലേ അവസരങ്ങളും അനുഭവങ്ങളുമാണെന്നുവേണം വിചാരിക്കുവാൻ. മനുഷ്യജന്മം ലഭിച്ചാൽ വിവേകബുദ്ധിയെ ധാമ്മികമായി ഉപയോഗിക്കേണ്ട കടമയുള്ള സ്ഥിതിക്കു് അങ്ങനെ ചെയ്യുന്നില്ലെങ്കിൽ ജന്മം അധഃപതിക്കാനിടയുണ്ട്. കമ്മത്തിനനുസരണമായി ജന്മം ഉത്കൃഷ്ടാപകൃഷ്ടനിലകളിലേയ്ക്കു പോകുന്നതാണു്. ദാസീപുത്രൻ പുനജ്ജന്മത്തിൽ നാരദർഷിയായി വന്നതും ജഡഭരതൻ മാനായി പിറന്നതും വീണ്ടും ബ്രാഹ്മണകുലത്തിൽ ജനിച്ചതുമെല്ലാം അതിനു തെളിവാണല്ലൊ. ശ്രീകൃഷ്ണഭഗവാൻ അജ്ജുനനോടു് പുനജ്ജന്മപരമായി പലതുമുപദേശിച്ചിട്ടുണ്ടെന്നു ഗീതയിൽ പലയിടത്തും കാണാൻ കഴിയും. കൗമാരാദ്യവസ്ഥ മാറിക്കൊണ്ടിരിക്കുന്നതുപോലെയും പഴയ വസ്ത്രം മാററി പുതിയതു സ്വീകരിക്കുന്നതുപോലെയുമാണു് ആത്മാവു ദേഹം മാറുന്നതെന്നാണു് പുനജ്ജന്മത്തെപ്പററി ഭഗവാൻെറ അഭിപ്രായം. എന്നുതന്നെയുമല്ല, 'ജാതസ്യ ഹി ധ്രുവോ മൃത്യുർധ്രുവം ജന്മ മൃതസ്യ ച.'(ഗീത-2.27)'ജനിച്ചവനു മരണവും മരിച്ചവനു് ജനനവും നിശ്ചയമാണു്.' എന്നും,

ബഹൂനി മേ വ്യതീതാനി
ജന്മാനി തവ ചാജ്ജുന,
താന്യഹം വേദ സവ്വാണി
ന ത്വം വേത്ഥ പരംതപ, (ഗീത-4.5)

'അല്ലയോ അജ്ജുന, എനിക്കും നിനക്കും അനേകം ജന്മങ്ങഠം കഴിഞ്ഞിട്ടുണ്ട്; അവയെ എല്ലാം ഞാനറിയുന്നു; അല്ലയോ പരന്തപ, നീ അറിയുന്നില്ല.' എന്നും യോഗേശ്വരനായ ഭഗവാൻ സ്വന്തം അനുഭവംപോലും അജ്ജുനനെ നിമിത്തമാക്കി ലോകത്തെ ധരിപ്പിക്കുന്നു. ഭഗവദ്ഗീത ആദ്യന്തം പുനജ്ജന്മപരമായിത്തന്നെ ഉപദേശിച്ചുകാണുന്നു.

ബ്രഹ്മാദിസ്ഥാവരാന്തം പുനജ്ജന്മവശഗമാണെന്നും ഈശ്വരസാക്ഷാത്കാരംകൊണ്ടുമാത്രമേ അതിൽനിന്നൊഴിയാൻ മാഗ്ഗമുള്ളു എന്നും മഹാത്മാക്കഠം അറിയുന്നു, സാമാന്യലോകം അതറിയുന്നില്ല. മരിക്കുന്നതുകൊണ്ടാണല്ലൊ ജനിക്കേണ്ടതായിവരുന്നതു്. അജ്ഞാനം ഹേതുവായി നശ്വരമായ പ്രാപഞ്ചികവിഷയാസക്തിയും തദനുസരണമായ കാമകമ്മങ്ങളും ഭവിക്കുന്നു; തന്നിമിത്തം ഫലാനുഭവത്തിനു വീണ്ടും ജനിക്കേണ്ടതായും വരുന്നു. ജനനം ക്ലേശാനുഭവത്തിനും കാരണമാവുന്നു. എല്ലാവരും ഈ ജന്മത്തിനു കാരണമായ (പ്രാരബ്ധ) കർമ്മഫലമാണു് അനുഭവിക്കുന്നതു്; മരണമെന്നതു് പ്രാരബ്ധകർമ്മഫലാനുഭവം തീരുമ്പോഠം ശരീരമാകുന്ന ഉപാധിയിൽ അധിഷ്ഠിതനായ ജീവൻ ദേഹഘടകങ്ങളായ പഞ്ചഭൂതതന്മാത്രകളോടും അന്തഃകരണത്തോടും ചേന്നു് പ്രാണസ്ഹിതം കാമ്യകർമ്മവാസനകളാൽ ക്ലേശിച്ചുകൊണ്ടു് വീണ്ടും കർമ്മഫലാനുഭവത്തിനുള്ള സ്ഥൂലശരീരഗ്രഹണത്തിനായി വത്തമാനശരീരം വിട്ടുപോകുന്നതുതന്നെ. എന്താണു് ജീവൻ? വാസ്തവത്തിൽ അങ്ങനെയൊന്നു് പ്രത്യേകമായിട്ടുണ്ടോ? ഇല്ലെന്നാണു് വേദാന്തം നിശ്ചയിച്ചിട്ടുള്ളതു്. 'നേഹ നാനാസ്തി കിഞ്ചന.' 'ഇവിടെ പലതില്ലതന്നെ.' 'ഏകമേവാദ്വിതീയം.' 'രണ്ടാമതൊന്നില്ലാത്ത ഒന്നുമാത്രം.' 'തത്ത്വം അസി' 'അതു് നീയാകുന്നു.' ഈ മഹാവാക്യങ്ങഠം ഒരേ ഒരു ആത്മാവു മാത്രമേ ഉള്ളു എന്നതി

ലേയ്ക്കു് മഹത്തായ പ്രമാണമാകുന്നു. ഇങ്ങനെ ഏകവും സർവ്വവ്യാപ്തവും നിരന്തരവും നിത്യവും ശുദ്ധബുദ്ധമുക്തവുമായ പരമാത്മാവിനെ ബ്രഹ്മമെന്നും ഈശ്വരനെന്നും ഭഗവാനെന്നും മററും പറയുന്നു. അതിനെത്തന്നെയാണു് അദ്വൈതികളായ ജ്ഞാനികഠം കേവലാത്മാവെന്നും വിശിഷ്ടാദ്വൈതികഠം ആത്മാംശമെന്നും ദ്വൈതികഠം ജീവാത്മാവെന്നും ഒക്കെ നാമകരണം ചെയ്യുന്നതു്. ജീവഭാവനയ്ക്കു കാരണം അജ്ഞാനവുമാണു്. അജ്ഞാനം (അവിദ്യ) നിമിത്തം രജ്ജുസർപ്പഭ്രമംപോലെ ജീവനെന്നും ഞാനെന്നും എൻേറതെന്നും ഭാവിക്കുന്നു; മായാമോഹിതരായി ഈശ്വരപ്രീതികരങ്ങളായ കാമ്യകർമ്മങ്ങഠം അനുഷ്ഠിക്കുന്നു; തന്നിമിത്തം അതിൻെറ ഫലാനുഭവത്തിനായി മരണശേഷം വീണ്ടും ഉണ്ടാകുന്ന സ്ഥൂലോപാധിയിൽ ചതുർവ്വിധഭക്താനുഗ്രഹതല്പരനായ ഭഗവാനു് കുടികൊള്ളേണ്ടതായും വരുന്നു. അങ്ങനെ ദേഹംതോറും, ജലാശയംതോറും ചന്ദ്രബിംബമെന്നവണ്ണം, പ്രതിഫലിച്ചു സാന്നിദ്ധ്യം ചെയ്യുന്ന ചൈതന്യപ്രതിഫലനമല്ലാതെ മററൊന്നുമല്ല ജീവൻ. ഭ്രമം മാറുമ്പോഠം കയറു കയറായിത്തന്നെ അനുഭവപ്പെടും. ജീവൻ ഭ്രമം മാറി ആത്മാവായും അറിയും.

അജ്ഞാനം ഹേതുവായി ജനനമരണപരമ്പരയിൽപ്പെട്ടുഴലുന്ന ജീവഗതിയെക്കുറിച്ചു് ഭഗവാൻ പറയുന്നതെന്താണെന്നു നോക്കാം.

ശരീരം യദവാപ്നോതി
യച്ചാപ്യുത്ക്രാമതീശ്വരഃ
ഗൃഹീത്വൈതാനി സംയാതി
വായുർഗന്ധാനിവാശയാത്. (ഗീത–15.8)

'ഇന്ദ്രിയങ്ങഠംക്കു സ്വാമിയായിരിക്കുന്ന ജീവൻ കർമ്മവശാൽ മറെറാരു ശരീരത്തെ എപ്പോഠം പ്രാപിക്കുന്നുവോ, യാതൊരു ശരീരത്തിൽ നിന്നു് എപ്പോഠം വേർപെട്ടുപോകുന്നുവോ അപ്പോഠം വാസനക്കിരിപ്പിടമായ പുഷ്പത്തിൽ നിന്നു് വായു വാസനകളെ എന്നപോലെ ആ ശരീരത്തിൽനിന്നു് ജീവൻ ദേഹേന്ദ്രിയാദികളെ ഗ്രഹിച്ചുകൊണ്ടു് ശരീരാന്തരത്തെ പ്രാപിക്കുന്നു.' കഠോപനിഷത്തിൽ യമൻ നചികേതസ്സിനോടു്,

യോനിമന്യേ പ്രപദ്യന്തേ
ശരീരത്വായ ദേഹിനഃ
സ്ഥാണുമന്യേ/നുസംയന്തി
യഥാ കർമ്മ യഥാ ശ്രുതം. (2–2–7)

'മൂഢരായ ചില ദേഹികഠം അന്യയോനികളിൽ ശരീരമെടുക്കുന്നു; അത്യന്തം അധമന്മാരായ മററുചിലർ മരണം പ്രാപിച്ചതിൻെറ ശേഷം വൃക്ഷം മുതലായ സ്ഥാവരങ്ങളുടെ അവസ്ഥയെ പ്രാപിക്കുന്നു. ഈ ജന്മത്തിൽ ചെയ്തിട്ടുള്ള കർമ്മങ്ങഠംക്കും നേടിയിട്ടുള്ള വിജ്ഞാനത്തിനും തക്കവിധത്തിലുള്ള ശരീരത്തെയാണു് ദേഹികഠം പ്രാപിക്കുന്നതു്.' 'യഥാപ്രജ്ഞം ഹി സംഭവാഃ' അറിവിനനുസരിച്ചാണു ജന്മങ്ങഠം എന്നും ശ്രുതിയുണ്ടു്. മനുഷ്യജന്മം മുതലായതും മുക്തിയും നൂറുകോടി ജന്മംചെയ്ത പുണ്യംകൊണ്ടേ കിട്ടുകയുള്ളുവെന്നു് 'വിവേകചൂഡാമണി' യിൽ ആചാര്യസ്വാമികഠം പ്രാരംഭത്തിൽതന്നെ പറഞ്ഞിട്ടുള്ളതും ശ്രദ്ധേയമാണു്.

'സംസ്കാരസാക്ഷാത്ക്കാരാത് പൂർവ്വജാതിജ്ഞാനം' (പാതഞ്ജലയോഗദർശനം 3. 18) സംസ്കാരങ്ങളെ സാക്ഷാത്കരിക്കുന്നതുകൊണ്ടു് പൂർവ്വജന്മജ്ഞാനമുണ്ടാവുന്നു എന്നാണല്ലോ പതഞ്ജലിമഹർഷിയുടെയും അഭിപ്രായം. പുനർജ്ജന്മാശയം ഇതിലും സ്പഷ്ടം.

ഇനിയും, സ്ഥൂലശരീരം ഉപേക്ഷിക്കുന്ന രീതി, പിന്നീടു് വല്ല ശരീരവുമുണ്ടോ, മരിച്ചാൽ ഉടൻതന്നെയാണോ സ്ഥൂലദേഹപ്രാപ്തി, കാലാന്തരത്തിലേ ഉള്ളോ, എങ്ങനെയാണു് യോനിപ്രവേശം ഇവയെക്കുറിച്ചു് ജ്ഞാനികഠം എന്തു പറയുന്നുവെന്നു നോക്കാം.

മിക്കവാറും എല്ലാ മനുഷ്യരും ഈശ്വരോപാസന ചെയ്യുന്നുണ്ടു്; അറിവും സാഹചര്യങ്ങളുമനുസരിച്ചാണെന്നു മാത്രം. നിർഗ്ഗുണോപാസകന്മാരായ ജ്ഞാനികളും സഗുണോപാസകന്മാരായ യോഗികളും കാമ്യകർമ്മികളും മററുമുണ്ടു്. അതിൽ ജ്ഞാനികഠംക്കു് മരണഭയമില്ലെന്നുതന്നെയല്ല, അവർ മരണത്തെ സ്വാഗതം ചെയ്യുന്നുവെന്നുതന്നെ പറയാം. അങ്ങനെയുള്ളവർ യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം ഇവ അഭ്യസിച്ചു് നിർവ്വികല്പസമാധിയിൽ ഈശ്വരസാക്ഷാത്കാരം സാധിക്കുന്നു; അനന്തരം പ്രാരബ്ധാവസാനംവരെ ലോകഹിതാർത്ഥം നിഃസ്വാർത്ഥസേവനം അനുഷ്ഠിച്ചുകൊണ്ടിരിക്കുന്നു; ശരീര

പതനാരംഭത്തിൽ അവരുടെ വാഗാദീന്ദ്രിയ ശക്തി മനസ്സിലും, മനസ്സ് പ്രാണനിലും, പ്രാണൻ തേജസ്സിലും, തേജസ്സ് ആത്മാവിലും, ആത്മാവ് പരമാത്മാവിലും ലയിച്ചുപോകുന്നു. പുനർജ്ജന്മബീജം നിർവ്വികല്പസമാധിയിൽ ഭസ്മീകരിച്ചിട്ടുള്ളതിനാൽ വീണ്ടും ജനനത്തിനു കാരണമില്ല; അതുകൊണ്ടു് ബ്രഹ്മംതന്നെയായിത്തീരുന്നു. എന്നാൽ അങ്ങനെയുള്ളവൎക്കു് ഈശ്വരപ്രേരണയാലോ സ്വേച്ഛ നിമിത്തമോ ആവശ്യാനുസരണം ഭക്താനുഗ്രഹത്തിനും മററുമായി ശരീരം ഗ്രഹിക്കാവുന്നതുമാണു് എന്നു് വ്യാസമഹർഷി ശ്രീശങ്കരനു പ്രത്യക്ഷപ്പെട്ടു പതിനാറു വർഷംകൂടി ആയുസ്സു നീട്ടിക്കൊടുത്തു എന്നും മററുമുള്ള കഥ ഉദാഹരണമായി നമ്മുടെ മുമ്പിലുണ്ടു്. ചുരുക്കത്തിൽ ജ്ഞാനികൾ ദേഹത്യാഗം ചെയ്യുകയാണു് എന്നു് പറയുന്നതാണു് ശരി. ബ്രഹ്മജ്ഞൻ ബ്രഹ്മംതന്നെയായി ഭവിക്കുന്നു. അവരുടെ പ്രാണങ്ങൾ ഉത്ക്രമിക്കുന്നില്ല. 'ന തസ്യ പ്രാണാ ഉത്ക്രാമന്തി.' സഗുണോപാസകരായ യോഗികളുടെ കാര്യമെട്ടക്കാം. യോഗികൾ ഭഗവദ്ധ്യാനത്താൽ മൂലാധാരത്തിലുള്ള കുണ്ഡലിനീശക്തിയെ ഉണർത്തി ഇഡ, പിംഗല എന്നീ നാഡികളുടെ മദ്ധ്യേ കൂടിപ്പോകുന്ന സുഷുമ്ന എന്ന നാഡിവഴി സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ ഈ വഴികൾ കടന്നു് ശിരസ്സിലുള്ള സഹസ്രാരചക്രത്തിൽ എത്തിക്കുന്നു; അനന്തരം ബ്രഹ്മരന്ധ്രം എന്ന നിർഗ്ഗമനദ്വാരത്തിൽക്കൂടി ജീവാത്മാവു് വെളിയിൽ വന്നു് അർച്ചിരാദ്യഭിമാനിദേവതകളാൽ നീതരായി (അഗ്നി, പകൽ, ശുക്ലപക്ഷം, ഉത്തരായണം, സംവത്സരം, വായു, ആദിത്യൻ, ചന്ദ്രൻ, മിന്നൽ) ധ്രുവലോകം വരെ പോകയും അവിടെനിന്നു് ബ്രഹ്മലോകത്തെത്തി ബ്രഹ്മാവിനോടുകൂടി മോദിച്ചു വാഴുകയും പ്രാകൃതപ്രളയം വരുമ്പോൾ ബ്രഹ്മാവിനോടൊപ്പം മുക്തരാവുകയും ചെയ്യുന്നു. ബ്രഹ്മലോകത്തിന്നുമുപരിയാണു് സത്യലോകം. സത്യലോകത്തിന്റെ ഉള്ളിൽ സ്ഥിതി ചെയ്യുന്നു, ബ്രഹ്മവിഷ്ണുശിവന്മാരുടെ ലോകങ്ങൾ. ആ ലോകനാഥന്മാരിൽ ആരെയെങ്കിലുമുപാസിക്കുന്നവർ അതതു ദേവന്മാർവഴിയായി ബ്രഹ്മപദം പ്രാപിച്ചു് പുനജ്ജന്മത്തിൽനിന്നും ഒഴിയുന്നു. പ്രകൃതിയിൽനിന്നുണ്ടാകുന്ന മഹത്തത്വം, അഹങ്കാരം, പഞ്ചതന്മാത്രകൾ, അവയുടെ വികാരങ്ങൾ മുതലായവ അതതിന്റെ കാരണവസ്തുവിൽ ലയിച്ചടങ്ങുന്നതുതന്നെ പ്രാകൃതപ്രളയം. നിർഗ്ഗുണോപാസകന്മാർ ശരീരപതനാനന്തരം ഉടനെതന്നെ മുക്തി പ്രാപിക്കുന്നവരാകയാൽ അങ്ങനെയുള്ളവരെ സദ്യോമുക്തന്മാരെന്നും ക്രമേണ മുക്തി പ്രാപിക്കുന്നവരെ ക്രമമുക്തന്മാരെന്നും പറയുന്നു.

പുനജ്ജന്മത്തെ ആഗ്രഹിച്ചുകൊണ്ടല്ലെങ്കിലും ഭോഗാസക്തിനിമിത്തം ഇഷ്ടാപൂർത്താദി കർമ്മങ്ങൾ ചെയ്യുന്നവർ (ജ്യോതിഷ്ടോമാദി ശ്രുതിവിഹിതയജ്ഞങ്ങൾ ഇഷ്ടവും, വാപീകൂപതടാകാദി നിർമ്മാണം, ക്ഷേത്രനിർമ്മാണം, ദാനം മുതലായവ പൂർത്തവുമാണു്.) മരണാനന്തരം അന്ത്യേഷ്ടിയിൽനിന്നുണ്ടാകുന്ന ധൂമാദി മാർഗ്ഗേണ (ധൂമം, രാത്രി, കൃഷ്ണപക്ഷം, ദക്ഷിണായനം ഈ അഭിമാനിദേവതകളാൽ നയിക്കപ്പെട്ടു്) പിതൃലോകം, ആകാശം ഇവ കടന്നു് ചന്ദ്രമസ്സിനെ പ്രാപിക്കുന്നു. ഭോഗേച്ഛുക്കളായ ഈ ഗൃഹസ്ഥജീവന്മാർക്കു് സുഖഭോഗങ്ങൾക്കുള്ള സൂക്ഷ്മവും ജലമയവുമായ ശരീരവും ചന്ദ്രമണ്ഡലത്തിൽ ആരംഭിക്കും. കർമ്മഫലം അനുഭവിച്ചുകൊണ്ടു് അവിടെ വസിച്ചു് ഫലാവസാനം പുനരാവൃത്തിയെ പ്രാപിക്കുന്നു. ചാന്ദ്രമായ ജ്യോതിസ്സിലെ അനുഭവം തീർന്നാലുടൻ അന്തരീക്ഷത്തിൽ പതിച്ചു് വർഷജലത്തിൽക്കൂടി ഭൂമിയിൽ പതിക്കും. അനന്തരം ആ ജീവൻ വ്രീഹ്യാദിവഴി പുരുഷനു ഭക്ഷണമായി അതിൽനിന്നു തേജസ്സുണ്ടായി സ്ത്രീയോനിയിൽ കടന്നു് ഗർഭം പൂർത്തിയാകുമ്പോൾ വെളിയിൽ വന്നു് വീണ്ടും സഞ്ചിതകർമ്മത്തിന്നനുസരണമായി 'പുനരപി ജനനം, പുനരപി മരണം, പുനരപി ജനനീജഠരേ ശയനം' എന്ന നിലയിൽ ജനനമരണപ്രവാഹത്തിൽപെട്ടു് ഒഴുകിക്കൊണ്ടേയിരിക്കും.

മോക്ഷമാർഗ്ഗത്തിൽ പ്രവർത്തിക്കുകയോ, ശ്രുതിവിഹിതങ്ങളും സ്മൃതിവിഹിതങ്ങളുമായ കർമ്മങ്ങൾ അനുഷ്ഠിക്കുകയോ ചെയ്യാത്ത ഭൂതങ്ങൾ പല പ്രാവശ്യം ആവർത്തിക്കുന്ന ഈച്ച, കൊതുകു്, പുഴ മുതലായ ക്ഷുദ്രജന്തുക്കളായിത്തീർന്നു് ജനനമരണമാകുന്ന കാലക്ഷേപം കൊണ്ടും കഴിയുന്നു. ഈ ഭാഗം ഛാന്ദോഗ്യം

അഞ്ചാം അദ്ധ്യായത്തിൽ അരുണന്ന് പ്രവാഹണൻ ഉപദേശിച്ചുകാണുന്നു.

പുനർജ്ജന്മം മനുഷ്യാദി സൃഷ്ടിവർഗ്ഗങ്ങൾക്ക മാത്രമല്ല സംഭവിക്കുന്നതു്; പ്രപഞ്ചത്തിന്ന് പൊതുവെയും അതു ബാധകമാണു്. ഓരോ സൃഷ്ടിസ്ഥിതികാലവും അവസാനിച്ചു് പ്രളയം ഭവിക്കുകയും പ്രളയകാലാവസാനം വീണ്ടും സൃഷ്ടിയുണ്ടാവുകയും ചെയ്യും. അങ്ങനെ സൃഷ്ടി സ്ഥിതിപ്രളയങ്ങൾ അനാദ്യന്തമായി നടന്നു കൊണ്ടിരിക്കുന്നു. ആ നിലയിൽ പ്രപഞ്ചത്തിനുതന്നെയും പുനർജ്ജന്മമുണ്ടെന്നുള്ളതാണു് വാസ്തവം. പ്രളയാരംഭത്തിൽ പഞ്ചഭൂതങ്ങളിൽ ഏററവും സ്ഥൂലമായ ഭൂമി, ഭൂമിതന്മാത്രയായും അതു ജലത്തിൽ ലയിച്ചു് ജലതന്മാത്രമാത്രമായും അതു് അഗ്നിയിലും അഗ്നിതന്മാത്ര വായുവിലും വായുതന്മാത്ര ആകാശത്തിലും ആകാശതന്മാത്ര ആത്മാവിലും ലയിച്ചു് ആത്മാവുമാത്രമായും തീരുന്നു. വീണ്ടും സൃഷ്ടികാലം സമീപിക്കുമ്പോൾ മുൻസൃഷ്ടികാലത്തുണ്ടായിരുന്ന ജീവികളുടെ കർമ്മശക്തിയാലും ഈശ്വരനിശ്ചയമനുസരിച്ചും കാലപ്രേരിതമായി ഭഗവാനിലുള്ള മായാശക്തിയെ മുൻനിർത്തി അതിസൂക്ഷ്മമായ ആകാശാദിക്രമത്തിന്ന് സ്ഥൂലഭൂമിവരെയുള്ള പ്രപഞ്ചം ഈ നിലയിൽ വിസ്താരത്തെ പ്രാപിക്കുന്നു. അങ്ങനെ ആ പരമ്പര തുടൎന്നു കൊണ്ടുപോകുന്നു.

ജീവൻ സ്ഥൂലദേഹം വിടുന്നതുവരെയുള്ള രീതി വിദ്വാനും അവിദ്വാനും ഒരുപോലെ തന്നെ. എന്നാൽ വിദ്വാൻ സ്ഥൂലദേഹം വിട്ടാൽ ഉടൻ ബ്രഹ്മത്തിൽ ലയിക്കുകയും അവിദ്വാൻ കർമ്മവാസനാമയനാകയാൽ പുനർജ്ജന്മം പ്രാപിക്കാൻവേണ്ടി തൃണജളൂകാന്യായേന സ്ഥൂലദേഹോപാധിയിൽനിന്നു സൂക്ഷ്മോപാധിയിലേയ്ക്കു കടന്നു വീണ്ടും കാലാന്തരത്തിൽ കാരണാത്മാവായി മാറുകയും ചെയ്യുന്നു. ക്രമേണ സൂക്ഷ്മമായും അനന്തരം സ്ഥൂലമായും ദേഹപ്രാപ്തിയും ഭവിക്കുന്നു. കാരണസൂക്ഷ്മസ്ഥൂലാവസ്ഥ ഈശ്വരനുമുള്ളതുതന്നെ. മൂലപ്രകൃതിയുടെ സമഷ്ടിരൂപത്തിന്ന് ഈശ്വരന്റെ കാരണശരീരമെന്നു പറയുന്നു. അതിന്ന് സമഷ്ടിയെന്നും വ്യഷ്ടിയെന്നും രണ്ടു ഭാവങ്ങളുണ്ടു്. മൂലപ്രകൃതിയുടെ രൂപമാണു് ഓരോ ജീവന്റെയും കാരണവ്യഷ്ടിശരീരം. അവിദ്യ യെന്നും പറയും. ജീവന്റെ കാരണശരീരം ആനന്ദമയകോശമാണു്.

സമഷ്ടിമായയിലെ പ്രതിബിംബചൈതന്യം ഈശ്വരനും വ്യഷ്ടിയിലേതു പ്രാജ്ഞനുമാകുന്നു. ഇവയിൽ ചൈതന്യം സുഷുപ്താവസ്ഥയിലാണു് സ്ഥിതിചെയ്യുന്നതു്. പഞ്ചപ്രാണങ്ങൾ, മനസ്സു്, ബുദ്ധിജ്ഞാനകർമ്മേന്ദ്രിയങ്ങൾ ഇവ ചേൎന്നു് സൂക്ഷ്മശരീരമുണ്ടാകുന്നു. ഇതിനും സമഷ്ടിയെന്നും വ്യഷ്ടിയെന്നും രണ്ടു ഭാവങ്ങളുണ്ടു്. സമഷ്ടിസൂക്ഷ്മദേഹം ഈശ്വരനും വ്യഷ്ടിസൂക്ഷ്മദേഹം പ്രാജ്ഞനുമുള്ളതുതന്നെ. സമഷ്ടിസൂക്ഷ്മദേഹത്തിലെ ചൈതന്യഭാവത്തിന്ന് ഹിരണ്യഗർഭൻ, സൂത്രാത്മാവു് എന്നീ പേരുകൾ ഉണ്ടു്. വ്യഷ്ടിയിലേതിന്ന് തൈജസൻ എന്നാണു് പറയുന്നതു്. ഈ ദേഹങ്ങളിലെ ചൈതന്യം സ്വപ്നാവസ്ഥയിലാണിരിക്കുന്നതു്. ഈ സൂക്ഷ്മദേഹത്തിൽ വിജ്ഞാനമയകോശം, പ്രാണമയകോശം,മനോമയകോശം എന്നു മൂന്നു ഭാഗങ്ങൾ അടങ്ങിയിരിക്കുന്നു. പഞ്ചപ്രാണങ്ങളും കർമ്മേന്ദ്രിയങ്ങളും ചേൎന്നു് പ്രാണമയകോശമായും മനസ്സും ജ്ഞാനേന്ദ്രിയങ്ങളും ചേൎന്നു് മനോമയകോശമായും ബുദ്ധിയും ജ്ഞാനേന്ദ്രിയങ്ങളും ചേൎന്നു് വിജ്ഞാനമയകോശമായും ഭവിക്കുന്നു. വ്യഷ്ടി അഥവാ ജീവകോശങ്ങളിൽ പ്രാണമയവും മനോമയവുമായ കോശങ്ങൾ മരണത്തോടുകൂടി നശിക്കുകയും ജനിക്കുമ്പോൾ പുത്തനായി ഉണ്ടാവുകയും ചെയ്യും. വിജ്ഞാനമയകോശം മോക്ഷപ്രാപ്തിവരെ നില്ക്കും. എല്ലാ ജന്മങ്ങളിലേയും അനുഭവങ്ങൾ അതിൽ പതിഞ്ഞിരിക്കുകയും ചെയ്യും. സ്ഥൂലഭൂതങ്ങൾകൊണ്ടുണ്ടാവുന്നതും സ്ഥൂലപദാൎത്ഥാനുഭവത്തിന്ന് ഉപയോഗപ്പെടുന്നതുമായതാണു് സ്ഥൂലദേഹം. സമഷ്ടിവ്യഷ്ടിഭാവം ഇതിനുമുണ്ടു്. സമഷ്ടിസ്ഥൂലദേഹം ഈശ്വരനും വ്യഷ്ടിസ്ഥൂലദേഹം ജീവനുമുള്ളതാണു്. സമഷ്ടിയിലെ ചൈതന്യഭാവത്തിന്ന് വൈശ്വാനരൻ (വിരാട്ടു്) എന്നും വ്യഷ്ടിയിലെ ചൈതന്യഭാവത്തിന്ന് വിശ്വൻ എന്നും പേർ. ജാഗ്രദവസ്ഥയിലാണവയിൽ ചൈതന്യഭാവം. ഈ സ്ഥൂലദേഹമാണു് അന്നമയകോശം.

അനവധി ജന്മാന്തരങ്ങൾക്കുശേഷം കിട്ടിയിട്ടുള്ള മനുഷ്യജന്മം ഈശ്വരനെ അറിയുന്നതിനും തദ്വാരാ ജന്മസാഫല്യം പ്രാപിക്കുന്നതിനും ജനനമരണപരമ്പരയിൽനിന്നും ഒഴിയുന്നതിനും വേണ്ടി വിനിയോഗിക്കാത്തവരെപ്പററി സഹതാപപൂർവ്വം ആചാര്യസ്വാമികൾ പറയുന്നു:

ഇതഃ കോന്വസ്തി മൂഢാത്മാ യസ്തു സ്വാർത്ഥേ പ്രമാദ്യതി
ദുർലഭം മാനുഷം ദേഹം പ്രാപ്യ തത്രാപി പൗരുഷം.
(വിവേകചൂഡാമണി 1.5.)

'കിട്ടാൻ പ്രയാസമുള്ള മനുഷ്യശരീരവും അതിൽ വെച്ച് പുരുഷദേഹവും കിട്ടിയിട്ട് തന്റെ ലക്ഷ്യത്തിൽ എത്തുന്നതിൽ വഴി പിഴയ്ക്കുന്നവനേക്കാൾ മൂഢൻ ആരുണ്ട് ?' അതിനാൽ കുമാരനാശാൻ പറയുന്നു:

പയ്യീച്ച പൂച്ച പുലി വണ്ടെലി ഞണ്ടു പച്ച-
പ്പയ്യെന്നു തൊട്ടു പല മാതിരിയായ ജന്മം
പയ്യെക്കഴിഞ്ഞു പുനരീ പുരുഷാകൃതിത്വം
കൈയ്യിൽ കിടച്ചവർ കളഞ്ഞുകളിച്ചിടൊല്ലേ.

ഉദ്ധരേദാത്മനാത്മാനം നാത്മാനമവസാദയേത്
ആത്മൈവ ഹ്യാത്മനോ ബന്ധുരാത്മൈവ
രിപുരാത്മനഃ. (ഗീത. 6.5)

'ഒരുവൻ വിവേകത്തോടുകൂടിയ മനസ്സുകൊണ്ട് തന്റെ ആത്മാവിനെ സംസാരത്തിൽനിന്നും കരകയററണം. (അല്ലാതെ) ആത്മാവിനെ അധോനയിപ്പിക്കരുതു്. എന്തെന്നാൽ തനിക്കു് താൻതന്നെയാണ് ബന്ധു, തനിക്കു ശത്രുവും താൻതന്നെയാകുന്നു.'

സാമാന്യജനത്തിനു് പുനർജ്ജന്മമുണ്ടെന്നു് സുദൃഢമായ അറിവുണ്ടെന്നുവരികിൽ ഭാവിയിൽ കഷ്ടഗതിക്കിടയാകരുതെന്നുള്ള തോന്നൽ ഉണ്ടാവും; അധർമ്മത്തിൽ നിന്നൊഴിയും, സത്കർമ്മമനുഷ്ഠിക്കും, അങ്ങനെ ഊർദ്ധ്വഗതിക്കെങ്കിലും വഴിതെളിയിക്കും. അതിനു മതബോധം കൂടിയേ കഴിയൂ.

---

# വിദ്യോപാസനം

**സഖ്യാനന്ദസ്വാമി**

## ഉപാസനം

ഉപാസനം എന്നു വെച്ചാൽ, സാമീപ്യേന ഒന്നു ചേർന്നുള്ള ഇരുപ്പ്, എന്നു വാച്യാർത്ഥം. ഈശ്വരപ്രണിധാനരൂപമായ സേവനം (ഭജനം, ഭക്തി) എന്ന അർത്ഥത്തിലാണ് ഉപാസനയ്ക്കു പ്രസിദ്ധി. ശ്രീ ശങ്കരാചാര്യസ്വാമികൾ ഗീതാഭാഷ്യത്തിൽ, 'ശാസ്ത്രവിധിപ്രകാരം ധ്യാനത്താൽ ഉപാസ്യവസ്തുവിന്റെ സാമീപ്യം പ്രാപിച്ച്, അതിൽ ദീർഘകാലം തൈലധാരപോലെയുള്ള ചിത്തസ്ഥിരീകരണം' എന്നാണ് ഉപാസനയെ വ്യാഖ്യാനിക്കുന്നതു്. അതനുസരിച്ച് ഐശ്വരമായ വിദ്യാസ്വരൂപത്തിൽ ഭക്തിപൂർവ്വം നിരന്തരചിത്തവൃത്തിപ്രവാഹമാണ് വിദ്യോപാസനമെന്നു പറയാം.

## ഉപാസ്യദേവതാ

ഉപാസനയിൽ ധ്യേയവസ്തുവിനെ കുറിക്കാൻ ഉപയോഗിക്കുന്ന സംജ്ഞ 'ദേവതാ' എന്നാണ്; ചൈതന്യമയത്വം, പ്രകാശസ്വരൂപം എന്നു താല്പര്യം. ദേവതയെ അധികരിച്ചതു് അധിദൈവതം. വിശ്വസമഷ്ടിയായ ജ്ഞാന(ബുദ്ധി)ശക്തിയെ കുറിക്കുന്ന ശബ്ദമാണതു്. വ്യഷ്ടിഗതമായ ഏതൊരു ഭാവത്തിനും ഉണ്ട് സമഷ്ടിയായ അധിദൈവതം. ജഗദാത്മകവും ഏകവുമായ ഈശ്വരഭാവത്തെ ഇതിനാൽ ഗ്രഹിക്കേണ്ടതാകുന്നു. വ്യഷ്ടിഗതമായ ജീവഭാവത്തിൽ ബുദ്ധിരൂപമായ യാതൊരു ജ്ഞാനം ഏററക്കുറവുകളോടുകൂടി സ്ഫുരിക്കുന്നുണ്ടോ അതിന്റെ സമഷ്ടിയായി ഐശ്വരമായിരിക്കുന്ന പൂർണ്ണജ്ഞാനമത്രേ അധിദൈവതമായ വിദ്യാശക്തി. നിത്യമായ വേദസ്വരൂപമെന്നോ, നിരതിശയജ്ഞാനസ്വരൂപമായ ഈശ്വരന്റെ ജ്ഞാനശക്തിയെന്നോ അതിനെ പറയാം. ഉപാസ്യമായ ദേവതാസ്വരൂപം അതാണ്. വേദമാതാ, സരസ്വതി, വിദ്യാശക്തി, തുടങ്ങിയ

അനേകസംജ്ഞകരം വിദ്യാധിദേവതയ്ക്കുണ്ട്. വ്യാകരണസംബന്ധമായ ലിംഗഭേദം ശബ്ദങ്ങൾക്കല്ലാതെ ആന്തരാത്മമായ വസ്തുവിനില്ലെന്നു നാം പ്രത്യേകം ഓർക്കേണ്ടതാകുന്നു.

> നൈവ സ്ത്രീ ന പുമാനേഷ
> ന ചൈവായം നപുംസകഃ,
> യദ്യച്ഛരീരമാദത്തേ
> തേന തേന സ യുജ്യതേ.
>
> (ശ്വേതാശ്വതരം 5.10)

ഇവൻ സ്ത്രീയുമല്ല, പുരുഷനുമല്ല, നപുംസകവുമല്ലതന്നെ. ലിംഗഭേദേന വ്യക്തീഭവിക്കുന്ന ശരീരാദ്യുപാധികളനുസരിച്ച് സ്ത്രീപുംഭേദം നാം കല്പിക്കുകമാത്രമാണ്; അല്ലാതെ വസ്തുസ്വരൂപത്തിലുള്ളതല്ല. അനന്തമായ ആ ജ്ഞാനശക്തി സ്വകീയമഹിമയാൽ അനേകനാമരൂപങ്ങളോടുകൂടി സ്വസൃഷ്ടമായ ഈ ജഗത്തിൽ അഭിവ്യക്തമാവുന്നു. നമ്മുടെ കല്പനാവൈഭവം തന്നെ ആ മഹാശക്തിനിമിത്തമാകയാൽ കല്പിതങ്ങളായ നാമരൂപങ്ങളെല്ലാം അതിന്നു യുക്തമാണ്. നമുക്ക് അഭീഷ്ടമായ ഏതു നാമത്തിലും രൂപത്തിലും വിദ്യാശക്തിയെ ഉപാസിക്കാം. എന്നാൽ ഈ വിഷയത്തിൽ, നമ്മുടെ കല്പനകളെക്കാളെല്ലാം ശുദ്ധവും ശ്രേയസ്കരവുമായ ഭാവങ്ങൾ ശാസ്ത്രങ്ങൾ നിർദ്ദേശിക്കുന്നുണ്ട്. ഈശ്വരമഹിമയെ വിശേഷമായി അഭിവ്യഞ്ജിപ്പിക്കുന്ന ചില വിഭൂതികൾ ജഗത്തിലുണ്ട്. നമ്മുടെ ഉള്ളിൽ ഈശ്വരബോധം ഉണർത്താൻ പര്യാപ്തമായ ആ ഭാവവിശേഷങ്ങളാണ് പ്രതീകങ്ങൾ. ശാസ്ത്രാചാര്യോപദേശമനുസരിച്ച് ഉത്തമമായ പ്രതീകം സ്വീകരിച്ച്, തദ്വാരാ ഉപാസിക്കുന്നതാണ് ശ്രേയസ്കരം.

## പ്രതീകോപാസന – ഓംകാരം

നമ്മുടെ ഉള്ളിൽ ഈശ്വരബോധം ഉണർത്താൻ പര്യാപ്തമായ പവിത്രനാമങ്ങളെല്ലാം ഉത്തമപ്രതീകങ്ങളാണ്. ശബ്ദാത്മകങ്ങളായ ആ പ്രതീകങ്ങളിൽവെച്ച് അത്യുത്തമം പ്രണവമായ 'ഓം'കാരമാകുന്നു.

> ഏതദ്വൈ സത്യകാമ
> പരം ചാപരം ച ബ്രഹ്മ യദോംകാരഃ,
> തസ്മാദ്വിദ്വാനേതേനൈവായതനേന
> ഏകതരമന്വേതി. (പ്രശ്ന. 5.2)

'സത്യകാമ, പരവും അപരവുമായ ബ്രഹ്മത്തെ ബോധിപ്പിക്കുന്ന വാചകം 'ഓം'കാരമാകുന്നു. അതിനാൽ തത്ത്വമറിയുന്ന പുരുഷൻ ഈ പ്രതീകംവഴിക്കുതന്നെ പരമോ അപരമോ ആയ ബ്രഹ്മതത്ത്വം സാക്ഷാത്കരിക്കുന്നു.' ഏകാക്ഷരമായ ആ ശബ്ദബ്രഹ്മത്തിൽനിന്നത്രേ നാമരൂപാത്മകമായ സർവ്വവും ആവിർഭവിച്ചിട്ടുള്ളത്. വാഗ്രൂപമായ സമസ്തവും, വൈദികവും ലൗകികവുമായ ഭാഷകളശേഷവും, ഓംകാരത്തിന്റെ അഭിവ്യക്തിയാകുന്നു. ശാസ്ത്രാചാര്യോപദേശമനുസരിച്ച് പ്രണവം ജപിക്കുകയും അതിന്റെ അർത്ഥമായ ദേവതാസ്വരൂപത്തെ നിരന്തരം ധ്യാനിക്കുകയുമാണ്, വൈദികമായ വിദ്യോപാസനം. പാതഞ്ജലയോഗശാസ്ത്രത്തിൽ –

> 'തസ്യ വാചകഃ പ്രണവഃ' (1.27)
> 'തജ്ജപസ്തദർത്ഥഭാവനം' (1.28)
> 'തതഃ പ്രത്യക്ചേതനാധിഗമോ –
> പ്യന്തരായാഭാവശ്ച.' (1.29)

'ഈശ്വരബോധകമായ ശബ്ദപ്രതീകം ഓംകാരമാകുന്നു. അതു ജപിച്ച് അർത്ഥത്തെ ഭാവന ചെയ്യണം. അതിന്റെ ഫലമായി ഈശ്വരാനുഗ്രഹത്താൽ, ഉപാസനയ്ക്കു വിഘ്നമുണ്ടാക്കുന്ന ആധിവ്യാധികൾ ഒഴിഞ്ഞു് ചിത്തം തെളിയുകയും ആത്മഭൂതമായ ഈശ്വരഭാവം സാക്ഷാത്തായി പ്രകാശിക്കുകയും ചെയ്യുന്നതാണ്.'

## അർത്ഥഭാവന – ഗായത്രീമന്ത്രം

നമ്മുടെ ബുദ്ധിയെ ചേതനമാക്കി പ്രകാശിപ്പിക്കുന്ന ആത്മഭൂതമായ ഓംകാരാർത്ഥത്തിന്റെ ഭാവനയ്ക്കു സഹായകമായി ശാസ്ത്രം ഉപദേശിക്കുന്നതു് പ്രസിദ്ധമായ ഗായത്രിയാണ്.

> ഓം തത് സവിതുർവരേണ്യം
> ഭർഗോ ദേവസ്യ ധീമഹി
> ധിയോ യോ നഃ പ്രചോദയാത്.

ഓംകാരവാച്യനായി സവിതാവായിരിക്കുന്ന ദേവന്റെ മഹനീയമായ തേജസ്സിനെ നാം ധ്യാനിക്കുന്നു; ആ ദേവൻ നമ്മുടെ ബുദ്ധിവൃത്തികളെ പ്രേരിപ്പിക്കട്ടെ; ചൈതന്യപൂർണ്ണമാക്കി പ്രകാശിപ്പിക്കട്ടെ. (സവിതാ – ജഗത്സ്രഷ്ടാ; ദേവൻ – സ്വയംപ്രകാശരൂപൻ.)

വിദ്യാപ്രകാശകമായ വേദമന്ത്രങ്ങളിൽ വെച്ച് അത്യുത്തമം ഗായത്രിയാണ്. അതു് സ്വസ്വരൂപംതന്നെയെന്നു് ഭഗവാൻ പറയുന്നു:

ഗായത്രീ ഛന്ദസാമഹം. (ഗീത. 10 – 35)

പ്രണവസഹിതമായ ഗായത്രിയാണ് വിദ്യോപാസനാർത്ഥം ആർഷപാരമ്പര്യത്തിൽ ഉപദേശിക്കപ്പെട്ടുവരുന്നതു്. വിദ്യാർത്ഥിയായി ഉപനയിക്കപ്പെടുന്ന ശിഷ്യന്നു് ആചാര്യൻ ആദ്യം നൽകുന്ന ഉപദേശം ഈ ഉപാസനയാണെന്ന വസ്തുത വിസ്മരിക്കാവതല്ല. വിദ്യാഭ്യാസത്തിന്റെ മുഖ്യമായ അംഗം അതാണു്. ദേവദ്വിജഗുരുപ്രാജ്ഞപൂജനം, ശാസ്ത്രാധ്യയനം തുടങ്ങിയ കായികവും വാചികവുമായ തപശ്ചര്യകളെല്ലാം ഈ ഉപാസനയുടെ ഉപാംഗങ്ങളത്രേ. സാംഗോപാംഗമായ ഈ ഉപസനയാണു് യോഗനിഷ്ഠമായ സാത്വികവിദ്യാഭ്യാസമായി ആർഷഭാരതം സ്വീകരിച്ചിട്ടുള്ളതു്.

## ഭാവനാദാർഢ്യം

നാമരൂപങ്ങളിൽ വ്യാപരിക്കുക ശീലമായ മനുഷ്യചിത്തത്തിന്നു് അശബ്ദവും അരൂപവുമായ വസ്തുവിനെ സങ്കല്പിക്കുക സാധ്യമല്ല. ആകയാൽ നാമംപോലെതന്നെ രൂപാത്മക പ്രതീകവും ഭാവനയ്ക്കു് ആവശ്യമാണു്. ഗായത്രീ ദേവത സവിതാവാണല്ലോ: അതായതു് സ്രഷ്ടാവു്, ജഗത്തശേഷവും സ്വമഹിമയാൽ പ്രകാശിപ്പിക്കുന്ന ചൈതന്യസ്വരൂപൻ. ആ ദേവതയുടെ മൂർത്തിമത്തായ ഭാവമെന്നവണ്ണം ലോകത്തിൽ ദൃശ്യമാവുന്ന ആദിത്യമണ്ഡലം ഉപാസനയ്ക്കു് ഉപയുക്തമായ ഒരു പ്രതീകമായി ശാസ്ത്രങ്ങൾ അനുശാസിക്കുന്നുണ്ടു്. ഐശ്വരമായ വിദ്യാശക്തിയുടെ വിഭൂതികളായി അറിയപ്പെടുന്ന ഹിരണ്യഗർഭ –വിഷ്ണു –രുദ്രാദിമൂർത്തികളും ധ്യാനത്തിന്നു് യോഗ്യമാണു്. അവയെ സൂര്യമണ്ഡലമധ്യസ്ഥമായി ഭാവന ചെയ്യാം. ഇതുപോലെ ധ്യാനയോഗ്യമായ പ്രതീകങ്ങൾ ഒട്ടനേകമുണ്ടു്. സ്മൃതിപുരാണങ്ങളിലും തന്ത്രാഗമങ്ങളിലും അവയുടെ വിസ്താരം കാണാം. ആചാര്യോപദേശമനുസരിച്ചു് ഓരോരുത്തർക്കും യുക്തമായ വിധം ഉപാസിക്കാവുന്നതാണു്.

സത്കാരാദരപൂർവകം നിത്യമായി അനുഷ്ഠിക്കപ്പെടുന്ന സാധനാഭ്യാസത്താൽ സാധകചിത്തം അധികമധികം തെളിഞ്ഞു് സൂക്ഷ്മവും ഏകാഗ്രവുമാവുന്നതോടൊപ്പം മന്ത്രാർത്ഥങ്ങളുടെ സ്ഥൂലഭാവം ത്യജിച്ചു് ആന്തരവും സൂക്ഷ്മതരവുമായ ഭാവങ്ങളെ ഗ്രഹിക്കാൻ അതിന്നു സാമർത്ഥ്യം സിദ്ധിക്കുന്നു. 'സന്ധ്യ ഗായത്രിയിലും ഗായത്രി ഓംകാരത്തിലും ലയിക്കുന്നു,' എന്ന ശ്രീരാമകൃഷ്ണദേവന്റെ ഉപദേശം ഇവിടെ സ്മരണീയമാണു്. ('സന്ധ്യ' എന്നതു് സന്ധ്യോപാസ്തിമന്ത്രമാകുന്നു.)

ശബ്ദത്തിനു നാലു ഭാവങ്ങൾ പറയപ്പെട്ടിട്ടുണ്ടു്: നമുക്കു ശ്രവണഗോചരമായ സ്ഥൂലഭാവം വൈഖരീ; അതിനേക്കാൾ സൂക്ഷ്മവും ആന്തരവുമായ ചിത്തപ്രത്യയരൂപം 'മധ്യമാ'. മൂന്നാമതു് അതിൽപരം സൂക്ഷ്മമായ 'പശ്യന്തീ': ഈക്ഷണരൂപമായ ബുദ്ധിസ്പന്ദനം. നാലാമതു്, സൂക്ഷ്മതമമായ 'പരാ'; ശബ്ദബ്രഹ്മമൂലം. ഉപാസ്യദേവതയുടെ പരമാർത്ഥസ്വരൂപമായ ഈ പരംഭാവം ഐശ്വരമായ വിദ്യാശക്തി തന്നെയാകുന്നു. വാഗ്രൂപമായ സർവ്വത്തിനും, സമസ്തവിദ്യകൾക്കും, ആദിമൂലമത്രേ അതു്. അർത്ഥഭാവനയോടുകൂടി വൈഖരിയിൽ ആരംഭിക്കുന്ന പ്രണവജപം ദേവതാനുഗ്രഹേണ സൂക്ഷ്മാത്സൂക്ഷ്മതരമായി പരംഭാവത്തിൽ എത്തി വിലയം പ്രാപിക്കുന്ന ക്രമത്തിന്നു് ഭാവനാദാർഢ്യത്താൽ അത്യന്തശുദ്ധവും ഏകാഗ്രവുമായിത്തീരുന്ന സാധകചിത്തം പരമാർത്ഥദർശനത്താൽ കൃതാർത്ഥമായി, തദ്ഭാവപൂർണ്ണമായി സ്ഥിരീഭവിക്കുന്നു. എല്ലാ ഉപാസനയുടേയും സാഫല്യം ഇതത്രേ: ഉപാസ്യവസ്തുവുമായി ഏകീഭവിച്ചു് തദ്ഭാവപൂർണ്ണമായിരിക്കുന്ന ചിത്തസ്ഥിതി. യോഗശാസ്ത്രപ്രകാരം തദ്ഭാവാപത്തിരൂപമായ ഈ ചിത്തൈകാഗ്രതയ്ക്കു് 'സമാധി' എന്നു് പേർ.

സമാധിസിദ്ധിരീശ്വരപ്രണിധാനാത്.

(യോ. സൂ. 2 – 45)

ഈശ്വരപ്രണിധാനത്താൽ സമാധി സിദ്ധിക്കുന്നു. ശാസ്ത്രാധ്യയനത്താൽ യാതൊരു ജ്ഞാനമുണ്ടാകുന്നുവോ അതു് അപൂർണ്ണമായ ശ്രവണജ്ഞാനം. മനനനിദിധ്യാസനങ്ങളാൽ അതിനെ ചിത്തത്തിൽ സംസ്കരിച്ചു് ദൃഢപ്പെടുത്തി തദ്ഭാവാപത്തിയാൽ സ്വാനുഭവപ്പെടുത്തുമ്പോഴേ ജ്ഞാനം പൂർണ്ണമാകുന്നുള്ളു. ഉപാസനയാണു് പൂർണ്ണത്വസിദ്ധിയ്ക്കുള്ള ഉപായം.

## ഉപാസനാഫലസിദ്ധികൾ

ചിത്തൈകാഗ്രതയുടെ മൂന്നവസ്ഥകളെ കുറിക്കുന്ന ശബ്ദങ്ങളാണ് ധാരണാ – ധ്യാന – സമാധികൾ. പ്രതിക്ഷണപരിണാമിയായ ചിത്തം ഒരേ വിഷയത്തിൽതന്നെ സ്ഥിരമായി അല്പസമയം (പന്ത്രണ്ടുമാത്ര) നിന്നാൽ ആ ഏകാഗ്രത 'ധാരണ'യാകുന്നു. വിജാതീയ പ്രത്യയങ്ങളാൽ ധാരണയ്ക്കു വിച്ഛേദം വരും. അതു കൂടാതെ തൈലധാരപോലെ ഒരേ വിഷയത്തിൽ തുടന്നുണ്ടാകുന്ന ചിത്തവൃത്തിപ്രവാഹമാണ് 'ധ്യാനം'. ഈ രണ്ടു് അവസ്ഥകളിലും ധ്യാതൃ – ധ്യാന – ധ്യേയങ്ങളായ ത്രിപുടിയുടെ സ്ഫുരണമുണ്ട്. അഭ്യാസദാർഢ്യത്താൽ ധ്യാനം പരിപക്വമായി, ധ്യാതൃ ധ്യാന സ്ഫുരണങ്ങൾ വിലയിക്കുമ്പോൾ ചിത്തം ധ്യേയമാത്രമായി പ്രകാശിക്കുന്ന അവസ്ഥ 'സമാധി' യാകുന്നു. ഉപാസ്യവസ്തുവുമായി ഏകീഭവിച്ച് തദ്ഭാവപൂർണ്ണമായിരിക്കുന്ന ചിത്തസ്ഥിതിയാണിതു്.

യോഗത്തിന്റെ അന്തരംഗമായ ധാരണാ– ധ്യാന – സമാധികൾ മൂന്നിനും കൂടിയുള്ള അഭ്യാസത്തിനു് 'സംയമം' എന്നു പേർ. ഉപാസ്യവിഷയത്തിന്റെ സർവ്വഗുണങ്ങളും, സർവ്വശക്തികളും ഉപാസകന്നു് സംയമത്താൽ സിദ്ധിക്കുന്നു. ഇങ്ങനെ ഉപാസനാഫലമായി സിദ്ധിക്കുന്ന ശക്തിക്കു 'സിദ്ധി' എന്നുതന്നെയാണു് ശാസ്ത്രസംജ്ഞ. സംയമത്താൽ സിദ്ധി നേടുകയാണു് എല്ലാ ഉപാസനയുടേയും ലക്ഷ്യം. ഉപാസ്യവിഷയത്തിന്റെ സ്വഭാവഗുണങ്ങളനുസരിച്ച് ഫലസിദ്ധികൾക്കും വ്യത്യാസമുണ്ടാവുന്നതു് സ്വാഭാവികമാകുന്നു. ശുദ്ധവും സാത്വികവുമായ വിഷയങ്ങളെ അധികരിച്ചാണു് ഉപാസനയെങ്കിൽ ഫലവും അതനുസരിച്ച് ശ്രേയസ്കരമായിരിക്കും. രാജസമോ താമസമോ ആണു് ഉപാസ്യമെങ്കിൽ ഫലം അതിന്നനുസരിച്ചുമിരിക്കും. മേൽ പ്രതിപാദിച്ച യോഗാനുസാരിയായ സാത്വികോപാസനയുടെ ഫലമായി സിദ്ധിക്കുന്നതു് ബുദ്ധിയുടെ ഋതംഭരത്വമാണു്. സർവ്വജ്ഞാനശക്തിയായ ഈ ബുദ്ധിക്കു് ഏതുവിഷയത്തെക്കുറിച്ച് ജിജ്ഞാസ ഉദിക്കുന്നുവോ ആ വിഷയത്തിൽ സംയമം ചെയ്യുകയേ വേണ്ടു; തദ്വിഷയകമായ സർവ്വവസ്തുതകളും അതിൽ പ്രകർഷേണ പ്രകാശിക്കുന്നു. സാത്വികോപാസനയാൽ സംസ്കരിച്ചു സിദ്ധമാക്കപ്പെട്ട ഈ ആർഷബുദ്ധിക്കു നേടാൻ വയ്യാത്തതായി പ്രപഞ്ചത്തിൽ യാതൊന്നുമില്ല. സർവ്വജ്ഞാനശക്തിയായ ഈ ബുദ്ധി സമ്പാദിക്കുകയാണു് വിദ്യാവിഷയകമായ എല്ലാ അഭ്യാസങ്ങളുടേയും ലക്ഷ്യം. അതു സാധിക്കത്തക്കവിധമത്രേ ആർഷപാരമ്പര്യത്തിൽ ഭാരതീയവിദ്യാഭ്യാസപദ്ധതി ആവിഷ്കൃതമായിട്ടുള്ളതു്. യുഗാചാര്യനായ വിവേകാനന്ദസ്വാമികൾ ഇന്നത്തെ ലോകത്തിനു് ശ്രേയസ്കരമായി നിർദ്ദേശിച്ചു തന്നതും അതാകുന്നു:

'എനിക്കു് ഇനി വീണ്ടും ഒരാവൃത്തി വിദ്യാഭ്യാസം ചെയ്യേണ്ടിവരുന്നപക്ഷം നാനാവിഷയവൃത്താന്തഗ്രഹണത്തിനു് ഞാൻ ഒരുമ്പെടുകയേ ഇല്ല. നേരേമറിച്ചു സംയമബലവും നിസ്സംഗത്വവും സിദ്ധമാക്കാനായിരിക്കും എന്റെ യത്നം. അങ്ങനെ സംസിദ്ധമാക്കപ്പെട്ട ഉപകരണം കൊണ്ടു് ഏതു വിഷയവും എനിക്കു യഥേഷ്ടം ഗ്രഹിക്കാം.'

'മനുഷ്യനെ സത്വസമ്പന്നനാക്കുകയാവണം വിദ്യാവിഷയകമായ അഭ്യാസങ്ങളുടെയെല്ലാം ലക്ഷ്യം. സ്വഭാവത്തെ സംസ്കരിച്ച് മനോബലം വളർത്തി, ബുദ്ധിയെ വികസിപ്പിച്ച് മനുഷ്യനെ സ്വതന്ത്രനാക്കുന്ന വിദ്യാഭ്യാസമാണു് നമുക്കാവശ്യം.'

---

ഈശ്വരന്റെ മഹാമായകൊണ്ടു് ജഗത്തു ചലിക്കുന്നു. ഈ മായയ്ക്കുള്ളിൽ വിദ്യാമായയും അവിദ്യാമായയും, രണ്ടുമുണ്ടു്. വിദ്യാമായയെ ആശ്രയിച്ചാൽ സാധുസംഗം, ജ്ഞാനം, ഭക്തി, പ്രേമം, വൈരാഗ്യം ഇവയെല്ലാം ഉണ്ടാകും. പഞ്ചഭൂതങ്ങളും, ഇന്ദ്രിയഭോഗവിഷയങ്ങളായ ശബ്ദസ്പർശരൂപരസഗന്ധങ്ങളുമാണു് അവിദ്യാമായ. ഇവ നമ്മെക്കൊണ്ടു് ഈശ്വരനെ വിസ്മരിപ്പിക്കുന്നു.

— ശ്രീരാമകൃഷ്ണവചനാമൃതം. പേജ് 256.

# മഹാ – ബലി

## ധ്രുവൻ

[മാവേലിമന്നൻ കേരളം കാണാൻ വരുന്ന ഓണക്കാലമാണല്ലൊ ഇപ്പോൾ. പരമഭാഗവതനും സ്വപിതാമഹനുമായ പ്രഹ്ലാദൻ ഭക്തിയുടെ പരമപദമായി പ്രഖ്യാപിച്ച ആത്മനിവേദനം എന്ന മഹത്തായ ആത്മബലികൊണ്ടു് മഹാബലിയായിത്തീർന്ന ആ ഭക്തോത്തമനെയും, ആ ബലി സ്വീകരിച്ചു് ഭക്തന്റെ കാവൽക്കാരനായിത്തീർന്ന ഭക്തവത്സലനെയും നമുക്കൊന്നു സ്മരിക്കാം.]

സ്വഭർത്താവായ കശ്യപപ്രജാപതിയാൽ ഉപദേശിക്കപ്പെട്ട അദിതി സോത്സാഹം ഏകാഗ്രമാനസയായി സർവ്വാത്മാവായ ഭഗവാനെ ധ്യാനിച്ചുകൊണ്ടു് പയോവ്രതം ആചരിച്ചു. ശംഖചക്രഗദാധാരിയും പീതാംബരധാരിയുമായ ഭഗവാൻ അവളുടെ മുമ്പിൽ പ്രത്യക്ഷനായി. ഭഗവാനെ കൺമുമ്പിൽക്കണ്ട സന്തോഷപരവശയായ അദിതി വേഗമെഴുന്നേററു് ദണ്ഡനമസ്കാരം ചെയ്തു. ഭഗവദ്ദർശനംകൊണ്ടുള്ള അത്യാഹ്ളാദത്താൽ വിറയാർന്ന അദിതിക്കു്, പുളകവും പൂണ്ട കൈയുംകൂപ്പി കണ്ണീരും വാർത്തു മിണ്ടാതെ നില്ക്കാനല്ലാതെ സ്തോത്രം ചെയ്യാൻ കഴിവെഴാതെപോയി. ജഗന്നാഥനും യജ്ഞേശ്വരനും രമാപതിയുമായ ഭഗവാനെ നിർന്നിമേഷയായി നോക്കി നിന്നശേഷം മെല്ലെ ഗദ്ഗദവാക്കുകളോടെ വാഴ്ത്താനാരംഭിച്ചു: 'യജ്ഞേശ, തീർത്ഥപാദ, ശ്രവണമംഗളനാമധേയ, പ്രപന്നപരിപാലക, ദീനനാഥ, ഭഗവൻ, ഞങ്ങളെക്കാത്തരുളേണമേ. വിശ്വത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കുവേണ്ടി സേച്ഛയാ മായയെ സ്വീകരിക്കുന്നവനും വിശ്വരൂപനും നിത്യജ്ഞാനസ്വരൂപനുമായ ശ്രീഹരിക്കായ്ക്കൊണ്ടു് നമസ്കാരം. അവിടുന്നു കനിഞ്ഞാൽ പരമായുസ്സും കായകാന്തിയും നിസ്തുലൈശ്വര്യവും ലോകാധിപത്യവും സ്വർഗ്ഗഭോഗവും അഷ്ടസിദ്ധികളും സകലപുരുഷാർത്ഥങ്ങളുമെല്ലാം ലഭിക്കും; അപ്പോൾപിന്നെ ശത്രുജയാദികളുടെ കാര്യം പറയാനുണ്ടോ ?'

അദിതിയാൽ ഇങ്ങനെ വാഴ്ത്തപ്പെട്ട സർവ്വാന്തര്യാമിയായ ഭഗവാൻ ഇപ്രകാരം അരുളി: 'അല്ലയോ ദേവമാതാവേ, ശത്രുക്കളാൽ നിഷ്കാസിതരായ സ്വപുത്രന്മാരെക്കുറിച്ചു് ഭവതി ചിരകാലമായി വ്യാകുലപ്പെട്ടുകൊണ്ടിരിക്കുന്നതു് ഞാൻ അറിഞ്ഞിരിക്കുന്നു. ദുർമ്മദാന്ധരായ അസുരന്മാരെ പോരിൽ വെന്നു് സ്വസ്ഥാനം പുത്രന്മാർ വീണ്ടെടുത്തു കാണണമെന്നു ഭവതി ആഗ്രഹിക്കുന്നു. ഇന്ദ്രാദികളാൽ കൊല്ലപ്പെട്ട അസുരന്മാരുടെ ഭാര്യമാർ വിരഹാർത്തകളായി വിലപിക്കുന്നതു കാണ്മാൻ ഭവതിക്കു് ആഗ്രഹമുണ്ടു്. സ്വപുത്രന്മാർ നാകലോകം വീണ്ടെടുത്തു് സസുഖം വിഹരിക്കുന്നതു് കാണ്മാൻ ഭവതി ആശിക്കുന്നു. ഹേ ദേവി, ആ അസുരാധിപന്മാർ ഇപ്പോൾ അജയ്യന്മാരാണെന്നാണു് എനിക്കു തോന്നുന്നതു്; എന്തുകൊണ്ടെന്നാൽ സർവ്വശക്തന്മാരായ വിപ്രന്മാരുടെ ആനുകൂല്യം അവർക്കിപ്പോൾ ഉണ്ടു്. എന്നിരുന്നാലും ഭവതിയുടെ വ്രതാനുഷ്ഠാനംകൊണ്ടു് സന്തുഷ്ടനായ ഞാൻ ഒരുപായം കണ്ടുപിടിക്കേണ്ടതായിട്ടുമുണ്ടു്. എന്നെ അർച്ചിച്ചാൽ ശ്രദ്ധാനുസൃതമായ ഫലം ഉണ്ടാവുകതന്നെ വേണം; അതു് മററു വിധത്തിൽ സംഭവിക്കാൻ പാടുള്ളതല്ല. പുത്രരക്ഷയ്ക്കായി ഭവതി പയോവ്രതംകൊണ്ടു് യഥാവിധി എന്നെ പൂജിക്കുകയും സ്തുതിക്കുകയും ചെയ്തു. കശ്യപതപസ്സിൽ വസിച്ചുകൊണ്ടു് ഞാൻ ഭവതിയുടെ പുത്രനായിപ്പിറന്നു് അവിടുത്തെ പുത്രന്മാരെ കാത്തുരക്ഷിക്കുന്നതാകുന്നു. പരിശുദ്ധനായ ഭർത്താവിൽ എന്റെ ഈ രൂപം ധ്യാനിച്ചുകൊണ്ടു് ഭവതി അദ്ദേഹത്തെ പരിചരിക്കുക. മററുള്ളവർ ചോദിച്ചാൽ പോലും ഞാനിപ്പറഞ്ഞതൊന്നും പുറത്തു പറഞ്ഞുപോകരുതു്. എന്തെന്നാൽ ദേവകാര്യങ്ങളെല്ലാം ഗോപ്യമായി വെച്ചിരുന്നാലേ സഫലമാകയുള്ളു.'

ഇപ്രകാരം അരുളിച്ചെയ്തു് ശ്രീഭഗവാൻ അന്തർദ്ധാനം ചെയ്തു. അതിദുർലഭമായ വരം ലഭിച്ച അദിതി കൃതകൃത്യയെപ്പോലെ പരമഭക്തിയോടുകൂടി ഭർത്താവിനെ സേവിച്ചു. സത്യസങ്കല്പനായ കശ്യപൻ സമാധിയോഗത്താൽ ഭഗവദംശം തന്നിൽ അനുപ്രവേശിച്ചുവെന്നറിഞ്ഞു. അദ്ദേഹം തപസ്സുകൊണ്ടു് ചിരസംഭൃതമായ വീര്യത്തെ അദിതിയിൽ ആധാനം ചെയ്തു. അദിതീഗർഭത്തിൽ സനാതനായ ഭഗവാൻ വസിക്കുന്നുവെന്നറിഞ്ഞു് ബ്രഹ്മദേവൻ സ്തോത്രം ചെയ്തു: 'അനന്തകീർത്തേ, ഭഗവൻ, ബ്രഹ്മണ്യദേവ, അവിടേയ്ക്കു നമസ്കാരം. പൃശ്നിഗർഭനും, വേദഗർഭനും, വേധാവും വിശ്വോദരനും വിശ്വാതീതനും സകലജീവനിവാസനും സർവ്വവ്യാപിയുമായ അവിടേയ്ക്കു നമസ്കാരം. പ്രപഞ്ചത്തിന്റെ ആദിമദ്ധ്യാന്തങ്ങൾ അവിടുന്നാകുന്നു.

കാലസ്വരൂപിയും അവിടുന്നുതന്നെ. സർവ്വചരാചരങ്ങളുടെയും പ്രജാപതികളുടെയും ഉത്പാദകൻ അവിടുന്നല്ലൊ. കടലിൽ മുങ്ങിയവർക്ക് കപ്പൽ എന്നപോലെ സ്വർഗ്ഗനിരസ്തരായ ദേവന്മാർക്ക് അങ്ങു മാത്രമാണാശ്രയം.'

ഇപ്രകാരം വിരിഞ്ചനാൽ വാഴ്ത്തപ്പെട്ട മഹിമയോടുകൂടിയ ഭഗവാൻ ശംഖചക്രഗദാധാരിയായി, ചതുർഭുജനായി, പീതാംബരധാരിയായി അദിതീദേവിയിൽ അവതരിച്ചു. ശ്യാമളവർണ്ണനായി, കിരീടകുണ്ഡലാംഗദ വലയ കാഞ്ചീനൂപുരാദ്യാഭരണങ്ങളണിഞ്ഞവനായി ശ്രീഭഗവാൻ പ്രത്യക്ഷപ്പെട്ടു. വനമാലയും കൗസ്തുഭവും ധരിച്ച ആ ശ്രീഹരിയുടെ ശരീരകാന്തികൊണ്ട് കശ്യപപ്രജാപതിയുടെ ഗൃഹാന്തർഭാഗം പ്രകാശപൂർണ്ണമായി. ദിക്കുകളും ജലാശയങ്ങളും പ്രസന്നങ്ങളായി; ജനങ്ങൾ സന്തുഷ്ടരും. ആകാശവും ഭൂമിയും അന്തരീക്ഷവും ദേവന്മാരും ദ്വിജന്മാരും ഗോക്കളും പ്രസന്നരായി. ശ്രാവണമാസം ശുക്ലദ്വാദശിയിൽ തിരുവോണം നക്ഷത്രത്തിൽ അഭിജിന്മുഹൂർത്തത്തിൽ ഭഗവാൻ തിരുവവതാരം ചെയ്തു. ഗ്രഹങ്ങളും താരകളും ശോഭനസ്ഥാനങ്ങളിൽ നിലകൊണ്ടു. ഭഗവാൻ അവതാരം ചെയ്ത ആ ദ്വാദശി വിജയയെന്നു പറയപ്പെടുന്നു. ശംഖ്, മൃദംഗം മുതലായ വാദ്യഘോഷങ്ങൾ മുഴങ്ങി. അപ്സരസ്സുകൾ ആനന്ദത്തോടെ നൃത്തമാടി; ഗന്ധർവ്വന്മാർ ഗാനം ചെയ്തു. മാമുനികളും ദേവന്മാരും മനുക്കളും പിതൃക്കളും അഗ്നികളും സ്തോത്രം ചെയ്തു. സിദ്ധവിദ്യാധരാദികൾ പാട്ടു പാടി നൃത്തം ചെയ്ത് പൂമഴ പൊഴിച്ചു. യോഗമായകൊണ്ട് സ്വഗർഭത്തിൽ വന്നു പിറന്ന പരമപുരുഷനെക്കണ്ട് അദിതി വിസ്മിതയും മുദിതയുമായി. വിസ്മയവിവശനായ കശ്യപൻ ജയഘോഷം മുഴക്കി. മാതാപിതാക്കന്മാർ നോക്കിയിരിക്കെ ദിവ്യായുധധരനായ ആ ഹരി ഒരു വടുവായിത്തീർന്നു. വടുവിനെക്കണ്ട് മുദിതരായ ഋഷികൾ കശ്യപനെക്കൊണ്ട് സംസ്കാരക്രിയകൾ ചെയ്യിച്ചു. ഉപനയനം നടക്കവെ സൂര്യൻ ഗായത്രീമന്ത്രം ഉപദേശിച്ചു; ബൃഹസ്പതി ബ്രഹ്മസൂത്രവും കശ്യപൻ മേഖലയും നല്കി. കൃഷ്ണാജിനം ഭൂമീദേവിയും ദണ്ഡം സോമനും കൗപീനം അദിതിയും ഛത്രം ദ്യോവും സമർപ്പിച്ചു. ബ്രഹ്മാവ് വാമനന് കമണ്ഡലുവും സപ്തർഷികൾ കുശകളും സരസ്വതി അക്ഷമാലയും നല്കി. ഇപ്രകാരം സത്കൃതനായ വാമനൻ സ്വതേജസ്സിനാൽ ബ്രഹ്മർഷികളുടെ തേജസ്സിനെ അധഃകരിച്ചു. വാമനവടു ഹോമം ചെയ്തു. സർവ്വസംഭാരങ്ങളോടും ഭൃഗുക്കളുടെ സഹായത്തോടുംകൂടി മഹാബലി അശ്വമേധം നടത്തുന്നുവെന്ന് കേട്ട് വാമനൻ അവിടേയ്ക്കു പോയി. നർമ്മദാനദിയുടെ ഉത്തരതീരത്തിൽ ഭൃഗുകച്ഛമെന്ന സ്ഥാനത്ത് യാഗം ചെയ്തുകൊണ്ടിരുന്ന പുരോഹിതന്മാർ, ഉദിച്ചുയർന്ന് അടുത്തു വരുന്ന സൂര്യനെയെന്നപോലെ, വാമനമൂർത്തിയെക്കണ്ടു. വാമനതേജസ്സിനാൽ നിസ്തേജരായിത്തീർന്ന ഋത്വിക്കുകളും യജമാനനും സദസ്യരും 'ഇതാര്? യാഗം കാണാൻ വരുന്ന സൂര്യനോ, അഗ്നിയോ, സനത്കുമാരനോ?' എന്നിങ്ങനെ സംശയിച്ചു. ഇപ്രകാരം ബലിയും ശുക്രാദികളും സംശയിച്ചുകൊണ്ടിരിക്കെ, കുടയും പിടിച്ച് ദണ്ഡും കമണ്ഡലുവും ധരിച്ച് വടു യജ്ഞവാടത്തിൽ പ്രവേശിച്ചു. മുഞ്ജമേഖലയണിഞ്ഞും കൃഷ്ണാജിനം ചാർത്തിയും ജട പൂണ്ടും വാടത്തിൽ പ്രവേശിച്ച മായാമാണവകനായ ശ്രീഹരിയെക്കണ്ട് പുരോഹിതന്മാരും യജമാനനും അഗ്നിദേവതകളും എഴുന്നേററു ചെന്ന് സ്വീകരിച്ചു. മനോരമരൂപനായ വാമനനെക്കണ്ട് മോദമാർന്ന മഹാബലി അദ്ദേഹത്തിന് ആസനം സമർപ്പിച്ചു. അനന്തരം സ്വാഗതമോതി പാദങ്ങൾ പ്രക്ഷാളനം ചെയ്തു. മുക്തസംഗമനോരമമായിരിക്കുന്ന ആ കാലിണയെ ആരാധിക്കുകയും ചെയ്തു. ദേവദേവനും കൈലാസവാസിയുമായ ചന്ദ്രമൗലിപോലും പരമഭക്തിയോടെ ശിരസ്സിൽ ധരിച്ചുപോരുന്നതും സകലകല്മഷനാശകവുമായ ആ പാദതീർത്ഥം ധർമ്മജ്ഞനായ മഹാബലി സ്വശിരസ്സിൽ ധരിച്ചു. ബലി പറഞ്ഞു: 'അല്ലയോ ബ്രഹ്മൻ, അങ്ങേയ്ക്കു സ്വാഗതം. അവിടേയ്ക്കു നമസ്കാരം. ഞങ്ങൾ അവിടേയ്ക്കു ചെയ്യേണ്ടതെന്താണാവോ? ബ്രഹ്മർഷികളുടെ തപസ്സ് ഉടലെടുത്തു വന്നതാണ് അവിടുന്ന് എന്നു ഞാൻ കരുതുന്നു. അവിടുന്ന് എൻെറ ഗൃഹത്തിൽ സമാഗതനായതിനാൽ ഇന്നെൻെറ പിതൃക്കൾ സംതൃപ്തരായി, കുലം പവിത്രമായി, ഈ യാഗം ശോഭനമായി. അല്ലയോ ദ്വിജസൂനോ, അവിടുത്തെ പാദതീർത്ഥം ധരിക്കയാൽ എൻെറ പാപങ്ങളെല്ലാം പൊയ്പോയി. ഇന്നെൻെറ ഹോമം സഫലമായി. അങ്ങയുടെ ശോഭനപാദങ്ങൾകൊണ്ട് ഈ പാരിടവും പവിത്രമായ്ത്തീർന്നു. അല്ലയോ വടോ, അങ്ങ് എന്തോ അർത്ഥിക്കാൻ വന്നിരിക്കയാണെന്ന് ഞാൻ കരുതുന്നു. എന്താണ് വേണ്ടതെന്നുവെച്ചാൽ ചോദിക്കാം. വീടോ, നാടോ, അന്നപാനങ്ങളോ, ഗോക്കളോ, തുരഗങ്ങളോ, കന്യകയോ, കാഞ്ചനമോ എന്താണു വേണ്ടതെന്നാൽ ഇഷ്ടംപോലെ സ്വീകരിച്ചുകൊൾക.'

മഹാബലിയുടെ ഹിതവും ധർമ്മ്യവുമായ വാക്കുകൾ കേട്ട് സന്തുഷ്ടനായ ഭഗവാൻ ബലിയെ അഭിനന്ദിച്ചുകൊണ്ട് ഇപ്രകാരം അരുൾചെയ്തു: 'ഹേ രാജൻ, സത്യവും ധർമ്മ്യവുമായ അങ്ങയുടെ ഈ വാക്കുകൾ കുലോചിതവും യശസ്കരവുമാകുന്നു. പ്രഹ്ളാദൻെറ കുലത്തിൽ പിറന്നവനും ശുക്രാചാര്യരുടെ ശിഷ്യനുമായ അങ്ങേയ്ക്ക് ഇതു സമുചിതംതന്നെ. ഈ കുലത്തിൽ ധൈര്യഹീനനോ കൃപണനോ പ്രതിജ്ഞ ചെയ്തിട്ട് അതു് ലംഘിക്കുന്നവനോ ആയി ആരും ജനിച്ചിട്ടില്ല. പുണ്യാവസരങ്ങളിൽ അർത്ഥികൾക്ക് ദാനം ചെയ്യാത്തവരോ, പോരിനു വിളിച്ചാൽ നേരിടാതിരിക്കുന്നവരോ ആയി ആരും അങ്ങയുടെ കുലത്തിൽ പിറന്നിട്ടില്ല. വാനിൽ പനിമതിയെന്നപോലെ പ്രഹ്ളാദൻ നിങ്ങളുടെ കുലത്തിൽ പ്രകാശിക്കുന്നുണ്ടല്ലോ. ഈ കുലത്തിൽ പിറന്ന ഹിരണ്യാക്ഷനല്ലയോ പണ്ട് ഏകനായി ഗദ

യുമേന്തി ദിഗ്വിജയം ചെയ്തു് ലോകമെങ്ങും സഞ്ചരിച്ചിട്ടും എതിരാളിയായി ആരെയും കാണാതിരുന്നതു്? ഭൂമിയെ ഉദ്ധരിച്ചുകൊണ്ടുവരുന്ന അവസരത്തിൽ വന്നെതിർത്ത അവനെ വളരെ പ്രയാസപ്പെട്ടു് വിഷ്ണു ജയിച്ചുവെങ്കിലും അവന്റെ പരാക്രമങ്ങളെ ഓർത്തു് തന്റെ ജയം ഒരു ജയമായി വിഷ്ണു കരുതിയില്ല. അനുജൻ കൊല്ലപ്പെട്ടുവെന്നു കേട്ടു് കോപമാന്ന ഹിരണ്യകശിപു ഭ്രാതൃഘാതകനെക്കൊല്ലാനായി വൈകുണ്ഠത്തിലെത്തി. ശൂലവുമേന്തി കൃതാന്തനെപ്പോലെ വരുന്ന അവനെ കണ്ടു് മായാവിയായ വിഷ്ണു ചിന്തയിലാണ്ടു: ''ഞാനെവിടെപ്പോയി ഒളിച്ചാലും, പ്രാണികളുടെ പിന്നാലെ അന്തകനെന്നപോലെ, ഇവൻ പിന്നാലെ എത്തും. അതിനാൽ ബാഹ്യദൃഷ്ടിയായ ഇവന്റെ ഹൃദയത്തിൽക്കടന്നുകളയാം.'' ഈ വിധം ചിന്തിച്ചുറച്ചു്, പേടിച്ചു വിറയ്ക്കുന്ന വിഷ്ണു സൂക്ഷ്മശരീരനായി അവന്റെ ശ്വാസവായുവിൽക്കൂടി ഉള്ളിൽക്കടന്നുകൂടി. വൈകുണ്ഠത്തിലൊക്കെത്തേടിയിട്ടും കാണാഞ്ഞു് കുപിതനായ ഹിരണ്യകശിപു അട്ടഹസിച്ചുകൊണ്ടു് ത്രിലോകങ്ങളിലും അന്വേഷിച്ചുനടന്നു. എന്നിട്ടും കണ്ടില്ല. എങ്ങും കാണാഞ്ഞു് അവൻ പറഞ്ഞു: ''എന്റെ അനുജനെക്കൊന്നവൻ ചത്തെന്ന കാര്യം തീർച്ച.'' അങ്ങയുടെ പിതാവും പ്രഹ്ളാദന്റെ പുത്രനുമായ വിരോചനൻ ബ്രാഹ്മണവേഷം ധരിച്ചുവന്നു യാചിച്ച ദേവന്മാർക്കായി ക്കൊണ്ടു്, യാചകന്മാർ ദേവന്മാർതന്നെയെന്നറിഞ്ഞിട്ടും തന്റെ ജീവിതത്തെ ദാനം ചയ്തു. ഗൃഹസ്ഥന്മാരായ വിപ്രന്മാരാലും ശൂരന്മാരായ പൂർവ്വികന്മാരാലും ആചരിക്കപ്പെട്ട ധർമ്മങ്ങളെ അങ്ങും യഥാവിധി അനുഷ്ഠിക്കുന്നു. അതിനാൽ വരദർഷഭനായ അങ്ങയിൽ നിന്നും അല്പം ഭൂമി ഞാൻ വരിക്കാൻ ആഗ്രഹിക്കുന്നു. എന്റെ കാലടിക്കു് മൂന്നടി മണ്ണു വേണമെനിക്കു്. ദാനശീലനും ലോകാധിപനുമായ അങ്ങയിൽനിന്നും എനിക്കു വേറൊന്നും ആവശ്യമില്ല. ആവശ്യത്തിനു മാത്രം യാചിക്കുന്നതുകൊണ്ടു് പാപം ഉണ്ടാകുന്നതല്ല.'

ഇതു കേട്ട ബലി പറഞ്ഞു: 'അല്ലയോ ബ്രാഹ്മണകുമാരാ, നിന്റെ വാക്കുകൾ വൃദ്ധന്മാർക്കു ചേർന്നതുതന്നെ; പക്ഷെ നീ സ്വന്തം കാര്യം നേടാൻ അറിവില്ലാത്ത അല്പജ്ഞനുമാണെന്നു തോന്നുന്നു. ലോകൈകനാഥനും ഒരു ഭൂഖണ്ഡംതന്നെ ദാനംചെയ്യാൻ കഴിയുന്നവനുമായ എന്നെ വാക്കുകൊണ്ടു സന്തോഷിപ്പിച്ചിട്ടു് മൂന്നടി മണ്ണു മാത്രം ആവശ്യപ്പെടുന്നവൻ അല്പജ്ഞൻതന്നെ. എന്റെയടുത്തുവന്നവൻ പിന്നീടാരോടും ഒന്നും യാചിക്കാനിടവരരുതു്; അതിനാൽ ഹേ വടോ, ഉപജീവനത്തിനു തികയുന്ന ഭൂമിയെങ്കിലും സ്വീകരിക്കുക.'

ശ്രീഭഗവാൻ അരുളി: 'ഹേ രാജൻ, അജിതേന്ദ്രിയനു് ത്രിലോകങ്ങളിലുള്ള വിശിഷ്ടവസ്തുക്കളെല്ലാം കിട്ടിയാലും തൃപ്തിയാവുകയില്ല. മൂന്നടി മണ്ണുകൊണ്ടു മതിയാകാത്തവനു് ഒരു ഭൂഖണ്ഡം കിട്ടിയാലുംതൃപ്തിയാവുകയില്ല, അവനപ്പോൾ സപ്തദ്വീപങ്ങളും കിട്ടണമെന്നാഗ്രഹിക്കും. സപ്തദ്വീപാധിപതികളായിരുന്ന പൃഥു, ഗയൻ മുതലായവർ സ്വായത്തമായ അർത്ഥകാമങ്ങൾ കൊണ്ടു് സംതൃപ്തരായിരുന്നില്ല എന്നാണു് ഞാൻ കേട്ടിരിക്കുന്നതു്. യദൃച്ഛയാ കിട്ടുന്നതുകൊണ്ടു് സന്തോഷിക്കുന്നവൻ സുഖമായി ജീവിക്കുന്നു. മനോനിഗ്രഹമില്ലാത്തവനു് മൂലോകം കിട്ടിയാലും സന്തോഷമുണ്ടാവുകയില്ല. അർത്ഥകാമങ്ങളിലുള്ള ഈ അലംഭാവമില്ലായ്മയാണു് മനുഷ്യന്റെ സംസാരത്തിന്റെ കാരണംതന്നെ. യഥാലബ്ധപരിതോഷം മുക്തിയുടെ മാർഗ്ഗമാകുന്നു. യദൃച്ഛാലാഭസന്തുഷ്ടനായ വിപ്രന്റെ തേജസ്സു വർദ്ധിക്കുന്നു, അസന്തുഷ്ടന്റെ തേജസ്സ്, ജലത്താൽ അഗ്നിയെന്നപോലെ,നാശമടയുകയും ചെയ്യുന്നു. അതുകൊണ്ടു് വരദരാജനായ അങ്ങയിൽനിന്നു് മൂന്നടി മണ്ണു മാത്രമേ എനിക്കാവശ്യമുള്ളു. അതുകൊണ്ടു ഞാൻ കൃതാർത്ഥനാണു്. ആവശ്യത്തിനു മാത്രമേ അർത്ഥം സമ്പാദിക്കാവൂ.'

ഇതു കേട്ടു് ബലി ചിരിച്ചുകൊണ്ടു്, 'എന്നാൽ വേണ്ടതു സ്വീകരിച്ചുകൊൾക.' എന്നു പറഞ്ഞു് വാമനനു് ഭൂമി ദാനം ചെയ്യാനായി ജലപാത്രമെടുത്തു. വിഷ്ണുവിന്റെ ഉദ്ദേശം മനസ്സിലാക്കിയ ശുക്രമുനി, ദാനം ചെയ്വാനൊരുങ്ങുന്ന ശിഷ്യനോടു് ഇങ്ങനെ പറഞ്ഞു: 'അല്ലയോ വിരോചനപുത്രാ, ഈ വടു ദേവന്മാരെ സഹായിക്കുന്നതിന്നായി അദിതിയുടെയും കശ്യപന്റെയും പുത്രനായി പിറന്നിരിക്കുന്ന സാക്ഷാൽ വിഷ്ണുഭഗവാനാകുന്നു. വരാനിരിക്കുന്ന അനർത്ഥത്തെ അറിയാതെയാണു് നീയിവനു് വാക്കുകൊടുത്തിരിക്കുന്നതു്. അതു ശരിയായില്ല. ദൈത്യന്മാർക്കു് വലിയ വിപത്തടുത്തിരിക്കുന്നുവെന്നു തോന്നുന്നു. ഈ മായാമാണവകൻ നിന്റെ സ്ഥാനത്തെയും സമ്പത്തിനെയും തേജസ്സിനെയും അപഹരിച്ചു് ഇന്ദ്രനു് നല്കുന്നതാണു്. ഇവൻ വിശ്വകായനായിട്ടു മൂന്നടികൊണ്ടു് മൂലോകങ്ങളെയും അളന്നെടുക്കും. ഹേ മൂഢ, സർവ്വസ്വവും വിഷ്ണുവിനു് ദാനം ചെയ്തിട്ടു് നീയെങ്ങനെ ജീവിക്കും ? ഒരടി കൊണ്ടു് ഭൂമിയും രണ്ടാം പാദത്താൽ സ്വർഗ്ഗവും വലിയ ശരീരത്താൽ ആകാശവും അപഹരിക്കും. മൂന്നാം പാദത്തിനു് സ്ഥാനമെവിടെ ? വാക്കുകൊടുത്തിട്ടു് അതു പൂർണ്ണമായി പാലിക്കാൻ കഴിയാത്തവനു് നരകവാസം തന്നെ ഫലം. ഉപജീവനത്തിനുള്ള ഉപായത്തെ അപായപ്പെടുത്തുന്ന ദാനത്തെ ആരും ശ്ലാഘിക്കുകയില്ല. ദാനം, യജ്ഞം, തപസ്സ്, കർമ്മം എന്നിവ ജീവനോപായം ഉള്ളവന്റെ ധർമ്മങ്ങളാകുന്നു. ധർമ്മാചരണത്തിനും കീർത്തിലാഭത്തിനും സുഖഭോഗത്തിനും അർത്ഥാർജ്ജനത്തിനും സ്വജനോപയോഗത്തിനുമായി സ്വധനത്തെ വിഭജിക്കുന്നവൻ ഇഹത്തിലും പരത്തിലും സുഖമനുഭവിക്കുന്നു. ജീവവൃക്ഷത്തിന്റെ പുഷ്പവും ഫലവുമാണു് സത്യം; വൃക്ഷമില്ലെങ്കിൽ ഫലവുമില്ല. അനൃതമാണു് ദേഹത്തിന്റെ മൂലം. വേരററ മരം മറിഞ്ഞു വീണു് വേഗത്തിൽ ഉണങ്ങിപ്പോകുംപോലെ അനൃതമില്ലാത്ത ദേഹം വിനാവിളംബം നശിക്കും. സർവ്വവും യാചകനു് കൊടുത്താൽ തനിക്കു ജീവിക്കാൻ വഴി

യില്ല. ഇല്ലെന്നു് പറഞ്ഞാൽ തൻകാര്യം നടക്കം. എന്നും ഇല്ലെന്നു പറഞ്ഞാൽ ദുഷ്കീർത്തിയും വരും. നാരികളോടും നേരമ്പോക്കിലും വിവാഹത്തിനും ജീവനോപായത്തിനുവേണ്ടിയും പ്രാണരക്ഷയ്ക്കും ഗോക്കളെയും ബ്രാഹ്മണരെയും രക്ഷിക്കുന്നതിനും മററൊരുവൻെറ പ്രാണരക്ഷയ്ക്കുമായി അനൃതം പറയുന്നതു് നിന്ദ്യമല്ല.'

ഇപ്രകാരം കുലഗുരുവായ ശുക്രമുനിയുടെ വാക്കു കേട്ടിട്ടു് അല്പസമയം ആലോചിച്ചിരുന്നശേഷം മഹാബലി പറഞ്ഞു: 'അർത്ഥം, കാമം, യശസ്സു്, ഉപജീവനം ഇവയ്ക്കു ദോഷംവരാത്തതായിരിക്കണം ഗൃഹസ്ഥൻെറ ധർമ്മം എന്നു് അങ്ങു് അരുൾചെയ്തതു സത്യംതന്നെ. എങ്കിലും പ്രഹ്ളാദവംശജനായ ഞാൻ ഒരു ബ്രാഹ്മണനോടു് തരാം എന്നു പറഞ്ഞിട്ടു് പിന്നെക്കൊടുക്കാതിരിക്കുന്നതെങ്ങനെ? അസത്യത്തിലും വലുതായ അധർമ്മം ഒന്നുമില്ലെന്നും അസത്യപരനായ മനുഷ്യനെ ഒഴിച്ചു് എന്തും തനിക്കു താങ്ങാം എന്നും ഈ ഭൂമിദേവി പറഞ്ഞിട്ടുണ്ടു്. നരകം, ദാരിദ്ര്യം, സ്ഥാനഭ്രംശം, മരണം എന്നിവയിൽനിന്നൊന്നും എനിക്കു്, ബ്രാഹ്മണവഞ്ചനയിൽനിന്നുണ്ടാകുന്നത്ര ഭയം ഇല്ല. എന്തായാലും മരിക്കുമ്പോൾ വിട്ടുപിരിയേണ്ടുന്ന വസ്തുക്കൾ ദാനം ചെയ്യുകയാണെങ്കിൽ അതുകൊണ്ടു് ബ്രാഹ്മണനു സന്തോഷമുണ്ടാകുമാറു് ചെയ്യണം; അല്ലാതെയുള്ള ദാനംകൊണ്ടു് എന്തു പ്രയോജനം? ദധീചി, ശിബി മുതലായ സജ്ജനങ്ങൾ ദുസ്ത്യജമായ പ്രാണനെ ഉപേക്ഷിച്ചിട്ടുപോലും പരോപകാരം ചെയ്തിരിക്കുന്നു; അപ്പോൾ പിന്നെ, ഭൂമ്യാദികൾ ഉപേക്ഷിക്കുന്നതിൽ സംശയിക്കേണ്ടതുണ്ടോ? ഈ ഭൂമിയെ അടക്കിവാണ പരാക്രമികളായ ദൈത്യേന്ദ്രന്മാരുടെ ഭോഗാദികളെല്ലാം കാലം ഗ്രസിച്ചു, അവരുടെ യശസ്സു് ഇന്നും നിലനില്ക്കുന്നു; അല്ലയോ മഹർഷേ, പോരിൽ പിന്തിരിയാതെ പ്രാണൻ കളയുന്ന ആളുകൾ ധാരാളമുണ്ടു്; സത്പാത്രത്തെ ലഭിച്ചിട്ടും ധനത്തെ ത്യജിക്കുന്നവർ വിരളമാകുന്നു. അർത്ഥിയുടെ ഇഷ്ടം സാധിച്ചുകൊടുക്കുന്നതുകൊണ്ടു വരുന്ന ദുർഗ്ഗതിപോലും ധീരരായ ദയാലുക്കൾക്കു് ശോഭനമാകുന്നു: ബ്രഹ്മജ്ഞന്മാരായ ഭവാദൃശന്മാരാണു് അർത്ഥികൾ എന്നുവരികിലത്തെക്കാര്യം പറയാനുണ്ടോ? അതുകൊണ്ടു് ഞാനീ വടുവിൻെറ ഇഷ്ടാനുസരണമുള്ള ദാനം ചെയ്യാൻ ഉദ്ദേശിക്കുന്നു. വേദജ്ഞന്മാരായ ഭവാന്മാർ സാദരം യജ്ഞാദികൾകൊണ്ടു് യാതൊരുവനെ ആരാധിക്കുന്നുവോ ആ വിഷ്ണുവാണു്, വരദനായിട്ടോ, വൈരിയായിട്ടോ എങ്ങനെയായാലും ഈ വന്നിരിക്കുന്നതെങ്കിൽ ഞാൻ അദ്ദേഹം ആഗ്രഹിക്കുന്ന ഭൂമി ദാനം ചെയ്യാൻതന്നെ പോകുന്നു. നിരപരാധനായ എന്നെ ഇവൻ അധർമ്മേണ ബന്ധിച്ചാൽപോലും ഭീതനും ബ്രാഹ്മണവേഷധാരിയുമായ ഇവനെ ഞാൻ ഹിംസിക്കുകയില്ല. ഇവൻ ഉത്തമശ്ലോകനാണെന്നുവരികിൽ തൻെറ യശസ്സിനു് കളങ്കം ചേർക്കുന്ന ഒന്നും ചെയ്കയില്ല, എന്നെക്കൊന്നും ഭൂമിയെ അപഹരിക്കുകയും ചെയ്യും. വിഷ്ണുവല്ലെന്നുവരുകിലോ, യുദ്ധത്തിനു വരുന്ന പക്ഷം എന്നാൽ കൊല്ലപ്പെടുകയും ചെയ്യും.'

സത്യസന്ധനും ഉദാരനും തൻെറ ആദേശത്തെ അനുസരിക്കാത്തവനുമായ ശിഷ്യനെ ഗുരു ശപിച്ചു: 'എൻെറ ആജ്ഞയെ ധിക്കരിക്കുന്നവനും സ്തബ്ധനും അജ്ഞനും പണ്ഡിതമാനിയുമായ നീ അടുത്തുതന്നെ ഐശ്വര്യഭ്രഷ്ടനായിത്തീരും.' ഗുരു ഇപ്രകാരം ശപിച്ചിട്ടും ആ മഹാൻ സത്യത്തിൽനിന്നും വ്യതിചലിച്ചില്ല; വാമനനെ പൂജിച്ചു് ഉദകപൂർവ്വം ഭൂമിയെ ദാനം ചെയ്തു.

മുത്തുമാലകളണിഞ്ഞ ബലിപത്നി വിന്ധ്യാവലി വാമനൻെറ പാദപ്രക്ഷാളനത്തിനു് കനകക്കലശത്തിൽ ജലം കൊണ്ടുവന്നു. യജമാനനായ ബലിതന്നെ വാമനൻെറ പാദപ്രക്ഷാളനം ചെയ്തു്, വിശ്വപാവനമായ ആ പാദതീർത്ഥം സ്വശിരസ്സിൽ ധരിച്ചു. മഹാബലിയുടെ ആ മഹനീയകർമ്മത്തെ വാഴ്ത്തിക്കൊണ്ടു് ദേവഗണങ്ങൾ പുഷ്പവൃഷ്ടി ചെയ്തു; ദിവ്യവാദ്യങ്ങൾ മുഴക്കി. ഗന്ധർവ്വാദികൾ പാടി: 'അറിഞ്ഞുകൊണ്ടു് വൈരിക്കു് മൂലോകവും ദാനം ചെയ്ത ഇവൻെറ ഈ കർമ്മം മഹനീയമാകുന്നു.' മണ്ണും വിണ്ണും അധോലോകങ്ങളും അലയാഴികളും നരസുരതിര്യഗാദികളും എന്നു വേണ്ട സമസ്തപ്രപഞ്ചവും ഏതൊരുവനിൽ വർത്തിക്കുന്നുവോ ആ വിഷ്ണുവിൻെറ വാമനരൂപം അദ്ഭുതകരമാംമാറു വളർന്നു. മഹാവിഭൂതിയായ വാമനൻെറ ശരീരത്തിൽ ബലിയും സദസ്യരും സമസ്തവിശ്വത്തെയും കണ്ടു. ആ വിശ്വേശ്വരൻെറ അംഘ്രിതലത്തിൽ രസാതലത്തെയും പാദങ്ങളിൽ ഭൂമിയെയും കണങ്കാലുകളിൽ പർവ്വതങ്ങളെയും മുട്ടുകളിൽ പക്ഷികളെയും ഊരുക്കളിൽ വായുസംഘത്തെയും ബലി കണ്ടു. ത്രിവിക്രമൻെറ വസ്ത്രത്തിൽ സന്ധ്യയെയും ഗുഹ്യത്തിൽ പ്രജാപതികളെയും ജഘനത്തിൽ താനുൾപ്പെടെയുള്ള അസുരന്മാരെയും നാഭിയിൽ നഭസ്സിനെയും കുക്ഷിയിൽ സപ്തസിന്ധുക്കളെയും ഉരസ്സിൽ തിരമാലകളെയും മഹാബലി കണ്ടു. മുരാരിയുടെ ഹൃദയത്തിൽ ധർമ്മത്തെയും സ്തനങ്ങളിൽ ഋതത്തെയും സത്യത്തെയും മനസ്സിൽ ചന്ദ്രനെയും വക്ഷസ്സിൽ ലക്ഷ്മിയെയും കണ്ഠത്തിൽ സാമങ്ങളേയും മഹാബലി കണ്ടു. ഭഗവാൻെറ ഭുജങ്ങളിൽ ഇന്ദ്രാദികളായ ദേവന്മാരേയും കർണ്ണങ്ങളിൽ ദിഗ്ദേവതകളേയും മൂർദ്ധാവിൽ സ്വർഗ്ഗത്തേയും കേശങ്ങളിൽ കാർമുകിലുകളേയും നാസികകളിൽ പ്രാണവായുക്കളേയും കൺകളിൽ സൂര്യനേയും മുഖത്തിൽ അഗ്നിയേയും മഹാബലി കണ്ടു. വിശ്വരൂപിയുടെ ത്വക്കിൽ കാമത്തേയും രേതസ്സിൽ ജലത്തേയും ഛായയിൽ മൃത്യുവിനേയും ഹാസത്തിൽ മായയെയും രോമങ്ങളിൽ ഔഷധികളെയും മഹാബലി കണ്ടു. ത്രിവിക്രമൻെറ നാഡികളിൽ നദികളെയും നഖങ്ങളിൽ ശിലകളെയും ബുദ്ധിയിൽ വിരിഞ്ചനെയും പ്രാണങ്ങളിൽ ദേവഗണങ്ങളെയും ഋഷികളെയും ശരീരത്തിൽ സമസ്തചരാചരങ്ങളെയും മഹാബലി കണ്ടു.

സർവ്വാത്മാവിൽ ഈ ലോകം കണ്ടു് അസുരന്മാരെവരും ഭയചകിതരായി. അസഹ്യതേജസ്സോടുകൂടിയ സുദർശനവും ഇടിമുഴക്കംപോലെ ഞാണൊലി പൊഴിക്കുന്ന ശാർങ്ഗധനുസ്സും ഭഗവാനു് അകമ്പടിസേവിക്കുന്നു. പർജ്ജന്യഘോഷമായ പാഞ്ചജന്യവും അതിശീഘ്രം പായുന്ന കൗമോദകിയെന്ന ഗദയും ശതചന്ദ്രയുക്തവും വിദ്യാധരാഖ്യവുമായ വാളും അക്ഷയസായകങ്ങളായ രണ്ടു തൂണികളും ഭഗവാനെ സേവിക്കുന്നു. പാർഷദപ്രവരന്മാരായ സുനന്ദാദികളും ലോകപാലന്മാരും വാമനനെ വാഴ്ത്തി. തിളങ്ങുന്ന കിരീടം, അംഗദങ്ങൾ, മകരകുണ്ഡലങ്ങൾ, ശ്രീവത്സം, കൗസ്തുഭം, മേഖല, പീതാംബരം, വനമാല എന്നിവയാൽ ഭഗവാൻ അതീവ ശോഭിച്ചു. ഉരുക്രമമൂർത്തി ഒരടികൊണ്ടു് ഭൂമിയെയും ശരീരംകൊണ്ടു് ആകാശത്തെയും ബാഹുക്കൾകൊണ്ടു് ദിക്കുകളെയും വ്യാപിച്ചു. ദ്വിതീയപാദം ത്രിവിഷ്ടപവും കടന്നു് ഉപര്യുപരി തപോലോകത്തെയും അതിക്രമിച്ചു. തൃതീയപാദം വെയ്ക്കുവാൻ ബലിയുടേതായി ഒന്നും ബാക്കിയുണ്ടായിരുന്നില്ല.

വാമനന്റെ നഖേന്ദുശോഭകൊണ്ടു് സ്വലോകത്തിന്റെ കാന്തി കുറഞ്ഞതു കണ്ടു് ബ്രഹ്മദേവൻ ഋഷികളോടും യോഗികളോടും വേദോപവേദാദികളോടുമൊരുമിച്ചു വന്നു് പാദാഭിവന്ദനം ചെയ്തു. പദ്മഭവൻ ഉയർത്തിയ വിഷ്ണുപാദത്തെ അഭിഷേകം ചെയ്തു പൂജിച്ചു് ഭക്തിപൂർവ്വം സ്തോത്രം ചെയ്തു. ഹരിപാദാബ്ജപരാഗം കൊണ്ടു് പരിപൂതമായ ആ കമണ്ഡലുജലം സ്വർഗംഗയായി ഭവിച്ചു. ഭഗവാന്റെ വിമലകീർത്തിപോലെ താഴോട്ടൊഴുകി ആ വാനോർപ്പുഴ ലോകത്രയത്തെയും പവിത്രമാക്കിച്ചെയ്യുന്നു. വീണ്ടും വടുരൂപിയായിത്തീർന്ന സ്വനാഥനായ്ക്കൊണ്ടു് ബ്രഹ്മാദികൾ തിരുമുല്ക്കാഴ്ചകൾ സമർപ്പിച്ചുപൂജിച്ചു. മനോജവനായ ഋക്ഷരാജൻ ജാംബവാൻ സർവ്വദിക്കിലും പറകൊട്ടി വാമനന്റെ വിജയമഹോത്സവം അറിയിച്ചു. ത്രിപദയാച്ഞാവ്യാജേന സകല ലോകങ്ങളെയും അപഹരിച്ചതുകണ്ടു് ബലികിങ്കരന്മാരായ അസുരന്മാർ അത്യമർഷത്തോടെ പറഞ്ഞു: 'ഇവൻ ബ്രാഹ്മണനല്ല. ദേവന്മാരുടെ കാര്യം സാധിക്കാൻ വേഷം മാറിവന്ന മായാവിയായ വിഷ്ണുവാണിവൻ. യാഗത്തിനായി വ്രതം ദീക്ഷിച്ചു് ന്യസ്തദണ്ഡനായി വാഴുന്ന നമ്മുടെ സ്വാമിയുടെ സർവ്വസ്വവും വടുവേഷനായ ഈ ശത്രുവിനാൽ അപഹരിക്കപ്പെട്ടു. എന്നും സത്യസന്ധനും വിശേഷിച്ചും ദീക്ഷിതനും ബ്രഹ്മണ്യനും ദയാവാനുമായ നമ്മുടെ സ്വാമിക്കു് അനൃതം പറയുക സാധ്യമല്ല. അതിനാൽ ഇവനെ നാം കൊല്ലുന്നതു് നമ്മുടെ ധർമ്മവും രാജസേവനവും ആകും.' ഇപ്രകാരം പറഞ്ഞുകൊണ്ടു് അസുരന്മാർ ആയുധമെടുത്തു. ബലിക്കു് സമ്മതമില്ലെങ്കിലും അസുരന്മാർ ശൂലാദ്യായുധങ്ങളുമേന്തി കോപത്തോടെ വാമനന്റെ നേർക്കു പാഞ്ഞു. ദൈത്യസേനാപതികൾ പാഞ്ഞുവരുന്നതു കണ്ടപ്പോൾ വിഷ്ണുപാർഷദന്മാർ ചിരിച്ചുകൊണ്ടു് അവരെത്തടഞ്ഞു. നാഗായുതപ്രാണന്മാരായ നന്ദൻ, സുനന്ദൻ, ജയൻ, വിജയൻ, പ്രബലൻ, ബലൻ, കുമുദൻ, കുമുദാക്ഷൻ, വിഷ്വക്സേനൻ, വൈനതേയൻ, ജയന്തൻ, ശ്രുതദേവൻ, പുഷ്പദന്തൻ, സാത്വതൻ എന്നീ പാർഷദപ്രവരന്മാർ അസുരസേനയെ എതിർത്തു.

ഭഗവത്പാർഷദന്മാർ അസുരസേനകളെ നിഗ്രഹിക്കുന്നതു കണ്ടു്, ശുക്രശാപം അനുസ്മരിച്ചു് മഹാബലി അവരെ തടഞ്ഞു: 'ഹേ വിപ്രചിത്തേ, രാഹോ, നേമേ, ഞാൻ പറയുന്നതു കേൾക്കുവിൻ. യുദ്ധം ചെയ്യരുതു്; മടങ്ങുവിൻ. കാലം നമുക്കിപ്പോൾ അനുകൂലമല്ല. അല്ലയോ ദൈത്യന്മാരെ, സർവ്വഭൂതങ്ങളുടെയും സുഖദുഃഖദാതാവായ ഈശ്വരനെ പൗരുഷംകൊണ്ടു് അതിക്രമിക്കുവാൻ ആർക്കും സാദ്ധ്യമല്ല. മുമ്പു നമുക്കു് അനുകൂലനും ദേവന്മാർക്കു പ്രതികൂലനുമായിരുന്ന അതേ ഭഗവാൻതന്നെ ഇപ്പോൾ നമുക്കെതിരായിത്തീർന്നിരിക്കുന്നു. സാമാദ്യുപായങ്ങൾകൊണ്ടോ മന്ത്രൗഷധാദികൾകൊണ്ടോ ബലംകൊണ്ടോ ബുദ്ധികൊണ്ടോ ഒന്നും ആർക്കും കാലത്തെ അതിക്രമിക്കാൻ സാദ്ധ്യമല്ല. ദൈവാനുകൂല്യമുണ്ടായിരുന്നപ്പോൾ നിങ്ങൾ എത്രയോ വാരം ഈ വിഷ്ണുദാസന്മാരെ കീഴടക്കിയിരിക്കുന്നു! അവരിപ്പോഴിതാ നമ്മെ തോല്പിച്ചു് ആർത്തു വിളിക്കുന്നു. അതിനാൽ ദൈവാനുകൂല്യമുണ്ടായാൽ അന്നു നമുക്കിവരെ വീണ്ടും ജയിക്കാം. അതിനാൽ നമുക്കനുകൂലമായ കാലം കാത്തിരിക്കുവിൻ.'

വിഷ്ണുപാർഷദന്മാരുടെ താഡനമേററ ദൈത്യന്മാർ സ്വസ്വാമിയുടെ വാക്കു കേട്ടു് രസാതലത്തിലേയ്ക്കു പോയി. ഭഗവദഭിപ്രായം ഗ്രഹിച്ച ഗരുഡൻ വരുണപാശങ്ങൾകൊണ്ടു് ബലിയെ ബന്ധിച്ചു. തത്സമയം മണ്ണിലും വിണ്ണിലും എങ്ങും ഹാഹാകാരം മുഴങ്ങി. നഷ്ടൈശ്വര്യനും പാശബദ്ധനും സ്ഥിരപ്രജ്ഞനും ഉദാരയശസ്വിയുമായ മഹാബലിയോടു വാമനൻ പറഞ്ഞു: 'അല്ലയോ അസുര, മൂന്നടി ഭൂമിയാണു് എനിക്കു തരാമെന്നേററിട്ടുള്ളതു്. രണ്ടടികൊണ്ടു് ഭൂമി മുഴുവൻ അളന്നുകഴിഞ്ഞു. മൂന്നാമത്തെ അടിക്കു സ്ഥാനമെവിടെ? സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, ഇവയുടെ പ്രകാശം പരക്കുന്നിടത്തോളം, മേഘം വർഷിക്കുന്നിടത്തോളം, അങ്ങയുടെ ഭൂമിയാണല്ലോ. ഒരടികൊണ്ടു് ഭൂമിയും രണ്ടാമത്തെ അടികൊണ്ടു് സ്വർലോകവും ശരീരംകൊണ്ടു് ആകാശവും ദിക്കുകളും അളന്നെടുത്തതു് അങ്ങു കണ്ടു. പ്രതിജ്ഞ അനുസരിച്ചു് തികച്ചും തരാത്ത അങ്ങേയ്ക്കു് നരകവാസമാണു് ഫലം. അതിനു് അങ്ങയുടെ ഗുരുവിന്റെ അനുമോദനവുമുണ്ടല്ലോ. വാക്കു കൊടുത്തിട്ടു വഞ്ചിക്കുന്നവന്റെ മനോരഥമൊക്കെ വ്യർത്ഥം. അവനു് സ്വർഗ്ഗം കിട്ടുകയില്ല; താഴെ വീഴുകയും ചെയ്യും. തരാമെന്നു പറഞ്ഞു് എന്നെ വഞ്ചിച്ച ആഢ്യാഭിമാനിയായ അങ്ങു് ആ അനൃതത്തിന്റെ ഫലമായി ഏതാനും കാലം നരകമനുഭവിക്കുക.'

ഇപ്രകാരം വാമനനാൽ തിരസ്കരിക്കപ്പെട്ടിട്ടും പീഡിപ്പിക്കപ്പെട്ടിട്ടും അചഞ്ചലനായി സധൈര്യം

മഹാബലി പറഞ്ഞു: 'ഉത്തമശ്ലോകനായ ദേവോത്തമ, ഞാൻ പറഞ്ഞതു് സത്യമായില്ല എന്നു് അങ്ങു കരുതുന്ന പക്ഷം ഞാനതു സത്യമാക്കുന്നുണ്ടു്; അവിടുത്തെ തൃതീയ പാദം എൻെറ ശിരസ്സിൽവെച്ചാലും. നരകത്തിൽ നിന്നോ, സ്ഥാനഭ്രംശംകൊണ്ടോ, പാശബന്ധനത്താലോ, ദുസ്സഹദുഃഖംമൂലമോ, ധനനാശത്താലോ, അങ്ങയിൽനിന്നുള്ള നിഗ്രഹംകൊണ്ടോ ഒന്നും അസത്യത്തിൽനിന്നെന്നപോലെ ഞാൻ ഭയപ്പെടുന്നില്ല. മാതാപിതാക്കന്മാരോ സോദരന്മാരോ സുഹൃത്തുക്കളോ നല്കാത്ത, പരമപൂജ്യൻ ഏല്പിക്കുന്ന, ദണ്ഡം ശ്ലാഘ്യതമമായിട്ടു ഞാൻ കരുതുന്നു. നാനാതരത്തിലുള്ള മദങ്ങൾകൊണ്ടു് അന്ധന്മാരായിരിക്കുന്ന അസുരന്മാരായ ഞങ്ങൾക്കു് വിഭ്രംശംവഴി വിവേകദൃഷ്ടി നല്കി അനുഗ്രഹിക്കുന്ന പരോക്ഷഗുരുവാകുന്നു അവിടുന്നു്. അങ്ങയിൽ ദൃഢമായ വൈരാനുബന്ധംകൊണ്ടു് അനേകം അസുരന്മാർ, ഏകാന്തയോഗികൾക്കു് സുലഭമായ പരമപദത്തെ പ്രാപിച്ചിട്ടുണ്ടു്. അചിന്ത്യകർമ്മാവായ അങ്ങയാൽ ഞാൻ നിഗൃഹീതനും വരുണപാശത്താൽ ബദ്ധനുമായി എന്നതുകൊണ്ടൊന്നും എനിക്കു് വ്രീഡയോ വ്യഥയോ ഇല്ല. ഭക്തസമ്മതനും ഭക്തോത്തമനും ആയ എൻെറ പിതാമഹൻ പ്രഹ്ളാദൻ അദ്ദേഹത്തിൻെറ പിതാവായ ഹിരണ്യകശിപുവിൽ നിന്നു് കഠിനപീഡകൾ അനുഭവിച്ചു. അവസാനം വെടിയേണ്ട ശരീരംകൊണ്ടെന്തു കാര്യം? സ്വത്തപഹരിക്കാനുതകുന്ന സ്വജനങ്ങളെന്ന തസ്കരന്മാരെക്കൊണ്ടെന്തു പ്രയോജനം? സംസാരഹേതുഭൂതയായ ഭാര്യയെക്കൊണ്ടെന്തു കാര്യം? എന്നെങ്കിലും മരിച്ചേ കഴിയൂ എന്നുള്ള മർത്ത്യനു് വീടുകൊണ്ടെന്തു പ്രയോജനം? സജ്ജനശ്രേഷ്ഠനും മഹാജ്ഞാനിയുമായ എൻെറ പിതാമഹൻ ഇപ്രകാരം ആലോചിച്ചു്, അസുരവംശനാശകവും അഭയപ്രദവുമായ അവിടുത്തെ പാദപത്മത്തെ ശരണം പ്രാപിച്ചു. അങ്ങയുടെ ശത്രുവായ ഞാനുമിതാ ദൈവാധീനത്താൽ അങ്ങയുടെ സമീപം ആനീതനായി; മദത്തിനും മരണത്തിനും മാത്രമുതകുന്ന സമ്പത്തിൽനിന്നും ബലാൽക്കാരേണ ഭ്രംശിപ്പിക്കപ്പെടുകയും ചെയ്തു.'

മഹാബലി ഇപ്രകാരം പറഞ്ഞുകൊണ്ടിരിക്കെ ഭഗവത്പ്രിയനായ പ്രഹ്ളാദൻ അവിടെ വന്നു ചേർന്നു. പ്രാംശുവും പിശംഗാംബരനും അഞ്ജനവർണ്ണനും പ്രലംബബാഹുവും സുഭഗനുമായ പിതാമഹനെ മഹാബലി കണ്ടു. വരുണപാശബദ്ധനായ ബലി പിതാമഹനു് പഴയപോലെ അർഘ്യപാദ്യാദികളൊന്നുമർപ്പിച്ചില്ല: തല കുനിച്ചു വണങ്ങി; കണ്ണുനീർ വാർത്തുകൊണ്ടു് ലജ്ജയോടെ കീഴ്പോട്ടു നോക്കിയിരുന്നു. സനന്ദാദികളാൽ പരിസേവിതനായ ഭഗവാനെ കണ്ടു് പ്രഹ്ളാദൻ ഭക്തിപരവശനായി ദണ്ഡനമസ്കാരം ചെയ്തു. പ്രഹ്ളാദൻ പറഞ്ഞു: 'അവിടുന്നു തന്നെ നല്കിയ ഇന്ദ്രപദവി അവിടുന്നു മടക്കിയെടുത്തു. അതു നന്നായി. അവിവേകഹേതുവായ ഐശ്വര്യത്തിൽനിന്നും ഇവനെ മോചിപ്പിച്ചതു് വലിയൊരു അനുഗ്രഹമായി ഞാൻ കരുതുന്നു. ഐശ്വര്യം ജ്ഞാനികളെപ്പോലും മോഹിപ്പിക്കും. അങ്ങനെയുള്ള ഐശ്വര്യത്തെ വെച്ചു പുലർത്തിക്കൊണ്ടു് ആത്മയാഥാർത്ഥ്യം അറിയാൻ ആർക്കു സാധിക്കും? അഖിലലോകസാക്ഷിയും ജഗദീശ്വരനുമായ ശ്രീനാരായണനായ്ക്കൊണ്ടു് നമസ്കാരം.' കൃതാഞ്ജലിയായ പ്രഹ്ളാദൻ കേൾക്കെ ബ്രഹ്മദേവൻ ശ്രീഭഗവാനോടു് ചിലതു പറയുവാൻ ഒരുങ്ങി. തത്സമയം പാശബദ്ധനായ സ്വപതിയെക്കണ്ടു് ഭയവിഹ്വലയായ ബലിപത്നി വിന്ധ്യാവലി വാമനനെ നമസ്കരിച്ചു് ഇപ്രകാരം പറഞ്ഞു: 'അല്ലയോ ഭഗവൻ, അവിടുന്നു് ലീലയ്ക്കായിട്ടാണു് ഈ ലോകത്രയത്തെയും സൃഷ്ടിക്കുന്നു. അവിവേകികൾ അതിനെ തങ്ങളുടേതെന്നഭിമാനിക്കുന്നു. നിർല്ലജ്ജരും അങ്ങയുടെ മായയാൽ കർത്താവെന്നഭിമാനിക്കുന്നവരുമായ ഇവർ ലോകകർത്താവും സംഹർത്താവുമായ അവിടേയ്ക്കു് എന്തു സമർപ്പിക്കും?' ബ്രഹ്മാവു പറഞ്ഞു: 'ദേവദേവ, ജഗന്മയ, ഹൃതസർവ്വസ്വനായ ഇവനെ മോചിപ്പിച്ചാലും. ഇവൻ ബന്ധനം അർഹിക്കുന്നില്ല. ഇവൻ ഭൂമി മുഴുവനും, പുണ്യംകൊണ്ടു നേടിയ ലോകങ്ങളും സർവ്വൈശ്വര്യങ്ങളും സ്വശരീരവും അങ്ങേയ്ക്കു സമർപ്പിച്ചു. വിശ്വാസപുരസ്സരം നീരും കറുകയുംകൊണ്ടു് അങ്ങയുടെ അടിമലർ ആരാധിക്കുന്നവർകൂടി ഉത്തമഗതി പ്രാപിക്കുന്നു. യാതൊരു ചാഞ്ചല്യവുമില്ലാതെ ത്രിലോകത്തെയും സമർപ്പിച്ച ഇവൻ ദുഃഖിക്കാൻ ഇട വരുകയോ?'

ശ്രീഭഗവാൻ അരുൾചെയ്തു: 'അല്ലയോ ബ്രഹ്മൻ, ഞാൻ ആരെ അനുഗ്രഹിക്കാൻ നിശ്ചയിക്കുന്നുവോ അവൻെറ ഐശ്വര്യത്തെ അപഹരിക്കുന്നു. എന്തെന്നാൽ ഐശ്വര്യമദത്താൽ മനുഷ്യൻ ലോകത്തെയും എന്നെയും നിന്ദിക്കും. അസ്വതന്ത്രനായ ജീവൻ നിജകർമ്മഫലമായി നാനായോനികളിൽ ജനിച്ചും മരിച്ചും കഴിയവേ എപ്പൊഴോ എങ്ങനെയോ മനുഷ്യനായി പിറക്കുന്നു. ജന്മകർമ്മവയോരൂപങ്ങൾകൊണ്ടോ വിദ്യൈശ്വര്യധനാദികൾകൊണ്ടോ മനുഷ്യനു് ഗർവ്വം ഉണ്ടാകുന്നില്ലെങ്കിൽ അതു് എൻെറ അനുഗ്രഹംകൊണ്ടാകുന്നു. സർവ്വശ്രേയസ്സുകളെയും തടയുന്നവയും മാനസ്തംഭാദികൾക്കു് കാരണങ്ങളും ആയ ജന്മൈശ്വര്യാദികൾകൊണ്ടൊന്നും എന്നിൽ ഭക്തിയുള്ളവൻ മോഹിതനാകുന്നില്ല. ദൈത്യദാനവന്മാരിൽ അഗ്രണിയായ ഇവൻ അജയ്യമായ മായയെ ജയിച്ചിരിക്കുന്നു; എങ്ങനെയെന്നാൽ സർവ്വവും പോയിട്ടും അവൻ ഖേദിക്കുന്നില്ല. ഇവൻെറ ധനമെല്ലാം നശിച്ചു; സ്ഥാനം നഷ്ടപ്പെട്ടു; ശത്രുക്കൾ പിടിച്ചുകെട്ടി, നിന്ദിച്ചു, സ്വജനങ്ങൾ ഉപേക്ഷിച്ചു; പീഡകൾ പലതും ഏൽപിക്കപ്പെട്ടു. ഗുരു ശകാരിച്ചു, ശപിച്ചു. എന്നിട്ടും ഇവൻ സത്യം വെടിഞ്ഞില്ല. വ്യാജമായിട്ടു ധർമ്മം പറഞ്ഞു നോക്കി. ഇതൊക്കെയായിട്ടും സത്യസന്ധനായ ഇവൻ സത്യം ഉപേക്ഷിക്കുന്നില്ല. അമരന്മാർക്കുപോലും അപ്രാപ്യമായ സ്ഥാനം ഇവനു് ഞാൻ നല്കിയിരിക്കുന്നു. എന്നെ-

ശരണമായി പ്രാപിച്ചിരിക്കുന്ന ഇവൻ സാവർണ്ണിമന്വന്തരത്തിൽ ഇന്ദ്രനായി ഭവിക്കുന്നതാകുന്നു. അതുവരെ ഇവൻ വിശ്വകർമ്മനിർമ്മിതമായ സുതലത്തിൽ വസിക്കട്ടെ. സുതലവാസികൾക്ക്, എന്റെ അനുഗ്രഹത്താൽ, ഒരിക്കലും ആധിവ്യാധികളോ, ശ്രമാലസ്യങ്ങളോ, അപമാനമോ ഉപദ്രവമോ സംഭവിക്കുന്നതല്ല. അല്ലയോ ഇന്ദ്രസദൃശനായ മഹാരാജൻ, സ്വർഗ്ഗവാസികൾപോലും പ്രാർത്ഥിക്കുന്ന സുതലത്തിലേയ്ക്ക് ജ്ഞാതികളോടൊന്നിച്ച് അങ്ങു പോയാലും. അങ്ങേയ്ക്ക് മംഗളം ഭവിക്കട്ടെ. അവിടെ അങ്ങയെ ദിക്പാലകന്മാർ പോലും ധിക്കരിക്കുകയില്ല. അങ്ങയുടെ ആജ്ഞയെ അനാദരിക്കുന്ന അസുരന്മാരെ എന്റെ സുദർശനം സംഹരിക്കുന്നതായിരിക്കും. അങ്ങയുടെ അനുചരന്മാരെയും ഭോഗ്യവസ്തുക്കളേയും അങ്ങയെയും സകലരിൽനിന്നും ഞാൻ കാത്തുരക്ഷിക്കുന്നതാണ്. അവിടെ സദാ സന്നിഹിതനായിരിക്കുന്ന എന്നെ അങ്ങു കാണുകയും ചെയ്യും. അവിടെ ദൈത്യദാനവന്മാരുമായുള്ള സംസർഗ്ഗംകൊണ്ട് വന്നുചേരുന്ന ആസുരഭാവം എന്റെ പ്രഭാവംകൊണ്ട് തത്ക്ഷണംതന്നെ നശിക്കുന്നതുമാണ്.'

സജ്ജനസമാദൃതനും മഹാനുഭാവനുമായ മഹാബലി ബദ്ധാഞ്ജലിയായി ഭക്തിപരവശനായി ഗദ്ഗദത്തോടെ ആ പുരാണപുരുഷനോട് ഇപ്രകാരം പറഞ്ഞു: 'എന്തൊരാശ്ചര്യം! അങ്ങയെ നമസ്കരിക്കാൻ ഒരുങ്ങിയതുകൊണ്ടുതന്നെ, പ്രപന്നന്മാരായ ഭക്തന്മാർക്കു ലഭ്യമായ അനുഗ്രഹങ്ങൾ അവിടുന്നരുളിയല്ലൊ! ലോകപാലന്മാരായ അമരന്മാർക്കുപോലും അലബ്ധപൂർവ്വമായ അവിടുത്തെ അനുഗ്രഹം അസുരാധമനായ എന്നിൽ വർഷിച്ചുവല്ലൊ!' ഇപ്രകാരം പറഞ്ഞ്, പാശമുക്തനായ ബലി ഹരിഹരവിരിഞ്ചന്മാരെ നമസ്കരിച്ച് സന്തുഷ്ടനായി അസുരന്മാരോടൊരുമിച്ച് സുതലത്തിലേയ്ക്കു പോയി.

(ശ്രീഭാഗവതം അഷ്ടമസ്കന്ധം 17–23 അദ്ധ്യായങ്ങൾ)

---

# കഥയുള്ള കഥകൾ

**എ. കരുണാകരമേനോൻ**

**256 ഈശ്വരൻതന്നെ ദാതാവ്**

''ഈശ്വരനാണ് എല്ലാം തരുന്നത്.'' ശ്വശ്രു സ്നുഷയോടു പറഞ്ഞു. ''മകളേ, എല്ലാവർക്കും സഹായത്തിനാരെങ്കിലുമുണ്ട്. നിന്റെ കാലു തലോടാനും ആരെങ്കിലുമുണ്ടായിരുന്നെങ്കിൽ എത്ര നന്നായിരുന്നു!'' സ്നുഷ പറഞ്ഞു, ''അമ്മേ, ഈശ്വരൻതന്നെ എന്റെ കാലു തലോടിക്കൊള്ളും. എനിക്കു വേറെ ആരെയും ആവശ്യമില്ല.'' ശരിയായ ഭക്തയായതുകൊണ്ടാണ് അവൾക്കങ്ങനെ പറയാൻ കഴിഞ്ഞത്.

ഒരിക്കൽ കുറച്ചു പണം ചോദിക്കാനായി ഒരു ഭിക്ഷു അക്ബർചക്രവർത്തിയെ സമീപിച്ചു. ചക്രവർത്തി പ്രാർത്ഥിക്കുകയായിരുന്നു. 'ഈശ്വരാ, എനിക്ക് ധനം ഉണ്ടാക്കിത്തരണേ,' എന്നാണ് അദ്ദേഹം പ്രാർത്ഥിച്ചുകൊണ്ടിരുന്നത്. ഭിക്ഷു ഉടനെ അവിടെ നിന്നിറങ്ങിത്തിരിച്ചു. അദ്ദേഹത്തോടു നില്ക്കാൻ ആംഗ്യം കാണിച്ചു ചക്രവർത്തി വേഗത്തിൽ പ്രാർത്ഥന കഴിഞ്ഞു പുറത്തുവന്നു. 'താങ്കൾ എന്താണു പോകാൻ ഭാവിച്ചത് ?'ചക്രവർത്തി ചോദിച്ചു. ഭിക്ഷു പറഞ്ഞു. 'അങ്ങുതന്നെ ധനത്തിനുവേണ്ടി യാചിക്കുകയായിരുന്നു. അതുകൊണ്ട്, ഒരു യാചകനോടല്ല ഈശ്വരനോടു തന്നെ യാചിക്കുകയായിരിക്കും നല്ലതെന്ന് ഞാൻ കരുതി.'

സാധുക്കൾ മൂന്നു തരക്കാർ: നല്ലവർ, ഇടത്തരക്കാർ, മോശക്കാർ. നല്ലവർ ഭക്ഷണത്തിനു വേണ്ടി ഒരു യത്നവും ചെയ്യുന്നില്ല. ഇടത്തരക്കാർ വീടുതോറും കയറിയിറങ്ങി 'നമോ നാരായണ,' എന്നു പറയുന്നു. ചീത്ത കൂട്ടർ ഭിക്ഷ കിട്ടിയില്ലെങ്കിൽ വക്കാണത്തിനു പുറപ്പെടുന്നു. നല്ല സാധു മലമ്പാമ്പിനെപ്പോലെ പെരുമാറുന്നു. ഒരിടത്തിരിക്കുന്നു, ആഹാരം അടുത്തെത്തുകയും ചെയ്യുന്നു. മലമ്പാമ്പ് കിടക്കുന്നിടത്തുനിന്നു നീങ്ങുന്നില്ല. കുട്ടിക്കാലംമുതല്ക്കേ ബ്രഹ്മചാരിയായിരുന്ന ഒരു യുവസന്ന്യാസി ഒരിക്കൽ ഭിക്ഷയ്ക്കു പോയി. ഒരു യുവതി ഭിക്ഷ നല്കി. ആ യുവതിയുടെ മാറു കണ്ടപ്പോൾ അതെന്തോ പരുവായിരിക്കുമെന്നു കരുതി അദ്ദേഹം ചോദിച്ചു. ആ കുടുംബത്തിലെ പ്രായം ചെന്ന ഒരു സ്ത്രീ പറഞ്ഞു, 'അതു പരുവല്ല, ആ യുവതി അമ്മയാകുമ്പോൾ കുഞ്ഞിനു പാലു കൊടുക്കാൻ ഈശ്വരൻ നല്കിയിരിക്കുന്ന സ്തനങ്ങളാണ്,'എന്ന്. ഇതു കേട്ടപ്പോൾ സാധു അത്ഭുതപ്പെട്ടുപോയി. അദ്ദേഹം പറഞ്ഞു, 'പിന്നെ ഞാനെന്തിനാണ് ഭിക്ഷ യാചിക്കുന്നത്? എനിക്കു വേണ്ടതും ഈശ്വരൻ കരുതിയിരിക്കും.'

---

# പുസ്തകാഭിപ്രായം

**പാശ്ചാത്യരും പൗരസ്ത്യരുമായ പുണ്യവതികൾ**

**ശ്രീശാരദാദേവീജന്മശതവാർഷികോത്സവത്തിന്റെ ഒരു ഭാഗമായി ലണ്ടനിലെ രാമകൃഷ്ണ വേദാന്തകേന്ദ്രത്തിൽനിന്നു പ്രസിദ്ധം ചെയ്ത 'Women Saints of East and West' എന്ന സ്മാരകഗ്രന്ഥത്തിന്റെ മലയാള വിവർത്തനം.**

**വിവർത്തകൻ: ശ്രീ എസ്. കെ. നായർ.**

**പ്രസിദ്ധം ചെയ്യുന്നതു് സെക്രട്ടറി, നാഷനൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ, ന്യൂ ഡെൽഹി - 13. ഇന്ത്യാ പ്രസ്സ് കോട്ടയം – 13.**

**വിതരണം: നാഷനൽ ബുക്ക്സ്റ്റാൾ, കോട്ടയം.**

**പുറം 374 + 16. വില 6 രൂപ.**

ശ്രീ ശാരദാദേവി തിരുവവതാരം ചെയ്തതു് 1853 ഡിസംബർ 22–ാം തീയതിയാണ്. 1953 ഡിസംബറിനും 1954 ഡിസംബറിനും ഇടയ്ക്കുള്ള ഒരു വർഷക്കാലം ലോകത്തിന്റെ നാനാഭാഗത്തും ദേവിയുടെ ജന്മശതവാർഷികോത്സവങ്ങൾ കൊണ്ടാടപ്പെട്ടു. ലണ്ടനിലെ ആഘോഷങ്ങളുടെ ഉപസംഹാരപരിപാടിയെന്ന നിലയ്ക്കു് വിവിധരാജ്യങ്ങളിലെ വിഭിന്നമതസ്ഥരായ പുണ്യവതികളുടേയും സംന്യാസിനിമാരുടേയും ജീവിതകഥകൾ ഉൾക്കൊള്ളിച്ചുകൊണ്ടു് 'Women Saints of East and West' എന്ന ഒരു വിശിഷ്ട സ്മാരകഗ്രന്ഥം പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ശ്രീ ഘനാനന്ദസ്വാമികൾ തുടങ്ങിയ പ്രഗത്ഭന്മാരായ ചിന്തകന്മാരുടെ വിലപിടിച്ച ലേഖനങ്ങളുടെ ഒരു മഹാസമാഹാരമാണ് അതു്. ശ്രീ വിജയലക്ഷ്മിപണ്ഡിററിന്റെ ആമുഖവും കെന്നത്തു് വാക്കറുടെ അവതാരികയും അതിനൊരലങ്കാരമായിട്ടുണ്ടു്. ആ ഗ്രന്ഥത്തിന്റെ മലയാളവിവർത്തനമാണ് നാഷനൽ ബുക്ക്ട്രസ്റ്റ് പ്രസിദ്ധം ചെയ്തിട്ടുള്ള 'പാശ്ചാത്യരും പൗരസ്ത്യരുമായ പുണ്യവതികൾ' എന്ന പ്രസ്തുതഗ്രന്ഥം.

പരിശുദ്ധമായ മാതൃഭാവത്തിന്റെ പ്രതീകമായ ശ്രീ മാതൃദേവിയാണ് ഈ ഗ്രന്ഥപ്രസാധനത്തിന്റെ പിന്നിലുള്ള പ്രചോദനമെന്നു് പറയേണ്ടതില്ലല്ലോ. ആ വിശുദ്ധമാതാവിന്റെ ജന്മശതവാർഷികോത്സവത്തിന്റെ ഉപസംഹാരപരിപാടിയെന്ന നിലയിൽ ഇത്തരം ഒരു സ്മാരകഗ്രന്ഥം പ്രസിദ്ധം ചെയ്തതു് തികച്ചും ഉചിതമായിട്ടുണ്ടു്. അതിൽ, പുണ്യവതികളിൽവെച്ച പുണ്യവതിയും സംന്യാസിനികളിൽവെച്ച സന്ന്യാസിനിയുമായ ശ്രീ മാതൃദേവിയുൾപ്പെടെ വിവിധമതസ്ഥരും രാജ്യക്കാരുമായ ഏതാനും പുണ്യവതികളുടേയും സംന്യാസിനികളുടേയും ജീവിതചരിത്രമാതൃക മാത്രം ഉൾക്കൊള്ളിച്ചിട്ടുള്ളതു് വിശേഷിച്ചും ഉചിതമായിട്ടുണ്ടു്. എന്തെന്നാൽ ശ്രീമതി വിജയലക്ഷ്മിപണ്ഡിററു് അവരുടെ വിലയേറിയ ആമുഖത്തിൽ പറഞ്ഞിട്ടുള്ളതുപോലെ, ''ശാരദാദേവിയെപ്പോലെതന്നെ വിവിധരാജ്യങ്ങളിലും വിവിധകാലഘട്ടങ്ങളിലും ജീവിച്ചിരുന്ന ഈ പുണ്യവതികളും പരമാത്മാവിനെ ആരാധിക്കാനുള്ള സ്ത്രൈണമനസ്സിന്റെ പരിശ്രമങ്ങളുടെ പൂർണ്ണവികാസത്തെയാണ് പ്രതിനിധാനം ചെയ്യുന്നതു്.''

ആത്മജ്ഞാനമാണ് മതങ്ങളുടെയെല്ലാം ലക്ഷ്യം. പരമമായ ആ ലക്ഷ്യപ്രാപ്തിക്കവേണ്ടി ജീവിച്ച പുണ്യവതികൾ ലോകത്തിനു നല്കിയിട്ടുള്ള സന്ദേശം, അവയുടെ ഭാഷയിൽ അല്പാല്പം വ്യത്യാസം കണ്ടേക്കാമെങ്കിലും, വാസ്തവത്തിൽ ഒന്നുതന്നെയാണ്: അയ്യായിരം വർഷത്തെ പഴക്കമുള്ള ഋഗ്വേദത്തിലെ 'ഏകം സത്'' എന്ന ആശയം. മനുഷ്യസമുദായത്തിന്റേയും മനുഷ്യമതങ്ങളുടേയും ഏകത്വത്തെ സ്വജീവിതത്തിൻ പ്രായോഗികമായി പ്രകാശിപ്പിച്ചുകാണിച്ച ശ്രീശാരദാദേവിയുടെ പരിപാവനസ്മരണയ്ക്കായി അർപ്പിക്കപ്പെട്ടിട്ടുള്ള ഈ മഹനീയഗ്രന്ഥം പാശ്ചാത്യപൗരസ്ത്യദേശങ്ങളുടെ മാനസികമായ ഏകീകരണത്തിനും ഒരേകലോകസൃഷ്ടിക്കും സഹായകമായിത്തീരുമെന്നുള്ളതിൽ സംശയമില്ല. വിവിധഭാഷകളിലേയ്ക്കുള്ള ഈ ഗ്രന്ഥത്തിന്റെ വിവർത്തനം ആ നൂതനലോകസൃഷ്ടിയെ എളുപ്പമാക്കിത്തീർക്കുമെന്നുള്ളതിലും സംശയമില്ല. ശ്രീ എസ്. കെ. നായരുടെ മലയാളവിവർത്തനം തീർച്ചയായും കൈരളിക്കു് ഒരു മുതൽക്കൂട്ടാണ്. ഒരു സുപ്രസിദ്ധസാഹിത്യകാരനായ ശ്രീ നായരുടെ ഭാഷ ലളിതവും മൂലാനുരൂപവുമാകുന്നു. അല്പം ചില വൈകല്യങ്ങൾ, ഭാഷയിലും ആശയത്തിലും, കടന്നുകൂടിയതു്, അല്പംകൂടി ശ്രദ്ധിച്ചിരുന്നെങ്കിൽ ഒഴിവാക്കാമായിരുന്നു. ആദ്ധ്യാത്മികതത്ത്വത്തിന്റെ പാരമ്യം കണ്ടിട്ടുള്ളവരും, ഋഷികളായും ആദ്ധ്യാത്മികാചാര്യകളായും ദിവ്യവക്താക്കളായും തത്ത്വപ്രകാശകരായുമുള്ള എത്രയോ വനിതകൾ ഓരോ മതത്തിലുമുണ്ടായിട്ടുണ്ടു്, ഇന്നുമുണ്ടായിക്കൊണ്ടിരിക്കുന്നുമുണ്ടു്, എന്നുള്ളതു് തീർച്ചയായും നമുക്കാശയ്ക്കു് വഴി തരുന്നുണ്ടു്. നൈരാശ്യത്താലും ആശങ്കയാലും ആച്ഛാദിതമായ ഇന്നത്തെ ലോകത്തെ ശോഭനമാക്കാൻ സഹായകമായ അവരുടെ വിലപിടിച്ച സന്ദേശം സർവ്വത്ര പ്രചരിക്കട്ടെ.

–എ. കെ. മേനോൻ.

---

**സെപ്റ്റംബർ മാസത്തെ ഏകദിനഅന്തർയോഗം 14 –ാം തീയതി, ഞായറാഴ്ച ആയിരിക്കും.**




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 54 | 1969 ഒക്ടോബർ | ലക്കം 10 |
|---|---|---|

## അമൃതവാണി

ഭ്രാതാക്കളേ, നമുക്കു കഠിനമായി പ്രയത്നിക്കാം; ഉറങ്ങാനുള്ള സമയമല്ലിതു്. ഭാവിഭാരതത്തിന്റെ വരവു നമ്മുടെ യത്നത്തെ ആശ്രയിച്ചിരിക്കുന്നു. അവിടെ ആ ഭാരതം തയ്യാറായി നില്ക്കുകയാണു്; പക്ഷെ, ഉറക്കമാണെന്നു മാത്രം. ഉണരുക, എഴുന്നേല്ക്കുക. നവീകൃതയായി പൂർവ്വാധികം പ്രശംസനീയയായ നമ്മുടെ മാതൃഭൂമിയെ സ്വന്തം അനശ്വരസിംഹാസനത്തിൽ ഇരുത്തുക. ഈശ്വരനെന്ന ആശയത്തിനു് നമ്മുടെ മാതൃഭൂമിയിലെന്നോണം മറ്റൊരിടത്തും ഇത്ര പൂർണ്ണമായ വികാസമുണ്ടായിട്ടില്ല. എന്തുകൊണ്ടെന്നാൽ, ഈശ്വരനെക്കുറിച്ചുള്ള ആശയം മറ്റൊരിടത്തും നിലവിലില്ല. എന്റെ ഈ പ്രസ്താവം കേട്ടു നിങ്ങൾ അദ്ഭുതപ്പെടുകയായാവാം. എന്നാൽ, മറേറതെങ്കിലും മതഗ്രന്ഥങ്ങളിൽനിന്നു് ഈശ്വരനെപ്പററി നമ്മുടേതിനു തുല്യമായി ഒരാശയം എടുത്തു കാട്ടുക. വർഗ്ഗദേവതകളേ അവയിലുള്ളൂ – യഹൂദന്മാരുടെ ദേവത, അറബികളുടെ ദേവത എന്നും മററും. ഈ ദേവതകൾ തമ്മിൽ പോരാട്ടവുമാണു്. ഇവിടെ, ഇവിടെ മാത്രമേ, ഉള്ളൂ ശിവനും ശംകരനും കരുണാമയനുമായ ഈശ്വരൻ – നമ്മുടെ അച്ഛനും അമ്മയും ഉററവനും ഉററവരിൽ ഉററവനും ആത്മാവിന്റെ ആത്മാവും ആയ ഈശ്വരൻ – എന്ന ആശയം. ശൈവരുടെ ശിവനും, വൈഷ്ണവരുടെ വിഷ്ണുവും, കർമ്മികളുടെ കർമ്മവും, ബൗദ്ധരുടെ ബുദ്ധനും, ജൈനരുടെ ജിനനും, ക്രൈസ്തവരുടെയും യഹൂദരുടെയും ജിഹോവയും, മഹമ്മദീയരുടെ അള്ളായും, മതവിഭാഗക്കാരുടെയെല്ലാം പ്രഭുവും, വേദാന്തികളുടെ ബ്രഹ്മവും ആയ – സർവ്വവ്യാപിയായ, ഇവിടെ മാത്രം പ്രഖ്യാതമഹിമയോടുകൂടിയ – ആ ഈശ്വരൻ നമ്മെ അനുഗ്രഹിക്കട്ടെ, സഹായിക്കട്ടെ! ഈ ആശയം പ്രായോഗികമാക്കാൻ നമുക്കു ശക്തിയും വീര്യവും നല്കട്ടെ! നാം കേട്ടതും പഠിച്ചതുമായ വസ്തുത നമുക്കു പോഷകമാകട്ടെ; അതു നമ്മിൽ ശക്തിമത്താകട്ടെ; പരസ്പരം ഉപകരിക്കുവാനായി അതു നമ്മിൽ വീര്യമാകട്ടെ; ഗുരുശിഷ്യന്മാർക്കു് തമ്മിൽ സ്പർദ്ധയില്ലാതിരിക്കട്ടെ. ഹരിയുടെ പേരിൽ ശാന്തി, ശാന്തി, ശാന്തി!

—വിവേകാനന്ദസാഹിത്യസർവ്വസ്വം മൂന്നാംഭാഗം പേജ് 49

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ശ്രീ ലാട്ടുമഹാരാജിൻെറ സാധനകാലത്ത് ശ്രീ ഗുരുമഹാരാജ് ഇടയ്ക്കിടെ പറയാറുണ്ട്: 'ഹേയ് ലേട്ടോ, യോഗമായ നിങ്ങളെയൊക്കെ പരീക്ഷിയ്ക്കുകയാണ്. നല്ലവണ്ണം കരുതി ഇരുന്നോളൂ, ട്ടോ. ഈ പരീക്ഷയിൽ ജയിച്ചാൽ മായാഗ്രന്ഥികളെല്ലാം ഒന്നൊന്നായി അററു വീണുകൊള്ളും. അപ്പഴല്ലെ കാണുക — സാകാരവും നിരാകാരവും എല്ലാം ഏകാകാരമായിത്തീന്നിരിക്കുന്നതായിട്ട്!' യോഗമായയെ സംബന്ധിച്ച് ഒട്ടനവധി കാര്യങ്ങൾ പരമഹംസദേവൻ ലാട്ടുവിനു് പറഞ്ഞുകൊടുത്തിട്ടുണ്ടത്രെ. പക്ഷേ, നമ്മുടെ ഭാഗ്യക്കേട് — അതൊന്നും ആരും കുറിച്ചുവെയ്ക്കാൻ മെനക്കെട്ടില്ല. അതുകൊണ്ടു് ഗുരുമഹാരാജിൻെറ ആ ദിവ്യവാണികൾ നമുക്കു് എന്നെന്നേയ്ക്കുമായി നഷ്ടപ്പെട്ടു. ഞങ്ങൾ ലാട്ടുമഹാരാജിനോട് ഇക്കാര്യത്തെപ്പററി പലവുരു ചോദിച്ചുനോക്കിയിട്ടുണ്ടു്. എല്ലാപ്പോഴും ഒരേ ഒരു മറുപടിയേ ഉള്ളൂ അദ്ദേഹത്തിനു് തരുവാൻ: 'നിങ്ങൾക്കിപ്പൊ അതൊക്കെ കേട്ടിട്ട് എന്തു് കിട്ടാനാണു്? സാധനകൾ ചെയ്തു് തന്നത്താൻ മനസ്സിലാക്കിക്കൂടെ? യോഗമായയെ സംബന്ധിച്ച കാര്യങ്ങളൊക്കെ ഒരാള് വിചാരിച്ചാൽ വേറൊരാളെ പറഞ്ഞു മനസ്സിലാക്കാനോ മററൊ പററുന്നതാണോ? യോഗമായയുടെ പക്കൽ എത്രമാത്രം സിദ്ധികളുണ്ടെന്നോ വിചാരം? സിദ്ധി ഒരെണ്ണം കണ്ടാൽത്തന്നെ വസുന്ധരാമാതാവു് പേടിച്ച് ചൂളിപ്പോകും, വിറങ്ങലിച്ച് മരവിക്കും — അപ്പോൾപ്പിന്നെ മനുഷ്യൻെറ കഥയോ, ചാരം മാത്രം, വെറും ചാരം!'

സാധകനായ ലാട്ടു ധ്യാനാവസ്ഥയിലിരിക്കുന്ന രൂപത്തിൻെറ മറെറാരു ചിത്രംകൂടി ഇവിടെ വരച്ചുകാണിക്കാം. അതും കുവളമരച്ചുവട്ടിൽവെച്ച് നടന്നതാണ്. അന്നും ലാട്ടു അതിഗംഭീരമായ ധ്യാനത്തിൽ ആമഗ്നനായി; പരിപൂർണ്ണതന്മയത്വത്തോടുകൂടി. ബാഹ്യബോധം ലേശംപോലുമില്ല. തത്സമയം ധ്യാനജന്യമായ നിദ്ര അദ്ദേഹത്തെ വലയം ചെയ്തു. യോഗനിദ്ര വന്നു കയറുമ്പോഴാണു് അതിൻെറ സഹായത്താൽ നാനാതരത്തിലുള്ള ഈശ്വരീയരൂപങ്ങളുടെ ദർശനം ഒരുവനു് ലഭിക്കുന്നതു്. ആ ഈശ്വരരൂപങ്ങളെല്ലാംതന്നെ സർവ്വാഭീഷ്ടപ്രദായിനികളായിരിക്കുകയും ചെയ്യും. അവ മുന്നിൽവന്നു് നിരന്നുകഴിഞ്ഞാൽ സാധകനു് പിന്നെ തീരെ ബാഹ്യപ്രജ്ഞയുണ്ടാവില്ല — സാധകൻ നിശ്ചലനായി, നിഷ്പന്ദനായി, പ്രശാന്തമനസ്സനായി ധ്യാനത്തിൽ മതിമറന്നുല്ലസിച്ച് വിഹരിക്കും. ലാട്ടുവിൻേറയും അവസ്ഥ അന്നു് അതുതന്നെ ആയിരുന്നു. അർദ്ധരാത്രിസമയത്തു് ഒരു ആസനത്തിൽ ചെന്നിരുന്നു് ആരംഭിച്ചതാണു് ധ്യാനം — അതേ ഇരിപ്പിലിരുന്നു് ധ്യാനിച്ചു ധ്യാനിച്ച് സമയം ബ്രാഹ്മമുഹൂർത്തമായി. ലാട്ടുവിൻെറ യോഗനിദ്ര നിർവിഘ്നം തുടരുകതന്നെയാണ്. ബ്രാഹ്മമുഹൂർത്തമായിട്ടും സ്വസേവകൻ തൻെറ മുറിയിൽ വന്നുകാണാഞ്ഞതിനാൽ പരമഹംസദേവൻ ഒടുവിൽ തിരഞ്ഞു പുറപ്പെട്ടു. കുവളമരത്തിന്നടുത്തെത്തിയപ്പോൾ രണ്ടു നായ്ക്കൾ അനങ്ങാതെ ശബ്ദമുണ്ടാക്കാതെ സ്വസ്ഥരായി അവിടെ നില്ക്കുന്നതു് കണ്ടു. ഗുരുദേവൻ അവിടെത്തന്നെ നിന്നു; മുമ്പോട്ട് അടിവെച്ചില്ല. ക്രമേണ ഉഷസ്സിൻെറ പ്രകാശകിരണങ്ങൾ ദിഗന്തങ്ങളിലെല്ലാം പ്രതിഫലിച്ചു വിലസാൻ തുടങ്ങി. ആ പ്രകാശകിരണങ്ങളുടെ സംസ്പർശനത്താൽ യോഗനിദ്രയിൽ സോല്ലാസം വിഹരിച്ചാനന്ദിച്ചിരുന്ന ലാട്ടു പതുക്കെ പതുക്കെ ബാഹ്യലോകത്തേയ്ക്കു് ഉണന്നിറങ്ങിവന്നു. എഴുന്നേററ ഉടനെ കണ്ടതു് നേരെ മുമ്പിൽ നില്ക്കുന്ന ഗുരുദേവനെയാണു്. അധികമകലെയല്ലാതെ ശ്രീഗുരുമഹാരാജ് നില്ക്കുന്നതു കണ്ടു് ദിവ്യാനന്ദത്താൽ പുളകിതഗാത്രനായ ലാട്ടു ഓടിച്ചെന്നു് ആ പാദമൂലങ്ങളെ ചുററിപ്പിടിച്ച് കിടന്നു. തിരികെ ഉദ്യാനപഥത്തിൽ കൂടി മുറിയിലേയ്ക്കു് നടക്കുംവഴി ഗുരുദേവൻ ശിഷ്യനോടു പറഞ്ഞു: 'ലേട്ടോ, രണ്ടു് ഭൈരവന്മാരുണ്ടു് നായ്ക്കളുടെ വേഷത്തിൽ നിൻെറ

അപ്പുറത്തും ഇപ്പുറത്തുമായി നിനക്കു് പാറാവു നിൽക്കുന്നു. ഞാനവയെ കണ്ടു. നിൻെറ മഹാഭാഗ്യം! നിന്നെ രക്ഷിക്കാനായി അമ്മ തൻെറ സ്വന്തം ഭൈരവന്മാർ രണ്ടു പേരെ ഏർപ്പാടു ചെയ്തതാണു്.'

ലാട്ടു ദക്ഷിണേശ്വരത്തു് താമസിക്കുന്ന കാലത്തു് മിക്കവാറും രാത്രി മുഴുവൻതന്നെ ധ്യാനത്തിൽ മുഴുകിയാണു് കഴിഞ്ഞുവന്നിരുന്നതു്. ചില ദിവസങ്ങളിൽ സൗകര്യം കിട്ടിയാൽ പകലും ധ്യാനിയ്ക്കാനിരിക്കും. അക്കാലത്തു ദക്ഷിണേശ്വരത്തു് അതിഗംഭീരമായൊരു ധ്യാനയജ്ഞംതന്നെയാണു് നടന്നുവന്നിരുന്നതു്. ഒരു വശത്തു് നരേന്ദ്രൻ, രാഖാൽ, ശശി, ബാബുരാമൻ, ശരത്, യോഗിൻ, കാളി, താരക്, ലാട്ടു തുടങ്ങിയ ഭാവിയിലെ സന്ന്യാസിശ്രേഷ്ഠന്മാർ – മറുവശത്തു് രാമചന്ദ്രദത്തൻ, രാമമോഹൻ, ഗിരീശ്, ബലരാമൻ, സുരേശ്മിത്രൻ, മാസ്റ്റർ തുടങ്ങിയ ഗൃഹസ്ഥഭക്തന്മാരും. ഒരു സംഘം പകൽസമയത്തു് സത്കഥാപ്രവാഹം നിർബ്ബാധം ഒഴുക്കിവിടുന്നതിൽ സഹായികളായിരിക്കും; മററെ സംഘം രാത്രിയിൽ സാധനാപ്രവാഹത്തിൽ നീന്തിത്തുടിക്കുകയായിരിക്കും. അക്കാലത്താണൊരിക്കൽ ഗുരുമഹാരാജ് സത്കഥാമണ്ഡലിയിൽവെച്ചു പറഞ്ഞതു്: 'ലേട്ടോ മേലോട്ടു് കയറുകതന്നെയാണു്, ക്രമേണ ലയിച്ചു ചേരുവാൻ.'

ഒരു ദിവസം ഉച്ചനേരത്തു് ലാട്ടുവിനെ ഒന്നു് വിളിച്ചുകൊണ്ടുവരാൻ പറഞ്ഞു് ഗുരുമഹാരാജ് വിഷ്ണുക്ഷേത്രത്തിലെ പുരോഹിതനായ രാമചന്ദ്രശതോപാദ്ധ്യായനെ പറഞ്ഞയച്ചു. അദ്ദേഹം ചെന്നു നോക്കുമ്പോൾ ലാട്ടു നിശ്ചലനായി, ബാഹ്യബോധരഹിതനായി, പ്രശാന്തമാധുരിയിലാണ്ടിരിക്കുകയാണു്. എത്ര പ്രാവശ്യം വിളിച്ചിട്ടും അദ്ദേഹം അറിയുന്നേ ഇല്ല; ഒടുവിൽ തോളിൽ പിടിച്ചൊന്നു് കുലുക്കി വിളിച്ചുനോക്കി. എവിടെ? ബോധം വീണിട്ടു വേണ്ടേ? മററു പോംവഴിയൊന്നും കാണാതെ ഒടുവിൽ ഗുരുദേവൻെറ അടുത്തുവന്നു് വിവരമെല്ലാം ധരിപ്പിച്ചു. അദ്ദേഹമുടനെ നരേന്ദ്രനെ അങ്ങോട്ടു പറഞ്ഞയച്ചു. അദ്ദേഹം ചെന്നു നോക്കുമ്പോഴും ലാട്ടു അതേമട്ടിലിരിപ്പാണു്. ഇയാളുടെ ധ്യാനത്തിൻെറ ആഴം ഒന്നു പരീക്ഷിക്കണമല്ലൊ എന്നു് കരുതി നരേന്ദ്രൻ ഒരു വലിയ മരക്കൊമ്പെടുത്തു് ലാട്ടുവിൻെറ തൊട്ടടുത്തു തന്നെ നിന്നുകൊണ്ടു് നിലത്തു് ആഞ്ഞടിക്കാൻ തുടങ്ങി. എന്നിട്ടുണ്ടോ നമ്മുടെ ലാട്ടുവിനു് വല്ല കുലുക്കവും! അവിടെ അതൊന്നുമറിയുന്നുപോലുമില്ല. ഉടനെ നരേന്ദ്രൻ ഒരു വലിയ തടിക്കഷണം പൊക്കിക്കൊണ്ടുവന്നു് അതുകൊണ്ടു് നിലത്തു് ഇടിക്കാൻ തുടങ്ങി. ധ്യാനി ഇതും അറിയുന്നമട്ടില്ല. ഇത്രത്തോളം ബഹളവും തിരക്കുമായപ്പോൾ ഗുരുദേവനു് അടങ്ങിയിരിക്കാൻ കഴിയാതെയായി. അദ്ദേഹം വേഗം അങ്ങോട്ടു് ചെന്നിട്ടു് പറഞ്ഞു: 'മതി, നിർത്തു. നീ അവനെ ഇനി ശുണ്ഠിപിടിപ്പിക്കും.' ഉടനെ നരേന്ദ്രൻ പറഞ്ഞു: 'ശുണ്ഠിയൊ!ഹും! ബോധമുണ്ടെങ്കിലല്ലെ ശുണ്ഠി വരൂ. യാതൊരു ബോധവുമില്ലാത്തൊരു ഇരിപ്പാണിതു്.' ഗുരുദേവനുടനെ ചിരിച്ചുകൊണ്ടു പറഞ്ഞു: ''ഇത്രത്തോളമെങ്കിലും ബാഹ്യബോധമില്ലാത്ത നിലയിലേയ്ക്കു കയറാൻ കഴിഞ്ഞില്ലെങ്കിൽ ധ്യാനം പിന്നെ എങ്ങനെ ഉറച്ചുകിട്ടാനാണു്?'' എന്തിനാണു് അന്നു ഗുരുദേവൻ ലാട്ടുവിനെ അന്വേഷിക്കാൻ നരേന്ദ്രനെ പറഞ്ഞയച്ചതെന്നു് അറിഞ്ഞുകൂടാ. മററു ചില ദിവസങ്ങളിൽ നരേന്ദ്രനെ തിരഞ്ഞു പിടിച്ചു കൊണ്ടുവരുവാൻ ഗുരുദേവൻ ലാട്ടുവിനേയും വിടാറുണ്ടെന്നു് വെച്ചോളൂ.

അതെന്തെങ്കിലുമാകട്ടെ; ഏതായാലും അക്കാലങ്ങളിലൊക്കെ വെറും സാമാന്യമായൊരു പ്രേരണകൊണ്ടുതന്നെ ലാട്ടുവിൻെറ ദേഹം ജഡപ്രായം നിശ്ചലമായിത്തീരാൻ തക്കവണ്ണം അത്രയ്ക്കു് ബാഹ്യേന്ദ്രിയങ്ങളുടെ നിയന്ത്രണം അദ്ദേഹത്തിനു് സ്വതഃസിദ്ധമായിക്കഴിഞ്ഞിരുന്നു. റായിബഹദൂർ വിഹാരിലാൽ സർക്കാർ 'വസുമതി' മാസികയിൽ എഴുതിയിരുന്ന ലേഖനത്തിൽനിന്നു് ഒരു സംഭവംകൂടി ഇവിടെ ഉദ്ധരിക്കാം.

''സ്പർശമണിയുടെ സ്പർശത്താലാണു് അദ്ദേഹം ജ്ഞാനസിദ്ധനായിത്തീർന്നതു്. ദക്ഷിണേശ്വരത്തു് പരമഹംസദേവൻെറ കൂടെ താമസിക്കുന്നകാലത്തു് ലാട്ടുവിനു് ചിലപ്പോഴൊക്കെ അത്യഗാധമായ സമാധി ഉണ്ടാകാറുണ്ടു്. മിക്കപ്പോഴും ഗുരുദേവൻതന്നെ വന്നു് അദ്ദേഹത്തിൻെറ നെഞ്ചിൽ മുട്ടമർത്തി കുലുക്കിക്കുലുക്കി

വിളിച്ച് സാധാരണ നിലയിലേയ്ക്കിറക്കിക്കൊണ്ടുവരേണ്ടതായിവരാറുണ്ട്. ഒരിക്കൽ യദുമല്ലിക്കിന്റെ ഉദ്യാനത്തിൽനിന്ന് ഇല മുറിക്കാൻ പോയതാണ് ലാട്ടു; അവിടെ വെച്ച് സമാധിയിൽ മുഴുകിയങ്ങനെ നില്പായി. ഒടുവിൽ ഗുരുദേവൻ ചെന്ന് ലാട്ടുവിന്റെ കാലിന്മേൽ തന്റെ കാൽകൊണ്ട് ചവിട്ടിപ്പിടിച്ചു. അപ്പോഴേ ബോധം വീണുള്ളു.' വിഹാരിബാബു ഇവിടെ സമാധി എന്ന പദം പ്രയോഗിച്ചിട്ടുണ്ടെങ്കിലും ഇതു് അത്യുച്ചകോടിയിലുള്ള ധ്യാനാവസ്ഥയായിരിക്കണമെന്നാണ് എന്റെ പക്ഷം. എന്തെന്നാൽ പിൽക്കാലത്തു് ലാട്ടു മഹാരാജ്തന്നെ പറഞ്ഞു കേട്ടിട്ടുണ്ട്, കാശീപൂരിൽ വെച്ചാണ് അദ്ദേഹത്തിന് ആദ്യമായി സമാധ്യനുഭവം ഉണ്ടായതെന്ന്.

ശ്രീരാമകൃഷ്ണപരമഹംസദേവന് കണ്ഠരോഗം വന്നു. ചികിത്സയ്ക്ക് ദക്ഷിണേശ്വരം വിട്ട് കൽക്കത്താ നഗരിയിലേയ്ക്ക് താമസം മാററാനുള്ള ആലോചന നടന്നുവരികയാണ്. ദക്ഷിണേശ്വരം വിടുന്നതിന്ന് മൂന്നു ദിവസം മുമ്പ് ശ്രീഗുരുമഹാരാജ് ഉച്ചസമയത്തു് താൽതോലായിലെ വിഖ്യാതനായ ഡോക്ടർ ദുർഗ്ഗാചരണബന്ദ്യോപാദ്ധ്യായന്റെ അടുത്തു് പോയി. സേവകനായ ലാട്ടുവിനേയും യോഗിൻമായേയും കൂടെ കൊണ്ടുപോയിരുന്നു. ഡോക്ടർ ദുർഗ്ഗാചരൺ ഗുരുദേവനെ പലതരത്തിലും പരിശോധിച്ചു നോക്കി. പക്ഷെ രോഗമെന്തെന്ന് തീരുമാനിക്കാൻ അദ്ദേഹത്തിന് പററിയില്ല. ഗുരുദേവനാണെങ്കിലോ വീണ്ടും വീണ്ടും എടുത്തെടുത്തു് ചോദിക്കുകയാണ്, 'ഈ സുഖക്കേട് മാറുമല്ലൊ, ഇല്ലെ ?' എന്ന്. ഡോക്ടർ അപ്പോഴൊക്കെ പറയും, 'ആട്ടെ, ഈ മരുന്നൊന്ന് കഴിച്ചു നോക്കു.' ശ്യാംപുക്കുറിലെത്തിയപ്പോൾ ഗുരുദേവൻ പറഞ്ഞു; 'രോഗം മാറുന്നതാണോ അല്ലയോ എന്ന് അയാൾ ചിന്തിച്ചിട്ടേ ഇല്ല. എന്നിട്ടു വെറുതെ ഒരു പല്ലവി മാത്രം പാടുകയാണ്, ''ഈ മരുന്നൊന്ന് കഴിച്ചു നോക്കു, ഈ മരുന്നൊന്ന് കഴിച്ചുനോക്കു'' എന്ന്. ഇല്ല, ഞാനാ മരുന്ന് കഴിക്കാൻ വിചാരിച്ചിട്ടില്ല.' ലാട്ടു ഉടനെ ചോദിച്ചു: 'എന്നാൽ പിന്നെ എന്തിനാണങ്ങോട്ട് പോയതു് ?' ഗുരുദേവൻ പറയുകയാണ്: ''അതോ ? ആ മനുഷ്യൻ പലപ്രാവശ്യം ദക്ഷിണേശ്വരത്തു് വന്നിട്ടുള്ളതല്ലേ? ഇത്ര തവണ വന്നിട്ടും അങ്ങോട്ട് ഒരു പ്രാവശ്യമെങ്കിലും ചെന്നില്ലെങ്കിൽ അതു് മര്യാദകേടാവില്ലെ ? ഒരിക്കലും അയാൾ ക്ഷണിച്ചു കൊണ്ടുപോയിട്ടുമില്ല: അതുകൊണ്ട് സ്വന്തമായി അങ്ങോട്ട് ചെല്ലേണ്ടിവന്നു. അയാൾ (ഡോക്ടർ ദുർഗ്ഗാചരൺ) ചില ദിവസങ്ങളിൽ രാത്രി പത്തുമണിക്ക് ദക്ഷിണേശ്വരത്തുവന്ന് 'ഹൃദേ, ഹൃദേ' എന്ന് വിളിക്കാൻ തുടങ്ങും. അയാളുടെ ശബ്ദം കേട്ടാലുടനെ ഞാൻ പറയും, 'ഹൃദേ, ആ കതകൊന്ന് തുറന്നു കൊടുക്കു.' ഡോക്ടർ വായ് തുറന്ന് ഒരക്ഷരംപോലും മിണ്ടാതെ അകത്തു കടന്നിരുന്ന് ധ്യാനിക്കും. പോകാൻ നേരത്തു് ഹൃദയനോടു പറഞ്ഞിട്ടു പോകും, 'അങ്ങോട്ടൊക്കെ ഒന്നിറങ്ങു.' അതായതു്, 'ഞാനൊരു സാധനം തരാം.' എന്നർത്ഥം. ഏതു് വിധത്തിലാണ് ഡോക്ടർ എന്നെ വീക്ഷിച്ചിരുന്നതെന്ന് അയാൾക്കുതന്നെയേ അറിഞ്ഞുകൂടു.'' കുറച്ചുനേരം മിണ്ടാതിരുന്നതിന്നുശേഷം അദ്ദേഹം തുടർന്നു: ''ഹൃദയന് ഒടുക്കമൊടുക്കമായപ്പോഴേയ്ക്കും എന്റെ പേരും പറഞ്ഞു് എന്തൊക്കെയോ കിട്ടിയിരുന്നു എന്ന് തോന്നുന്നു. അവന്റെ ദുര എനിക്ക് പൊറുക്കാൻ വയ്യാത്തത്ര അങ്ങടു വലുതായി. വലിയ വലിയ ആളുകൾ വന്നാൽ അവരെ എഴുന്നള്ളിച്ച്, എൻറടുക്കൽ കൊണ്ടു വന്നിട്ടു പറയും: 'അമ്മാമാ, ഇവരോടൊക്കെ ഇടപഴകിയാൽ മതി, മററവരെയൊക്കെ അങ്ങു വിട്ടേക്കു. നോക്കിക്കോളു അമ്മാമ, എത്രയെത്ര വലിയ മാളികകളാണ്, ഉദ്യാനങ്ങളാണ്, അങ്ങയുടെ പേരിൽ ഉണ്ടാവാൻ പോകുന്നതെന്ന് !' ഒരു ദിവസം ഞാനമ്മയുടെ അടുത്തു് പ്രാർത്ഥിച്ചു: 'അമ്മേ, ഇവനെ ഒന്നിവിടെനിന്ന് മാററിത്തരണേ.' ത്രൈലോക്യൻ (അന്നത്തെ ക്ഷേത്രഉടമസ്ഥനായ മഥുരബാബുവിന്റെ പുത്രൻ) അവനെ ക്ഷേത്രത്തിൽ നിന്ന് പുറത്താക്കിയപ്പോൾ, അവൻ എൻറടുക്കൽ വന്ന് പറയുകയാണ്, 'അമ്മാമാ, അങ്ങയെ എനിക്ക് കിട്ടിയിരുന്നെങ്കിൽ ഞാൻ വേറൊരു കാളീക്ഷേത്രം ശരിപ്പെടുത്തി എടുക്കുമായിരുന്നു. പക്ഷെ അവിടുന്ന് വരില്ലല്ലൊ.' ഹൃദയൻ ആളൊക്കെ നല്ലവനാണ്. എന്നെ ശുശ്രൂഷിക്കാൻ കഷ്ടപ്പെട്ടതിന് ഒരു കൈയ്യും കണക്കു

മില്ല; അവനില്ലായിരുന്നെങ്കിൽ എന്റെ ശരീരം നിലനില്ക്കുമായിരുന്നോ എന്നുതന്നെ സംശയമാണ്. പക്ഷെ പറമ്പുകളും പാടങ്ങളും, വലിയ വലിയ കെട്ടിടങ്ങളും, തോട്ടങ്ങളും, ധാരാളം പണം ഇവയോടൊക്കെയുള്ള അത്യാർത്തി കാരണം അയാൾ നശിച്ചു മണ്ണടിഞ്ഞു. ലക്ഷ്മീനാരായണമാർവാറിയുടെ കൈയിൽനിന്നു് പതിനായിരം രൂപ തട്ടാനുള്ള സകലസൂത്രവും തയ്യാറാക്കിയതായിരുന്നു. പക്ഷെ അവരു് (ശ്രീ മാതൃദേവി) കാരണം അതു് പാടെ തകർന്നുപോയി. ക്ഷേത്രത്തിൽ നിന്നു് ആട്ടിപ്പായിച്ചതിനുശേഷം ഒരിക്കൽ എന്നെ കാണാൻ വരികയുണ്ടായി. യദുമല്ലിക്കന്റെ ഉദ്യാനത്തിലേയ്ക്കു ചെന്നാണു് ഞാനവനെ കണ്ടതു്. അവിടെ വെച്ചും അവനിതുതന്നെ പിന്നെയും പറഞ്ഞു. അതിനുശേഷം പിന്നൊരിക്കലും കാണാൻ വന്നിട്ടില്ല.''

പ്രായംചെന്ന ഭക്തരായ രാമബാബു, ഗിരീശ്ബാബു, ബലരാമബാബു തുടങ്ങിയവർ ഗുരുമഹാരാജിന്റെ ചികിത്സയുടെ സൗകര്യത്തിനുവേണ്ടിയും തങ്ങൾക്കും മററു ശിഷ്യന്മാർക്കും ഒഴിവനുസരിച്ചു കൂടെച്ചെന്നു് താമസിച്ചു് ശുശ്രൂഷിക്കാൻ കൂടുതൽ എളുപ്പമാണെന്നു് കരുതിയും അദ്ദേഹത്തെ കൽക്കത്തയിലേയ്ക്കു കൊണ്ടുവരാൻ ഒരുമ്പെട്ടു എന്നു് മുൻപു് പറഞ്ഞിട്ടുണ്ടല്ലൊ. ഗുരുദേവൻ വിരോധമൊന്നും പറയാതെ സമ്മതം മൂളി. ഇനി ഇതേപ്പററി കൂടുതൽ വിവരങ്ങൾ ലാട്ടുമഹാരാജിൽനിന്നു് കേൾക്കാം: ''ബാഗ്ബസാറിൽ ആദ്യം വാടകയ്ക്കെടുത്ത കെട്ടിടം അദ്ദേഹത്തിനു് തീരെ പിടിച്ചില്ല. അദ്ദേഹം പറഞ്ഞു, 'എന്തു് ചെറുചെറുമുറികളാണു്, ഇതിൽ താമസിച്ചാൽ ശ്വാസം മുട്ടി അതോടെ കഥകഴിയും. കുട്ടികളെ, വേറേ വീടു വല്ലതും കിട്ടുമോ എന്നു് നിങ്ങളൊന്നന്വേഷിച്ചുനോക്കിൻ.' ഗുരുദേവൻ പറഞ്ഞതു കെട്ടപാതി കേൾക്കാത്തപാതി ബലരാമബാബു അന്നുതന്നെ അദ്ദേഹത്തെ തന്റെ വീട്ടിലേയ്ക്കു് മാററി. അവിടെ അദ്ദേഹം ഏഴു ദിവസം താമസിച്ചു. അതിന്നിടയിൽ ദാനാകാളി അദ്ദേഹത്തിന്റെ വീടുനില്ക്കുന്ന തെരുവിൽത്തന്നെ അല്പം ഭേദപ്പെട്ട ഒരു കെട്ടിടം വാടകയ്ക്കു് സമ്പാദിച്ചു. ബലരാമമന്ദിരത്തിലായിരിക്കുമ്പോൾ ഒരു ദിവസം രാമലാൽദാദാ ദക്ഷിണേശ്വരത്തുനിന്നു് ഗുരുദേവന്റെ കട്ടിൽ കൊണ്ടുവന്നു. കട്ടിലും ചുമന്നുകൊണ്ടു് രാമലാൽദാദാ വന്നു് കയറുന്നതു കണ്ടപ്പോൾ അദ്ദേഹത്തിനു് കലശലായ ദേഷ്യം വന്നു. അദ്ദേഹം ചോദിച്ചു: 'പഞ്ചാംഗം നോക്കി ഇറങ്ങേണമെന്ന കാര്യമൊക്കെ തീരെയങ്ങു മറന്നുകളഞ്ഞോ ? കൊണ്ടുപോകൂ ഈ കട്ടിൽ ഇപ്പോൾത്തന്നെ ദക്ഷിണേശ്വരത്തേയ്ക്കു്, ഉം. ആവശ്യം വന്നാൽ ഞാൻ പറഞ്ഞയയ്ക്കാം.' പാവം രാമലാൽദാദാ കട്ടിലും കൊണ്ടു് തിരിയെ നടന്നു ദക്ഷിണേശ്വരത്തേയ്ക്കു്. പിന്നീടു് അമ്മ (ശ്രീ ശാരദാദേവി)യെ യോഗിൻ ദക്ഷിണേശ്വരത്തുനിന്നു് കൂട്ടിക്കൊണ്ടു വന്ന ദിവസം അമ്മ ആ കട്ടിൽ വണ്ടിയിൽവെച്ചു് കൊണ്ടുവന്നു.''

''ശ്യാംപുക്കുറിലായിരിക്കുമ്പോൾ പല ഡോക്ടർമാരും വരാറുണ്ടായിരുന്നു. അക്കൂട്ടത്തിൽ ഒരു താടിക്കാരൻ ഡോക്ടരും ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ മരുന്നു് കഴിച്ചതോടെ ഗുരുദേവന്റെ ശരീരമാകെ ചൂടുപിടിച്ചു. ദേഹത്തിലാകെ ഒരു ചുട്ടുനീററൽ അനുഭവപ്പെട്ടു തുടങ്ങി. തൊണ്ടയിൽനിന്നു് കട്ടകട്ടയായി രക്തവും ചലവും ചാടാനും തുടങ്ങി. അപ്പോഴാണു് ഗിരീശ്ബാബു ഡോക്ടർ മഹേന്ദ്രലാൽ സർക്കാറിന്റെ പേരു് നിർദ്ദേശിച്ചതു്. മഹേന്ദ്രബാബു നോക്കാൻ വരും; എന്നും രണ്ടുനാലു് മണിക്കൂർവീതം അവിടെ ഇരുന്നിട്ടാണു് പോവുക. ഗുരുദേവനുമായി വളരെയധികം സംസാരിച്ചുകൊണ്ടിരിക്കും. ആദ്യമൊന്നും അദ്ദേഹത്തിനു് ഗുരുദേവനെ വലിയ കാര്യമായിരുന്നില്ല; പക്ഷെ തന്റെ യുക്തികളോരോന്നായി ഗുരുദേവന്റെ മുമ്പിൽ പൊടിഞ്ഞു തകർന്നു് വീഴുന്നതുകണ്ടപ്പോൾ ക്രമേണ അദ്ദേഹം ഗുരുദേവന്റെ വലിയ ആരാധകനായിമാറി.''

ഭാവാവേശവും സമാധിയും മററും വെറും ഗോഷ്ഠികളും ഒരുതരം സിരാരോഗത്തിന്റെ ലക്ഷണങ്ങളും മാത്രമാണെന്നായിരുന്നു ആദ്യമൊക്കെ ഡോക്ടർ സർക്കാർ കരുതിയിരുന്നതു്. ഇതേക്കുറിച്ചു് ഗുരുദേവന്റെ മുമ്പിൽവെച്ചും അദ്ദേഹം തന്റെ അഭിപ്രായം പ്രകടിപ്പിക്കാൻ മടിക്കാറില്ല.പാശ്ചാത്യചിന്തകന്മാരുടെ യുക്തികളെ ഉദ്ധരിച്ചുകൊണ്ടു് അദ്ദേഹം ഗുരുദേവന്റെ

വാദങ്ങളെ ഖണ്ഡിക്കാൻ ശ്രമിച്ചിരുന്നു. പക്ഷെ ഗുരുദേവന്റെ അനുഭവജന്യമായ യുക്തികൾ മുമ്പിൽ അവ നിഷ്പ്രഭങ്ങളായിത്തീരുകയാണ് ചെയ്തിരുന്നത്. എങ്കിലും ഡോക്ടർ വിട്ടുകൊടുക്കാൻ കൂട്ടാക്കിയിരുന്നില്ല. ഡോക്ടരുടെ ഈ തെററായ ധാരണ ഒന്ന് ഇല്ലാതാക്കേണമെന്നുദ്ദേശിച്ചുകൊണ്ട് പരമഹംസദേവൻ ഒരു ദിവസം അതിരസകരമായൊരു ലീലയാടിക്കാണിച്ചു. ഇക്കഥ 'ശ്രീ ശ്രീരാമകൃഷ്ണകഥാമൃതം' ഒന്നാം ഭാഗത്തിൽ കാണാം. ഒരു ഭക്തഗൃഹത്തിൽ കീർത്തനഭജനത്തിന്നായി എത്തിച്ചേർന്ന ഭക്തമണ്ഡലി കീർത്തനങ്ങൾ പാടിപ്പാടി ഭാവാവേശത്തിൽ മതിമറന്നലിഞ്ഞിരിപ്പാണ്: ''പാട്ടവസാനിച്ചു. ഇതെന്തൊരു അത്ഭുതക്കാഴ്ച! സകലർക്കും ഭാവാവേശമുണ്ടായി മത്തു പിടിച്ചപോലെ. പണ്ഡിതൻ പാണ്ഡിത്യാഭിമാനമൊക്കെ വെടിഞ്ഞു് എഴുന്നേററു് നില്പായി– 'അമ്മേ, എന്നെ മത്തനാക്കൂ, ജ്ഞാനവിചാരം വേണ്ടേവേണ്ടാ.' വിജയ (ശ്രീവിജയകൃഷ്ണഗോസ്വാമി – ബ്രഹ്മസമാജത്തിലെ ഒരു പ്രസിദ്ധ ആചാര്യൻ)നാണ് ആദ്യം ഭാവോന്മാദത്തോടെ എണീററതു്. പിന്നീട് ശ്രീരാമകൃഷ്ണൻ. ശരീരത്തിലെ അതിഭയങ്കരമായ രോഗത്തെ തീരെ മറന്നിട്ടാണ് നില്പു്. ഡോക്ടർ നേരെ മുമ്പിൽത്തന്നെ ഇരിപ്പുണ്ട്. അദ്ദേഹവും ഉടനെ തട്ടിപ്പിടഞ്ഞെഴുന്നേററുപോയി. രോഗിക്കും ബോധമില്ല, ഡോക്ടർക്കും ബോധമില്ല. ചെറിയ നരേന്ദ്രന് ഭാവസമാധി വന്നിരിക്കയാണ്, ലാട്ടുവിനും. സയൻസ് പഠിച്ച ആളാണ് ഡോക്ടർ. എന്നിട്ടും വായുംപൊളിച്ച് സ്തബ്ധനായി ഈ അദ്ഭുതദൃശ്യം നോക്കിക്കാണുകയാണദ്ദേഹം. ഭാവാവേശം വന്നവർക്കൊന്നും ലേശംപോലും ബാഹ്യപ്രജ്ഞയില്ലെന്ന് അദ്ദേഹം കണ്ടു–സകലരും അനങ്ങാതെ, നാഡീസ്പന്ദനംപോലും ഇല്ലാത്തതുപോലെ നില്ക്കുകയാണ്. ഭാവലഹരി ഒന്ന് ഇറങ്ങിയതോടെ ചിലർ വിങ്ങിപ്പൊട്ടിക്കരയാൻ തുടങ്ങി, ചിലർ പൊട്ടിപ്പൊട്ടിച്ചിരിക്കാനും – ഒരു കൂട്ടം കുടിയന്മാർ ഒന്നിച്ചു ചേർന്നതുപോലെ.'' രംഗം അവസാനിച്ചു. എല്ലാവരും സ്വസ്ഥാനങ്ങളിൽ ഇരിപ്പുറപ്പിച്ചു. ശ്രീരാമകൃഷ്ണൻ ഡോക്ടരോട്, ''ഇപ്പോളിവിടെ കണ്ട ഈ ഭാവങ്ങളൊക്കെ ഇല്ലെ, അതേപ്പററി നിങ്ങളുടെ സയൻസ് എന്തു പറയുന്നു? ഇതൊക്കെ വെറും നാട്യങ്ങളാണെന്നാണോ നിങ്ങൾക്ക് തോന്നിയതു്?''ഡോക്ടർ പറഞ്ഞു: 'ഇത്ര വളരെ ആളുകൾക്ക് ഇങ്ങനെ വരുമ്പോൾ അതു യഥാർത്ഥമാണെന്ന് അനുമാനിക്കേണ്ടിയിരിക്കുന്നു. നാട്യമണെന്നു പറഞ്ഞു് തള്ളാൻ നിവൃത്തിയില്ല.'

---

# ലോകത്തിലും ദൈവത്തിലും

**അപ്പൻതമ്പുരാൻ**

മന്നിടം സ്വപ്നജാലങ്ങളാൽ നിർമ്മിത–
മെന്നോതി രാമപ്രസാദഭക്തോത്തമൻ;
സന്തതമീശനിൽ ഭക്തി പെരുത്തോർക്ക്
സന്തോഷദായകസൗധം ധരാതലം.
അന്നപാനാദികൾകൊണ്ടു ദിനങ്ങളെ
മന്നവസത്തമൻ, രാജർഷി, സത്വവാൻ
ആനന്ദമോടെ നയിച്ചു ജനകനെ–
ന്തൂനമവന്നതുകൊണ്ടു ഭവിച്ചിതു ?
സംസൃതിതന്നിലുമീശ്വരൻ തന്നിലും
നിസ്തുലഭക്തി കൈക്കൊണ്ടു രണ്ടിങ്കലും;
മാനസമീശ്വരപാദത്തിലർപ്പിച്ചു
പാനവും ചെയ്തിതു പാലുമിടയ്ക്കവൻ.
പററുമോ വേട്ടു തൻവീട്ടിലിരിപ്പോന്നു
ചെററു പരേശനിൽ ഭക്തനായ്ത്തീരുവാൻ ?
ചോദിച്ചു ശ്രീരാമകൃഷ്ണനോടിത്തരം
ചോദ്യമൊരാൾ, ഗുരു ചൊല്ലിനാനുത്തരം:

'എന്മാതൃഭൂമിക്കടുത്ത ഗ്രാമങ്ങളിൽ
കണ്ടു ഞാൻ പെണ്ണുങ്ങൾ കുത്തുന്നതുമവിൽ;
കൈയ്യൊന്നുരൽക്കുഴി തന്നിലിട്ടായതു
പയ്യെയിളക്കിക്കൊടുക്കുമഞ്ചാതവർ,
മററൊരു കൈയ്കൊണ്ടു കുട്ടിയെ മാറത്തു
മുററേയണച്ചു കൊടുക്കും മുലകളും;
അത്രയുമല്ലവർ വിക്രയകർമ്മത്തി–
ലെത്രയും ശ്രദ്ധവെച്ചീടുമതേവിധം.
മുന്നേ കൊടുത്തതിൽ തീരേണ്ട ബാക്കിയു
മന്നത്തെ നേർനിരക്കെന്തെന്നുമോതിടും.
വ്യാപാരബാഹുല്യമദ്ധ്യത്തിലുമവ–
രാപത്തുലക്കയാലേല്ക്കാതെ കൈയ്കളെ
കാത്തുരക്ഷിക്കുവാനേകാഗ്രചിത്തരായ്
വർത്തിപ്പതുണ്ടവരെന്നമോർത്തീടണം.
ലോകത്തിൽ വാഴുവിൻ, ദൈവത്തെയോർക്കുവിൻ,
ഓർക്കാതിരിക്കിലാപത്തു താനേ വരും.

— ഗുരുവചനങ്ങൾ

# ഈശ്വരസ്വരൂപം

സിദ്ധിനാഥാനന്ദസ്വാമി

[ആലുവാ സെൻറ് ജോസഫ്സ് സെമിനാരിയിൽ 6-5-69-ൽ നടന്ന കേരള ദാർശനിക സമിതിയിൽ വായിച്ച ഉപന്യാസം.]

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ,
പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ.

ഈശ്വരസ്വരൂപം വിവരിക്കാനാണ് എന്നോടാവശ്യപ്പെട്ടിരിക്കുന്നതു്. ഇതു് അസാദ്ധ്യമായ ഒരു കാര്യമായിട്ടാണു തോന്നുന്നതു്. ഈശ്വരൻെറ നിർവ്വചനംതന്നെ അനിർവ്വചനീയൻ, വാക്കുകൊണ്ടു് വർണ്ണിക്കാനാവാത്തവൻ, എന്നാകുന്നു. അതിനാൽ അന്ധന്മാർ ആനയെ വർണ്ണിച്ചതുപോലെയായിരിക്കും മനുഷ്യരുടെ ഈശ്വരസ്വരൂപനിർവ്വചനമെല്ലാം. മനസ്സുകൊണ്ടു് ഗ്രഹിക്കാൻ കഴിയുന്ന കാര്യങ്ങളെ മാത്രമേ വാക്കുകളിൽക്കൂടി പ്രകാശിപ്പിക്കാൻ കഴിയൂ. ഈശ്വരൻ മനസ്സിനു വിഷയമല്ല. അങ്ങനെ വിഷയമായാൽ പരിമിതനും പരതന്ത്രനും തന്മൂലം നശ്വരനും ആകും; നശിക്കുന്ന ഈശ്വരൻ ഈശ്വരനല്ല. ഒരാളൊരിക്കൽ തൻെറ രണ്ടു മക്കളെ വിദ്യാഭ്യാസത്തിനായി ഗുരുകുലത്തിലയച്ചു. പത്തുപന്ത്രണ്ടു വർഷം വേദാദ്ധ്യയനമെല്ലാം കഴിഞ്ഞു മടങ്ങിവന്ന മക്കളോടു് അച്ഛൻ ഈശ്വരസ്വരൂപമെന്താണ്, എന്നു ചോദിച്ചു. മൂത്ത മകൻ വേദത്തിൽനിന്നും പലേമന്ത്രങ്ങളും ഉദ്ധരിച്ചു് ഈശ്വരനെ വർണ്ണിച്ചു. അടുത്തതായി അതേ ചോദ്യം രണ്ടാമത്തെ മകനോടു ചോദിച്ചു. രണ്ടാമൻ ഒന്നും മിണ്ടാതെ ഇരുന്നു. 'നിനക്കെന്തോ മനസ്സിലായിട്ടുണ്ടു് എന്നു തോന്നുന്നു.' എന്നു് അച്ഛൻ ആ രണ്ടാമത്തെ മകനോടു പറഞ്ഞു. എന്നാൽ തീർത്തും അജ്ഞാതനും അജ്ഞേയനുമാണോ ഈശ്വരൻ? അങ്ങനെയെങ്കിൽ ഈശ്വരൻ ഉണ്ടു് എന്നു പറയുന്നതെങ്ങനെ? തീർത്തും അജ്ഞാതനല്ല. എന്നാൽ എങ്ങനെയാണറിയുന്നതു്? അനുഭവംകൊണ്ടു്. അനുഭവവേദ്യനാണ് ഈശ്വരൻ. അനുഭവം വർണ്ണിക്കാൻ കഴിയുകയില്ലേ? എല്ലാ അനുഭവങ്ങളും വർണ്ണിക്കാവുന്നവയല്ല. പല്ലുവേദന അനുഭവിച്ചിട്ടില്ലാത്ത ഒരാളോടു് പല്ലുവേദനയെക്കുറിച്ചു് എങ്ങനെ വർണ്ണിക്കും? പല്ലുവേദന അനുഭവിച്ചിട്ടുള്ളയാൾക്കു് നമ്മുടെ അനുഭവം വിവരിക്കുമ്പോൾ അർത്ഥബോധം ഉണ്ടാകുന്നു; ആ വിവരണം അയാളുടെ അനുഭവത്തെ ഉണർത്തുന്നതുകൊണ്ടു്. സർവ്വസാധാരണമായ ഒരനുഭവത്തിൻെറപോലും നിലയിതാണെങ്കിൽ അതീന്ദ്രിയവസ്തുവിൻെറ കാര്യം പറയാനുണ്ടോ? ഈശ്വരാന്വേഷണം ചെയ്യുവരുടെ അനുഭവമാണ് പ്രമാണം. ആ അനുഭൂതിയെക്കുറിച്ചു് അവർ ചിലതെല്ലാം പറയാൻ ശ്രമിച്ചിട്ടുമുണ്ടു്. അതു പൂർണ്ണമായ ഒരു വിവരണം ആവുകയില്ലെങ്കിലും ഈശ്വരാന്വേഷികൾക്കു് അനുഭവസമ്പന്നന്മാരുടെ ആ വാക്കുകളും പ്രമാണമാകുന്നു. നാമും ആ വഴിക്കു പോയാൽ അവർക്കുണ്ടായ അനുഭവം സ്വായത്തമാകുമെന്നും അപ്പോൾ അവർ വർണ്ണിക്കുന്ന വസ്തു നമുക്കും അനുഭൂതിവിഷയമാകും എന്നും അവർ നമുക്കു് ഉറപ്പുതരുന്നു. അവരെന്താണു പറയുന്നതു്? നിത്യമായ ഒരു പരമവസ്തു ഉണ്ടു് എന്നു്. അതു സ്വയംപ്രകാശസ്വരൂപമാണ്, അനന്തമാണ്. 'സത്യം ജ്ഞാനമനന്തം ബ്രഹ്മ' എന്നതാണ് പരംപൊരുളിനെക്കുറിച്ചു് പറയാവുന്ന ഏററവും വിശാലമായ നിർവ്വചനം. അതു ദുഃഖസ്പർശമില്ലാത്ത ആനന്ദസ്വരൂപവുമാണ്. അതിനാൽ ഇതേ സ്വരൂപത്തെത്തന്നെ സച്ചിദാനന്ദം എന്നും വ്യവഹരിക്കാറുണ്ടു്.

ഹിന്ദുക്കളുടെ ഈശ്വരസങ്കല്പത്തെക്കുറിച്ചാണ് എന്നോടു പറയാൻ ആവശ്യപ്പെട്ടിരിക്കുന്നതു്. ഹിന്ദുക്കളുടെ മാത്രമായിട്ടു് ഒരീശ്വരനുമില്ല. ഈശ്വരൻ സത്യമാണെങ്കിൽ ആ ഈശ്വരൻ സമസ്തലോകത്തിനും സത്യമായിരിക്കണം. ഈശ്വരൻ സ്വയംപ്രകാശസ്വരൂപനാണ്,

നിത്യനാണ്, പൂർണ്ണനാണ്, എന്ന് സകല മതങ്ങളും അവകാശപ്പെടുന്നു. അങ്ങനെയുള്ള ഈശ്വരനെ ഒരു വിഭാഗത്തിന്റെ പ്രത്യേക സ്വത്താക്കുന്നതെങ്ങനെ? സൂര്യനെ ഹൈന്ദവമെന്നോ ക്രൈസ്തവമെന്നോ മഹമ്മദീയമെന്നോ പറയാറില്ലല്ലൊ. നോക്കുന്നവന്റെ നിലപാടും കണ്ണിന്റെ കഴിവും അവന്റെ അറിവും അനുസരിച്ച് ഓരോരുത്തനും സൂര്യനെക്കുറിച്ച് ഓരോ തരത്തിലായിരിക്കും ഗ്രഹിക്കുന്നത്. അതുകൊണ്ട് വസ്തുവിനു വ്യത്യാസം വരുന്നില്ല; വീക്ഷണങ്ങൾ മാറുന്നു എന്നു മാത്രം. അതുപോലെ, പൊരുളൊന്ന് പേരു പലത്, എന്നു പണ്ടുപണ്ടേ ഭാരതീയ മഹർഷിമാർ കണ്ടുപിടിച്ചു. ഒരേ വെള്ളത്തെ കുറിക്കാൻ ഓരോ ഭാഷയിലും ഓരോ പദമാണല്ലൊ ഉപയോഗിക്കുന്നത്. അങ്ങനെ ആലോചിക്കുമ്പോൾ എത്രപേർ ഈശ്വരനെക്കുറിച്ചു ചിന്തിക്കുന്നുണ്ടോ അത്രയും ഈശ്വരഭാവനകളും ഉണ്ടെന്നു കാണാം. ഏതാണ്ട് ഒരേ രീതിയിൽ ചിന്തിക്കുന്ന കുറേയാളുകൾ ഒന്നിച്ചുചേരുമ്പോൾ അവർ ഒരു മതക്കാരായി, ഒരഭിപ്രായക്കാരായി. ഇങ്ങനെയുള്ള മതങ്ങൾ എത്രയും ഉണ്ടാകാം. 'ഏകം സത്, വിപ്രാ ബഹുധാ വദന്തി.' 'സത്യമൊന്ന്, അതിന് അഭിജ്ഞന്മാർ പല പേരുകൾ പറയുന്നു.' എന്ന തത്ത്വം അനാദികാലംമുതല്ക്ക് ഹൈന്ദവദർശനത്തിൽ ഉണ്ടായിരുന്നു. അതുകൊണ്ടാണ് ഹിന്ദുമതം ഇത്ര വിശാലവീക്ഷണത്തോടുകൂടിയതായത്. മതത്തിന്റെ പേരിൽ, വിശ്വാസത്തിന്റെ പേരിൽ, വഴക്കടിക്കാൻ ഒരു യഥാർത്ഥ ഹിന്ദുവിന് സാദ്ധ്യമല്ല. ഹിന്ദുക്കൾക്ക് അങ്ങനെ വേണ്ടിവന്നിട്ടുണ്ടെങ്കിൽ അതിനുള്ള കാരണം, മതത്തെ ചൂഷണം ചെയ്യുന്ന രാഷ്ട്രീയമാണ്. ജീവനും ഈശ്വരനും തമ്മിലുള്ള ബന്ധമാണ് മതം. അതിൽ അന്യരുമായി കലഹത്തിനു കാരണമില്ല. മതത്തെ ചൂഷണം ചെയ്തു സ്വാർത്ഥം നേടാൻ നടക്കുന്ന രാഷ്ട്രീയതസ്കരന്മാരാണ് വഴക്കുണ്ടാക്കുന്നവർ. രാഷ്ട്രീയക്കാർക്ക് മതമില്ല; മതത്തെ ചൂഷണം ചെയ്യുകയാണ് അവരിലധികമാളുകളും ചെയ്യാറ്; എന്നിട്ട് മതത്തെ നിന്ദിക്കുകയും ചെയ്യും. അതിരിക്കട്ടെ. പരംപൊരുൾ അനിർവ്വചനീയമെന്നും അനുഭൂതിസ്വരൂപമെന്നും സച്ചിദാനന്ദമാണ് അതിനു നല്ലാവുന്ന നിർവ്വചനമെന്നും പറയുകയുണ്ടായി. ഈ നിർവ്വചനം നൽകാൻ നമ്മെ സമർത്ഥരാക്കുന്ന അനുഭവം നമുക്കെന്തെങ്കിലുമുണ്ടോ? സത്, എന്നും സത്യം എന്നും ഹിന്ദുശാസ്ത്രങ്ങൾ പറയുമ്പോൾ, ത്രികാലാബാധിതം, എല്ലാക്കാലത്തും ഉള്ളത് എന്നാണർത്ഥം. നമുക്ക് നമ്മുടെ അഭാവത്തെക്കുറിച്ച് ചിന്തിക്കാനാവുമോ? ജനനത്തിനു മുമ്പും മരണത്തിനു ശേഷവും നമ്മുടെ സ്ഥിതിയെന്ത്, എന്നു ചിന്തിച്ചുകൂടെ? പക്ഷെ ആ ഭൂതഭാവികളെക്കുറിച്ചു ചിന്തിക്കാനും നാമവിടെ വേണമല്ലൊ. അത്യന്താഭാവത്തെക്കുറിച്ച് നമുക്കു ചിന്തിക്കാനാവില്ല; കാരണം, സത്ത നമ്മുടെ സ്വഭാവമാണ്. ചിത് എന്നാൽ ചൈതന്യം, ജ്ഞാനം. ജ്ഞാനശക്തിയും നമ്മിലെല്ലാം ഉണ്ട്; അതിന്റെ പ്രകാശത്തിന് ഏററക്കുറവുണ്ടെന്നുവന്നാലും ആ ശക്തി സകലരിലും ഉണ്ട്. ലോകത്തിൽ നമുക്കേററവും പ്രിയപ്പെട്ടതാരാണ്? ആത്മരക്ഷയ്ക്കുവേണ്ടി ആളുകൾ മററെല്ലാം വെടിയും; അപ്പോൾ ആത്മാവാണ് ഏററവും പ്രിയാസ്പദം. അങ്ങനെ നമ്മിലോരോരുവനിലും സത്തും ചിത്തും ആനന്ദവും കുടികൊള്ളുന്നു. അതാണു നമ്മുടെ യഥാർത്ഥ സ്വരൂപം; അതുതന്നെ പരമസത്യവും.

പരമസത്യവും നാമും ഒന്നെന്നോ? സ്വരൂപേണ ഒന്നുതന്നെ. എന്നാൽ അതു നാം അറിയുന്നില്ലല്ലൊ? ആലോചിക്കാത്തപ്പോൾ അറിയുന്നില്ല; ആലോചിച്ചാൽ അറിയുന്നുണ്ട് എന്നു മനസ്സിലാകും. അങ്ങനെയാണെങ്കിൽ അതെപ്പൊഴും അറിയാത്തതെന്തുകൊണ്ട്? അജ്ഞാനത്താൽ, എന്നാണുത്തരം? ആരുടെ അജ്ഞാനം? ജീവന്റെ. അജ്ഞാനത്തിൽ പെട്ടപ്പോഴല്ലേ ജീവത്വമുള്ളു, അതിനുമുമ്പ് അജ്ഞാനമെവിടെ? അതിനു മുമ്പാണെങ്കിൽ ഈശ്വരന്റെ 'മായ' എന്നായിരിക്കും ഉത്തരം. മായയെന്നുവെച്ചാലോ? ഈശ്വരന്റെ ഒരു ശക്തിവിശേഷം. അത് ഈശ്വരനിൽനിന്നു ഭിന്നമോ അഭിന്നമോ? ഇതിന് നിശ്ചിതമായിട്ട് ഒരുത്തരം അജ്ഞാനദശയിൽ പറയാൻ സാദ്ധ്യമല്ല. ഈശ്വരനിൽനിന്നു ഭിന്നമാണെങ്കിൽ ഈശ്വരൻ അപൂർണ്ണനും അസ്വതന്ത്രനും ആകും, അഭിന്നമെങ്കിൽ ഒന്നുകിൽ മായയില്ല, അല്ലെങ്കിൽ ഈശ്വരൻ സുഖദുഃഖങ്ങൾക്ക് വിധേയൻ എന്നു വരും. 'മായ' വാസ്തവത്തിലില്ല എന്നാണതിന് യുക്തിയിൽ

കൂടിയുള്ള ഉത്തരം. എന്നാൽ നാം കാണുന്ന നാനാത്വമോ ? കാണുന്നവൻെറ അജ്ഞാനത്താലുള്ള തോന്നൽ. അജ്ഞാനമകലുമ്പോൾ ആ ഭ്രമവും നീങ്ങും. ഈശ്വരൻ സ്വശക്തിയായ മായയിൽക്കൂടി, ദേശകാലനിമിത്തങ്ങളിൽ കൂടി, പ്രതിഫലിക്കുമ്പോൾ ജീവനായി. ജീവൻ മനസ്സിൽക്കൂടി, ദേശകാലനിമിത്തങ്ങളിൽക്കൂടി, സച്ചിദാനന്ദത്തെ വീക്ഷിക്കുമ്പോൾ ലോകത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരകനായ ഈശ്വരനെ കാണുന്നു. സൃഷ്ടി എങ്ങനെ ഉണ്ടായി, അതു സത്യമാണോ, എന്ന ചോദ്യം ഉത്തരമില്ലാത്ത ഒരു ചോദ്യമാണ്. 'അറിഞ്ഞുകൂടാ.' എന്നാണ് അതിനു് ശരിയായ ഉത്തരം. 'മായ' എന്നതുകൊണ്ടും അതുതന്നെയാണ് ഉദ്ദേശിക്കുന്നതു്. വ്യവഹാരദശയിൽ ഉള്ളതും, ചിന്തിക്കുമ്പോൾ പിടികിട്ടാത്തതും, ജ്ഞാനോദയത്തിൽ തിരോഭവിക്കുന്നതുമാണ് മായയും സന്താനങ്ങളും. ഇതിനെത്തന്നെയാണ് നാമരൂപങ്ങൾ എന്നു പറയുന്നതും. നാമരൂപങ്ങൾ മാറുന്നു, സച്ചിദാനന്ദം നിത്യമായി നിലകൊള്ളുന്നു. താലിയും മാലയും കടുക്കനുമായി മാറുമ്പൊഴും വിളിക്കപ്പെടുമ്പൊഴും സ്വർണ്ണം സ്വർണ്ണമായിത്തന്നെ നിലകൊള്ളുന്നു. എന്താണിരുട്ട് ? രാത്രിയിൽ കാണുന്നതു്. രാത്രിയിൽ കാണുന്നുണ്ടോ ? ഇല്ല, കാണുന്നില്ല, പക്ഷെ എന്തോ ഒരു ഇരുൾ. സൂര്യനുദിച്ചാലോ ? ഇരുളില്ല. സൂര്യനായാലോ ? ഇരുൾ ഒരുകാലവുമില്ല. ഇരുളിലാണ്ടവൎക്ക് ഭയവും ദുഃഖവും അജ്ഞാനവുമുണ്ടു്. പ്രകാശം ലഭിച്ചാൽ ഭയാദികൾ നീങ്ങുന്നു. ജ്ഞാനസൂര്യനാണു താനെന്നറിഞ്ഞാൽ അജ്ഞാനമേ ഇല്ല.

ഇതൊക്കെ പരമപദത്തിൽ നിന്നുകൊണ്ടുള്ള ആത്മദൎശനമാണ്. നമുക്കിനി നമ്മുടെ നിലയിൽനിന്നു് ഈശ്വരനെ ഒന്നന്വേഷിക്കാം. മനുഷ്യൻ ചിന്തിക്കാൻ തുടങ്ങുമ്പോൾ മുതൽ അവനു് താനെന്നും തന്നിൽനിന്നന്യമായ ലോകമെന്നും ഒരു ഭേദബുദ്ധിയുണ്ടാകുന്നു. ആദിമമനുഷ്യൻ താനാരാണെന്നു് അധികം ആലോചിക്കുന്നില്ല. അവൻെറ ശ്രദ്ധയധികവും ബാഹ്യപ്രപഞ്ചത്തിലാണ്. അവൻ തേടുന്ന സുഖസൗകൎയ്യങ്ങൾ ഈ ലോകത്തിൽനിന്നു കിട്ടുന്നു. എന്താണീ ലോകം, ഇതെവിടെനിന്നു വന്നു, എന്നെല്ലാം അവൻ ചോദിക്കാൻ തുടങ്ങുന്നു. ലോകത്തിലുള്ള സകലതും കാര്യകാരണസംബന്ധമാണ് എന്നവൻ കാണുന്നു. അപ്പോൾ പ്രപഞ്ചമാകുന്ന ഈ കാര്യത്തിനു് കാരണമെന്തു് ? ഈ പ്രപഞ്ചം ജഡവും ചഞ്ചലവും നശ്വരവുമാണ്. ജഡത്തിൽനിന്നും ജഡം ഉണ്ടാവുകയില്ല; ചഞ്ചലമായതിനു് അചഞ്ചലമായ ഒരധിഷ്ഠാനം വേണം; നശ്വരത അറിയാൻ അനശ്വരമായ ഒന്നു കൂടിയേ കഴിയൂ. അങ്ങനെ പ്രപഞ്ചത്തിൻെറ ആദികാരണം ചേതനവും നിശ്ചലവും നിത്യവും ആവണം. ഈ വഴിക്കു് നാം പ്രപഞ്ചത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരകൎത്താവായ ഒരീശ്വരനിലെത്തുന്നു. ആ ഈശ്വരൻെറ ഇച്ഛാമാത്രത്താൽ ഈ പ്രപഞ്ചം ജനിക്കുന്നു, ജീവിക്കുന്നു, തിരോധാനം ചെയ്യുന്നു. അചിന്ത്യരചനാരൂപമായ ഈ ജഗത്തിൻെറ സ്രഷ്ടാവു് സൎവ്വജ്ഞനും സൎവ്വശക്തനും പൂൎണ്ണനും നിത്യനുമായിരിക്കണം. സച്ചിദാനന്ദസ്വരൂപൻ ലോകദൃഷ്ട്യാ നോക്കുമ്പോൾ ലോകത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരകൎത്താവായ ഈശ്വരനായി കാണപ്പെടുന്നു.

ഈ അദ്ഭുതകരമായ ലോകത്തെ വീക്ഷിക്കുകയും വിശകലനം ചെയ്യുകയും അതിൻെറ സ്രഷ്ടാവിനെ തേടുകയും ചെയ്യുന്ന 'ഞാൻ' ആരാണ് ? ഞാൻ എന്നു പറയുമ്പോൾ ഇക്കാണുന്ന സ്ഥൂല ശരീരത്തെക്കുറിച്ചാണ് ആദ്യം ബോധം വരുന്നതു്. പക്ഷെ അതിനെ പഠനവിഷയമാക്കുമ്പോൾ കാണാം അതു് സ്വതന്ത്രമല്ല, ജഡമാണ്, പരിണാമിയാണ്, നശ്വരമാണ്, എന്നു്. എന്നാൽ സ്വതന്ത്രവും സചേതനവും അവികാരിയും അനശ്വരവുമായ എന്തോ ഒന്നു് നമ്മിലുള്ളതായി നമുക്കു ബോധമുണ്ടുതാനും. ശരീരത്തിനോ ഇന്ദ്രിയങ്ങൾക്കോ സ്വയം പ്രവൎത്തിക്കാൻ കഴിവില്ല. ശരീരവും നമ്മുടെ ജ്ഞാനത്തിനു വിഷയമാണ്. വിഷയം വിഷയിയാകാൻ നിവൃത്തിയില്ല. 'എൻെറ ശരീരം' എന്നല്ലാതെ 'ഞാൻ ശരീരം' എന്നാരും പറയാറില്ല. കരചരണാദികളെ ചേഷ്ടിപ്പിച്ചുകൊണ്ടു്, കാററുപോലെ പായുന്ന മനസ്സിനെയും നിയന്ത്രിച്ചുകൊണ്ടു്, ബാല്യകൗമാരയൗവനാദ്യവസ്ഥകളിലൊന്നും മാറാതെ ഏറാതെ കുറയാതെ മറയാതെ മങ്ങാതെ നിലകൊള്ളുന്ന ഒരു വസ്തു ഉണ്ടു്.

അതു് മററാരുടെയും സഹായമില്ലാതെ നില കൊള്ളുന്നു. എന്താണതിൻെറ സ്വരൂപം? അതു് ഉണ്മയാണ്, ചൈതന്യമാണ്, സ്വയം പ്രകാശസ്വരൂപമാണ്, ആനന്ദരൂപമാണ്. അതെ, നമ്മുടെ യഥാർത്ഥസ്വരൂപം സച്ചിദാനന്ദ മാണ്. ഭേദമോ നാമരൂപങ്ങളിൽ മാത്രം.

ഇതൊക്കെ വാക്കുകൾകൊണ്ടുള്ള കളിക ളല്ലേ? നമ്മുടെ അനുഭവം അങ്ങനെയൊന്നു മല്ലല്ലൊ. ജീവിതം ഇന്ദ്രിയങ്ങളിൽമാത്രം ഒതു ങ്ങിനില്ക്കുമ്പോൾ ഇപ്പറഞ്ഞതൊക്കെ വെറും വാക്കുകളാണ്. എന്നാൽ അനുഭവങ്ങളെ അപ ഗ്രഥിക്കാനും അനുഭോക്താവിനെ അന്വേഷി ക്കാനും തുടങ്ങുമ്പോൾ അതൊക്കെ സത്യമാണ്, അതാണു സത്യം എന്നു മനസ്സിലാകുന്നു. ഈ അന്വേഷണസാമർത്ഥ്യമാണ് മനുഷ്യൻെറ സവി ശേഷതതന്നെ.നമ്മുടെ നിത്യാനുഭവത്തെത്തന്നെ എടുക്കാം. പകലൊക്കെ കൺമുമ്പിൽ കാണുന്ന ഈ കനത്ത ലോകം സ്വപ്നത്തിൽ എവിടെ പ്പോകുന്നു? സ്വപ്നത്തിൽ നാം സൃഷ്ടിച്ച പ്രപ ഞ്ചം ഉറങ്ങുമ്പോഴില്ല. ഉണർന്നിരിക്കുമ്പോൾ പുറമേ കാണുന്ന പ്രപഞ്ചവും സ്വപ്നത്തിലെ മാനസികപ്രപഞ്ചവും ഗാഢനിദ്രയിലില്ല. ബാഹ്യപ്രപഞ്ചം, ദ്വൈതപ്രപഞ്ചം, ജീവിത ത്തിലെ മൂന്നിലൊന്നോ കൂടുതലോ ഭാഗമായ നിദ്രാകാലത്തിലില്ല. അപ്പോൾ തൻെറ ശരീര മുൾപ്പെടെയുള്ള ഈ പ്രപഞ്ചം അത്ര വിശ്വാ സ്യമായ ഒന്നല്ല. എന്നാൽ ഈ മൂന്നവസ്ഥ കൾക്കും സാക്ഷിയായി അവയിൽനിന്നെല്ലാം ഭിന്നനായി 'ഞാൻ' നിലകൊള്ളുന്നുമുണ്ടു്. ഓരോ അവസ്ഥയിലെയും ജ്ഞാതാവു് വേറെ യായിരുന്നുവെങ്കിൽ മൂന്നും എൻെറ അവസ്ഥ കളാകുമായിരുന്നില്ല. അവയെ സ്മരിക്കാൻ കഴിയുന്നതുകൊണ്ടു് അവയെല്ലാം എൻെറ അനുഭവമാണെന്നു വ്യക്തമാണുതാനും. ജാഗ്രത് കാലത്തിൽ, ജാഗ്രദവസ്ഥയുൾപ്പെടെ മൂന്ന വസ്ഥകളെയും നമുക്കു് ചച്ച്യ്ക്കു വിഷയമാക്കാൻ സാധിക്കുന്നുവെന്നുള്ളതുകൊണ്ടു് നാം അവയിൽ നിന്നു ഭിന്നമാണെന്നും അവയുടെ സാക്ഷിയാ ണെന്നും അവ വന്നുംപൊയ്ക്കൊണ്ടുമിരിക്കുന്ന പ്രതിഭാസങ്ങൾ മാത്രമാണെന്നും നാം നിത്യസത്താസ്വരൂപിയാണെന്നും വന്നുകൂടുന്നു.

നാനാത്വത്തിന്നതീതവും നിഷ്പ്രപഞ്ചവുമായ ഒരനുഭൂതി നമുക്കുണ്ടു്.

ശരി, അദ്വൈതാനുഭവം ഉണ്ടെന്നു സമ്മ തിക്കാം; പക്ഷെ, അതെല്ലാവക്കുമുണ്ടല്ലൊ, നിങ്ങൾക്കും എനിക്കും അയാൾക്കുമെല്ലാം. അപ്പോഴും നാനാത്വം ബാക്കി നില്ക്കുകയില്ലേ? ഈ നാനാത്വവും സൂക്ഷിച്ചു നോക്കുമ്പോൾ അപ്രത്യക്ഷമാകും. അവൻ, നീ, ഞാൻ എന്നീ സവ്വനാമങ്ങൾ എല്ലാ ഭാഷകളിലുമുണ്ടു്. 'അവ നും അവനും' കൂടിയാൽ 'അവർ' ആയി;'നീ'യും 'നീ'യും കൂടിയാൽ 'നിങ്ങളാ'യി;'ഞാനി'ൻെറ കൂടെ കൂടാനാരുണ്ടു്? ഞാനിൻെറ ബഹുവചന മായി 'ഞങ്ങളു'ണ്ടല്ലൊ.വാസ്തവത്തിൽ ബഹുത്വ മുണ്ടോ ഞാനിനു്? 'ഞാനും' നിൻെറ 'ഞാനും' കൂടിയാൽ 'ഞങ്ങൾ'. അപ്പൊഴും ഞാൻ ഒന്നേ യുള്ളു, വ്യവഹാരത്തിൽ ബഹുത്വമുണ്ടെ ങ്കിലും. എങ്കിൽ നാം പലരെയും കാണുമ്പോഴും പലതും പറയുമ്പോഴും അദ്വൈതികളാണെ ന്നോ? അതെ, പക്ഷെ അതറിയുന്നില്ല എന്നു മാത്രം.

എന്നാൽ ഞാനും ഈ പ്രപഞ്ചവും തമ്മി ലുള്ള ബന്ധം എന്തു്? പ്രപഞ്ചത്തിൻെറ പരമ കാരണമായ ഈശ്വരനും എൻെറ യഥാർത്ഥ സ്വരൂപവും ഒന്നുതന്നെ, സച്ചിദാനന്ദംതന്നെ, എന്നു നാം കണ്ടു. അതായതു് ഒരേ പരംപൊരുൾ തന്നെയാണ് ജീവനായും ജഗത്തായും വിലസു ന്നതു്. സ്വസ്വരൂപത്തിൽ പരംപൊരുൾ സച്ചിദാനന്ദസ്വരൂപൻ; ജഗത്തിനെ അപേ ക്ഷിച്ചു് അതിൻെറ സൃഷ്ടിസ്ഥിതിസംഹാരകൻ; ജീവജാലങ്ങളിൽ, അന്തര്യാമി; അവസ്ഥാത്രയ സാക്ഷി; ജീവരൂപേണ കർത്താവും ഭോക്താവും; പ്രപഞ്ചത്തിൻെറ ഉപദാനവും നിമിത്തവും. അങ്ങനെ നോക്കുമ്പോൾ സവ്വവും ഈശ്വരൻ തന്നെ, നാമരൂപങ്ങൾ മാറുന്നുവെന്നു മാത്രം; അതിനു കാരണം ഈശ്വരൻെറ മായയും. മായ എന്തുകൊണ്ടു് എന്നു ചോദിച്ചാൽ, നിശ്ചയ മില്ല, മായ എന്നാണുത്തരം: പക്ഷെ അതു് അനിത്യമാണ്.

നാമരൂപാത്മകമായ പ്രപഞ്ചത്തെ കാണു മ്പോൾ, ഈശാവാസ്യമിദം സവ്വം, ഇതെല്ലാം ഈശ്വരനാൽ ആവൃതമെന്നു കാണുക; അടുത്ത

പടി, സർവ്വം ഖല്വിദം ബ്രഹ്മ; സർവ്വവും ബ്രഹ്മം തന്നെ. അപ്പോഠം ഞാനോ ? തത് ത്വമസി, നീ അതുതന്നെ. ഏതു് ? അയമാത്മാ ബ്രഹ്മ — നീയാകുന്ന ആത്മാവു് ആ ബ്രഹ്മം തന്നെ. ഏതു ബ്രഹ്മം ? അഹം ബ്രഹ്മാസ്മി – ഞാൻ തന്നെ ആ ബ്രഹ്മം. അഹം ബ്രഹ്മാസ്മി എന്നുള്ളതു് അദ്വൈതാനുഭൂതിയെ അടിസ്ഥാനപ്പെടുത്തിയുള്ള ശാസ്ത്രത്തിൻെറ പ്രഖ്യാപനമാണു്. ഇപ്രകാരം അനുഭൂതിയിൽ, ഈശ്വരൻ സച്ചിദാനന്ദം. അതൊന്നു മാത്രം. സാപേക്ഷികമായി ആ ഈശ്വരനു് അനേകം നാമങ്ങളും രൂപങ്ങളും കല്പിക്കുന്നു. അതാണു് വൈദികർഷി പാടിയതും: ഏകം സത് വിപ്രാ ബഹുധാ വദന്തി. പൊരുളൊന്നു്, പേർ പലതു്.

---

# സന്ന്യാസവും സംസ്കാരവും

### ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമി

ഷോഡശസംസ്കാരങ്ങളിൽ പതിനഞ്ചാമത്തേതാണു് സന്ന്യാസസംസ്കാരം. 'വേദത്തിൽ വിധിക്കപ്പെട്ട കർമ്മങ്ങളെ വേദവിധി അനുസരിച്ചുതന്നെ പരിത്യജിക്കുന്നതിനു് സന്ന്യാസസംസ്കാരം' എന്നു പറയുന്നു. കർമ്മങ്ങഠം ദുഃഖത്തേയും ബന്ധത്തേയും ഉണ്ടാക്കുന്നതിനാൽ എല്ലാ വിധത്തിലുമുള്ള കർമ്മങ്ങഠം ഉപേക്ഷിക്കുന്നതാണു് ശരിയായ സന്ന്യാസമെന്നു് ചില ആചാര്യന്മാർ അഭിപ്രായപ്പെടുന്നു. എന്നാൽ കാമ്യകർമ്മങ്ങഠംക്കും നിഷിദ്ധകർമ്മങ്ങഠംക്കും മാത്രമേ ഫലത്തെ നൽകാൻ കഴിവുള്ളു എന്നും നിത്യനൈമിത്തികാദികർമ്മങ്ങഠം ചെയ്യാതിരുന്നാൽ ദോഷമുണ്ടെന്നും അവ ചെയ്യുതുകൊണ്ടു് ഒരു വിധത്തിലും ബന്ധവും ദുഃഖവും ഉണ്ടാവുകയില്ലെന്നുംകൂടി മീമാംസകാചാര്യന്മാർ അഭിപ്രായപ്പെടുന്നുണ്ടു്. കാമ്യകർമ്മങ്ങളെ ഉപേക്ഷിക്കുക മാത്രമാണു് ശാസ്ത്രീയമായ സന്ന്യാസമെന്നു് അവർ സിദ്ധാന്തിക്കുന്നു. ദേഹാഭിമാനം ഉള്ളിടത്തോളംകാലം – ദേഹം താനാണെന്നുള്ള ബോധം നശിക്കുന്നിടംവരെ – കർമ്മങ്ങഠം ഉപേക്ഷിക്കുവാൻ ഒരു മനുഷ്യനും കഴിവില്ല. അതിനാൽ കർമ്മങ്ങളെ അല്ല, അവയുടെ ഫലങ്ങളെയാണു് ഉപേക്ഷിക്കേണ്ടതെന്നു് ശ്രീമദ്ഭഗവദ്ഗീത ഉപദേശിക്കുന്നു. വിഹിതകർമ്മങ്ങളിൽ യജ്ഞവും ദാനവും തപസ്സും ഉപേക്ഷിക്കാൻ പാടില്ല. അവ വിധിയാംവണ്ണം നടത്തുകതന്നെ വേണം. കാരണം, ആ കർമ്മങ്ങഠം മൂന്നും മനുഷ്യനെ പവിത്രീകരിക്കും. പക്ഷെ ആ കർമ്മങ്ങളിലും അവയുടെ ഫലങ്ങളിലും അല്പംപോലും ആസക്തിയില്ലാതെ ലോകാനുഗ്രബുദ്ധിയോടുകൂടിവേണം അവ നിർവ്വഹിക്കുവാൻ എന്നുകൂടി ഗീതയിൽ പറയുന്നു. എന്നാൽ ജ്ഞാനവും വൈരാഗ്യവും വർദ്ധിക്കുമ്പോഠം വൈദികങ്ങളായ എല്ലാ കർമ്മങ്ങളും ഉപേക്ഷിച്ചിട്ടു് പരമപുരുഷാർത്ഥമായ മോക്ഷം നേടുന്നതിനു് സന്ന്യാസാശ്രമത്തിൽ പ്രവേശിക്കുകതന്നെ വേണമെന്നാണു് വൈദികാചാര്യന്മാരിൽ അധികം മഹാത്മാക്കളും അഭിപ്രായപ്പെടുന്നതു്.

ഗീതയിൽ സർവ്വകർമ്മഫലത്യാഗരൂപമായി ഉപദേശിക്കപ്പെടുന്ന സന്ന്യാസം ഗൗണമാണെന്നും, സർവ്വകർമ്മസന്ത്യാഗരൂപമായ ബ്രഹ്മനിഷ്ഠയാണു് മുഖ്യസന്ന്യാസമെന്നും അദ്വൈതവേദാന്തികഠം സിദ്ധാന്തിക്കുന്നു. സന്ന്യാസം മുഖ്യമെന്നും ഗൗണമെന്നും രണ്ടു വിധത്തിലുണ്ടു്. വിദ്വത്സന്ന്യാസവും വിവിദിഷാസന്ന്യാസവും മുഖ്യമാണു്. അതിനു് പരമഹംസസന്ന്യാസമെന്നുകൂടി ഒരു പേരുണ്ടു്. തീവ്രതരമായ വൈരാഗ്യവും ബ്രഹ്മജ്ഞാനവുമാണു പരമഹംസസന്ന്യാസത്തിനുള്ള ലക്ഷണം. ജ്ഞാനം നേടിയിട്ടു് ജീവന്മുക്തിക്കുവേണ്ടി സർവ്വകർമ്മങ്ങളും ഉപേക്ഷിക്കുന്നതു് വിദ്വത്സന്ന്യാസവും, ആത്മജ്ഞാനത്തിനുവേണ്ടി സർവ്വകർമ്മങ്ങളും ഉപേക്ഷിച്ചു് ഗുരുശുശ്രൂഷചെയ്യു് വേദാന്തവാക്യങ്ങഠം ശ്രവിച്ചും അവയുടെ അർത്ഥം മനനംചെയ്യും ആത്മസ്വരൂപം നിരന്തരം

ധ്യാനിച്ചും ജീവിക്കുന്നതു് വിവിദിഷാസന്ന്യാസവുമാകുന്നു.

യസ്ത്വാത്മരതിരേവ സ്യാദാത്മതൃപ്തശ്ച മാനവഃ
ആത്മന്യേവ ച സന്തുഷ്ടസ്തസ്യ കാര്യം ന വിദ്യതേ.

മുതലായ ഗീതാശ്ലോകങ്ങൾ വിദ്വത്സന്ന്യാസിയുടെ ലക്ഷണമാണു് സൂചിപ്പിക്കുന്നതു്. അതുപോലെ 'നൈഷ്കർമ്മ്യസിദ്ധിം പരമാം സന്ന്യാസേനാധിഗച്ഛതി' തുടങ്ങിയ ഗീതാവാക്യങ്ങൾ വിവിദിഷാസന്ന്യാസിയുടെ ലക്ഷണം വ്യഞ്ജിപ്പിക്കുന്നു. എന്നാൽ ഗൗണസന്ന്യാസി വൈദികകർമ്മങ്ങൾ ഫലാസക്തിയില്ലാതെ ഈശ്വരാർപ്പണബുദ്ധിയോടുകൂടി ചെയ്യണമെന്നാണു് ഗീതാകാരന്റെ അഭിപ്രായം. കർമ്മാധികാരികൾ ബ്രഹ്മജ്ഞാനമോ ബ്രഹ്മജിജ്ഞാസയോ ഇല്ലാതെ കർമ്മങ്ങളുപേക്ഷിക്കുന്നതാണു് ഗൗണസന്ന്യാസം. ഇതു് താമസം, രാജസം, സാത്വികം എന്നു മൂന്നു വിധത്തിലുണ്ടെന്നു ഗീതയിൽ പറയുന്നു. വേദവിഹിതങ്ങളായ നിത്യനൈമിത്തികാദികർമ്മങ്ങൾ അജ്ഞാനം നിമിത്തം ഉപേക്ഷിച്ചു് ആത്മജ്ഞാനമില്ലാതെ കാഷായവസ്ത്രം മുതലായ സന്ന്യാസവേഷമെടുക്കുന്നതു താമസസന്ന്യാസമാണു്. അതിനു കാരണം മോഹമാകുന്നു. അധർമ്മത്തെ ധർമ്മമായും ധർമ്മത്തെ അധർമ്മമായും കരുതുന്നതാണു് മോഹലക്ഷണം. മോഹംനിമിത്തം സന്ന്യസിക്കുന്നതു് അധർമ്മമാണു്. അതിന്റെ ഫലം നരകയാതനയും.

കായക്ലേശത്തെയും ദുഃഖത്തെയുമുളവാക്കുന്നതാണെന്നു വിചാരിച്ചു് അവശ്യമനുഷ്ഠിക്കേണ്ടതായ വൈദികകർമ്മങ്ങളുപേക്ഷിക്കുന്നതാണു് രാജസസന്ന്യാസം. ഈ നിലയിൽ സന്ന്യാസിവേഷം കെട്ടി നടക്കുന്നവർക്കു് സന്ന്യാസത്തിന്റെ ഫലമായ മനഃശാന്തിയോ, മുക്തിയോ ലഭിക്കുകയില്ല. ഇപ്രകാരമുള്ള സന്ന്യാസം സ്വീകരിക്കുന്നവർ കർത്തവ്യമൊന്നുമില്ലാത്തതിനാൽ പല ദുർമ്മാർഗ്ഗങ്ങളിലും പ്രവേശിക്കും. ഈശ്വരഭജനത്തിലോ ആത്മചിന്തയിലോ രുചിയും താല്പര്യവുമില്ലാത്ത അക്കൂട്ടർ മനോലയത്തിനുവേണ്ടി കഞ്ചാവു് കറുപ്പു് മുതലായ ലഹരിസാധനങ്ങൾ സേവിച്ചു് 'നിർവ്വികല്പസമാധി'യിലെത്താനാണു് ശ്രമിക്കുന്നതു്. 'വ്യുത്ഥാനദശ'യിൽ എന്തും പ്രവർത്തിക്കുവാൻ മടിക്കുകയുമില്ല. അതുകൊണ്ടാണു് സന്ന്യാസികളെ മോഷ്ടാക്കളെന്നും കുട്ടികളെ തട്ടിക്കൊണ്ടുപോകുന്നവരെന്നും കരുതി സാമാന്യജനങ്ങൾപോലും ഇക്കാലത്തു് ഉപദ്രവിക്കാനൊരുങ്ങുന്നതു്. അതിനാൽ താമസസന്ന്യാസവും രാജസസന്ന്യാസവും എല്ലാവരും പരിവർജ്ജിക്കേണ്ടതാകുന്നു.

'സാത്വികഗൗണസന്ന്യാസ'മാണു് ഇനിയും വിവരിക്കപ്പെടേണ്ടതു്. വൈദികങ്ങളായ നിത്യനൈമിത്തികാദികർമ്മങ്ങൾ നടത്തുവാൻ കടമയുണ്ടെന്നുള്ള വിശ്വാസത്തോടുകൂടി ആ കർമ്മങ്ങളിലോ അവയുടെ ഫലങ്ങളിലോ ആസക്തിയില്ലാതെ ചെയ്യുന്നതാണു് സാത്വികഗൗണസന്ന്യാസം. കർമ്മഫലത്തെ ത്യജിക്കുന്നതുകൊണ്ടാണു് അതിനു സന്ന്യാസമെന്നുള്ള പേരു വന്നുചേർന്നതു്. ഫലാസക്തിയില്ലാതെ കർമ്മങ്ങൾ ചെയ്താൽ അന്തഃകരണശുദ്ധിയും തദ്വാരാ ബ്രഹ്മജിജ്ഞാസയുമുണ്ടാകും. ബ്രഹ്മജിജ്ഞാസ വിവിദിഷാസന്ന്യാസത്തിനു കാരണമായിത്തീരും. അതിനാലാണു് സാത്വികഗൗണസന്ന്യാസം ഉത്തമമെന്നു ഭഗവാൻ ഗീതയിൽ പ്രസ്താവിച്ചിട്ടുള്ളതു്. ഇത്രയുംകൊണ്ടു ഫലാസക്തിയില്ലാതെ കർമ്മം ചെയ്യണമെന്നുള്ള വിധി മുഖ്യസന്ന്യാസത്തെ ഉദ്ദേശിച്ചല്ലെന്നു വ്യക്തമായിക്കാണുമല്ലൊ.

വൈരാഗ്യസന്ന്യാസം, ജ്ഞാനവൈരാഗ്യസന്ന്യാസം, ജ്ഞാനസന്ന്യാസം, കർമ്മസന്ന്യാസം ഇങ്ങനെ നാലു തരത്തിൽ സന്ന്യാസം ഉണ്ടെന്നു് നാരദപരിവ്രാജകോപനിഷത്തിൽ വിവരിക്കുന്നുണ്ടു്. അത്യാസക്തിയോടുകൂടി ലൗകികസുഖങ്ങൾ അനുഭവിച്ചു് അവയിൽതന്നെ മുഴുകിപ്പോയ മനുഷ്യൻ ഏതെങ്കിലും കാരണവശാൽ വിഷയസുഖവിരക്തിവന്നു് സർവ്വകർമ്മങ്ങളേയും ഉപേക്ഷിക്കുന്നതു് വൈരാഗ്യസന്ന്യാസമാകുന്നു. വിഷയസുഖങ്ങൾ അനുഭവിച്ചുകൊണ്ടിരിക്കവേതന്നെ ജ്ഞാനവൈരാഗ്യങ്ങൾ ക്രമേണ ഉണ്ടായി അവയുടെ പ്രേരണനിമിത്തം ചിലർ സർവ്വകർമ്മങ്ങളും ഉപേക്ഷിച്ചു് ആത്മസാക്ഷാത്കാരത്തിനുവേണ്ടി സദ്ഗുരുക്കന്മാരെ സമാശ്രയിക്കുന്നു. അങ്ങനെയുള്ളവരുടെ സന്ന്യാസം ജ്ഞാനവൈരാഗ്യസന്ന്യാസമെന്നു പറയപ്പെടുന്നു. വേദാന്തപരിശീലനംകൊണ്ടോ പൂർവ്വജന്മസംസ്കാരംകൊണ്ടോ ആത്മാവു് നിർഗ്ഗുണനും

നിഷ്ക്രിയനും സച്ചിദാനന്ദസ്വരൂപനുമാണെന്നും അജ്ഞാനംനിമിത്തം ദേഹാദിധമ്മങ്ങൾ ആത്മാവിൽ ആരോപിച്ച താൻ കത്താവാണ് ഭോക്താവാണ് ബ്രാഹ്മണനാണ് എന്നിങ്ങനെയുള്ള അഭിമാനംകൊണ്ടു് മനുഷ്യൻ വർണ്ണധമ്മങ്ങളും ആശ്രമധമ്മങ്ങളും അനുഷ്ഠിച്ച് ജനനമരണരൂപമായ സംസാരചക്രത്തിൽ ജീവഭാവം കൈക്കൊണ്ടു് ഉഴലുകയാണെന്നും ബോധിച്ച് സംസാരദുഃഖനിവൃത്തിക്കുവേണ്ടി സവ്വകമ്മങ്ങളും ഉപേക്ഷിക്കുന്നതു് ജ്ഞാനസന്ന്യാസമാണ്. ജ്ഞാനവും വൈരാഗ്യവും സിദ്ധിച്ചില്ലെങ്കിലും വാദ്ധക്യത്തിൽ വേദവിധിയെ ആദരിച്ച് സവ്വകമ്മങ്ങളുമുപേക്ഷിക്കുന്നതാണ് കമ്മസന്ന്യാസം. മരണം മഹാരോഗം മുതലായവ അടുത്തുവരുമ്പോൾ നിത്യനൈമിത്തികാദികമ്മങ്ങൾ അനുഷ്ഠിക്കുവാൻ നിവൃത്തിയില്ലാതെ വരും. ആ ഘട്ടത്തിൽ മററുള്ളവരുടെ സഹായവും പ്രേരണയും കൊണ്ടു വേദവിഹിതകമ്മങ്ങൾ ശാസ്ത്രവിധി അനുസരിച്ച് ഉപേക്ഷിക്കാറുണ്ടു്. മരണത്തോടടുക്കുമ്പോൾ ചെയ്യപ്പെടുന്ന സന്ന്യാസത്തിന് മുമൂർഷുസന്ന്യാസമെന്നും രോഗംനിമിത്തം അനുഷ്ഠിക്കുന്ന സന്ന്യാസത്തിന് 'ആതുരസന്ന്യാസ'മെന്നുമാണ് പേരു നൽകപ്പെട്ടിട്ടുള്ളതു്.

സന്ന്യാസം നാനാതരത്തിൽ അനുഷ്ഠിക്കപ്പെടുന്നുണ്ടെങ്കിലും അതു് ഗൗണം, മുഖ്യം എന്നു രണ്ടായി വിഭജിക്കപ്പെട്ടിരിക്കുന്നു, എന്നു പറഞ്ഞല്ലൊ. ഈ വ്യത്യാസം സന്ന്യാസത്തിനു കാരണമായ വൈരാഗ്യത്തിന്റെ ഏററക്കുറച്ചിൽ അനുസരിച്ച് ഉണ്ടായിട്ടുള്ളതാണ്. വൈരാഗ്യം ഉണ്ടാകുന്നതിനുള്ള മുഖ്യഹേതു വിഷയങ്ങളുടെ നശ്വരതയും ദുഃഖജനകത്വവും ബന്ധകാരണത്വവും മററും യുക്തിപൂവ്വം ചിന്തിച്ചറിയുകയാണ്. അങ്ങനെയറിഞ്ഞാൽ വിഷയസുഖം അനുഭവിക്കുവാനുള്ള ആഗ്രഹവും അതു സാധിക്കുവാനുള്ള എല്ലാവിധമായ കമ്മങ്ങളും ഉപേക്ഷിക്കും. അതു നിമിത്തം വിഷയാനുഭവത്തിൽനിന്നുള്ള ക്ലേശങ്ങൾ ഇല്ലാതാവുന്നതാണ്. വൈരാഗ്യം മന്ദം തീവ്രം തീവ്രതരം എന്നു മൂന്നു വിധത്തിലുണ്ടു്. ഭാര്യാപുത്രധനാദികൾക്കു നാശം സംഭവിക്കുമ്പോൾ ഈ സംസാരം നിന്ദ്യവും ദുഃഖപ്രദവും ആണെന്നുള്ള വിചാരം ചിലരുടെ മനസ്സിൽ താത്കാലികമായി ഉണ്ടാകാം. എന്നാൽ ക്രമേണ ആ വിചാരം നശിച്ചുപോയി വീണ്ടും അവർ സംസാരബദ്ധന്മാരായിത്തീരും. അങ്ങനെയുള്ളവക്കു് സംസാരത്തോടു് ക്ഷണികമായുണ്ടാകുന്ന വിരക്തി മന്ദമെന്നു പറയപ്പെടുന്നു. ആ വിധത്തിലുള്ള ഒരു വൈരാഗ്യം സന്ന്യാസത്തിനു കാരണമാവുകയില്ല. ആ വൈരാഗ്യംനിമിത്തം തല്ക്കാലം സന്ന്യസിച്ചാൽ തന്നെയും വീണ്ടും അക്കൂട്ടർ ഗൃഹസ്ഥന്മാരായിത്തീരുന്നതായിട്ടാണ് കാണാറു്. 'ഈ ജന്മത്തിൽ എനിക്കു് വിഷയസുഖാനുഭവമോ ഭാര്യാപുത്രധനാദിലാഭമോ ഒട്ടുംതന്നെ ആവശ്യമില്ല.' എന്നുള്ള ഉറപ്പോടുകൂടി ജീവിക്കുന്നതു് തീവ്രവൈരാഗ്യമാകുന്നു. ഈ ഉറപ്പുണ്ടാകുന്നതു് ഭാര്യാപുത്രധനാദികളുടെ നാശംകൊണ്ടുതന്നെയാണ്. പക്ഷേ വിചാരപൂവ്വമല്ലാത്ത വൈരാഗ്യമാണിതു്. അതിനാൽ ഇപ്രകാരമുള്ള വൈരാഗ്യം സിദ്ധിച്ച മനുഷ്യക്കു് പരലോകസുഖത്തിലും ഭാവിജന്മത്തിലുണ്ടാകുന്ന ലൗകികസുഖങ്ങളിലും വിരക്തിയുണ്ടാവുകയില്ല. എന്നാൽ ഈ ജന്മം മുഴുവൻ വിരക്തന്മാരായി കഴിയും. അക്കൂട്ടർ സന്ന്യസിക്കാറും ഉണ്ടു്. അവരിൽ ചിലർ വീടിനടുത്തു് ഒരു കുടിലുണ്ടാക്കി ധ്യാനജപാദികളിലും, വേദപുരാണാദിപാഠങ്ങളിലും തത്പരരായി കഴിയും. രോഗംകൊണ്ടും പ്രായാധിക്യംകൊണ്ടും മററും പര്യടനം നടത്തി ഭിക്ഷാടനംകൊണ്ടു ജീവിക്കുവാൻ അവക്കു കഴിവില്ല. പൂവ്വാശ്രമബന്ധുക്കൾ കൊടുക്കുന്ന ആഹാരം കൊണ്ടായിരിക്കും അവർ ജീവിക്കുക. അങ്ങനെയുള്ള വിരക്തൻ 'കുടീചക' സന്ന്യാസി എന്ന പേരിൽ അറിയപ്പെടുന്നു. മററു ചിലർ ആരോഗ്യമുള്ളതിനാൽ തീത്ഥസ്ഥലങ്ങളിലും പുണ്യധാമങ്ങളിലും സഞ്ചരിച്ച് ഭിക്ഷാന്നംകൊണ്ടു ജീവിക്കും. ജ്ഞാനവൈരാഗ്യാദികളിൽ കുടീചകന്മാരോടു് സദൃശന്മാരാണെങ്കിലും സഞ്ചരിച്ചുകൊണ്ടിരിക്കുന്നതിനാൽ 'ബഹൂദക'ന്മാരെന്ന പേരിലാണ് അവർ വ്യവഹരിക്കപ്പെടുന്നതു്. ഈ സംസാരം ദുഃഖപ്രദമാണ്. ദുഃഖത്തിനു കാരണം ജന്മവും അതിനു കാരണം കമ്മവും അതിനു കാരണം രാഗവുമാണ്. വിഷയങ്ങളിലുള്ള രാഗത്തിനു കാരണം ദേഹം ആത്മാവാണെന്നുള്ള അജ്ഞാനമത്രെ. ആത്മജ്ഞാനംകൊണ്ടു് അജ്ഞാനം നശിക്കുമ്പോൾ രാഗവും കമ്മവും ജന്മവും ദുഃഖവും ക്രമേണ നശിക്കും. അജ്ഞാനം

നിമിത്തം ചെയ്യപ്പെടുന്ന കർമ്മങ്ങൾക്ക് നിത്യമായ മോക്ഷം നൽകുവാൻ ഒരിക്കലും ഒരു വിധത്തിലും ശക്തിയില്ല. നേരെ മറിച്ച് കർമ്മം അജ്ഞാനത്തേയും അഹങ്കാരത്തേയും വർദ്ധിപ്പിക്കുകയേയുള്ളു. ഈ ലോകത്തിൽ കർമ്മംകൊണ്ടുണ്ടാകുന്ന വസ്തുക്കൾ എല്ലാം നശിച്ചുകാണുന്നുണ്ട്. അതുകൊണ്ട് പുണ്യകർമ്മംകൊണ്ടുണ്ടാകുന്ന സ്വർഗ്ഗാദിസുഖങ്ങളും നശിച്ചുപോകും. നിത്യസുഖം ബ്രഹ്മത്തിന്റെ സ്വരൂപമാകുന്നു. ആ ബ്രഹ്മംതന്നെയാണ്, അജ്ഞാനംനിമിത്തം– മായനിമിത്തം – ദേഹാഭിമാനം കൈക്കൊണ്ട് ജീവനായി സംസാരഭോഗം അനുഭവിക്കുന്നതും. ഇങ്ങനെ ചിന്തിച്ചു വേദാന്തജ്ഞാനംകൊണ്ട് അജ്ഞാനത്തെ നശിപ്പിക്കുവാനും തന്റെ ബ്രഹ്മഭാവം ബോധിച്ച് മുക്തിപ്രാപിക്കുവാനുമുള്ള അഭിലാഷം വർദ്ധിക്കുകയും വിഷയേച്ഛ നിശ്ശേഷം നീങ്ങുകയും ചെയ്യുമ്പോൾ മനുഷ്യൻ തീവ്രതരമായ വിരക്തിയിൽ എത്തുന്നു. അങ്ങനെയുള്ളവരിൽ ചിലർ മരണാനന്തരം ബ്രഹ്മലോകം പ്രാപിച്ച് മുക്തി അടയുന്നതിനുവേണ്ടി സർവ്വകർമ്മങ്ങളും ഉപേക്ഷിച്ച് ബ്രഹ്മധ്യാനപരന്മാരായി വർത്തിക്കുന്നു. അവരാണ് 'ഹംസസന്ന്യാസി'മാർ. തീവ്രതരവിരക്തന്മാരിൽ മറ്റൊരു കൂട്ടരാകട്ടെ ഈ ജന്മത്തു് ഈ ലോകത്തിൽവെച്ചുതന്നെ ബ്രഹ്മസാക്ഷാത്കാരം സമ്പാദിച്ച് മുക്തന്മാരായിത്തീരുവാൻവേണ്ടി വൈദികങ്ങളായ സർവ്വകർമ്മങ്ങളും ഉപേക്ഷിച്ച് സർവ്വകർമ്മപരിത്യാഗികളായിത്തീരുന്നു. അവർ 'പരമഹംസസന്ന്യാസി'മാരാകുന്നു. ഈ നാലു വിധത്തിലുള്ള സന്ന്യാസിമാരിൽ കുടീചകൻ, ബഹൂദകൻ, ഹംസൻ ഈ മൂന്നു കൂട്ടരുടെ സന്ന്യാസത്തിന് ഗൗണം (അപ്രധാനം) എന്നും നാലാമത്തെ പരമഹംസന്മാരുടെ സന്ന്യാസത്തിന് മുഖ്യം എന്നും ആണ് ശ്രുതിസ്മൃതികളിൽ നാമകരണം ചെയ്യപ്പെട്ടിട്ടുള്ളതു്.

സന്ന്യാസം വേദവിഹിതമായ ഒരു സംസ്കാരമാണല്ലോ. സംസ്കാര്യനായ വ്യക്തിയിലുള്ള ആസുരസമ്പത്തുകളെ നശിപ്പിച്ച് ദൈവികസമ്പത്തു വർദ്ധിപ്പിക്കുന്നതിനുവേണ്ടി വേദവിഹിതങ്ങളായ കർമ്മങ്ങൾ അനുഷ്ഠിക്കേണ്ടതാണ്. ഒരു മനുഷ്യനെ സന്ന്യാസിയാക്കിത്തീർക്കുന്ന ആ അനുഷ്ഠാനങ്ങൾക്ക് സന്ന്യാസസംസ്കാരമെന്നാണു പറയുക.

സന്ന്യാസസംസ്കാരം തുടങ്ങുമ്പോൾ ചാന്ദ്രായണം പ്രാജാപത്യം തുടങ്ങിയ വ്രതങ്ങൾ അനുഷ്ഠിച്ച് ശരീരത്തിനും മനസ്സിനും ശുദ്ധി വരുത്തണം. പിന്നീട് ദേവശ്രാദ്ധം; ഋഷിശ്രാദ്ധം, ദിവ്യശ്രാദ്ധം, മനുഷ്യശ്രാദ്ധം, ഭൂതശ്രാദ്ധം, പിതൃശ്രാദ്ധം, മാതൃശ്രാദ്ധം, ആത്മശ്രാദ്ധം ഇങ്ങനെ എട്ടു വിധത്തിലുള്ള ശ്രാദ്ധങ്ങൾ അതതു് ഗൃഹ്യസൂത്രപ്രകാരം നടത്തേണ്ടതാണ്. ഈ ശ്രാദ്ധങ്ങൾ എട്ടു ദിവസംകൊണ്ടും ഒരു ദിവസംകൊണ്ടും നടത്താറുണ്ട്. ദേവശ്രാദ്ധത്തിൽ 'സത്യവസു' എന്ന പേരിൽ അറിയപ്പെടുന്ന വിശ്വദേവന്മാർക്കും ഋഷിശ്രാദ്ധത്തിൽ, ദേവർഷികൾ, രാജർഷികൾ, മനുഷ്യർഷികൾ ഇക്കൂട്ടർക്കും ദിവ്യശ്രാദ്ധത്തിൽ വസുക്കൾ, രുദ്രന്മാർ, ആദിത്യന്മാർ ഈ ദേവന്മാർക്കും മനുഷ്യശ്രാദ്ധത്തിൽ സനകൻ സനന്ദനൻ സനത്കുമാരൻ സനത്സുജാതൻ ഇവർക്കും ഭൂതശ്രാദ്ധത്തിൽ ഭൂമി തുടങ്ങിയ പഞ്ചഭൂതങ്ങൾക്കും ഇന്ദ്രിയങ്ങൾക്കും സ്വേദജം, ഉദ്ഭിജ്ജം, അണ്ഡജം, ജരായുജം, ഇങ്ങനെ നാലു തരത്തിലുള്ള ജന്തുക്കൾക്കും പിതൃശ്രാദ്ധത്തിൽ പിതാവു് പിതാമഹൻ പ്രപിതാമഹൻ തുടങ്ങിയ ഏഴു തലമുറ മുമ്പുവരെയുള്ള പിതൃക്കൾക്കും മാതൃശ്രാദ്ധത്തിൽ മാതാവു് മാതാമഹി പ്രമാതാമഹി തുടങ്ങിയ ഏഴു തലമുറവരെയുള്ള മാതൃദേവിമാർക്കും ആത്മശ്രാദ്ധത്തിൽ ആത്മാവിനും വേണ്ടിയാണ് ശാസ്ത്രവിധി അനുസരിച്ചുള്ള ശ്രാദ്ധകർമ്മങ്ങൾ നടത്തുന്നതു്. ഈ ശ്രാദ്ധങ്ങൾ കഴിഞ്ഞു് പുരോഹിതന്മാർക്കും സന്ന്യാസിമാർക്കും മറ്റു ഗുരുജനങ്ങൾക്കും വിധിയാംവണ്ണം ആഹാരം വസ്ത്രം ദക്ഷിണ മുതലായവ കൊടുത്തു് തൃപ്തിപ്പെടുത്തി അവരെ അയയ്ക്കണം. സന്ന്യസിക്കുന്നതു് ധനാഢ്യനാണെങ്കിൽ തന്റെ സർവ്വസ്വത്തുക്കളും വൈശ്വദേവയജ്ഞം നടത്തി സത്പാത്രങ്ങളിൽ ഈശ്വരാർപ്പണബുദ്ധ്യാ സമർപ്പിച്ച് നിസ്സ്വനായിത്തീരേണ്ടതാണ്. പിന്നീട് ഏഴോ എട്ടോ രോമം തലയിൽ നിർത്തിയിട്ട് ക്ഷൗരം ചെയ്യിക്കേണ്ടതാകുന്നു. അവശേഷിച്ച കർമ്മങ്ങൾ ചെയ്യുവാനാണ് ആ രോമങ്ങൾ നിർത്തുന്നതു്. ക്ഷൗരവും കുളിയും കഴിഞ്ഞു് ആയിരം ഗായത്രീമന്ത്രം ജപിച്ച് സായംസന്ധ്യയെ വന്ദിക്കണം. പിന്നീടു കുറെ സ്വാദ്ധ്യായം നടത്തിയതിനുശേഷം അഗ്നി ജ്വലിപ്പിച്ച് വിരജഹോമം നട

ത്തേണ്ടതാണ്. ആ ഹോമത്തിൽ സകലസ്ഥൂല സൂക്ഷ്മകാരണശരീരങ്ങളിലുള്ള സർവ്വാവയവങ്ങളും ജ്ഞാനാഗ്നിയിൽ ദഹിപ്പിച്ച് 'ഞാൻ വിരജനും വിപാപ്മാവും ആകുന്നു,' എന്നർത്ഥമുള്ള വേദമന്ത്രങ്ങൾ ജപിച്ചും വേണം ഹോമദ്രവ്യങ്ങൾ അഗ്നിയിൽ നിക്ഷേപിക്കുവാൻ. ഹോമം സമാപിച്ച് അഗ്നിയെ ഉപേക്ഷിച്ചതിൻെറശേഷം ആ രാത്രി ഉറങ്ങാതെ ഗായത്രി ജപിച്ചുകൊണ്ടിരിക്കണം. അടുത്ത ദിവസം രാവിലെ ആയിരം ഉരു ഗായത്രി ജപിച്ച് പ്രാതഃസന്ധ്യയെ ഉപാസിച്ച് സൂര്യന് അർഘ്യം കൊടുക്കണം. അനന്തരം ഗായത്രിയെ വ്യാഹൃതിമന്ത്രത്തിൽ ലയിപ്പിക്കണം. തുടർന്ന്, 'സർവ്വഭൂതങ്ങൾക്കും ഞാൻ അഭയം നൽകുന്നു.' എന്ന പ്രതിജ്ഞാമന്ത്രം ഉച്ചരിച്ച് ആചമനം നടത്തി രണ്ടു കൈയ്യിലും വെള്ളം എടുത്ത് കിഴക്കോട്ടു നോക്കി അർഘ്യം കൊടുക്കണം. അതിനുശേഷം മുൻപ് തലയിൽ ബാക്കി നിർത്തിയിരുന്ന രോമങ്ങൾ മന്ത്രം ജപിച്ചുകൊണ്ട് പറിച്ചെടുത്ത് പൂണനൂലും ഊരിയെടുത്ത് കൈയ്യിൽ വെള്ളത്തോടുകൂടിവെച്ച്, 'ഞാൻ ഭൂലോകവും ഭുവർലോകവും സ്വർലോകവും ഉപേക്ഷിക്കുന്നു.' എന്നർത്ഥം വരുന്ന 'പ്രൈഷമന്ത്രം' ജപിച്ച് ആ രോമങ്ങളും പൂണനൂലും വെള്ളത്തിൽ സമർപ്പിക്കണം. ആ മന്ത്രം ജപിച്ചുകൊണ്ടുതന്നെ ഉടുത്തിരിക്കുന്ന മുണ്ടും കൗപീനവും അരഞ്ഞാൺചരടും മററും വെള്ളത്തിലേയ്ക്ക് എറിയേണ്ടതാകുന്നു. അതിനുശേഷം 'ഞാൻ ദേഹമല്ല, ഇന്ദ്രിയങ്ങളല്ല, പ്രാണങ്ങളല്ല, മനസ്സല്ല, ബുദ്ധിയല്ല, ചിത്തമല്ല, അഹങ്കാരമല്ല, അജ്ഞാനമല്ല; പിന്നെയോ, അവയെല്ലാം സാക്ഷിയായി സച്ചിദാനന്ദസ്വരൂപമായി പ്രകാശിക്കുന്ന ബ്രഹ്മമാണ്. അജ്ഞാനംകൊണ്ട് എന്നിൽ തോന്നിയ കർത്തൃത്വം ഭോക്തൃത്വം മുതലായ ധർമ്മങ്ങൾ ആത്മജ്ഞാനംകൊണ്ട് ഇല്ലാതായി ഞാൻ നിഷ്ക്രിയനും നിർഗ്ഗുണനുമായ പരമാത്മാവിൻെറ രൂപത്തിൽ ഇപ്പോൾ പരിപൂർണ്ണമായി പ്രകാശിക്കുന്നു.' എന്നിങ്ങനെ സന്ന്യസിച്ച വ്യക്തി അനുസന്ധാനം ചെയ്തുകൊണ്ട് ശിരസ്സിൽ കൈയ്കൂപ്പി വടക്കോട്ടു പോകണം. ഇങ്ങനെയാണ് സന്ന്യാസസംസ്കാരത്തിൻെറ സാമാന്യസ്വരൂപം. എന്നാൽ സമ്പ്രദായഭേദമനുസരിച്ച് ചടങ്ങുകളിൽ വ്യത്യാസം വരും. നഗ്നനായി വടക്കോട്ടു പോകുന്ന ശിഷ്യനെ ഗുരു മടക്കി വിളിച്ചുവരുത്തി കാവിവസ്ത്രവും, കൗപീനവും, ദണ്ഡും, ജലപാത്രവും, കൊടുത്ത് വേദാന്തമഹാവാക്യങ്ങൾ ഉപദേശിക്കും. ഗൗണസന്ന്യാസമെങ്കിൽ പ്രണവമന്ത്രമാണ് ഉപദേശിക്കുന്നത് ആ മന്ത്രം ജപിച്ചും അതിൻെറ അർത്ഥം ചിന്തിച്ചും സന്ന്യാസധർമ്മം പരിപാലിച്ചുകൊണ്ട് ആ സന്ന്യാസിമാർ ദേഹപാതംവരെ ജീവിക്കണമെന്നാണ് യതിധർമ്മം ഉപദേശിക്കുന്നത്. കുടീചകനും ബഹൂദകനും മരണാനന്തരം ഉപാസ്യദേവതകളുടെ ലോകത്ത് എത്തി സാലോക്യസാമീപ്യാദിമുക്തിസുഖം അനുഭവിക്കും. ഹംസൻ പ്രണവാർത്ഥചിന്തകൊണ്ട് ബ്രഹ്മസ്വരൂപം പരോക്ഷമായി ബോധിച്ച് 'അഹംഗ്രഹധ്യാനം' നിരന്തരം നടത്തിക്കൊണ്ടിരിക്കും. അദ്ദേഹം മരണാനന്തരം അർച്ചിരാദിമാർഗ്ഗങ്ങളിൽക്കൂടി ബ്രഹ്മലോകത്തെത്തി ക്രമമുക്തനായിത്തീരും.

വിവിദിഷാസന്ന്യാസി വേദാന്തവാക്യങ്ങളുടെ ശ്രവണമനനനിദിധ്യാസനങ്ങൾവഴി ആത്മസാക്ഷാത്കാരം നേടി പ്രാരബ്ധദേഹാവസാനത്തിൽ വിദേഹമുക്തനായിത്തീരുന്നതാണ്. എന്നാൽ വിദ്വത്സന്ന്യാസിയാകട്ടെ വൈരാഗ്യം, ജ്ഞാനം, ഉപരതി, ഇവ വർദ്ധിപ്പിച്ച് വാസനാക്ഷയവും, മനോനാശവും വരുത്തി ജീവന്മുക്തിസുഖവും പ്രാരബ്ധദേഹനാശാനന്തരം വിദേഹമുക്തിയും അടയും. ഇങ്ങനെയാണ് ഉപനിഷത്തുകൾ സ്മൃതികൾ പുരാണങ്ങൾ മുതലായവയിൽ സന്ന്യാസികളുടെ ഗതിയെക്കുറിച്ച് പ്രതിപാദിച്ചിരിക്കുന്നത്. പരമപ്രമാണമായ ശ്രുതിമാതാവിൻെറ ആജ്ഞയ്ക്കു വിധേയനായി വിഹിതകർമ്മങ്ങൾ അനുഷ്ഠിക്കുന്ന മനുഷ്യൻ ആ ശ്രുതിമാതാവിൻെറ നിർദ്ദേശമനുസരിച്ചു മാത്രമേ കർമ്മങ്ങൾ സന്ത്യജിക്കാവൂ. അങ്ങനെയല്ലാതെ തോന്നിയതുപോലെ കർമ്മങ്ങളുപേക്ഷിച്ച് സന്ന്യാസവേഷം സ്വീകരിക്കുന്നത് പാപപ്രവൃത്തിയാകുന്നു. അതിനാൽ പരമപുരുഷാർത്ഥമായ കൈവല്യമാഗ്രഹിക്കുന്ന മനുഷ്യർ മററാശ്രമധർമ്മങ്ങൾപോലെ സന്ന്യാസാശ്രമധർമ്മങ്ങളും വൈദികസമ്പ്രദായമനുസരിച്ചുതന്നെയാണ് അനുഷ്ഠിക്കേണ്ടത്.

# അമ്മ അകത്തും പുറത്തും

## പ്രവ്രാജികാ അജയപ്രാണ

'ജീവനിൽ കൊതിയുള്ള ആരെങ്കിലും ഇതിന്നകത്ത് കയറിയാൽ കാണാമപ്പോൾ ഞ്ഞം, ഞാനൊന്ന് കാണട്ടെ, എൻെറ അമ്മയെ തൊടാൻ ആൎക്ക് ധൈൎയ്യമുണ്ടെന്ന്.'

ബാബുവിൻെറ ഭാവം കണ്ടിട്ട് സകലരും പേടിച്ചുപോയി. ധൈൎയ്യമുള്ളവർ ഓരോരുത്തരായി വന്ന് പലതും പറഞ്ഞുനോക്കി. യാതൊരു ഫലവുമില്ല. മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും അമൎത്തി ചവുട്ടി നടക്കുകയാണദ്ദേഹം. ഭയപ്പെടുത്തുന്ന വിധത്തിൽ അട്ടഹസിക്കുന്നുമുണ്ട്. 'എന്ത്! ഞാനിവിടെ ഉള്ളപ്പോൾ എൻെറ അമ്മയെ കൊണ്ടുപോകണമെന്നോ? എൻെറ അമ്മയെ ഞാൻ പറഞ്ഞയയ്ക്കണംപോലും! ഇല്ല, അതൊരിക്കലുമുണ്ടാവില്ല. എൻെറ അമ്മയെ ഞാൻ പരിചരിക്കും; എന്നെന്നും വേണ്ടവിധത്തിലൊക്കെ. ഇത്രയുംനാൾ നടന്നപോലെതന്നെ കാൎയ്യങ്ങൾ ഇനിയും ഇവിടെ നടക്കും.' ചെമ്പരുത്തിപ്പൂപോലെ തുടുത്തു വീൎത്ത ആ മുഖവും തീയ്ചിന്തുന്ന ആ ഉരുണ്ട കണ്ണുകളും കണ്ടപ്പോൾ പൂജാരിമാൎക്കോ സേവകന്മാൎക്കോ ആൎക്കുംതന്നെ ആ മുറിക്കകത്ത് കാൽ കുത്താൻ കരുത്തുണ്ടായില്ല. മുഹൂൎത്തമാണെങ്കിൽ കഴിഞ്ഞുപോവുകയാണ്. ഇപ്പോൾത്തന്നെ 'അമ്മ'യെ കൊണ്ടുപോയില്ലെങ്കിൽ മുഹൂൎത്തം തെററും. അത് കൊടിയ ആപത്തിന്ന് കാരണവുമാവും. ചെയ്യുതിൻെറയൊന്നും ഫലമുണ്ടാവില്ലെന്നു മാത്രമല്ല, വലിയ പാപം തലയിൽ കയററിവെയ്ക്കുകയുമാവും. എന്താ ഇനി ചെയ്യുക! ബാബുവാണെങ്കിൽ ഒരു ഭൂതം ബാധിച്ചമാതിരി കലിതുള്ളുകയും! ഭക്തി മൂത്തുമൂത്ത് തലയിലെ ഞരമ്പിനൊന്നും കേട പററിയിട്ടില്ലല്ലൊ! അങ്ങോട്ടടുക്കാൻ ആൎക്കും ധൈൎയ്യം വരുന്നില്ല. കൊല്ലുമെന്നു പറഞ്ഞാൽ കൊല്ലാൻ മടിക്കാത്ത ആളാണ്. ഒടുവിലവർ ഓടിച്ചെന്ന് വീട്ടമ്മയെ വിവരം ധരിപ്പിച്ചു. കൊച്ചമ്മ ബുദ്ധിമതിയാണ്, എന്തെങ്കിലും വഴി കണ്ടുപിടിച്ചോളും.

പക്ഷെ, കഥ ഇത്രത്തോളമെത്തി എന്ന് കേട്ടപ്പോൾ സ്വതേ ധൈൎയ്യവതിയായ ജഗദംബാദാസിയുടെ ഹൃദയം തരിച്ചുപോയി. അദ്ദേഹം സംഹാരരുദ്രനെപ്പോലെ കോപാവിഷ്ടനായിക്കഴിഞ്ഞാൽപ്പിന്നെ ആൎക്കും അങ്ങോട്ടൊന്ന് എത്തിനോക്കാൻ പോലും ധൈൎയ്യം വരില്ല. എന്തിന്! ആരു ചെന്നിട്ടും കാൎയ്യവുമില്ല – ജഗദംബയ്ക്കിതു് നല്ലതുപോലേ അറിയാം. എങ്കിലും അവർ മുറിയുടെ വാതിൽവരെ ചെന്നൊന്ന് നോക്കി, പ്രകൃതമെന്താണെന്നറിയാൻ. കുറച്ചുനേരം നിന്നിട്ടും ബാബു ഭാൎയ്യയെ കാണുന്നേയില്ല. നിരവധി ദീപമാലകൾകൊണ്ടും പുഷ്പമാല്യങ്ങൾകൊണ്ടും ആവൃതയായി, പട്ടുപുടവകൾ, രത്നാഭരണങ്ങൾ എന്നിവയാൽ സൎവ്വാംഗവിഭൂഷിതയായി, മന്ദസ്മിതാമൃതം പൊഴിച്ചുകൊണ്ട്, അനുഗ്രഹാശിസ്സുകൾ നിൎല്ലോഭം നാലുപാടും വാരിവിതറിക്കൊണ്ട്, സ്വപുത്രനെ വാരിയെടുക്കാൻ മതിന്നു മുമ്പോട്ടാഞ്ഞു് നിൽക്കയാണോ എന്നു തോന്നുമാറ് ഇരുന്നരുളുന്ന ആ ലോകമാതാവിൻെറ മുഖത്തേയ്ക്കുതന്നെ, നിറഞ്ഞൊഴുകുന്ന കണ്ണുകളോടെ നോക്കിനിൽക്കുകയാണ് ബാബു – അവ്യക്തമായ സ്വരത്തിൽ എന്തെല്ലാമോ പറയുന്നുമുണ്ട്. എന്ത് ചെയ്യുമിനി! ഒരു പോംവഴി നിൎദ്ദേശിച്ചു തരുവാൻ പ്രാൎത്ഥിച്ചുകൊണ്ട് സന്തപ്തഹൃദയയായ ആ സാദ്ധ്വി ജഗന്മാതാവിനെ ഉള്ളു ചുട്ടൊന്ന് വിളിച്ചു. പെട്ടെന്നവൎക്ക് ഒരു ആശയം തോന്നി. അല്ലാ, അതിത്രനേരം ഓൎക്കാതിരുന്നതെന്താ! കണ്ണു തുടച്ചിട്ട് അവരോടി 'ബാബ'(പരമഹംസദേവൻ) യുടെ അടുത്തേയ്ക്കു്.

പൎവ്വതരാജനായ ഹിമവാൻെറ പുത്രിയായ ഉമ യോഗേശ്വരനായ മഹാദേവനെയാണല്ലൊ ഭൎത്താവായി വരിച്ചതു്. കുറുക്കന്മാരുടേയും കഴുകന്മാരുടേയും ആവാസസ്ഥാനമായ ചുടലക്കളത്തിലും പക്ഷിയോ പുഴുവോ വായുവോ

പോലും ചെന്നെത്താൻ മുതിരാത്ത മഞ്ഞുമൂടിയ പർവ്വതശിഖരങ്ങളിലുമാണ് തന്റെ ജാമാതാവിനു താമസിക്കാനിഷ്ടം! അതോർക്കുമ്പോൾ തന്നെ അമ്മയായ മേനകയുടെ ഹൃദയം പിളരുകയാണ്. ലോകൈകസുന്ദരിയായ തന്റെ പുത്രിയെ പാണിഗ്രഹണം ചെയ്യാനാഗ്രഹിച്ചു വന്ന അഭിമാനികളായ എത്രയെത്ര ദേവന്മാരാണ് തന്റെ പടിക്കൽനിന്നും നിരാശരായി മടങ്ങിപ്പോയിട്ടുള്ളത്. എന്നിട്ടൊടുവിൽ, മെയ്യെല്ലാം ചാരം പൂശി, കാട്ടാളന്മാരെപ്പോലെ കൈയ്യിൽ ഒരു ക്രൂരൻ ശൂലവും പിടിച്ച് അരമറയ്ക്കാൻ വെറും മൃഗത്തോൽ മാത്രം ചുററിക്കെട്ടി, നാഗമാലകൾ മേലെല്ലാം കെട്ടിത്തൂക്കി എപ്പോഴും വെള്ളം തളംകെട്ടിനിൽക്കുന്ന തലമുടിക്കെട്ട് ജട പിടിച്ച് കെട്ടുകൂടി, അതിന്മേൽ ചന്ദ്രക്കലയും തിരുകി, മെലിഞ്ഞു വലഞ്ഞു കിഴവനായ കാളപ്പുറത്ത് കാടുതോറും അലഞ്ഞു നടക്കുന്ന ഒരു ഭ്രാന്തനെയാണല്ലൊ ഇവൾ വരിച്ചത്! പ്രേമത്തിന്റെ പോക്ക് അതിശയനീയംതന്നെ. ഏതെങ്കിലുമാവട്ടെ, മകളിപ്പോഴും ജീവിച്ചിരിപ്പുണ്ടോ എന്നൊന്നറിഞ്ഞുവരാൻ ഗിരിരാജന്റെ അടുത്ത് മേനക പ്രാർത്ഥിച്ചു നോക്കി. മകളെക്കുറിച്ചുള്ള ചിന്തകൊണ്ട് തന്റെ ഹൃദയവും വ്യാകുലമെങ്കിലും ഹരന്റെ അടുത്തു ചെന്ന് ഉമയെ വിളിക്കാൻ ആ വൃദ്ധ പിതാവ് കൂട്ടാക്കിയില്ല. അതിന്നിടയിൽ കൈലാസത്ത് പാർവ്വതിയാകട്ടെ പിതൃഗൃഹത്തിലേയ്ക്ക് മൂന്നു ദിവസത്തെ സന്ദർശനത്തിന്നു വേണ്ടി തന്നെ പറഞ്ഞയയ്ക്കണമെന്നുള്ള അപേക്ഷയുമായി ഭർത്താവിനെ സമീപിച്ചിരിക്കയാണ്. ശിവൻ വിരോധമൊന്നും പറഞ്ഞില്ലെങ്കിലും പണ്ടു കഴിഞ്ഞ ദക്ഷയാഗത്തെപ്പററിയും അതിൽ തങ്ങൾക്കും സ്വജനങ്ങൾക്കും അനുഭവിക്കേണ്ടിവന്ന വിപത്തുകളെപ്പററിയും പതുക്കെ ഒന്നോർമ്മിപ്പിച്ചുനോക്കി. ഇല്ല, പർവ്വതപുത്രി ഉറപ്പിച്ചുകഴിഞ്ഞു പോകാൻ. ശരി, പോയിവരട്ടെ. മക്കളായ ഗണപതിയേയും കുമാരനേയും, സഖികളായ ലക്ഷ്മീസരസ്വതിമാരേയും വിളിച്ചുകൊണ്ട് ദുർഗ്ഗാദേവി കന്നിമാസത്തിലെ ശുക്ലഷഷ്ഠിനാൾ സന്ധ്യയോടുകൂടി പിതൃഗൃഹത്തിലെത്തി. അമ്മയായ മേനക അത്ഭുതസ്തബ്ധയായി. എന്ത്! നാടും വീടുമില്ലാതെ അലഞ്ഞു നടന്നിരുന്ന യാചകന്റെ കൂടെയല്ലെ തന്റെ മകൾ ഇറങ്ങിത്തിരിച്ചത്! ഇപ്പോഴല്ലെ കാര്യം തെളിഞ്ഞത്! ഹോ! ഒരു നേരത്തെ ആഹാരത്തിനുപോലും വഴിയില്ലാത്തവനെന്ന് താൻ കരുതിയിരുന്ന ആ ഹരൻ, കേട്ടില്ലെ, സുവർണ്ണനഗരിയായ കാശീപുരിയിലെ വിശ്വനാഥമഹാരാജാധിരാജനാണുപോലും, തന്റെ പുത്രി അന്നപൂർണ്ണേശ്വരിയും! വിശേശ്വരന്റെ ഭാര്യ വിശേശ്വരി. ഇന്ദ്രനും ചന്ദ്രനും ആ പടിക്കൽ കാവലാണത്രെ, ദേവാദിദേവന്റെ തിരുമുഖദർശനത്തിന്ന് അവസരം കാത്തുകൊണ്ട്! ആനന്ദത്താൽ മതി മറന്ന മേനക ഹരകുടുംബത്തെ സത്ക്കരിച്ചെതിരേററു കൊണ്ടുപോയി. പിന്നത്തെ മൂന്നു ദിവസം സപ്തമി, ദുർഗ്ഗാഷ്ടമി, മഹാനവമി – പൊടിപൊടിച്ച ഉത്സവമാണ്. ഇന്നും ഇതിനെ അടിസ്ഥാനമാക്കി വടക്കെ ഇന്ത്യയിൽ, വിശേഷിച്ചും ബംഗാളിൽ അതികേമമായി നടത്തിവരുന്ന ഒരു ആഘോഷമാണ് ദുർഗ്ഗാപൂജ. അഷ്ടമിദിവസം അച്ഛന്റെ ആഗ്രഹപ്രകാരം ദേവി സിംഹവാഹിനീരൂപത്തിൽ പ്രത്യക്ഷപ്പെടുകയുണ്ടായി. അതിനാൽ അഷ്ടമിനാൾ ദേവിയെ സിംഹവാഹിനിയായി സങ്കല്പിച്ചുകൊണ്ടാണ് പൂജ നടത്തുക. ദുർഗ്ഗാദേവി സർവ്വവിഘ്നഹാരിയായ ഗണേശനേയും, സർവ്വാരിനാശകനായ ഷൺമുഖനേയും, സമ്പദ്ദേവതയായ ലക്ഷ്മിയേയും, വിദ്യാസ്വരൂപിണിയായ സരസ്വതിയേയും കൊണ്ടാണെത്തുന്നത്. ഇനിയെന്തിന്റെയാണൊരു കുറവ്? മൂന്നു ദിവസത്തെ ഉത്സവത്തിന്നുശേഷം വിജയദശമിനാൾ സന്മുഹൂർത്തത്തിൽ പാർവ്വതി വീണ്ടും ഭർത്തൃഗൃഹത്തിലേയ്ക്ക് പുറപ്പെടുകയായി. യാത്ര ഇറങ്ങുന്ന മകളെ മധുരപലഹാരം ഊട്ടി താലോലിച്ചു മുകർന്ന് ഗൃഹനാഥൻ യാത്രയാക്കി. അടുത്തുള്ള പുഴയുടെ മാർത്തട്ടുവരെ മാതാപിതാക്കൾ അനുഗമിച്ചു. അവിടെ വെച്ച് ദേവി പൊടുന്നനെ ജലാന്തർഭാഗത്ത് അപ്രത്യക്ഷയായി. ഈവക ചടങ്ങുകളെല്ലാം ഭംഗിയായി ആചരിച്ചുകൊണ്ടാണ് ബംഗാളിൽ വർഷംതോറും ദുർഗ്ഗാപൂജ നടത്തിവരുന്നത്.

കൽക്കത്തയിൽ ജാൻബസാറിലുള്ള ആ വലിയ ബംഗ്ലാവിൽ പൊടിപൊടിച്ച ദുർഗ്ഗാപൂജ നടക്കുകയാണ്. റാണി രാസമണിയുടെ

ജാമാതാവായ ശ്രീ മഥുരനാഥ്‌വിശ്വാസ് ആണ് ഗൃഹനാഥൻ. പണം വേണ്ടുവോളമുണ്ട്; അതു് വേണ്ടതുപോലെ ചെലവു ചെയ്യാനും സന്തോഷമാണ് മഥുരന്. അതുകൊണ്ട് പൂജയ്ക്കുള്ള സാമഗ്രികൾ സംഭരിക്കുന്നതിൽ ഒരു ലോഭവും അവിടെ കാണാനില്ല. പുഷ്പങ്ങൾ, മാല്യങ്ങൾ, ഫലങ്ങൾ, മൂലങ്ങൾ, മധുരപലഹാരങ്ങളെന്നെല്ലാം വേണം നിവേദ്യത്തിന് അതെല്ലാം ഇഷ്ടംപോലെ! ദുർഗ്ഗയുടേയും മററും മൂർത്തികളാവട്ടെ വലുപ്പത്തിലും ഭംഗിയിലും കൽക്കത്തയിൽവെച്ച് ഏററവുംമികച്ചവതന്നെ. അലങ്കരിക്കാനുപയോഗിച്ചിട്ടുള്ള സാരികളും പട്ടുകളും ആഭരണങ്ങളുമോ, അവയും ഉത്തമങ്ങൾ. വാതിൽപ്പടികളും ജനാലകളും, ചുമരുകളും നിലവുമെല്ലാം, പച്ചില, പൂക്കൾ, കൊടികൾ, തോരണങ്ങൾ എന്നിവകൊണ്ട് ആകെ മൂടിയിരിക്കുകയാണ്. വാദ്യഘോഷങ്ങൾ ഇനി അവിടെ എത്തിച്ചേരാത്തതൊന്നുമില്ല. ആകപ്പാടെ ആർഭാടപൂർണ്ണമായൊരു ആനന്ദക്കമ്പോളം. ഇതിൻെറയെല്ലാം മാററ് ശതഗുണം വദ്ധിപ്പിക്കുമാറ് ഇക്കൊല്ലം ഗുരുദേവനുമുണ്ട് ഈ ദിവസങ്ങളുത്രയും മഥുരബാബുവിൻെറ വീട്ടിൽ. ഇങ്ങനെ വീട്ടിനകത്തും പുറത്തുമെങ്ങും 'അമ്മ'യുടെ ചൈതന്യം മുററിനിൽക്കുന്ന ആ അന്തരീക്ഷത്തിൽ മതിമറന്ന് ബോധമററവനെപ്പോലെ നടക്കുകയാണ് ബാബു.

'ശ്രീരാമകൃഷ്ണലീലാപ്രസംഗം' എന്ന ഗ്രന്ഥത്തിൻെറ കർത്താവു് പറയുംപോലെ – 'മഞ്ഞുമൂടിയ ഹിമാലയപ്രാന്തങ്ങളിൽ വളന്ന് ഇടതൂന്നു നിൽക്കുന്ന വൃക്ഷങ്ങളുടെ ഹരിതപശ്ചാത്തലത്തിൽ പാവനമൂർത്തികളായ സന്ന്യാസിമാരുടെ ഗൈരികാംബരം നാലുപാടും പൊഴിക്കുന്ന പ്രശാന്തമനോഹാരിതയും, തേജസ്വിനിയായ മാതാവിൻെറ മടിയിൽക്കിടന്നുകൊണ്ട് ദുഗ്ദ്ധപാനം ചെയ്യുന്ന മോഹനബാലൻെറ കോമളലാളിത്യവും, പരിശുദ്ധഭാവനകളും പാവനചിന്തകളും, മനോഹരമായ മുഖത്തു് പ്രസരിക്കുന്ന അത്ഭുതകാന്തിയും' – ഇതെല്ലാം ഒരുമിച്ചുചേന്ന് വിളങ്ങി ഉല്ലസിച്ചിരുന്ന മഥുരബാബുവിൻെറ വീട്ടിൽ. എത്ര ഭാഗ്യവാൻ!

അന്നു പകലത്തെ പൂജയെല്ലാം കഴിഞ്ഞു. ദീപാരാധനയ്ക്കുള്ള സമയമായിത്തുടങ്ങി. കുടുംബത്തിലെ സ്ത്രീകൾക്ക് ദശനമരുളി അനുഗ്രഹിക്കുന്നതിനുവേണ്ടി കുറച്ചു നേരമായി പരമഹംസദേവൻ അകത്തു് അവരുടെ അടുത്തായിരുന്നു. ദുർഗ്ഗാദേവിയുടെ സഖിയാണ് താൻ എന്ന ഭാവത്താൽ പൂരിതമായിരുന്നു അദ്ദേഹത്തിൻെറ മനസ്സ്. അതിനാൽ താൻ ഒരു പുരുഷനാണെന്ന ബോധമേ ആ മനസ്സിൽനിന്ന് തീരെ വിട്ടുപോയിരിക്കയാണ്. മഥുരബാബു സമ്മാനിച്ച ഒരു പട്ടുപുടവ സാരി ഉടുക്കും പോലെ മേലാകെ ചുററിക്കെട്ടിയിട്ടുമുണ്ട്. ഭക്തകളോട് ഭഗവത്കാര്യങ്ങൾ പറഞ്ഞുവരവെ അദ്ദേഹത്തിൻെറ മനസ്സ് പതുക്കെ പതുക്കെ ബാഹ്യലോകത്തുനിന്ന് അകന്നകന്നു നീങ്ങിക്കൊണ്ടിരിക്കുകയാണ്. ക്രമേണ അദ്ദേഹം അതിഗംഭീരമായ ഭാവസമാധിയിൽ ലയിച്ചിരിപ്പായി. സമയം വൈകുകയാണ്. സന്ധ്യയായി. ദീപാരാധന തൊഴാൻ മററു് സ്ത്രീകളൊക്കെ പൊയ്ക്കഴിഞ്ഞു. പക്ഷെ ഗുരുദേവൻെറ സമാധി അവസാനിക്കുന്ന മട്ടില്ല. എന്തു ചെയ്യും! ജഗദംബാദാസി കുഴപ്പത്തിലായി. ദീപാരാധന തൊഴാൻ പോകണമല്ലൊ; ഇദ്ദേഹത്തെ ഈ നിലയിൽ വിട്ടിട്ടു പോകാനും നിവൃത്തിയില്ല. ഈ അവസ്ഥയിൽ ഗുരുദേവന് സ്വന്തം കാര്യം നോക്കാൻ തീരെ സാധിക്കില്ല. ഈശ്വരാ, മഥുരബാബു എന്തു പറയും? പെട്ടെന്ന് ആ ബുദ്ധിമതിക്കൊരു ഉപായം തോന്നി. തൻെറ കഴുത്തിൽനിന്ന് എല്ലാ രത്നാഭരണങ്ങളും ഊരി എടുത്തു് അവർ 'ബാബ'യുടെ കഴുത്തിലിട്ടുവിച്ചു. എന്നിട്ടു് അദ്ദേഹത്തിൻെറ ചെവിയിൽ മന്ത്രിച്ചു: 'വരൂ, അമ്മയുടെ ദീപാരാധന തുടങ്ങാറായി. നമുക്ക് അമ്മയെ വീശണ്ടേ ?' ഏതൊരു ഭാവത്താൽ ആവേശിതമായാണോ ശ്രീ ഗുരുമഹാരാജിൻെറ മനസ്സ് സമാധിമഗ്നമായതു് ആ ഭാവത്തിനനുകൂലമായ വാക്കുകൾ ചെവിയിൽ മന്ത്രിച്ചാൽ ആ മനസ്സ് സാവധാനത്തിൽ സാധാരണനിലയിലേയ്ക്കിറങ്ങിവരും എന്നതു് പൊതുവേ കണ്ടുവരാറുണ്ട്. അതിനാൽ ജഗദംബയുടെ സൂത്രം ഫലിച്ചു. ബാഹ്യപ്രജ്ഞയിലേയ്ക്കു് തിരിച്ചെത്തിയ ഗുരുദേവൻ സന്തോഷത്തോടുകൂടി ജഗദംബാദാസിയെ പൂജാമുറിയിലേയ്ക്കു് അനുഗമിച്ചു. സ്ത്രീകൾ നിന്നിരുന്ന

ഭാഗത്തു് അവരുടെ ഇടയിൽ ജഗദംബാദാസി യുടെ അടുത്തു് നിന്നുകൊണ്ടു് ഈ 'സ്ത്രീ'യും ശ്രീ ദുർഗ്ഗയെ ചാമരംകൊണ്ടു് വീശാൻ തുടങ്ങി. പെട്ടെന്നാണു് മറുവശത്തു് നിന്നിരുന്ന ബാബു തൻെറ ഭാര്യയുടെ അടുത്തു് ഗാംഭീര്യം വില സുന്ന അപരിചിതയായ ഒരു 'സ്ത്രീ' നിൽക്കു ന്നതു് കണ്ടതു്. ജഗദംബയുടെ വല്ല പുതിയ കൂട്ടുകാരിയുമാവുമെന്നു് അദ്ദേഹം കരുതുകയും ചെയ്തു. ആരാധനയെല്ലാം കഴിഞ്ഞു് രാത്രി അകത്തു് വന്നപ്പോഠം ബാബു ഭാര്യയോടു് വർത്തമാനം പറയുന്ന കൂട്ടത്തിൽ ഇന്നു കണ്ട പുതിയ 'സ്ത്രീ' ആരാണെന്നു് അന്വേഷിച്ചു. ജഗദംബ ചിരിച്ചുകൊണ്ടു് പറഞ്ഞു, 'ഞാൻ പണ്ടേതന്നെ പറയാറില്ലേ നമ്മുടെ ബാബ സ്ത്രീ യെപ്പോലെ വേഷം കെട്ടിയാൽ ഒരൊററ ആഠംക്കും തിരിച്ചറിയാനാവില്ലെന്നു്.' 'ശരി തന്നെ,' മഥുരബാബു സമ്മതിച്ചു. 'കാര്യം എത്ര നിസ്സാരമായിരുന്നാലും ബാബ സ്വയം വെളി വാക്കിത്തന്നില്ലെങ്കിൽ നമുക്കദ്ദേഹത്തെ തീരെ മനസ്സിലാക്കാനൊക്കില്ല – ഞാനുമതു് പറയാ റുണ്ടു്. ഇതുതന്നെ നോക്കൂ, ഇരുപത്തിനാലു മണിക്കൂറും അദ്ദേഹത്തെ കണ്ടുകൊണ്ടിരിക്കുന്ന ആളാണ് ഞാൻ. എന്നിട്ടും അദ്ദേഹത്തെ കണ്ടിട്ടു് ഞാൻ ആളറിഞ്ഞില്ലെന്നു വെച്ചാൽ!'

ഉള്ളിലും പുറത്തും ഒരുപോലെ ആനന്ദ കല്ലോലം ആർത്തിരമ്പി. നോക്കുന്നിടത്തെല്ലാം ജഗന്മാതാവിൻെറ ഐശ്വര്യം തുളുമ്പിമറിഞ്ഞു കൊണ്ടു് സപ്തമിയും അഷ്ടമിയും നവമിയും കടന്നുപോയി. വിജയദശമിയായി. ദുർഗ്ഗാ ദേവിയെ പരിവാരസമേതം പറഞ്ഞയക്കേണ്ട തുണ്ടു്. പൂജയെല്ലാം ധിറുതിയിൽ അവസാനി പ്പിച്ചു. കണ്ണാടി ആഴ്ത്തേണ്ട സമയമായി. മൂർത്തി കഠംക്കു മുമ്പിൽ ഒരു പാത്രത്തിൽ ജലമിരി പ്പുണ്ടു്. അതിനു മുകളിലായി ഒരു മുഖക്കണ്ണാടി ജഗന്മാതാവായ ശ്രീ ദുർഗ്ഗയുടെ മുഖപ്രതി ബിംബം പതിയ്ക്കത്തക്ക വിധത്തിൽ പിടിച്ച തിന്നുശേഷം കണ്ണാടി ജലത്തിൽ പെട്ടെന്നു് താഴ്ത്തണം. ഈ ചടങ്ങിനെ 'ദർപ്പണവിസ ർജ്ജനം' എന്നു് പറയുന്നു. അതിനുള്ള മുഹൂർത്തം എത്തിക്കഴിഞ്ഞു. ബാബുവിനോടു് അമ്മയെ തൊഴുതു് വിടനൽകാൻ താഴത്തേയ്ക്കു് ഇറങ്ങി വരാൻ പ്രധാനപുരോഹിതൻ ആളെ പറഞ്ഞ യച്ചു. അപ്പോഴുണ്ടായ പ്രതികരണമാണു് നാം തുടക്കത്തിൽ കണ്ടതു്. എല്ലാവരും ശ്വാസമട ക്കിപ്പിടിച്ചു് നില്ക്കുകയാണു്. ബാബുവിനു് എന്തു പററി! കാര്യത്തിൻെറ ഗൗരവം മനസ്സി ലാക്കിയ പരമഹംസദേവൻ പതുക്കെ മുറി യിലേയ്ക്കു് കടന്നുവന്നു. ചിന്താമഗ്നനായി മഥുരബാബു മുറിയിലങ്ങോട്ടുമിങ്ങോട്ടും ഉലാ ത്തുകയാണു്. ഗുരുമഹാരാജിനെ കണ്ടതും അടുത്തു വന്നിട്ടു് പറഞ്ഞു: "അവരെന്തെങ്കിലും പറയട്ടെ, ബാബാ, ഞാനൊടുക്കത്തെ ശ്വാസം വലിക്കുന്നതുവരെ 'അമ്മ'യോടു് വിടവാങ്ങില്ല, അതു തീർച്ചയാണു്. ഞാനെന്നും യാതൊരു വീഴ്ചയും വരുത്താതെ 'അമ്മ'യുടെ പൂജ നടത്തി ക്കൊള്ളാമെന്നു് അവരോടു് പറഞ്ഞിട്ടുണ്ടു്. ബാബ ഒന്നു് പറയൂ. 'അമ്മ'യെക്കൂടാതെ എനിക്കു് ജീവിക്കാൻ പററുമോ?" പരമഹംസ ദേവൻ പതുക്കെ ഒന്നു ചിരിച്ചുകൊണ്ടു് അല്പം കൂടി അടുത്തേയ്ക്കു് നീങ്ങിനിന്നു. ചുവന്നു് വീർത്തിരുന്ന മഥുരബാബുവിൻെറ നെഞ്ചിൽ പതുക്കെ കൈയ് ഓടിച്ചിട്ടു് ഹൃദയമോഹനമായ പുഞ്ചിരി തൂകിക്കൊണ്ടു് വാത്സല്യപുരസ്സരം അദ്ദേഹം പറഞ്ഞു, 'ഓ! ഇത്രേയുള്ളു നിനക്കു് പേടി! ആട്ടെ, ആരു പറഞ്ഞു നിനക്കു് അമ്മയെ വിട്ടു ജീവിക്കേണ്ടിവരുമെന്നു്? വേറൊന്നു്, ഇനി വിസർജ്ജനം നടത്തി എന്നു തന്നെ വെയ്ക്കൂ. എന്നാലും, ഈ വിസർജ്ജനം കാരണം അമ്മ ഇവിടം വിട്ടു് എവിടേയ്ക്കു് പോകുമെന്നാണു് ഈ പറഞ്ഞുകൊണ്ടു വരു ന്നതു്? കേമായി, മകനെ വിട്ടുകന്നു് അമ്മ യ്ക്കെങ്ങാനും സ്വസ്ഥമായി ജീവിക്കാനൊ ക്കുമോ? ഇക്കഴിഞ്ഞ മൂന്നു ദിവസം ഈ പുറം തളത്തിലിരുന്നു് അമ്മ നിൻെറ പൂജ സ്വീകരി ച്ചില്ലെ? ഇന്നുമുതൽ നിൻെറ അടുത്തേയ്ക്കു് കുറെക്കൂടി നീങ്ങാനാണു് ഭാവം – സദാ ഈ ഹൃദയത്തിൽ ഉറപ്പിച്ചിരുന്നുകൊണ്ടു് നിൻെറ പൂജ സ്വീകരിക്കും.' എന്താ! ഇതു് വല്ല കണ്കെട്ടു വിദ്യയോ മറേറാ ആണോ? കലങ്ങിമറിഞ്ഞു് തീയു് പറപ്പിച്ചിരുന്ന ആ കണ്ണുകഠം പെട്ടെ ന്നതാ ശാന്തിയും ഭക്തിയുംകൊണ്ടു് കൂമ്പി പ്പോയി! കോപകലുഷിതമായ ആ മുഖത്തെ ആ കാളിമയൊക്കെ ആരാണിത്ര പെട്ടെന്നു് മാച്ചുകളഞ്ഞു് തൽസ്ഥാനത്തു് ആനന്ദത്തി

ൻേറയും സംതൃപ്തിയുടേയും അരുണിമ പുരട്ടിക്കൊടുത്തതു്? അത്യത്ഭുതദിവ്യശക്തിതന്നെ. അവതാരവരിഷ്ഠനായ ദേവാദിനാഥൻ വിചാരിച്ചാൽ സാധിക്കാത്തതെന്തുണ്ടു് ഈ ജഗത്തിൽ! മഥുരനാഥനെടനെ ഗൃഹനായകനെന്ന നിലയിൽ ഗാംഭീര്യം ചിതറുന്ന സ്വരത്തിൽ പ്രതിമാവിസർജ്ജനത്തിന്നു് പുറപ്പെടാൻ ആജ്ഞാപിച്ചു. തിങ്ങിവിങ്ങി നിന്നിരുന്ന അന്തരീക്ഷത്തിൽ ആശ്വാസത്തിൻേറയും സമാധാനത്തിൻേറയും ആഹ്ലാദത്തിൻേറയും കാററടിച്ചു.ദിക്കാസകലം ജയജയാരവങ്ങളാൽ മുഖരിതമായി. ആനന്ദകോലാഹലത്തോടുകൂടി ഒരു മഹാഘോഷയാത്ര ഗംഗാതീരത്തേയ്ക്കു പുറപ്പെട്ടു.

പ്രസൂതേ സംസാരം ജനനി ഭവതീ പാലയതി ച
സമസ്തം ക്ഷിത്യാദി പ്രളയസമയേ സംഹരതി ച;
അതസ്ത്വം ധാതാസി ത്രിഭുവനപതിഃ ശ്രീപതിരഹോ
മഹേശോഽസി പ്രായഃസകലമപി കിം സ്തൗമി ഭവതീം.

'അമ്മേ, അവിടുന്നു് സമസ്തപ്രപഞ്ചത്തെയും സൃഷ്ടിക്കുകയും പാലിക്കുകയും പ്രളയകാലത്തിൽ സംഹരിക്കുകയും ചെയ്യുന്നു; അതിനാൽ അഹോ, അവിടുന്നുതന്നെയാണു് ബ്രഹ്മാവു്, അവിടുന്നുതന്നെ ത്രിഭുവനപതിയായ വിഷ്ണുവും, അവിടുന്നുതന്നെ രുദ്രനും; ഈ ലോകമെല്ലാമായിത്തീർന്നിരിക്കുന്നതു് അമ്മതന്നെയാണു്. അവിടുത്തെ ഞാനെന്തു ചൊല്ലിയാണു് സ്തുതിക്കേണ്ടതു് ?'

ജയ് ശ്രീ മഹാദേവ്ജീ കീ ജയ്!
ജയ് ശ്രീ ദുർഗ്ഗാമായീ കീ ജയ്!

---

# ബ്രഹ്മം ഉള്ളതാണോ?

## പണ്ഡിററ് സി. രാമകൃഷ്ണൻനായർ

### പ്രത്യക്ഷത്തിൽ

ബ്രഹ്മം ഇല്ലാത്തതാണെന്നു വാദിക്കുന്നവരുണ്ടു്. എങ്ങനെയെന്നാൽ: ഉള്ള വസ്തു ഏതായാലും അതിനെ, ഘടം മുതലായതിനെപ്പോലെ വിശേഷരൂപത്തിൽ ഗ്രഹിക്കാം. ശശവിഷാണം മുതലായതുപോലെ ഇല്ലാത്തതു് നമുക്കു ഗ്രഹണവിഷയമാകുകയില്ല. ബ്രഹ്മവും അതുപോലെ വിശേഷേണ ഗ്രഹിക്കപ്പെടുന്നില്ലാത്തതിനാൽ ഇല്ലാത്തതാണു്. 'നൈവ വാചാ ന മനസാ പ്രാപ്തും ശക്യോ ന ചക്ഷുഷാ.' 'വാക്കിനോ മനസ്സിനോ കണ്ണിനോ വിഷയമാകുന്നതല്ല അതു്.' എന്നും പറഞ്ഞിരിക്കുന്നല്ലൊ. ഈ പൂർവ്വപക്ഷം ശരിയാണെന്നു പെട്ടെന്നു തോന്നാം. അല്പംകൂടി ആലോചിച്ചാൽ ഇവിടെ ഒരു ന്യൂനത കാണാം. വസ്തു പ്രത്യക്ഷമാകുന്നതുപോലെ അപ്രത്യക്ഷമാകുകയും ചെയ്യുന്നുണ്ടല്ലൊ. ഭാവവും അഭാവവും നമുക്കു് അനുഭവമുണ്ടു്. ആഗമാപായികളായ – വന്നും പോയും കൊണ്ടിരിക്കുന്ന – അവ അസ്ഥിരങ്ങളാണു്. എന്നാൽ സ്ഥിരമായി നില്ക്കുന്ന ഒരു സാക്ഷിബോധത്തിൻെറ മുമ്പിലാണു് എല്ലാ വിഷയങ്ങളും വരികയും പോകുകയും ചെയ്യുന്നതെന്നു് ആരും ഓക്കാറില്ല. എല്ലാം ശൂന്യമാണെന്നു വാദിക്കുന്നയാരം ആ ശൂന്യതയുടെ ദ്രഷ്ടാവിനെ വിസ്മരിച്ചുകളയുന്നു. ലണ്ടൻ പട്ടണം ആഗസ്റ്റ് 16–ാംനു- അർദ്ധരാത്രിയിൽ ജനശൂന്യമായിരുന്നു എന്നു് ഒരാരം പറഞ്ഞാൽ ആ സമയത്തു് അയാരം അവിടെയുണ്ടായിരുന്നു എന്നു് ശ്രോതാവു ധരിക്കുന്നു. ശൂന്യവാദിയോടു വേദാന്തി ചോദിക്കുകയാണു്:

അഭാവോ യേന ഭാവേന ജ്ഞായതേ ശൂന്യവാദിനാ
തസ്യ ഭാവസ്യ സദ്ഭാവോ വദ കേന നിവാര്യതേ?

'ശൂന്യവാദിയായവൻ അഭാവത്തെ അറിയുന്നതു് ഏതു ഭാവംകൊണ്ടാണോ അതിൻെറ സദ്ഭാവത്തെ എന്തുകൊണ്ടു നിഷേധിക്കാം, പറയുക.' എന്നു്. മാത്രമല്ല; 'ന താവദയമേകാന്തേന അവിഷയഃ അസ്മത്പ്രത്യയവിഷയത്വാത്, അപരോക്ഷത്വാച്ച പ്രത്യഗാത്മപ്രസിദ്ധേഃ' 'ആത്മാവു് എന്നു വ്യവഹരിക്കപ്പെടുന്ന അതു് ഒരു

തരത്തിലും അറിയപ്പെടുന്നില്ലെന്നു് പറയാൻ തരമില്ല. കാരണം, ഞാൻ എന്ന പ്രതീതിയിൽ ഇതു സ്ഫുരിക്കുന്നുണ്ടു്. കൂടാതെ, അന്തരാത്മാവിൻെറ സ്ഫുരണം എല്ലാവക്കും പ്രത്യക്ഷമാണതാനും.' അങ്ങനെ ആത്മവസ്തു സ്വയംപ്രകാശമാണെന്നു കാണാം. ഒരിക്കലും അറിയപ്പെടാത്തതും എല്ലാം അറിയുന്നതുമായ വിഷയിചൈതന്യമാണു്. അതിനെ വിഷയമായിക്കണ്ടുകിട്ടാത്തതുകൊണ്ടാണു് ഇല്ലാത്തതെന്നു് ഉപരിപ്ലവബുദ്ധ്യാ പറയുന്നതു്. ആത്മാവിൻെറ ഉണ്മയിൽ എല്ലാവരും പ്രത്യക്ഷാനുഭവമുള്ളവരാണു്. 'യത് സാക്ഷാദപരോക്ഷാദ് ബ്രഹ്മ.' എന്നു ബൃഹദാരണ്യകത്തിലുമുണ്ടു്.

## അനുമാനത്തിൽ

ലോകത്തിൽ പലതും ഉണ്ടാകുന്നു, നിലനിൽക്കുന്നു; നശിക്കുന്നു; അതിനു കാരണമായിരിക്കുന്നതു് – ആശ്രയമായിരിക്കുന്നതു് – ഈ ജഗത്തുതന്നെയാണു്. അപ്പോറം ഈ ജഗത്തും ഏതിൽനിന്നോ ഉണ്ടായതായിരിക്കണം; ഏതിലോ നിലനിൽക്കുന്നുണ്ടു്; ഏതിലോ അവസാനത്തിൽ ചെന്നു ലയിക്കുന്നുമുണ്ടു്. ആ അജ്ഞാതവസ്തു ജഗത്തിനു കാരണമോ ആശ്രയമോ ആണു്. ഉപനിഷത്തുകറം ഈ പ്രശ്നം ആവിഷ്കരിച്ചിട്ടുണ്ടു്. 'ഭൃഗുർവൈ വാരുണിഃ വരുണം പിതരം ഉപസസാര.' വരുണപുത്രനായ ഭൃഗു പിതാവിൻെറ അരികത്തു ചെന്നു. 'അധീഹി ഭഗവോ ബ്രഹ്മേതി.' 'ഭഗവാനായ അങ്ങുന്നു് ബ്രഹ്മസ്വരൂപത്തെ എനിക്കു് ഉപദേശിക്കേണമേ. 'എന്നാരംഭിച്ചുകൊണ്ടു് തൈത്തിരീയോപനിഷത്തിൽ 3–ാം വല്ലിയിൽ ഒന്നാം അനുവാകത്തിൽ,

'യതോ വാ ഇമാനി ഭൂതാനി ജായന്തേ, യേന ജാതാനി ജീവന്തി, യത് പ്രയന്ത്യഭിസംവിശന്തി തദ്വിജിജ്ഞാസസ്വ തദ് ബ്രഹ്മേതി.' 'ഈ കാണപ്പെടുന്ന ഭൂതങ്ങറം ഏതിൽനിന്നാണോ ഉണ്ടാകുന്നതു്; ഉണ്ടായതെല്ലാം ഏതുകൊണ്ടാണോ ജീവിക്കുന്നതു്; അവസാനത്തിൽ ഏതിലാണോ ചെന്നു ലയിക്കുന്നതു്, അതിനെ അറിയുവാനിച്ഛിക്കുക. അതാകുന്നു ബ്രഹ്മം.' എന്നിങ്ങനെ പറഞ്ഞിരിക്കുന്നു. 'ജന്മാദ്യസ്യ യതഃ' എന്ന ബ്രഹ്മസൂത്രവും ഈ ജഗത്തിൻെറ ജന്മസ്ഥിതിലയങ്ങറം ഏതിലാണെന്നു് അന്വേഷിക്കുന്നു. ബുദ്ധിപൂർവ്വമായ ഒരു അനുമാനത്തിലേയ്ക്കു നമ്മെ തിരിച്ചുവിടുകയാണു് ഈ ശാസ്ത്രഭാഗങ്ങറം ചെയ്യുന്നതു്. ഇന്നത്തെ സയൻസുകാരും എല്ലാററിൻെറയും കാരണമാണന്വേഷിക്കുന്നതു്. സത്യാന്വേഷണമെന്നും അതിനെ പറയാറുണ്ടു്. കണ്ടുപിടുത്തങ്ങളെല്ലാം ആ വഴിക്കാണു തിരിയുന്നതു്. പുരാതനവേദങ്ങളും ഉപനിഷത്തുകളും ആ കാരണാന്വേഷണം നടത്തി. അവരതു കണ്ടുപിടിക്കുകയും ചെയ്തു. പക്ഷെ, ഏതൊരു വസ്തുവിനെപ്പററി പറഞ്ഞാലും പഞ്ചേന്ദ്രിയവിഷയമായ വസ്തുക്കളിൽനിന്നു് വ്യത്യസ്തമായ ഒരു ഭാവന നമുക്കുണ്ടാകാറില്ല. അതുകൊണ്ടു് സർവ്വകാരണമായ ആ സത്യവസ്തുവിനെ – നിത്യശുദ്ധബുദ്ധമുക്തസ്വഭാവവും അഖണ്ഡപരിപൂർണ്ണസച്ചിദാനന്ദവുമായ ബ്രഹ്മത്തെ സംബന്ധിച്ച ബോധം മനുഷ്യബുദ്ധിയിലുണ്ടാകുവാൻ ഉപനിഷത്തുകറം വളരെ പ്രയത്നിച്ചിട്ടുണ്ടു്;അഥവാ, ആ പ്രയത്നത്തിൻെറ ഫലമാണു് ഉപനിഷത്തുകറം എന്നു പറഞ്ഞാലും തെററില്ല. ബുദ്ധിക്കു തീക്ഷ്ണതയും ശ്രദ്ധയ്ക്കു ദൃഢതയും ഉള്ളവക്കുവേണ്ടിയാണതു് എന്നുമാത്രം.

## ബ്രഹ്മം ഉള്ളതാണു്

ഏതു തത്വത്തെക്കുറിച്ചായാലും പ്രത്യക്ഷം കൊണ്ടോ അനുമാനംകൊണ്ടോ നിർണ്ണയിക്കാൻ സാധിക്കാതെ വന്നാൽ അവിടെ ശബ്ദപ്രമാണ (ശാസ്ത്രവാക്യ)ങ്ങറംകൊണ്ടോ ആപ്തവാക്യങ്ങറം കൊണ്ടോ മാത്രമാണു് നിർണ്ണയം സാധിക്കുന്നതു്. ഇവിടെ നമുക്കു് പ്രത്യക്ഷവും അനുമാനവും പരമമായ ഒരു കാരണത്തിൻെറ സത്തയെ സമ്മതിക്കതന്നെ ചെയ്യുന്നു. ശബ്ദപ്രമാണങ്ങളും അതുതന്നെ പറയുന്നു.

## ശബ്ദപ്രമാണത്തിൽ ബ്രഹ്മത്തിൻെറ നിർണ്ണയവാക്യം

'ആനന്ദാദ്ധ്യേവ ഖല്വിമാനി ഭൂതാനിജായന്തേ. ആനന്ദേന ജാതാനി ജീവന്തി. ആനന്ദം പ്രയന്ത്യഭിസംവിശന്തി.' (തൈത്തിരീയം 3–6)

ഈ നിർണ്ണയവാക്യത്തിൽനിന്നും, ഈ ഭൂതങ്ങറം (സർവ്വപ്രാണികളും) ആനന്ദത്തിൽനിന്നുത്ഭവിക്കുന്നു; ഉണ്ടായ ആ പ്രാണികറം ആനന്ദം കൊണ്ടു ജീവിക്കുന്നു. അവസാനത്തിൽ ആനന്ദത്തിൽതന്നെ ചേർന്നു ലയിക്കുന്നു, എന്നു മനസ്സി

ലാക്കാം. ഇതുപോലെ എല്ലാ പ്രധാന ഉപനിഷത്തുകളും ബ്രഹ്മം ഉള്ളതാണെന്ന് – പോരാ ബ്രഹ്മം മാത്രമാണ് ഉള്ളതെന്ന് – പ്രഖ്യാപിക്കുന്നുണ്ട്. 'യത് സാക്ഷാദപരോക്ഷാദ് ബ്രഹ്മ' (ബൃഹ.-3-4-1) ബ്രഹ്മം സദാ പ്രത്യക്ഷമാണ്, സ്വയംപ്രകാശമാണ്, എന്നു സാരം. ഇതു മുമ്പ് സൂചിപ്പിച്ചതാണ്.

'അദൃഷ്ടം ദ്രഷ്ടൃ'(ബൃഹ. 3-8-11)അതു കാണപ്പെടാത്തതും,എല്ലാററിനേയും കാണുന്നതുമാണ്. 'വിജ്ഞാനമാനന്ദം ബ്രഹ്മ.' (ബൃഹ. 3-9-27) ബ്രഹ്മം വിജ്ഞാനസ്വരൂപവും ആനന്ദാത്മകവുമാണ്. 'സത്യം ജ്ഞാനമനന്തം ബ്രഹ്മ' (തൈത്തി-2.1) സത്യസ്വരൂപവും ജ്ഞാനസ്വരൂപവും അവസാനമില്ലാത്തതുമാകുന്ന ബ്രഹ്മം. 'അദൃശ്യേ/f നാത്മ്യേ' (തൈത്തി: 2-7)അതു കാണാൻ വയ്യാത്തതും ശരീരമില്ലാത്തതുമാകുന്നു. 'സ വാ ഏഷ മഹാനജ ആത്മാ.' (ബൃഹ. 4-4-22) ഈ ആത്മാവ് മഹത്തും ജനനമില്ലാത്തതുമാണ്. 'അപ്രാണോ ഹ്യമനാഃ.' (മുണ്ഡകം 2-1-2) പ്രാണനും മനസ്സുമില്ലാത്തതു്. 'സ ബാഹ്യാഭ്യന്തരോ ഹ്യജഃ.' (മുണ്ഡകം 2-1-2) ജനനമില്ലാത്തതും അകവും പുറവും നിറഞ്ഞുനിൽക്കുന്നതും. 'വിജ്ഞാനഘന ഏവ.' (ബൃഹ. 2-4-12) ജ്ഞാനമാത്രസ്വരൂപമാകുന്നു. 'അനന്തരമബാഹ്യം.' (ബൃഹ. 2-5-19) ഉള്ളും പുറവുമില്ലാത്തതു്. 'അന്യദേവ തദ്വിതാദഥോ അവിദിതാത്.' (കേന: 1-3) അറിയപ്പെട്ടതുമല്ല; അറിയപ്പെടാത്തതുമല്ല. 'അസ്ഥൂലമനണുഃ.'(ബൃഹ. 3-8-8) സ്ഥൂലവുമല്ല സൂക്ഷ്മവുമല്ല. ഇങ്ങനെ ബ്രഹ്മമുണ്ടെന്നുള്ളതിനു് ശ്രുതിവചനങ്ങൾ ഒട്ടനവധിയുണ്ട്. ഇവയെ അനുവദിക്കുന്ന സ്മൃതിവചനങ്ങളുമുണ്ട്.

പരമാത്മാവിനു് ജനനമരണാദി സംസാരങ്ങളില്ലെന്നും ആ ആത്മാവുതന്നെയാണ് ഇതെല്ലാമെന്നും ഉള്ള തത്ത്വത്തെ പ്രതിപാദിക്കുന്നവയാണതെല്ലാം.

'ന ജായതേ മ്രിയതേ വാ.' (ഗീത: 2-20) അതു ജനിക്കുന്നുമില്ല, മരിക്കുന്നുമില്ല. 'നാദത്തേ കസ്യചിത് പാപം.' (ഗീത 5-15) ആരുടേയും പാപം അതിൽ പററുന്നില്ല. 'യഥാകാശസ്ഥിതോ നിത്യം.' (ഗീ. 9-6) ആകാശത്തിലെങ്ങും നിറഞ്ഞുനിൽക്കുന്ന വായുപോലെ അതെല്ലാടവും നിറഞ്ഞുനിൽക്കുന്നു. 'ന സത്തന്നാസദുച്യതേ.' (ഗീത 13-12)ഉള്ളതെന്നും പറയാൻ വയ്യ; ഇല്ലാത്തതെന്നും പറയാൻ വയ്യ. 'സമം സർവ്വേഷു ഭൂതേഷു.' (ഗീത. 18-12) ആത്മാവ് എല്ലാററിലും ഒരുപോലെതന്നെയാണ്. ഇപ്രകാരമാണ് സ്മൃതികൾ ബ്രഹ്മതത്ത്വത്തെ സമ്മതിക്കുന്നതു്. ഇതിഹാസപുരാണാദികളിലും ബ്രഹ്മസത്തയെ സമ്മതിക്കുന്ന ഭാഗങ്ങൾ അനവധിയുണ്ട്.

## ബ്രഹ്മത്തിൻെറ കാരണത്വം

ബ്രഹ്മം ആകാശാദിഭൂതങ്ങൾക്കു കാരണമാകുന്നു. ആകാശംതുടങ്ങി, ബ്രഹ്മത്തിൽനിന്നുണ്ടായിട്ടുള്ള കാര്യങ്ങളെല്ലാം ഗ്രഹിക്കപ്പെടുന്നുണ്ട്. കുടത്തിനു കാരണമായി മണ്ണും, അങ്കുരത്തിനു കാരണമായി ബീജവും ഉള്ളതുപോലെ ഉള്ളതായി പ്രത്യക്ഷപ്പെടുന്ന ഏതൊരു വസ്തുവിനും ഒരു കാരണം ഉള്ളതായിട്ടാണ് ലോകത്തിൽ കണ്ടുവരുന്നതു്. ആകാശം മുതലായ ഭൂതങ്ങൾ കാണപ്പെടുന്നു. അവയ്ക്കു് ഒരു കാരണം ഉണ്ട്, അതാണ് ബ്രഹ്മം. ഇല്ലാത്തതിൽനിന്നും ഉണ്ടായതായി എന്തെങ്കിലും ഒരു കാര്യം ലോകത്തിൽ അറിയപ്പെട്ടിട്ടില്ല. നാമരൂപാദിയായ കാര്യം അസത്തിൽനിന്നുണ്ടാകുന്നതാണെങ്കിൽ അതിനു് ആത്മാവില്ലാത്തതിനാൽ അതു് ഗ്രഹിക്കപ്പെടാതെയുമിരിക്കേണ്ടതായിരുന്നു; എന്നാൽ ഗ്രഹിക്കപ്പെടുന്നുണ്ടല്ലൊ. അതിനാൽ ബ്രഹ്മം ഉണ്ട്. അസത്തിൽനിന്നുണ്ടാകുന്നതാണ് കാര്യമെങ്കിൽ അതു ഗ്രഹിക്കപ്പെടുന്നതായിരുന്നാലും അസത്തിൽ ചേർന്നതായിത്തന്നെയിരിക്കും. ആകാശാദികാര്യവസ്തുക്കൾ അങ്ങനെയല്ല. അതിനാൽ ബ്രഹ്മം ഉള്ളതാണ്. 'തത് കഥമസതഃ സജ്ജായതേ ?' എന്നുള്ള ശ്രുതി, യുക്തിയേയും ഉൾക്കൊള്ളിച്ചതാണല്ലൊ. അസത്തിൽനിന്നു് സത്തു ജനിക്കുക എന്നതു് സംഭവിക്കുകയില്ലെന്നാണിതിനർത്ഥം. അതിനാൽ ബ്രഹ്മം സത്തുതന്നെയാണെന്നു പറയുന്നതു യുക്തംതന്നെ.

'തഥാ/ക്ഷരാത് സംഭവതീഹ വിശ്വം.' (മുണ്ഡകം)

'അക്ഷരബ്രഹ്മത്തിൽനിന്നു് ഈ വിശ്വമുണ്ടാകുന്നു.' എന്ന ശ്രുതിവചനം അവഗണിക്കാവുന്നതല്ല.

എങ്ങനെ നോക്കിയാലും എല്ലാററിനും കാരണമായി എല്ലാററിൻെറയും നിയാമകമായി ഏതോ ഒന്നുണ്ട്. ചിന്തിക്കുന്ന മനുഷ്യനു്

അതുണ്ടെന്നു ബോധപ്പെട്ടും. മൃഗങ്ങളെ അപേക്ഷിച്ചു് മനുഷ്യനുള്ള ഭേദം—അഥവാ മേന്മ—ആ വിശേഷബുദ്ധിയാണു്. ബുദ്ധിയുടെയും സംസ്കാരത്തിന്റെയും ഭേദമനുസരിച്ചു് അതിനെക്കുറിച്ചുള്ള ഭാവന വിവിധമാണെന്നു മാത്രം.

യം ശൈവാസ്സമുപാസതേ ശിവ ഇതി,
ബ്രഹ്മേതി വേദാന്തിനഃ
ബൗദ്ധാഃ ബുദ്ധ ഇതി,പ്രമാണപടവഃ
കർത്തേതി നൈയ്യായികാഃ,
അർഹന്നിത്യഥ ജൈനശാസനരതാഃ
കർമ്മേതി മീമാംസകാഃ
സോഽയം വോ വിദധാതു വാഞ്ഛിതഫലം
ത്രൈലോക്യനാഥോ ഹരിഃ.

എന്ന സ്തോത്രംകൊണ്ടു നമുക്കു കാണാവുന്നതു്, 'ശൈവന്മാർ ശിവനെന്ന പേരിലും, ബൗദ്ധന്മാർ ബുദ്ധനെന്ന പേരിലും, നൈയ്യായികന്മാർ ഈശ്വരനെന്ന പേരിലും, ജൈനന്മാർ അർഹൻ എന്നപേരിലും, മീമാംസകന്മാർ കർമ്മമെന്ന പേരിലും, വൈഷ്ണവന്മാർ വിഷ്ണു എന്നപേരിലും, വേദാന്തികൾ ബ്രഹ്മം എന്ന പേരിലും വ്യവഹരിക്കുന്നതു് ഒരേ വസ്തുവാകുന്നു,' എന്നത്രെ. തത്ത്വവേദികൾ നിത്യജ്ഞാനസ്വരൂപമായ ആ തത്ത്വത്തേ ബ്രഹ്മമെന്നും പരമാത്മാവെന്നും ഭഗവാനെന്നും പറയുന്നു. ഏകമേവാദ്വിതീയമായ അതു് ഉള്ളതുതന്നെ

---

# ശ്രീരംഗനാഥനെ കണ്ട ആഴ്വാർകൾ

**കെ. കെ. മേനോൻ ബി. എ. ബി. എൽ.**

ശൈവഭക്താഗ്രേസരന്മാരായിരുന്ന നാൽവരിൽ അപ്പർ, സുന്ദരർ, ജ്ഞാനസംബന്ധർ ഇവർ സമകാലീനന്മാരും ആറാം ശതകത്തിന്റെ അവസാനത്തിലോ ഏഴാം ശതകത്തിലോ ജീവിച്ചിരുന്നവരുമാണു്. അതു് ജൈനമതത്തിന്നു വളരെ പ്രചാരമുള്ള കാലമായിരുന്നു. പല്ലവരാജാവായിരുന്ന മഹേന്ദ്രവർമ്മനെ ജൈനമതത്തിൽനിന്നു ശൈവമതത്തിലേയ്ക്കു കൊണ്ടുവന്നതു അപ്പരാണു്. അതേപോലെ പാണ്ഡ്യമന്നനായിരുന്ന സുന്ദരപാണ്ഡ്യനെ ശൈവമതാനുയായിയാക്കിയതു ജ്ഞാനസംബന്ധരുമാണു്. ഈ രണ്ടു രാജാക്കന്മാരുടെയും മതം മാററം ജൈനരുടെ ഇടയിൽ ഒരു കോളിളക്കം ഉണ്ടാക്കി എന്നു മാത്രമല്ല ജൈനമതത്തിന്റെ പ്രചാരം തീരെ നശിപ്പിക്കുവാൻ കാരണമാകുകയും ചെയ്തു. ഈ മൂവരും അന്നു പ്രസിദ്ധമായിരുന്ന എല്ലാ ശിവക്ഷേത്രങ്ങളും സന്ദർശിച്ചിട്ടുണ്ടു്. അവയെപ്പററി പാട്ടുകൾ നിർമ്മിച്ചു പാടുകയും ചെയ്തു. ആ പാട്ടുകൾ എഴുതിവെച്ചിരുന്ന ഓലക്കെട്ടുകളൊക്കെ ചിദംബരംക്ഷേത്രത്തിലാണു് സൂക്ഷിച്ചിരുന്നതു്. പിന്നീടു കുറെ ശതാബ്ദങ്ങൾക്കുശേഷം ഈ ഓലകൾ കണ്ടു കിട്ടിയപ്പോൾ, മിക്കതും ചിതലിന്നു ഇരയായിട്ടുണ്ടായിരുന്നു. ബാക്കിയുള്ളവയാണു് "തേവാര"ങ്ങൾ എന്നു പറയുന്നതു്. ഈ പാട്ടുകളിൽ അപ്പർ 274 ക്ഷേത്രങ്ങളെപ്പററി പറഞ്ഞുകാണുന്നുണ്ടു്. ആ ക്ഷേത്രങ്ങളൊക്കെ സുമാർ 1200 കൊല്ലങ്ങളായി ഇടവിടാതെ ഭക്തന്മാരുടെ ആരാധനയ്ക്കു പാത്രമായിരുന്നു എന്നു തെളിയുന്നതുകൊണ്ടു അവയ്ക്കു തീർച്ചയായും പ്രാധാന്യമുണ്ടു്. ശിവഭക്തന്മാർ ഈ ക്ഷേത്രങ്ങൾക്കു് "പാടൽ പെററ" ക്ഷേത്രങ്ങൾ എന്നു പ്രത്യേകനാമം കൊടുത്തുവരുന്നു.

ഇതേപോലെതന്നെ ചില വിഷ്ണുക്ഷേത്രങ്ങളും ഉണ്ടു്. വൈഷ്ണവഭക്തന്മാരിൽ മുഖ്യന്മാർ 12 ആഴ്വാർമാരാണു്. ഈ ആഴ്വാർമാരൊക്കെ മൂന്നാം ശതകത്തിന്നും എട്ടാം ശതകത്തിന്നും മദ്ധ്യത്തിൽ ജീവിച്ചിരുന്നവരുമാകുന്നു. ഇവർ സന്ദർശിക്കുകയും സ്തോത്രങ്ങൾ നിർമ്മിച്ചു പാടുകയും ചെയ്തിട്ടുള്ള വിഷ്ണുക്ഷേത്രങ്ങൾക്കു് "മംഗളാശാസനം പെററ" ക്ഷേത്രങ്ങൾ എന്നു പറയുന്നു; അങ്ങനെ 108 ദിവ്യദേശങ്ങളാണുള്ളതു്. കൂടുതൽ ആഴ്വാർമാർ സന്ദർശിക്കുകയും സ്തോത്രങ്ങൾ നിർമ്മിച്ചു പാടുകയും ചെയ്തിട്ടുള്ള ക്ഷേത്ര-

ങ്ങൾക്കു കൂടുതൽ മാഹാത്മ്യം ഉണ്ടു് എന്നുകൂടി വൈഷ്ണവഭക്തന്മാർ വിശ്വസിക്കുന്നു. ഈ പന്ത്രണ്ടു് ആഴ്വാർമാരിൽ ഒരാളായ മധുരകവി ആഴ്വാർ തന്റെ ഗുരുവായ 'നമ്മാഴ്വാരെ'പ്പററി മാത്രമേ സ്തോത്രങ്ങൾ പാടിയിട്ടുള്ളു. നല്ല ഒരു ഗുരുവിനെ തേടിപ്പിടിക്കേണ്ട ചുമതലയേ തനിക്കുള്ളു. അനന്തരം ഭഗവാന്റെ പാദത്തിലേയ്ക്കു് എത്തിക്കേണ്ട ചുമതല ഗുരുവിന്റേതാണു് എന്നു് അദ്ദേഹം വിശ്വസിച്ചു. തിരുക്കോല്ലൂർ എന്ന സ്ഥലത്തു് ജനിച്ച അദ്ദേഹം, ദേശസഞ്ചാരം ചെയ്യുമ്പോൾ അയോദ്ധ്യയിൽവെച്ചു് ഒരു ജ്യോതിസ്സു് കാണുകയും അതിനെ അനുഗമിച്ചു ഒടുവിൽ തിരുനൽവേലിയ്ക്കടുത്തുള്ള 'ആഴ്വാർ തിരുനഗരി' എന്ന സ്ഥലത്തെ ക്ഷേത്രത്തിൽ വന്നെത്തുകയുംചെയ്തു. പിറന്നമുതല്ക്കു ഭക്ഷണം കഴിക്കാതെ, മൗനിയായി ക്ഷേത്രത്തിലെ പുളിമരത്തിന്റെ ചുവട്ടിൽ കിടന്നിരുന്ന നമ്മാഴ്വാരെ കണ്ടു. തന്റെ ചോദ്യത്തിനു ശരിയായ സമാധാനം നൽകിയ അദ്ദേഹത്തെ ഉടനെ ഗുരുവായി വരിച്ചു് ഒരു പാട്ടുനിർമ്മിച്ചു പാടി എന്നാണു് ഐതിഹ്യം. ഏതായാലും മധുരകവി ആഴ്വാർ ഒരു ക്ഷേത്രത്തെപ്പററിയും പാടിയിട്ടില്ല. മററു പതിനൊന്നു് ആഴ്വാർമാരും പാടിയിട്ടുള്ള ഒരേ ഒരു ക്ഷേത്രം ശ്രീരംഗം മാത്രമാണു്. തിരുപ്പതിയെപ്പററി പത്തു് ആഴ്വാർമാരേ പാടിയിട്ടുള്ളു. അതുകൊണ്ടാണു് വൈഷ്ണവഭക്തന്മാർ ശ്രീരംഗം ക്ഷേത്രത്തിന്നു് ഒന്നാം സ്ഥാനം കൊടുക്കുന്നതു്. അവിടത്തെ ആചാരങ്ങളും പൂജാക്രമങ്ങളുമാണു് മററു ക്ഷേത്രങ്ങൾക്കൊക്കെ മാതൃക. എന്തെങ്കിലും സംശയം വന്നാൽ ശ്രീരംഗത്തിലെ പതിവു് എന്താണു്, എന്നന്വേഷിക്കുകയും അതേപ്രകാരം അനുസരിക്കുകയുമാണു് പതിവു്. മാത്രമല്ല, വൈഷ്ണവക്ഷേത്രങ്ങളുടെ എല്ലാം പൂജാവിധികൾ തിട്ടപ്പെടുത്തിയ രാമാനുജാചാര്യർ ഈ 108 വിഷ്ണുക്ഷേത്രങ്ങളിലും ദിവസേന പൂജാനന്തരം [''ശ്രീമാൻ ശ്രീരങ്ക ശ്രീയമനുപദ്രവം അനുദിനം സംവർദ്ധയേ''] ശ്രീരംഗക്ഷേത്രം അനുദിനം അഭിവൃദ്ധിയെ പ്രാപിക്കട്ടെ എന്ന പ്രാർത്ഥനയാണു് നടത്താൻ ഏപ്പാടാക്കിയതു്; ഇന്നും ദിവസേന തിരുപ്പതിയിലും കാഞ്ചിയിലും അതതു ക്ഷേത്രങ്ങൾ അഭിവൃദ്ധിയെ പ്രാപിക്കണം എന്നല്ല, ശ്രീരംഗക്ഷേത്രം അഭിവൃദ്ധിയെ പ്രാപിക്കണം എന്നാണു് പ്രാർത്ഥിച്ചുവരാറു്.

ആഴ്വാർമാരിൽവെച്ചു് ഏററവും പ്രാചീനർ പൊയ്കെ ആഴ്വാർ, ഭൂതത്താഴ്വാർ പേയ്‌ ആഴ്വാർ എന്ന മൂവരാണു്. തിരുമഴിശൈആഴ്വാറും ഏതാണ്ടു് ഇവരുടെ സമകാലീനൻതന്നെയായിരുന്നു. ഇവരുടെ ജീവിതത്തിലേയ്ക്കു വെളിച്ചം വീശുന്ന സംഗതികൾ കാര്യമായിട്ടു് ഒന്നുംതന്നെ ഇതുവരെ കണ്ടുകിട്ടിയിട്ടില്ല. പൊയ്കൈആഴ്വാർ, ഭൂതത്താഴ്വാർ, പേയ്ആഴ്വാർ എന്ന മൂവരേയും നാം ആദ്യമായി കാണുന്നതു്, അതികഠിനമായി മഴപെയ്യുന്ന ഒരു രാത്രി തിരുക്കോയിലൂരിലുള്ള ഒരു വഴിയമ്പലത്തിൽ വെച്ചാണു്. ഇടിയും മഴയും ഘോരമായിരുന്നപ്പോൾ, ഒരാൾ, അകത്തു പ്രവേശിച്ചു വാതിലടച്ചു കിടന്നു. കുറച്ചു കഴിഞ്ഞപ്പോൾ ഒരാൾ വാതിലിൽ തട്ടി, 'അകത്തു സ്ഥലമുണ്ടോ?' എന്നു ചോദിച്ചു. 'ഒരാൾക്കു കിടക്കാം, രണ്ടാൾക്കു് ഇരിയ്ക്കാം.' എന്നു മറുപടി പറഞ്ഞു്, വാതിൽ തുറന്നു കൊടുത്തു. കുറച്ചുകൂടി കഴിഞ്ഞപ്പോൾ മൂന്നാമതൊരാൾ വന്നു തട്ടി, 'സ്ഥലമുണ്ടോ?' എന്നായി. ഒരാൾക്കു കിടക്കാം രണ്ടാൾക്കു ഇരിയ്ക്കാം, മൂന്നാൾക്കു നില്ക്കാം.' എന്നു് പറഞ്ഞു് വാതിൽ തുറന്നു് മൂന്നാമനേയും കടത്തി വാതിൽ അടച്ചു. കുറച്ചു കഴിഞ്ഞപ്പോൾ അവരുടെ ഇടയിൽ നാലാമതൊരാൾ വന്നു അവരെ തിക്കാൻ തുടങ്ങി. നാലാമൻ ഭഗവാൻതന്നെയാണെന്നു് അവരോരോരുത്തരും അറിഞ്ഞു. ഭക്തിപാരവശ്യത്തോടുകൂടി അവർ മൂവരും പാടാൻ തുടങ്ങി. ഇവരെയാണു് സാധാരണയായിട്ടു പ്രാചീന ആഴ്വാർമാർ എന്നു പറയുന്നതു്. ഇവർ മൂവരും ശ്രീരംഗത്തു വന്നു രങ്കനാഥസ്വാമിയെ ദർശനം ചെയ്തവരാണു്.

തിരുമഴിശൈ ആഴ്വാർ ഭാർഗ്ഗവമഹർഷിയുടെ പുത്രനാണത്രേ. പക്ഷെ മാസം തികയുന്നതിന്നു മുമ്പുതന്നെ പ്രസവിച്ച ഈ ശിശുവിനെ മാതാപിതാക്കന്മാർ കാട്ടിൽ ഒരു ചുള്ളിക്കാട്ടിൽ ഉപേക്ഷിച്ചുപോയി. ചൂരൽ സാമാനങ്ങൾ ഉണ്ടാക്കിയിരുന്ന ഹീനകുലജാതനായ ഒരാൾ ഈ ശിശുവിനെ എടുത്തു വളർത്തിവന്നു. മദിരാശിയ്ക്കടുത്തുള്ള പൂനമല്ലിയ്ക്കു് സമീപമുള്ള 'തിരു

മഴിശൈ' എന്ന സ്ഥലത്താണ് അദ്ദേഹം വളൎന്നുവന്നതു്. പ്രാചീനരായ മൂന്നു ആഴ്‌വാർമാരേയും നേരിട്ടു പരിചയപ്പെട്ട ആളുമാണ്. പൊയ്കൈ ആഴ്‌വാരെ തേടി കാഞ്ചീപുരത്തേയ്ക്കു പോയപ്പോഴാണു കണികണ്ണനുമായി പരിചയപ്പെട്ടതു്. ഈ കണികണ്ണൻ പല്ലവരാജാവിൻെറ ഒരു വേലക്കാരനായിരുന്നു. കണികണ്ണൻെറ ആവശ്യപ്രകാരം തിരുമഴിശൈ ആഴ്‌വാർ രാജാവിൻെറ കൊട്ടാരത്തിൽ ജോലി നോക്കിയിരുന്ന ഭക്തയായ ഒരു വൃദ്ധയ്ക്കു് യൗവ്വനവും സൗന്ദര്യവും ഭഗവാനോടു പറഞ്ഞു് വാങ്ങിക്കൊടുത്തു എന്നും, അതു കേട്ടു രാജാവു തനിക്കു യൗവ്വനം വാങ്ങിത്തരണമെന്നു കണികണ്ണനോടു് ആജ്ഞാപിച്ചപ്പോൾ കണികണ്ണൻ അതിനു വഴിപ്പെട്ടില്ല എന്നും, ഉടനെ രാജാവു കണികണ്ണനെ നാടുകടത്താൻ കല്പിച്ചു എന്നും, തിരുമഴിശൈ പെരുമാളോടു് പന്നഗപ്പായും ചുരുട്ടി പിന്നാലെ വരാൻ കല്പിച്ചു എന്നും, പെരുമാൾ അവരെ അനുഗമിച്ചു എന്നും, രാജാവു് അവരുടെ പിന്നാലെ പാഞ്ഞു ക്ഷമായാചനം ചെയ്തപ്പോൾ അവരും പെരുമാളും മടങ്ങിവന്നു എന്നും ആ പെരുമാൾക്കു് ഇന്നും 'യഥോക്തപെരുമാൾ' എന്നാണു പേരു് എന്നും ഒരു ഐതിഹ്യം ഉണ്ടു്. ആദ്യകാലത്തു് അദ്ദേഹം ഒരു ശൈവമതാനുയായിയായിരുന്നുവെന്നും, പേയ് ആഴ്‌വാരാണ് അദ്ദേഹത്തെ വൈഷ്ണവഭക്തനാക്കിയതു് എന്നും പറഞ്ഞുവരാറുണ്ടു്. തൻെറ ഹൃദയത്തിൽ പന്നഗശായിയ്ക്കു മാത്രമേ സ്ഥലമുള്ളു എന്നും ശിവനും ബ്രഹ്മാവും മററും അവിടെ വന്നു കഷ്ടപ്പെടരുതു് എന്നും പറഞ്ഞു് മററു ദൈവങ്ങളെ ഒന്നും തിരിഞ്ഞു നോക്കാത്ത ഒരു വൈഷ്ണവനായിരുന്നു അദ്ദേഹം. അദ്ദേഹവും കണ്ടു രങ്കനാഥനെ! അദ്ദേഹവും തൊഴുതു രങ്കനാഥനെ! അദ്ദേഹവും രങ്കനാഥനെപ്പററി പാട്ടുകൾ നിൎമ്മിച്ചു പാടി.

ആഴ്‌വാർമാരിൽ നമ്മാഴ്‌വാൎക്കു് സാധാരണയായി ഉന്നതമായ ഒരു സ്ഥാനമാണു കൊടുത്തുവരാറു്. തിരുനൽവേലിയ്ക്കടുത്തുള്ള ആഴ്‌വാർതിരുനഗരിയിൽ ജനിച്ച അദ്ദേഹം വളരെക്കാലത്തേയ്ക്കു് സംസാരിക്കുകയോ ഭക്ഷണം കഴിക്കുകയോ ചെയ്തില്ല എന്നും, ക്ഷേത്രത്തിലെ ഒരു പുളിമരത്തിൻെറ ചുവട്ടിലാണ് ഏതാണ്ടു് ഒരു മൃതശരീരംപോലെ കിടന്നിരുന്നതെന്നും, മധുരകവി ആഴ്‌വാരെ കണ്ടതിനുശേഷമാണു സംസാരിച്ചുതുടങ്ങിയതെന്നും ഇതിനു മുമ്പുതന്നെ പ്രസ്താവിച്ചുവല്ലൊ. ഇന്നും ആ പുളിമരം ആ ക്ഷേത്രത്തിലുണ്ടു്. ഭക്തജനങ്ങളെ വളരെ ആകൎഷിക്കുന്ന ഒരു വൃക്ഷമാണതു്. പ്രാചീന ആഴ്‌വാർമാർ സംസ്കൃതസാഹിത്യത്തിലുള്ള പുരാണകഥകളെ അടിസ്ഥാനമാക്കി ഭക്തിയ്ക്കു നിൎവ്വചനം കൊടുത്തു. തിരുമഴിശൈ ആവട്ടെ, സംസ്കൃതത്തിലുള്ള ഭക്തിപ്രധാനമായ ഇതരഗ്രന്ഥങ്ങളേയും ആഗമശാസ്ത്രങ്ങളെയും ചൎച്ച് ചെയ്തു്, വേദത്തിലേയ്ക്കും പ്രവേശിച്ചു. നമ്മാഴ്‌വാരാകട്ടെ തനിയ്ക്കു് വേദങ്ങളിൽ പരിപൂൎണ്ണമായ ജ്ഞാനം സ്വായത്തമാണെന്നു് അദ്ദേഹത്തിൻെറ കൃതികളിൽ വ്യക്തമാക്കി. അദ്ദേഹം ശ്രീരംഗക്ഷേത്രം സന്ദൎശിച്ചിട്ടുണ്ടു്. ശ്രീരംഗനാഥനെപ്പററി അനവധി പാട്ടുകൾ നിൎമ്മിക്കുകയും ചെയ്തിട്ടുണ്ടു്.

'എല്ലാ പാപങ്ങളും നശിപ്പിക്കുന്നതും ഭഗവാൻെറ പാദാരവിന്ദങ്ങളിലേയ്ക്കു് വഴികാണിക്കുന്നതും വേദങ്ങളുടെ സത്തായിട്ടുള്ളതും കോത പാടിയതുമായ മുപ്പതു പാട്ടുകൾ അറിയാതെ മനുഷ്യനെ ഭൂമിദേവി ചുമക്കുന്നതു വൃഥാവിലാണ്,' എന്നു പാടി ഒരു വൈഷ്ണവഭക്തൻ. ശ്രീവില്ലിപ്പുത്തൂരിൽ ജനിച്ച ഒരു ഭക്തശിരോമണിയായിരുന്നു വിഷ്ണുചിത്തൻ. ക്ഷേത്രത്തിലേയ്ക്കു മാല കെട്ടിക്കൊടുക്കുകയായിരുന്നു പ്രവൃത്തി. ക്ഷേത്രംവക വൃന്ദാവനത്തിലെ തുളസിച്ചെടികളുടെ ഇടയിൽനിന്നു് വിഷ്ണുചിത്തനു് അതിസുന്ദരിയായ ഒരു പെൺകുട്ടിയെ കിട്ടി. അതാണ് കോത, അഥവാ ആണ്ടാൾ. ആ ബാലികയിൽ അച്ഛൻെറ ഭക്തി ഉത്തരോത്തരം വളൎന്നുവന്നു. ശ്രീരങ്കനാഥനെ തൻെറ നാഥനായി ലഭിക്കണം എന്നതായിരുന്നു അവളുടെ ആഗ്രഹം. അതിന്നനുരൂപയാവണം താൻ എന്നവൾ ആഗ്രഹിച്ചു. ശ്രീവില്ലിപ്പുത്തൂരാനു് ചാൎത്താനായിട്ടു് അച്ഛൻ കെട്ടിവെയ്ക്കാറുള്ള മാലകൾ അവൾ അണിഞ്ഞു്, താൻ രങ്കനാഥൻെറ പത്നിയാവാൻ യോഗ്യതയുള്ളവളാണോ എന്നു് സ്വയം നോക്കാറുണ്ടു്. ഒരു ദിവസം അതു യദൃച്ഛയാ അച്ഛൻ കണ്ടു. പരമഭക്തനായിരുന്ന അദ്ദേഹം

മകരം ചെയ്ത ഘോരാപരാധം ഓർത്തോർത്തു ദുഃഖിച്ചു. വേറെ മാല കെട്ടി പെരുമാരംക്ക് ചാർത്തുകയും ചെയ്തു. അന്നു പെരുമാളുടെ മുഖത്തു് ഒരു മൗഢ്യം പലരും കണ്ടു. കോത ചെയ്ത തെററോർത്തു ദുഃഖിക്കുകയായിരിക്കാം എന്നു അവരൊക്കെ വ്യാഖ്യാനിച്ചു. അന്നു രാത്രി വിഷ്ണുചിത്തനും ക്ഷേത്രത്തിലെ അച്ചകനും ഒരു സ്വപ്നം ഉണ്ടായി. പെരുമാരം നേരിൽവന്നു് അവരോടു പറഞ്ഞു, 'ആണ്ടാരം ചൂടിക്കൊടുത്ത മാലയാണു് എനിക്കു കൂടുതൽ ഇഷ്ട'മെന്നു്. പിന്നീടൊരിക്കൽ പാണ്ഡ്യമന്നനും വിഷ്ണുചിത്തനും ഒരു സ്വപ്നമുണ്ടായി. ഭഗവാൻ അവരോടു് പറഞ്ഞു: 'ആണ്ടാളെ കല്യാണവേഷത്തിൽ അലങ്കരിച്ചു ശ്രീരംഗം രങ്കനാഥസ്വാമിയുടെ മുമ്പിൽ കൊണ്ടുചെല്ലുക.' അവർ അതുപ്രകാരം ചെയ്തു. ആണ്ടാരം ഉടനെ അപ്രത്യക്ഷയാവുകയും ചെയ്തു. വൈഷ്ണവക്ഷേത്രങ്ങളിൽവെച്ചു് മുഖ്യമായ ശ്രീരംഗത്തിൽ ഉടലോടുകൂടി ഐക്യം പ്രാപിച്ചിട്ടുള്ളതു ബ്രാഹ്മണകുലജാതയായ ആണ്ടാളും ഹീനകുലജാതനായ തിരുപ്പാൻ ആരംവാരുമാണു്. അതേപോലെ ശൈവക്ഷേത്രങ്ങളിൽ ഒന്നാം സ്ഥാനം അഹിക്കുന്ന ചിദംബരത്തിൽ അങ്ങനെ ഐക്യം പ്രാപിച്ചിട്ടുള്ളതു ബ്രാഹ്മണകുലജാതനായ മാണിക്കവാചകരും അന്ത്യജനായിരുന്ന നന്തനാരുമാകുന്നു. ഭക്തിക്കു ജാതിഭേദമില്ലെന്നും, ഏതു ജാതിയിൽ പിറന്നവനായാലും, സ്ത്രീയായാലും പുരുഷനായാലും ഭക്തികൊണ്ടു മുക്തി നേടാം എന്നുമാണല്ലൊ ഇതു കാണിക്കുന്നതു്. പാടിക്കൊടുത്തും ചൂടിക്കൊടുത്തും ഭഗവാനെ തൃപ്തിപ്പെടുത്തിയിട്ടുള്ളവളാണു് ആണ്ടാരം. ഈ വിഷ്ണുചിത്തനാണു പെരിയാരംവാർ. ആണ്ടാരം രങ്കനാഥനിൽ ഐക്യം പ്രാപിച്ചതിന്നുശേഷം പെരിയാരംവാർ ശ്രീരംഗത്തിൽതന്നെ താമസിച്ചു രങ്കനാഥനെ ഭജിച്ചു കാലം കഴിച്ചു. അദ്ദേഹം ആകെ 473 പാട്ടുകരം പാടിയിട്ടുണ്ടു്. അതിൽ കൂടുതൽ പാട്ടുകരം ശ്രീരംഗം, അഴകർകോവിൽ, തിരുക്കോഷ്ടിയൂർ ശ്രീവില്ലിപുത്തൂർ എന്ന നാലു ക്ഷേത്രങ്ങളെപ്പററിയിട്ടാകുന്നു.

രുദ്രൻ, ബ്രഹ്മാവു്, ഇന്ദ്രൻ ഇവക്കാക്കും പുനജ്ജന്മം ഇല്ലാതാക്കാനുള്ള 'മരുന്ന'റിയില്ല എന്നാണു് പെരിയാരംവാരുടെ വിശ്വാസം.

കുലശേഖരാരംവാർ കൊല്ലം, മധുര, ഉറയൂർ മുതലായ രാജ്യങ്ങളുടെ മന്നനായിരുന്നു. കേരളം മാത്രമല്ല, പാണ്ഡ്യരാജ്യവും ചോഴരാജ്യവും അദ്ദേഹത്തിൻെറ കീഴിലായിരുന്നു. രാജപദവി വിക്ഷേപകാരണങ്ങളെന്നറിഞ്ഞു് അതെല്ലാം വിട്ടോടി, ശ്രീരംഗത്തിൽ പടിയായ് പാത്താൽ മതി എന്നു പ്രാത്ഥിച്ചവനാണു് അദ്ദേഹം.

തൊണ്ടരടിപ്പൊടി ആരംവാർ ശ്രീരംഗത്തിൽ ശ്രീരങ്കനാഥനു് മാല കെട്ടിക്കൊടുത്തുകൊണ്ടും രങ്കനാഥനെപ്പററി പാട്ടുകരം നിമ്മിച്ചു പാടിക്കൊണ്ടും തൻെറ ജീവിതം കഴിച്ചുകൂട്ടി. തിരുമങ്കയാരംവാർ ക്ഷേത്രത്തിലെ മതിൽ കെട്ടിക്കൊണ്ടിരുന്നപ്പോരം തൊണ്ടരടിപ്പൊടിയുടെ നന്ദവനത്തിൻേറയും അദ്ദേഹം ഇരുന്നു മാലകെട്ടുന്ന സ്ഥലത്തിൻെറയും അടുത്തെത്തി. അദ്ദേഹത്തിൻെറ പ്രവൃത്തിക്കു് തടസ്സം വരരുതെന്നു കരുതി ആ ഭാഗത്തു് മതിൽ കുറച്ചു വളച്ചുകെട്ടി. ആ സംഭവത്തിൻെറ സ്മരണക്കായിട്ടു് അവിടെ ഒരു ചെറിയ ക്ഷേത്രം നിമ്മിച്ചു. അതിൽ തിരുമങ്കആരംവാരെയും തൊണ്ടരടിപ്പൊടി ആരംവാരേയും പ്രതിഷ്ഠിക്കുവാനുള്ള ഭാഗ്യം ഈ ലേഖകനു് ഉണ്ടായിട്ടുണ്ടു്.

പാണർകുലത്തിൽ ജനിച്ച തിരുപ്പാണാരംവാർ കാവേരിക്കരയിലിരുന്നു തൻെറ 'യാഴ്' എന്ന സംഗീതവാദ്യം മീട്ടിക്കൊണ്ടു്, രങ്കനാഥനെപ്പററിപ്പാടിക്കൊണ്ടിരിക്കുക പതിവായിരുന്നു. അപ്പോരം ക്ഷേത്രത്തിലേക്കു തീത്ഥം എടുക്കാൻ വന്ന ഭട്ടർ അദ്ദേഹത്തോടു് മാറിയിരിക്കാൻ പറഞ്ഞു. ഭക്തിയിൽ മുഴുകിയിരുന്ന അദ്ദേഹം അതു കേട്ടില്ല. ഭട്ടർ ഒരു കല്ലെടുത്തു് എറിഞ്ഞു. അദ്ദേഹത്തിൻെറ നെററി പൊട്ടി രക്തം വന്നു. ഉടനെ പാണർ ഭട്ടരുടെ പാദങ്ങളിൽ വീണു ക്ഷമായാചനം ചെയ്തു. അന്നു രാത്രി രങ്കനാഥൻ ഭട്ടരുടെ മുമ്പിൽ പ്രത്യക്ഷനായി; മുഖത്തൊക്കെ രക്തം ഒഴുകുന്നുണ്ടായിരുന്നു. ഭഗവാൻ പറഞ്ഞു: 'ഞാൻ ആ ഭക്തൻെറ ഹൃദയത്തിലായിരുന്നു. അപ്പോരം എനിക്കു പററിയ വ്രണമാണിതു്. ഇന്നു നീ ആ ഭക്തനെ നിൻെറ ചുമലിൽ എടുത്തു് എൻെറ സമീപത്തേക്കു കൊണ്ടുവരണം,' എന്നു്. ഭട്ടർ അതനുസരിച്ചു് തിരുപ്പാണനെ തൻെറ ചുമലിലേററി രങ്കനാഥ

സന്നിധിയിൽ കൊണ്ടുപോയി നിൎത്തി. ആ ഭക്തശിരോമണി ഭഗവാനെ നോക്കി, 'ശ്രീ രങ്കനാഥനെ കണ്ട കണ്ണുകൾകൊണ്ടു മറെറാരു വസ്തുവും കാണാൻ എനിയ്ക്കു യോഗമുണ്ടാകരുതേ.' എന്നു പ്രാൎത്ഥിച്ചു. അതോടുകൂടി അപ്രത്യക്ഷനാവുകയും ചെയ്തു.

തിരുമങ്കയാഴ്‌വാർ ശീർകാഴിക്കടുത്തു് ഒരു പ്രഭുകുടുംബത്തിലാണു് ജനിച്ചതു്. ദിവസേന ആയിരം വൈഷ്ണവഭക്തന്മാൎക്കു് മുടങ്ങാതെ ഒരു കൊല്ലം ഭോജനം കൊടുത്താലേ താൻ വിവാഹത്തിന്നു സമ്മതിക്കു എന്നു പറഞ്ഞുവത്രെ അദ്ദേഹം സ്നേഹിച്ചിരുന്ന ഒരു വനിത. ആ ഒരു കൊല്ലത്തിനകത്തു് അദ്ദേഹത്തിൻെറ ഇംഗിതം മറെറാന്നായി: ക്ഷേത്രനിൎമ്മാണം. ശ്രീരംഗക്ഷേത്രത്തിലെ മതിലൊക്കെ അദ്ദേഹം നിൎമ്മിച്ചതാണത്രെ. അവിടെ അദ്ദേഹം അനവധി മരാമത്തുകൾ നടത്തിയിട്ടുണ്ടു്. പക്ഷേ ഗൎഭഗൃഹത്തിൻെറ ഉള്ളിൽ കൈയ്‌വെച്ചിട്ടുള്ളതായി ഐതിഹ്യങ്ങളിൽ കാണാനില്ല. എന്നു മാത്രമല്ല, അദ്ദേഹം ഏതാണ്ടു ജ്ഞാനസംബന്ധരുടെ സമകാലീനനായിരുന്നതുകൊണ്ടു് മഹേന്ദ്രവൎമ്മപല്ലവൻെറ കാലത്തിനുശേഷം ജീവിച്ചിരുന്നവനാണു് എന്നു് അനുമാനിക്കേണ്ടിയിരിക്കുന്നു. മഹേന്ദ്രവൎമ്മപല്ലവൻ ക്ഷേത്രനിൎമ്മാണത്തിന്നു കരിങ്കല്ലു് ഉപയോഗിക്കാൻ തുടങ്ങി. ആ പരിഷ്കാരം സ്വീകരിച്ചാണു് തിരുമങ്കയാഴ്‌വാർ മതിൽ കെട്ടിയിട്ടുള്ളതു്. ഗൎഭഗൃഹത്തിൽ അദ്ദേഹം മരാമത്തു് നടത്തിയിട്ടുണ്ടെങ്കിൽ തീൎച്ചയായും അവിടെയും കരിങ്കല്ലു് ഉപയോഗിച്ചുകാണേണ്ടിയിരുന്നു. അക്കാലത്തിനുശേഷം നിൎമ്മിച്ചിട്ടുള്ള എല്ലാ മഹാക്ഷേത്രങ്ങളുടേയും ഗൎഭഗൃഹങ്ങൾ കരിങ്കല്ലുകൊണ്ടു നിൎമ്മിക്കപ്പെട്ടവയാണു്. 1959-ലെ അഗ്നിബാധയ്ക്കുശേഷം ഗൎഭഗൃഹത്തിൽ പല മരാമത്തുകളും നടത്തിക്കേണ്ടിവന്ന എനിക്കു് അപ്പോൾ മനസ്സിലായി, അതിൻെറ അകത്തു കരിങ്കല്ലു് ഉപയോഗിച്ചിട്ടേ ഇല്ലെന്നു്. അതുകൊണ്ടു് ആ ഭാഗം തിരുമങ്കആഴ്‌വാരുടെ കാലത്തിനു മുമ്പുതന്നെ നിൎമ്മിക്കപ്പെട്ടതാണു് എന്നനുമാനിക്കേണ്ടിയിരിക്കുന്നു. ക്ഷേത്രപ്പണിക്കു പണം പോരാതെ വന്നപ്പോൾ അദ്ദേഹം കൂട്ടായ്ക്കവൎച്ചകൾ നടത്താൻ തുടങ്ങി എന്നും ആ പണം ഇതിന്നായി ഉപയോഗിച്ചു എന്നും പറയപ്പെടുന്നു. തിരുമങ്കയാഴ്‌വാർ, രാമദാസു്, മാണിക്കവാചകർ മുതലായവരുടെ ചരിത്രങ്ങൾ നോക്കിയാൽ സംശയിക്കാം, ക്ഷേത്രനിൎമ്മാണത്തിന്നായി കളവുകൂടി ചെയ്യാമോ എന്നു്. ഒരിക്കൽ ഒരു വിവാഹസംഘം വരുമ്പോൾ തിരുമങ്കയാഴ്‌വാർ അവരുടെ സ്വത്തുക്കളാകെ അപഹരിച്ചു എന്നും ഒടുവിൽ വരൻെറ കാലിൽ കിടന്നിരുന്ന ഒരു മോതിരം ഊരാൻ സാധിക്കാഞ്ഞപ്പോൾ കമഴ്ന്നുകിടന്നു പല്ലുകൊണ്ടു് കടിച്ചു് ഊരാൻ ശ്രമിച്ചുവെന്നും അപ്പോൾ ആ വരൻ സാക്ഷാൽ രങ്കനാഥസ്വാമിയായി രൂപാന്തരപ്പെട്ടു ഭക്തനെ അനുഗ്രഹിച്ചു എന്നും പറയുന്നു.

ഇത്രയും ഭക്തശിരോമണികളുടെ പാദധൂളി കൊണ്ടു പരിപാവനമാക്കപ്പെട്ടതാണു് ശ്രീരങ്കനാഥക്ഷേത്രത്തിൻെറ കവാടങ്ങൾ. തൻെറ അനുഗ്രഹം വാരിക്കോരികൊടുക്കുവാൻ സദാ സന്നദ്ധനായിട്ടു്, ഭക്തജനങ്ങളുടെ വരവുംകാത്തു അക്ഷമനായിരിക്കുകയാണു് ഭക്തദാസനായ രങ്കനാഥൻ.

---

തോഴീ, പുഞ്ചിരിത്തൂനിലാവുതിർ-
പൂൎണ്ണചന്ദ്രനെ കണ്ടേൻ ഞാൻ;
നിഷ്കളനാത്തിങ്കളേകിനാ-
നാഗക്കളത്തിനൊരുത്സവം.
കോടികോടി ശശാങ്കമണ്ഡല-
മാകമാനമുതിൎത്തിടും
തൂനിലാവമൃതാംബുധാരയിൽ
മഗ്നമാവുകയായ് മുഖം.
മൂളരുതേ മൂളരുതേ മുരളിക നീയിനി മൂളരുതേ
പീതാംബരകരലാളിതയാം പേലവമധുരിതമുരളിക നീ
മൂളരുതേ മൂളരുതേ തെല്ലുമുറക്കമിളയ്ക്കരുതേ.
അല്ലെങ്കിലെങ്ങനെയിങ്ങുറങ്ങീടുന്ന
പുല്ലാങ്കുഴലാളിപ്പെൺകൊടിയാൾ?
കണ്ണൻെറ കൈയ്ത്തണ്ടിലല്ലയോയെപ്പൊഴും
തിണ്ണമവൾ തല ചായ്ച്ചിടുന്നു.
ഗോപകിശോരൻെറ വായ്മലർ തൂകിടും
നാദാമൃതം താനവൾക്കു ഭോജ്യം.
പോരെങ്കിലെപ്പോഴുമുണ്ടല്ലൊ കണ്ണൻെറ
തൂവിരൽത്തുമ്പിനാൽ ലാളനങ്ങൾ.

(ശ്രീരാമകൃഷ്ണവചനാമൃതം I പേജ് 250 - 251)

# ഹിമാലയത്തിൻെറ സന്ദേശം

ആചാര്യ കാക്കാ കാലെൽക്കർ

ലോകത്തിലെ എല്ലാ പവ്വതങ്ങളിലും വെച്ച് കനിഷ്ഠനാണ് ഹിമാലയം എന്നു പറഞ്ഞുവരുന്നു. എനിക്കിതിൽ ദുഃഖമോ അഭിമാനമോ തോന്നുന്നില്ല. ഇന്നലത്തെ കുട്ടിതന്നെ ആയിരിക്കാം. പക്ഷേ, അതിൻെറ വയസ്സ് ചുരുങ്ങിയതു് പത്തു ലക്ഷം കൊല്ലമെങ്കിലും ആയിരിക്കും. പവ്വതങ്ങളുടെ കുലത്തിൽ ചിലതു പ്രായം കൂടിയതും ചിലതു പ്രായം കുറഞ്ഞതുമാകാം. നമുക്കു പിതാവിൻെറ നിലയിൽ ഹിമാലയത്തെ ലഭിച്ചതു ഭാഗ്യമായിട്ടാണ് ഞാൻ കരുതുന്നതു്. ഹിമാലയപവ്വതശൃംഖലയ്ക്കു രണ്ടായിരം മൈൽ നീളവും ഇരുനൂറുമൈൽ വീതിയുമുണ്ടു്; ഹിമാലയമാകെ ഒരു വിശാലമായ ചന്ദ്രരേഖപോലെയാണ്. ഇത്രയും കാര്യം ഭാരതത്തിലെ ഓരോ കുട്ടിയും അറിഞ്ഞിരിക്കണം. ഹിമാലയത്തിൻെറ ഈ ഭാഗത്തു് ശിവാലികപവ്വതവും ആ ഭാഗത്തു് മാന്ധാതാപവ്വതവുമാണെന്ന വസ്തുതയും വിസ്മരിച്ചുകൂടാ.

നമ്മുടെ നാട്ടിലെ നല്ല ഹിന്ദുക്കൾക്കു പോലും, തിബത്തിലെ രാജാവായ കുബേരനും ലങ്കാധിപനായ രാവണനും സഹോദരരാണെന്നറിയുകയില്ല. അതോക്കുമ്പോൾ എനിക്കു വ്യസനം തോന്നുന്നു. രാവണൻ കുബേരനെ തോല്പിച്ചു. പിന്നെ തിബത്തു മുഴവനും പരാജിതനായ സഹോദരന്നു നല്കി. സ്വയം ലങ്കാധിപനായി, ചക്രവത്തിയുടെ വൈഭവത്തോടുകൂടി ജീവിക്കാൻ തുടങ്ങി.

ലോകമാന്യതിലകൻ ആയ്യന്മാരുടെ ആദ്യകാലത്തെ വാസസ്ഥാനം ഉത്തരധ്രുവത്തിന്നടുത്തായിരുന്നു എന്നു പറഞ്ഞിട്ടുണ്ടു്. അതിന്നു വേദഗ്രന്ഥങ്ങളിൽനിന്നു് അനിഷേധ്യമായ തെളിവുകളും നല്കിയിട്ടുണ്ടു്. ജ്യോതിഷവും ഗവേഷണങ്ങളും അതിനെ സമത്ഥിക്കുന്നുണ്ടു്. പിന്നെ നാം അതിനെ നിഷേധിക്കുന്നതെങ്ങനെ? യൂറോപ്പിലെ ചിലർ ആയ്യന്മാരുടെ മൂലസ്ഥാനം സ്വിററ്സർലണ്ടിന്നടുത്തെവിടെയോ ആയിരുന്നു എന്നു പറയുന്നു. അതിനെ സമത്ഥിക്കാനായി അവർ ഭാഷാശാസ്ത്രവും ശബ്ദശാസ്ത്രവും കൊണ്ടുവരുന്നു. ആര്യന്മാരുടെ മൂലസ്ഥാനം യൂറോപ്പിലായിരുന്നു എന്നു സ്ഥാപിക്കാതെ അവക്കു സന്തോഷമുണ്ടാവുകയില്ല. ജമ്മൻകാർ തങ്ങളാണ് ശരിയായ ആയ്യന്മാർ എന്നവകാശപ്പെടുന്നു. അവർ ആയ്യജാതിയെ 'ഇൻഡോ-ജർമാനിക്' എന്നു പറയുന്നു. വല്ലവരും ഉജ്ജ്വലചരിത്രമുള്ളവരോടു തങ്ങളെ ബന്ധപ്പെടുത്താൻ പരിശ്രമിക്കുന്നതായാൽ നാമെന്തിനു് അതിനെ എതിക്കുന്നു?

ആയ്യന്മാരുടെ മൂലസ്ഥാനം ഏഷ്യയുടേയും യൂറോപ്പിൻേറയും ഇടയ്ക്കുള്ള കാസ്പിയൻ കടലിൻെറ പരിസരങ്ങളിലായിരുന്നു എന്നു ഞാൻ കുട്ടിക്കാലത്തു പഠിച്ചിരുന്നു. ഈ കാസ്പിയൻ കടൽ 'കാശ്യപീയസാഗരം' ആയിരിക്കുമെന്നു ഞാൻ വിചാരിച്ചു.

ഇങ്ങനെ പലതും കേട്ടിട്ടുണ്ടു്. ഇന്നു വല്ലവരും എൻെറ അഭിപ്രായം എന്താണെന്നു ചോദിക്കുന്നതായാൽ ഞാൻ സംശയലേശമെന്യേ നമ്മുടെ മൂലസ്ഥാനം ഹിമാലയമാണെന്നു പറയും. അതിന്നുമുമ്പുള്ള ചരിത്രത്തിൻേറയോ ചരിത്രാതീതകാലത്തിൻേറയോ കായ്യത്തിൽ എനിക്കൊരു താത്പയ്യവുമില്ല. നമ്മുടെ ഋഷിമാരും മുനിമാരും ഹിമാലയത്തിൽ തപസ്സനുഷ്ഠിച്ചിട്ടുണ്ടു് എന്നു് ആര്യജാതിയുടെ ഭാവന ഉദ്ഘോഷിക്കുന്നുണ്ടു്. ആയ്യജാതിയുടെ മാതാപിതാക്കളായ പാവ്വതീപരമേശ്വരന്മാർ ഹിമാലയത്തിൻെറ തിലകംപോലെയുള്ള കൈലാസപവ്വതത്തിലാണ് വിരാജിക്കുന്നതു്. നമ്മുടെ ദേവീദേവന്മാരെല്ലാം ഹിമാലയത്തിൽ നിവസിക്കുന്നു. അതിനാൽ, കവികുലഗുരു കാളിദാസൻ ഹിമാലയത്തെ 'ദേവതാത്മാ' എന്നു പറഞ്ഞിട്ടുണ്ടു്. എല്ലാ ദേവന്മാരും ഋഷികളും സ്നാനത്തിന്നായി മാനസസരോവരത്തിലേയ്ക്കു

പോകുന്നു. അതിന്നടുത്താണ് 'രാവണഹ്രദം' എന്ന പൊയ്ക. ഇവ രണ്ടിന്നും ഇടയ്ക്കാണ് ''ഗൗരീകുണ്ഡം''. ഭാരതത്തിലെ നാലു നദികളുടെ ഉദ്ഭവസ്ഥാനവും ചീനയിലെ രണ്ടു പ്രധാനനദികളുടെ ഉദ്ഭവസ്ഥാനവും മാനസസരോവരത്തിൻെറ പരിസരത്തുള്ള വിശാലപ്രദേശമാണ്.

നമ്മുടെ ഹൃദയത്തിൻെറ ഭാവന ഹിമാലയത്തിൻെറ ഈ ഭാഗത്തുള്ള പ്രദേശങ്ങളോടെന്നപോലെ മറുഭാഗത്തുള്ള പ്രദേശങ്ങളോടും ബന്ധപ്പെട്ടതാകുന്നു. ഭഗവാൻ ബുദ്ധൻെറ കൃപാദൃഷ്ടിയും ഹിമാലയത്തിൻെറ ഇരുഭാഗങ്ങളേയും തുല്യനിലയിൽ ആശീർവദിക്കുന്നുണ്ട്.

ഹിമാലയത്തിൻെറ ദർശനം ഏതൊരു ഭാരതീയൻെറയും ആശയത്തെ പവിത്രീകരിക്കുന്നു. ഹിമാലയത്തിലെ കാററ് പ്രാണദായിയാണ്. അവിടത്തെ അരുവികളിലൂടെ അമൃതജലം പ്രവഹിക്കുന്നു. ഹിമാലയത്തിലെ പച്ചമരുന്നുകളും മൂലികകളും ഇന്നും നമ്മുടെ സാധുക്കളുടേയും സന്ന്യാസിമാരുടെയും പക്കൽ കാണാം.

ഋഷികളും, മുനികളും, ധർമ്മാചാര്യന്മാരും ഹിമാലയത്തോടു ബന്ധം പുലർത്തിയിരുന്നേടത്തോളം കാലം നമ്മുടെ സംസ്കാരത്തിൻെറ ഉജ്ജ്വലത നിലനിന്നു. ഭാരതചക്രവർത്തിമാർ തങ്ങളുടെ അന്തിമദിനങ്ങൾ കഴിക്കാൻ ഹിമാലയത്തിലേയ്ക്കു വന്നിരുന്നു. അക്കാലത്തെ തീർത്ഥസ്ഥാനങ്ങളുടേയും കലാപൂർണ്ണങ്ങളായ മന്ദിരങ്ങളുടേയും അവശിഷ്ടങ്ങൾ ഇന്നും ഹിമാലയത്തിൽ അവിടവിടെക്കാണാവുന്നതാണ്. ''പർവ്വതങ്ങളുടെ സന്ദേശം സ്വാവലംബനവും സ്വരാജ്യവുമാണ്; വലിയ വലിയ മൈതാനങ്ങളുടെ സന്ദേശം സാമ്രാജ്യവുമാകുന്നു.'' എന്ന് ഏതോ മഹാൻ പറഞ്ഞതു് പരമാർത്ഥമത്രെ.

മോസ്കോ, പാററ്നാ, ഇന്ദ്രപ്രസ്ഥം, പീക്കിങ് ഇവയെല്ലാം സാമ്രാജ്യങ്ങളുടെ തലസ്ഥാനങ്ങളാണ്. വിസ്തൃതമൈതാനങ്ങളും ലോകമാതാക്കളായ നദികളും, സമൃദ്ധി നിറഞ്ഞ വയലുകളും തോട്ടങ്ങളും നമുക്ക് അഹിംസയുടെ സന്ദേശം നല്കുന്നു എന്നു ഗാന്ധിജി മാത്രം പറഞ്ഞിട്ടുണ്ട്.

ഞാനിതൊക്കെ സമ്മതിക്കാൻ സന്നദ്ധനാകുന്നു. എന്നാൽ, മാനവജീവിതത്തിൻെറ എല്ലാ പ്രശ്നങ്ങളെപ്പററിയും ചിന്തിക്കാൻ ഹിമാലയത്തിലെ തുഷാരധവളമായ ശിഖരങ്ങളുടെ സാന്നിദ്ധ്യത്തിലേ സാധിക്കു എന്നു ഞാൻ പറയും. ബുദ്ധഭഗവാൻ പറഞ്ഞിരുന്നു: 'ധ്യാനത്തിന്നായി ദൃഷ്ടിക്കുമുമ്പിൽ സ്ഥലത്തിൻേറയോ ജലത്തിൻേറയോ ഒരു രാശി നിർമ്മിക്കണം. ചിന്തനത്തിന്നായി ചംക്രമണം ചെയ്തുകൊണ്ടിരിക്കയും വേണം.' നമ്മുടെ സംസ്കാരത്തിൻെറ സ്ഥാപകരും, സംരക്ഷകരും സഞ്ചാലകരുമായിരുന്ന സാധുക്കളും സന്ന്യാസികളും ധ്യാനത്തിനു് എന്നെന്നും ഹിമംകൊണ്ടു മൂടിക്കിടന്നിരുന്ന ശിഖരങ്ങളെയാണ് തിരഞ്ഞെടുത്തിരുന്നതു്. ചിന്തനത്തിനു ഗംഗോത്രി, യമുനോത്രി, കേദാരനാഥ്, ബദരീനാഥ്, മഹാബലേശ്വരം, അമരകണ്ടകം എന്നിങ്ങനെയുള്ള നദീനിർഗ്ഗമസ്ഥാനങ്ങളിലേയ്ക്കു് യാത്രയും നിർദ്ദേശിച്ചിരുന്നു. ദൃശ്യം എങ്ങനെയുള്ളതായാലും അവിടത്തെ അന്തരീക്ഷത്തിൽ ആദ്ധ്യാത്മികതയുടെ അലകൾ ശാന്തഗംഭീരമായി അടിക്കുകയും ഹൃദയത്തിലെ മാലിന്യങ്ങൾ കഴുകിക്കളയുകയും ചെയ്യുന്നു.

ധ്യാനത്തിൻേറയും ചിന്തനത്തിൻേറയും പാരമ്പര്യം നാം വിസ്മരിച്ചു. അദ്ധ്യാത്മത്തിനോടു നമുക്കുണ്ടായിരുന്ന സാധനാത്മകമായ പരിചയം നശിച്ചിരിക്കുന്നു. നാം കേവലം താർക്കികവും ദാർശനികവുമായ ചർച്ചയ്ക്കായിട്ടേ അദ്ധ്യാത്മത്തെ സ്വീകരിക്കുന്നുള്ളു. അതിനാൽ സജ്ജനങ്ങളുടെ വാണിയും ഹിമാലയത്തിൻെറ പ്രേരണയും നമ്മുടെ ഹൃദയത്തെ പൂർണ്ണമായും ജാഗ്രത്താക്കുന്നില്ല.

ന്യൂനതകൾ എത്രതന്നെ വലുതാണെങ്കിലും നാം നമ്മുടെ പൂർവ്വജരുടെ സന്താനങ്ങളാണ്; അവരുടെ രക്തമാണ് നമ്മുടെ സിരകളിൽ പ്രവഹിക്കുന്നതു്. അല്പം പരിശ്രമിച്ചാൽ നമുക്കു പൈതൃകം, ആദ്ധ്യാത്മികസമ്പത്തു്, വീണ്ടും കരസ്ഥമാക്കാൻ കഴിയും. ബാഹ്യപ്രകൃതിയും മാനസികപ്രകൃതിയും നമുക്കു തീർച്ചയായും സാഹായ്യം നല്കും. ആധുനികവിദ്യാഭ്യാസത്തിൻെറ സങ്കുചിതത ഹേതുവായി ചില വിഘ്നങ്ങൾ നേരിട്ടേക്കാം. നാം പശ്ചാത്തപിക്കുകയും ഭക്തി

യോടും നമ്രതയോടുംകൂടി ഹിമാലയത്തിലേയ്ക്കു യാത്ര ചെയ്യുകയും വേണം; എന്നാൽ തീർച്ചയായും ഹിമാലയത്തിൻെറ സന്ദേശം കേൾക്കാൻ സാധിക്കും.

ദേശവും കാലവും മനുഷ്യജീവിതത്തെ വളഞ്ഞിരിക്കയാണ്. രണ്ടിന്നും സംബന്ധം വിസ്താരത്തിനോടാണ്. ദേശവും കാലവും താത്ത്വികമായി ഒരേ വസ്തുവാണെന്നു പറയുന്നു. എന്നാൽ, അതിൻെറ അഗാധതയിലേയ്ക്ക് ഇപ്പോൾ ഇറങ്ങുന്നില്ല.

ഹിമാലയം കാണുമ്പോൾ ആദ്യമായി അതിൻെറ ഉയരം, വിശാലത, അതിലെ അസംഖ്യം ശിഖരങ്ങൾ, അവയുടെ വൈവിദ്ധ്യം എന്നിവയിലേയ്ക്കു നമ്മുടെ ശ്രദ്ധ തിരിയുന്നു. പക്ഷെ, അതവിടെ നില്ക്കുന്നില്ല. എന്നും ഹിമം കൊണ്ടു മൂടിയ ശിഖരങ്ങൾ കാണുമ്പോൾ കാലത്തെപ്പററി ചിന്തിക്കണമെന്ന് തോന്നിപ്പോകുന്നു. ഈ ശിഖരങ്ങൾ എന്നും ഒരേ മാതിരി നില്ക്കുന്നു. മഞ്ഞിൻെറ ഘനം ചിലപ്പോൾ കുറയും ചിലപ്പോൾ വർദ്ധിക്കും. ഈ ശിഖരങ്ങളിൽ ചിലപ്പോൾ വായു മന്ദമായി വീശും, ചിലപ്പോൾ എല്ലാം തകർത്ത് പ്രചണ്ഡമായും വീശും. എന്നാൽ, ഇങ്ങനെയെല്ലാമാണെങ്കിലും ഈ ശിഖരങ്ങളുടെ ശാന്തി എന്നെന്നും അക്ഷുണ്ണമാകുന്നു. ഈ ശിഖരങ്ങളിൽ വൃക്ഷലതാദികളില്ല; പാറിക്കളിക്കുന്ന പക്ഷികളുമില്ല. മേഘങ്ങളുടെ ലീല കാണാനും നാളിതുവരെ ആരും അവിടെ എത്തിയിട്ടില്ല. കറുത്ത കല്ലും വെളുത്ത മഞ്ഞും അല്ലാതെ അവിടെ ഒന്നുമില്ല. നാലു് അഥവാ ആറു് ഋതുക്കൾ ഈ പൃഥ്വിയെ കളിപ്പിക്കുന്നുണ്ടു്. പക്ഷേ, ഈ ശിഖരങ്ങളുടെ ഔന്നത്യത്തിലേയ്ക്കെത്താൻ അവയ്ക്കും സാദ്ധ്യമല്ല. അവിടെ സനാതനമായ കാലം നിത്യസമാധിയിൽ നിമഗ്നമായിരിക്കയാണ്.

അത്തരം സ്ഥലത്തു കാലത്തിൻെറ ചെറിയ ചെറിയ വിഭാഗങ്ങൾക്ക് അർത്ഥമേ ഇല്ല. ഇന്നു് ഇന്നലെ, ഇക്കൊല്ലം കഴിഞ്ഞകൊല്ലം, ഈ യുഗം അഥവാ കഴിഞ്ഞ യുഗങ്ങൾ – ഈവക കാലഗണനയൊന്നും അവിടെ ഇല്ല. അവിടെ കാലത്തിന്നു രണ്ടു് രൂപമേ സത്യമായിട്ടുള്ളു. ഒന്നു് ദൃശ്യമാനമായ വർത്തമാനകാലം രണ്ടാമത്തേതു് സംസ്കാരത്തായ അനന്തകാലവും. ബാക്കിയെല്ലാം ഉപാധിയാണ്, മായ, മിഥ്യ.

ഈ കാലത്തിൽ മനുഷ്യൻെറ ചരിത്രമോ പോകട്ടെ, ഭൂമിയുടേയും, സൗരമണ്ഡലത്തിൻേറയും, താരാസമൂഹങ്ങളുടേയും ചരിത്രം പോലും തുച്ഛവും പരിഹാസാസ്പദവുമാണ്. സാന്തംകൊണ്ടു് അനന്തത്തെപ്പററി ചിന്തിക്കാനും അതിനെ സാക്ഷാത്കരിക്കാനും സാധിച്ചേക്കാം. അതുതന്നെയാണ് അതിനെക്കൊണ്ടുള്ള ഉപയോഗവും. പ്രത്യക്ഷമായ ഈ ഹിമശിഖരങ്ങളും വർത്തമാനക്ഷണവും – ഇവ രണ്ടിൻേറയും സഹായംകൊണ്ടേ നമുക്കു കാലത്തിൻെറ അനന്തതയെപ്പററി ചിന്തിക്കാൻ സാധിക്കൂ. ഈ ആലംബനമില്ലെങ്കിൽ ചിന്തനംതന്നെ ശൂന്യമാവുന്നു.

ഹിമാലയത്തിൻെറ ഈ ശിഖരങ്ങളിൽ കേവലം മഞ്ഞേ ഉള്ളൂ. മഞ്ഞിൻെറ അഖണ്ഡമായ ഏകത. എന്നാൽ, ഈ മഞ്ഞു് ഉരുകി താഴോട്ടൊഴുകുമ്പോൾ എത്ര അത്ഭുതകരവും വിവിധവുമായ സൃഷ്ടികളെയാണ് തയ്യാറാക്കുന്നതു്! ദേവദാരു, പീഡ, അത്തി എന്നീ വലിയ വലിയ വൃക്ഷങ്ങളും, മുള, ചൂരൽ മുതലായ ചെറിയ ചെടികളും അവയുടെ പൂക്കളും കായ്കളും അവയുടെ സഹായംകൊണ്ടു ജീവിക്കുകയും ജീവിതാനന്ദം അനുഭവിക്കുകയും ചെയ്യുന്ന പക്ഷിമൃഗാദികളും കൃമികീടങ്ങളും എല്ലാം ഹിമജലത്തിൻെറ പ്രജകളാണ്.

അനന്തകാലത്തിൻെറ പ്രവാഹത്തെപ്പററി ചിന്തിക്കുമ്പോൾ ചരിത്രം സത്യത്തിൻെറ രൂപത്തിൽ പ്രകടമാവുന്നു. മാനവജീവിതത്തിൻെറ യുഗങ്ങളായുള്ള വികാസത്തിൻെറ നേരെ നമ്മുടെ ശ്രദ്ധ തിരിയുന്നു. ഈ പർവ്വതങ്ങളിലിരുന്ന ഋഷികളും മുനികളും നമുക്കു നല്കിയിട്ടുള്ള ചരിത്രം ഏതാനും ദശകങ്ങളുടേയും ശതകങ്ങളുടേയും അല്ല, യുഗങ്ങളുടേയും കല്പങ്ങളുടേയും ആകുന്നു. കാലത്തിൻെറ ചിന്തനംകൊണ്ടു്നമുക്കു ഭവ്യതയെ സക്ഷാത്കരിക്കാൻ സാധിക്കുന്നില്ലെങ്കിൽ ആ ചിന്തനംകൊണ്ടു് എന്തു പ്രയോജനമാണുള്ളതു്? മനുഷ്യൻ ക്ഷുദ്രനായിത്തീരുമ്പോൾ പാപവും കില്ബിഷവും അഘവും അവനെ നശിപ്പിക്കുന്നു. നാം പാപമുക്തരാവാ

നാഗ്രഹിക്കുന്നുവെങ്കിൽ,അഘമർഷണം ആഗ്രഹിക്കുന്നുവെങ്കിൽ, നമുക്ക് അനേകം കല്പങ്ങളെ ഒരുമിച്ച് ആകലനം ചെയ്യേണ്ടതായിവരും. ഇന്നു നാം കാണുന്നതുപോലുള്ള അനേകം സൂര്യചന്ദ്രന്മാർ ഇതിന്നു മുമ്പ് ഉണ്ടായിട്ടുണ്ട്. പർവ്വതങ്ങളും സമുദ്രങ്ങളും, മനുഷ്യരും അവരുടെ സാമ്രാജ്യങ്ങളും, സൂര്യനും സൗരമണ്ഡലങ്ങളും ഉണ്ടാവുന്നു. ഇവയെല്ലാം നിയമനം ചെയ്യുന്നതു് 'ഋത'മാകുന്നു. ആ ഋതത്തിന്നാധാരമായിട്ടുള്ളതു് 'സത്യ'വും. ഇതിൻെറ ദർശനം അഥവാ സാക്ഷാത്കാരം കൊണ്ടേ മനുഷ്യൻ പാപമുക്തനാവൂ. ഹിമാലയം വല്ല വസ്തുവിൻേറയും ദീക്ഷ നല്കുന്നുണ്ടെങ്കിൽ അതു 'ഭൂമാ'വിൻേറതാകുന്നു. മനുഷ്യൻ ഗദ്ഗദകണ്ഠനായി പറയുന്നു:

യോ വൈ ഭൂമാ തദമൃതം നാല്പേ സുഖമസ്തി.

ഈ ഹിമാലയത്തിലെത്തിയ ഉടനെ യുധിഷ്ഠിരൻ ഭാരതസന്താനങ്ങൾക്കായി അയച്ച സന്ദേശമിതാണ്: 'ഋതത്തേയും സത്യത്തേയും ആധാരമാക്കിയിട്ടുള്ള ധർമ്മത്തിൽ നിങ്ങളുടെ ബുദ്ധിയെ പ്രവർത്തിപ്പിക്കുക.' അതിന്നായി 'മനസ്തു മഹദസ്തു ച' തൻെറ മനസ്സിനെ, ചിത്തത്തെ, ഹൃദയത്തെ സാധിക്കുന്നത്ര വിശാലമാക്കുക. അനന്തത്തിൻെറ ഭാഷയിൽ ചിന്തിക്കുക. കർമ്മം ചെയ്തിട്ട് അലിപ്തനായി അതിനെപ്പററി ചിന്തിക്കുക.

വ്യക്തിയുടെ രൂപത്തിലും, സമുദായത്തിൻെറ രൂപത്തിലും, രാഷ്ട്രത്തിൻെറ രൂപത്തിലും നാം ചെയ്യുന്ന ഓരോ പ്രവൃത്തിയേയും അനന്തതയുടെ ഉരകല്ലിൽ മാററുരച്ചു നോക്കുന്ന പതിവുണ്ടാവുമ്പോൾ മാത്രമേ നമുക്കവയുടെ ഗുണദോഷങ്ങൾ മനസ്സിലാക്കാൻ സാധിക്കൂ.

കപ്പിത്താൻെറ ദൃഷ്ടി ധ്രുവത്തിൽ സുസ്ഥിരമായിരിക്കുന്നേടത്തോളം കാലം സമുദ്രയാത്ര സുരക്ഷിതമായിരിക്കും എന്നു പറയാറുണ്ട്. രാഷ്ട്രനൗകയെ ചരിത്രയാത്രയിൽ സുരക്ഷിതമായി കൊണ്ടുപോകണമെങ്കിൽ നാം എപ്പോഴും 'ഭൂമാ'വിൻെറ മേൽ ദൃഷ്ടി ഉറപ്പിച്ചു നിർത്തണം. ഹിമാലയത്തിൻെറ ശിഖരങ്ങളെ നോക്കുമ്പോൾ ഈ സ്ഥിരത സമീപസ്ഥമായിത്തീരുന്നു. ഓരോ വസ്തുവിൻേറയും താരതമ്യം സ്പഷ്ടമാവുന്നതിനാൽ ജീവിതത്തിൻെറ ഗതിയും നീതിയും ശുദ്ധമായിത്തീരുന്നു. ഹിമാലയത്തിൻെറ ഈ ഭാഗത്തു് ഭാരതീയരും മറുഭാഗത്തു് ചീനക്കാരും ജീവിക്കുന്നു. ഇന്നു നമ്മൾ മത്സരിക്കുന്നുണ്ടാവാം. എന്നാൽ, അതു് അനന്തകാലംവരെ നിലനില്ക്കയില്ല. നിലനില്ക്കുന്നതു നമ്മുടെ സാമീപ്യവും, സാന്നിധ്യവും സഹജീവിതവും, സാഹചര്യവും, വർദ്ധമാനമായ നമ്മുടെ സഹയോഗവുമാണ്. പാക്കിസ്ഥാൻെറ കാര്യവും ഇതുതന്നെ. തത്കാലം അനിവാര്യവും പ്രവാഹപതിതവുമായ കർത്തവ്യത്തിൻെറ നേരെ നിഷ്ഠവെച്ചുകൊണ്ടുള്ളതും ചിരജീവിതത്തിന്നു യോഗ്യമായതുമാവും നമ്മുടെ നീതി. വംശങ്ങൾ അന്യോന്യം കലഹിക്കുന്നതു് അവസാനം സഹയോഗത്തിന്നുവേണ്ടിയാണ്. ആ സഹയോഗവും ഓതപ്രോതമാവുന്നതിന്നുവേണ്ടിയായിരിക്കും. ധാർമ്മികതയുടെ വികാസത്തിനുള്ളതാണ് ധർമ്മം. ധാർമ്മികത സിദ്ധമാവുമ്പോൾ ധർമ്മത്തെ സന്ത്യജിക്കണം. നാം ജ്ഞാനവിജ്ഞാനങ്ങൾ സമ്പാദിച്ചതിന്നുശേഷം ഗ്രന്ഥങ്ങൾ ഉപേക്ഷിക്കുന്നതുപോലെതന്നെ ധാർമ്മികത സിദ്ധമാവുമ്പോൾ നാം ധർമ്മത്തിൻെറ എല്ലാ കളേബരങ്ങളേയും നീക്കം ചെയ്യുകതന്നെ വേണം. അണ്ഡത്തിന്നുള്ളിലുള്ള ജീവനെ രക്ഷിച്ചിരുന്ന തോട് പൊട്ടിച്ചിട്ടാണ് കുഞ്ഞു പുറത്തു വരുന്നതു്. മുട്ടയുണ്ടാവുന്നതുതന്നെ യഥാസമയം പൊട്ടുന്നതിന്നുവേണ്ടിയാണ്. മുട്ട പൊട്ടാതിരുന്നാൽ, ഏതു ജീവനെയാണോ അതു രക്ഷിച്ചിരുന്നതു് അതിനെ കൊന്ന പാപം അതിന്നു വന്നുചേരും. കേവലം ധർമ്മത്തിൻേറതല്ല, വംശത്തിൻേറതല്ല, എല്ലാ സങ്കുചിതതകളുടേയും സങ്കീർണ്ണതകളുടേയും മുട്ടകൾ പൊട്ടിച്ച് പുറത്തേയ്ക്കു വരികയും ജീവിതത്തെ കൃതാർത്ഥമാക്കുകയും ചെയ്യുന്നതിന്നുള്ള സമയം സമാഗമിച്ചിരിക്കുന്നു. ഇതായിരിക്കും മാനവജാതിയുടെ മുക്തിമഹോത്സവം. ഇതുതന്നെയാണ് ഹിമാലയശിഖരങ്ങളുടെ ജീവിതസന്ദേശവും.

# ശ്രീ അദ്വൈതാനന്ദസ്വാമികൾ

രമേശ്

പെട്ടെന്നാണ് അതു സംഭവിച്ചതു്. ഭാര്യ മരിച്ചു. ഗോപാൽചന്ദ്രഘോഷ് ആകെത്തളർന്നു പോയി. തന്റെ ജീവിതനൗകയുടെ അമരം പിടിച്ചിരുന്ന ആൾ മരിച്ചിരിക്കുന്നു! വള്ളം നടുക്കടലിലും. മറുകര എത്തുവാൻ ഇനിയും വേണം കാലം വളരെ! തുഴഞ്ഞാൽ മാത്രം പോര, ലക്ഷ്യത്തിലെത്തണമെങ്കിൽ ചുക്കാൻ പിടിക്കാൻ ആളു വേണം. തന്റെ ജീവിതം തകർന്നു. ഇനി ജീവിച്ചിട്ടേ ആവശ്യം ഇല്ല. ജീവിതപ്പങ്കാളിയെ കൂടാതെയുള്ള ജീവിതം ഇനി എന്തിന് ? പുറത്തു് ദുഃഖത്തിന്റെ മേഘപടലം ഉരുണ്ടുകൂടിയപ്പോൾ അകത്തു് ശൂന്യത വ്യാപിച്ചു. ആ ശൂന്യത അകററി അകത്തു് ആനന്ദം നിറയ്ക്കുവാൻ ഇനി ആരുമില്ല; ഇനി ആക്കമൊട്ടു കഴിയുകയുമില്ല. ദുഃഖപൂർണ്ണമായ ജീവിതം ഇനി തുടർന്നതുകൊണ്ടു് കാര്യമില്ല എന്നുതന്നെ ഗോപാൽചന്ദ്രഘോഷിന് തോന്നി. എന്നാൽ ഒരു സ്നേഹിതൻ പറഞ്ഞു ജീവിക്കണമെന്ന്, ജീവിതം ശൂന്യമല്ലെന്നു്, ജീവിതത്തിന് ഒരു ലക്ഷ്യമുണ്ടെന്നു്. ഭാര്യയുടെ മരണംകൊണ്ടു് ശ്രീ ഘോഷിന്റെ ജീവിതം അവസാനിക്കുകയല്ല ആരംഭിക്കുവാൻ തുടങ്ങുകയാണ് എന്ന് ശ്രീരാമകൃഷ്ണഭക്തനായ ആ സ്നേഹിതൻ ഉറപ്പിച്ചു പറഞ്ഞു. അതുകൊണ്ടു് എത്രയുംവേഗം ദക്ഷിണേശ്വരത്തു പോയി ശ്രീരാമകൃഷ്ണദേവനെ കാണുക. അപ്പോൾ ദുഃഖമെല്ലാം പോകും. അതിന് തക്ക കഴിവു് ഈ ലോകത്തിൽ ഒരു ജീവിക്കും ഉണ്ടെന്നു് ശ്രീ ഘോഷിന് തോന്നിയില്ല; എങ്കിലും സ്നേഹിതനോടുള്ള സ്നേഹം കൊണ്ടു്, വലിയ പ്രതീക്ഷയൊന്നും ഇല്ലെങ്കിലും, ഗോപാൽചന്ദ്രഘോഷ് ശ്രീരാമകൃഷ്ണനെ കാണുവാൻതന്നെ തീരുമാനിച്ചു് ദക്ഷിണേശ്വരത്തേക്കു് പുറപ്പെട്ടു.

സിന്തിയിലുള്ള ബനിപാൽ എന്ന ആളിന്റെ കടയിലെ ഒരു ജോലിക്കാരനായിരുന്നു ഗോപാൽചന്ദ്രഘോഷ്. ഗോവർധൻ ഘോഷിന്റെ പുത്രനായ ഇദ്ദേഹം ജനിച്ചതു് 1828 – ലാണ് – ശ്രീരാമകൃഷ്ണദേവന്റെ ജന്മത്തിന് ഏഴെട്ടു വഷം മുമ്പ്! ജന്മസ്ഥലം 24 പാർഗാനായിലുള്ള ജഗദ്ദാൽ ഗ്രാമമായിരുന്നെങ്കിലും താമസം മിക്കവാറും കല്ക്കട്ടായ്ക്കടുത്തുള്ള സിന്തിയിലായിരുന്നു. അദ്ദേഹത്തിന്റെ മാനേജരായ ബനിപാൽ ബ്രഹ്മസമാജത്തിലെ ഒരു അംഗമായിരുന്നു. അദ്ദേഹത്തിന്റെ വീട്ടിൽ വെച്ചു് നടക്കാറുള്ള ഉത്സവങ്ങളിൽ സംബന്ധിക്കുന്നതിന് ശ്രീരാമകൃഷ്ണനും ചിലപ്പോഴൊക്കെ പോകാറുണ്ടു്. ഒരു പക്ഷേ, അവിടെ വെച്ചു് ഗോപാൽചന്ദ്രഘോഷ് ശ്രീരാമകൃഷ്ണനെ ഇതിനുമുമ്പു് കണ്ടിട്ടുണ്ടാകാം; എന്നാൽ അദ്ദേഹം തന്റെ ഗുരുവാകുമെന്നു് സ്വപ്നത്തിൽപ്പോലും വിചാരിച്ചിട്ടുണ്ടാവില്ല.

ഗോപാൽചന്ദ്രഘോഷ് ദക്ഷിണേശ്വരത്തു് എത്തി, ശ്രീരാമകൃഷ്ണനെ കണ്ടു. പക്ഷേ വിശേഷവിധിയായൊന്നും ശ്രീരാമകൃഷ്ണനിൽ കണ്ടില്ല. തന്റെ ദുഃഖത്തിന് അറുതിവരുത്തുവാൻ ഉള്ള കഴിവു് ശ്രീരാമകൃഷ്ണന് ഉണ്ടെന്നു പോലും തോന്നിയില്ല. നിരാശതയോടെ വീട്ടിലേയ്ക്കു് തിരിച്ചുപോന്നു. പക്ഷേ അദ്ദേഹത്തിന്റെ സ്നേഹിതൻ വിട്ടില്ല. വീണ്ടും പോയി ശ്രീരാമകൃഷ്ണനെ കാണുവാൻ നിർബ്ബന്ധിച്ചു; മഹാത്മാക്കൾ ചിലപ്പോൾ പെട്ടെന്നു തങ്ങളുടെ മാഹാത്മ്യം വെളിപ്പെടുത്തി എന്നു വരില്ലല്ലോ! ഏതായാലും ഗോപാൽഘോഷ് പിന്നെയും പോയി ദക്ഷിണേശ്വരത്തേയ്ക്കു്. ഇത്തവണ ശ്രീരാമകൃഷ്ണന്റെ ആകർഷണവലയത്തിൽപ്പെട്ടു. ശ്രീരാമകൃഷ്ണൻ, താൻ കേന്ദ്രമായുള്ള സൗരയൂഥത്തിലെ ഒരു ഗ്രഹമായി ഗോപാൽഘോഷിനെ സ്വീകരിച്ചു. പിന്നീടു് കൂടെക്കൂടെ ശ്രീരാമകൃഷ്ണദർശനത്തിനായി ദക്ഷിണേശ്വരത്തേയ്ക്കു അദ്ദേഹം പോകുവാൻ തുടങ്ങി. ഒരിക്കലുമൊട്ടു

ങ്ങുകയില്ലെന്നു കരുതിയിരുന്ന, വിരഹദുഃഖത്തിന്റെ മഞ്ഞുമല, ശ്രീരാമകൃഷ്ണസൂര്യനോടടുക്കുന്തോറും ഉരുകിയൊലിച്ച് നാമാവശേഷമായി. അതു് ഉരുകിയൊഴുകിയപ്പോൾ ജീവിതലക്ഷ്യം മുമ്പിൽ ഉയർന്നുനിന്നു — ഈശ്വരസാക്ഷാത്കാരം! ലൗകികസുഖഭോഗങ്ങളെല്ലാം വെള്ളത്തിലെ കുമിളപോലെ പൊള്ളയാണെന്ന ബോധം അദ്ദേഹത്തിൽ ഉദിച്ചുയർന്നു. ലോകസുഖേച്ഛയാകുന്ന മറയകന്നെങ്കിലേ ആദ്ധ്യാത്മികതയുടെ വെളിച്ചം ഉള്ളിൽ കടക്കൂ. അതുകൊണ്ടു് അദ്ദേഹം ലോകം ഉപേക്ഷിക്കുവാൻ തീരുമാനിച്ചു; ഉപേക്ഷിച്ചു. ശ്രീരാമകൃഷ്ണനെ ഗുരുവായി സ്വീകരിച്ച് അദ്ദേഹത്തിന്റെ കൂടെത്തന്നെ താമസവുമാക്കി.

ശ്രീരാമകൃഷ്ണശിഷ്യസംഘത്തിലെ ഏററവും പ്രായംകൂടിയ ആളായിരുന്നു ഗോപാൽ ചന്ദ്രഘോഷ്; മാത്രമല്ല ഗുരുദേവനേക്കാൾ പ്രായം കൂടിയ ശിഷ്യനും. അതുകൊണ്ടു് ഗുരുദേവൻ അദ്ദേഹത്തെ 'വൃദ്ധ ഗോപാലൻ' എന്നാണു് വിളിച്ചിരുന്നതു്; സതീർത്ഥ്യരാകട്ടെ 'ഗോപാൽദാ' (ഗോപാലൻ ജ്യേഷ്ഠൻ) എന്നും. താൻ ചെയ്യുന്ന ഏതു പ്രവൃത്തിയും ഏററവും വൃത്തിയായും, കൃത്യമായും, എല്ലാവർക്കും ഉപകാരപ്രദമായും ചെയ്യുന്ന കാര്യത്തിൽ ഗോപാൽദാ അതീവ ശ്രദ്ധാലുവായിരുന്നു. അദ്ദേഹത്തിനു് ശ്രീരാമകൃഷ്ണനോടുള്ള സ്നേഹാദരങ്ങൾ തികച്ചും അസാധാരണമത്രെ. ഗുരുവിനെ ശുശ്രൂഷിക്കുന്നതിനുവേണ്ടി ജീവൻ ബലിയർപ്പിക്കേണ്ടി വന്നാൽ, അതായിരുന്നു ഗോപാൽദായ്ക്കു് ഏററവും പ്രിയകരം. അദ്ദേഹത്തിനു് ശ്രീ മാതൃദേവിയോടു് (ശാരദാദേവിയോടു്) ഉള്ള സ്നേഹവും ഇതിൽ ഒട്ടും കുറവായിരുന്നില്ല. ആ അമ്മയ്ക്കാണെങ്കിലോ ഈ അദ്ധ്യാത്മപുത്രൻ ഏററവും പ്രിയപ്പെട്ടവരിൽ ഒരുവനും.

ഒരിക്കൽ ഗോപാൽദായ്ക്കു് ഒരാഗ്രഹം തോന്നി, കുറെ കാവി വസ്ത്രവും രുദ്രാക്ഷമാലയും വാങ്ങി സന്ന്യാസിമാർക്കു് ദാനം ചെയ്യണമെന്നു്. ഈ ആഗ്രഹം ഗുരുദേവനെ അറിയിച്ചു. ഗുരുദേവൻ പറഞ്ഞു: 'ഇവിടെ ഈ കാണുന്ന ചെറുപ്പക്കാരേക്കാൾ നല്ല സന്ന്യാസിമാരെ നീ വേറെങ്ങും കണ്ടെത്തുകയില്ല. കൊടുക്കുവാൻ ഉദ്ദേശിക്കുന്ന മാലയും വസ്ത്രവും ഇവർക്കു കൊടുക്കുക.' എന്നു്. ഗോപാൽദാ അതനുസരിച്ചു് മാലയും തുണിയും ഗുരുപാദങ്ങളിലർപ്പിച്ചു. ആ തുണിയാണു് ഗുരുദേവൻ തന്റെ ശിഷ്യന്മാർക്കു കൊടുത്തതു്. അങ്ങനെ ശ്രീരാമകൃഷ്ണസന്ന്യാസിസംഘത്തിന്റെ അരങ്ങൊരുക്കിയതു് ഗോപാൽദാ ആണെന്നു കരുതാം.

ശ്രീ ഗുരുമഹാരാജിന്റെ മഹാസമാധിക്കുശേഷം ഗോപാൽദാ ശിവാനന്ദസ്വാമികളോടൊത്തു് വരാഹനഗർ എന്ന സ്ഥലത്തു് ഒരു ആശ്രമം തുടങ്ങി, അവിടെ താമസമാക്കി. അവിടെവെച്ചു് 1887 ജനുവരി മാസം ആദ്യവാരത്തിൽ മററു കൂട്ടുകാരോടൊത്തു് സംന്യാസവും അദ്വൈതാനന്ദസ്വാമികൾ എന്ന പേരും അദ്ദേഹം സ്വീകരിച്ചു.

അതു കഴിഞ്ഞു് ഏതാനും വർഷത്തിനുശേഷം, അദ്ദേഹം തപസ്സു ചെയ്യുവാൻവേണ്ടി കാശിയിലേക്കു് പോയി. അവിടെയുള്ള ഒരു ശിവക്ഷേത്രത്തിനു സമീപം ഒരു കൊച്ചുമുറിയിൽ താമസമാക്കി. തന്റെ തപശ്ചര്യ മററുള്ളവർക്കു് ഭാരമായിത്തീരരുതെന്നു് അദ്ദേഹത്തിനു് നിഷ്കർഷ ഉണ്ടായിരുന്നു. അതുകൊണ്ടു് മാധുകരീ ഭിക്ഷകൊണ്ടാണു് ആഹാരകാര്യം നിറവേററിയതു്. തീരെ സൗകര്യം ഇല്ലാത്ത ഒരു സ്ഥലത്തായിരുന്നു താമസമെങ്കിലും, തന്റെ സ്വതഃസിദ്ധമായ വൃത്തിയും കൃത്യനിഷ്ഠയുംകൊണ്ടു് ഏററവും സൗകര്യവും സൗന്ദര്യവും ഉള്ളതാക്കി അവിടം. അവിടെ ചെന്നു കണ്ടാൽ ആർക്കും മനസ്സിലാകും ആ താമസക്കാരൻ ഒരു സാധാരണക്കാരനല്ലെന്നു്. ശീതോഷ്ണാദികൾക്കൊന്നും അദ്ദേഹത്തിന്റെ കൃത്യനിഷ്ഠയ്ക്കു് വിഘ്നം വരുത്തുവാൻ കഴിഞ്ഞില്ല. മരം കോച്ചുന്ന മഞ്ഞുകാലത്തുപോലും അതിരാവിലെ അദ്ദേഹം ഗംഗയിൽ പോയി കുളിച്ചുവരും. ശരീരം വിറയ്ക്കുന്നുണ്ടാകും. പക്ഷേ മനസ്സു് ഭഗവാനിൽ ലയിച്ചിരിക്കും. ബാഹ്യലോകത്തിലെ ശബ്ദങ്ങൾക്കോ രൂപങ്ങൾക്കോ ഒന്നും ഒരിക്കലും അദ്ദേഹത്തിന്റെ മനസ്സിനെ ആദ്ധ്യാത്മികതലത്തിൽനിന്നു താഴ്ത്തുവാൻ കഴിഞ്ഞില്ല; ദിനചര്യകൾക്കും അവ ബാധകമായിരുന്നില്ല.

വിവേകാനന്ദസ്വാമികൾ വിദേശത്തുനിന്നും മടങ്ങി വന്നതിനുശേഷമാണു്, യഥാ

ത്ഥത്തിൽ ശ്രീരാമകൃഷ്ണസംഘം ഒരു ഉറച്ച സംഘടനയായി രൂപം കൊണ്ടതു്. അപ്പോഠം ആലംബസ്സാറിലുള്ള മഠത്തിലേയ്ക്കു് അദ്വൈതാനന്ദസ്വാമികളും വന്നുചേർന്നു. പിന്നീടു് ബേലൂർമഠം സ്ഥാപിച്ചപ്പോഠം, കൃഷി ഉഠപ്പെടെ പല വിഭാഗത്തിൻേറയും ചുമതലകഠ വഹിച്ചു. താൻ ഏറെറടുത്ത ഏതു വിഭാഗത്തിലും അദ്ദേഹത്തിൻെറ പ്രത്യേകവ്യക്തിത്വം പ്രകടമായിരുന്നു. ബാഹ്യമായും ആഭ്യന്തരമായും അങ്ങേയററം വളച്ച്യെത്തിയ അദ്ദേഹത്തെ പിൻതുടരാൻ, അത്രത്തോളം എത്താത്ത പുതുതലമുറയ്ക്കു് പലപ്പോഴും സാധിക്കാറില്ല. അപ്പോഠം അവക്കു് അദ്ദേഹത്തിൽനിന്നും ശകാരവും കിട്ടാറുണ്ടു്. പക്ഷേ ആ ശകാരം സ്നേഹവാത്സല്യങ്ങളുടെ ഒരു സമ്മതപത്രമായിട്ടാണു് അവക്കു തോന്നാറു്. എന്നാൽ ക്രമേണ ആ ശാസനയും നിന്നു. കാരണം അദ്ദേഹം തന്നെ പറയുകയാണു്: 'ഗുരുമഹാരാജ് എന്നെ കാണിച്ചിട്ടുണ്ടു്, ഓരോ ജീവികളിലൂടെയും പ്രത്യക്ഷപ്പെടുന്നതു് അദ്ദേഹം തന്നെയാണെന്നു്. അപ്പോഠപ്പിന്നെ ആരെയാണു് ഞാൻ ശാസിക്കുകയും കുററപ്പെടുത്തുകയും ചെയ്യുക!' അതുകൊണ്ടു് വാദ്ധക്യത്തിൽപോലും സ്വന്തം കാര്യങ്ങഠ സ്വയം ചെയ്യുകയെന്നുള്ളതു് അദ്ദേഹത്തിനു് നിബ്ബന്ധമായിരുന്നു.

കൃത്യനിവ്വഹണത്തിൻെറ കാര്യത്തിൽ ഒട്ടും വിട്ടുവീഴ്ചയില്ലാത്ത ആളായിരുന്നുവെങ്കിലും, ഏതു കടുത്ത ജോലിയുടെയും കടുപ്പം നമ്മബോധംകൊണ്ടു് കുറയ്ക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. ഒരു ദിവസം നിത്യാനന്ദസ്വാമികളോടുകൂടി മററു് അന്തേവാസികഠ തോട്ടത്തിൽ കിളയ്ക്കുകയായിരുന്നു. അപ്പോഠം സഹതാപം നടിച്ചുകൊണ്ടു് അദ്വൈതാനന്ദസ്വാമികഠ പറഞ്ഞു; "ഹോ, എത്ര കടുപ്പമേറിയ ജോലിയാണു് ഈ കുട്ടികളെക്കൊണ്ടു് ചെയ്യിയ്ക്കുന്നതു്! വരൂ ഞാൻ നിങ്ങഠക്കു ചെറിയ ജോലി തരാം." എന്നു പറഞ്ഞു് അവക്കു് തൻെറ തോട്ടത്തിൽ പണി കൊടുത്തു. പക്ഷേ പഴയതിലും പ്രയാസമുള്ള പണിയായിരുന്നു അതു്. എന്നാൽ പൊട്ടിച്ചിരികഠക്കിടയിൽ ആ പണി എളുതായി തോന്നി അവക്കു്. പിന്നീടു് സ്വാമികഠ അവരോടു പറയുകയാണു്: "ആരെങ്കിലും ഒരാളുടെ പേരിൽ അമിതമായ സഹതാപം കാണിയ്ക്കുന്നുവെങ്കിൽ, അതു് അയാളെ സ്വന്തം കായ്യങ്ങഠക്കു് ഉപകരണമാക്കുവാനുള്ള ഒരു ഉപായം മാത്രമാണു്." എന്നു്. ഈ വാചകം ഇളംതലമുറയ്ക്കു് ഒരു ഗുണപാഠവും ആയിരുന്നു.

പൊതുരംഗത്തിറങ്ങി പ്രവത്തിയ്ക്കാതിരുന്നതുകൊണ്ടു്, അദ്ദേഹത്തെ അധികമാരും അറിഞ്ഞില്ല. എന്നാൽ ആ ജീവിതം എല്ലാവക്കും ഒരു മാതൃകയായിരുന്നു. തൻെറ ഗുരുദേവൻ നയിച്ചതുപോലെതന്നെയുള്ള ഒരു ജീവിതം നയിയ്ക്കുവാൻ അദ്ദേഹം അങ്ങേയററം ആഗ്രഹിച്ചു, പരിശ്രമിച്ചു; തികച്ചും വിജയം കൈയ്‌വരിക്കുകയും ചെയ്തു. ഗുരുദേവൻെറ ഉപദേശങ്ങഠ അക്ഷരത്തിലും അത്ഥത്തിലും അദ്ദേഹം സ്വജീവിതത്തിൽ പകത്തി. അതു് എല്ലാവരേയും ആകഷിച്ചു. ആ കറയററ പരിശുദ്ധിയുടെ മുമ്പിൽ എല്ലാവരും നമ്രശിരസ്സരായി.

ജീവിതാവസാനംവരെ അദ്ദേഹം നല്ല ആരോഗ്യത്തോടെ ജീവിച്ചു. എന്നാൽ ഒടുവിൽ ഉദരരോഗം പിടിപെട്ടു. അതോടുകൂടി 1909 ഡിസംബർ 28-ാംനു 81-ാമത്തെ വയസ്സിൽ അദ്ദേഹം മഹാസമാധി പ്രാപിച്ചു.

സെപ്റ്റംബർ 10-ാംനു അദ്ദേഹത്തിൻെറ ജന്മനാളായിരുന്നു. ശ്രീരാമകൃഷ്ണസ്മരണയോടുകൂടി നമുക്കു് ആ മഹാത്മാവിൻെറ പാദങ്ങളിൽ പ്രണമിയ്ക്കാം.

---

നിന്നിൽത്തന്നെ വസിക്കുക മനമേ, ചെന്നു കരേറരുതപരഗൃഹത്തിൽ
പരഗൃഹസീമനി തേടുവതെല്ലാം നിജഗൃഹസീമനിയു - ണ്ടെന്നറികം.
തേടുവതിന്നു തയ്യാറുണ്ടായാൽ തേടുവതെല്ലാമിവിടെ ലഭിക്കും;
അതിനാൽ നിന്നുടെയുള്ളറതന്നിൽ തേടുകധ്യേയം പരമമിദാനീം.

–ശ്രീരാമകൃഷ്ണവചനാമൃതം (1) പുറം. 296.

# ഒരു അനുസ്മരണം

[സൂര്യപുരുഷനായ ശ്രീ ശേഷാദ്രി അയ്യർ പ്രബുദ്ധകേരളത്തിന്റെ ആപ്തമിത്രമായിരുന്നു. ബംഗാളിയിൽനിന്നും അനേകം ഉപന്യാസങ്ങൾ വിവർത്തനം ചെയ്ത് പ്രബുദ്ധകേരളത്തിൽ, വിശേഷിച്ചും ആദ്യകാലത്ത്, പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. രാമകൃഷ്ണവിവേകാനന്ദസാഹിത്യത്തിന്റെ ഭണ്ഡാഗാരവും രാമകൃഷ്ണപ്രസ്ഥാനത്തിന്റെ ആത്മസുഹൃത്തും ആയിരുന്ന ശ്രീ ശേഷാദ്രി. ആ ധന്യമായ ജീവിതം ശാന്തമായി അവസാനിച്ചു. പരേതന് നിത്യശാന്തി നേരുന്നു.]

**വി. എസ്. ശർമ്മ**

സത്തുക്കളുടെ ലോകത്തിൽ അപരിഹാര്യമായ ഒരു നഷ്ടം സംഭവിച്ചിരിക്കുന്നു. നഷ്ടം, നഷ്ടം തന്നെയാണ്, പരിഹരിക്കാൻ സാധ്യമല്ലാത്ത നഷ്ടം. 'വാസാംസി ജീർണ്ണാനി യഥാ വിഹായ'–അത്രയല്ലേ ഉള്ളു മരണം? ശരി. ജീർണ്ണിച്ചതാണെങ്കിൽക്കൂടി അതു വിലപ്പെട്ടതാണെങ്കിലോ ? വയോവൃദ്ധനെങ്കിലും ഇക്കഴിഞ്ഞ ആഗസ്റ്റ് 29–ാം തീയതി രാത്രി ഒൻപതു മണിക്ക് ബോംബെയിൽവെച്ച് അതിശാന്തമായി മരണമടഞ്ഞ ബ്രഹ്മശ്രീ പി. ശേഷാദ്രി അയ്യരുടെ വിയോഗം സത്തുക്കൾക്ക് അപരിഹാര്യനഷ്ടമായിട്ടേ അനുഭവപ്പെട്ടു. മരണമടയുമ്പോൾ അദ്ദേഹത്തിനു് എഴുപത്തിയെട്ടു വയസ്സു. പ്രായം. ഒരു ദീർഘായുസ്സിനുള്ളിൽ അദ്ദേഹം പരിചയിച്ച ലോകം എത്രയോ വിപുലവിശാലം!

ഈയുള്ളവന് അദ്ദേഹത്തിന്റെ അന്തികത്തിരുന്ന് മഹത്തായ പലതും അഭ്യസിക്കാനും അദ്ധ്യാത്മചിന്തയിലേയ്ക്കുള്ള മാർഗ്ഗമേതെന്നു കാണാനും കഴിഞ്ഞു; എനിക്കെന്നപോലെ മററു പലർക്കും അതിനു സാധിച്ചു.

ശ്രീ ശേഷാദ്രി അയ്യർ 1067 വൃശ്ചികം 22–ാം തീയതി തിരുവോണം നക്ഷത്രത്തിൽ ഹരിപ്പാട്ട് ചേണാട്ടുമഠത്തിൽ ഭൂജാതനായി. ഹരിപ്പാട്ട് മിഡിൽസ്കൂൾ ഹെഡ്മാസ്റ്ററും പരമസാത്വികനുമായിരുന്ന ശ്രീ സി. പത്മനാഭയ്യരുടെയും ലക്ഷ്മിഅമ്മാളുടെയും അഞ്ചാമത്തെ സന്താനമായിരുന്നു ശ്രീ ശേഷാദ്രി. ഹരിപ്പാട്ട്, മാവേലിക്കര എന്നിവിടങ്ങളിലെ വിദ്യാലയങ്ങളിലും തിരുവനന്തപുരം രാജകീയ കലാശാലയിലുമായി വിദ്യാഭ്യാസം ചെയ്ത് 21–ാം വയസ്സിൽ ബി.ഏ.യും അതിൽ പിന്നീട് എം. എൽ. എന്ന പരീക്ഷയും പാസ്സായി. തിരുവനന്തപുരം സെൻറ് ജോസഫ്സ് സ്കൂളിൽ അദ്ധ്യാപകൻ, തിരുവിതാംകൂർ ഗവണ്മെൻറിന്റെ കീഴിൽ സബ്‌രജിസ്ട്രാർ (16 വർഷം) തിരുവനന്തപുരത്തു് രജിസ്ട്രേഷൻ ആപ്പീസിൽ ഉദ്യോഗസ്ഥൻ (3 വർഷം) തിരുവിതാംകൂർ ഗവണ്മെൻറിന്റെ ഹെഡ്ട്രാൻസ്ലേററർ, തിരുവിതാംകൂർ സർവ്വകലാശാലാപ്രസിദ്ധീകരണവകുപ്പിന്റെ അദ്ധ്യക്ഷൻ, ശ്രീ ചിത്രാ ഹിന്ദുമതഗ്രന്ഥശാലാ ക്യുറേറ്റർ (6 വർഷം) എന്നീ ഔദ്യോഗികകൃത്യങ്ങളെല്ലാം പ്രശസ്തമാംവിധം നിർവ്വഹിച്ചിട്ട് അറുപത്തിരണ്ടാം വയസ്സിൽ ഹരിപ്പാട്ട് തിരിച്ചെത്തി.

പത്തൊൻപതാം വയസ്സിൽ വിവാഹിതനായെങ്കിലും പത്നി മൂന്നുവർഷം കഴിഞ്ഞപ്പോൾ നിര്യാതയായി. ബന്ധുക്കളുടെ നിർബന്ധപ്രകാരം വീണ്ടും അദ്ദേഹം വിവാഹിതനായി. ശ്രീമതി പൊന്നു അമ്മാളിൽ അദ്ദേഹത്തിനു് ഒരു പുത്രനും(ഡോക്ടർ സി.എസ്. പത്മനാഭൻ, അറോമിക് എനർജിക്കമ്മീഷൻ, ബോംബെ), നാലു പുത്രിമാരും (ഇളയപുത്രി നിര്യാതയായി) ഉണ്ടായി. കുടുംബക്ലേശങ്ങൾ പലതും സഹിക്കേണ്ടിവന്നിട്ടുണ്ടെങ്കിലും സമാധാനപൂർണ്ണമായ ഒരു കുടുംബജീവിതം ശ്രീ ശേഷാദ്രി നയിച്ചുപോന്നു.

പത്താമത്തെ വയസ്സിലാണ് ശ്രീ ശേഷാദ്രി ശ്രീരാമകൃഷ്ണവിവേകാനന്ദസന്ദേശം ഉൾക്കൊള്ളാൻ തുടങ്ങിയതു്. അന്നുമുതൽക്ക

തന്നെ ശ്രീരാമകൃഷ്ണപരമഹംസദേവൻെറ ഒരു വലിയ ഭക്തനായിത്തീരുകയും വിവേകാനന്ദ സ്വാമിയുടെ ദിവ്യവാണി പദാനുപദം ഹൃദിസ്ഥമാക്കുകയും ചെയ്തു. 1916-ൽ സ്വാമി ബ്രഹ്മാനന്ദമഹാരാജ് കൊല്ലം സന്ദർശിച്ചപ്പോൾ ശ്രീമദ് ആഗമാനന്ദസ്വാമികൾ,ശ്രീമത് സുഖാനന്ദസ്വാമികൾ എന്നിവരോടൊപ്പം ശ്രീ ശേഷാദ്രിക്കും മന്ത്രോപദേശം ലഭിച്ചു. ശ്രീ രാമകൃഷ്ണാനന്ദസ്വാമികൾ, ശ്രീമന്നിർമ്മലാനന്ദസ്വാമികൾ എന്നിവരുമായും ശ്രീ ശേഷാദ്രിക്ക് സുദീർഘസമ്പർക്കമുണ്ടായിരുന്നു. ഹരിപ്പാട്ട് ഒരു ശ്രീരാമകൃഷ്ണഭക്തസമാജം സംഘടിപ്പിക്കുന്നതിലും ഒരു ശ്രീരാമകൃഷ്ണാശ്രമം സ്ഥാപിക്കുന്നതിലും ശ്രീ ശേഷാദ്രി ചെയ്തിട്ടുള്ള പരിശ്രമം ഗണനീയമാണ്. ലേഖനങ്ങളും ഗ്രന്ഥങ്ങളും രചിച്ചും പ്രഭാഷണങ്ങൾ നടത്തിയും, ശിഷ്യന്മാർക്ക് ഉപദേശം നല്കിയും ശ്രീരാമകൃഷ്ണവിവേകാനന്ദ സന്ദേശം പ്രചരിപ്പിക്കുന്നതിൽ ശ്രീ ശേഷാദ്രി ചെയ്തിട്ടുള്ള നിസ്തുലമായ പ്രയത്നം കേരളത്തിലെ മതചരിത്രത്തിൽ എണ്ണപ്പെട്ട ഒരു സംഭാവനയാകുന്നു.

സൂര്യപുരുഷൻെറ മറെറാരത്ഭുതസിദ്ധി ഭാഷാപഠനത്തിൽ അദ്ദേഹം പ്രദർശിപ്പിച്ച അനന്യസാധാരണമായ കഴിവാണ്. ഭാരതീയഭാഷകൾക്കെല്ലാം പുറമേ ഇംഗ്ലീഷ്, ഫ്രെഞ്ച്, ജർമ്മൻ, ഡച്ച്, ഇററാലിയൻ, സ്പാനിഷ്, ലാററിൻ, ഗ്രീക്ക്, ഹീബ്രു ,അറബിക്, പേഴ്സ്യൻ, ഉറുദു, സിറിയക്ക് എന്നീ ഭാഷകൾ നല്ലപോലെ പഠിക്കയും പല ഭാഷകളും പരസ്പരം വിവർത്തനം ചെയ്യത്തക്ക പാണ്ഡിത്യം ആർജ്ജിക്കയും ചെയ്തു. തമിഴിൽനിന്നും ബംഗാളിയിലേയ്ക്കു് വിവർത്തനംചെയ്ത രാജാജിയുടെ ഭാരതകഥയും, ഇംഗ്ലീഷിൽ എഴുതിയ ഗീത (സവ്യാഖ്യാനം)യും ഫ്രെഞ്ച്ഭാഷയിൽ എഴുതിയ ലേഖനങ്ങളും, ഗ്രീക്കിൽനിന്നു മലയാളത്തിലേയ്ക്കു തർജ്ജമ ചെയ്ത പെലൊപ്പൊന്നേഷ്യൻ യുദ്ധചരിത്രവും മററും ശ്രീ ശേഷാദ്രിയുടെ ഭാഷാപാണ്ഡിത്യത്തിനു് നിദർശനങ്ങളാണ്. വിവിധവിഭാഗങ്ങളിലായി പല ഭാഷകളിലായി ഇരുപത്തഞ്ചോളം ഗ്രന്ഥങ്ങളും അസംഖ്യം ലേഖനങ്ങളും അദ്ദേഹം എഴുതിയിട്ടുണ്ട്. മഹിതമായ ആ സാഹിത്യസംഭാവനകളെക്കുറിച്ചുള്ള ഒരു അവലോകനം ഈ ഹ്രസ്വലേഖനത്തിൽ ഉദ്ദേശിക്കുന്നില്ല. മറാട്ടിയിൽനിന്നും ജ്ഞാനേശ്വരിയുടെ വിവർത്തനം പൂർത്തിയാക്കാൻ അദ്ദേഹത്തിനു സാധിച്ചില്ല. വേറെയും പല സംരംഭങ്ങളും മുഴമിക്കാതെ വിടാൻ വാർദ്ധക്യകാലത്തു് അദ്ദേഹത്തിനുണ്ടായ അസുഖം ഇടവരുത്തി എന്നു ഖേദപൂർവ്വം പറയട്ടെ. ഏററവും അവസാനമായി രചിച്ചു പ്രസിദ്ധംചെയ്ത ഗ്രന്ഥം തൃശ്ശൂർ ശ്രീരാമകൃഷ്ണാശ്രമം വക ''ശ്രീശങ്കരാചാര്യർ'' ആണ്. ബാക്കി ആറേഴ ഗ്രന്ഥങ്ങളുടെ ജോലി അപൂർണ്ണമായിത്തന്നെ അവശേഷിക്കുന്നു. അക്കൂട്ടത്തിൽ കേന്ദ്രസാഹിത്യഅക്കാദമിക്കുവേണ്ടി മറാട്ടിയിൽനിന്നും വിവർത്തനംചെയ്ത ചെറുകഥാസമാഹാരവും സത്വെൽക്കറുടെ പുരുഷാർത്ഥബോധിനി എന്ന ഗീതാവ്യാഖ്യാനവും ഒരു ബംഗാളി ഗ്രന്ഥവും മററും ഉൾപ്പെടും.

ഇരുപതിലേറെ വർഷങ്ങളായി ശ്രീ ശേഷാദ്രിയവർകളെ ഈ ലേഖകനു പരിചയമുണ്ട്. ഒരു മൂന്നു തലമുറക്കാലത്തെ സ്നേഹബന്ധത്തിൻെറ അവസാനക്കണ്ണി! അതിനിർമ്മലമായ പെരുമാററം, സ്നേഹവാത്സല്യങ്ങൾ നിറഞ്ഞ വിദ്യാദാനം, അദ്ധ്യാത്മസിദ്ധിയിലേയ്ക്കുള്ള മാർഗ്ഗദർശനം – ഇതെല്ലാം ഞാൻ അദ്ദേഹത്തിൻെറ സവിധത്തിൽ അനുഭവിച്ചു. 'ശേഷാദ്രിയും ശർമ്മയുംകൂടി ചേർന്നാൽ പല അത്ഭുതങ്ങളും നടത്താം.' എന്നു പ്രോത്സാഹജനകമാംവിധം യശഃശരീരനായ ശ്രീ ത്രൈലോക്യാനന്ദസ്വാമികൾ വിവേകാനന്ദസാഹിത്യസർവ്വസ്വത്തിൻെറ പ്രസാധനവേളയിലൊരിക്കൽ ഞങ്ങളോടു ഹരിപ്പാട്ടുവെച്ചു് പറഞ്ഞതു് ഞാൻ ഇപ്പോൾ അഭിമാനപൂർവ്വം സ്മരിക്കുന്നു. അന്നു് ശ്രീ ശേഷാദ്രിയവർകൾ ത്രൈലോക്യാനന്ദസ്വാമികളെ സത്കരിക്കുന്നതിനുവേണ്ടി കുറച്ചു പഴം വാങ്ങിക്കൊണ്ടുവരാൻ എന്നെ എന്തോ ചില്ലറ ഏല്പിച്ചു. ഞാൻ വാങ്ങി വന്നപ്പോൾ അതു് എൻെറ കൈയിൽനിന്നും എടുത്തു് സ്വാമികളെ ഏല്പിച്ചു. 'എൻെറ വരവു് സഫലമായി.' എന്നാണു് ശ്ലേഷാർത്ഥമായി ശ്രീ ത്രൈലോക്യാനന്ദസ്വാമികൾ ചിരിച്ചുകൊണ്ടു പറഞ്ഞതു്. അന്നു് അദ്ദേഹം ഞങ്ങളെ ഏല്പിച്ച ജോലികൾ യഥാസമയം തീർത്തുകൊടുക്കാനും ഞങ്ങൾക്കു് സാധിച്ചു.

റൊമെറൊളാങ്, ക്രിസ്റ്റഫർ ഈഷർവുഡ്, ഡോ: രാധാകൃഷ്ണൻ, രാജാജി, നിഖിലാനന്ദ സ്വാമികൾ തുടങ്ങി പലരുമായും ശ്രീ ശേഷാദ്രിക്ക് അടുത്ത സമ്പർക്കമുണ്ടായിരുന്നു. എത്രയും മഹത്തായിരുന്നു ആ ജീവിതമെങ്കിലും സാധാരണക്കാരനിൽവെച്ചേററവും ലളിതമായ ഒരു ജീവിതമാണ് അദ്ദേഹം നയിച്ചിരുന്നത്. അദ്ദേഹത്തിൽനിന്നും ശിക്ഷണംനേടി വ്യക്തിത്വം സ്വരൂപിച്ച ഒട്ടനേകം വ്യക്തികൾ കേരളത്തിൽ ഉണ്ട്. ശ്രീ ആഗമാനന്ദസ്വാമികൾതന്നെ ശ്രീ ശേഷാദ്രിയോടുള്ള ആധമർണ്യം ഒരിക്കൽ രേഖപ്പെടുത്തിക്കണ്ടു. ഡോ: എ. ജി. കൃഷ്ണവാരിയർ, യശഃശരീരന്മാരായ സാഹിത്യശിരോമണി പി.കെ. ഗോവിന്ദപ്പിള്ള, സാഹിത്യഭൂഷണൻ പി. എസ്. വാസുദേവശർമ്മ (ഈ ലേഖകൻെറ അഭിവന്ദ്യപിതാവ്) ഈ ലേഖകൻ തുടങ്ങിയവർ ശ്രീ ശേഷാദ്രിയിൽനിന്നും പ്രചോദനവും ജ്ഞാനസമ്പത്തും ആർജ്ജിച്ചവരാണ് എന്ന് സവിനയം പ്രസ്താവിക്കട്ടെ.

ശ്രീ ശേഷാദ്രിയുടെ ശാന്തവും വിനയാന്വിതവും അനാഭാടവുമായ ജീവിതംകൊണ്ടാവണം അദ്ദേഹം അർഹിക്കുന്ന പ്രശസ്തിയോ പദവിയോ ധനമോ ഒന്നും അദ്ദേഹത്തിനു ലഭിക്കാതെയിരുന്നത്. ചെരുപ്പുപോലും ഉപയോഗിക്കാൻ മടിച്ചിരുന്ന ആ സാത്വികനു് അതൊന്നും ആവശ്യവുമില്ലായിരുന്നു.

ഏഴെട്ടു വർഷം മുമ്പ് ഒരിക്കൽ അദ്ദേഹം കല്ക്കത്തയിലും മററും പര്യടനം നടത്തിയിട്ട് ഹരിപ്പാട്ടു മടങ്ങിയെത്തിയപ്പോൾ ഞാൻ കാണാൻ ചെന്നു. 'ജാതകവശാൽ ഞാൻ മരിക്കുന്നതിനുള്ള സമയമായി. അങ്ങനെ മരിക്കുന്നെങ്കിൽ ഭഗവാൻെറ മുമ്പിൽവെച്ച് ആയിക്കൊള്ളട്ടേയെന്നു കരുതി ആ സമയം ഞാൻ ബേലൂർ മഠത്തിൽ ഭഗവാൻെറ മുമ്പിൽ ധ്യാനിച്ചുകൊണ്ടു നിന്നു. പക്ഷേ എനിക്കു സമയമാകാത്തതുകൊണ്ട് ഇതാ ഞാൻ മടങ്ങിയെത്തി.' ചിരിച്ചുകൊണ്ട് അദ്ദേഹം എന്നോടു പറഞ്ഞു. ഒന്നര വർഷം മുമ്പ് ഹരിപ്പാട്ടുനിന്നും ബോമ്പെയിലേയ്ക്കു പോകുംമുമ്പ് ഞാൻ അദ്ദേഹത്തിൻെറ കാൽതൊട്ടു വന്ദിച്ചിട്ട് 'ഇനി വരുമ്പോൾ കാണാ'മെന്നു പറഞ്ഞു. എൻെറ കണ്ഠം ഇടറുകയും കണ്ണുകൾ നിറയുകയും ചെയ്തിരുന്നു. അദ്ദേഹത്തിൻെറ സദാസ്മിതമുഖത്തു് അജ്ഞാതമായ ഒരു ദുഃഖത്തിൻെറ നിഴൽ വീശിയിരുന്നു. അദ്ദേഹം ഒരക്ഷരവും അപ്പോൾ മിണ്ടിയില്ല. എൻെറ തലയിൽ കൈയ്വെയ്ക്കുക മാത്രമേ ചെയ്തുള്ളു. അന്ന് ഞാൻ വിടവാങ്ങിയതു് അവസാനത്തെ യാത്ര ചോദിക്കലായിരുന്നെന്ന് മനസ്സിലായതു് ആഗസ്റ്റ് 29-ാം തീയതി ആ മഹാത്മാവിൻെറ ചരമവാർത്ത ലഭിച്ചപ്പോൾ മാത്രമാണ്. എൻെറ മുത്തച്ഛനും അച്ഛനും എനിക്കും അദ്ദേഹം നല്കിയ ഒരുപദേശം ഞാൻ സ്മരിക്കട്ടെ:

'നിയമിതഃ സ്മരണേ ന കാലഃ.'

(നാമസ്മരണത്തിനു കാലനിയമമില്ല — എപ്പോഴുമാകാം.)

---

# തഥാഗതകഥാമൃതം

**പോൾ കാരുസ്**

തഥാഗതൻ ആലോചിച്ചു: 'ആദിമദ്ധ്യാന്തങ്ങളിൽ ഉത്തമമായ സത്യം ഞാൻ ഉപദേശിച്ചു; അതു് ഭാവത്തിലും വാക്കിലും വിശിഷ്ടമാണ്. അതു ലളിതമെങ്കിലും ആളുകൾക്ക് ഗ്രഹിക്കാൻ പ്രയാസം. അവരോട് അവരുടെ ഭാഷയിൽ സംസാരിക്കണം. എൻെറ ചിന്തകൾ അവരുടെ ചിന്തകൾക്ക് അനുരൂപമാക്കണം. അവർ കുട്ടികളെപ്പോലെയാണ്, കഥ കേൾക്കാൻ ഇഷ്ടപ്പെടുന്നു. അതിനാൽ ധർമ്മത്തിൻെറ മഹിമ വിശദമാക്കാൻ ഞാനവർക്കു കഥകൾ പറഞ്ഞുകൊടുക്കും. ഞാൻ സത്യം കണ്ടെത്തിയ സൂക്ഷ്മയുക്തികൾ അവർക്കു ഗ്രഹിക്കാനാവില്ലെങ്കിൽ, കഥകളിൽക്കൂടി അതു് ഉദാഹരിച്ചാൽ അവർ മനസ്സിലാക്കിയെന്നു വരും.'

## വിധവയുടെ രണ്ടു ചില്ലിക്കാശും മൂന്നു വ്യാപാരികളും

പണ്ടൊരു വിധവ ഉണ്ടായിരുന്നു, അവരം ഒററയ്ക്ക്. ദാരിദ്ര്യത്തിന്റെ മൂർത്തി. അവരം കാട്ടിൽ പോയി; അവിടെ താപസന്മാർ ധർമ്മ ചച്ച് നടത്തുന്നതു് കണ്ടു. വിധവയ്ക്കു വളരെ സന്തോഷമായി; അവരം അവരെ വാഴ്ത്തിക്കൊണ്ടു പറഞ്ഞു: 'ഭദ്രം ബ്രാഹ്മണരേ, കടലിൽ വിളയുന്ന വിലപിടിച്ച വസ്തുക്കരം മററുള്ളവർ കാഴ്ച വെയ്ക്കുമ്പോരം, ഈയുള്ളവരംക്കൊന്നുമില്ല സമർപ്പിക്കാൻ.' ഇങ്ങനെ പറഞ്ഞു്, വല്ലതും കൊടുക്കാനുണ്ടോ എന്നു മടിയിലൊക്കെ തപ്പി നോക്കിയിട്ടു് ഒന്നും കിട്ടിയില്ല. അപ്പോളവരം ഓർത്തു കുറെനാരം മുമ്പു് ചാണകക്കുഴിയിൽ നിന്നും രണ്ടു ചില്ലിക്കാശു കിട്ടിയിരുന്നല്ലൊ എന്നു്. അവരം വേഗം അതെടുത്തുകൊണ്ടുവന്നു് വൈദികക്കു് ദാനമായി നൽകി.

വൈദികരുടെ കുലപതി പരഹൃദയജ്ഞാനമുള്ള ഒരു സിദ്ധനായിരുന്നു. അന്യരുടെ വിലയേറിയ ഉപഹാരങ്ങളെ ഉപേക്ഷിച്ച്, ഈ പാവപ്പെട്ട വിധവയുടെ ഉരംക്കാമ്പിലെ ഗാഢവിശ്വാസം കണ്ടു്, അവളുടെ പുണ്യത്തിന്റെ മേന്മ വൈദികർ നേരാംവണ്ണം ഗ്രഹിക്കണമെന്നു കരുതി, കുലപതി ഉച്ചത്തിൽ ഉദ്ഘോഷിച്ചു. അദ്ദേഹം വലതുകൈയ് ഉയർത്തിക്കൊണ്ടു പറഞ്ഞു: 'വന്ദ്യവൈദികരേ, ശ്രദ്ധിക്കുവിൻ.' എന്നിട്ടു് അദ്ദേഹം തുടന്നു:

'ഏഴയായ ഈ കിഴവിയുടെ ചില്ലിക്കാശു് ആഴിയിലെ സകല രത്നങ്ങളെക്കാളും, പരന്ന പാരിടത്തിലെ സമ്പത്തിനെക്കാളും,എല്ലാവിധത്തിലും മേന്മയേറിയതാണു്. പരിശുദ്ധഭക്തിയോടെ അവളൊരു പുണ്യകർമ്മം ചെയ്തു. ലോഭമുക്തയായ അവരം മോക്ഷം നേടിയിരിക്കുന്നു.'

ഈ ചിന്തയാൽ ആ സ്ത്രീയുടെ മനസ്സിനു നല്ല കരുത്തുണ്ടായി; അവരം പറഞ്ഞു: 'അതെ, ആചാര്യൻ അരുളുന്നതു ശരിയാണു്; ഞാൻ ചെയ്തതു്, ഒരു ധനികൻ തന്റെ സ്വത്തെല്ലാം ദാനം ചെയ്താലെങ്ങനെയോ അതുപോലെയുള്ള ഒരു കാര്യമാണു്.'

കുലപതി തുടന്നു: 'സത്കർമ്മാനുഷ്ഠാനം നിധി ശേഖരിച്ചുവെയ്ക്കുംപോലെയാണു്.' എന്നിട്ടു് അദ്ദേഹം ഈ സത്യം ഒരു ഉപാഖ്യാനം കൊണ്ടു് ഉദാഹരിച്ചു:

'മൂന്നു വ്യാപാരികരം തങ്ങളുടെ മുതലുമായി യാത്ര പുറപ്പെട്ടു; അവരിലൊരുവൻ വേണ്ടുവോളം സമ്പാദിച്ചു; രണ്ടാമൻ മുതൽ മുടിയാതെ മടങ്ങി; മൂന്നാമൻ മുതലും മുടിഞ്ഞു വീട്ടിലെത്തി. സാധാരണ ജീവിതത്തിൽ യഥാത്ഥമായതു് ധാർമ്മികജീവിതത്തിലും യഥാത്ഥം തന്നെ.

മുതലെന്നാൽ ഒരുവൻ എത്തിച്ചേന്നിട്ടുള്ള നിലയാണു്; സമ്പാദ്യമെന്നാൽ സ്വർഗ്ഗവും. മുതൽ മുടിഞ്ഞു എന്നു വെച്ചാൽ മനുഷ്യൻ താണനിലയിൽ, നരകത്തിലോ തിര്യഗ്യോനിയിലോ, ചെന്നു പിറക്കും എന്നത്ഥം. പാപിയുടെ ഗതി ഇതാണു്.

മുതൽ കളയാതെ മടക്കിക്കൊണ്ടുവരുന്നവൻ വീണ്ടും മനുഷ്യനായി ജനിക്കുന്നവനെപ്പോലെയാണു്. അനേകം സത്കർമ്മാനുഷ്ഠാനങ്ങരം ചെയ്തു് ഭക്തിയുള്ള ഗൃഹസ്ഥന്മാരായിത്തീരുന്നവർ വീണ്ടും മനുഷ്യരായിട്ടു വന്നു പിറക്കും; എന്തെന്നാൽ സകല ജീവികളും തങ്ങളുടെ കർമ്മഫലം അനുഭവിക്കും. എന്നാൽ തന്റെ മുതൽ വദ്ധിപ്പിക്കുന്നവൻ മഹത്തായ സദാചാരങ്ങരം അനുഷ്ഠിക്കുന്നവനെപ്പോലെയാകുന്നു. സദാചാരനിഷ്ഠനായ ഉത്തമമനുഷ്യൻ സ്വർഗ്ഗത്തിൽ ദേവത്വം പ്രാപിക്കുന്നു.'

## ജന്മനാ അന്ധൻ

ഒരിക്കലൊരു പിറവിക്കുരുടനുണ്ടായിരുന്നു; അയാരം പറഞ്ഞു: 'പ്രകാശവും രൂപവും ഉള്ള ഒരു ലോകം ഉണ്ടെന്നു ഞാൻ വിശ്വസിക്കുന്നില്ല. നിറമെന്നൊന്നില്ല, ഒളിയുററതോ ഇരുളാണ്ടതോ. സൂര്യനില്ല, ചന്ദ്രനില്ല, നക്ഷത്രങ്ങളില്ല, ആരും ഇവയെ കണ്ടിട്ടില്ല.'

അയാളുടെ ചങ്ങാതിമാർ അയാളെ എതിർത്തു; പക്ഷെ അയാരം തന്റെ അഭിപ്രായത്തിൽ പിടിച്ചുനിന്നു. അയാരം ആക്ഷേപം പുറപ്പെടുവിച്ചു: 'നിങ്ങരം കാണുന്നു എന്നു പറയുന്നതു വെറും ഭ്രാന്തിയാണു്. നിറമെന്നൊന്നു് ഉണ്ടായിരുന്നെങ്കിൽ എനിക്കതിനെ തൊടാൻ കഴിയേണ്ടതാണു്. അവയ്ക്കു സത്തയില്ല, അവ

സത്യമല്ല. സത്യമായതിനൊക്കെ കനമുണ്ട്; പക്ഷെ നിങ്ങൾ നിറം കാണുന്നിടത്തെങ്ങും ഞാൻ കനം അറിയുന്നില്ല.'

അക്കാലത്ത് അവിടെ ഒരു വൈദ്യനുണ്ടായിരുന്നു; അന്ധനെ പരിശോധിക്കാൻ വൈദ്യനെ വിളിച്ചു. നാലു പച്ചമരുന്നു പറിച്ചു കുഴച്ച് കുരുടന്റെ കണ്ണിലെഴുതി. തിമിരം ബാധിച്ച കണ്ണിലെ ചാരനിറം കലന്ന നേരിയ മറ ഉരുകി; അയാൾക്കു കാഴ്ച കിട്ടി.

തഥാഗതനാണ് വൈദ്യൻ; 'അഹം'കാരമെന്ന ചിന്താഭ്രമമാണ തിമിരം. നാലു് ആര്യധർമ്മങ്ങളാണ് നാലു പച്ച മരുന്നുകൾ.

(നിർവ്വാണസാധകമായ നാലു് ആര്യധർമ്മങ്ങൾ: 1. ദുഃഖത്തിന്റെ ഉണ്മ; 2. ദുഃഖത്തിന്റെ ഹേതു; 3. ദുഃഖനിവൃത്തി; 4. ദുഃഖനിവൃത്തിയിലേയ്ക്കു നയിക്കുന്ന അഷ്ടാംഗമാർഗ്ഗം.)

— പോൾ കാരുസ് രചിച്ച ബൗദ്ധസുവിശേഷത്തിൽനിന്ന്.

---

# കഥയുള്ള കഥകൾ

**ഏ. കരുണാകരമേനോൻ**

**257 ധ്യാനിക്കുന്നതെന്തോ അതായിത്തീരും**

മനസ്സ് പരമാനന്ദത്തിൽ ലയിച്ചിരിക്കുമ്പോൾ ഒരു തീയതി ഓർമ്മ വെയ്ക്കാൻ കഴിയുന്നില്ലെന്നു പറയുകയായിരുന്നു ഭഗവാൻ. "മനസ്സ് നൂറു ശതമാനവും ഈശ്വരനിൽ ലയിച്ചിരിക്കുമ്പോൾ ഉണ്ടാകുന്ന ഒരവസ്ഥയാണ് ഇത്. ഹനുമാൻ ലങ്കയിൽനിന്നു മടങ്ങിയപ്പോൾ രാമൻ, ചോദിച്ചു, 'നീ സീതയെ കണ്ടുവല്ലൊ, സീതയുടെ സ്ഥിതി എങ്ങനെയിരിക്കുന്നു?' ഹനുമാൻ ഉത്തരം പറഞ്ഞു, 'സീതയുടെ ശരീരം മാത്രം അവിടെ കിടക്കുന്നതേ ഞാൻ കണ്ടുള്ളൂ; അതിൽ ദേവിയുടെ മനസ്സോ ആത്മാവോ ഉണ്ടായിരുന്നില്ല. മനസ്സും ആത്മാവും ദേവി അങ്ങയുടെ പാദപത്മങ്ങളിൽ സമർപ്പിച്ചുകഴിഞ്ഞിരുന്നു. അതുകൊണ്ട് ലങ്കയിൽ ഞാൻ ദേവിയുടെ ശരീരം മാത്രമേ കണ്ടുള്ളൂ. കൂടാതെ അവിടെ യമരാജൻ ചുററി നടക്കുന്നതും ഞാൻ കണ്ടു. പക്ഷെ അദ്ദേഹത്തിനു എന്തു ചെയ്യാൻ കഴിയും? അതു വെറും ഒരു ശരീരം മാത്രമായിരുന്നു, അതിൽ മനസ്സും ആത്മാവും ഉണ്ടായിരുന്നില്ല.'

ഒരാദർശത്തെപ്പററി നിങ്ങൾ ധ്യാനിക്കുകയാണെങ്കിൽ അതിന്റെ സ്വഭാവം നിങ്ങൾക്കു കിട്ടുന്നു. രാവും പകലും നിങ്ങൾ ഈശ്വരനെ ധ്യാനിക്കുകയാണെങ്കിൽ ഈശ്വരന്റെ സ്വഭാവം കിട്ടുന്നു. ഒരു ഉപ്പുപാവ സമുദ്രത്തിന്റെ ആഴം അളക്കാൻ പോയപ്പോൾ അതും സമുദ്രമായി പരിണമിച്ചു. ഗ്രന്ഥങ്ങളുടെ അല്ലെങ്കിൽ ശാസ്ത്രങ്ങളുടെ ലക്ഷ്യമെന്താണ്? ഈശ്വരപ്രാപ്തി. ഒരാൾ ഒരു സാധുവിന്റെ പുസ്തകം തുറന്നു നോക്കി. അതിന്റെ എല്ലാ പുറത്തും 'രാമ' എന്ന വാക്കു് എഴുതിയിരിക്കുന്നതായി കണ്ടു. മററൊന്നും അതിലുണ്ടായിരുന്നില്ല. ശരിയായ ഈശ്വരഭക്തിയുണ്ടെങ്കിൽ ഒരു നിസ്സാര സംഗതിപോലും ഒരുവനിൽ അദ്ധ്യാത്മഭാവം ഉണർത്തുന്നു. അപ്പോൾ, ഒരിക്കൽ മാത്രം രാമനാമം ഉച്ചരിക്കുന്നതുകൊണ്ട് അയാൾക്കു പത്തുകോടി സന്ധ്യാവന്ദനത്തിന്റെ ഫലം കിട്ടുന്നു. കാർമേഘം കാണുമ്പോൾ മയിലിനു് ആവേശമുണ്ടാകുന്നു, അതു് പീലി വിടർത്തി നൃത്തം ചെയ്യുന്നു. അതേ അനുഭവംതന്നെ രാധയ്ക്കും ഉണ്ടായി. കാർമേഘത്തിന്റെ ദർശനംപോലും രാധയിൽ കൃഷ്ണന്റെ സ്മരണ ഉണർത്തി. ചൈതന്യദേവൻ ഒരു ഗ്രാമത്തിൽക്കൂടി പോകുകയായിരുന്നു. ആ സ്ഥലത്തെ മണ്ണ് ചെണ്ടയുണ്ടാക്കാൻ ഉപയോഗിച്ചുവരുന്നതായി അദ്ദേഹം കേട്ടു. ഉടനെ അദ്ദേഹം വികാരഭരിതനായി; എന്തെന്നാൽ കീർത്തനവേളകളിൽ ചെണ്ട ഉപയോഗിക്കുന്നു. പക്ഷെ ലൗകികബന്ധങ്ങൾ അററുകളഞ്ഞിട്ടുള്ളവരിൽ മാത്രമേ ഈ അദ്ധ്യാത്മഭാവം ഉണരുകയുള്ളൂ. മമതയുടെ നീരു് തീരെ വററിയിട്ടുണ്ടെങ്കിൽ വെറും ഒരു സൂചനകൊണ്ടു മാത്രം അദ്ധ്യാത്മഭാവം ഉണരും. നനഞ്ഞ തീപ്പെട്ടിക്കോൽ എത്ര ഉരച്ചാലും അതു കത്തുക

യില്ല. പക്ഷെ ഉണങ്ങിയതാണെങ്കിൽ ഉരസ്സേണ്ട താമസം അതു് ആളിക്കത്തുകയായി.

ശരീരത്തിനു് സുഖദുഃഖങ്ങൾ അനിവാര്യമാണു്. ഈശ്വരനെ സാക്ഷാത്കരിച്ചിട്ടുള്ള ഒരാൾ തന്റെ ശരീരവും മനസ്സും ആത്മാവും ജീവിതംപോലും അദ്ദേഹത്തിനു സമർപ്പിക്കുന്നു. രാമലക്ഷ്മണന്മാർ പമ്പയിൽ സ്നാനത്തിനു പോയപ്പോൾ അവരുടെ വില്ലു മണ്ണിൽ കുത്തിനിർത്തി. കുളികഴിഞ്ഞു വന്നു് വില്ലു് വലിച്ചെടുത്തപ്പോൾ അതിൽ രക്തം പുരണ്ടിരിക്കുന്നതായി ലക്ഷ്മണൻ കണ്ടു. ലക്ഷ്മണൻ രാമനോടു് പറഞ്ഞു, 'നോക്കൂ ജ്യേഷ്ഠാ, ഒരു പക്ഷെ നാം വല്ല ജീവിയേയും ഉപദ്രവിച്ചിരിക്കും.' ലക്ഷ്മണൻ മണ്ണുമാന്തി നോക്കിയപ്പോൾ ഒരു വലിയ തവളയെക്കണ്ടു. അതു, ചാകാറായിരുന്നു. രാമൻ വ്യസനത്തോടുകൂടി അതിനോടു ചോദിച്ചു, 'എന്തുകൊണ്ടാണു് ഒരു ശബ്ദവുമുണ്ടാക്കാതിരുന്നതു്? ഞങ്ങൾ നിന്നെ രക്ഷിക്കുമായിരുന്നില്ലേ ? പാമ്പുപിടിക്കുമ്പോൾ നീ വല്ലാതെ കരയുമല്ലോ?' തവള മറുപടിപറഞ്ഞു, 'പ്രഭോ, പാമ്പു് എന്നെ പിടിക്കുമ്പോൾ, അല്ലയോ രാമ രക്ഷിക്കണേ, അല്ലയോ രാമ, രക്ഷിക്കണേ, എന്നു പറഞ്ഞാണു് ഞാൻ കരയുന്നതു്. ഇത്തവണ രാമൻതന്നെ എന്നെ കൊല്ലുന്നതായി കണ്ടതുകൊണ്ടാണു് ഞാൻ മിണ്ടാതിരുന്നതു്.''

### 258 രാഗഭക്തി

രാഗഭക്തി അഥവാ ഈശ്വരനോടുള്ള പരമപ്രേമം ഉണ്ടായാൽ ഈശ്വരസാക്ഷാത്കാരം സുനിശ്ചിതമാണു്. പക്ഷേ വൈധീഭക്തി, ഔപചാരികമായ ഭക്തി, ഒരു നിമിഷംകൊണ്ടുണ്ടാകുന്നു, അടുത്ത നിമിഷം അതില്ലാതാകുന്നു. ഇന്നിന്ന മന്ത്രം ജപിക്കുക, ഇത്രനേരം ജപിക്കുക, ഇത്രനേരം ധ്യാനിക്കുക, ഇന്നിന്ന സാധനസാമഗ്രികൾകൊണ്ടു് അർച്ചിക്കുക, ഇതൊക്കെയാണു് വൈധീഭക്തിയെന്നു പറയുന്നതു്. ആ ഭക്തി വരുന്നതും പോകുന്നതും ഒപ്പം കഴിയും. സാധാരണ ആളുകൾ പറയുന്നതു കേൾക്കാം, 'ഞാനെന്തെല്ലാം ചെയ്തു, എത്ര ജപിച്ചു, എന്നിട്ടെന്തുണ്ടായി ?' എന്നൊക്കെ. പക്ഷേ രാഗഭക്തിയിൽനിന്നു പിൻവാങ്ങലില്ല. ആർക്കാണു് ഈ പരമമായ ഈശ്വരപ്രേമമുണ്ടാകുന്നതു് ? മുൻജന്മങ്ങളിൽ വളരെയധികം സത്കർമ്മങ്ങൾ ചെയ്തിട്ടുള്ളവരോ അല്ലെങ്കിൽ നിത്യപരിപൂർണ്ണന്മാരോ ആയ ആളുകൾക്കു്. ഒരു ജീർണ്ണിച്ച വീടിന്റെ കാര്യം ആലോചിച്ചുനോക്കുക. കുന്നുകൂടിക്കിടക്കുന്ന ചപ്പും ചവറുമെല്ലാം നീക്കുമ്പോൾ, പെട്ടെന്നു്, പൈപ്പു് ഘടിപ്പിച്ചിട്ടുള്ള ഒരു നീരുറവു് നമുക്കു കണ്ടെത്താൻ കഴിഞ്ഞെന്നു വരാം. വളരെക്കാലമായി കല്ലും മണ്ണും മററുംകൊണ്ടു് അതു് മൂടിക്കിടക്കുകയായിരുന്നു. അതെല്ലാം നീക്കംചെയ്യപ്പോൾ വെള്ളം കുതിച്ചു ചാടുന്നതായി നമുക്കു കാണാൻ കഴിയുന്നു.

ഈശ്വരനോടു ആത്മാർത്ഥമായ പ്രേമമുള്ള ഒരാൾ 'ഞാനെന്തെല്ലാം ചെയ്തു എന്നിട്ടെന്തുണ്ടായി' എന്നൊന്നും ആവലാതി പറയുകയില്ല. തങ്ങളുടെ നിലങ്ങളിൽനിന്നു വേണ്ടത്ര വിളവു കിട്ടിയില്ലെങ്കിൽ പുത്തൻകൃഷിക്കാർ കൃഷി തന്നെ വേണ്ടെന്നു വെയ്ക്കുന്നു. പക്ഷേ വിളവു നന്നായാലും ഇല്ലെങ്കിലും, പരമ്പരയായി കൃഷി ചെയ്യുന്നവർ ഒരിക്കലും കൃഷി ഉപേക്ഷിക്കുകയില്ല. അവരുടെ അച്ഛന്മാരും മുത്തച്ഛന്മാരും കൃഷിക്കാരായിരുന്നു, അതുതന്നെയാണു് തങ്ങളുടേയും ഉപജീവനമാർഗ്ഗമെന്നു് അവർ കരുതുന്നു.

രാഗഭക്തിയുള്ളവരെ മാത്രമെ ശരിയായ ഈശ്വരഭക്തന്മാരെന്നു പറയാവൂ. അവരുടെ സകല ഉത്തരവാദിത്വങ്ങളും ഈശ്വരൻ ഏറെറടുക്കുന്നു. നിങ്ങളുടെ പേരു് ആശുപത്രി റജിസ്റ്ററിൽ ചേർത്താൽ രോഗത്തിൽനിന്നു തീരെ മുക്തനാകാതെ ഡോക്ടർ നിങ്ങളെ വിട്ടയയ്ക്കുകയില്ല. ഈശ്വരൻ നിങ്ങളുടെ കൈയ് പിടിച്ചിട്ടുണ്ടെങ്കിൽ പിന്നെ ഭയത്തിനവകാശമില്ല. മകൻ അച്ഛന്റെ കൈയ്പിടിച്ചുകൊണ്ടു നടക്കുകയാണെങ്കിൽ ആ പിടി വിട്ടു വീണു പോവാനിടയുണ്ടു്. പക്ഷേ അച്ഛനാണു് മകന്റെ കൈയ് പിടിച്ചിട്ടുള്ളതെങ്കിൽ മകനു ഭയത്തിനു് അവകാശമില്ല. വിശ്വാസത്തിനു സാദ്ധ്യമല്ലാത്തതു വല്ലതുമുണ്ടോ ? ശരിയായ ഭക്തനു് എല്ലാത്തിലും വിശ്വാസമുണ്ടുതാനും, നിർഗ്ഗുണബ്രഹ്മത്തിൽ, സഗുണബ്രഹ്മത്തിൽ, രാമനിൽ, കൃഷ്ണനിൽ, ജഗദംബയിൽ, എല്ലാം.''

---

ഒക്ടോബർമാസത്തിലെ ഏകദിന അന്തർയോഗം 12-ാം തീയതി ഞായറാഴ്ച ആയിരിക്കും.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

വാല്യം 54 | 1969 നവംബർ | ലക്കം 11

## അമൃതവാണി

ഭാരതത്തിന്റെ നവീകരണത്തെപ്പററി ആളുകരം യഥേഷ്ടം പറയട്ടെ. ജീവിതം മുഴുവൻ പ്രവർത്തിച്ചുവന്നവനെന്ന നിലയിൽ, ചുരുങ്ങിയപക്ഷം പ്രവർത്തിക്കാൻ ശ്രമിക്കുന്നവനെന്ന നിലയിൽ, ഞാൻ പറയുന്നു, നിങ്ങരം ആദ്ധ്യാത്മികരാകുന്നതുവരെ ഭാരതത്തിനു നവീകരണമുണ്ടാവില്ല. ഇത്രമാത്രമല്ല; ലോകത്തിന്റെ മുഴുവൻ സ്വാസ്ഥ്യം അതിനെ ആശ്രയിച്ചിരിക്കുന്നു. പാശ്ചാത്യപരിഷ്കാരത്തിന്റെ അടിത്തറതന്നെ, ചുവടോളം ഉലഞ്ഞിരിക്കയാണെന്നു ഞാൻ നിങ്ങളോടു തുറന്നുപറയുന്നു. ഭൗതികവാദത്തിന്റെ ഇളകിയ മണ്ണിൽ പടുത്തു കെട്ടിയ ഏററവും ഊക്കൻ കെട്ടിടങ്ങളും ഒരിക്കൽ അപകടപ്പെടുകതന്നെ ചെയ്യും; ഒരിക്കൽ ഉലഞ്ഞുവീണു നശിക്കതന്നെ വേണം. ചരിത്രം തന്നെ നമുക്കു സാക്ഷി. ജനതകരം ഓരോന്നായി ഉടലെടുത്തു; ഭൂതപഞ്ചകം മാത്രമാണ് മനുഷ്യൻ എന്നു പറഞ്ഞുകൊണ്ടു ഭൗതികവാദത്തിന്മേൽ തനതു മഹത്ത്വം ഉറപ്പിച്ചു. അതേ, പാശ്ചാത്യഭാഷയിൽ മനുഷ്യൻ ആത്മാവിനെ വെടിയുന്നു; എന്നാൽ നമ്മുടെ ഭാഷയിൽ മനുഷ്യൻ വെടിയുന്നതു് ശരീരത്തെയാണ്. പാശ്ചാത്യനായ മനുഷ്യൻ ഒന്നാമതു് ശരീരമാണ്; പിന്നീടാണയാരംക്കു് ആത്മാവുണ്ടാകുന്നതു്. നമ്മുടെ ഇടയിൽ മനുഷ്യൻ ആത്മാവാണ്; ചൈതന്യമാണ്; ശരീരം പിന്നീടു കിട്ടുകയാണ്. വമ്പിച്ച ഭേദം ഇതിൽ കുടികൊള്ളുന്നു. അതുകൊണ്ടു്, ഭൗതികസുഖങ്ങളും മററുമായ മണൽത്തറകളിൽ പടുത്ത ആ ജാതി പരിഷ്കാരങ്ങളെല്ലാം ഓരോന്നായി അല്പകാലം ജീവിച്ചിട്ടു്, ഭൂമുഖത്തുനിന്നു തിരോഭവിച്ചിരിക്കുന്നു. എന്നാൽ ഭാരതത്തിന്റെയും, ഭാരതപാദത്തിങ്കൽ ഇരുന്നു സശ്രദ്ധം പഠിച്ചിട്ടുള്ള ജപ്പാൻ, ചൈന മുതലായവയുടെയും, പരിഷ്കാരം ഇന്നും ജീവിച്ചിരിക്കയാണ്. അവയുടെ ഇടയിൽ നവീകരണത്തിന്റെ ലക്ഷണങ്ങരം പോലുമുണ്ടു്. ഫീനിക്സിന്റേതുപോലുള്ളതാണ് അവയുടെ ജീവിതങ്ങരം; ആയിരം പ്രാവശ്യം നശിപ്പിക്കപ്പെട്ടാലും, വീണ്ടും കൂടുതൽ മഹനീയമായി കുതിച്ചുയരാൻ തയ്യാറാണ്. ഭൗതികമായ പരിഷ്കാരമാകട്ടെ ഒരിക്കൽ വീണാൽ എന്നെന്നേയ്ക്കുമായി തകന്നു് തരിപ്പണമായി. അതുകൊണ്ടു ക്ഷമിച്ചിരിക്കുക, പ്രതീക്ഷിക്കുക; ഭാവി നമ്മുടേതാകാൻ പോകയാണ്.

(വി. സാ. സ. III. 268–69)

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ശ്യാംപുക്കൂറിൽവെച്ച നടന്ന ഒരു സംഭവം ശ്രീ എം. ഒരിക്കലിങ്ങനെ ചുരുക്കിപ്പറയുകയുണ്ടായി. കാളീപൂജയാണ്. 'ഉച്ചയായപ്പോൾ ഗിരീശനും കാളീപദനും ചേർന്ന് ഗുരുദേവനെ പാട്ടു പാടി കേൾപ്പിക്കാൻ തുടങ്ങി. പാട്ടു കേട്ടു കേട്ട് ഒന്നു രണ്ടു ഭക്തന്മാർക്ക് ഭാവാവസ്ഥ ഉണ്ടായി, മണീന്ദ്രനും ലാട്ടുവിനും. ലാട്ടു നിരഞ്ജനന്റെ അടുത്താണിരുന്നിരുന്നതു്.' അന്നത്തെ രാത്രിയിലെ കഥ ലാട്ടുമഹാരാജിന്റെ മുഖത്തു് നിന്നുതന്നെ കേട്ടതിപ്രകാരമാണ്: ''സന്ധ്യമയങ്ങിയതോടെ ഗുരുദേവൻ എന്നോട് അഷ്ടഗന്ധം പുകയ്ക്കാൻ പറഞ്ഞു. മുറിക്കകത്തു് ഒട്ടനവധി ഭക്തന്മാർ ഇരിപ്പുണ്ട്. ഗുരുദേവൻ സകലരോടും ധ്യാനിക്കാൻ പറഞ്ഞു. അപ്പോഴെയ്ക്കും ഗിരീശ്ബാബു, 'അമ്മ ജയിച്ചരുളട്ടെ, അമ്മ ജയിച്ചരുളട്ടെ!' എന്നു് ഉച്ചത്തിൽ വിളിച്ചുകൊണ്ട് ഗുരുദേവന്റെ പാദങ്ങളിൽ ഒരു മാല ചാർത്തി. ഗുരുദേവൻ സമാധിയിലാണ്. അങ്ങനെ നിൽക്കെ മുറിക്കകത്തുള്ള എല്ലാവരും കൈയ് നിറയെ പൂക്കൾ കിട്ടിയേടത്തോളം വാരി വാരിയെടുത്തു് അദ്ദേഹത്തിന്റെ കാൽക്കൽ അർച്ചിക്കാൻ തുടങ്ങി. ഞാനും ഒരു പൂവെടുത്തു് ആ പാദങ്ങളിലിട്ട് പൂജിച്ചു. കുറെ സമയം കഴിഞ്ഞു. അദ്ദേഹം എല്ലാവരോടും സുരേന്ദ്രബാബുവിന്റെ വീട്ടിലേയ്ക്കു പോകാൻ പറഞ്ഞു. ഞാൻ, പക്ഷെ, അന്നു് പോയില്ല.........അന്നു് രാത്രി അദ്ദേഹമെനിക്ക് എന്തെല്ലാം കാര്യങ്ങളാണ് പറഞ്ഞുതന്നതു്! സാകാരധ്യാനത്തെപ്പററി പറഞ്ഞു പറഞ്ഞു് നിരാകാരധ്യാനവും വ്യ[illegible]ിക്ക പറഞ്ഞു മനസ്സിലാക്കിത്തന്നു. അദ്ദേഹമന്നു് പ[illegible]കയാണ്, 'എന്താ, ധ്യാനം ഒരൊററ രീതിയിലേ [illegible] എന്നാണോ ധരിച്ചുവെച്ചിരിക്കുന്നതു്? ഒരു [illegible]ീതിയിലുള്ള ധ്യാനസമയത്തു് താനൊരു മീനാ[illegible]ന്നും ബ്രഹ്മം ആഴമേറിയൊരു മഹാസമുദ്രമാണെ[illegible] ഭാവനചെയ്യേണ്ടതായിട്ടുണ്ട്. ആ ജലമധ്യത്തിൽ [illegible] കൊച്ചുമീൻ നീന്തിത്തുടിച്ചു് രസിക്കുകയാണ്. [illegible]നി ഒരു തരമുണ്ട് — അതിലെങ്ങനെയാണെന്നു വെച്ചാൽ അവനവന്റെ ശരീരം ഒരു മണ്ണുചട്ടിയാണെന്നും അതിൽ മനോബുദ്ധികളാകുന്ന ജലമിരിപ്പുണ്ടെന്നും ഭാവനചെയ്യണം. ആ ജലത്തിനകത്തു് സച്ചിദാനന്ദസൂര്യന്റെ ഛായ പ്രതിബിംബിച്ചു് കാണുന്നു. തോതാപുരി ഒരു തരത്തിലുള്ള ധ്യാനം പറഞ്ഞുതന്നിട്ടുണ്ട്: അതായതു്, എങ്ങും വെള്ളംതന്നെ വെള്ളം, മുകളിലും താഴേയും വെള്ളം. അതിന്റെ മദ്ധ്യത്തിലായി ഒരു കുടം വെച്ചിരിക്കുന്നു. അതിന്റേയും അകത്തും പുറത്തും വെള്ളം. ഇതൊന്നുമല്ലാതെ ഇനി വേറൊരു സമ്പ്രദായത്തിലുള്ള ധ്യാനമുണ്ട്: അതിൽ സച്ചിദാനന്ദാകാശത്തിൽ ആത്മാവാകുന്ന പക്ഷി ആനന്ദത്തുള്ളിച്ചയാൽ മതിമറന്നു് ഇഷ്ടംപോലെ പറന്നു കളിച്ചുല്ലസിക്കുന്നു. ഇതൊക്കെയാണ് ജ്ഞാനി ധ്യാനിക്കുന്ന രീതികൾ. പക്ഷെ ഈ വിധത്തിലുള്ള ധ്യാനത്തിൽക്കൂടിയൊക്കെ സിദ്ധി കൈയ്വരുത്താൻ വളരെ പ്രയാസമാണ്.''

ഈ കാര്യമൊക്കെ കേട്ടപ്പോൾ ഒരു ഭക്തൻ ചോദിച്ചു: 'മഹാരാജ്, ജ്ഞാനിയുടെ ധ്യാനവും ഭക്തന്റെ ധ്യാനവും തമ്മിലിനി വ്യത്യാസമുണ്ടോ?'

ലാട്ടുമഹാരാജ്: പിന്നല്ലാതെ, ഏം, കൊള്ളാം! ഭക്തൻ ധ്യാനിക്കുന്നതു് നാമവും രൂപവും വെച്ചുകൊണ്ടല്ലെ? ആ സ്ഥാനത്തു് ജ്ഞാനി ധ്യാനിക്കുന്നതു് ജീവനും ബ്രഹ്മവും തമ്മിലുള്ള ബന്ധത്തെ അടിസ്ഥാനമാക്കിയാണ്. പക്ഷെ എന്തിനെ അടിസ്ഥാനമാക്കി ധ്യാനം ചെയ്താലെന്താ, ഒടുവിൽ രണ്ടു പേരും ചെന്നെത്തുക അങ്ങേ അററത്തു് ഒരേ ഒരു ദിക്കിലാണ്. ഒന്നു് മനസ്സിൽ ഉറപ്പിച്ചു വെച്ചോളു: അതായതു്, ധ്യാനം ഉറച്ചു കിട്ടിയാൽ നാമം താനേ അടന്നു വീഴും, കൂട്ടിയിണക്കി നിർത്താൻ സഹായിച്ചിരുന്ന ജ്ഞാനവും വീണുപോകും. പിന്നീടൊരു കുതിച്ചുപോക്കുണ്ട് — ഒരൊററ പാച്ചിൽ, അതെങ്ങനെ ഇരിക്കുമെന്നു് നാവുകൊണ്ട് പറഞ്ഞറിയിക്കാൻ പററുന്നതല്ല. ഒരു ദിവസം അദ്ദേഹം പറയുകയാണ്, 'ധ്യാനം

ഉറച്ചു കഴിഞ്ഞാൽ അഖണ്ഡത്തെക്കുറിച്ചുള്ള ബോധം താനേ വന്നുചേരും.'

ഭക്തൻ: അഖണ്ഡത്തെക്കുറിച്ചുള്ള ബോധം എന്നു പറഞ്ഞതിൽനിന്നു് എന്താണു് മനസ്സിലാക്കേണ്ടതു്, മഹാരാജ് ?

ലാട്ടുമഹാരാജ്: തുടങ്ങീല്ലൊ ഓരോ ചോദ്യം! എടോ, ഇതൊക്കെ വായ്കൊണ്ടു് പറഞ്ഞു മനസ്സിലാക്കിത്തരാനുംമററും പററുന്നതാണോ ? ആ ബോധം വന്നു കിട്ടിക്കഴിഞ്ഞാൽ ദേഹജ്ഞാനംപോലും ഉണ്ടാവില്ല. മനസ്സിനകത്തെ സങ്കല്പവികല്പങ്ങളൊന്നുംതന്നെ ശേഷിക്കില്ല; ബുദ്ധിപോലും അവിടെ നില്ക്കില്ല. അവിടെ അപ്പോൾ ബോധത്തിൽ ബോധം നിലകൊള്ളുന്നൊരു അവസ്ഥ.

ശ്യാംപുക്കുറിൽവെച്ചു് ലാട്ടുവിനൊരിക്കൽ ധ്യാനാവസ്ഥയിൽ ഭാവാവേശം വന്നപ്പോൾ അദ്ദേഹം ശരീരത്തിൽ കിടന്നിരുന്ന ഷർട്ടെല്ലാം വലിച്ചുകീറാൻ തുടങ്ങി. ഗുരുമഹാരാജ് ഓടിവന്നു് ഷർട്ടിൻെറ ബട്ടൺസൊക്കെ അഴിച്ചു കൊടുത്തു. എന്നിട്ടു് ലാട്ടുവിൻെറ നെഞ്ചിൽ പതുക്കെ തലോടി. കുറച്ചു കഴിഞ്ഞപ്പോൾ ലാട്ടുവിൻെറ ഭാവാവേശം കുറഞ്ഞു.

ഒരു ദിവസം ഓരോ കാര്യങ്ങൾ പറയുന്ന കൂട്ടത്തിൽ സാധകനായ ലാട്ടു ഒരു സംഗതി കേൾക്കാനിടയായി: 'കൽക്കരിമുറിയിൽ (അതായതു് സംസാരത്തിൽ) കുറച്ചെങ്കിലും സമയം കഴിച്ചുകൂട്ടിയാൽ, എത്ര ശ്രദ്ധിച്ചിരുന്നാലും ശരി, കുറച്ചൊക്കെ കരി മേലവിടെയവിടെയൊക്കെ പുരളാതിരിക്കാൻ വയ്യ.' ഇതു കേട്ടതോടെ സംസാരത്യാഗത്തിനുള്ള അത്യുത്ക്കടമായ ആഗ്രഹം ആ യുവഹൃദയത്തിൽ ഉദിച്ചു. ആ ശിഷ്യൻെറ ഉള്ളിൽ രൂപമെടുത്ത ചിന്ത ഉടനെ കണ്ടറിഞ്ഞ ഗുരുമഹാരാജ് പറഞ്ഞു: 'ഹേ ലേട്ടോ, ശ്രീരാമചന്ദ്രൻെറ ഹൃദയത്തിലൊരിക്കൽ തീവ്രമായ വൈരാഗ്യമുദിച്ചു. പുത്രൻ സംസാരം ഉപേക്ഷിച്ചു് സന്ന്യസിച്ചെങ്കിലോ എന്ന ഭയന്നു് ദശരഥൻ പുത്രനെ അതിൽനിന്നു പിന്തിരിപ്പിക്കാൻ വസിഷ്ഠനോടപേക്ഷിച്ചു. വസിഷ്ഠമഹർഷി ഉടനെ രാമസന്നിധിയിലേയ്ക്കു് പുറപ്പെട്ടു. അവിടെ കണ്ടതു് കുമാരൻ വിഷാദമഗ്നനായി, ആലോചന പൂണ്ടിരിക്കുന്നതാണു്; ഉള്ളിൽ വൈരാഗ്യഭാവങ്ങൾ തിങ്ങിവിങ്ങി നില്ക്കുകയാണു്. മഹർഷി പറഞ്ഞു, ''രാമഭദ്ര, നീ ഈ സംസാരം ഉപേക്ഷിക്കാൻ ആലോചിക്കുന്നതിൻെറ ഉദ്ദേശമെന്താണു് ? ഈ സംസാരം ഭഗവാനിൽനിന്നു് വേറിട്ടു മാറിനില്ക്കുന്നൊരു വസ്തുവാണോ ? ഉം, വരൂ, എന്നോടൊപ്പം ഒന്നു് വിചാരം ചെയ്തു നോക്കു.'' സംസാരം അതേ പരബ്രഹ്മത്തിൽനിന്നുതന്നെയാണു് ഉത്ഭവിച്ചതെന്നു് ശ്രീരാമചന്ദ്രൻ കണ്ടു. അതിനാൽ ഒന്നും മിണ്ടാതിരുന്നതേയുള്ളു.' ഇത്രയും പറഞ്ഞിട്ടു പരമഹംസദേവൻ അരുളി: 'മുത്തിയെ * ആദ്യം ഒന്നു തൊട്ടതിനുശേഷം പിന്നെ ഈ സംസാരത്തിൽനിന്നു് വിട്ടുപോകാതെ സൂക്ഷിച്ചുനിന്നു് കളിച്ചോളൂ. അങ്ങനെ ആയാൽപ്പിന്നെ പേടിക്കാനെന്താണുള്ളതു് ? നിങ്ങളൊക്കെ മററുള്ളവരെപ്പോലെ വെറും സാധാരണക്കാരാണോ ? നിങ്ങളെല്ലാവരും ഈ ജഗത്തിൻെറ ആദികാരണത്തെ കണ്ടറിഞ്ഞതിനുശേഷം ഈ ജഗത്തിൽത്തന്നെ കഴിഞ്ഞുകൂടേണ്ടവരാണു്. നിങ്ങളുടെ മേൽ ഇനി കരി പററുമോ ?'

ശ്രീ എം. പറഞ്ഞ മറെറാരു കാര്യംകൂടി ഇവിടെത്തന്നെ ചേർക്കാം: ''ഗുരുമഹാരാജ് പറയാറുണ്ടു്, 'എനിക്കീ കുട്ടികളോടു് ഇത്ര വളരെ വാത്സല്യമുണ്ടാവാനെന്താ കാരണമെന്നറിയാമോ ? ഇവരൊക്കെ ശുദ്ധപാത്രങ്ങളാണു്. ഭഗവല്ലാഭം ഉണ്ടാകുന്നതിനുവേണ്ടി ഇവരുടെ ജീവൻ കിടന്നു് പിടയുകയാണു്. ഇവർ ലേശംപോലും കരിനിറം പുരളാത്ത മലർമണികളാണു്. മലരു് വറുക്കുമ്പോൾ രണ്ടു നാലു മണികൾ ചീനച്ചട്ടിയിൽനിന്നു് പെട്ടെന്നൊരു ചാട്ടം ചാടും പുറത്തേയ്ക്കു്. അവയെല്ലാം പിച്ചകപ്പൂപോലെയങ്ങനെ വെളുവെളാന്നിരിക്കും. കറുത്തൊരു പൊട്ടിൻെറ ലാഞ്ഛനപോലും അതിലെങ്ങും കാണാനുണ്ടാവില്ല. ഇവരും അതുപോലെയാണു്. ഇവർ ചെറുപ്പത്തിൽ തുടങ്ങിത്തന്നെ മനസ്സിനെ അനാവശ്യമായി ചെലവാ

* കുട്ടികളുടെ ഇടയിലുള്ള ഒരു തരം ഒളിച്ചുകളി: ഒരാൾ 'മുത്തി'യാവും. 'മുത്തി' മററുള്ളവരുടെ കണ്ണുകൾ തുണികൊണ്ടു് കെട്ടിക്കൊടുത്തിട്ടു് തന്നത്താൻ ഒരിടത്തു് ഒളിച്ചിരിക്കും. കണ്ണു കെട്ടിയ മററു കളിക്കാർ തപ്പിത്തപ്പി 'മുത്തി'യെ തൊടണം. മുത്തിയെ തൊട്ടുകഴിഞ്ഞാൽ 'മുത്തി' കളിയിൽനിന്നു് പുറത്തു പോകുന്നു.

യിപ്പോകാതെ സൂക്ഷിച്ചുവരികയാണ്.'' പരമഹംസദേവൻ ഇവിടെ പ്രശംസിച്ചു പറയുന്ന ചെറുപ്പക്കാരിൽ അതിപ്രധാനമായൊരു സ്ഥാനമാണ് ലാട്ടുവിന്റേതു്.

ഇനി കേൾക്കാൻ പോകുന്നതു ലാട്ടുമഹാരാജിന്റെതന്നെ വാക്കുകളാണ്: 'ശ്യാംപുക്കുറിൽ വാടകയ്ക്കെടുത്ത കെട്ടിടത്തിൽ ഏകദേശം മൂന്നു മാസകാലത്തോളം ഗുരുദേവൻ കഴിച്ചുകൂട്ടുകയുണ്ടായി. അക്കാലത്തു് അവിടെ താമസിച്ചിരുന്ന ഞങ്ങൾക്കു് ഊണിനോ, ഉടുപ്പിനോ ഒരു കഷ്ടപ്പാടും ഉണ്ടായിരുന്നില്ല. വന്നു കയറുന്ന ഭക്തന്മാരൊക്കെ കുട്ടകൾ നിറയെ ആഹാരപദാർത്ഥം കൊണ്ടുവരും. പക്ഷെ മിക്ക സമയത്തും ആവക സാധനങ്ങളെല്ലാം പാവങ്ങൾക്കു് പങ്കുവെച്ചുകൊടുക്കാനാണ് ഗുരുദേവൻ പറയാറ്. അദ്ദേഹത്തിനാണെങ്കിൽ അന്നൊക്കെ അധികമൊന്നും കഴിച്ചുകൂടാ—രാവിലെ സ്വല്പം അരിക്കഞ്ഞി, രാത്രി കുറച്ചു് റവപ്പായസവും — കഴിഞ്ഞു. മാതൃദേവിതന്നെ അതെല്ലാം വേണ്ടവിധമൊക്കെ പാകംചെയ്യുകയായിരുന്നു പതിവു്.'

ശ്യാംപുക്കുറിൽ മൂന്നു മാസം താമസിച്ചു് ചികിത്സിച്ചുനോക്കിയിട്ടും യാതൊരു മെച്ചവും കാണാതിരുന്നതിനാൽ ഡോക്ടർസർക്കാർ ഗുരുമഹാരാജിനെ കൽക്കത്താനഗരത്തിനു് വെളിയിൽ ധാരാളം കാററും സൂര്യപ്രകാശവും കിട്ടാവുന്ന തുറന്നൊരിടത്തു് താമസിപ്പിക്കാൻ നിർദ്ദേശിച്ചു. തദനുസാരം ഭക്തന്മാർ, കാശിപ്പൂരിൽ ഒരു ഉദ്യാനഗൃഹം ഏർപ്പാടു ചെയ്തു. അവിടേയ്ക്കു് പരമഹംസദേവനെ വൃശ്ചികമാസത്തിലെ സംക്രാന്തിയുടെ തലേ ദിവസം മാററി താമസിപ്പിച്ചു. ലാട്ടുമഹാരാജ് കഥ തുടരുന്നു:

''ഗുരുദേവൻ പോയപ്പോൾ ഞങ്ങളും കൂടെപ്പോയി കാശിപ്പൂരിലേയ്ക്കു്. അമ്മയും പോന്നു. ലൊറേൻ, രാഖാൽ, ശരോട്ട് (ശരത്), ശശി, ഗോപാൽ ദാദാ,ചെറിയ ഗോപാൽ, നിരഞ്ജൻ, കാളി, ബാബുരാമൻ എല്ലാവരും വീടു വിട്ടെത്തി അവിടേയ്ക്കു്. അവരൊക്കെ അവിടെ താമസമാക്കി. പിന്നെ, രാമബാബു, സുരേന്ദർ, ബാബു, മാസ്റ്റർമഹാശയൻ, ബലരാംബാബു, ഗിരീശ്ബാബു, കാളീബാബു ഇവരൊക്കെ ചേർന്നു് സകലചെലവും വഹിക്കാനും ഒരുങ്ങി. സുരേന്ദർബാബുവാണ് വീട്ടുവാടക കൊടുത്തിരുന്നതു്. ഗുരുദേവന്റെ പത്ഥ്യാഹാരത്തിനു വേണ്ട സാമഗ്രികളെല്ലാം ഒരുക്കിക്കൊടുക്കേണ്ട ചുമതല ബലരാമബാബു ഏറെറടുത്തു. ഞങ്ങളുടെയൊക്കെ ചെലവിനുവേണ്ട വക തന്നിരുന്നതു് രാംബാബുവാണ്. ഒരു ദിവസം പണത്തിന്റെ കണക്കു് കണിശമായി വെയ്ക്കേണ്ട കാര്യത്തെപ്പററി ഒരു തർക്കം വന്നു. ലൊറേൻ പറഞ്ഞു, 'പൈസയ്ക്കു് പൈസയ്ക്കു് കണക്കുവെയ്ക്കേണ്ട ആവശ്യമെന്തിരിക്കുന്നു? ഇവിടെ അതിൽനിന്നു് കുറെ പണം തട്ടി സമ്പാദിച്ചുകളയാം എന്നു് കരുതി വന്നവരാരും ഇല്ലല്ലൊ, ഉവ്വോ?' അപ്പോൾ ഞാൻ പതുക്കെ പറഞ്ഞു, 'എന്നാലും കണക്കു് ശരിക്കു് വെയ്ക്കുന്നതാണ് നല്ലതു്.' രാഖാലുടനെ ഞാൻ പറഞ്ഞതിനെ ശരിവെച്ചു. കണക്കെഴുതാനുള്ള ചുമതല ഗോപാൽദാദയെ ഏല്പിക്കുകയും ചെയ്തു.'' ഉടനെ ഒരു ഭക്തൻ കുതൂഹലത്തോടുകൂടി ചോദിച്ചു: 'അങ്ങു് അന്നെന്തൊക്കെയാണ് പറഞ്ഞതു്, മഹാരാജ്?'

ലാട്ടുമഹാരാജ്: ങ്ആ, ഇനി ഞാനന്നു് പറഞ്ഞ ആ വാക്കുകൾ ഏതെല്ലാമാണെന്നുപോലും അറിഞ്ഞേ തീരൂ, അല്ലെ? എനിക്കെന്താ പറയാനുള്ളതു്, ഒരു കാര്യമേയുള്ളു. ഞാൻ പറഞ്ഞു, 'ഇതു് നോക്കൂ ലോറേൻ, ഗൃഹസ്ഥന്മാരുടെ ഒരൊററ പൈസപോലും അനാവശ്യമായി ചെലവിടാൻ ഗുരുദേവൻ ഒരിക്കലും സമ്മതിക്കാറില്ല. കണക്കുവെച്ചതുകൊണ്ടു് കുഴപ്പമൊക്കെകൂടാതെ കഴിക്കാമെന്നുണ്ടെങ്കിൽ അതങ്ങനെ ചെയ്തുകൂടെ? അന്നന്നത്തെ ചെലവു് കണക്കെഴുതിത്തീർക്കാൻ നിങ്ങൾക്കൊക്കെ ഏറിയാൽ എത്രനേരം വേണം? ഇതൊന്നുമല്ല, ഇനി കണക്കു് വെച്ചില്ലെന്നുതന്നെ വെച്ചോളൂ, ഇനി ഒരിക്കൽ ആരെങ്കിലും എന്തെങ്കിലുമൊന്നു് കണ്ടുപിടിച്ചു പൊന്തിച്ചാലോ?'

ഇത്രയും പറഞ്ഞിട്ടു് ലാട്ടുമഹാരാജ് ഭക്തനോടായിട്ടു പറഞ്ഞു, ''അദ്ദേഹം എന്തു് കണിശക്കാരനായിരുന്നു എന്നറിയാമോ? ഹോ! ഒരു ദിവസം ദക്ഷിണേശ്വരത്തുവെച്ചു് ഒരു ഭക്തനോടു വിളക്കു് കൊളുത്താൻ പറഞ്ഞു. മൂന്നു നാലു് തീപ്പെട്ടിക്കോലു് അയാൾ വെറുതെ ഉരച്ചു് നഷ്ടമാക്കി; എന്നിട്ടും വിളക്കൊട്ടു് കത്തിയതുമില്ല. ഉടനെ ഗുരുദേവൻ കട്ടിലിൽ

നിന്നു് താഴെ ഇറങ്ങി തന്നത്താൻ തീപ്പെട്ടി ക്കോലുരച്ചു് വിളക്കു കത്തിച്ചിട്ടു് പറഞ്ഞു: 'ദേ, നോക്കൂ, ഗൃഹസ്ഥന്മാർ എത്ര ഞെങ്ങിഞെരുങ്ങി കഷ്ടപ്പെട്ടിട്ടാണെന്നറിയാമോ സമ്പാദ്യത്തിൽ നിന്നു് കുറേശ്ശെ ലാഭിച്ചു് സന്ന്യാസിക്കു് കൊടുക്കുന്നതു്! ആ പണമെന്നിട്ടു് ഇങ്ങനെ വാരിവലിച്ചു് നശിപ്പിക്കുന്നതു ശരിയാണോ?' പിന്നൊരു ദിവസം ഹുക്കയിൽ തീയ്കൊളു ത്താൻ ഞാൻ തീപ്പെട്ടിക്കോലുരയ്ക്കാൻ ഭാവിക്ക യായിരുന്നു. അപ്പോഴേയ്ക്കും അദ്ദേഹം പറഞ്ഞു: 'ചെല്ലു, വേഗം അടുക്കളയിൽനിന്നു് തീയ് മേടിച്ചുകൊണ്ടുവരു.' ഇത്ര ശ്രദ്ധയോടെ അളന്നു തൂക്കിയാണു് അദ്ദേഹം ഗൃഹസ്ഥന്മാരുടെ പണം ചെലവാക്കിയിരുന്നതു്.''

''കാശീപ്പൂരിൽവെച്ചു് മിക്കവാറും എല്ലാം എന്നു തന്നെ പറയാം, അമ്മതന്നെയാണു് ഗുരു ദേവന്റെ പത്ഥ്യാഹാരം പാകംചെയ്തുവന്നതു്. അങ്ങനെയിരിക്കെ ഒരു ദിവസം പാൽപാത്ര വുംകൊണ്ടു് കോണികയറുന്ന സമയത്തു് അമ്മ കാലുതെററി ഉരുണ്ടുവീണു. പാലോ പോയി, അമ്മയുടെ കാലും ഉളുക്കി. ബാബുരാമും ലോറേനുംകൂടി അമ്മയെ താങ്ങിയെടുത്തു് മുറി യിൽ കൊണ്ടുപോയി കിടത്തി. കാലാണെ ങ്കിൽ നീരുവന്നു് വീത്തു. കാര്യമൊക്കെ തക രാറായി. ഗുരുദേവനുള്ള പത്ഥ്യാഹാരം ഇനി പാകംചെയ്യാനാരാ? രാമബാബു ഒരു ബ്രാഹ്മ ണനെ അയച്ചുതന്നു; അദ്ദേഹം ഗുരുദേവനുള്ള പത്ഥ്യാഹാരമൊക്കെ ശരിപ്പെടുത്തും, ഞങ്ങൾ ക്കൊക്കെയുള്ള ദേഹണ്ഡവും കഴിച്ചുവെയ്ക്കും. ഗുരു ദേവൻ എന്നെ വിളിച്ചു് പറഞ്ഞു: ''നോക്കൂ, 'ഇവിടെയ്ക്കാവശ്യമുള്ളതെല്ലാം (ആഹാരവും പത്ഥ്യവും) നീ തന്നെകൊണ്ടുവന്നാൽ മതി.'' എന്നിട്ടു പറയുകയാണു്, 'എന്റെ മലവും മൂത്രവും മററും ദൂരെ കൊണ്ടുപോയിക്കളഞ്ഞു് സ്ഥലം വൃത്തിയാക്കലും നീ തന്നെ ചെയ്താൽ മതി.' ഞാൻ പറഞ്ഞു, 'കല്പന കിട്ടേണ്ടതാമ സമേയുള്ളു – അങ്ങയുടെ എളിയ ദാസനിതാ തയ്യാറുണ്ടു്.'' അന്നുമുതൽ അവസാനംവരെ ഈ ജോലി ലാട്ടുവാണു് ചെയ്തുവന്നതു്.

കഥ ഇത്രയും പറഞ്ഞു നിർത്തിയപ്പോൾ ഭക്തനൊരു ചോദ്യം: 'മഹാരാജ്', കാശിപ്പൂരിൽ താമസിക്കുന്ന കാലത്തു് അങ്ങയും മററുള്ളവരും രാപകൽ ശ്രീ ഗുരുമഹാരാജിന്റെ പരിചരണ ത്തിൽത്തന്നെ മുഴുകിയിരിക്കുകയായിരുന്നോ? ഉപാസനകളൊന്നും ചെയ്തിരുന്നേ ഇല്ലേ ?''

ഭക്തന്റെ ഈ ചോദ്യം കേട്ടപ്പോൾ ലാട്ടു മഹാരാജിനു് അല്പം ശുണ്ഠിവന്നു. അദ്ദേഹം പറഞ്ഞു, ''എന്റെ സാറേ, അദ്ദേഹത്തിന്റെ പരിചരണംതന്നെയല്ലേ ഞങ്ങളുടെ ഉപാസന? ഇതല്ലാതെ എന്തുപാസനയാണു് ഞങ്ങളിനി ചെയ്യേണ്ടതു്? ഇതു കേമായി! ഈ 'ഉപാസന ഉപാസന' എന്നും പറഞ്ഞു് എന്തൊക്കെ കാര്യ ങ്ങളാണാവോ നിങ്ങളുള്ളിൽ കണക്കാക്കി വെ ച്ചിരിക്കുന്നതു്! ഈ വിധത്തിൽ കാലുമടക്കി ഇരിക്കണം, ഇത്തരത്തിലെല്ലാം മൂക്കുപിടിച്ചു ശ്വാസംവിടണം, ഇന്ന ദിക്കിലേയ്ക്കു് മുഖംതിരി ഞ്ഞിരിക്കണം, ഇത്ര പ്രാവശ്യം മന്ത്രം ജപി ക്കണം, ഇതൊക്കെ ആയാലേ നിങ്ങളുടെ കണ്ണിൽ ഉപാസനയാവുള്ളൂ, അല്ലേ? പക്ഷെ ഇതൊന്നുമല്ല ശരിയായ ഉപാസന. യഥാർത്ഥ ത്തിലുള്ള ഉപാസന,യഥാർത്ഥത്തിലുള്ള തപസ്സു്, ഈശ്വരസേവയാണു്. ഗുരുദേവൻ പറയാറുണ്ടു്, 'ഉപാസന (ധ്യാനം) ചെയ്യുന്നസമയത്തു് ഭാവന ചെയ്യണം, അദ്ദേഹം (ഇഷ്ടദേവത) മുമ്പിൽ ത്തന്നെ ഇരിപ്പുണ്ടെന്നു്; നിങ്ങളദ്ദേഹത്തിന്റെ കാൽകഴുകിക്കുകയാണു്, അദ്ദേഹത്തെ കുളിപ്പി ക്കുകയാണു്, ആഹാരം കഴിപ്പിക്കുകയാണു്, അദ്ദേഹത്തെ നിങ്ങളുടെ ഹൃദയത്തിൽ കുടിയി രുത്തുകയാണു്, അദ്ദേഹത്തെ വസ്ത്രാഭരണങ്ങൾ കൊണ്ടു് അലങ്കരിക്കുകയാണു്, എന്നൊക്കെ. എന്നിട്ടു് ആ പാദപദ്മങ്ങളിൽ പുഷ്പങ്ങൾ അർപ്പിച്ചു് പൂജിക്കുകയാണെന്നും.' ഞങ്ങളന്നു് ഇതുതന്നെയാണു് ചെയ്തിരുന്നതു്.''

അക്ഷരാഭ്യാസവിഹീനനായ ഈ യുവ സാധകൻ ഏതുഭാവത്തിലാണു് സ്വഗുരുവായ പരമഹംസദേവനെ പരിചരിച്ചിരുന്നതു് എന്ന തിന്റെ ഏകദേശരൂപം ഈ വാക്കുകളിൽ നിഴ ലിച്ചുകാണാം. എന്തിനാണു് ഇതു മാത്രം പറ ഞ്ഞു നിർത്തുന്നതു്! അന്നു് വീടും വീട്ടുകാരേയും വിട്ടു് ഗുരുദേവന്റെ ശുശ്രൂഷയ്ക്കായി കാശി പ്പൂരിൽ വന്നു് താമസമാക്കിയിരുന്ന ചെറുപ്പ ക്കാരുടെ എല്ലാവരുടേയും കഥ ഇതുതന്നെ ആയിരുന്നു. ഒരു ഭക്തൻ ഒരു ദിവസം ബല രാമമന്ദിരത്തിൽവെച്ചു് ലാട്ടുമഹാരാജിനോടു്

ചോദിച്ചു: 'മഹാരാജ്, പരമഹംസദേവനെപ്പോലെ ബ്രഹ്മജ്ഞനായ ഒരു വ്യക്തിക്ക്, അനുനിമിഷം മനസ്സ് സമാധിയിലേയ്ക്ക് വഴുതിപ്പൊയ്ക്കൊണ്ടിരിക്കുന്ന ഒരാൾക്ക്, ഇത്ര ഭയങ്കരമായൊരു വ്യാധി അനുഭവിക്കേണ്ടിവരാൻ എന്താണ് കാരണം ?'

ലാട്ടുമഹാരാജ്: എനിക്കിത് വല്ലതും അറിയാമോ ? ശുദ്ധിയില്ലാത്ത മനുഷ്യർ അദ്ദേഹത്തെ തൊടുകയും കാല് പിടിക്കുകയും ഒക്കെ ചെയ്തിട്ടാണ് ഇത്ര കഠിനമായൊരു രോഗം അദ്ദേഹത്തിന് വന്നുപെട്ടത് എന്ന് മാസ്റ്റർ മഹാശയൻ ഒരിക്കൽ പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. ഗിരീശ്ബാബു എന്താണ് പറഞ്ഞതെന്നോ ? 'ഇതും അദ്ദേഹത്തിൻെറ ഒരു ലീല. മനുഷ്യരുടെ ദുഃഖം ഇല്ലാതാക്കാനെടുത്തിട്ടുള്ളൊരു സൂത്രവിദ്യയല്ലെ?' രാമബാബു പറഞ്ഞതിങ്ങനെയാണ്: 'ഇങ്ങനെയുള്ളൊരു മാറാരോഗം വന്ന് പിടിപെട്ടിരുന്നില്ലെങ്കിൽ അദ്ദേഹത്തെ ശരിക്ക് മനസ്സിലാക്കാൻ ആക്കെങ്കിലും പററുമായിരുന്നോ ? ശരീരം നല്ല ആരോഗ്യത്തോടും ചൊറുചൊറുക്കോടും കൂടിയിരിക്കുമ്പോൾ ഈശ്വരനെ വിചാരിക്കാൻ ആക്കും പററും. പക്ഷെ അതികഠിനമായ വേദന അനുഭവിച്ചുകൊണ്ടിരിക്കുമ്പോഴും ആക്കാണോ ഏതു നിമിഷത്തിലും നിർവ്വികല്പസമാധിയിലേയ്ക്ക് കയറിപ്പോകാൻ കഴിയുന്നത് ആ ആളാണ് അവതാരം.' ലൊറേൻ പറഞ്ഞത് കേക്കണ്ടേ ? 'കാര്യമെന്താണെന്നോ, നമ്മുടെയൊക്കെ സേവനം സ്വീകരിക്കുന്നതിനുവേണ്ടി വേണമെന്നുവെച്ച് അദ്ദേഹം വരുത്തിക്കൂട്ടിയതാണ് ഈ രോഗം. നിങ്ങളൊക്കെ എന്താ കണ്ടിരിക്കുന്നത് ? അദ്ദേഹത്തിന് സുഖക്കേട് വന്നില്ലെങ്കിൽ നമ്മൾക്കൊക്കെ അദ്ദേഹത്തെ പരിചരിക്കാനുള്ള സൗകര്യം കിട്ടുമായിരുന്നോ ? എടോ, കൈയ്യിൽക്കിട്ടിയ ഈ സുവർണ്ണാവസരം കൈയ്‌വിട്ടു കളഞ്ഞേക്കല്ലെ, ട്ടോ. അദ്ദേഹത്തിന് നമ്മളെ വിട്ടുപോകാൻ സാധിക്കാതിരിക്കത്തക്കവണ്ണം അത്ര ഭംഗിയായിട്ട് ആ ശുശ്രൂഷയങ്ങ് ചെയ്തേച്ചാൽ മതി.' 'നമ്മളെയൊക്കെ കൂട്ടിയിണക്കാനുള്ള അദ്ദേഹത്തിൻെറ ഒരു പരിപാടിയാണിത്.' എന്നാണ് രാഖാലിൻെറ അഭിപ്രായം. ശരോടിന് പറയാനുണ്ടായിരുന്നതെന്തെന്നുവെച്ചാൽ, 'നമുക്ക് ശരിക്ക് മനസ്സിലായാലും കൊള്ളാം ഇല്ലെങ്കിലും കൊള്ളാം, ഇതിൻെറ ഉള്ളിൽക്കൂടി അതിമഹത്തായൊരു ഉദ്ദേശ്യം സാധിച്ചെടുത്തിട്ടുണ്ട്.' ശശി പറഞ്ഞതു്,'ലോകത്തിൻെറ കഷ്ടത കണ്ടിട്ട് ശ്രീയേശുക്രിസ്തു കുരിശിൽ കയറിയില്ലെ, ഗുരുമഹാരാജും ജീവന്മാരുടെ ദുഃഖത്തെ തന്നെത്താൻ ഏറെറടുത്ത് അനുഭവിച്ച് തീക്കുകയാണ്,' എന്നാണ്. കേദാർബാബു കൈയ്ക്കൂപ്പി തൊഴുതുകൊണ്ട് ഗുരുദേവനോട് നേരിട്ടുതന്നെ ചോദിച്ചു: 'പ്രഭോ, ഇനി എത്രനാൾക്കൂടി വേണം ഈ കൺകെട്ടുവിദ്യ ?' ബലരാമബാബു പറയുകയാണ്, 'ഹോ! ഇനി ഇതു് കേട്ടുകൊണ്ടിരിക്കാൻ വയ്യ, കൃപാസിന്ധോ! നിങ്ങളുടെ പരമഹംസന്, അല്ലാ, സുഖക്കേട് പിടിപെട്ടോ എന്ന് പച്ചുംകലന്ന സ്വരത്തിൽ ചോദിക്കുന്നതു കേട്ട് ചെവി ചുട്ടുനീറി ചാമ്പലായിത്തുടങ്ങി.' അപ്പോൾ ഗുരുദേവൻ പറഞ്ഞു, 'പിടിച്ചുനില്ക്കുന്നവൻ ശേഷിക്കും, ശേഷിക്കുന്നവനാണ് മഹാശയൻ.' ഇങ്ങനെ എന്തെല്ലാം അഭിപ്രായങ്ങൾ ഓരോരുത്തർ പറഞ്ഞിരുന്നു, എനിക്കതൊന്നും ഓർമ്മയില്ല.''

ഭക്തൻ: അങ്ങേയ്ക്കെന്താ തോന്നിയതു്, മഹാരാജ് ?

ലാട്ടുമഹാരാജ്: ങ്ആ, ഇനി അതൊന്നേ അറിയാൻ ബാക്കിയുള്ളു. എടോ, മനുഷ്യദേഹം എടുത്തുപോയാൽ അതു് തിരിച്ചുകൊടുത്തേ തീരൂ, ഇതെല്ലാവക്കും അറിയാവുന്ന കാര്യമല്ലെ ? അദ്ദേഹവും അതു ചെയ്തു, അല്ലാതെന്താ!

ഭക്തൻ: പക്ഷെ, മഹാരാജ്, അദ്ദേഹത്തിന് ചൈതന്യമഹാപ്രഭുവിനെപ്പോലെ എന്നെന്നേയ്ക്കുമായി ചിരസമാധിയിലേയ്ക്കങ്ങ് ഇറങ്ങിപ്പോകാമായിരുന്നില്ലെ ?

ലാട്ടുമഹാരാജ്: ഓഹോ ആവാമായിരുന്നു. പക്ഷെ അങ്ങനെ ചെയ്താൽ അദ്ദേഹത്തിൻെറ ഭക്തന്മാക്ക് സങ്കടം വരില്ലെ ? ഭക്തന്മാരുടെ മനസ്സിനെ വേദനിപ്പിക്കാനുള്ള കെൽപ് ഭഗവാനില്ല, അതറിയില്ലെ ?

# ദേവീമാഹാത്മ്യം

സിദ്ധിനാഥാനന്ദസ്വാമി

ആപദി കിം കരണീയം, സ്മരണീയം
ചരണയുഗളമംബായാഃ
തത് കിം കുരുതേ, ബ്രഹ്മാദീനപി
കിങ്കരീകുരുതേ.

ചൈതന്യവാനായ മനുഷ്യന് പരമചൈതന്യത്തെക്കുറിച്ച് ബോധമുണ്ട്; ആത്മബോധമില്ലാതെ ആരുമില്ല. ആക്കും ആത്മാവിനെ നിഷേധിക്കാവതല്ല. ദേശകാലപരിമിതമല്ലാത്തതും നാമരൂപാതീതവുമായ ഒരു പരമസത്ത മാത്രമേ സത്യമായിട്ടുള്ളു എന്നാണ് ആപ്തന്മാരും ശാസ്ത്രങ്ങളും പ്രഖ്യാപിക്കുന്നത്. അതീന്ദ്രിയ വിഷയങ്ങളിൽ ഇവയാണ് പരമപ്രമാണവും. അനുഭൂതിതലത്തിൽനിന്നും താഴോട്ടിറങ്ങി പ്രപഞ്ചബോധത്തിൽനിന്നു നോക്കിയാൽ ഈ പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിലയങ്ങൾക്ക് അധിഷ്ഠാനമായ ഒരു സത്തയെ കണ്ടെത്തുന്നു. ആ വിശ്വകർത്താവിന് ചില നാമങ്ങളും രൂപങ്ങളും നാം കല്പിക്കുന്നു. ആ ഈശ്വരനെ പല നാമത്തിലും രൂപത്തിലും, പുരുഷനായും സ്ത്രീയായും ഭാവന ചെയ്യാറുണ്ട്. ഹിന്ദുമതമൊഴിച്ചുള്ള മതക്കാർ ഈശ്വരനെ പുരുഷനായിട്ടാണ് കരുതാറ്. ഹിന്ദുക്കൾ ഈശ്വരനെ പുരുഷനായും സ്ത്രീയായും ഭാവന ചെയ്ത് ആരാധിച്ചുവരുന്നു.

സന്താനങ്ങൾ പിതാവിനെക്കാൾ മാതാവിനെയാണ് കൂടുതൽ ആശ്രയിക്കുന്നത്. മനുഷ്യേതരജീവികൾതികച്ചുംമാതൃപാലിതരാണ്. മനുഷ്യരുടെയിടയിൽ പിതാവിനും ഒരു പ്രധാന സ്ഥാനം ഉണ്ടെങ്കിലും ശൈശവദശയിൽ മനുഷ്യരും അമ്മയെയാണ് അധികമായും ആശ്രയിക്കുന്നത്. സന്താനങ്ങൾ അമ്മയുടെ വകയാണ്. അതിനാൽ പ്രപഞ്ചമാകുന്ന പൈതലും ഒരു ജനയിത്രിയെയാണ് ആശ്രയിക്കുകയും ആദരിക്കുകയും ചെയ്യുന്നതെങ്കിൽ അത് സ്വാഭാവികം മാത്രമത്രെ. മക്കൾക്ക് അടുപ്പം കൂടുതൽ അമ്മയോടാണുതാനും. അതിനാൽ ഈശ്വരന് നാമവും രൂപവും കല്പിക്കുന്ന പക്ഷം 'അമ്മ' എന്നു ഭാവന ചെയ്യുന്നതാണ് സുഗമവും സ്വാഭാവികവും.

'ജലം നിശ്ചലമായാലും ചഞ്ചലമായാലും ജലം; പാമ്പ് ചുരുണ്ടു കിടക്കുമ്പോഴും നീണ്ടു പായുമ്പൊഴും പാമ്പ്. അതുപോലെ ഈശ്വരൻ നിഷ്ക്രിയനായിരിക്കുമ്പൊഴും സക്രിയനായിരിക്കുമ്പൊഴും ഈശ്വരൻ. നിഷ്ക്രിയനായിരിക്കുമ്പോൾ ബ്രഹ്മമെന്നും സക്രിയനായിരിക്കുമ്പോൾ കാളിയെന്നും ഞാൻ വിളിക്കുന്നു. കാളിയും ബ്രഹ്മവും ഒന്നുതന്നെ.' എന്ന് ശ്രീരാമകൃഷ്ണദേവൻ പറയാറുണ്ട്.

അമ്മ മക്കളെക്കുറിച്ച് സദാ വ്യാകുലയാണെങ്കിലും മക്കൾ പ്രായമായാൽ പിന്നെ എന്തെങ്കിലും ആപത്തു വരുമ്പോഴാണ് അധികവും അമ്മയെ സ്മരിക്കാറ്. എന്നും സ്മരിക്കുന്ന ചില മക്കളെങ്കിലും ഇല്ലെന്നല്ല; ആപത്തു വരുമ്പോൾ എല്ലാ മക്കളും അമ്മയെ ഓക്കും. മാത്രമല്ല, ആപത്തുവരുമ്പോൾ അമ്മയെ മാത്രമാണ് ഓക്കുക. 'എന്റെ അമ്മേ!' എന്നല്ലാതെ ആരും 'എന്റെ ഭാര്യേ, എന്റെ ഭത്താവേ,' എന്നൊന്നും അവശാവസ്ഥയിൽ വിളിക്കാറില്ല. എന്തെല്ലാം ദ്രോഹം അങ്ങോട്ടു ചെയ്തിട്ടുണ്ടെങ്കിലും ഏതവസരത്തിലും അമ്മയുടെ അടുത്ത് വാത്സല്യപൂൎണ്ണമായ സ്വാഗതം ലഭിക്കുകയും ചെയ്യും. ഭത്താവും കൂടി ഉപേക്ഷിച്ച സീതയെ കൈയ്യും നീട്ടി സ്വീകരിച്ചതു് സീതാമാതാവായ വസുധയാണ്. ഇല്ല, അമ്മയെ ഉപേക്ഷിച്ചാലും അമ്മ മക്കളെ ഉപേക്ഷിക്കയില്ല. അവസാനം മക്കൾക്ക് അമ്മയല്ലാതെ ആരും ആശ്രയവുമില്ല.

ആപത്തിലകപ്പെട്ടപ്പോൾ ജഗജ്ജനനിയെ ആശ്രയിച്ച് ഭജിച്ച് അനുഗ്രഹം നേടിയ രണ്ടു പേരുടെ കഥയാണ് ദേവീമാഹാത്മ്യത്തിലെ പ്രതിപാദ്യം. ദുർഗ്ഗാസപ്തശതി എന്നും ചണ്ഡീ എന്നും ഇതിനു വേറെയും പേരുകളുണ്ട്. മാൎക്കണ്ഡേയപുരാണാന്തർഗതമായ ദേവീമാഹാത്മ്യം, ദേവ്യുപാസകന്മാൎക്ക് സൎവ്വശ്രേഷ്ഠമായ ഒരു ഗ്രന്ഥമാകുന്നു. അടുത്തകാലംവരെ ഈ

ഗ്രന്ഥം പല ഗൃഹങ്ങളിലും നിത്യപാരായണത്തിന് ഉപയോഗിച്ചുവന്നിരുന്നു. ബംഗാളത്തു് ഏററവുമധികം പ്രചാരമുള്ള അദ്ധ്യാത്മഗ്രന്ഥം ഇതാണ്. വിശേഷാവസരങ്ങളിൽ, അതിലും പ്രത്യേകിച്ചു് നവരാത്രികാലത്തു്, വ്രതനിഷ്ഠയോടെ, പൂജാവിധാനങ്ങളോടുകൂടി അവിടെ ചണ്ഡീപാഠം നടത്താറുണ്ടു്. ഉപാസകന്മാരിൽ അധികമാളുകളും ആർത്തരോ അർത്ഥാർത്ഥികളോ ആയിരിക്കും. ദുരിതദൂരീകരണവും സമ്പത്പ്രാപ്തിയുമാണ് അവർ അഭിലഷിക്കുന്നതു്. സകാമഭക്തന്മാർക്കു് ഇഷ്ടപൂരണവും നിഷ്കാമഭക്തന്മാർക്കു് മുക്തിയും ലഭിക്കുന്നു. സകാമന്മാർക്കും കാലക്രമേണ മുക്തി ലഭിക്കുന്നതാണ്. 'സൈഷാ പ്രസന്നാ വരദാ നൃണാം ഭവതി മുക്തയേ.' സർവ്വാഭീഷ്ടപ്രദയായ ദേവിയോടു് ഒന്നിനു വേണ്ടിയും പ്രാർത്ഥിക്കേണ്ടതായിട്ടില്ല; മക്കളുടെ ആവശ്യവും ശ്രേയസ്സും നോക്കി ദേവി വേണ്ടതു നല്കിക്കൊള്ളും. എന്നിരുന്നാലും മക്കൾക്കു് എന്തെങ്കിലും വേണമെന്നു തോന്നിയാൽ അമ്മയോടല്ലാതെ പിന്നെ ആരോടാണു ചോദിക്കുക ? എന്തു ചോദിച്ചാലും അതും അതിലപ്പുറവും ദേവി നല്കുകയും ചെയ്യും. സക്തനും ഭക്തനും മുക്തനും ആദരണീയമായ ഒരു ഗ്രന്ഥമാണു ദേവീമാഹാത്മ്യം. ഈ ഗ്രന്ഥം ഇരിക്കുന്ന ദിക്കിൽ ഭൂതപ്രേതാദിദുർദ്ദേവതകളുടെ ബാധയുണ്ടാവുകയില്ല എന്നാണ് പാരമ്പരികമായ വിശ്വാസം. മന്ത്രമയവും ഗൂഢാർത്ഥഗുംഫിതവുമാണ് ദേവീമാഹാത്മ്യം. ഇഷ്ടലാഭത്തിനു് ശ്രീ ദുർഗ്ഗയെപ്പോലെ സംസേവ്യയായി ഒരു ദേവതയില്ല; ദേവിയെ ആരാധിക്കാൻ സപ്തശതിക്കു സദൃശം മറെറാരു ഗ്രന്ഥവുമില്ല.

മാർക്കണ്ഡേയമഹർഷി ക്രോഷ്ടുകി എന്ന വിപ്രനു് വേദാദികളായ പതിനെട്ടു വിദ്യകളിൽ സർവ്വോത്തമമായ വേദങ്ങൾ നാലും വേദാംഗങ്ങളായ ശിക്ഷ, വ്യാകരണം, നിരുക്തം, ജ്യോതിഷം, കല്പം, ഛന്ദസ്സ് എന്നിവയാറും മീമാംസയും ന്യായശാസ്ത്രവും ഉപദേശിച്ചതിനു ശേഷം പതിമ്മൂന്നാമത്തെ വിദ്യയും പഞ്ചമവേദമെന്നുകൂടി പ്രസിദ്ധവുമായ പുരാണേതിഹാസങ്ങൾ ഉപദേശിക്കുന്നു. മന്വാദിധർമ്മശാസ്ത്രങ്ങൾ, ആയുർവ്വേദം, ധനുർവ്വേദം, ഗാന്ധർവ്വവേദം, അർത്ഥവേദം ഇവയഞ്ചുംകൂടി ചേർന്നതാണ് അഷ്ടാദശവിദ്യകൾ. സർഗ്ഗം, പ്രതിസർഗ്ഗം, വംശം, മന്വന്തരം, വംശാനുചരിതം എന്നിങ്ങനെ അഞ്ചാണ് പുരാണലക്ഷണങ്ങൾ. സർഗ്ഗമെന്നാൽ സൃഷ്ടി; പ്രതിസർഗ്ഗം പ്രളയം. സോമസൂര്യാദിവംശവർണ്ണനം വംശം. സ്വായംഭുവാദി മനുക്കളുടെ ചരിതം മന്വന്തരം. വംശ്യന്മാരായ മഹത്തുക്കളുടെ ചരിതം വംശാനുചരിതം. ഈ അഞ്ചു ലക്ഷണങ്ങളും ആത്മാവിന്റെ മഹത്ത്വത്തെ പ്രതിപാദിക്കാൻ ഉദ്ദേശിച്ചുകൊണ്ടുള്ളവയാണ്. ഈവക ലക്ഷണങ്ങളോടുകൂടി ബ്രാഹ്മം, പാദ്മം, വൈഷ്ണവം തുടങ്ങിയുള്ള പതിനെട്ടു പുരാണങ്ങളിൽ മാർക്കണ്ഡേയപുരാണത്തിൽ ഉൾപ്പെട്ടതാണ് ദേവീമാഹാത്മ്യം. മാർക്കണ്ഡേയൻ ക്രോഷ്ടുകിക്കു് കഴിഞ്ഞ കാലങ്ങളിലെ മനുക്കളുടെ ചരിത്രം പറഞ്ഞുകൊടുത്തശേഷം ഏഴാമത്തെ മനുവായ വൈവസ്വതൻ മത്സ്യമൂർത്തിയുടെ അനുഗ്രഹത്താൽ മന്വന്തരാധിപത്യം നേടിയ ചരിതവും ഉപദേശിച്ചു. എട്ടാമത്തെ മനുവായ സാവർണ്ണിയുടെ പൂർവ്വജന്മചരിത്രമാണ് ഈ ഗ്രന്ഥത്തിൽ വിസ്തരിക്കുന്നതു്. ദേവീപ്രസാദംകൊണ്ടാണ് അദ്ദേഹത്തിനു മന്വന്തരാധിപത്യം ലഭിച്ചതു്.

ഏഴാമത്തെ മനുവായ വൈവസ്വതനും എട്ടാമനായ സാവർണ്ണിയും സൂര്യപുത്രന്മാരാണ്. അവർ തമ്മിൽ മാതൃഭേദമല്ലാതെ പിതൃഭേദമില്ല. ത്വഷ്ടാവിന്റെ മകൾ സംജ്ഞയെ സൂര്യൻ പരിഗ്രഹിച്ചു. ആദിത്യനു് അവളിൽ വൈവസ്വതമനു, യമധർമ്മൻ എന്നു രണ്ടു പുത്രന്മാരും യമുനയെന്ന പുത്രിയും ഉണ്ടായി. ഭർത്താവിന്റെ ദേഹപാരുഷ്യത്തെ നീക്കാൻ തപസ്സാചരിക്കണമെന്നു് സംജ്ഞ ആലോചിച്ചു. പതിവ്രതകൾക്കു ഭർത്തൃപരിചരണമാണല്ലൊ പരമധർമ്മം; അതിനു് ഊനം വരാതിരിക്കാനെന്തു വഴി എന്നാലോചിച്ചു് സംജ്ഞ സ്വയോഗബലത്താൽ തന്റെ ഛായയിൽനിന്നും ഒരുവളെ സൃഷ്ടിച്ചു. അവൾ സമാനവർണ്ണയാകയാൽ സവർണ്ണയെന്നു പ്രസിദ്ധയുമായി. സവർണ്ണയെ ഭർത്തൃശുശ്രൂഷണത്തിനു നിയോഗിച്ചശേഷം സംജ്ഞ തപസ്സിനായി ഉത്തരകുരുദേശത്തേയ്ക്കു പോയി. ആദിത്യനു് സവർണ്ണയിൽ ജനിച്ച സന്താനങ്ങളാണ് സാവർണ്ണിയെന്ന മനുവും ശനൈശ്ചരനെന്ന ഗ്രഹവും തപതിയെന്ന കന്യ

കയും. ഏഴാമത്തെ മനുവിന് പിതൃനാമത്തെ മുൻനിർത്തി വൈവസ്വതനെന്നും എട്ടാമന് മാതൃനാമത്തെ ആസ്പദമാക്കി സാവർണ്ണി എന്നും പേർ പ്രസിദ്ധമായി. അവർക്ക് അച്ഛനൊന്ന്; അമ്മ രണ്ടും.

സ്വാരോചിഷമന്വന്തരത്തിൽ ചൈത്രവംശത്തിൽ സുരഥനെന്ന പേരായി ഒരു സമ്രാട്ടുണ്ടായിരുന്നു. അദ്ദേഹം ഒരിക്കൽ നായാട്ടിനു കാട്ടിൽ പോയി; അവിടെവെച്ച് അദ്ദേഹം അമ്പെയ്ത ഒരു വരാഹം മാണ്ഡലികന്മാർ എന്നൊരു കൂട്ടരുടെ കാട്ടിൽ ചെന്നു വീണു. പന്നിയെ ചൊല്ലി സുരഥനും മാണ്ഡലികന്മാരും തമ്മിൽ തർക്കവും വഴക്കുമായി. ഏകാകിയായ സുരഥൻ പോരിൽ പരാജിതനായി, പലായനം ചെയ്തു. രാജധാനിയിൽ തിരിച്ചെത്തിയ സുരഥനെ ശത്രുക്കൾ വീണ്ടും ആക്രമിച്ചു. അദ്ദേഹത്തിന്റെ അമാത്യന്മാരും മററും പ്രതിപക്ഷം ചേർന്നു. അനന്യഗതിയായ സുരഥൻ കുതിരപ്പുറത്തു കയറി മൃഗയാവ്യാജേന പെരുംകാട്ടിലേയ്ക്കു പോയി. വനത്തിൽ അങ്ങിങ്ങ് അലഞ്ഞുനടക്കുമ്പോൾ സുമേധസ്സെന്ന തപോധനന്റെ ആശ്രമം കണ്ടെത്തി. മുനി മന്നനെ സ്വാഗതം ചെയ്ത് മറെറന്തോ കാര്യങ്ങളിൽ വ്യാപൃതനായി; സുരഥൻ മനോരാജ്യത്തിലുമാണ്ടു. അദ്ദേഹത്തിന്റെ മനം രാജധാനിയിലും ഗജവീരനിലും ഭാര്യയിലും പുത്രനിലും ഭണ്ഡാരത്തിലും അമാത്യരിലും ഭൃത്യരിലുമെല്ലാം പാഞ്ഞുകൊണ്ടിരുന്നു. അങ്ങനെയിരിക്കെ ആശ്രമസമീപം ഒരു വൈശ്യനെ കാണായി. രാജാവു വൈശ്യന്റെ വിവരങ്ങളന്വേഷിച്ചു. പുത്രദാരാദികളാൽ അപഹൃതവിത്തനും നിരസ്തനുമായ സമാധിയെന്ന ഒരു വൈശ്യനാണു താനെന്നും അവരുടെ ദ്രോഹം പൊറുക്കാനാവാതെ കാട്ടിലേയ്ക്കു പോന്നതാണെന്നും, സ്വജനങ്ങൾ ഇത്ര കൃതഘ്നരായിട്ടും തന്റെ മനസ്സിപ്പോഴും അവരിൽ ആസക്തമാണെന്നും മററും സ്വചരിത്രം വൈശ്യൻ പറഞ്ഞുകേൾപ്പിച്ചു. സുരഥനും സമാധിയും തുല്യദുഃഖികൾ. അവരിരുവരുംകൂടി ചെന്നു മാമുനിയെ യഥാവിധി വണങ്ങി. തങ്ങൾക്ക് ദ്രോഹകാരികളായ സ്വജനങ്ങളിൽ മമത മാറാതെ നിലകൊള്ളുന്നതിനെന്താണു കാരണം എന്നു മന്നൻ മാമുനിയോടു ചോദിച്ചു. മനുഷ്യർക്കും ഇതരപ്രാണികൾക്കും വിഷയജ്ഞാനമുണ്ട്. മനുഷ്യർ ലോഭംകൊണ്ടും പ്രത്യുപകാരപ്രതീക്ഷകൊണ്ടും പുത്രാദികളിൽ ആസക്തരാകുന്നു; ആത്മാവിന്റെ ഉപാധിയായ ദേഹാദികളാകുന്ന സംസാരത്തിന്റെ പാലനത്തിനു വേണ്ടി മഹാമായ നടത്തുന്ന ലീലയാണിതിനു കാരണം; അക്കാരണത്താൽ സകലരും മോഹഗർത്തത്തിൽ അകപ്പെട്ടിരിക്കുന്നു, എന്നെല്ലാം മഹർഷി സമാധാനം പറഞ്ഞു. മഹർഷി തുടർന്നു: 'ആ മഹാമായ ജ്ഞാനികളുടെപോലും മനസ്സിനെ ബലമായി ആകർഷിച്ചു മോഹിപ്പിക്കുന്നു. ചരാചരാത്മകമായ സമസ്തജഗത്തും ആ ദേവി ഭ്രമിപ്പിച്ചുകൊണ്ടിരിക്കുന്നു. അതേ ദേവിതന്നെ പ്രസന്നയായാൽ മനുഷ്യർക്കു മുക്തിയും നൽകുന്നു. ബ്രഹ്മവിദ്യ നൽകി മോക്ഷമരുളുന്നതും സംസാരബന്ധത്തിന് ഹേതുഭൂതയും ആ ദേവിതന്നെ.' ഇതു കേട്ടപ്പോൾ ആ മഹാമായയുടെ സ്വരൂപവും മഹത്വവും ഉപദേശിക്കണമെന്നു സുരഥൻ അപേക്ഷിച്ചു.

മഹർഷിയരുളി: ഉത്പത്തിവിനാശങ്ങളില്ലാത്തവളും ജഗത്തിനു കാരണഭൂതയും സർവ്വവ്യാപ്തയുമാണ് ദേവി. ആ ദേവിയുടെ വിവിധാവിർഭാവങ്ങൾ കേട്ടോളു. സജ്ജനങ്ങളുടെ സംരക്ഷണത്തിനുവേണ്ടി നിത്യയായ ദേവി ആവിർഭവിക്കുകയും തിരോഭവിക്കുകയും ചെയ്യുന്നതിന് ദേവിയുടെ ഉത്പത്തിവിനാശങ്ങൾ എന്നു പറയുന്നു. പ്രളയകാലം; മഹാവിഷ്ണു നാഗഭോഗപര്യങ്കത്തിൽ പള്ളിയുറക്കത്തിലും. ആഴികളേഴും ആർത്തിരമ്പി. ഭൂമി ജലത്തിൽ കലങ്ങി അലവഴി വിഷ്ണുവിന്റെ കർണ്ണപുടത്തിൽ ചെന്നടിഞ്ഞു. ഭഗവാൻ ആയതു വിരലുകൊണ്ടു തോണ്ടി വെള്ളത്തിലിട്ടു. ആ പൃഥിവീസാരം ഭഗവത്കരസ്പർശത്താൽ തേജോയുക്തമായിത്തീർന്നു. ജലത്തിൽ പതിക്കയാൽ ജലമിശ്രിതമായി. വായുവിനാൽ ഉലയ്ക്കപ്പെട്ടു വിടവാർന്ന് ആകാശത്താൽ അനുപ്രവിഷ്ടവുമായി. ഇപ്രകാരം പഞ്ചഭൂതങ്ങളുടെ സംയോഗമുണ്ടായ ആ മൃത്പിണ്ഡം ചില ജീവവിശേഷങ്ങളുടെ കർമ്മപരിപാകത്താൽ ശരീരദ്വയാകാരമായിത്തീർന്നു. കർണ്ണമലോദ്ഭൂതരാകയാൽ അവർ അസുരന്മാരായി. മധുവെന്നും കൈടഭനെന്നും അവർ വിഖ്യാതർ. 'യന്മൃദത്വാന്മധുർനാമ, കഠിനഃ കൈടഭോഽസ്ത്വയം' പൃഥ്വീസാരസംഭൂതരായ അവരിൽ മൃദുത്വമുള്ള

വനെ മധുവെന്നും കഠിനനെ കൈടഭനെന്നും ഭഗവാൻ നാമകരണം ചെയ്തു. ഘോരന്മാരായ അവരുടെ ആദ്യത്തെ ഉദ്യമംതന്നെ ബ്രഹ്മാവിനെ വധിക്കാനാണ്. ആ ഉഗ്രന്മാരുടെ സംരംഭം കണ്ടു കമലജൻ നിദ്രാവശഗനായ വിഷ്ണുവിനെ ഉണർത്താൻവേണ്ടി ഹരിനേത്രകൃതാലയയായ യോഗനിദ്രയെ സ്തോത്രം ചെയ്തു. ബ്രഹ്മസംസ്തുതയായ ആ താമസീദേവി വിഷ്ണുവിൻെറ നേത്രാസ്യനാസികാബാഹുഹൃദയങ്ങളിൽനിന്നും പുറത്തു വന്നു ബ്രഹ്മാവിൻെറ മുമ്പിൽ നിന്നരുളി. വിഷ്ണു നിദ്രാമുക്തനായി. മധുകൈടഭന്മാർ ബ്രഹ്മാവിനെ വധിക്കാൻ ഒരുമ്പെട്ടിരിക്കുന്നതു കണ്ടു് വിഷ്ണു അവരുമായി പോരിലേർപ്പെട്ടു. അയ്യായിരം സംവത്സരം അവർ തമ്മിൽ യുദ്ധം തുടന്നു. മദോദ്ധതരായ അവർ മഹാമായാവിമോഹിതരായിട്ടു് വിഷ്ണുവിനോടു് വരം ചോദിച്ചുകൊള്ളാൻ പറഞ്ഞു. അവർ തന്നാൽ വദ്ധ്യരാവണമെന്നു വിഷ്ണു വരം വരിച്ചു. വഞ്ചിതരായ അവർ പ്രളയജലമില്ലാത്ത ഭൂഭാഗത്തു വെച്ചു തങ്ങളെ കൊന്നുകൊള്ളാൻ സമ്മതിച്ചു. ഭൂമിയുടെ ആവാസമായ തൻെറ തുടയിൽവെച്ച് ശ്രീഭഗവാൻ സുദർശനംകൊണ്ടു് അവരുടെ ശിരസ്സറുത്തു. അവരുടെ മേദസ്സ് ഭഗവത്സങ്കല്പത്താൽ ഭൂമിരൂപം പൂണ്ടു; തന്മൂലം വസുന്ധരയ്ക്കു മേദിനിയെന്നു പേർ പ്രസിദ്ധമായി. വിഷ്ണു ഭഗവാൻ ഉണന്നു് മധുകൈടഭന്മാരെ വധിക്കുന്നതിനുവേണ്ടി ബ്രഹ്മാവിൻെറ പ്രാർത്ഥനയനുസരിച്ചു് യോഗമായ തമോഗുണത്തെ അഭിമാനിച്ചു് ആവിർഭവിച്ചു. ഇക്കഥയിൽക്കൂടി ദ്വിപരാർദ്ധകാലം ആയുസ്സുള്ള ബ്രഹ്മാവിൻെറ പദവിപോലും ഭയമുക്തമല്ല, ബ്രഹ്മാവിനും ആശ്രയം ശ്രീഭഗവതിയും ശ്രീഭഗവാനും മാത്രമാകുന്നു എന്നു പ്രസ്താവിച്ചു.

തുടന്നു മഹർഷി ദേവിയുടെ രാജസാവിർഭാവത്തെ വിവരിച്ചു. പണ്ടു് മഹിഷൻ അസുരക്കരചനും പുരന്ദരൻ സുരപതിയുമായിരിക്കെ ദേവാസുരന്മാർ തമ്മിൽ നൂറുകൊല്ലം നീണ്ടുനിന്ന യുദ്ധമുണ്ടായി. ദേവാസുരയുദ്ധം അനാദികാലംമുതൽ നടന്നുകൊണ്ടിരിക്കുന്നുണ്ടു്. അതിനാൽ ദേവത്വമോ ഇന്ദ്രപദംപോലുമോ, ദുഃഖമുക്തമോ പ്രാർത്ഥനീയമോ അല്ല, പരമപുരുഷാർത്ഥമായ മോക്ഷംതന്നെ പ്രാർത്ഥനീയം എന്നു് ബോധിപ്പിക്കാൻ വേണ്ടി മഹർഷി മഹിഷാസുരമർദ്ദനമെന്ന ദേവീമഹിമ വർണ്ണിക്കുന്നു. പോരിൽ സുരസൈന്യം പരാജിതമായി. മഹിഷൻ സ്വയം ഇന്ദ്രനായി. പരാജിതരായ ദേവന്മാർ കമലജനെ മുൻനിർത്തി ശിവൻെറയും വിഷ്ണുവിൻെറയും സവിധമെത്തി, അവർ തങ്ങൾക്കു പററിയ പരാഭവവും പീഡയുമെല്ലാം പറഞ്ഞുകേൾപ്പിച്ചു. അതു കേട്ടു് വിഷ്ണുവും ശിവനും കോപംപൂണ്ടു. ക്രുദ്ധനായ ചക്രപാണിയുടെ മുഖത്തുനിന്നും ഒരു തേജസ്സ് നിഷ്ക്രമിച്ചു. അതുപോലെ ശിവൻെറയും വിരിഞ്ചൻെറയും ഇന്ദ്രാദി ഇതരദേവന്മാരുടെയും ശരീരങ്ങളിൽനിന്നു് തേജസ്സു പുറത്തു വന്നു. ആ ദിവ്യതേജസ്സുകളെല്ലാം ഒന്നിച്ചുചേർന്നു് അത്യന്തം ഉജ്ജ്വലമായ ഒരു നാരീരൂപം ഉണ്ടായി. ദേവന്മാർ ആ ദേവിക്കു വേണ്ട അലങ്കാരങ്ങളും ആഭരണങ്ങളും ആയുധങ്ങളും നൽകി. ദേവി അട്ടഹസിച്ചു, മൂവുലകം മാറെറാലിക്കൊണ്ടു. സിംഹവാഹിനിയായ ദേവിക്കു ദേവന്മാർ ജയ ജയ ഘോഷം മുഴക്കി; വാഴ്ത്തി. അട്ടഹാസം കേട്ട ദിക്കു നോക്കി മഹിഷനും പെരുമ്പടയും പാഞ്ഞെത്തി. അസുരന്മാർ ദേവിയുമായി പോരാരംഭിച്ചു. ദേവി തനിച്ചും പിന്നെ സ്വനിശ്വാസസൃഷ്ടരായ ഭൂതഗണങ്ങളോടു് ഒരുമിച്ചും അസുരന്മാരോടു് അടരാടി; പട ഒടുങ്ങിയപ്പോൾ പടനായകന്മാർ പോരിനെത്തി. പടനായകന്മാരും കൊല്ലപ്പെട്ടു. മഹിഷൻ പോരിനു വന്നു. കടുത്ത പോരിൽ ദേവി മഹിഷനെയും കൊന്നു. ത്രിലോകകണ്ടകനായ മഹിഷനും അനുചരന്മാരും കൊല്ലപ്പെട്ടപ്പോൾ ദേവന്മാരെല്ലാം പ്രഹർഷം പൂണ്ടു ദേവിയെ വാഴ്ത്തി. സ്തോത്രം കേട്ടു സംപ്രീതയായ ദേവി അവരെ സകലവിധ ആപത്തുകളിൽനിന്നും കാത്തുരക്ഷിച്ചുകൊള്ളാം എന്നു് അഭയപ്രതിജ്ഞ ചെയ്തു് അന്തർധാനം ചെയ്തു.

അടുത്തതായി ദേവിയുടെ സാത്വികാവിർഭാവമാണു വർണ്ണിക്കപ്പെടുന്നതു്. സുംഭവധമാണ് അവതാരപ്രയോജനം. പണ്ടു് സുംഭനെന്നും നിസുംഭനെന്നും പേരായ രണ്ടു് ഉഗ്രദൈത്യർ പുഷ്കരമെന്ന പുണ്യസ്ഥാനത്തു് പതിനായിരം ദിവ്യസംവത്സരകാലം തീവ്രതപസ്സാചരിച്ചു. അവരുടെ തപസ്സുകൊണ്ടു് പ്രീതനായ ബ്രഹ്മാവു അവക്കു വേണ്ടും വരങ്ങൾ നൽകി.

വരബലമത്തരായ അവർ മൂവുലകം കീഴടക്കി; യജ്ഞഭാഗങ്ങരം അപഹരിച്ചു: ദിക്പാലന്മാരുടെ കൃത്യങ്ങരം അവർതന്നെ നടത്തിത്തുടങ്ങി. പാപ്പിടവും പോയി യജ്ഞഭാഗവും നഷ്ടപ്പെട്ട് പട്ടിണിയിൽപ്പെട്ട് ധമനിസന്തതരായ അമരകരം മാനുഷവേഷമെടുത്തു ഭൂമിയിൽ നാല്പതു ചതുർയുഗകാലം അലഞ്ഞുനടന്നു. അനന്യശരണരായ ദേവന്മാർ ഇന്ദ്രനോടും ബ്രഹ്മാവിനോടും ഒരുമിച്ച് ദുർഗ്ഗാദേവിയെ സ്മരിച്ച് സ്തുതിച്ചു. സ്തുതിതുഷ്ടയായ ശ്രീപാർവ്വതി, വാനോർപുഴയിൽ നീരാടാൻ പോകുന്ന രൂപത്തിൽ വാനവരുടെ മുമ്പിൽ ആവിർഭവിച്ചു. പാർവ്വതിയുടെ ശരീരകോശത്തിൽനിന്നും രക്ഷാരൂപിണിയായ ശിവ ആവിർഭവിച്ചു. ശരീരകോശസമുദ്ഭൂതയായതുകൊണ്ട് ശിവയ്ക്ക് കൗശികിയെന്നും പേരുണ്ടായി. കൗശികിയുടെ ആവിർഭാവത്തിനുശേഷം പാർവ്വതി കൃഷ്ണവർണ്ണയായി; അതിനാൽ കാളികയെന്ന പരമശിവൻ പേർ വിളിച്ചു. കൗശികി, താൻ സുംഭനിസുംഭന്മാരെ വധിക്കുന്നതാണ് എന്ന് ദേവന്മാരോട് പറഞ്ഞശേഷം അതിമനോഹരമായ രൂപം പൂണ്ട് സിദ്ധചാരണസേവിതമായ ഹിമവച്ഛൃംഗത്തിൽ കാഞ്ചനഡോളയിൽ ചിരിച്ചും പാടിയും ആടിയും ദേവന്മാർക്ക് അനുകൂലമായ കാലവും കാത്ത് ദീർഘകാലം പാർത്തു. സർവ്വാവയവസുന്ദരിയായ ദേവിയെ സുംഭനിസുംഭന്മാരുടെ കിങ്കരന്മാരായ ചണ്ഡമുണ്ഡന്മാർ കാണാനിടയായി. അവർ ചെന്ന് വിവരം സുംഭനിസുംഭന്മാരെ അറിയിച്ചു. സുംഭൻ സുഗ്രീവനെന്ന ദൂതചതുരനെ വിളിച്ച് അനുനയപൂർവ്വം ദുർഗ്ഗയെ തൻെറ ഭാര്യാപദമലങ്കരിക്കാൻ കൂട്ടിക്കൊണ്ടു ചെല്ലണമെന്നും പറഞ്ഞയച്ചു. സുംഭസന്ദേശം ശ്രവിച്ച ദേവി, തന്നെ പോരിൽ പരാജയപ്പെടുത്തുകയോ, തൻെറ ദർപ്പം തകർക്കുകയോ ചെയ്യുന്നവനും തനിക്ക് തക്ക കരുത്തുററവനുമായവനെ മാത്രമേ വരനായി വരിക്കൂ എന്ന് പ്രതിസന്ദേശം അയച്ചു. ദേവിയെ ബലം പ്രയോഗിച്ചു പിടിച്ചുകൊണ്ടു ചെല്ലാൻ സുംഭൻ ദൈത്യാധിപനായ ധൂമ്രലോചനനെ പടയോടുകൂടി അയച്ചു. ഹുങ്കാരംകൊണ്ടു ദേവി ധൂമ്രലോചനനെ ചാമ്പലാക്കി; അവൻെറ സേനയെ സിംഹവും നശിപ്പിച്ചു. അനന്തരം സുംഭൻ ചണ്ഡമുണ്ഡന്മാരെ അയച്ചു. ദേവി ഭദ്രകാളീരൂപമെടുത്ത് അവരെയും കൊന്നു. സുംഭൻ പിന്നെ അനേകം അസുരന്മാരെ അയച്ചു. ദേവശക്തികരം അവതാരമെടുത്ത് അവരെയൊക്കെ കൊന്നൊടുക്കി. പിന്നെ രക്തബീജൻ പോരിനു ചെന്നു; ദേവി അവനെയും കൊന്നു. അനന്തരം നിസുംഭൻ പോരിനിറങ്ങി. അവനും കൊല്ലപ്പെട്ടപ്പോരം സുംഭൻ സ്വയം പുറപ്പെട്ടു. അതിഭീഷണവും ആശ്ചര്യകരവുമായ യുദ്ധത്തിനു ശേഷം സുംഭനും ഹനിക്കപ്പെട്ടു. സന്തുഷ്ടരായ ഇന്ദ്രാദിദേവന്മാർ ദേവിയെ സ്തുതിച്ചു. ഭാവിയിലും ജഗത്തിന് ആപത്തേപ്പെടുമ്പോരം താൻ അവതരിക്കും എന്നരുളി ദേവി അന്തർധാനം ചെയ്തു.

ഈ ദേവീമാഹാത്മ്യം മുഴുവൻ നിത്യവും കീർത്തിക്കുക; അതിനു സൗകര്യമില്ലാത്തപക്ഷം ദേവിയുടെ താമസാവിർഭാവചരിതത്തിലുള്ള മധുകൈടഭനാശം, രാജസാവിർഭാവചരിതത്തിലുള്ള മഹിഷാസുരമർദ്ദനം, സാത്വികാവിർഭാവചരിതത്തിലുള്ള സുംഭനിസുംഭവധം എന്നീ ഓരോ അവതാരത്തെയും അവതാരകാര്യത്തെയും അനുക്രമം ഓരോ ദിവസമായിട്ടു കീർത്തിക്കുക; അതിനും കഴിവില്ലെങ്കിൽ അഷ്ടമി, നവമി, ചതുർദ്ദശി എന്നീ തിഥികളിൽ കീർത്തിക്കുക; സ്വയം കീർത്തിക്കാൻ കഴിയാത്തപക്ഷം കേരംക്കുക. ഇങ്ങനെ ചെയ്യുന്നവർക്ക് ദുഷ്കൃതമോ ആപത്തോ ദാരിദ്ര്യമോ ഇഷ്ടവിയോഗമോ ശത്രുഭയമോ ദസ്യുദ്രോഹമോ രാജപീഡയോ അപമൃത്യുവോ സംഭവിക്കുന്നതല്ല. ശരത്കാലത്തിൽ നടത്തുന്ന പൂജാവസരത്തിലും വർഷാകാലത്തിൽ മഹാനവമിനാളിലും ഈ ദേവീചരിതം ഭക്തിപുരസ്സരം ശ്രവണം ചെയ്യുന്നവൻ സർവ്വോപദ്രവമുക്തനും ധനധാന്യസമ്പന്നനുമായിത്തീരും. ഏതാപത്തിലും ദുർഗ്ഗയെ സ്മരിച്ചാൽ അഭയം ലഭിക്കും. അഭ്യുദയകാലത്ത് ഐശ്വര്യദേവതയായും വിനാശകാലത്ത് അലക്ഷ്മിയായി വർത്തിക്കുന്നതും ദേവിതന്നെ. ധർമ്മനിഷ്ഠ ആഗ്രഹിക്കുന്നവർക്ക് ദേവി ശോഭനബുദ്ധി നൽകി അനുഗ്രഹിക്കുന്നു. ആരാധകർക്ക് ദേവി ഐഹികാഭ്യുദയമോ സ്വർഗ്ഗഭോഗമോ അപവർഗ്ഗമോ എന്തു വേണമെങ്കിലും നല്കുന്നു.

ഇപ്രകാരം സുമേധാവുമഹർഷിയുടെ ഉപദേശം കേട്ട് ആ സുരഥരാജൻ, രാജ്യനാശംമൂല

മുണ്ടായ ഗാഢമമതയിൽനിന്നും മുക്തനായി, സംശിതവ്രതനും മഹാഭാഗനും ആയ ആ മഹർഷിയെ നമസ്കരിച്ച് തപസ്സിനായി സഹ്യപർവ്വതത്തിലേയ്ക്കു പോയി. സമാധിയെന്ന വൈശ്യനും മഹർഷിയെ നമസ്കരിച്ച് നിർമ്മമനായി തപസ്സിന് സഹ്യപർവ്വതത്തിലേയ്ക്കു പുറപ്പെട്ടു. സഹ്യപർവ്വതത്തിൽ നദീപുളിനത്തിൽ സകാമനായ രാജാവു് മഹർഷി ഉപദേശിച്ച ഷോഡശാക്ഷരീമന്ത്രം ജപിച്ചുകൊണ്ടും നിവൃത്തരാഗനായ വൈശ്യൻ ത്ര്യക്ഷരീമന്ത്രം ജപിച്ചുകൊണ്ടും തപസ്സുചെയ്തു. സുരഥനും സമാധിയും പുഴയുടെ മണൽത്തിട്ടിൽ മണ്ണും മണലുംകൊണ്ടു് ദേവീവിഗ്രഹമുണ്ടാക്കി പുഷ്പധൂപാഗ്നിതർപ്പണങ്ങളെക്കൊണ്ടു പൂജചെയ്തു. പൂജയിൽ, ആത്മസംഭൃതങ്ങളായ പഞ്ചഭൂതങ്ങളെ – സമഷ്ടിയിലും വ്യഷ്ടിയിലും ഉള്ളവയെ–ആ സർവ്വേശ്വരനു സമർപ്പിക്കുകയാണു ചെയ്യുന്നതു്; ഗംഗാജലംകൊണ്ടു ഗംഗയെ പൂജിക്കുംപോലെ. പൂജയിൽ സമർപ്പിക്കുന്ന ജലം, ഗന്ധം, പുഷ്പം, ധൂപം, ദീപം എന്നിവ യഥാക്രമം ജലം, പൃഥ്വി, ആകാശം, വായു, അഗ്നി എന്നീ തത്ത്വങ്ങളെ പ്രതിനിധാനം ചെയ്യുന്നു. സർവ്വവ്യാപിനിയായ പരമേശ്വരിയെ മൃണ്മയവിഗ്രഹത്തിൽ ആവാഹിച്ച് പുഷ്പധൂപാദികൾകൊണ്ടു് അവർ മൂന്നു സംവത്സരം പൂജിച്ചു. പ്രീതയായ ഭഗവതി പ്രത്യക്ഷയായി വേണ്ടുംവരം വരിച്ചുകൊള്ളാൻ അരുളി. രാജ്യം നിഹതകണ്ടകമായി തിരിച്ചു കിട്ടണമെന്നും അടുത്ത ജന്മത്തിൽ അവിച്യുതമായ രാജപ്രഭാവം ലഭിക്കണമെന്നും അപേക്ഷിച്ചു സുരഥൻ. അഹന്താമമതകൾ ദുഃഖഹേതുവെന്നറിഞ്ഞു നിർവ്വേദംവന്ന സമാധിയെന്ന വൈശ്യൻ ആത്മജ്ഞാനം പ്രാർത്ഥിച്ചു. വിഷയവിരക്തനായ വൈശ്യൻ സത്സംഗത്താൽ വിവേകമാർന്നു് തപസ്സുചെയ്തു് ദേവിയെ പ്രത്യക്ഷപ്പെടുത്തി നിത്യമായ ജ്ഞാനം വേണമെന്നപേക്ഷിച്ചു. അല്പദിനങ്ങൾക്കുള്ളിൽ രാജ്യം തിരിച്ചു കിട്ടുമെന്നും പിന്നീടതു കൈയ്‌വിട്ടുപോവുകയില്ലെന്നും അടുത്ത ജന്മത്തിൽ അസ്ഖലിതമായ രാജത്വം ലഭിക്കുമെന്നും ദേവി സുരഥനു് വരം നല്കി. തീവ്രതപസ്സുചെയ്തു തന്നെ പ്രസാദിപ്പിച്ചിട്ടു് നശ്വരമായ രാജ്യഭോഗത്തെയാണല്ലൊ രാജാവു വരിച്ചതു് എന്നു് അനുതാപം തോന്നി അദ്ദേഹത്തിനു് ക്രമമുക്തി നല്കുന്നതിനായി ദേവി വീണ്ടും അരുളി: 'വത്സ, ഈ ജന്മം അവസാനിച്ചശേഷം നീ അടുത്ത ജന്മത്തിൽ സൂര്യദേവന്റെ പുത്രനായി പിറന്നു് സാവർണ്ണികൻ എന്നു പ്രസിദ്ധനായ മനുവായിത്തീരും.' അനന്തരം ദേവി വൈശ്യനെ അനുഗ്രഹിച്ചു: 'അല്ലയോ വൈശ്യവര്യ, നിനക്കു് നീ ആഗ്രഹിച്ച ജ്ഞാനം, അതെ, മോക്ഷം ലഭിക്കുന്നതാണു്.' അവർ ദേവിയെ വാഴ്ത്തി. ദേവി അന്തർധാനം ചെയ്തു.

നഷ്ടധനരും നഷ്ടദാരരുമായ സുരഥനും സമാധിക്കും സുമേധാവുമഹർഷി ദേവിയുടെ ത്രിവിധാവിർഭാവചരിതവും ദുഷ്ടനിഗ്രഹവും ദേവന്മാരുടെ ദേവീസ്തുതിയും പറഞ്ഞുകൊടുത്തു് അവരോടു് ഇഷ്ടലാഭത്തിനായി ദേവിയെ ആരാധിക്കാൻ ഉപദേശിച്ചതും, അവരപ്രകാരം ചെയ്തു ദേവീപ്രസാദം നേടിയതും, സുരഥൻ സാവർണ്ണിനെന്ന സൂര്യപുത്രനായി, എഴാമത്തെ മനുവായ വൈവസ്വതന്റെ മന്വന്തരാവസാനം കാത്തു വസിക്കുന്നതും, ആയ അഷ്ടമമനുവിന്റെ പൂർവ്വജന്മകഥ മാർക്കണ്ഡേയമഹർഷി ക്രോഷ്ടുകിക്കു് ഉപദേശിച്ചുപസംഹരിച്ചു.

ദേവാസുരസംഘട്ടനം സമഷ്ടിയിലും വ്യഷ്ടിയിലും നിരന്തരം നടന്നുപോരുന്നു. ദേവന്മാരും അസുരന്മാരും ദേവിയുടെ സന്താനങ്ങൾതന്നെ. അവരിൽ മധുമഹിഷസുംഭന്മാർക്കാണു് പലപ്പോഴും പ്രാബല്യം. പ്രാബല്യമേറുന്തോറും അവർ മറ്റെല്ലാം ധിക്കരിക്കുന്നു. ദേവന്മാർക്കറിയാം തങ്ങൾക്കു് ദൈവം മാത്രമേ തുണയുള്ളു എന്നു്. അസുരന്മാർക്കും അവസാനം തുണ ഈശ്വരൻ മാത്രമാണു്. അവർ പക്ഷെ അതു് അംഗീകരിക്കുന്നില്ല. പൗരുഷംകൊണ്ടു സർവ്വവും നേടാമെന്നാണു് അവരുടെ ഭാവം. അതിനാലവർക്കു് ദൈവസമ്പത്തിനോടു് നിത്യശത്രുതയാണു്. അതിന്റെ ഫലമായി അവർ ഈശ്വരനെയും ഈശ്വരപുരുഷന്മാരെയും നിന്ദിക്കുന്നു. അനന്യശരണരായ ദേവന്മാർ ദേവിയെ ശരണം പ്രാപിക്കുന്നു. ദേവി വന്നു് അവരെ രക്ഷിക്കയും ചെയ്യുന്നു. ദേവിയെ നിന്ദിക്കാനെങ്കിലും നിരന്തരം നിനച്ചുകൊണ്ടിരുന്ന അസുരന്മാരെയും സംഗ്രാമത്തിൽ ശസ്ത്രപൂതരാക്കി മോചിപ്പിക്കുകയും സജ്ജനദ്രോഹത്തിനുപയോഗിച്ച അവരുടെ മാഹിഷരൂപത്തെ സംഹരിക്കുകയും ചെയ്യുന്നു. ഈ സമരം വ്യഷ്ടിയിലും നടക്കു

ന്നുണ്ട്. ആസുരസമ്പത്തുകളുടെ ബന്ധനത്തിൽ നിന്നു് ഈശ്വരസഹായത്തോടെ ദേവീപാദത്തിൽ ശരണാഗതരായാൽ അവക്കു് ഇഹത്തിലും പരത്തിലും ക്ഷേമം.

സുരഥനും സമാധിയും തുല്യദുഃഖികളായിരുന്നു; അവർ ചെയ്ത സത്കഥാശ്രവണവും ആരാധനയും സമാനങ്ങളായിരുന്നു; ഇരുവക്കും ദേവീദർശനവും അനുഗ്രഹവും ലഭിക്കുകയും ചെയ്തു. പക്ഷെ ഇരുവക്കും ലഭിച്ച ഫലം വ്യത്യസ്തമാണ്. ഐശ്വരപ്രഭാവനായിരുന്ന സുരഥരാജൻ വീണ്ടും രാജ്യലാഭത്തിനാണു് അപേക്ഷിച്ചതു്. അധികാരത്തിൻെറ ലഹരി ഈശ്വരദർശനംകൊണ്ടും പോകാൻ പ്രയാസമാണെന്നാണല്ലോ അതു കാണിക്കുന്നതു്. അതിൻെറ ഫലമോ? സാവർണ്ണൻ ഇപ്പൊഴും മന്വന്തരാധിപത്യവും കാത്തു കഴിയുകയാണ്. എന്നാൽ വൈശ്യവര്യനോ? വൈശ്യൻ ലാഭത്തിൽ നോട്ടമുള്ളവനാണ്. തൻെറ ദാരാപത്യവിത്തങ്ങൾ തിരികെ കിട്ടിയാലും വീണ്ടും ഇമ്മാതിരി അനുഭവങ്ങൾ ആവത്തിച്ചുകൂടായ്കയില്ലെന്നും ദേവീപ്രസാദംകൊണ്ടു കിട്ടാവുന്നതിൽ പരമലാഭം മോക്ഷഫലമാണെന്നും സമാധിയെന്ന വൈശ്യൻ മനസ്സിലാക്കി. 'യാദൃശീ ഭാവനാ യസ്യ സിദ്ധിർഭവതി താദൃശീ.' ഭാവനപോലെ ലാഭം. ഭക്തിക്കും ഭുക്തിക്കും മുക്തിക്കും സദാ സേവ്യ ആ സർവ്വേശ്വരിതന്നെ.

---

# ഭക്തിയും മുക്തിയും

## ശ്രീ വിമലാനന്ദസ്വാമികൾ

ധ്വനിയിൽ പാതി സാദൃശ്യമുള്ള ഭക്തി, മുക്തി എന്നീ രണ്ടു ശബ്ദങ്ങൾ അർത്ഥത്തിലും വളരെ സംബന്ധമുള്ളവയാണ്. ത്രിപാദ്വിഭൂതിമഹാനാരായണോപനിഷത്തിൽ ഭക്തിയോഗത്താലാണു് മുക്തി ലഭിക്കുന്നതെന്നും ഭക്തി കൂടാതെ ബ്രഹ്മജ്ഞാനം ഒരിക്കലും സിദ്ധിക്കുന്നതല്ലെന്നും (ഭക്തിയോഗാന്മുക്തിഃ ഭക്ത്യാ വിനാ ബ്രഹ്മജ്ഞാനം കദാപി ന ജായതേ. 8.4.) പ്രസ്താവിച്ചിരിക്കുന്നു. ഭഗവാൻെറ മാഹാത്മ്യം മനസ്സിലാക്കിയശേഷം എല്ലാത്തിലും അധികവും സുദൃഢവുമായ സ്നേഹം ഭഗവാനിൽ ഉറപ്പിക്കുന്നപക്ഷം അതാണു് ഭക്തിയെന്നും അതു കൂടാതെ മുക്തി ലഭിക്കുന്നതല്ലെന്നും ശ്രീ മധ്വാചാര്യർ നിഗമനം ചെയ്യുന്നു: മാഹാത്മ്യജ്ഞാനപൂർവ്വസ്തു സുദൃഢഃ സർവ്വതോഽധികഃ സ്നേഹോ ഭക്തിരിതി പ്രോക്തഃ, തയാ മുക്തിർന ചാന്യഥാ (മഹാഭാരതതാത്പര്യനിർണ്ണയം 1. 86.107.)

മുക്തി നാലോ അഞ്ചോ വിധമാണെന്നു് ആഗമഗ്രന്ഥങ്ങളിൽ കാണാൻ കഴിയും. ഭജിക്കുന്ന ദേവത എവിടെ ഉണ്ടോ അവിടെത്തന്നെ ഭക്തൻ ചെന്നുചേരുമ്പോൾ അതിനെ സാലോക്യമുക്തി എന്നു പറയുന്നു. അവിടെ എത്തിയശേഷവും ഇഷ്ടദേവതയുമായി ഏററവും അടുക്കുവാൻ കഴിയുന്നപക്ഷം അതു സാമീപ്യമുക്തിയായി. ഭജനീയനായ ദേവൻെറ രൂപംതന്നെ ഭക്തനും ലഭിച്ചാൽ അതു് സാരൂപ്യമുക്തി. വിഷ്ണുഭക്തൻ സാരൂപ്യം പ്രാപിക്കുമ്പോൾ ദേവതാരൂപം പൂണ്ടാലും ശ്രീവത്സലാഞ്ഛനം, കൗസ്തുഭമണി, ലക്ഷ്മീദേവി ഇവയൊന്നും കൈയ്‌വരുന്നതല്ല. ഈ മൂന്നു വിധമുള്ള മുക്തിയും പുണ്യാധിക്യംകൊണ്ടു ലഭിക്കുന്നവയാണ്. പുണ്യം സമാപ്തമാകുമ്പോൾ ഈ നേട്ടങ്ങളുമവസാനിക്കും. ആപേക്ഷികമായിട്ടുമാത്രമാണു് ഇവയെ മുക്തി എന്നു പറയുന്നതു്. പ്രളയകാലത്തിലും ബ്രഹ്മാണ്ഡം മറയുമ്പോഴും നിലനില്ക്കുന്നതു സായുജ്യമുക്തി മാത്രമാണ്. ദേവതയുമായി ഒന്നുചേരുമ്പോഴാണു് സായുജ്യമുക്തി ലഭിക്കുക. അതുമാത്രമാണു് നിത്യവും നിരതിശയവുമായിട്ടുള്ള സുഖപ്രാപ്തിയും. എല്ലാവിധ മുക്തിയും ഈശ്വരപ്രസാദംകൊണ്ടു സിദ്ധിക്കുന്നു. ഇഷ്ടദേവതയുടെ വിഭവങ്ങൾ ലഭി

ഷ്ഠാൻ കഴിയുമെങ്കിൽ അതു് സാർഷ്ടി എന്ന പേരിലുള്ള മുക്തിയാണെന്നു ചിലയിടത്തു കാണാൻ കഴിയും. പരമാത്ഥത്തിൽ മുക്തി സ്വസ്വരൂപാവിർഭാവംതന്നെയാണെന്നാണു് മുഖ്യമായ മതം.

പദങ്ങളുടെ അത്ഥം, പ്രയോഗംകൊണ്ടു പ്രസിദ്ധമായിത്തീന്നിട്ടുള്ള രൂഢിയോ പ്രകൃതി പ്രത്യയങ്ങളെ വേർതിരിച്ചു് വിവരിക്കുമ്പോൾ കിട്ടുന്ന യൗഗികാത്ഥമോ അവലംബിച്ചാണു് നിശ്ചയിക്കാറുള്ളതു്. പ്രാധാന്യം സാധാരണ രൂഢിക്കാണുള്ളതെങ്കിലും പലപ്പോഴും യൗഗികാത്ഥവും നിണ്ണായകമാണു്. ഭജ്ധാതുവിൽനിന്നു ഭക്തിയും മുച്ധാതുവിൽനിന്നു 'മുക്തി'യും നിർവ്വൃത്തമാകുന്നു. ഭജ്ധാതുവിൻെറ അത്ഥം, ഒരിടത്തുനിന്നും പുറപ്പെട്ടു മററിടത്തിൽ ചെന്നു തങ്ങുക എന്നാണു്. 'ജലേ ക്ഷിപ്താ ശിലാതലം ഭജതേ' (വെള്ളത്തിലിട്ട കല്ലു് വെള്ളത്തിൻെറ അടിയിൽ ചെന്നു തങ്ങുന്നു.) 'ദുഃഖാത് സുഖം ഭജതി.' (ദുഃഖത്തിൽനിന്നും സുഖത്തിൽ വന്നു നിലകൊള്ളുന്നു.) ഇതുപോലെ 'ഹരിം ഭജതി' എന്നു പറയുമ്പോഴും ഹരിയിൽനിന്നും ദൂരത്തിലിരിയ്ക്കുന്നവൻ ഹരിയോടടുത്തു് ഹരിയിൽ നിലകൊള്ളുന്നു എന്നത്ഥം തരുന്നു. ഈ മൗലികമായ അത്ഥത്തിൽനിന്നുമാണു് ഭക്തിയെന്ന പദത്തിൻെറ വ്യാപകമായ മററുള്ള അത്ഥങ്ങളെല്ലാം വികസിച്ചിരിക്കുന്നതു്. ഈ അത്ഥത്തിലുള്ള വഴക്കം ഭക്തിയെന്ന പദത്തിനു ലഭിക്കുന്നതിനുമുമ്പുതന്നെ ഉപാസനാ എന്ന പദം ആ കൃത്യം നിവ്വഹിച്ചു. 'ഉപ' എന്ന ഉപസഗ്ഗത്തോടുകൂടിയ ആസ്തേ എന്ന ക്രിയയുടെ നാമരൂപം ഉപാസനമെന്നോ ഉപാസനയെന്നോ ആകുന്നു. അടുത്തുപോയിരിക്കുക എന്നത്ഥം. 'അഗ്നിയെ ഉപാസിക്കുന്നു; ഗുരുവിനെ ഉപാസിക്കുന്നു; ദേവനെ ഉപാസിക്കുന്നു,' എന്നെല്ലാം പറയുമ്പോൾ ഉപാസനയുടെ അത്ഥം, ശ്രദ്ധാപൂവ്വം അടുത്തുചെന്നു് ശുശ്രൂഷിയ്ക്കുക എന്നാണു്. വൈദികഗ്രന്ഥങ്ങളിൽ വിവരിയ്ക്കുന്ന ഉപാസന തന്നെയാണു് അത്ഥത്തിൽ ഭക്തിയായി പരിണമിക്കുന്നതു്. ചില ദിക്കിൽ ഇഷ്ടദേവതയെ തന്നിൽതന്നെ സ്മരിക്കുമ്പോൾ അതു് ഉപാസനവും പുറമേയുള്ള ആശ്രയങ്ങളിലാണെങ്കിൽഅതു ഭക്തിയുമാണെന്നു വിശേഷിപ്പിച്ചിട്ടുള്ളതായും കാണാൻ കഴിയും. മുക്തിയെന്നുള്ള പദം 'മുഞ്ചതി' എന്ന ക്രിയയുടെ നാമരൂപമാണെന്നു പറഞ്ഞു. വിടുതൽ എന്നാണു് ധാത്വത്ഥം. തടവിൽനിന്നാണല്ലോ വിടുതൽ ലഭിക്കുക. മുക്തിക്കു പ്രതിയോഗിയായി ബന്ധം എപ്പോഴും മുന്നിൽ നിലകൊള്ളുന്നു. പശുവിൻെറ കറവു കഴിഞ്ഞാൽ 'വത്സം മുഞ്ചതി' എന്നോ, മഴപെയ്യുന്ന സമയം 'മേഘോ വാരി മുഞ്ചതി' എന്നോ പറയുമ്പോൾ ആദ്യത്തേതിൽ ഇതരപ്രയത്നഫലമായി ലഭിച്ച മുക്തിയും രണ്ടാമത്തേതിൽ സ്വാഭാവികമായ മുക്തിയുമാണു് സൂചിപ്പിയ്ക്കുന്നതു്. ഭഗവാൻ മുക്തി നല്കുമ്പോൾ ആദ്യത്തെ തരത്തിലുള്ള മുക്തിക്കും അജ്ഞാനാവരണത്തിൽനിന്നും മേഘച്ഛന്നനായ ചന്ദ്രൻ പുറത്തുവന്നു പ്രകാശിക്കുന്നതുപോലെ മായാബന്ധത്തിൽനിന്നും വിടുതൽ ലഭിച്ചശേഷം ജീവൻ മുക്തനാകുമ്പോൾ അതു് രണ്ടാമത്തെ വിധത്തിലുള്ള മുക്തിക്കും ഉദാഹരണമാണു്. മഹേശ്വരനെ പശുപതിയെന്നു പറയുന്നതു ജീവരാശിയെല്ലാംപശുക്കളാണെന്നുള്ള സങ്കല്പത്തിലാണു്. പശുക്കൾ പരസ്പരം കയററുത്തു മോചിപ്പിക്കാൻ സമത്ഥരല്ലാത്തതുകൊണ്ടു്പശുപതിമാത്രമാണു് മുക്തിക്കു ഹേതുവെന്നു ശ്വേതാശ്വതരോപനിഷത്തിലെ 'സംസാരബന്ധസ്ഥിതിമുക്തിഹേതുഃ' എന്ന വിശേഷണം സൂചിപ്പിക്കുന്നു. ധാത്വത്ഥപ്രകാരം ലഭിക്കുന്ന ഈ അത്ഥങ്ങൾ അനുഷ്ഠാനത്തിലും പ്രയോഗത്തിലും പല പ്രകാരത്തിലുള്ള താല്പയ്യങ്ങൾ ഉൾക്കൊള്ളുന്നതായി ഗ്രഹിക്കണം. പ്രയോഗംകൊണ്ടും പ്രസിദ്ധികൊണ്ടും പല വിധത്തിൽ അത്ഥം വളരുന്നു. ഇതേപ്പററിയാണു് ഇനിയും ചിന്തിയ്ക്കുന്നതു്.

പ്രത്യക്ഷം എന്നു പറയുമ്പോൾ ആ ഒരേ വാക്കുതന്നെ പ്രമാണത്തേയും പ്രമാണഫലത്തേയും കുറിക്കുന്നു. മുമ്പിൽ നില്ക്കുന്ന ആനയെ അറിയുന്നതു ചാക്ഷുഷപ്രത്യക്ഷംകൊണ്ടാണു്. ആനയുടെ പ്രത്യക്ഷംതന്നെയാണു ഫലവും. ഇതുപോലെ ഭക്തിയെത്തന്നെ സാധനരൂപമായും ഫലരൂപമായും പറയാറുണ്ടു്. ആദ്യത്തേതു് ഗൗണഭക്തി അല്ലെങ്കിൽ സാധനഭക്തി; രണ്ടാമത്തേതു് പരഭക്തി അല്ലെങ്കിൽ പ്രേമഭക്തി. ആദ്യത്തേതാണു് രണ്ടാമത്തേതിലേയ്ക്കു നയിക്കുന്നതു്. ആദ്യത്തേതു് എട്ടു് ഇന്ദ്രിയങ്ങളെ

കൊണ്ടു ചെയ്യുന്ന ക്രിയകളിൽ തുടങ്ങി അനുരാഗമായി വളൎന്നു് മഹാഭാവത്തിൽ അവസാനിക്കുന്നു. ഭഗവദ്ഗീതയിൽ പറയുന്ന പലപ്രകാരത്തിലുള്ള യജ്ഞങ്ങളും സാധാരണ പൂജയുടെ ചടങ്ങുകളായ ആവാഹനം, ആസനം, പാദ്യം, അൎഘ്യം, ആചമനീയം, സ്നാനം, വസ്ത്രം, യജ്ഞോപവീതം, ഗന്ധം, പുഷ്പം, ധൂപം, ദീപം, നിവേദ്യം, നമസ്കാരം, പ്രദക്ഷിണം, ഉദ്വാസനം, ആഹുതി മുതലായ എല്ലാംതന്നെ ആദ്യത്തെ പടിയിലുള്ള ഭക്തിയാണു്. രണ്ടാമത്തെ പടിയിൽ വരുമ്പോൾ ഭക്ത്യുദ്ബോധകങ്ങളായ ഈ കൎമ്മങ്ങൾതന്നെ ആസക്തിയായി പരിണമിക്കുന്നു എന്നു് നാരദഭക്തിസൂത്രത്തിൽ പറയുന്നു. ഇവ ഗുണാസക്തി,മാഹാത്മ്യാസക്തി, രൂപാസക്തി, പൂജാസക്തി, സ്മരണാസക്തി, ദാസ്യാസക്തി,സഖ്യാസക്തി, വാത്സല്യാസക്തി, കാന്താസക്തി, ആത്മനിവേദനാസക്തി, തന്മയതാസക്തി, പരമവിരഹാസക്തി എന്നിങ്ങനെ ബഹുമുഖമായി വളരുന്നു. ഇതിൽ ഒടുവിലത്തെ പരമവിരഹാസക്തിതന്നെയാണു് പരഭക്തിയുടെ ലക്ഷണവും.

വിഷ്ണുപുരാണത്തിലും ഭാഗവതത്തിലും ബാല്യത്തിലേതന്നെ പരമഭാഗവതനായിത്തീൎന്ന പ്രഹ്ലാദൻ സതീൎത്ഥ്യന്മാൎക്കു് ഭക്തിമാൎഗ്ഗം ഉപദേശിച്ചതായി പറയുന്നു. പ്രഹ്ലാദന്റെ മാൎഗ്ഗം നവധാഭക്തിയാണു്.

ശ്രവണം കീൎത്തനം വിഷ്ണോഃ സ്മരണം പാദസേവനം
അൎച്ചനം വന്ദനം ദാസ്യം സഖ്യമാത്മനിവേദനം
ഇതിപുംസാൎപ്പിതാ വിഷ്ണൗ ഭക്തിശ്ചേന്നവലക്ഷണാ,
ക്രിയതേ ഭഗവത്യദ്ധാ തന്മന്യേഽധീതമുത്തമം.

ഏററവും ഉത്തമമായിട്ടുള്ള വിദ്യാഭ്യാസം തെററില്ലാതെ ഭഗവാനെ ഉദ്ദേശിച്ചുചെയ്യുന്ന ഒൻപതുവിധമായ ഭക്തിയാണെന്നു പ്രഹ്ലാദൻ ഊന്നിപ്പറയുന്നു. ഇവ ഓരോന്നായി പരിഗണിക്കാം. ഒരു സാമ്പ്രദായികശ്ലോകം സുപ്രസിദ്ധരായ പൗരാണിക ഭക്തന്മാരിൽ ആർ എന്തനുഷ്ഠിച്ചു എന്നു കാണിക്കുന്നു.

ശ്രീവിഷ്ണോഃ ശ്രവണേ പരീക്ഷിദഭവത്,
വൈയ്യാസികിഃ കീൎത്തനേ,
പ്രഹ്ലാദഃ സ്മരണേഽങ്ഘ്രിപദ്മഭജനേ
ലക്ഷ്മീഃ പൃഥുഃ പൂജനേ,
അക്രൂരസ്ത്വഭിവന്ദനേ കപിപതിൎദാസ്യേ
ച സഖ്യേഽൎജ്ജുനഃ
സൎവ്വസ്വാത്മനിവേദനേ ബലിരഭൂത്
കൈവല്യമേതേ വിദുഃ.

ഈ ഓരോ മഹാഭക്തന്മാരുടെയും ജീവിതത്തിന്റെ രീതി നാം പഠിക്കുന്നപക്ഷം നവധാഭക്തിയുടെ മൎമ്മം ഗ്രഹിക്കാൻ കഴിയും. എങ്കിലും അവരെപ്പോലെ ഉന്നതസ്ഥിതിയിലെത്തിയിട്ടില്ലാത്ത നമ്മേപ്പോലുള്ള മന്ദസാധകന്മാൎക്കു് ഉപകരിക്കത്തക്കവിധം ദേശകാലാനുസൃതമായി ഇവയെ ഇങ്ങനെ പരിഷ്കരിക്കാം.

ബ്രഹ്മജ്ഞാനത്തിനൎഹരായ ബ്രാഹ്മണർ ലക്ഷ്യപ്രാപ്തിക്കായി ശ്രവണമനനനിദിദ്ധ്യാസനങ്ങൾ അനുഷ്ഠിക്കണമെന്നു വേദം വിധിക്കുന്നു. ഇവിടെ ശ്രവണം എന്നു പറയുന്നതു് വിധിപൂൎവ്വകം ഗുരുമുഖത്തിൽനിന്നും വേദത്തിലെ പദങ്ങളും പദാൎത്ഥസംബന്ധവും ഗ്രഹിക്കുകയാണു്. പ്രഹ്ലാദൻ തന്റെ കൂട്ടുകാൎക്കു് വിധിക്കുന്ന ശ്രവണം ഇതിലും വളരെ വ്യാപകമാണെന്നു ധരിയ്ക്കണം. ആദ്ധ്യാത്മികജ്ഞാനം സമ്പാദിക്കുന്നതിന്നുവേണ്ട സൎവ്വവിധമായ അറിവും വായിച്ചും കേട്ടും സമ്പാദിക്കണമെന്നു സാരം. ഈശ്വരന്റെ സഗുണഭാവത്തിലുള്ള സ്വരൂപരൂപശീലഗുണാദികളെപ്പററി പഠിക്കുന്നതും അധ്യാത്മനിരൂപണംമൂലം നിൎഗ്ഗുണഭാവത്തെപ്പററി വിചാരം ചെയ്യുന്നതും നമുക്കു ശ്രവണംതന്നെയാകുന്നു. ഇതിനു സഹായിക്കുന്ന സദ്ഗ്രന്ഥപാരായണവും സത്കഥാശ്രവണവും നാം അവലംബിക്കേണ്ട ഒന്നാമത്തെ പടിയാണു്. കൎമ്മമാൎഗ്ഗം, ഉപാസനാമാൎഗ്ഗം, ജ്ഞാനമാൎഗ്ഗം, വൈരാഗ്യമാൎഗ്ഗം, യോഗമാൎഗ്ഗം ഇവയെപ്പററി ആദ്യമായി അറിയേണ്ടതുണ്ടു്. അതുപോലെതന്നെ ഏതെല്ലാം ദോഷങ്ങൾക്കു് എന്തെല്ലാം പരിഹാരമാണെന്നും, ഏതേതു തരത്തിലുള്ള ദുഷ്കൎമ്മങ്ങൾ എന്തെല്ലാം ദുഃഖങ്ങളാണു് വരുത്തിക്കൂട്ടുന്നതെന്നും, ജീവിതത്തിൽ സാരമെന്താണെന്നും അസാരമെന്താണെന്നും ആലോചിക്കുന്നതും, ജപം, കീൎത്തനം, തപസ്സു്, പൂജ, ഉപാസനം, ദാനം, പരോപകാരം മുതലായവ കുറവും കോട്ടവും കൂടാതെ നിൎവ്വഹിക്കുന്നതു് ഏതുപ്രകാരമെന്നും, വൈരാഗ്യം, ഇന്ദ്രിയസംയമം വ്രതാചരണം മുതലായവയിൽ വിശ്വാസം വൎദ്ധിക്കുന്നതിനു് ഏതുവിധമുള്ള അറിവാണു്

ആവശ്യമെന്നും മററും തേടുന്നതും നാം ശ്രവണമായിത്തന്നെ കണക്കാക്കണം.

രണ്ടാമതായി വരുന്നതു കീർത്തനഭക്തിയാണ്. ഭഗവത്കീർത്തനംകൊണ്ടു് ഭഗവാൻെറ കീർത്തി ലോകത്തിൽ പ്രചരിപ്പിക്കാൻ കഴിയും. ഇതു നാം ഭഗവാനു ചെയ്യുന്ന ഒരൊത്താശയാണെന്നു വിചാരിക്കുന്നതു ബുദ്ധിഹീനതയല്ലാതെ മറെറാന്നുമല്ല. 'തവ പ്രകീർത്ത്യാ ജഗത് പ്രഹൃഷ്യത്യനുരജ്യതേ ച' എന്നു ഭഗവാനോടു് വിജ്ഞാപനം ചെയ്യുന്ന അർജ്ജുനൻ ഭഗവാനിൽ അനുരാഗമുണ്ടാകുകയും ജനങ്ങൾക്കാനന്ദമുണ്ടാവുകയുമാണ് കീർത്തനത്തിൻെറ പ്രയോജനമെന്നു സ്പഷ്ടമാക്കുന്നു. അങ്ങനെ ഭഗവത്പ്രേമത്തിനുവേണ്ടി വിശക്കുന്ന ഭക്തൻ പരമേശ്വരൻെറ ഗുണാനുവാദത്തിൽ അത്യന്തം ഉത്സുകനായിത്തീരുന്നു. സഗുണോപാസകന്മാരുടെ ഇടയിൽ സഗുണകീർത്തനത്തിൽ ആനന്ദിക്കുന്നു. നിർഗുണോപാസകന്മാരുടെ മുമ്പിൽ അദ്ധ്യാത്മവിദ്യയെ നിരൂപണം ചെയ്യുന്നു. ഭക്തൻ സിദ്ധാന്തത്തെയാണ് നിരൂപണം ചെയ്യുന്നതു്, പൂർവ്വപക്ഷമല്ല. എന്തെന്നാൽ യോഗിയായ ഭക്തൻ പരസിദ്ധാന്തം ദൂഷിക്കുകയില്ല. ഉപാസനയും ഭക്തിസാധനകളും ഗുരുപരമ്പരവഴിയാണ് നിലനിന്നു പോരുന്നതെന്നു കണ്ടു് അതിനനുകൂലമാകുന്ന രീതിയിൽ മാത്രമേ ഭഗവത്കഥയിൽ നിരതനായ ഭക്തൻ സ്വധർമ്മവും നീതിയും ന്യായവും നിരൂപണം ചെയ്യുകയുള്ളു. വൈരാഗ്യം രക്ഷിക്കുന്നതിനും ഇന്ദ്രിയസംയമത്തിൻെറ മഹത്ത്വം ബോധിപ്പിക്കുന്നതിന്നുംവേണ്ടി ചെയ്യുന്ന ഹരികഥാപ്രസംഗം ഒരിക്കലും സ്വാർത്ഥത്തിനുവേണ്ടിയോ, ഉത്സാഹമില്ലാതെയോ, കേൾക്കുന്നവർക്കു സമാധാനമില്ലാത്ത വിധത്തിലോ ലൗകികവാസനകൾ വർദ്ധിക്കുന്ന വിധത്തിലോ ആയിരിക്കുകയില്ല. അത്യന്തനമ്രനും നിരന്തരം ഭഗവദ്ധ്യാനത്തിൽ നിമഗ്നനുമായ കീർത്തനകാരൻെറ സംഗീതവും നൃത്യവുമെല്ലാം ഭഗവദ്ഭക്തിക്കു് അനുകൂലമായ വിഷയവിരക്തിയും ഭഗവാനിലേയ്ക്കുള്ള ആഭിമുഖ്യവും വളർത്തുന്ന രീതിയിൽ മാത്രമേ ആയിരിക്കുകയുള്ളു.

സ്മരണഭക്തിയാണ് മൂന്നാമതായി വരുന്നതു്. കീർത്തനവും സ്മരണവും ഒരേ നാണയത്തിൻെറ രണ്ടു മുഖങ്ങൾപോലെയാണ്. ബാല്യത്തിലും യൗവ്വനത്തിലും വാർദ്ധക്യത്തിലും സുഖത്തിലും ദുഃഖത്തിലും എല്ലായ്പോഴും നാമസ്മരണം വളരെ ഫലപ്രദമാണ്. നാമജപവും സ്മരണവും ചെയ്യുന്നവർക്ക് വിഘ്നങ്ങൾ നീങ്ങി സദ്ഗതി വരുന്നു. അത്യന്തശ്രദ്ധയോടുകൂടിയ നാമജപവും സ്മരണവും രോഗങ്ങളും വിഷബാധയും മററുംകൂടി നീക്കുന്നതായും പലർക്കും അനുഭവമുണ്ടു്. ഉത്സവത്തിലും ആനന്ദത്തിലും കഴിയുമ്പോഴും ദുർദ്ദശകളിൽ കുരുങ്ങുമ്പോഴുമെല്ലാം ഭഗവന്നാമസ്മരണം മനുഷ്യനെ ഉദ്ധരിക്കുന്നു. സമ്പത്തും വൈഭവവും സാമർത്ഥ്യവും മററുമെല്ലാമുണ്ടെന്നു വിചാരിച്ചു് ഭഗവന്നാമം മറന്നുകളയുന്നവൻ എപ്പോഴാണ് ഹതാശനായിത്തീരുന്നതെന്നു പറയാൻ പ്രയാസമാണ്. ഈശ്വരന്നു് അനന്തനാമങ്ങളുണ്ടു്. അവയെല്ലാം രുചിപോലെ നിത്യവും സ്മരിയ്ക്കുവാൻ കഴിയും. അവയിലേതെങ്കിലും ഒന്നു സ്മരിച്ചാൽതന്നെ പവിത്രത കൈയ്‌വരും. സദാ നാമസ്മരണം ചെയ്യുന്നവനെയാണ് പുണ്യാത്മാവെന്നു പറയുന്നതു്. ഏതു ദേശത്തിലും ഏതു കാലത്തും ഏതു വർഗ്ഗത്തിലും പെട്ടവർക്ക് ഉയർന്നവനെന്നോ താഴ്ന്നവനെന്നോ ഉള്ള ഭേദം കൂടാതെ ഭഗവാനെ ധ്യാനിക്കുന്നതിന്നും ഭഗവന്നാമം ഉച്ചരിക്കുന്നതിന്നും അധികാരമുണ്ടു്. നാമസ്മരണംപോലെ സുലഭമായതും പരോപദ്രവം ലേശംപോലുമില്ലാത്തതുമായ തരണോപായം വേറെയില്ല.

പ്രഹ്ലാദൻ പാദസേവനത്തിന്നാണ് നാലാമത്തെ സ്ഥാനം കൊടുക്കുന്നതു്. ഈശ്വരൻെറ പാദപദ്മങ്ങളെ ശിരസ്സിൽ ധരിച്ചു് ഹൃദയത്തിലണച്ചു് കരകമലങ്ങളെക്കൊണ്ടു് പരിലാളിക്കുന്നതു് പാദസേവനമാണെന്നു മഹാന്മാർ പറയുന്നു. ശിവാനന്ദലഹരിയിലെ ഈ പദ്യം കാണുക:

കദാ വാ ത്വാം ദൃഷ്ട്വാ ഗിരിശ, തവ ഭവ്യാംഘ്രിയുഗളം
ഗൃഹീത്വാ ഹസ്താഭ്യാം ശിരസി നയനേ വക്ഷസി
[വഹൻ
സമാശ്ലിഷ്യാഘ്രായ സ്ഫുടജലജഗന്ധാൻ പരിമളാൻ
അലഭ്യാം ബ്രഹ്മാദ്യൈർമുദമനുഭവിഷ്യാമി ഹൃദയേ.

ഏകാന്തഭക്തിയിൽ മുഴുകിയ ശ്രീ ശങ്കരഭഗവത്പാദർ പറയുന്നു: 'അല്ലയോ പരമശിവനെ, എപ്പോഴാണ് അങ്ങയെ നേരിൽ കണ്ടു് അങ്ങ

യുടെ മംഗളപ്രദമായ ചേവടികാം കൈയ്കളിലെടുത്ത് തലമേലും കണ്ണുകളിലും നെഞ്ചത്തും ഉറപ്പിച്ച് അവയെ മാറോടണച്ച് ആലിംഗനം ചെയ്ത് അതിൽനിന്നും പൊലിയുന്ന വ്യക്തമായ സൗഗന്ധ്യം അനുഭവിച്ചുകൊണ്ട്, ബ്രഹ്മാദികൾക്കുപോലും കിട്ടാൻ വഴിയില്ലാത്ത ആ പരമാനന്ദം ഞാനനുഭവിക്കുവാൻ പോകുന്നതു്?' ഈ സൂചിപ്പിച്ച പരമാസക്തി ഈശ്വരവിഷയം മാത്രമാണെങ്കിലും 'യസ്യ ദേവേ പരാ ഭക്തിഃ യഥാ ദേവേ തഥാ ഗുരൗ' എന്നുള്ള ഉപനിഷദ് വാക്യപ്രകാരം മുമുക്ഷുവായ സാധകൻ മോക്ഷദാതാവായ സദ്ഗുരുവിന്റെ ചരണാരവിന്ദങ്ങളിൽ സമർപ്പിക്കുന്ന സേവനവും പാദസേവനം തന്നെയാണ്. ശിഷ്യനെ സംസാരബന്ധത്തിൽനിന്നും മുക്തനാക്കുന്ന ഗുരു മാത്രമാണു സദ്ഗുരു. ശിഷ്യന്റെ വിവേകം പരമാത്മദർശനംവരെ വളർത്തി സ്ഥിരപ്പെടുത്തുന്നതു് സദ്ഗുരുവാണ്. വേദവേദാന്തങ്ങളുടെ രഹസ്യതത്ത്വവും അനുഭവമാത്രംകൊണ്ടറിയേണ്ട ആദ്ധ്യാത്മികതത്ത്വങ്ങളും ആ മാർഗ്ഗത്തിലുണ്ടാകുന്ന ആദ്ധ്യാത്മിക ശങ്കകൾക്കു പരിഹാരവും മററും സദ്ഗുരുപാദസേവ കൂടാതെ ലഭ്യമല്ല.

അഞ്ചാമത്തെ പടിയിൽ വരുന്നതു് അർച്ചനരൂപമായ ഭക്തിയാണ്. ശാസ്ത്രപ്രകാരമുള്ള ഈശ്വരപൂജയാണ് അർച്ചനം. ഉപചാരങ്ങളോടുകൂടിയ ബാഹ്യപൂജയും മാനസപൂജയും അർച്ചനപദംകൊണ്ടു ഗ്രഹിക്കണം. ജഗദാത്മാവായ ജഗദീശ്വരന്റെ അനന്തമൂർത്തികളിൽ ഏതെങ്കിലും ഒരു മൂർത്തി പൂജാമൂർത്തിയായി സ്വീകരിക്കപ്പെടുന്നു. കലശമ്പംപോലെയോ ഗുരൂപദേശം പോലെയോ ആർക്കും ഈശ്വരനെ പൂജിക്കാൻ കഴിയും. തീർത്ഥങ്ങളിലും ക്ഷേത്രങ്ങളിലും പോയി ധൂപം, ദീപം, കർപ്പൂരം, ചന്ദനം മുതലായ സാമഗ്രികൾ സമർപ്പിച്ച് പൂജിക്കുകയോ പൂജിപ്പിക്കുകയോ ചെയ്യുന്നതും ഈശ്വരപൂജ തന്നെ. ക്ഷേത്രങ്ങളും മഠങ്ങളും അവയോടു സംബന്ധിച്ച ഉപകരണങ്ങളും സാമഗ്രികളും ഉണ്ടാക്കിക്കൊടുക്കുകയോ ഉള്ളവയെ സംരക്ഷിക്കുകയോ അവയെ യഥാവിധി നടത്തിക്കൊണ്ടു പോകുവാൻ സഹായിക്കുകയോ ചെയ്യുന്നതും പൂജയുടെ അംഗംതന്നെയാണ്. ദേവാലയത്തിലെ ഒരു കൈത്തിരിപോലും മോഷ്ടിക്കുകയോ ദുരുപയോഗപ്പെടുത്തുകയോ ചെയ്യുന്നതും പാപകരമാണെന്നു ശാസ്ത്രങ്ങൾ പറയുന്നു. യാതൊരു വിഭവവും കൈയ്‌വശമില്ലാത്തവൻ അവയെല്ലാം മനസ്സുകൊണ്ടു സങ്കല്പിച്ച് അനുഷ്ഠിക്കുന്നതാണ് മാനസീപൂജ.

ഈശ്വരനെയും പുണ്യശീലരായ ശിഷ്ടരെയും നമസ്കരിക്കുന്നതാണു വന്ദനഭക്തി. ഈശ്വരനെയും മോക്ഷദാതാവായ സദ്ഗുരുവിനെയും സാഷ്ടാംഗപ്രണാമം ചെയ്യണം. ദേവതകളെയും ഈശ്വരനെയും ഉദ്ദേശിച്ചുള്ള വന്ദനം പ്രീതിശ്രദ്ധാപൂർവ്വകവും അത്യന്തവിനമ്രവും ആയിരിക്കണം. യഥാർത്ഥത്തിലുള്ള ഈശ്വരഭക്തന്മാരെയും ജ്ഞാനികളെയും വിരക്തന്മാരെയും മഹാനുഭാവന്മാരെയും തപസ്വികളെയും മററു സത്പാത്രങ്ങളെയും കണ്ടയുടൻ വന്ദിക്കേണ്ടതാകുന്നു. ആരിലെങ്കിലും വിശിഷ്ടഗുണങ്ങൾ കണ്ടാൽ തന്റെ ഗുരുവിന്റെ ഒരംശം അവരിലുണ്ടെന്നു വിചാരിച്ച് അവരെ വന്ദിക്കണം. ഗണപതി, സരസ്വതി, ദേവി, വിഷ്ണു, മഹേശ്വരൻ തുടങ്ങി എത്രയോ ആരാധ്യദേവതകളുണ്ടോ അവരുടെയെല്ലാം മുമ്പിൽ പ്രേമപൂർവ്വം നമസ്കരിക്കണം. ഈ ദേവന്മാരെല്ലാം പരമാത്മാവിന്റെ അധിഷ്ഠാനമാണ് എന്നതു വിസ്മരിക്കാതെ വേണം നമസ്കരിക്കാൻ. ആരുടെ മുമ്പിൽ അർപ്പിക്കുന്ന നമസ്കാരവും എത്തിച്ചേരുന്നതു് ഭഗവാനിലാണെന്ന് ഈ ശ്ലോകം പറയുന്നു.

ആകാശാത്പതിതം തോയം യഥാ ഗച്ഛതി സാഗരം
സർവ്വദേവനമസ്കാരഃ കേശവംപ്രതി ഗച്ഛതി.

നമസ്കാരത്തിനു പല ഗുണങ്ങളുണ്ട്. അവയിൽ ചിലതു് ഐഹികവും ചിലതു പാരത്രികവുമാണ്. സദാ നമ്രസ്വഭാവം ഉള്ളവന്റെ പാപം നശിക്കുമെന്നും പരമേശ്വരന്റെ കൃപ അവനു സിദ്ധിക്കുമെന്നും ജന്മമരണസാഗരം കടക്കാൻ അവനു കഴിയുമെന്നും അവന്റെ സദ്ബുദ്ധി വർദ്ധിക്കുമെന്നും അവൻ ചെയ്യുന്ന നമസ്കാരത്തിന്റെ ഫലമായി ശിഷ്ടന്മാരായ നമസ്കാര്യപുരുഷന്മാരിൽ നമസ്കരിച്ചവന്റെ ശ്രേയസ്സു വർദ്ധിക്കുന്നതിനാഗ്രഹമുണ്ടാകുമെന്നും പുരാണങ്ങളിൽ വർണ്ണിച്ചിട്ടുണ്ട്.

'പ്രണിപാതപ്രതീകാരഃ സംരംഭോ ഹി മഹാത്മനാം' എന്നു കാളിദാസൻ പറയുമ്പോൾ അറിയാതെ ചെയ്ത അന്യായത്തിനു് നമസ്കാരം പ്രതിവിധി

യാണെന്നേ ധരിയ്ക്കേണ്ടതുള്ളു. സാധുസജ്ജനങ്ങളുടെ മുമ്പിൽ ചെയ്യുന്ന ഭാവശൂന്യപ്രണാമം കൊണ്ടു് പ്രയോജനമില്ലെന്നും സദ്ഭാവത്തോടുകൂടിയാണെങ്കിൽ അവർ നമസ്കാര്യരായ ഉത്തമന്മാൎക്കു് വിധേയരായിരിക്കയുംകൂടി ചെയ്യുമെന്നും ശാസ്ത്രങ്ങൾ പറയുന്നു. സജ്ജനങ്ങളുടെ ശരണം ലഭിച്ചാൽ ജന്മമരണക്ലേശം പരിഹരിക്കാൻ കഴിയും. താൻ ചെയ്ത തെററിൽ ലജ്ജിച്ചു് തലകുനിച്ചു നില്ക്കുന്നതുതന്നെ ഉദ്ധാരത്തിന്നൊരു വഴിയാണു്. സജ്ജനങ്ങളുടെ മിത്രത സമ്പാദിയ്ക്കുന്നതിന്നും ലോകത്തെ വശീകരിയ്ക്കുന്നതിന്നും സ്വഭാവേന അഭിവാദനശീലന്മാൎക്കു് പ്രയാസമില്ല.

ഏഴാമതായി വരുന്നതു ദാസ്യഭക്തിയാണു്. സൎവ്വപ്രാണികളുടെയും ചിത്തപ്രസാദം സമ്പാദിയ്ക്കുന്നതു് ദാസ്യഭക്തിതന്നെയാണു്. ഭഗവത് സേവയും ഗുരുശുശ്രൂഷയും ദാസ്യഭക്തിയുടെ ലക്ഷണമാകുന്നു. ഏതു പ്രവൃത്തിയും സേവാബുദ്ധിയോടുകൂടി ചെയ്യുന്നതിന്നു സദാ സന്നദ്ധനായിരിക്കുക, കൃത്യങ്ങളനുഷ്ഠിയ്ക്കുന്നതിൽ ഒരിക്കലും മറവി വരാൻ അനുവദിക്കാതിരിക്കുക, ഈശ്വരനുവേണ്ടി താഴ്ന്ന വേലയും ചെയ്യാൻ സന്നദ്ധനായിരിയ്ക്കുക, ആവശ്യപ്പെടുന്നതെല്ലാം വേഗം ശ്രദ്ധയോടുകൂടി ചെയ്തുകൊടുക്കുക; ഇതെല്ലാം ദാസ്യഭാവത്തിൽ പ്രത്യേകം ശ്രദ്ധിയ്ക്കേണ്ടതാണു്. ഈശ്വരസേവനത്തിന്നു വേണ്ട സാമഗ്രികളെല്ലാം സമ്പാദിച്ചു സംരക്ഷിയ്ക്കുക, ബഹുജനങ്ങൾക്കുപകാരമായിട്ടുള്ളവയും ഈശ്വരസേവയ്ക്കു് ഉപകരണമായിട്ടുള്ളവയുമെല്ലാം ഉപയുക്തമായ തരത്തിൽ ജീൎണ്ണോദ്ധാരം ചെയ്തു് അല്ലെങ്കിൽ പുതുതായി നിൎമ്മിച്ചു് സംരക്ഷിയ്ക്കുക, അതിന്നുവേണ്ടിയുള്ള പൂകാവനങ്ങളും മററും ഉണ്ടാക്കുക, പാചകശാല, ഭോജനശാല, ധൎമ്മശാല, ശയനശാല, കലവറ മുതലായവയെല്ലാം ചോരഭയമില്ലാതെ താല്പൎയ്യത്തോടുകൂടി കാത്തുസൂക്ഷിക്കുക എന്നിവയെല്ലാം ദാസ്യഭക്തിയ്ക്കു സഹായിക്കുന്ന കൎമ്മങ്ങളാകുന്നു. കിടക്കാൻ നല്ല സ്ഥലം, കുടിയ്ക്കാൻ ശുദ്ധശീതളമായ ജലം, തളൎന്നു വരുന്ന ഈശ്വരഭക്തന്മാൎക്കു് ഉപയോഗപ്പെടുന്ന അന്നവസ്ത്രാദികൾ ഇവയെല്ലാം സംഗ്രഹിച്ചു സൂക്ഷിച്ചു് യോഗ്യതപോലെ ഉപയോഗം ചെയ്യുന്നതും ദാസ്യഭക്തി വളൎത്തുവാൻ സഹായിയ്ക്കും.

എട്ടാമതായി സഖ്യഭക്തി. 'ഞാൻ ഭജിക്കുന്ന ഈശ്വരനും ഞാനും പരസ്പരം ദൃഢപ്രേമംകൊണ്ടു് ബന്ധിക്കപ്പെട്ടവരാണു്.' എന്നുള്ള ബോധമാണു് സഖ്യഭക്തിയുടെ വേരു്. 'യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം' എന്ന ഭഗവദ്വാക്യം ഈ മൈത്രീബന്ധം എങ്ങനെയാണുറപ്പിയ്ക്കുക എന്ന ചോദ്യത്തിന്നു തക്കതായ ഉത്തരം തരുന്നു. ഭഗവാൻ നമ്മളുടെ പ്രതിബിംബമോ പ്രതിധ്വനിയോ പോലെയാണു്. നാം മുഖം തിരിക്കുമ്പോൾ പ്രതിബിംബവും മുഖം തിരിക്കും. നമ്മളുടെ ശബ്ദം തന്നെയാണു് പ്രതിധ്വനിയിലും മാറെറാലിക്കൊള്ളുന്നതു്. ഭക്തി, ഭഗവത്കഥ, ഗുണകീൎത്തനം, അദ്ധ്യാത്മനിരൂപണം മുതലായവ ഭഗവാന്നു പ്രിയമാണു്. അവയെല്ലാം നമുക്കും പ്രിയമായിത്തീരുന്നപക്ഷം ഇരുവരുടെയും ചങ്ങാത്തം ബലപ്പെടും. നമുക്കു് ഇഷ്ടമുള്ളതു നമ്മൾ ചെയ്താൽ അതു ഭഗവാന്നു പ്രിയമാകയില്ല. ചെയ്യേണ്ട സൎവ്വകൃത്യങ്ങളും ഈശ്വരനുവേണ്ടി ചെയ്യാൻ പഠിച്ചാൽ ഈശ്വരൻ ചെയ്യേണ്ടതെല്ലാം നമുക്കുവേണ്ടിയും ചെയ്തുതരും. ഭഗവാന്റെ പ്രീതിയ്ക്കുവേണ്ടി ഇഷ്ടമിത്രങ്ങളെയും ബന്ധുബാന്ധവരെയുംകൂടി വിടേണ്ടതായിവന്നാൽ, തന്റെ പ്രാണൻതന്നെയും വിടേണ്ടതായിവന്നാൽ, യഥാൎത്ഥഭക്തൻ അതിന്നുകൂടിയും വിമുഖനാകയില്ല. തന്റെ സൎവ്വസ്വവും പോയാലും ഭഗവാന്റെ സഖ്യം വിടുകയില്ല. 'ഭഗവാൻതന്നെയാണു് എന്റെ പ്രാണൻ. എവ്വിധവും ഭഗവാൻ എന്നെ കാക്കും.' എന്നുള്ള ബോധം ഉറയ്ക്കുമ്പോൾ ഭഗവാൻ ലാക്ഷാഗൃഹത്തിൽപെട്ട പാണ്ഡവന്മാരുടെ രക്ഷയ്ക്കു വഴിയുണ്ടാക്കിയതുപോലെ ഏതു ഭക്തന്റെ രക്ഷയ്ക്കും വഴിയുണ്ടാക്കും. ദൈവാനുകൂല്യമുള്ളപ്പോൾ മാത്രമല്ല ദുൎഘടസന്ധിയിൽ കൂടിയും ചാതകപ്പക്ഷിയെപ്പോലെ ഭഗവത് കാരുണ്യം പ്രതീക്ഷിക്കുന്നവനു് ഭഗവാനോടുള്ള മമത രക്ഷിക്കാൻ കഴിയും. ഈശ്വരനുമായി കപടസഖ്യം അഭിനയിയ്ക്കുന്നവൎക്കു സഖ്യഭക്തി ഉളവാകയില്ല. ഈശ്വരന്റെ കൃപ മാതാവിന്റെ ദയയേക്കാൾ വലുതാണു്. ഈശ്വരൻ ഭക്തപക്ഷപാതിയും പതിതോദ്ധാരകനും അനാഥനാഥനുമാണെന്നുള്ള വിശ്വാസമാണു് മനുഷ്യനെ ശാന്തിയിലേയ്ക്കു നയിക്കുന്നതു്. ഇങ്ങനെ ഈശ്വരനുമായുള്ള സഖ്യമുറപ്പിക്കുന്നതുപോലെ

തന്നെ സദ്ഗുരുവിനോടുള്ള മൈത്രിയും ഉറപ്പിക്കേണ്ടതുണ്ടു്.

ആത്മനിവേദനമാണു് ഒടുവിലത്തെ പടി. താൻ തന്നെത്തന്നെ പരമാത്മാവിൽ സമർപ്പിക്കുകയാണു് ആത്മനിവേദനം. വിഭക്തനായ ഭക്തൻ ആത്മനിവേദനംകൊണ്ടു യഥാർത്ഥത്തിൽ ഭക്തനായിത്തീരുന്നു. ഭഗവാനിൽനിന്നും അകന്നിരിക്കുന്നിടത്തോളം യഥാർത്ഥത്തിൽ വിഭക്തനാണു്, ഭക്തനല്ല. ഞാനാരാണു് എന്ന യാഥാർത്ഥ്യം അന്വേഷിക്കുമ്പോൾ ഞാനെന്നൊന്നില്ലെന്നു കാണാൻ കഴിയും. ചിത്തെന്നും ജഡമെന്നും അഥവാ ഈശ്വരനെന്നും മായയെന്നും രണ്ടു പദാർത്ഥങ്ങളേ വാസ്തവത്തിലുള്ളൂ. ഇവയ്ക്കിടയിൽ 'ഞാൻ' എന്നൊരു കള്ളൻ എവിടെനിന്നു വന്നു? നശ്വരമായ ശരീരത്തിലുള്ള അഹങ്കാരം തന്നെയാണു് ഈ കള്ളൻ. സൂക്ഷ്മബുദ്ധികളായ ഋഷീശ്വരന്മാർ പിണ്ഡത്തിലുള്ളതെല്ലാം അണ്ഡത്തിലുമുണ്ടെന്നു് യുക്തികൊണ്ടും അനുഭവംകൊണ്ടും ഉറപ്പിച്ചുപറയുന്നു. ആനന്ദഘനനായ പരമാത്മാവുമാത്രമാണു് ഓരോ ശരീരത്തിലും കുടികൊള്ളുന്ന 'ഞാൻ'. ശരീരാഭിമാനിയായ മറ്റൊരു ജീവനില്ലെന്നും ഈശ്വരൻ തന്നെയാണു് ശരീരത്തിന്റെയും പ്രപഞ്ചത്തിന്റെയും അന്തഃസാക്ഷിയും അന്തര്യാമിയും എന്നും ബോധം വരുമ്പോൾ ആത്മനിവേദനം പൂർണ്ണമാകുന്നു. അപ്പോൾ ഭക്തൻ ഭഗവാനുമായുള്ള ഐക്യരൂപമായ അത്യന്തസാമീപ്യം മൂലം പരമാനന്ദത്തിൽ മുഴുകുന്നു. ജ്ഞാനി താൻ ഈശ്വരനല്ലാതെ മറ്റൊന്നുമല്ല എന്ന അനുഭവത്തിൽ ഉറയ്ക്കുന്നു. ഈ പടിയിൽ എത്തുന്നതുവരെ സമർപ്പണരൂപമായ ആത്മനിവേദനം അഭ്യസിക്കുക എന്നുള്ളതാണു് സാധനയുടെ രഹസ്യം. ഇങ്ങനെ ഭക്തി സർവ്വവിധമായ ശ്രേയസ്സിനും മുക്തിക്കും സാധനമാണെന്നു് മേൽ വിവരിച്ചു.

---

# പ്രാതഃസ്മരണം

## കുറിച്ചിത്താനം ശങ്കരൻനായർ

പ്രാതഃ സ്മരാമി ഹിമശൈലസുതാകരാബ്ജ—
സംവാഹനീയചരണം കരുണാസമുദ്രം
ഖട്വാംഗശൂലവരദാഭയചാരുഹസ്ത-
മിഷ്ടാർത്ഥദാനനിരതം തുഹിനാംശുമൗലിം.

പ്രാതഃ സ്മരാമി ഫണിബദ്ധജടാകലാപം
ഭസ്മീകൃതാംബുജശരം ശ്രിതകല്പവൃക്ഷം
പക്ഷീശവാഹനസഖം പ്രതിപക്ഷഭീമം
യക്ഷേശസേവിതപദാംബുരുഹം മഹേശം.

പ്രാതഃ സ്മരാമി സകലാഗമസാരരൂപം
ലോകോത്ഭവസ്ഥിതിവിനാശനമഷ്ടമൂർത്തിം
മാതംഗചർമ്മവസനം ഫണിവീതകണ്ഠം
ദക്ഷാധ്വരക്ഷപിതമദ്രിസുതാകളത്രം.

പ്രാതഃ സ്മരാമി കുമുദേന്ദുതുഷാരഭാസം
യോഗീന്ദ്രമാനസസരോവരരാജഹംസം
നന്ദീശ്വരപ്രമുഖഭൂതഗണൈരുപാസ്യം
മന്ദസ്മിതാർദ്രവദനം രജതാദ്രിവാസം.

പ്രാതഃ സ്മരാമി സുരനിർഝരിണീപ്രവാഹ—
സംപൂതമജ്ജുനശരൈർദ്ദലിതം വിശാലം
അസ്ഥിസ്രജാകലിതമംഗജനാശനസ്യ
ദോരന്തരം ഗിരിസുതാപരിരംഭശോണം.

പ്രാതഃ സ്മരാമി കനകാചലതുല്യസാരം
വാമാംകസംസ്ഥിതഹിമാദ്രിസുതാമനോജ്ഞം
സംഖ്യാവിഹീനഫണിസഞ്ചയഭൂഷിതാംഗം
രുദ്രം ഗണേശഗുഹരഞ്ജിതപാർശ്വയുഗ്മം.

പ്രാതഃ സ്മരാമി നവദർപ്പണചാരുഗണ്ഡം
ഭോഗീന്ദ്രകംകണവിരാജിതബാഹുദണ്ഡം
സസ്നേഹവീക്ഷിതഷഡാനനവക്ത്രതുണ്ഡം
മൃത്യുഞ്ജയം ത്രിപുരഗർവ്വവിനാശശൗണ്ഡം.

പ്രാതഃ സ്മരാമി നിജഭക്തജനാർത്തിനാശം
ഭാസ്വത്കപർദ്ദപിഹിതാമരനിമ്നഗേശം
മാർക്കണ്ഡരക്ഷണനിവാരിതമൃത്യുപാശം
ഭസ്മാംഗരാഗവിശദം ജനിനാശമീശം.

---

# പുരുഷാർത്ഥചതുഷ്ടയം

## ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

### ജീവനലക്ഷ്യം

എല്ലാ ജീവജാലങ്ങളും അനാദികാലം മുതൽ അതിദീർഘമായ ജീവനയാത്രകൾ തുടർന്നുകൊണ്ടിരിക്കുകയാണ്. കർമ്മപ്രവാഹരൂപങ്ങളായ ഈ യാത്രകളിൽ അനവധി ഗതിവിഗതികളേയും അചിന്ത്യങ്ങളായ അനേകമാപത്തുകളേയും ജന്തുക്കൾ അഭിമുഖീകരിക്കുന്നുണ്ട്. എന്നാലും സ്ഥിരമായ ഒരു ലക്ഷ്യം വെച്ചുകൊണ്ടാണ് ഈ ജീവികൾ മുന്നോട്ടു നീങ്ങുന്നതെന്ന് സൂക്ഷിച്ചാൽ മനസ്സിലാകും. ആ ലക്ഷ്യസ്ഥാനം ഒരു തരത്തിലുമുള്ള ദുഃഖങ്ങളും ഒരിക്കലും സ്പർശിക്കാത്ത നിത്യവും സത്യവും സുഖസമ്പൂർണ്ണവുമായ ഒന്നാണ്; സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മചൈതന്യമാണത്. ഭഗവാനെന്നും, ഈശ്വരനെന്നും, ആത്മാവെന്നും, തത്ത്വമെന്നും മററും പല പേരുകളിൽ ആ പൂർണ്ണവസ്തു പുകഴ്ത്തപ്പെടുന്നു. അതു് എല്ലാ ജന്തുക്കളുടേയും ഹൃദയത്തിൽ 'ഞാൻ, ഞാൻ' എന്നിങ്ങനെയുള്ള അനുഭവത്തിൽക്കൂടി എപ്പോഴും പ്രകാശിച്ചുകൊണ്ടാണിരിക്കുന്നതു്. ജീവജാലങ്ങളെല്ലാംതന്നെ ആ ബ്രഹ്മത്തിൻെറ സ്വരൂപമാണെന്ന് വേദങ്ങളും അനുഭവസമ്പന്നന്മാരായ ബ്രഹ്മജ്ഞാനികളും ഉദ്ഘോഷിക്കുന്നു. എന്നാൽ അനാദിയായ അജ്ഞാനം നിമിത്തം ജീവികൾ ഈ പരമാർത്ഥം മറന്നുപോയിരിക്കുകയാണ്. അതുകൊണ്ടു് ക്ഷണംതോറും നശിച്ചുകൊണ്ടിരിക്കുന്ന ദേഹാദിദൃശ്യധർമ്മങ്ങൾ തങ്ങളുടെ സ്വരൂപമാണെന്ന് ജന്തുക്കൾ തെററിദ്ധരിക്കുന്നു. ഈ തെററിദ്ധാരണയാണ് ജീവികളുടെ എല്ലാത്തരം അനർത്ഥങ്ങൾക്കും കാരണം.

> സ്വാത്മാജ്ഞാനമനർത്ഥാനാം
> മൂലം ലോകേ/പി നേതരത്.
> സ്വപരാക്രമമജ്ഞാത്വാ
> യുദ്ധ്യൻ മ്രിയത ഏവ ഹി.
> ഏവം സ്വാത്മാനമജ്ഞാത്വാ
> സംസാരാനർത്ഥമാപ്നുയാത്.

എന്നു് വാർത്തികകാരനായ സുരേശ്വരാചാര്യസ്വാമികൾ പറയുന്നുണ്ടു്.

'ഈ ലോകത്തിലും തന്നെക്കുറിച്ചു് അറിയാൻ പാടില്ലായ്മയല്ലാതെ മറെറാന്നും ആൎക്കും അനർത്ഥത്തിനു കാരണമായിത്തീരുന്നില്ല. തൻെറ പരാക്രമം അറിയാതെ ബലവാനായ ശത്രുവിനോടു് പോരാടുന്ന മനുഷ്യൻ മരിക്കുക തന്നെ ചെയ്യും. അതുപോലെ ബ്രഹ്മസ്വരൂപത്തെ അറിയാത്ത മനുഷ്യൻ സംസാരദുഃഖം അനുഭവിക്കും.' എന്നാണല്ലോ പ്രസ്തുത വാർത്തികവാക്യങ്ങളുടെ സാരം. എന്നാൽ ഈ വസ്തുത മനസ്സിലാക്കാതെ നിത്യസുഖമനുഭവിക്കുന്നതിനുവേണ്ടി പലേ ഉപായങ്ങളും അന്വേഷിച്ചുകൊണ്ടു് ജീവികൾ ജനനമരണരൂപമായ സംസാരചക്രത്തിൽ കിടന്നു് കറങ്ങുകയാണ്. ഇന്ദ്രിയങ്ങൾവഴി ലഭിക്കുന്ന ബാഹ്യവിഷയങ്ങളിൽനിന്നുള്ള സുഖമനുഭവിക്കുവാനാണ് വിവേകിയായ മനുഷ്യൻപോലും നിരന്തരം പലതരത്തിലുള്ള കർമ്മങ്ങൾ ചെയ്യുന്നതു്. പക്ഷേ നശ്വരങ്ങളായ വിഷയങ്ങളിൽനിന്നു് അനശ്വരമായ സുഖം അവനൊരിക്കലും ലഭിക്കുകയില്ല. വിഷയാനുഭവകാലത്തു് സുഖമുണ്ടെന്നു തോന്നിയാലും പൂർവ്വോത്തരകാലങ്ങളിൽ ആ ക്ഷണികസുഖം ദുഃഖത്തിനുകൂടി കാരണമായിത്തീരുന്നു. അനുഭവത്തിനുമുമ്പു് സുഖം നേടാനുള്ള ശ്രമത്തിൽ ദുഃഖം ഉണ്ടാകുന്നു. അതുപോലെ അനുഭവിച്ചതിനുശേഷം ആ സുഖം നഷ്ടപ്പെട്ടല്ലോ എന്നോർത്തു ക്ലേശിക്കുന്നു. ഇങ്ങനെ നോക്കുമ്പോൾ സാമാന്യമനുഷ്യനു ദുഃഖമല്ലാതെ നിത്യമായ സുഖം ലഭിക്കുവാൻ ഈ ലൗകികജീവിതത്തിൽ വളരെ വിഷമമാണെന്നു മനസ്സിലാകും. എന്നാലും നിത്യസുഖാഭിലാഷം എല്ലാവരുടേയും ഹൃദയത്തിൽ വിജൃംഭിക്കുന്നുണ്ടു്. ആ അഭിലാഷം ഫലവത്താക്കിത്തീർക്കുവാനുള്ള വഴി ചൂണ്ടിക്കാണിക്കുവാൻ പ്രത്യക്ഷപ്രമാണത്തിനോ അനുമാനപ്രമാണത്തിനോ സാദ്ധ്യമല്ല.

കാരണം, അതു രണ്ടും ക്ഷണികമായ പ്രപഞ്ച വിഷയങ്ങളെ മാത്രമേ പ്രകാശിപ്പിക്കുന്നുള്ളൂ. ആ വിഷയങ്ങൾ നശ്വരങ്ങളും ദുഃഖപ്രദങ്ങളുമാണു താനും. ഇങ്ങനെ നിത്യസുഖാനുഭവം നേടാനാഗ്രഹിച്ചും അതിനുവേണ്ടി പ്രവർത്തിച്ചും അതു ലഭിക്കാതെ വിഷമിച്ചും നിരാശതാവശനായി കഴിയുന്ന മനുഷ്യനെ സമാശ്വസിപ്പിക്കുന്നതു് ശ്രുതി ഒന്നു മാത്രമാണ്. സ്നേഹമയിയായ മാതാവിനെപ്പോലെ കരുണാമയിയായ ശ്രുതി മാതാവു് നിത്യസുഖത്തിന്റെ സ്വരൂപവും അതു നേടാനുള്ള വഴിയും മനുഷ്യനു ചൂണ്ടിക്കാണിച്ചു കൊടുക്കുന്നു. 'സത്യം ജ്ഞാനം അനന്തം ബ്രഹ്മ.' 'ആനന്ദോ ബ്രഹ്മേതി വ്യജാനാത്.' 'ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന.' 'തരതി ശോകം ആത്മവിത്.' 'ബ്രഹ്മവിദ് ബ്രഹ്മൈവ ഭവതി.' എന്നിങ്ങനെയുള്ള തിരുവായ്മൊഴികൾകൊണ്ടാണ് പരമാർത്ഥവേദിനിയായ ശ്രുതിമാതാവു് സംസാരാർത്തനായ മനുഷ്യനെ സമാശ്വസിപ്പിക്കുന്നതു്. 'ബ്രഹ്മം സത്യവും ജ്ഞാനവും അനന്തവുമാകുന്നു.' 'ആനന്ദം ബ്രഹ്മമാണെന്നു് അറിയണം,' 'ആനന്ദം ബ്രഹ്മസ്വരൂപമാണെന്നു് അറിയുന്ന ജ്ഞാനി മറ്റൊന്നിൽനിന്നും ഭയപ്പെടുന്നില്ല,' 'ബ്രഹ്മത്തെ ആത്മസ്വരൂപത്തിൽ സാക്ഷാത്കരിച്ച മനുഷ്യൻ ജനനമരണരൂപമായ ദുഃഖത്തെ തരണം ചെയ്യുന്നു.' 'ബ്രഹ്മത്തെ അറിയുന്നവൻ ആ ബ്രഹ്മമായിത്തന്നെ തീരുന്നു.' എന്നാണല്ലോ, ഈ ശ്രുതിവാക്യങ്ങളുടെ ആശയം. ഇതിൽനിന്നു് അജ്ഞാനജന്യമായ സംസാരദുഃഖങ്ങളെല്ലാം ബ്രഹ്മസാക്ഷാത്ക്കാരത്തിൽ നശിക്കുമെന്നു് വ്യക്തമാകുന്നു. അതിനാൽ ശ്രുതി ഉപദേശിക്കുന്ന മാർഗ്ഗത്തിൽക്കൂടി സഞ്ചരിച്ചാൽ അനർത്ഥനാശവും ആനന്ദപ്രാപ്തിയും ഉണ്ടാകുമെന്നു ബുദ്ധിശാലിയായ മനുഷ്യനു് വിശ്വസിക്കാവുന്നതാണ്.

ജന്തുക്കളിൽ ബുദ്ധിയുള്ളവയ്ക്കും അവയിൽ വെച്ചു മനുഷ്യർക്കും, മനുഷ്യരിൽ ബ്രഹ്മജ്ഞാനികുമാണു് മനു ശ്രേഷ്ഠത കല്പിച്ചിരിക്കുന്നതു്. ബ്രഹ്മസാക്ഷാത്കാരത്തിൽ മനുഷ്യന്റെ ബുദ്ധിവികാസവും പരിശുദ്ധിയും പൂർണ്ണതയും മഹത്ത്വവും പ്രകടമാകുന്നുണ്ടു്. കാരണം, ആ അവസ്ഥയിൽ സർവ്വാനർത്ഥങ്ങളും നീങ്ങി മനുഷ്യൻ പരമാനന്ദസ്വരൂപനായി പ്രകാശിക്കുന്നു. ഈ അവസ്ഥതന്നെയാണ്, സകല ജീവജാലങ്ങളും അഭിലഷിക്കുന്ന നിത്യസുഖമായ മോക്ഷം.

**മോക്ഷം**

'മുച്യന്തേ സർവ്വൈർദുഃഖബന്ധനൈർ യത്ര ജീവാഃ സ മോക്ഷഃ.' എന്നാണു് മോക്ഷപദത്തിനു് വ്യുത്പത്തി. ആദ്ധ്യാത്മികം, ആധിഭൗതികം, ആധിദൈവികം ഈ മൂന്നു തരത്തിലുള്ള ദുഃഖങ്ങളോടും ജീവന്മാർ വേർപെടുന്ന അവസ്ഥയാണു് മോക്ഷമെന്നു് ഇതുകൊണ്ടു തെളിയുന്നുണ്ടല്ലൊ. 'അഥ ത്രിവിധദുഃഖാത്യന്തനിവൃത്തിരത്യന്തപുരുഷാർത്ഥഃ.' എന്നു് സാംഖ്യദർശനവും 'തദത്യന്തവിമോക്ഷോഽപവർഗ്ഗഃ.' എന്നു് ന്യായദർശനവും മോക്ഷത്തിനു നിർവ്വചനം കൊടുത്തിരിക്കുന്നു. ഇതിൽനിന്നു് ആത്യന്തികദുഃഖനാശമാണു് മോക്ഷമെന്നു സിദ്ധിക്കുന്നു. എന്നാൽ വേദാന്തികൾ മോക്ഷത്തെ നിർവ്വചിക്കുന്നതു്, 'നിഖിലദുഃഖനിവൃത്തിപുരസ്സരം സ്വാത്മാനന്ദാവാപ്തിഃ' എന്നാണ്. ദുഃഖനാശത്തോടൊപ്പം നിത്യമായ ആത്മാനന്ദവും മുക്തിയിലുണ്ടെന്നാണല്ലോ ഈ നിർവ്വചനംവഴി വേദാന്തികൾ പ്രഖ്യാപിക്കുന്നതു്. 'ദുഃഖാനാം ഔഷധം നിർവ്വാണം.' എന്നു് ചാണക്യസൂത്രത്തിൽ മോക്ഷത്തെക്കുറിച്ചു പ്രതിപാദിക്കുന്നു. രോഗംകൊണ്ടു ക്ലേശിക്കുന്ന മനുഷ്യനു് ഔഷധസേവകൊണ്ടു രോഗശാന്തി ഉണ്ടാകുന്നതോടൊപ്പം സുഖവുംകൂടിയനുഭവപ്പെടുന്നുണ്ടല്ലോ. അതുപോലെ നിർവ്വാണത്തിൽ ദുഃഖനാശവും സുഖപ്രാപ്തിയുമുണ്ടെന്നു് ചാണക്യസൂത്രം സൂചിപ്പിക്കുന്നു. ജന്തുക്കളുടെ അതിദീർഘവും ക്ലേശഭൂയിഷ്ഠവുമായ ജീവനയാത്ര പൂർത്തിയാക്കി അവ ലക്ഷ്യസ്ഥാനത്തെത്തി നിത്യസുഖമനുഭവിക്കുന്നതു് മുക്തിയിലാണ്. മുക്തപുരുഷൻ കൃതകൃത്യനും വിദിതവേദ്യനും ആപ്തകാമനും നിത്യതൃപ്തനുമാണ്, എന്നു് വേദങ്ങൾ ഉച്ചൈസ്തരം ഉദ്ഘോഷിക്കുന്നുണ്ടു്.

**പുരുഷാർത്ഥങ്ങൾ**

മോക്ഷം പുരുഷാർത്ഥങ്ങളിൽവെച്ചു് അന്തിമവും ശ്രേഷ്ഠവും ആണ്. ധർമ്മം, അർത്ഥം, കാമം, മോക്ഷം ഈ നാലുമാണു് പുരുഷാർത്ഥങ്ങൾ. പുരുഷനാൽ– ജീവനാൽ – അർത്ഥിയ്ക്കപ്പെടുന്നവ, എന്നു് പുരുഷാർത്ഥപദത്തിനു് അർത്ഥം പറയാം. ഇതനുസരിച്ചു നോക്കുമ്പോൾ ജീവനേററവും

അഭിലഷണീയവും പ്രയോജനകരവുമായിട്ടുള്ളതു് പുരുഷാൎത്ഥചതുഷ്ടയമാണെന്നു് ബോദ്ധ്യമാകും. നാലു പുരുഷാൎത്ഥങ്ങൾ നേടുവാൻ എല്ലാ മനുഷ്യരും പരിശ്രമിക്കണമെന്നു് വേദങ്ങൾ ഉദ്ബോധിപ്പിക്കുന്നുണ്ടു്.

ധൎമ്മം സമാചരേത്പൂൎവ്വം
തതോഽൎത്ഥം ധൎമ്മസംയുതം
തതഃ കാമം ചരേത് പശ്ചാത്
സിദ്ധാൎത്ഥഃ സ ഹി തത്പരം.

എന്നു് പുരുഷാൎത്ഥസമ്പാദനത്തിനുള്ള ക്രമവും വ്യവസ്ഥയും മഹാഭാരതത്തിൽ നിൎദ്ദേശിച്ചു കാണുന്നു. ധൎമ്മം, അൎത്ഥം, കാമം, മോക്ഷം ഇവ യഥാക്രമം നേടണമെന്നാണല്ലോ ഇതിന്റെ സാരം.

**ധൎമ്മം**

തമോഗുണത്തിൽനിന്നു് രജോഗുണത്തിലേയ്ക്കും അതിൽനിന്നു് സത്വഗുണത്തിലേയ്ക്കും മനുഷ്യനെ ഉയൎത്തുന്ന കായികവും, വാചികവും, മാനസികവുമായ കൎമ്മസഞ്ചയമാണു് ധൎമ്മം. കാമക്രോധ, ലോഭ, മോഹ, മദ, മാത്സൎയ്യാദി ദോഷങ്ങൾക്കു് അടിപ്പെട്ടു് മൃഗപ്രായനായിക്കഴിയുന്ന മനുഷ്യനിൽ ധൈൎയ്യം, ക്ഷമ, മനോനിയന്ത്രണം, ഇന്ദ്രിയനിയന്ത്രണം, ശുചിത്വം, സദസദ്വിവേകശക്തി, ജ്ഞാനം, വിജ്ഞാനം, സത്യം, ശാന്തി തുടങ്ങിയ സദ്ഗുണങ്ങൾ ജനിപ്പിച്ചു് നിത്യനൈമിത്തികാദി വിഹിതകൎമ്മങ്ങൾ നിഷ്ക്കാമബുദ്ധിയോടുകൂടി അനുഷ്ഠിപ്പിച്ചു് അവനെ മുക്തിക്കു് അധികാരിയാക്കിത്തീൎക്കുകയാണു് ധൎമ്മാനുഷ്ഠാനത്തിന്റെ പ്രയോജനം. അഭ്യുദയത്തേയും നിഃശ്രേയസത്തേയും ഉളവാക്കുന്ന വേദവിഹിതകൎമ്മങ്ങളാണു് ധൎമ്മം. ധൎമ്മാനുഷ്ഠാനത്തിൽ ഓരോ വ്യക്തിയും, തന്റേയും തന്റെ സമൂഹത്തിന്റേയും നന്മയ്ക്കും മേന്മയ്ക്കുംവേണ്ടിയാണു് പ്രവൎത്തിക്കുന്നതെന്നുള്ള പരമാൎത്ഥം എപ്പോഴും ഓൎത്തിരിയ്ക്കണം.

**അൎത്ഥം**

ധൎമ്മം വേണ്ടതുപോലെ നടത്തുവാൻ ധാരാളം ധനം – അൎത്ഥം – ആവശ്യമാണു്. അതിനാൽ ധൎമ്മത്തിൽനിന്നു വ്യതിചലിക്കാത്ത വിധത്തിൽ ധനം സമാൎജ്ജിക്കുവാൻ ഓരോ മനുഷ്യനും കടമയുണ്ടു്. അങ്ങനെയുള്ള ധനം ധൎമ്മത്തിനു പോഷകമായും, മുക്തിക്കു പരമ്പരയാ സാധകമായും തീരും.

അൎത്ഥാദ് ധൎമ്മശ്ച കാമശ്ച
മോക്ഷശ്ചാപി ഭവേന്നൃണാം.

എന്നുള്ള ശുക്രനീതിവാക്യം ഇതിനു പ്രമാണമാണു്. 'അൎത്ഥ്യതേ സൎവ്വൈരിത്യൎത്ഥഃ' എന്നാണു് ആചാൎയ്യന്മാർ 'അൎത്ഥ'പദത്തിനു് വ്യുത്പത്തി കൊടുത്തിരിക്കുന്നതു്. എല്ലാവരാലും ആഗ്രഹിക്കപ്പെടുന്നതു് എന്നാണു് ഇതിന്റെ അൎത്ഥം. പണ്ഡിതനും പാമരനും ഒരുപോലെ സമ്പാദിക്കുവാനാഗ്രഹിക്കുന്ന ഒന്നാണു് അൎത്ഥം. 'യതഃ സൎവ്വപ്രയോജനസിദ്ധിഃ സ അൎത്ഥഃ.' എന്നു് നീതിവാക്യാമൃതത്തിൽ അൎത്ഥത്തിനു് നിൎവ്വചനം കൊടുത്തിരിക്കുന്നു. മനുഷ്യനു് ഇഹലോകത്തിലും പരലോകത്തിലും എല്ലാവിധത്തിലുമുള്ള പ്രയോജനം ഏതിൽനിന്നാണോ ഉണ്ടാകുന്നതു് അതാണു് അൎത്ഥമെന്നു് ഈ നിൎവ്വചനം സ്പഷ്ടമാക്കുന്നു. 'സുഖസ്യ മൂലം ധൎമ്മഃ, ധൎമ്മസ്യ മൂലം അൎത്ഥഃ.' എന്നു് ചാണക്യൻ തന്റെ 'സൂത്ര'ത്തിൽ പറയുന്നുണ്ടു്. സുഖത്തിനു കാരണം ധൎമ്മവും, അതിനു കാരണം അൎത്ഥവുമാണു്, എന്നു് പറഞ്ഞിട്ടു് ആ നീതിശാസ്ത്രജ്ഞൻ തുടൎന്നു പറയുന്നതു്, 'വൃത്തിമൂലം അൎത്ഥഃ.' 'അൎത്ഥമൂലൗ ധൎമ്മകാമൗ' എന്നാണു്. പ്രാണികളുടെയെല്ലാം ജീവനത്തിനു് അൎത്ഥം കൂടിയേ തീരൂ. അതിനാൽ ജീവിതയാത്ര തുടരുവാൻ കാരണം അൎത്ഥമാണെന്നുതന്നെ പറയാം. ധൎമ്മവും കാമവും അൎത്ഥത്തെ ആശ്രയിച്ചാണു നിലകൊള്ളുന്നതു്. ഇങ്ങനെ നോക്കുമ്പോൾ ഭൂമി, ധനം, ധാന്യം, ദ്രവ്യം, വിദ്യ, കല തുടങ്ങി ജീവിതത്തിനു് പ്രയോജനകരങ്ങളായ എല്ലാ വസ്തുക്കളും അൎത്ഥമാണെന്നു മനസ്സിലാകും. എന്നാൽ സ്ഥാവരജംഗമങ്ങളായ ദ്രവ്യങ്ങളും ധനധാന്യാദി സമ്പത്തുകളുമാണു് അൎത്ഥമെന്ന പേരിൽ വ്യവഹരിക്കപ്പെടുന്നതു്. ധനധാന്യാദിസമ്പത്തുകൾ ധൎമ്മനിഷ്ഠയോടും പരിശുദ്ധിയോടുംകൂടി സമാൎജ്ജിച്ചു് ലോകക്ഷേമത്തിനുവേണ്ടി വിതരണം ചെയ്താൽ പുണ്യവും, തജ്ജന്യമായി മനഃശുദ്ധിയും, സത്സംഗത്തിൽ അഭിലാഷവും ഉണ്ടാകും. അങ്ങനെ മനുഷ്യനെ ശ്രേയോമാൎഗ്ഗത്തിലേയ്ക്കു നയിക്കുവാൻ അൎത്ഥത്തിനു കഴിയും. എന്നാൽ വെറും ലൗകികഭോഗത്തിനുവേണ്ടി അൎത്ഥത്തെ ഉപയോഗിച്ചാൽ അതു് ബന്ധത്തിനും, ദുഃഖത്തിനുംകൂടി കാരണമായിത്തീരുന്നതാണു്.

സത്വ്വേഷാമേവ ശൗചാനാമത്ഥശൗചം പരം സ്മൃതം
യോഽത്ഥേ ശുചിഹിസഃശുചിർന മൃദ്വാരിശുചിഃശുചിഃ

എന്നുള്ള മനുസ്മൃതിവാക്യം, ധനാജ്ജന ത്തിലും വിതരണത്തിലുമുള്ള പരിശുദ്ധിയാണ് ശരിയായ ശുചിത്വമെന്നും മണ്ണുതേച്ച് വെള്ള മൊഴിച്ച് കുളിക്കുന്നത് ശരിയായ ശുചിത്വമ ല്ലെന്നും ചൂണ്ടിക്കാണിക്കുന്നു. ധനത്തിന്, ആജ്ജനം, രക്ഷണം, ഭോഗം, എന്നു മൂന്നു ഘട്ടങ്ങ ളുണ്ട്. ഈ മൂന്നിലും പരിശുദ്ധി ഉണ്ടെങ്കിൽ അതു് ധർമ്മത്തിനും കാമത്തിനും മോക്ഷത്തിനും കൂടി കാരണമാകും. ഇല്ലാത്ത ധനം ന്യായ മാഗ്ഗത്തിൽക്കൂടി ഉണ്ടാക്കുക, ഉണ്ടാക്കിയ ധനം ശ്രദ്ധയോടുകൂടി രക്ഷിക്കുക, പിന്നീട് അതു് നല്ലതുപോലെ വദ്ധിപ്പിക്കുക, അങ്ങനെ വദ്ധി പ്പിച്ച ധനം, ധാർമ്മികകാര്യ്യങ്ങൾക്കുവേണ്ടി സത്പാത്രങ്ങളിൽ ദാനംചെയ്യുക, ഇങ്ങനെ നാലുവിധത്തിൽ ധനത്തെ പ്രയോജനപ്പെടുത്തി യാൽ അതു് പുരുഷാർത്ഥപരമായിത്തീരുമെന്നു മനു പറയുന്നു. ധനസമ്പാദനം ത്യാഗത്തിനു വേണ്ടിയായിരിക്കണം. ഭോഗത്തിനാണെങ്കിൽ അതു് ദുരിതകരമായി കലാശിക്കും.

ഉപാജ്ജിതാനാം വിത്താനാം
ത്യാഗ ഏവ ഹി രക്ഷണം
തടാകോദരസംസ്ഥാനാം
പരീവാഹ ഇവാംഭസാം.

എന്നാണ്മഹദ്വചനം.'തടാകത്തിലുള്ള വെള്ളം ഒഴുക്കുകൊണ്ട് ശുദ്ധമായി രക്ഷിക്കപ്പെടുന്നതു പോലെ ന്യായമായി സമ്പാദിച്ച ധനധാന്യാ ദികൾ സത്പാത്രദാനംകൊണ്ട് സംരക്ഷിക്ക ണം.' എന്നാണിതു വെളിപ്പെടുത്തുന്നതു്. എന്നാൽ അപാത്രത്തിൽ ദാനം ചെയ്യുന്നതും സത്പാത്രത്തിൽ ദാനം ചെയ്യാതിരിക്കുന്നതും ധനത്തെ നശിപ്പിക്കുമെന്നുകൂടി മഹാന്മാർ പറ യുന്നു.

ലബ്ധാനാമപി വിത്താനാം
ബോദ്ധവ്യൗ ദ്വാവതിക്രമൗ
അപാത്രേ പ്രതിപത്തിശ്ച
പാത്രേ ചാപ്രതിപാദനം.

എന്നാണ് മഹാഭാരതത്തിൽ ഈ വിഷയത്തെ ക്കുറിച്ച് പറയുന്നതു്.

ധമ്മായ യശസേഽത്ഥായ
കാമായ സ്വജനായ ച
പഞ്ചധാ വിഭജൻ വിത്തം
ഇഹാമുത്ര ച മോദതേ.

എന്ന ഭാഗവതത്തിൽ ധനത്തെ വിഭജിക്കേണ്ട ക്രമത്തെക്കുറിച്ച് പറയുന്നുണ്ട്. ധനം അഞ്ചായി വിഭജിച്ച് അവയിൽ ഒരു ഭാഗം ധമ്മപ്രചരണ ത്തിനും, ഒരു ഭാഗം സത്കീത്തിക്കും, ഒരു ഭാഗം ധനത്തിൻെറ തന്നെ അഭിവൃദ്ധിക്കും, ഒരു ഭാഗം സ്വന്തം അനുഭവത്തിനും ഒരു ഭാഗം സ്വജനങ്ങ ളുടെ അഭിവൃദ്ധിക്കും വിനിയോഗിച്ചാൽ ഇഹ ത്തിലും പരത്തിലും സുഖമുണ്ടാകുമെന്നാണ് ഈ ശ്ലോകത്തിൻെറ സാരം. ഇങ്ങനെ ചെയ്താൽ അത്ഥം അനത്ഥകരമായിത്തീരുകയില്ലെന്നു മാത്രമല്ല, ധമ്മത്തിനും, കാമത്തിനും, മോക്ഷ ത്തിനും കൂടി അതു് കാരണമായിത്തീരുകയും ചെയ്യും.

അത്ഥാദ് ധമ്മശ്ച കാമശ്ച സ്വഗ്ഗശ്ചൈവ നരാധിപ,
പ്രാണയാത്രാപിലോകസ്യ വിനാഹ്യത്ഥംനസിധ്യതി.
ന ഹ്യ്യതേഽത്ഥേ ന വത്തേതേ ധമ്മകാമാവിതി ശ്രുതിഃ
അത്ഥസ്യാവയവാവേതൗ ധമ്മകാമാവിതി ശ്രുതിഃ.
അത്ഥസിദ്ധ്യാ വിനിർവൃത്താവുഭാവേതൗ ഭവിഷ്യതഃ.

എന്ന് മഹാഭാരതത്തിൽ അത്ഥത്തിൻെറ മഹ ത്വത്തെക്കുറിച്ച് വണ്ണിച്ചിരിക്കുന്നു. 'അല്ലയോ രാജാവേ, അത്ഥത്തിൽനിന്നാണ് ധമ്മവും കാ മവും സ്വഗ്ഗവും സിദ്ധിക്കുന്നതു്. അത്ഥമില്ലാതെ പ്രാണികൾക്കു ജീവിക്കുവാൻ പോലും സാദ്ധ്യ മല്ല. അത്ഥമില്ലാതെ ധമ്മവും കാമവും നിലനി ല്ക്കയില്ലെന്ന് വൃദ്ധജനങ്ങളിൽനിന്നു കേട്ടിട്ടുണ്ട്. അതുകൊണ്ട് ധമ്മവും കാമവും അത്ഥത്തിൻെറ അംശങ്ങളാണെന്നു മനസ്സിലാക്കണം. എന്തെ ന്നാൽ അത്ഥമുണ്ടെങ്കിലേ മനുഷ്യനു് ധമ്മവും കാമവും സമ്പാദിക്കുവാൻ കഴിയുകയുള്ളൂ.' എന്നാണ് ഈ മഹാഭാരതശ്ലോകങ്ങളുടെ സാരം. ഇതിൽനിന്ന് ധമ്മത്തിനും കാമത്തിനും, അത്ഥം അത്യന്താപേക്ഷിതമാണെന്നു തെളിയു ന്നുണ്ടല്ലോ.

**കാമം**

ഇനിയും കാമത്തെക്കുറിച്ച് അല്പം ചി ന്തിക്കാം. ഇഹലോകത്തിലും പരലോകത്തി ലുമുള്ള വിഷയങ്ങളനുഭവിച്ച് സുഖിക്കണമെന്നു ള്ള അഭിലാഷമാണ് കാമം. 'കാമ്യന്ത ഇതി കാമാഃ.' എന്ന വ്യുത്പത്തി അനുസരിച്ച് ജന്തു ക്കൾ അനുഭവിക്കുവാനാഗ്രഹിക്കുന്ന ശബ്ദസ്പർശാ ദിവിഷയങ്ങൾക്കും കാമമെന്നു പറയാവുന്ന താണ്. ആ നിലയിൽ ശബ്ദസ്പർശാദി വിഷയ ങ്ങൾക്ക് ആശ്രയീഭൂതമായ വനിത, സന്താനം,

ഗൃഹം, ഭൂമി, ഭക്ഷ്യം, പേയം, വസ്ത്രം, ഭൂഷണം തുടങ്ങിയ എല്ലാ ഭോഗ്യവിഷയങ്ങളും കാമത്തിൽ പെടും. ആ വിഷയത്തിലുള്ള അഭിലാഷത്തിനും കാമമെന്നു പറയാം. എന്നാൽ ഈ വിഷയങ്ങളിൽവെച്ച് സ്ത്രീകൾക്കു പുരുഷന്മാരോടും, പുരുഷന്മാൎക്കു സ്ത്രീകളോടുമുള്ള സ്നേഹത്തിനാണ് കാമമെന്ന പേരു് പ്രസിദ്ധമായിത്തീൎന്നിരിക്കുന്നതു്.

സ്ത്രീഷു ജാതോ മനുഷ്യാണാം
സ്ത്രീണാം ച പുരുഷേഷു ച
പരസ്പരകൃതസ്നേഹഃ
കാമ ഇത്യഭിധീയതേ.

എന്നുള്ള ആപ്തവാക്യം ഇതിനു പ്രമാണമാകുന്നു. കാമം മലിനമെന്നും, ശുദ്ധമെന്നും രണ്ടു വിധത്തിലുണ്ടു്. രാഗദ്വേഷാദി വികാരങ്ങളോടുകൂടിയ കാമം മലിനവും ധൎമ്മയുക്തമായ കാമം ശുദ്ധവുമാണ്. മലിനമായ കാമം മോക്ഷത്തിനു് പ്രതിബന്ധവും പാപത്തിനും ദുഃഖത്തിനും കാരണവുമാണ്. എന്നാൽ ശുദ്ധമായ കാമം പുണ്യത്തിനും സുഖത്തിനും മുക്തിക്കും കൂടി ഹേതുവായിത്തീരും. അതുകൊണ്ടാണ്,

ധൎമ്മാവിരുദ്ധോ ഭൂതേഷു കാമോഽസ്മി ഭരതൎഷഭ!

എന്നു് ഭഗവാൻ ഗീതയിൽ പറഞ്ഞിരിക്കുന്നതു്. 'ധൎമ്മത്തിനു വിരുദ്ധമല്ലാത്ത കാമം ഞാനാകുന്നു'വെന്നാണല്ലോ ഇതിൻെറ അൎത്ഥം. 'ഞാനാകുന്ന സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മത്തെ' ദൎശിക്കുവാൻ ധൎമ്മയുക്തമായ കാമം, ഇച്ഛാശക്തി, പ്രയോജനപ്പെടുമെന്നു് ഇതിൽനിന്നു മനസ്സിലാക്കാം. ധൎമ്മനിഷ്ഠയോടുകൂടി വിവാഹബന്ധത്തിലേൎപ്പെട്ടു് ഗൃഹത്തിൽ ജീവിക്കുന്ന മനുഷ്യൻ സന്താനലാഭത്തിനു വേണ്ടി മാത്രമേ സ്ത്രീസേവ ചെയ്യാവൂ എന്നു ശാസ്ത്രങ്ങളുപദേശിക്കുന്നു. കാമിനീകാഞ്ചനാദി വിഷയങ്ങളിലേയ്ക്കു പ്രവഹിക്കുന്ന കാമപ്രവാഹത്തെ ധൎമ്മനിഷ്ഠകൊണ്ടു് നിയന്ത്രിച്ചു് ആത്മാവിലേയ്ക്കു തിരിച്ചുവിട്ടാൽ വിഷയരതി ആത്മരതിയായും, വിഷയതൃപ്തി ആത്മതൃപ്തിയായും, വിഷയസന്തുഷ്ടി ആത്മസന്തുഷ്ടിയായും, വിഷയാനന്ദം ആത്മാനന്ദമായും മാറുന്നതാണ്. കാമം, ഇച്ഛാരൂപത്തിൽ എല്ലാ ജീവികളിലും സഹജമായി പ്രകാശിക്കുന്നു. അതു് മനുഷ്യൻ ധൎമ്മനിഷ്ഠകൊണ്ടു സംസ്കരിച്ചു് പരിശുദ്ധമാക്കിത്തീൎത്താൽ ഉത്തമമായ പുരുഷാൎത്ഥമായിത്തീരുന്നതാണ്. അങ്ങനെയല്ലെങ്കിൽ അതു് അനൎത്ഥമായിട്ടേ കലാശിക്കുകയുള്ളു. ശുദ്ധമായ കാമമാണ് മനുഷ്യൻെറ സകലവിധമായ പുരോഗതിക്കും കാരണം.

നാകാമഃ കാമയത്യൎത്ഥം നാകാമോ ധൎമ്മമിച്ഛതി
നാകാമഃ കാമയാനോഽസ്തി തസ്മാത് കാമോ
വിശിഷ്യതേ.

എന്നു മഹാഭാരതത്തിൽ കാമത്തെ പുകഴ്ത്തുന്നു. ഒന്നിലും കാമമില്ലാത്ത മനുഷ്യൻ അൎത്ഥത്തേയും കാമത്തേയും ആഗ്രഹിക്കയില്ല. അവനു് വിഷയഭോഗാഭിലാഷവും ഉണ്ടാകയില്ല. എന്നാൽ കാമം, ധൎമ്മത്തിനും, അൎത്ഥത്തിനും വിഷയസുഖാനുഭവത്തിനും കാരണമായിത്തീരുന്നു. അതുകൊണ്ടാണ് കാമം വിശിഷ്ടമെന്നു് മഹാഭാരതത്തിൽ വൎണ്ണിച്ചിരിക്കുന്നതു്.

ജീവിക്കണമെന്നും പുരോഗമിക്കണമെന്നും ആഗ്രഹിക്കുന്നവൎക്കു് ഇച്ഛാശക്തിയാണ് ഉത്തമമായ ബന്ധു. 'ഞാൻ എല്ലാം നേടിക്കഴിഞ്ഞു; എനിക്കിനി ഒന്നും ആഗ്രഹിക്കുവാനില്ല.' എന്നു് ആത്മനിഷ്ഠനല്ലാത്ത ഒരു വ്യക്തി വിചാരിക്കുന്നു എങ്കിൽ അവൻ വെറും മൂഢനാണെന്നു പരിഗണിക്കപ്പെടണം.

ന പൂൎണ്ണോഽസ്മീതി മന്യേത ധൎമ്മതഃ കാമതോഽൎത്ഥതഃ
ഏതേഷ്വേവ ഹി സൎവ്വേഷു ലോകയാത്രാ പ്രതിഷ്ഠിതാ.

എന്നു് ശുക്രാചാൎയ്യർ നീതിശാസ്ത്രത്തിൽ എടുത്തു പറയുന്നുണ്ടു്. ഇഹലോകത്തിൽ ജീവിക്കുന്ന മനുഷ്യൻ ധൎമ്മവും, അൎത്ഥവും, കാമവും താൻ നേടിക്കഴിഞ്ഞു് പൂൎണ്ണനായിരിക്കുകയാണെന്നു് ഒരിക്കലും വിചാരിക്കരുതു്. എന്തെന്നാൽ ധൎമ്മത്തിലും, അൎത്ഥത്തിലും, കാമത്തിലുമാണ് ലോകയാത്ര, മനുഷ്യൻെറ പുരോഗതി, നിലനില്ക്കുന്നതു്, എന്നാണ് ശുക്രാചാൎയ്യരുടെ അഭിപ്രായം. ഇത്രയും പ്രതിപാദിച്ചതുകൊണ്ടു് പുരുഷാൎത്ഥങ്ങളിൽ ധൎമ്മവും ധൎമ്മയുക്തമായ അൎത്ഥകാമങ്ങളും സാധനകളും, മോക്ഷം സാദ്ധ്യവുമാണെന്നു് തെളിഞ്ഞുകാണുമല്ലോ. ഈ പുരുഷാൎത്ഥങ്ങൾ നാലും നാലു് ആശ്രമങ്ങളിൽക്കൂടിയാണ് മനുഷ്യൻ സമ്പാദിക്കേണ്ടതു്.

# അവ്യാത്

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

സരസിരുഹശരഃ കിം ? ശാരദശ്ചന്ദ്രമാഃ കിം ?
കുവലയകുസുമം കിം ? ശീതനേത്രാഞ്ജനം കിം ?
അമൃതരസധുരീ കിം ? ചില്ലതാകന്ദളഃ കിം ?–
ദ്യുമണിദുഹിതൃതീരേ ഭാസ്വരം വസ്ത്വിദം കിം ?

തണ്ടലരമ്പനാണോ ? ശരച്ചന്ദ്രനാണോ ? കരിക്കുംവളപ്പൂവാണോ ? കുളിർത്ത കണ്ണെഴുത്താണോ ? അമൃതരസത്തിൻെറ ഒഴുക്കാണോ ? ചില്ലതയുടെ മുളയാണോ ? കാളിന്ദീതീരത്തു മിന്നുന്ന ഈ വസ്തുവെന്താണ് ?

കുവലയപരിഹാസീ കേകികണ്ഠാവഭാസീ
മരതകമദഹാരീ മേഘവർണ്ണാനുകാരീ
ഗഗനകദനദായീ യാമുനാംഭോഽതിശായീ
സ്ഫുരതി പശുപവാടേ കോഽപി നീലപ്രകാശഃ.

കരിംകുവളത്തെ കലശൽ കൂട്ടുന്നതും, മയിലിൻെറ കഴുത്തുപോലെ വിളങ്ങുന്നതും, മരതകത്തിൻെറ ഊററമുടയ്ക്കുന്നതും, മുകിലൊളി തിരളുന്നതും, വാനിന് അഴലരുളുന്നതും, യമുനാജലത്തെ കവച്ചുവെയ്ക്കുന്നതുമായ ഏതോ നീലപ്രകാശം അമ്പാടിയിൽ മിന്നുന്നുണ്ട്.

മുഖകമലവിശിഷ്ടം ഹംസകധ്വാനഘുഷ്ടം
സ്മിതവിരചിതഫേനം താണ്ഡവോദ്യത്തരംഗം
പ്രണയസലിലപൂർണ്ണം സച്ചിദാനന്ദതീർത്ഥം
കിമപി വഹതി നന്ദപ്രേയസീപാവനാങ്കേ.

മുഖംകൊണ്ടു തണ്ടലർ വിടർന്ന്, തളക്കിലുക്കംകൊണ്ട് അരയന്നങ്ങളും കൂകി, പുഞ്ചിരികൊണ്ടു നുര പതഞ്ഞ്, നൃത്തംകൊണ്ടു തിര പൊന്തി, സ്നേഹംകൊണ്ടു നീർ നിറഞ്ഞ ഏതോ സച്ചിദാനന്ദതീർത്ഥം യശോദയുടെ പാവനമായ മടിയിൽ ഒലിക്കുന്നുണ്ട്.

നിരുപമകരുണാബ്ധിഃ പ്രോല്ലസത് പിഞ്ഛമൗലിഃ
പശുപശശിമുഖീനാം പ്രേമസർവ്വസ്വമൂർത്തിഃ
സുജനകുലസഹായസ്തോയദശ്യാമകായ–
സ്തരണിദുഹിതൃതീരേ കോഽപി ജാഗർത്തി ബാലഃ.

കീടയററ കനിവിൻെറ കടലായി, മുടിയിൽ പീലിയണിഞ്ഞ്, അമ്പാടിപ്പെൺകിടാങ്ങളുടെ പ്രേമസർവ്വസ്വമൂർത്തിയായി, സജ്ജനങ്ങളുടെ തറവാടിനെ തുണയ്ക്കുന്നവനായി, മഴക്കാറുപോലെ ഉടൽ കറുത്ത ഏതോ കിടാവു ഞായർപ്പൂമകളുടെ വക്കത്തു ജാഗരിക്കുന്നുണ്ട്.

സുലളിതമുപഗായൻ കർഹിചിദ്വേണുനാള്യാം
ക്വചിദപി പരിനൃത്യൻ മഞ്ജുമഞ്ജീരനാദൈഃ,
മുഹുരപി നിജമിത്രൈർമല്ലയുദ്ധം ച കുർവ്വൻ
വിഹരതി യമുനായാഃ പുണ്യതീരേ മുകുന്ദഃ.

ഇടയ്ക്ക് ഓടക്കുഴലിൽ മധുരമാംവണ്ണം പാടിക്കൊണ്ടും, ചിലപ്പോഴും ചേലുററ ചിലമ്പൊലിയോടെ ആടിക്കൊണ്ടും, കൂടെക്കൂടെ തൻെറ ചങ്ങാതിമാരോടുകൂടി കയ്യാങ്കളി നടത്തിക്കൊണ്ടും മുകുന്ദൻ കാളിന്ദിയുടെ പുണ്യതീരത്തു കളിക്കുന്നു.

മഹസി തപനകോടിഃ, പ്രാഭവേ കാലകോടി–,
ർവ്വചസി ധിഷണകോടി, സ്സൗഭഗേ കാമകോടിഃ
വദന ഉഡുപകോടി, സ്സൗഹൃദേ മാതൃകോടി,–
ർവ്വിഹരതി ഭുവി ശൗരിർനിർവൃതൗ മോക്ഷകോടിഃ.

തേജസ്സിൽ കോടി സൂര്യനെപ്പോലെയും, പ്രഭുത്വത്തിൽ കോടി കാലശക്തിയെപ്പോലെയും വാക്കിൽ കോടി ബൃഹസ്പതിയെപ്പോലെയും, സൗന്ദര്യത്തിൽ കോടി കാമനെപ്പോലെയും, മുഖത്തിൽ കോടി ചന്ദ്രനെപ്പോലെയും, സ്നേഹത്തിൽ കോടി അമ്മയെപ്പോലെയും, ആനന്ദത്തിൽ കോടി മോക്ഷത്തെപ്പോലെയും വിളങ്ങുന്ന ശ്രീകൃഷ്ണൻ ഊഴിയിൽ വിഹരിക്കുന്നു.

ജയതി സുജനലാളീ കാമരൂപാവഹേളീ
നിടിലതിലകശാലീ വേണുഗാനാനശീലീ
ഉരസി വിപിനമാലീ കുന്തളേ ബർഹജാലീ
സുരഭിനികരപാലീ സൂരജാകൂലഖേലീ.

സജ്ജനങ്ങളെ താലോലിക്കുകയും കാമന്റെ സൗന്ദര്യത്തെ നിന്ദിക്കുകയും നെററിയിൽ ഗോപിക്കുറിയിടുകയും ഓടക്കുഴൽ വിളിക്കുകയും മാറത്തു വനമാല തൂക്കുകയും പുരികുഴലിൽ പീലിനിര അണിയുകയും കന്നിൻ കൂട്ടത്തെ മേയ്ക്കുകയും കാളിന്ദിവക്കത്തു കളിക്കുകയും ചെയ്യുന്നവൻ സർവ്വോത്കർഷേണ വർത്തിക്കുന്നു.

യദി ഭുവി ജനനം സ്യാദ്, ഭാഗ്യമല്പം യദി സ്യാ,–
ദ്യദി മനുജവപുസ്സ്യാദ്, ബുദ്ധിലേശോ യദി സ്യാത്,
യദി സുഖപരതാ സ്യാ,ന്മോക്ഷകാംക്ഷാ യദി സ്യാ–
ദവിരതമനസേവ്യോ നന്ദപുത്രോഽയമേകഃ.

ഭൂമിയിൽ ജനിച്ചാൽ, കുറച്ചു ഭാഗ്യമുണ്ടെങ്കിൽ, മനുഷ്യശരീരം കിട്ടിയാൽ, ഇത്തിരി ബുദ്ധിയുണ്ടെങ്കിൽ, സുഖത്തിൽ താൽപര്യം തോന്നുന്നുവെങ്കിൽ, മോക്ഷത്തിനു മോഹമുണ്ടെങ്കിൽ ഈ നന്ദനന്ദനനെ ഒരുവനെയാണ് എപ്പോഴും ഇടവിടാതെ സേവിക്കേണ്ടതു്.

വിതിതരിഷതി ശൗരിർനന്ദഗോപായ യം വൈ,
ബിഭരിഷതി യശോദാ യം നിജാങ്കേ സതൃഷ്ണം,
രിരസയിഷതി യോഗീ യം സഹസ്രാരപദ്മേ,
ജിഗളിഷതി മദീയോ ഹൃദ്ബകശ്ചിദ്ഘനം തം.

യാതൊന്നിനെയാണോ വസുദേവൻ നന്ദഗോപനു നൽകാൻ മോഹിക്കുന്നതു്, യാതൊന്നിനെയാണോ യശോദ കൊതിയോടെ തന്റെ മടിയിലേററാനിച്ഛിക്കുന്നതു്, യാതൊന്നിനെയാണോ യോഗി സഹസ്രാരപദ്മത്തിൽ ആസ്വദിക്കാനാഗ്രഹിക്കുന്നതു്, ആ സച്ചിദാനന്ദവെള്ളത്തെ എന്റെ മനോബകം വിഴുങ്ങാൻ വെമ്പുന്നു.

മധുരിമണി മനീഷേ, മജ്ജ ഭക്താനുകൂലേ,
ദിവസമണിതനൂജാകൂലസഞ്ചാരശീലേ,
ഗളധൃതമണിമാലേ, ബാലലോലത്കലാപേ,
മരതകരമണീയേ, സ്മേരലീലാവലോകേ.

ഭക്തന്മാരെ തുണയ്ക്കുന്നതും, യമുനാതീരത്തു സഞ്ചരിക്കുന്നതും, കഴുത്തിൽ രത്നമാല കെട്ടിയതും, കുന്തലിൽ പീലി പാറുന്നതും, മരതകംപോലെ അഴകിയന്നതും, ചിരിച്ചുകൊണ്ടുള്ള കേളീകടാക്ഷം പൊഴിക്കുന്നതുമായ മാധുര്യത്തിൽ അല്ലയോ മനസ്സേ, മുങ്ങിയാലും.

ശിരസി നിഗമവാണ്യാ നിത്യമന്തർദധാനം,
മനസി മുനിവരാണാം കാപി വിദ്യോതമാനം,
ഉരസി പശുപപത്ന്യാഃ സ്തന്യമാസ്വാദയന്തം,
കമപി രസികവേദ്യം സുന്ദരാത്ഥം സ്മരാമി.

മറമൊഴിയുടെ മുടിയിൽ മറഞ്ഞതും, മുനിപുംഗവന്മാരുടെ കരളിൽ ഇടയ്ക്കു മിന്നുന്നതും, യശോദയുടെ മാറത്തു് അമ്മിഞ്ഞ നുകരുന്നതും, സഹൃദയന്മാർക്കാസ്വാദ്യവുമായ ഏതോ സുന്ദരാത്ഥത്തെ ഞാനോക്കുന്നു.

ചരണനളിനചിഹ്നൈർ മേദിനീം ഭൂഷയന്തം,
ശിശിരനയനപാതൈർഗോധനം ഹർഷയന്തം,
മധുരമുരളിനാദൈർവല്ലവീർമൂർച്ഛയന്തം,
കമപി രവിസുതാന്തേ സഞ്ചരന്തം സ്മരാമി

തൃക്കാലടികളുടെ അടയാളങ്ങൾകൊണ്ട് ഊഴിയെ അലങ്കരിക്കുകയും, കുളിർത്ത നോട്ടങ്ങൾകൊണ്ടു കാലിക്കൂട്ടത്തെ കോൾമയിർക്കൊള്ളിക്കുകയും, മധുരിച്ച ഓടക്കുഴൽവിളികൾകൊണ്ടു ഗോപിമാരെ മോഹാലസ്യപ്പെടുത്തുകയും ചെയ്തുകൊണ്ടു യമുനാതീരത്തു സഞ്ചരിക്കുന്ന ആരെയോ ഞാൻ നിനയ്ക്കുന്നു.

കുടിലിതകടിദേശം ചാരു സാചീകൃതാസ്യം
ശിശിരതരകടാക്ഷം വ്യത്യയന്യസ്തപാദം
അധരനിഹിതവംശം കുന്തളാബദ്ധപിഞ്ഛം
കുവലയദളനീലം ചിന്തയേ നന്ദബാലം.

അര വളച്ച്, മുഖം ഭംഗിയിൽ ചെരിച്ച്, തണുതണെ കൺമുന വെട്ടിച്ച്, കാൽ പിണച്ച്, ചുണ്ടത്തു കോലക്കുഴൽ പററിച്ച്, കുന്തളിൽ പീലി ചൂടി, കരിംകൂവളത്തിൻെറ ഇതൾപോലെ നീലിമ പൂണ്ട നന്ദൻെറ ഉണ്ണിയെ ഞാൻ നണ്ണുന്നു.

വ്രജഭുവി കൃതലീലം വല്ലവീഹൃദ്യശീലം
ശതമഖമണിനീലം സന്നദദ്വേണുനാളം
ഗളധൃതവനമാലം ചന്ദ്രകോല്ലാസി ബാലം
കലിതതിലകഫാലം ഭാവയേ ഗോപബാലം.

അമ്പാടിയിൽ കേളിയാടി, ഗോപിമാർക്കു പിടിക്കുന്ന സ്വഭാവം പൂണ്ട്, ഇന്ദ്രനീലരത്നംപോലെ നീലവർണ്ണനായി, വേണുനാദം മുഴക്കി, കഴുത്തിൽ വനമാലയണിഞ്ഞ്, വാർകുഴലിൽ പീലി ചാർത്തി, നെററിയിൽ ഗോപിക്കുറിയിട്ടിരിക്കുന്ന നന്ദൻെറ ഓമനയെ ഞാൻ ഭാവന ചെയ്യുന്നു.

അവിതസുരഭിലോകം സ്മേരലീലാവലോകം
വിജിതനിഖിലനാകം വ്യക്തവീര്യാതിരേകം
പ്രശമിതഭവശോകം ശീതഗീതാഭിഷേകം
വ്രജകൃതശുഭപാകം ഭാവയേ നന്ദപാകം.

കാമധേനുവിൻെറ ലോകത്തെ രക്ഷിച്ച്, പുഞ്ചിരിയിൽ ചാലിച്ച ലീലാകടാക്ഷം തൂകി, സ്വർഗത്തെ ആസകലം ജയിച്ച് മഹാവീര്യത്തെ പ്രകടിപ്പിച്ച്, സംസാരദുഃഖത്തെ മുടിച്ച്, കുളിർത്ത ഗാനത്തെ ചൊരിഞ്ഞ്— അമ്പാടിചെയ്ത പുണ്യത്തിൻെറ ഫലമായ — നന്ദൻെറ കുഞ്ഞിനെ ഞാൻ ധ്യാനിക്കുന്നു.

അസിതകഠിനശൈലം വാമപാണിപ്രവാളേ,
സിതമൃദുനവനീതം ദക്ഷിണേ ഹസ്തപദ്മേ,
ഹസിതമധരബിംബേ, വിഭ്രമം ലോചനാന്തേ
ദധതമതിമനോജ്ഞം ബാലകം ഭാവയാമി.

ഇടത്തെ കൈത്തളിരിൽ കറുപ്പും കടുപ്പവുമാന്ന മലയും, വലത്തെ കൈത്തലരിൽ വെണ്മയും മയവുമെഴുന്ന വെണ്ണയും, ചെഞ്ചുണ്ടത്തു പുഞ്ചിരിയും, കടക്കണ്ണിൽ വിലാസവുമേന്തുന്ന അതിമനോഹരനായ കിടാവിനെ ഞാൻ ധ്യാനിക്കുന്നു.

സുരഭിലവനമാലാശ്ലിഷ്ടദോരന്തരാളം
സുരുചിരകളവംശീപീതബിംബാധരോഷ്ഠം
ഗഗനമണിതനൂജാതീരകുഞ്ജേ നിലീനം
നിഗമനിടിലമൃഗ്യം നീലിമാനം നിഷേവേ.

സൗരഭ്യമോലുന്ന വനമാല പുണർന്ന തിരുമാറോടും സൗഭാഗ്യമിയലുന്ന കളമുരളി നുകർന്ന തൊണ്ടിപ്പഴമൊത്ത ചുണ്ടുകളോടുംകൂടി യമുനാതീരകുഞ്ജത്തിലൊളിച്ചതും, മാമറത്തലകൾ തിരയുന്നതുമായ നീലിമയെ ഞാൻ സേവിക്കുന്നു.

കമലസുഭഗനേത്രേ മന്ദഹാസാർദ്രവക്ത്രേ
കടിതടധൃതസൂത്രേ കക്ഷവിശ്രാന്തവേത്രേ
കൃതമധുരചരിത്രേ നീരദശ്യാമഗാത്രേ
സകലസുജനമിത്രേ സ്യാദ്രതിർന്നന്ദപുത്രേ.

ഏട്ടലർപോലെ ചേലെഴുന്ന മിഴികളോടും, പുഞ്ചിരിയിൽ കുതിർന്ന തിരുമുഖത്തോടും, അരയിൽ കെട്ടിയ അരഞ്ഞാണോടും, കക്ഷത്തിൽത്തിരുകിയ ചൂരലോടും മുകിൽമട്ടിൽ കറുത്ത പൂവുടലോടുംകൂടി മനോഹരങ്ങളായ ലീലകളാടിയ — സജ്ജനങ്ങളുടെയെല്ലാം ബന്ധുവായ — നന്ദസൂനുവിൽ ഭക്തിയുണ്ടാവണേ!

സുരഭികുലരസജ്ഞാലീഢപാദാബ്ജകോശ,–
സ്സുരഭിലവനമാലാലിങ്ഗിതോരഃപ്രദേശഃ,
സുരവരകരനിര്യത്പുഷ്പസംഛന്നശീർഷ,–
സ്സുരുചിരമൃദുഹാസഃ പാതു മാം ശ്രീനിവാസഃ.

കാലിനിരയുടെ നാവു നക്കിയ ചേവടിത്താമരകളോടും, പരിമളമേറുന്ന വനമാല പുൽകിയ മാറിടത്തോടും, ദാനവരുടെ കൈകളിൽനിന്നുതിരുന്ന പൂക്കാംകൊണ്ടു മൂടിയ മുടിയോടും, ചന്തമാർന്ന പുഞ്ചിരിയോടും കൂടിയ ശ്രീകാന്തൻ എന്നെ കാക്കട്ടെ!

മധുപുരി കൃതജന്മാ, ഗോപികാദിവ്യമൈത്രീ–
മധുരമധുപിപാസുർ ഗോകുലേ ബദ്ധകേളിഃ,
മധുപരുചിരകാന്തി,ശ്ചന്ദ്രകോല്ലാസി മൗലിർ,–
മധുരിപുരനുകമ്പാസിന്ധുരവ്യാത് സദാ നഃ.

മധുരയിൽ പിറന്നു്, ഗോപിമാരുടെ ദിവ്യാനുരാഗമാകുന്ന മധുരപ്പൂന്തേൻ നുകരാൻ കൊതിച്ചു്, അമ്പാടിയിൽ കേളിയാടിയവനും, വണ്ടിന്റെ മനോജ്ഞകാന്തിയോടും പീലിക്കണ്ണണിഞ്ഞ മുടിയോടും കൂടിയവനും, കാരുണ്യക്കടലുമായ മധുസൂദനൻ ഞങ്ങളെ എന്നും രക്ഷിയ്ക്കണേ! (മധുപുരി എന്ന പദം സപ്തമ്യന്തമാണു്.)

---

# ബ്രഹ്മലക്ഷണം എന്തു്?

**പണ്ഡിററു് സി. രാമകൃഷ്ണൻനായർ**

ഒരു വസ്തു ഉള്ളതാണെന്നുവന്നാൽ അതിനെ തിരിച്ചറിയാൻ ഏതെങ്കിലും ലക്ഷണം കാണേണ്ടതാണു്. വേദാന്തി പറയുന്നതു്, ഈ കാണുന്ന –ഉള്ളതാണെന്നു തോന്നുന്ന – പ്രപഞ്ചം മിഥ്യയാണെന്നും, കാണപ്പെടാത്ത ബ്രഹ്മം ഉള്ളതാണെന്നുമാണു്. അങ്ങനെയാണെങ്കിൽ ബ്രഹ്മലക്ഷണം എന്താണെന്നു പറയുകതന്നെ വേണം. പോരാ, പ്രമാണവും പറയണം. ലക്ഷണപ്രമാണാഭ്യാം വസ്തു സിദ്ധിഃ(ലക്ഷണവും പ്രമാണവും കൊണ്ടു മാത്രമേ വസ്തു സിദ്ധിക്കുകയുള്ളു ) എന്നു ശാസ്ത്രകാരന്മാരെല്ലാം ഒരുപോലെ സമ്മതിക്കുന്നു. വസ്തുനിഷ്ഠമായ അസാധാരണധർമ്മമാണു് ലക്ഷണമെന്നു പറയുന്നതു്. ബ്രഹ്മലക്ഷണത്തെപ്പററി പറയുമ്പോഴും ഇതു ചിന്തിക്കേണ്ടതാണു്. ഏതിനു ലക്ഷണം പറയുന്നുവോ അതാണു് ലക്ഷ്യം. * താടയുള്ളതാണു് പശു എന്നു പറഞ്ഞാൽ ആ താട ലക്ഷണവും പശു ലക്ഷ്യവുമാണു്. ലക്ഷണം ലക്ഷ്യത്തിലുണ്ടായിരിക്കണം. ലക്ഷ്യമായ ഏതിലും എല്ലായിടത്തും ഉണ്ടായിരിക്കണം; എന്നു മാത്രമല്ല, അലക്ഷ്യത്തിലുണ്ടായിരിക്കയുമരുതു്. ലക്ഷ്യമല്ലാത്ത ഒന്നിൽ ഈ ലക്ഷണം, ഉണ്ടായിരിക്കരുതെന്നർത്ഥം. ഈ ലക്ഷണലക്ഷ്യബന്ധത്തിൽ, അസംഭവം, അവ്യാപ്തി, അതിവ്യാപ്തി എന്നിങ്ങനെ മൂന്നു ദോഷങ്ങൾ വന്നേക്കാം. അസംഭവം: ഒരു

* പശുവിന്റെ കഴുത്തിനടിയിൽ നെടുനീളത്തിൽ തൂങ്ങിക്കിടക്കുന്ന കട്ടിയുള്ള തൊലിയാണു് താട (ആട) എന്നു പറയപ്പെടുന്നതു്.

ലക്ഷണം പറഞ്ഞാൽ അതു ലക്ഷ്യത്തിൽ തീരെ യില്ലാതെ വന്നു എങ്കിൽ അതു് അസംഭവം എന്ന ദോഷമാണു്. ഏകശഫം, ഒററക്കുളമ്പുള്ള താണു് പശു, എന്നു പറഞ്ഞാൽ അതു് അസം ഭവദോഷദുഷ്ടമാണു്. അവ്യാപ്തി: ഏതെങ്കിലും ലക്ഷണം ലക്ഷ്യത്തിൻെറ ഏകദേശത്തിൽ മാത്രം ഉണ്ടെന്നുവന്നാൽ ആ ലക്ഷണം അവ്യാപ്തി എന്ന ദോഷത്തോടുകൂടിയതാണെന്നു പറയണം. വെളുപ്പുനിറം പശുക്കളുടെ ലക്ഷണമാണു്, എന്നു പറഞ്ഞാൽ വെളുത്ത പശുക്കൾക്കു് ആ ലക്ഷ ണം ശരിതന്നെ,–എങ്കിലും കറുത്തതും ചുവന്നതു മായ പശുക്കളിൽ വെളുപ്പില്ലാത്തതുകൊണ്ടു് ആ ലക്ഷണം അവ്യാപ്തിദോഷഗ്രസ്തമാകുന്നു. അതിവ്യാപ്തി: ഒരു ലക്ഷ്യത്തെ ഉന്നിക്കൊണ്ടു് പറയുന്ന ലക്ഷണം ലക്ഷ്യത്തിൽ മാത്രമല്ല അല ക്ഷ്യത്തിലും ഉണ്ടായിരിക്കുന്നു എന്നുവന്നാൽ അതാണു് അതിവ്യാപ്തി എന്നു പറയപ്പെടു ന്നതു്. കൊമ്പു് ഉണ്ടായിരിക്കുക എന്നതാണു പശുവിൻെറ ലക്ഷണം എന്നു പറഞ്ഞാൽ, ആടിനും, പോത്തിനും, കലമാനിനും കൊമ്പുള്ള തിനാൽ അവിടെ അതിവ്യാപ്തി എന്ന ദോഷ മാണു പറയേണ്ടിവരുന്നതു്. ഇങ്ങനെ അസംഭ വവും, അവ്യാപ്തിയും, അതിവ്യാപ്തിയും ഇല്ലാത്ത ഒരു ധർമ്മം മാത്രമേ ഏതു വസ്തുവിൻെറയും അസാ ധാരണധർമ്മമാകുകയുള്ളു എന്ന സിദ്ധാന്തം ശരി യായി ധരിച്ചുകൊണ്ടു വേണം നാം ലക്ഷണങ്ങ ളെപ്പററി ചിന്തിക്കാൻ.

## ലക്ഷണങ്ങളുടെ വകഭേദം

ലക്ഷണത്തെ വ്യാവർത്തകമെന്നും വ്യാവ ഹാരികമെന്നും രണ്ടായി തരം തിരിക്കാം. ഈ തരംതിരിക്കൽകൊണ്ടു് വ്യാവൃത്തി എന്നും വ്യവഹാരമെന്നും രണ്ടു പ്രയോജനങ്ങളുണ്ടു്. ലക്ഷ്യമായതിനെ അലക്ഷ്യമായതിൽനിന്നു് നിഷ്കൃഷ്ടമായി വേർതിരിച്ചറിയുന്നതാണു് വ്യാവൃത്തി. ഈ വ്യാവൃത്തിയും രണ്ടു തരത്തി ലുണ്ടു്.'തദ്വ്യാവൃത്തി' എന്നും 'അതദ്വ്യാവൃത്തി' എന്നും. ലക്ഷണനിർവ്വചനം ചെയ്തു് ലക്ഷ്യ ത്തെമാത്രം വേർതിരിച്ചു കാണിക്കുന്നതാണു്. 'തദ്വ്യാവൃത്തിലക്ഷണം'.

''സത്യം ജ്ഞാനം അനന്തം ബ്രഹ്മ'' (സത്യവും ജ്ഞാനവും അനന്തവും ആകുന്ന ബ്രഹ്മം.) ഇതു് ബ്രഹ്മത്തിൻെറ തദ്വ്യാവൃത്തി ലക്ഷണമാണു്. കാവിവസ്ത്രമുള്ള സന്ന്യാസി, എന്നു പറയാറുണ്ടല്ലൊ. അതു സന്ന്യാസിയുടെ തദ്വ്യാവൃത്തിലക്ഷണമായിപ്പറയാം. ലക്ഷ്യമ ല്ലാത്തതിനെ എടുത്തു പരിശോധിച്ചു് തള്ളി തള്ളിച്ചെല്ലുമ്പോൾ തള്ളാനില്ലാത്തതേതോ അതു് ''അതദ്വ്യാവൃത്തി''ലക്ഷണമാണു്. ലക്ഷ ണങ്ങൾ എങ്ങനെയെല്ലാം പറഞ്ഞാലും ശരി യായി മനസ്സിലാക്കാതെ തെററി മററൊന്നായി ധരിക്കുന്നവരുമുണ്ടല്ലൊ. അങ്ങനെ വന്നാൽ അവിടെ സ്വീകരിക്കാറുള്ള നിഷേധലക്ഷണ മാണിതു്. ഉപനിഷത്തുകൾ 'നേതി നേതി' (ഇതല്ല; ഇതല്ല)എന്നു പറഞ്ഞിട്ടുള്ളതു് ഇതാണു്. വാഴപ്പിണ്ടി കണ്ടുപിടിക്കാൻ ഓരോ പോളയും പൊളിക്കുമ്പോൾ ഇതല്ല ഇതല്ല എന്നു പറയുന്ന തുപോലെ; ഇന്ദ്രിയഗ്രാഹ്യമായ സ്ഥൂലമാ യാലും സൂക്ഷ്മമായാലും അതു് ആത്മാവല്ലെന്നു തള്ളിയിട്ടു് ഇന്ദ്രിയാതീതമായ ലക്ഷ്യത്തെ പ്രാപിക്കുന്നതു് അതദ്വ്യാവൃത്തിലക്ഷണംകൊ ണ്ടാണു്. അവിടെ പ്രപഞ്ചത്തെ നിഷേധി ച്ചിട്ടു് പ്രപഞ്ചകല്പനയ്ക്കധിഷ്ഠാനമായ ബ്രഹ്മ സ്വരൂപത്തെ താനാണെന്നു് എടുത്തു കാണിക്കു കയാണു ചെയ്യുന്നതു്. ഞാൻ അന്നമയമല്ല, പ്രാണമയമല്ല, മനോമയമല്ല എന്നിങ്ങനെ പഞ്ചകോശങ്ങളെ തള്ളിക്കളയുന്നു. ഇങ്ങനെ തദ്വ്യാവൃത്തിയേയും അതദ്വ്യാവൃത്തിയേയും പറ ഞ്ഞു. വ്യാവൃത്തികൂടാതെ വ്യവഹാരമെന്ന ലക്ഷ ണത്തെപ്പററിയും പറഞ്ഞല്ലൊ. ഇതു വസ്ത്ര മാണു്, ഇതു പുസ്തകമാണു് എന്നു വേർതിരി ച്ചുള്ള അറിവും പറച്ചിലുമാണു് വ്യവഹാരം. ഇതേവരെ പറയപ്പെട്ട ലക്ഷണസ്വഭാവങ്ങൾ വെച്ചു നോക്കുമ്പോൾ വ്യാവൃത്തിയെ ഉണ്ടാ ക്കുന്ന വ്യാവർത്തകധർമ്മം മാത്രമെ ലക്ഷണമാകാ നിടയുള്ളു എന്നു കാണാം. ബ്രഹ്മം ലക്ഷണാതീ തമായ വസ്തുവാണു്. 'അവാങ്മനസഗോച ര'മായ അതിനു ലക്ഷണം പറയുക പ്രയാസമാ കുന്നു. എങ്കിലും ബ്രഹ്മസൂത്രഭാഷ്യത്തിൽ 'ബ്രഹ്മ ജിജ്ഞാസിതവ്യം ഇത്യുക്തം. കിംലക്ഷണം പുനസ്തദ് ബ്രഹ്മേത്യത ആഹ ഭഗവാൻ സൂത്ര കാരഃ.' (ബ്രഹ്മത്തെ അറിയാൻ ആഗ്രഹിക്കണ മെന്നു് പറഞ്ഞു. ബ്രഹ്മജ്ഞാനത്തിനുവേണ്ടി മുമുക്ഷു വേദാന്തവിചാരം ചെയ്യേണ്ടതാണെന്നാ കുന്നു അതിൻെറ സാരം. പിന്നീടു് ആ ബ്രഹ്മ ത്തിൻെറ ലക്ഷണമെന്തെന്നു ഭഗവാൻ സൂത്രകാ

രൻ പറയുന്നു.)ഇതിനു് 'ജന്മാദ്യസ്യ യതഃ' എന്ന സൂത്രമാണു് പറയുന്നതു്. അസ്യ— ഈ ജഗത്തിന്റെ. ജന്മാദി = ജന്മവും സ്ഥിതിയും ലയവും. യതഃ = ഏതിലാണോ. തത് ബ്രഹ്മ = അതാകുന്ന ബ്രഹ്മം. ഈ ജഗത്തിന്റെ ഉത്പത്തി തുടങ്ങിയവ എവിടെയോ അതാണു ബ്രഹ്മം, എന്നൎത്ഥം. ഈ പറഞ്ഞതു ബ്രഹ്മലക്ഷണമാണെന്നു പറയുന്ന പക്ഷം അതിന്നു് പൂൎവ്വപക്ഷമുണ്ടു്.

ലക്ഷണം ബ്രഹ്മണോ നാസ്തി
കിം വാസ്തി, ന ഹി വിദ്യതേ;
ജന്മാദേരന്യനിഷ്ഠത്വാത്
സത്യാദേശ്ചാപ്രസിദ്ധിതഃ.

ബ്രഹ്മത്തിനു് ശരിയായ ഒരു ലക്ഷണനിൎവ്വചനം ഉണ്ടോ ഇല്ലയോ എന്നു ചിന്തിച്ചാൽ ഇല്ലതന്നെ. കാരണം, ഈ പ്രപഞ്ചത്തിന്റെ ഉത്പത്തി തുടങ്ങിയവ ബ്രഹ്മത്തോടു ബന്ധമുള്ളതല്ല. ബ്രഹ്മത്തിന്റെ ധൎമ്മവുമല്ല. ജഗത്തിനു മാത്രമേ ജന്മാദികളുള്ളു. അതുകൊണ്ടവ ജഗത്തിന്റെ ധൎമ്മങ്ങളാണു്. അതു മാത്രമേ പറഞ്ഞുള്ളു. സത്യം ജ്ഞാനം തുടങ്ങിയ ചില ശബ്ദങ്ങൾ ബ്രഹ്മലക്ഷണമാണെന്നു പറഞ്ഞാൽ അവ ഒരോ അൎത്ഥങ്ങളുടെ വാചകങ്ങളായതുകൊണ്ടു് അവയിൽക്കൂടിയും അഖണ്ഡമായ ബ്രഹ്മം സിദ്ധിക്കുന്നില്ല. —അതായതു് നേരിട്ടു ബ്രഹ്മം അറിയപ്പെടുന്നില്ല. അതുകൊണ്ടു് ഒരു ലക്ഷണവും ബ്രഹ്മത്തിനില്ല എന്നാണാക്ഷേപം. ഇതു ശരിയല്ല; ഇതിനു സമാധാനമുണ്ടു്.

ബ്രഹ്മനിഷ്ഠം കാരണത്വം സ്യാല്ലക്ഷ്യം സ്രഗ്ഭുജംഗവത്
ലൗകികാനീവ സത്യാദീന്യഖണ്ഡം ലക്ഷയന്തി ഹി.

വിശ്വത്തിന്റെ കാരണം ബ്രഹ്മംതന്നെ. രജ്ജുവിന്നു് സൎപ്പം ലക്ഷണമാകുന്നതുപോലെ ബ്രഹ്മത്തിനും ലക്ഷണമുണ്ടാകാം. ലോകപ്രസിദ്ധങ്ങളായ സത്യവും ജ്ഞാനവും അഖണ്ഡസത്യത്തിലേയ്ക്കുള്ള ചൂണ്ടുവിരലുകളാണു്; എന്നാണിതിന്റെ അൎത്ഥം.

## തടസ്ഥലക്ഷണവും സ്വരൂപലക്ഷണവും

ബ്രഹ്മത്തെക്കുറിച്ചുള്ള വ്യവഹാരത്തിൽ തടസ്ഥലക്ഷണം സ്വരൂപലക്ഷണം എന്നിങ്ങനെ രണ്ടുതരത്തിലും പ്രതിപാദിച്ചുവരുന്നുണ്ടു്. ഉദാസീനവസ്തുക്കളിൽ ഇരുന്നുകൊണ്ടു് അലക്ഷ്യങ്ങളിൽനിന്നു വേർതിരിച്ചുകാട്ടുന്ന ലക്ഷണമാണു് 'തടസ്ഥലക്ഷണം'. അതായതു്, ലക്ഷ്യത്തിൽ പരമാൎത്ഥത്തിലില്ലെങ്കിലും തടസ്ഥനു് — ഉദാസീനനു് അഥവാ മദ്ധ്യസ്ഥനു് — അവിടെ അസാധാരണമായി ഉണ്ടെന്നു തോന്നുന്ന ലക്ഷണമാണു് തടസ്ഥലക്ഷണം. എന്നാൽ ലക്ഷ്യസ്വരൂപമായി നിൽക്കുന്നതുതന്നെയാണു് സ്വരൂപലക്ഷണം. ഇതു മനസ്സിലാക്കി വെച്ചുകൊണ്ടു ഭാഷ്യവിവരണങ്ങൾ ശ്രദ്ധിച്ചാൽ വിഷയഗ്രഹണത്തിനു സുഗമതയുണ്ടാകും. ധൎമ്മം ധൎമ്മി എന്ന ഭാവങ്ങളില്ലാത്തിടത്തു് സ്വരൂപത്തിനു മാത്രമേ ലക്ഷണഭാവം കൈക്കൊള്ളുവാൻ കഴിയുകയുള്ളു. ഈ രണ്ടു ലക്ഷണങ്ങളും അലൗകികങ്ങളും അതീന്ദ്രിയങ്ങളുമായ വസ്തുക്കളെ പ്രതിപാദിക്കുന്ന വേദാന്തശാസ്ത്രത്തിൽ അവശ്യം ഉപാദേയങ്ങളായി പ്രതിപാദിക്കുന്നുമുണ്ടു്.

## തടസ്ഥലക്ഷണം

ബ്രഹ്മത്തിന്റെ തടസ്ഥലക്ഷണം ജഗത്തിന്റെ ജന്മസ്ഥിതിലയകാരണത്വമാണു്. ജഗത്തിനെ സൃഷ്ടിച്ചു് രക്ഷിച്ചു് സംഹരിക്കുവാനുള്ള കഴിവും ശക്തിയും ഏതിനുണ്ടോ അതാണു ബ്രഹ്മമെന്നാണു് അതിന്റെ സാരം. അങ്ങനെ ജന്മാദികാരണത്വം എന്ന ലക്ഷണത്താൽ ലക്ഷ്യമാക്കപ്പെടുവാൻ യോഗ്യമാകുന്ന ബ്രഹ്മം. എന്നാലും അതീന്ദ്രിയമായ ബ്രഹ്മത്തിന്റെ അങ്ങനെയുള്ള സ്വഭാവം പ്രത്യക്ഷമല്ലാത്തതുകൊണ്ടു് അതു് അനുമാനിക്കാനും സാദ്ധ്യമല്ല. പ്രത്യക്ഷമായോ അനുമാനത്തിലൂടെയൊ അറിയാൻ കഴിയാത്തതുകൊണ്ടു്, ഈ പറഞ്ഞ ലക്ഷണം ബ്രഹ്മത്തിലുണ്ടെന്നതിലും ആപ്തവാക്യം (വേദാന്തം) തന്നെ നമുക്കു പ്രമാണമായി സ്വീകരിക്കേണ്ടതായി വരുന്നു. 'യതോ വാ ഇമാനി ഭൂതാനി ജായന്തേ, യേന ജാതാനി ജീവന്തി, യത് പ്രയന്ത്യഭിസംവിശന്തി തദ് ബ്രഹ്മ.' (തൈത്തിരീയം. 3–1.) എന്ന ശ്രുതിവാക്യംതന്നെയാണു് ഇവിടെ പ്രമാണം. യതഃ = യാതൊന്നിൽനിന്നു്, എന്ന പദംകൊണ്ടു് കാരണത്തെ നിൎദ്ദേശിച്ചിരിക്കുന്നു. ജഗത്തിന്റെ ഉത്പത്തിസ്ഥിതിപ്രളയങ്ങൾ ഏതിൽനിന്നുണ്ടാകുന്നുവോ, അതാണു ബ്രഹ്മമെന്നത്രേ ഈ വാക്യത്തിന്റെ ആശയം. ബ്രഹ്മം എന്താണെന്നറിയുവാൻ ആഗ്രഹിക്കുന്ന ഒരാൾക്കു് അബ്രഹ്മത്തിൽ

–ബ്രഹ്മമല്ലാത്തതിൽ–നിന്നു് ബ്രഹ്മത്തെ തിരിച്ചറിയുവാൻ, അല്ലെങ്കിൽ ബ്രഹ്മസ്വരൂപബോധം – ബ്രഹ്മം എങ്ങനെയുള്ളതാണെന്ന ബോധം – ഉണ്ടാകുവാൻ ഈ തടസ്ഥലക്ഷണം സഹായിക്കുന്നുണ്ടു്. അതുകൊണ്ടു് ഇവിടെ ലക്ഷണത്വം ശരിതന്നെ. എന്നാൽ അസാധാരണധർമ്മമാണു് ലക്ഷണമെന്നുള്ളതു് ഓർമ്മയിരിക്കണം – ധർമ്മരഹിതമായ ഒന്നിൽ അസാധാരണമായ ധർമ്മവും എങ്ങനെ സംഭവിക്കും, എന്ന ഒരു ചോദ്യം ന്യായമായി ഉണ്ടാകാം.

'നിഷ്കളം നിഷ്ക്രിയം ശാന്തം നിരവദ്യം നിരഞ്ജനം,' എന്നു തുടങ്ങിയ ശ്രുതിവാക്യങ്ങൾ ബ്രഹ്മം ധർമ്മരഹിതമാണെന്നു സമ്മതിക്കുന്നു. ബ്രഹ്മം ധർമ്മത്തോടുകൂടിയതാകുന്ന പക്ഷം അതിൽ ധർമ്മധർമ്മിഭാവം വന്നുചേരും. സാവയവത്വവും അതോടുകൂടി അനിത്യത്വവുമുണ്ടാകും. ബ്രഹ്മത്തിനു് അനിത്യത്വം പറയുന്നവരാരുമില്ല. അതുകൊണ്ടു ബ്രഹ്മത്തിനു ധർമ്മവത്ത്വവും സ്വീകരിക്കുവാൻ നിവൃത്തിയില്ല. അങ്ങനെയായാൽ ജഗത്തിന്റെ ജന്മസ്ഥിതിലയകാരണത്വം എന്ന ധർമ്മവും ബ്രഹ്മത്തിനു വരാനിടയില്ല. അപ്പോൾ അതു് എങ്ങനെ ബ്രഹ്മലക്ഷണമാകും, എന്ന ചോദ്യം വരും.

ഇവിടെയാണു് തടസ്ഥലക്ഷണം ആവിർഭവിക്കുന്നതു്. വാസ്തവത്തിൽ ഉദാസീനമായ അവിദ്യയിലിരിക്കുന്ന ധർമ്മമാണു് ജഗജ്ജന്മസ്ഥിതിലയകാരണത്വം. യഥാർത്ഥബോധമുദിക്കുന്നതുവരെ വ്യവഹാരദശയിൽ ആ ധർമ്മം ബ്രഹ്മനിഷ്ഠമാണെന്നു തോന്നും. പരമാർത്ഥത്തിൽ ഉദാസീനനിഷ്ഠമെങ്കിലും ബ്രഹ്മബോധത്തിനു് അതു സഹായിക്കുന്നതിനാൽ, അതു ബ്രഹ്മലക്ഷണമായി. അങ്ങനെയാണു് ജഗജ്ജന്മാദികാരണത്വം ബ്രഹ്മത്തിന്റെ തടസ്ഥലക്ഷണമായതു്.

## ബ്രഹ്മത്തിന്റെ സ്വരൂപലക്ഷണം.

ബ്രഹ്മത്തിന്റെ സ്വരൂപലക്ഷണം 'സച്ചിദാനന്ദഘന'ത്വമാണു്. ശ്രുതികൾ 'സത്യം ജ്ഞാനമനന്തം ബ്രഹ്മ.' 'വിജ്ഞാനമാനന്ദം ബ്രഹ്മ.' 'പ്രജ്ഞാനം ബ്രഹ്മ.' എന്നിങ്ങനെയുള്ള മഹാവാക്യങ്ങളെക്കൊണ്ടാണു് ആ ലക്ഷണം പറഞ്ഞിരിക്കുന്നതു്. ധർമ്മധർമ്മിഭാവങ്ങളൊന്നും കൂടാതെ സ്വരൂപപരമായിട്ടാണു്, ഈ സ്വരൂപനിർവ്വചനങ്ങൾ – ലക്ഷണങ്ങൾ – ഉപനിഷത്തുകൾ നൽകിയിട്ടുള്ളതു്. ഇതും സർവ്വോപാധിവിനിർമ്മുക്തമായ ബ്രഹ്മബോധംവരെ മാത്രമേ നിലനിൽക്കുന്നുള്ളു. വ്യാവഹാരികദശയിൽ – ലക്ഷ്യബോധത്തിനു സഹായിക്കുന്നതു മാത്രം എന്ന നിലയിൽ – തന്നെയാണു് ഈ ലക്ഷണവും അംഗീകരിക്കപ്പെടുന്നതു്. ബ്രഹ്മത്തിന്റെ ഗുണങ്ങളാണു് സത് – ചിത് – ആനന്ദഭാവങ്ങളെന്നു ചിലർ ധരിക്കുകയും പറയുകയും ചെയ്യുന്നതു ശരിയല്ല. അതെല്ലാം ബ്രഹ്മസ്വരൂപം തന്നെയാണു്. സച്ചിദാനന്ദാത്മകമാണു് ബ്രഹ്മമെന്നു സാരം. ഇങ്ങനെ തടസ്ഥലക്ഷണവും സ്വരൂപലക്ഷണവും ബ്രഹ്മത്തെ ബോധിപ്പിക്കുന്നതുകൊണ്ടു് അവ ബ്രഹ്മലക്ഷണമായി പറയപ്പെടുന്നു.

---

# കാളികേ, തവ സുപ്രഭാതം!!

**മലയാലപ്പുഴ ഭാസ്കരസിങ്ങ്**

മിളിതമൃഗമദാളികേ, ശ്യാമളേ, ലോലലോലംബ–
നീലാളകേ, കോമളേ, കാളികേ,
നളിനനവദളേക്ഷണേ, വിഭ്രമദ്ഭ്രൂ ലതാരാജിതേ,
നിർവ്വേ, സുപ്രഭാതം തവ!

സ്തനകലശനതേ, ദരസ്മേരബിംബാധരേ, ഹാരകേയൂര–
കോടീരരമ്യേ ജ്വലത്–
കനകരചിതകുണ്ഡലാലംകൃതേ, കങ്കണാലംകൃതേ,
നിർവ്വേ, സുപ്രഭാതം തവ!

രുചിരചികുരരാജിതേ, ചാരുപാടീരസൗരഭ്യ–
സമ്പൂർണ്ണദോരന്തരേ, ബന്ധുരേ,
ഗമനജിതമരാളികേ, ചണ്ഡികേ, മൗക്തികാലംകൃതേ,
നിർവ്വേ, സുപ്രഭാതം തവ!

ഹിമകരവദനേ, നിരാലംബകാരുണ്യകല്ലോലിനി,
ദേവദേവാംഗനാസേവിതേ,
കൃതരിപുകദനേ, സുതാരുണ്യലാവണ്യപൂർണ്ണേ,
ശുഭേ, നിർവ്വേ, സുപ്രഭാതം തവ!!

# ഭക്തിസാധനകൾ

വൈശ്രവണത്തു് രാമൻനമ്പൂതിരി

ദിവ്യപ്രേമഭക്തിയിൽ വിഹരിക്കുന്ന പരമഭാഗവതന്മാർ പരാഭക്തിയുടെ സാധനകളെപ്പററി സവിസ്തരം ഗാനം ചെയ്തിട്ടുണ്ടു്. ഹൃദയം അതിപവിത്രമാവാതെ പ്രേമം അതിൽ ഉദിക്കുകയില്ല. ഹൃദയത്തെ നിർമ്മലമാക്കുവാൻ ദീർഘകാലം നിരന്തരമായ സാധനാനുഷ്ഠാനം അത്യന്താപേക്ഷിതവുമാകുന്നു. സദസദ്വാസനകളുടെ ഒരു ഘോരസംഘട്ടനം അനാദികാലംമുതൽ ഹൃദയത്തിൽ നടന്നുകൊണ്ടിരിക്കുന്നു. ഈ സംഘട്ടനത്തിൽപെട്ടു് നശിക്കാതെ ലക്ഷ്യസ്ഥാനത്തു് എത്തണമെങ്കിൽ ആരംഭത്തിൽ ദൈവീസമ്പത്തിനെ വദ്ധിപ്പിച്ചു് ആസുരീസമ്പത്തിനെ നശിപ്പിക്കുകതന്നെ വേണം. സാധകൻ വിഷയങ്ങളെ ഉപേക്ഷിക്കുവാൻ യത്നിക്കണം. വിഷയങ്ങളെ അനുഭവിച്ചുകൊണ്ടുതന്നെ സർവ്വേശ്വരാഭിമുഖമായി പ്രയാണം ചെയ്യുവാൻ സാധാരണക്കാക്കു് സാധ്യമല്ല. ജനകൻ, രാമാനന്ദറായി മുതലായ ദുർല്ലഭം ചില മഹാത്മാക്കൾക്കേ അപ്രകാരം ചെയ്യുവാൻ കഴിഞ്ഞിട്ടുള്ളൂ. അവർ ലോകാതീതന്മാരാകുന്നു.

വിഷയത്യാഗം രണ്ടുതരത്തിൽ വരാം. ഒന്നു ശാരീരമായ ത്യാഗം; രണ്ടു്, മാനസികത്യാഗം. അതിൽ മാനസികത്യാഗം മതി എന്നു് ചിലർ കരുതുന്നു. അനുഭവിച്ചുവേണം വൈരാഗ്യം വരുവാൻ; അപ്പോൾ വിഷയങ്ങളുടെ ശാരീരത്യാഗമെങ്ങനെ എന്നു് അവർ ചോദിക്കുന്നു. എന്നാൽ അനുഭവിച്ചതുകൊണ്ടു മാത്രം വൈരാഗ്യം വരുകയില്ല.

> ന ജാതു കാമഃ കാമാനാമുപഭോഗേന ശാമ്യതി
> ഹവിഷാ കൃഷ്ണവർത്മേവ ഭൂയ എവാഭിവദ്ധതേ.
>
> ഭാഗ. 9. 19. 14

വിഷയങ്ങൾ അനുഭവിച്ചതുകൊണ്ടുമാത്രം കാമം നശിക്കുകയില്ല. ഹവിസ്സുകൊണ്ടു് അഗ്നി എന്നപോലെ അനുഭവിക്കുംതോറും കാമം വദ്ധിക്കുകയേ ഉള്ളുവെന്നു് ശ്രീമദ് ഭാഗവതം ഉദ്ഘോഷിക്കുന്നു. അതുകൊണ്ടു് ശാരീരത്യാഗവും അവശ്യം വേണ്ടതുതന്നെ. എന്നാൽ അതുമാത്രം പോരാ, മാനസികത്യാഗവും അത്യന്താപേക്ഷിതമാണു്. അതില്ലാതെയുള്ള ശാരീരമായ ത്യാഗം നിഷ്ഫലമാകുന്നു.

കർമ്മേന്ദ്രിയങ്ങളെ അടക്കി മനസ്സുകൊണ്ടു് വിഷയങ്ങളെ ധ്യാനിക്കുന്നവൻ മൂഢാത്മാവാണെന്നു് മാത്രമല്ല, ലോകവഞ്ചകൻകൂടിയാണെന്നു് ഭഗവാൻ ഗീതയിൽ വ്യക്തമാക്കുന്നു. രണ്ടുതരം ത്യാഗവും അത്യന്താപേക്ഷിതമാണെന്നു് ശ്രീ നാരദൻ 'വിഷയത്യാഗാത് സംഗത്യാഗാച്ച' എന്നിപ്രകാരം പ്രഖ്യാപിക്കുന്നു. സംഗം നശിക്കണമെങ്കിൽ മനസ്സിനെ സർവ്വേശ്വരനിലേയ്ക്കു് തിരിച്ചുവിട്ടു് നിരന്തരഭജനംതന്നെ ചെയ്യണം.

> നിദ്രായാ ലോകവാർത്തായാഃ ശബ്ദാദേരത്ഥവിസ്മൃതേഃ
> കചചിന്നാവസരം ദത്വാ ചിന്തയാത്മാനമാത്മനി.
>
> വിഷ്ണുപുരാണം 6. 6. 2

നിദ്രയ്ക്കോ വ്യർത്ഥാലാപങ്ങൾക്കോ വിഷയചിന്തയ്ക്കോ പ്രമാദത്തിന്നോ അവസരം കൊടുക്കാതെ നിരന്തരം ആത്മസ്വരൂപനായ തന്തിരുവടിയെത്തന്നെ ചിന്തിക്കുക.

> സ തു ദീർഘകാലനൈരന്തര്യസത്ക്കാരാസേവിതോ
> ദൃഢഭൂമിഃ.

എന്നു് യോഗസൂത്രവും 'ആവൃത്തിരസകൃദുപദേശാത്'' എന്നു് ബ്രഹ്മസൂത്രവും നിരന്തരസാധനാനുഷ്ഠാനം അനുപേക്ഷണീയമെന്നു് വ്യക്തമാക്കുന്നു.

വിശ്രമം കൂടാതെ നിരന്തരം സാധനചെയ്താൽ ദീനമോ ഭ്രാന്തോ വന്നേക്കാമെന്നു് ചിലർ സംശയിക്കുന്നു. എന്നാൽ വിശ്രമമെന്നതു് ഒന്നും ചെയ്യാതിരിക്കുകയല്ല. ഒന്നും ചെയ്യാതിരിക്കുവാൻ ആക്കും സാദ്ധ്യവുമല്ല.

ക്ഷണനേരംപോലും ഒന്നും ചെയ്യാതിരിക്കുവാൻ ആക്കും സാദ്ധ്യമല്ലെന്നു് ഗീത പറയുന്നു. ത്രിവിധകരണങ്ങളുടെ സർവ്വവ്യാപാരങ്ങളും

കർമ്മങ്ങളാണ്. അവയെ മുഴുവൻ വിടുവാൻ ആക്കും സാധ്യമല്ല. ലീലാശ്രവണം, നാമകീർത്തനം, സ്മരണം, ശ്രീപാദദാസ്യം, ആരാധന, നമസ്കാരം, സർവ്വകർമ്മസമർപ്പണം,സഖ്യം, ആത്മസമർപ്പണം, ഈശ്വരബുദ്ധ്യാ ജീവസേവ മുതലായവയെല്ലാം സാധനയിൽപ്പെടുന്നു. ഇടക്കിടെ അതു് മാറിയാൽ വിശ്രമമായി. എല്ലാ സാധനകരം ചെയ്യുമ്പോഴും മനസ്സ് അതുവഴി സർവ്വേശ്വരനിൽ വർത്തിക്കുന്നതിനാൽ നിരന്തരസാധനയ്ക്കു് ഭംഗം വരുകയുമില്ല.

എന്നാൽ ഗൃഹത്തിൽ അത്യാവശ്യമായി ചില പ്രവൃത്തികരം ചെയ്യേണ്ടിവരില്ലെ? സ്നാനശൗചാദികളും ഭക്ഷണവുംമററും കൂടാതെ കഴിയുമോ? അപ്പോരം നിരന്തരസാധനയ്ക്കു ഭംഗം വരില്ലേ,എന്നു് ശങ്കിക്കേണ്ടതില്ല. ഗൃഹാദികളിൽ പ്രവർത്തിക്കുമ്പോഴും ലീലകളും തിരുനാമങ്ങളും കീർത്തിക്കാമല്ലോ. മഹാത്മാക്കളെല്ലാം അപ്രകാരമായിരുന്നു തങ്ങളുടെ കൃത്യങ്ങരം നിർവ്വഹിച്ചിരുന്നതു്.

> യാ ദോഹനേ/വഹനനേ മഥനോപലേപ–
> പ്രേംഖേംഖനാർഭരുദിതോക്ഷണമാർജ്ജനാദൗ
> ഗായന്തി ചൈനമനുരക്തധിയോ/ശ്രുകണ്ഠ്യോ
> ധന്യാ വ്രജസ്ത്രിയ ഉരുക്രമ ചിത്തയാനാഃ.

ഭാഗ. 10. 44. 15

പൈക്കളെ കറക്കുമ്പോഴും നെല്ലു കുത്തുമ്പോഴും തൈർ കലക്കുമ്പോഴും ഗൃഹം അടിച്ചുതളിച്ചു് വൃത്തിയാക്കുമ്പോഴും കുട്ടിയെ ഉറക്കുമ്പോഴും തൊട്ടിലാട്ടുമ്പോഴുമെല്ലാം അപാരഭക്തിയോടും ആനന്ദാശ്രുക്കളോടും ശ്രീഭഗവാനിൽ സദാ വിഹരിക്കുന്ന ചിത്തത്തോടുംകൂടി ഈ മോഹനമൂർത്തിയെ പററിതന്നെ സദാ പാടികൊണ്ടിരിക്കുന്ന ഗോപിമാർതന്നെ ധന്യധന്യകരം.

'എന്നെ സ്മരിച്ചുകൊണ്ടും അന്തഃകരണവൃത്തികളെയെല്ലാം എന്നിലേയ്ക്കു് തിരിച്ചുവിട്ടു് ഭാഗവതധർമ്മാനുഷ്ഠാനത്തിൽ ആനന്ദമനുഭവിച്ചുകൊണ്ടും സർവ്വകർമ്മങ്ങളെയും സാധകൻ എനിക്കുവേണ്ടി ചെയ്യണം.' എന്നു് ശ്രീഭഗവാൻ ഉദ്ധവനോടുപദേശിക്കുന്നു. നിരന്തരമായ ഭഗവത് സ്മരണമാഗ്രഹിക്കുന്ന സാധകന്മാർ തന്തിരുവടിയുടെ ലീലകളും തിരുനാമങ്ങളും പാടിക്കൊണ്ടുതന്നെ കർമ്മങ്ങരം ചെയ്യണം. അല്ലെങ്കിൽ സ്മരണം ലുപ്തപ്രായമായിത്തീരും. അതു കൂടാതെ കഴിക്കുവാനുള്ള ഒരവലംബമാണ് ശ്രവണകീർത്തനങ്ങരം. കീർത്തനം ചെയ്തുകൊണ്ടുതന്നെ പ്രവർത്തിക്കുന്നപക്ഷം അവ ഒരിക്കലും നിരന്തരഭജനത്തിന്നു് വിഘ്നം ചെയ്യുകയില്ലെന്നു് മാത്രമല്ല, ആ പ്രവൃത്തികരംപോലും ആരാധനാരൂപമായി പരിണമിക്കുകയും ചെയ്യും.

എന്നാൽ ലീലാശ്രവണത്തിലും നാമസങ്കീർത്തനത്തിലും അഭിരുചി മഹാപുരുഷന്മാരുടെ സംഗത്തിൽനിന്നേ സിദ്ധിക്കുകയുള്ളു. മഹാത്മാക്കളുടെ ശ്രീമുഖങ്ങളിൽനിന്നു് ലീലാമൃതവും തിരുനാമങ്ങളും നിരന്തരം പ്രവഹിച്ചുകൊണ്ടിരിക്കും. ശ്രോത്രാഞ്ജലികരംകൊണ്ടു് ആ ദിവ്യാമൃതം പാനംചെയ്തിട്ടുവേണം ശ്രവണകീർത്തനാദികളിൽ അഭിരുചി വദ്ധിക്കുവാൻ. പരമഭാഗവതനായ പ്രഹ്ലാദൻ പറയുന്നതു് നോക്കുക:

'ഏതുവരെ മഹാപുരുഷന്മാരെ സമീപിച്ചു് അവരുടെ ശ്രീപാദശുശ്രൂഷ ചെയ്തു് ആ പാദരജസ്സു ശിരസ്സിൽ ധരിക്കുന്നില്ലയോ അതുവരെ ജനങ്ങളുടെ മനസ്സ് സർവ്വേശ്വരപാദപദ്മത്തെ സ്പർശിക്കുകയില്ല. മനസ്സ് അവിടുത്തെ പാദപത്മത്തെ സ്പർശിച്ചാൽ മാത്രമേ സംസാരക്ലേശങ്ങരം എന്നെന്നേയ്ക്കുമായി നിവർത്തിക്കുകയുള്ളു.'

ഭഗവാൻ ശ്രീരാമചന്ദ്രൻ ശബരിയോടരുളിച്ചെയ്യുന്നു:

> തസ്മാദ്ഭാമിനി സംക്ഷേപാദ്–
> വക്ഷ്യേ/ഹം ഭക്തിസാധനം
> സതാം സംഗതിരേവാത്ര
> സാധനം പ്രഥമം സ്മൃതം.

അധ്യാത്മരാമായണം 3 – 10 – 22

'ഹേ ശബരി, ഭക്തിസാധനങ്ങളെപ്പററി ഞാൻ ചുരുക്കത്തിൽ പറയാം. സജ്ജനസംസർഗ്ഗമാണ് ഏററവും പ്രധാനമായ ആദ്യത്തെ സാധനം.' അതു കിട്ടിക്കഴിഞ്ഞാൽ മററെല്ലാം സ്വയം വന്നുകൊള്ളും. അതു കിട്ടണമെങ്കിൽ തന്തിരുവടിയുടെ കരുണാലേശംതന്നെ വേണം.

അനന്തകോടി യോനികളിൽ ഭ്രമിക്കുന്നതിനിടയിൽ ഒരു മനുഷ്യജന്മം സിദ്ധിക്കുക എന്നതു് അതിദുർലഭമത്രെ. ഒരുപക്ഷേ അതു് കിട്ടിയാലും പരമഭാഗവതന്മാരുടെ ദർശനം അതിലും ദുർലഭമാകുന്നു. അതു് കിട്ടിയവരെല്ലാം

ആനന്ദഭരിതരും കൃതാൎത്ഥരുമായിത്തീരും. പ്രഹ്ലാദൻ ധ്രുവൻ മുതലായവരുടെ പുണ്യചരിതം പരിശോധിച്ചാൽ ഇതു് വ്യക്തമാകും. അവരുടെ സൎവ്വശ്രേയസ്സുകൾക്കും കാരണം സജ്ജനസംസൎഗ്ഗം തന്നെയായിരുന്നുവല്ലൊ. ശ്രീകൃഷ്ണൻ ഉദ്ധവനോടരുളിച്ചെയ്തു:

'ഹേ ഉദ്ധവ, സൎവ്വസക്തികളേയും നശിപ്പിച്ചു് ഹൃദയത്തെ അതിപവിത്രമാക്കുന്ന സജ്ജനസംസൎഗ്ഗം എപ്രകാരം എന്നെ വശീകരിക്കുമോ, അപ്രകാരം യോഗം, സാംഖ്യം, ധൎമ്മം, സ്വാധ്യായം, തപസ്സ്,ത്യാഗം, ഇഷ്ടാപൂൎത്തങ്ങൾ, വ്രതങ്ങൾ, യജ്ഞങ്ങൾ, ഛന്ദസ്സുകൾ, തീൎത്ഥങ്ങൾ, യമനിയമങ്ങൾ ഇവയൊന്നും എന്നെ വശീകരിക്കുകയില്ല.' (ഭാഗ 11. 12. 1 – 2)

'അസുരന്മാർ, രാക്ഷസന്മാർ, മൃഗങ്ങൾ, പക്ഷികൾ, ഗന്ധൎവ്വന്മാർ, അപ്സരസ്സുകൾ, നാഗങ്ങൾ, സിദ്ധന്മാർ, ചാരണന്മാർ, ഗുഹ്യകന്മാർ, വിദ്യാധരന്മാർ, മനുഷ്യരിൽ വൈശ്യശൂദ്രന്മാർ, സ്ത്രീകൾ, ചണ്ഡാലന്മാർ, പ്രഹ്ലാദാദി അസുരന്മാർ,വൃത്രാസുരൻ,വൃഷപൎവ്വാവു്, ബലി, ബാണൻ, മയൻ, വിഭീഷണൻ, സുഗ്രീവൻ, ഹനുമാൻ, ജാംബവാൻ, ഗജേന്ദ്രൻ, സംപാതി, മാലാകാരൻ, വ്യാധൻ, കുബ്ജ, ഗോപിമാർ, യജ്ഞപത്നിമാർ മുതലായ എത്രയോ ആയിരമായിരം രജസ്തമോഗുണയുക്തർ സത്സംഗം ഒന്നുകൊണ്ടുമാത്രം എന്നെ പ്രാപിച്ചിരിക്കുന്നു.അവർ വേദശാസ്ത്രങ്ങൾ അധ്യയനം ചെയ്തിട്ടില്ല. ഗുരുക്കന്മാരെ സേവിച്ചിട്ടില്ല. വലിയ വ്രതങ്ങളോ തപസ്സുകളോ ചെയ്തിട്ടില്ല. എങ്കിലും സത്സംഗംകൊണ്ടു് അവരെല്ലാം എന്നെ പ്രാപിച്ചിരിക്കുന്നു.' (ഭാഗ. 11. 12. 3–7)

ആ സജ്ജനസഹവാസം സിദ്ധിക്കുവാൻ കരുണ ചെയ്യണേ എന്നു് തന്തിരുവടിയോടു് ഏകാന്തത്തിൽവെച്ചു് ആത്മാൎത്ഥമായി പ്രാൎത്ഥിക്കുക. അവിടുന്നും സജ്ജനങ്ങളും ഒന്നുതന്നെ. അവിടുത്തെ കരുണ സദാ സൎവ്വത്ര പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ആ കരുണയാകുന്ന അനുകൂലവായു സദാ സൎവ്വത്ര അടിച്ചുകൊണ്ടിരിക്കുന്നു. തോണിയിലെ പായ് ചുരുട്ടിക്കെട്ടിയാൽ അനുകൂലവായു അടിച്ചാലും കാൎയ്യമില്ലല്ലൊ. അതു് അഴിച്ചുവിടുക.

ജീവരാശിക്കു് നിത്യാനന്ദം പ്രാപിക്കുവാനുള്ള ഒരു സുവൎണ്ണാവസരം കൊടുക്കുകയാണു് സൃഷ്ടിലീല. സംസാരത്തിൽ കിടന്നു് ക്ലേശിക്കുന്ന ജീവരാശിക്കു് ഒരു വിശ്രമം കൊടുക്കുവാനുള്ള കരുണയാണു് പ്രളയത്തിന്നു് കാരണം. അനേകമവതാരങ്ങൾ സ്വീകരിച്ചു് ലോകത്തെ അനുഗ്രഹിക്കുന്നതും ആ കരുണതന്നെ. ജ്ഞാനസാധനങ്ങളായ വേദശാസ്ത്രങ്ങളെ പ്രകാശിപ്പിച്ചതും ആ കരുണയല്ലാതെ മററെന്താണു് ? തന്നെ ആശ്രയിക്കുന്ന മഹാപതിതരെപ്പോലും അനുഗ്രഹിക്കുന്നതും ആ കരുണയുടെ വിലാസം തന്നെ. കുട്ടി വിളക്കു പിടിക്കുവാനോടുമ്പോൾ മാതാപിതാക്കൾ തടയുന്നു. അതു് കുട്ടിക്കു് തൽക്കാലം അപ്രിയമായി തോന്നിയേക്കാം. എന്നാലും തടുക്കുവാൻ പ്രേരിപ്പിച്ചതു് മാതാപിതാക്കളുടെ വാത്സല്യമാണെന്നു് വ്യക്തമല്ലെ? അതുപോലെ മാതാപിതൃസഹസ്രത്തേക്കാൾ പ്രേമസ്വരൂപനായ തന്തിരുവടി ആൎക്കും അഹിതമായി പ്രവൎത്തിക്കുകയില്ല. ചിലപ്പോൾ അല്പബുദ്ധികൾക്കു് അതു് അഹിതമായി തോന്നിയാലും അപാരകരുണയാണു് തന്തിരുവടിയെ അപ്രകാരം ചെയ്യുവാൻ പ്രേരിപ്പിക്കുന്നതു്. അവിടുത്തെ ഓരോ പ്രവൃത്തിയും ജീവരാശിയെ തന്നോടു് കുറച്ചുകൂടി അടുപ്പിക്കുവാൻവേണ്ടിയാകുന്നു. ലൗകികവസ്തുക്കളുടെ നിസ്സാരത വ്യക്തമാക്കി ജീവനെ കുറച്ചുകൂടി ഉയൎത്തുകയാണു് തന്തിരുവടി സദാ ചെയ്യുന്നതു്. അതു് അവിടുത്തെ കരുണയല്ലാതെ മററെന്താണു് ? കുട്ടി മുററത്തു കളിച്ചുകൊണ്ടിരിക്കുന്നു. ഗൃഹജോലിയിൽ ഏൎപ്പെട്ടിരിക്കുകയാണെങ്കിലും മാതാവിന്റെ ശ്രദ്ധ മുഴുവൻ കുട്ടിയിലായിരിക്കും. ആ പ്രേമസ്വരൂപിണി തന്റെ സഹായം വേണ്ടഘട്ടത്തിൽ അവിടെ ഓടി എത്തി വാരി എടുക്കുന്നു. അതുപോലെ ആ കരുണാമൂൎത്തി തന്റെ സഹായം ആവശ്യമുള്ളപ്പോഴെല്ലാം ഓടിയെത്തി അനുഗ്രഹം വൎഷിക്കുന്നു. ആ കരുണക്കായി ഏകാന്തത്തിലിരുന്നു് ആത്മാൎത്ഥമായി സൎവ്വേശ്വരനോടു പ്രാൎത്ഥിക്കുക.

---

# അപരവിദ്യോപാസനം

സഖ്യാനന്ദസ്വാമി

## യോഗഭേദങ്ങൾ:

സംയമപ്രധാനമായ യോഗം പൊതുവേ രണ്ടു വിധമാണ്: സംപ്രജ്ഞാതവും അസംപ്രജ്ഞാതവും. സത്വരജസ്തമോഗുണാത്മകമായ പ്രകൃതിയിലന്തർഭവിച്ച സ്ഥൂലമോ സൂക്ഷ്മമോ ആയ ഏതു വിഷയത്തെ സംബന്ധിച്ചും ശീലിക്കുന്ന സംയമം സംപ്രജ്ഞാതയോഗമാണ്. അപരബ്രഹ്മവിഷയകമായ, അതായതു് ഈശ്വരന്റെ പരപ്രകൃതിയെ സംബന്ധിച്ച, നാനാതരത്തിലുള്ള ശക്തികളും യോഗിക്കു സിദ്ധിക്കുന്നതു് സംപ്രജ്ഞാതംവഴിക്കാകുന്നു. ഇതു മുക്തിപ്രദമല്ല. എന്നാൽ ഇതിൽവെച്ചു് അത്യന്തശുദ്ധവും സാത്വികവുമായ വിദ്യാശക്തിയെ വിഷയീകരിച്ചു് ഉപാസനായോഗം, ഋതംഭരപ്രജ്ഞാസിദ്ധിവഴി, അസംപ്രജ്ഞാതമെന്ന പരമയോഗത്തിലേയ്ക്കു സാധകനെ നയിക്കും. ഈശ്വരന്റെ പരപ്രകൃതിയെ, നിരുപാധികസച്ചിദാനന്ദഭാവത്തെ, വിഷയീകരിക്കുന്നതും കൈവല്യദായകവുമായ യോഗം അസംപ്രജ്ഞാതമാകുന്നു. നിർവ്വികല്പമെന്നും നിർബ്ബീജമെന്നും പറയപ്പെടുന്ന സമാധിയോഗമാണിതു്. സംപ്രജ്ഞാതവിഷയകമായ സമസ്തപ്രകൃതിയും അതിതുച്ഛമെന്നു് കണ്ടു് പരിത്യജിക്കാനുള്ള വൈരാഗ്യബലവും അത്യന്തസൂക്ഷ്മമായ നിത്യാനിത്യവസ്തുവിവേകശക്തിയും ഉള്ളവർക്കേ അസംപ്രജ്ഞാതയോഗം സാധ്യമാവൂ. സാത്വികമായ സമ്പ്രജ്ഞാതയോഗം ഋതംഭരപ്രജ്ഞവഴി പരമമായ വിവേകവൈരാഗ്യങ്ങൾ സമ്പാദിച്ചുകൊടുക്കും. രജസ്തമോഗുണങ്ങളാൽ ബദ്ധനായ ജീവന്നു് സത്വഗുണത്തെ ആശ്രയിച്ചുവേണം ഗുണബന്ധനം ഛേദിച്ചു നൈർഗുണ്യം പ്രാപിക്കാൻ. സാത്വികമായ വിദ്യാഭ്യാസത്തിന്റെ ആവശ്യവും പ്രയോജനവും ഇതിനാൽ വ്യക്തമാവുന്നു.

## അപരവിദ്യാപ്രയോജനം

പ്രപഞ്ചവിഷയങ്ങളിൽ ബദ്ധനായി ക്ലേശിക്കുന്ന ജീവന്നു് അതിൽനിന്നു മോചനം നേടാനുള്ള ഇച്ഛ സ്വാഭാവികമാണ്. ഏതേതു വിഷയങ്ങളുമായുള്ള ബന്ധമാണോ ക്ലേശകരമായി അനുഭവപ്പെടുന്നതു് അവയുടെ കാരണം ശരിക്കറിഞ്ഞു് ദുഃഖനിവൃത്തി വരുത്താൻ ബുദ്ധിമാനായ മനുഷ്യൻ യത്നിക്കുന്നു. സ്വഭാവജമായ സാമാന്യബുദ്ധിയാണ് അവന്റെ പ്രമാണം. അതുകൊണ്ടുള്ള സത്യാന്വേഷണത്തിന്റെ ഫലമായി പ്രപഞ്ചരഹസ്യങ്ങൾ ചിലതെല്ലാം മനുഷ്യന്നു് തുറന്നു കിട്ടിയിട്ടുണ്ട്; ഇനി വെളിപ്പെടേണ്ടതായിട്ടും പലതുമുണ്ട്: അവയാണ് അധികവും. ഇക്കൂട്ടത്തിൽ ശരിയല്ലെന്നു പില്ക്കാലാനുഭവംകൊണ്ടു തെളിഞ്ഞിട്ടുള്ള പലതും ത്യജിക്കപ്പെട്ടിട്ടുണ്ടാവും; ശരിയെന്നു പ്രമാണവശാൽ തെളിഞ്ഞിട്ടുള്ള പലതും സ്വീകരിച്ചിട്ടുമുണ്ടാവും. പ്രപഞ്ചവിഷയകമായ വിശേഷജ്ഞാനങ്ങളുടെയെല്ലാം കഥയിതാണ്; ഒന്നിന്നും സ്ഥിരപ്രതിഷ്ഠ ഉണ്ടാകാവതല്ല. എന്നാൽ, ഒരിക്കലും പിഴക്കാത്ത ഉത്കൃഷ്ടപ്രമാണം—അതായതു്, സൂക്ഷ്മജ്ഞാനസാധനമായ ഋതംഭരപ്രജ്ഞ—ആദ്യമേ സജ്ജമാക്കി, അതുകൊണ്ടു സത്യാന്വേഷണത്തിനു് മുതിർന്നിട്ടുള്ളവർ ആരാണോ അവർക്കു സിദ്ധിച്ച ജ്ഞാനം പൂർവ്വാപേക്ഷയാ സ്ഥിരപ്രതിഷ്ഠിതമെന്നു പറയാം. ആപേക്ഷികമായ ഈ സനാതനത്വം അവകാശപ്പെടാവുന്നവയത്രേ അപരമായ ഭാരതീയവിദ്യകളും വിവിധകലാവിജ്ഞാനങ്ങളും.

അപരവിദ്യകളൊന്നുംതന്നെ ആത്യന്തികദുഃഖനിവൃത്തിക്കു് ഉപകരിക്കുന്നതല്ലെന്നുള്ളതു് വസ്തുതമാത്രമാണ്. എന്തെന്നാൽ എല്ലാം അനൈകാന്തികവും അനാത്യന്തികവുമായ പ്രപഞ്ചവിഷയങ്ങളെ സംബന്ധിച്ചതും സ്വന്തനിലയിൽ പൂർണ്ണമാകാൻ കഴിവില്ലാത്തതുമാകുന്നു.

സത്യമായ പൂർണ്ണജ്ഞാനം ഒന്നേയുള്ളു: ഏകവും അഖണ്ഡവുമായ ആത്മജ്ഞാനം – യാതൊരു ജ്ഞാനത്താൽ അഖണ്ഡസച്ചിദാനന്ദവസ്തു ആത്മാവിൽ സാക്ഷാത്കരിക്കപ്പെടുന്നുവോ, സനാതനമായ ആ പരവിദ്യ. ആത്യന്തിക ദുഃഖനിവൃത്തി അതുകൊണ്ടേ ഉണ്ടാകയുള്ളു. എന്നാൽ പിന്നെ, അപരവിദ്യകൾ നിരർത്ഥകങ്ങളാണോ? അല്ല, അപരങ്ങളായ ചില താല്ക്കാലികപ്രയോജനങ്ങൾ അവയ്ക്കുണ്ട്. പരമാർത്ഥജ്ഞാനത്തിന്റെ അനുഗ്രഹമുണ്ടെങ്കിൽ, –അപ്പോൾ മാത്രമേ വിദ്യാപദത്തിന്നു അർഹമാകയുള്ളു–വിഷയങ്ങളുമായി ബന്ധപ്പെട്ട വ്യവഹാരജീവിതത്തിൽ, ആ ബന്ധനിമിത്തമായുണ്ടാവുന്ന ക്ലേശങ്ങളെ കുറച്ചൊക്കെ ലഘൂകരിക്കാൻ അപരവിദ്യയ്ക്കു കഴിയും. നേരേമറിച്ച്, ഐശ്വരമായ നിത്യജ്ഞാനത്തിന്റെ അനുഗ്രഹം അപേക്ഷിക്കാതെ സ്വതന്ത്രമായി പ്രകാശിക്കാനാണ് ഒരു വിജ്ഞാനത്തിന്റെ പുറപ്പാടെങ്കിൽ അതു് വിജ്ഞാനമല്ല, അജ്ഞാനമത്രെ; വിദ്യയുടെ ആഭാസമാത്രമായ അവിദ്യ. അതു മനുഷ്യന്റെ ക്ലേശനിവൃത്തിക്ക് ഉപകരിക്കുന്നതും അപ്രകാരം ആഭാസമാത്രം. ഭൗതികവാദത്തിൽ അധിഷ്ഠിതമായ വിജ്ഞാനാഭാസങ്ങളുടെ കഥയാണിപ്പറഞ്ഞതു്. ലൗകികവിഷയങ്ങളെ സംബന്ധിച്ച വിദ്യകൾക്ക് സംഭവിക്കാവുന്ന ഈ ദോഷം പരിഹരിക്കാൻ ഒരു മാർഗ്ഗമേയുള്ളു: ഈശ്വരപ്രണിധാനപൂർവ്വകം വിദ്യ അഭ്യസിച്ച് അതിനെ ശുദ്ധവും സാത്വികവുമാക്കുക. ഈ ലക്ഷ്യം സാധിക്കാനുള്ള മാർഗ്ഗമായിട്ടാണ് പ്രാചീനാചാര്യന്മാർ എല്ലാ വിദ്യകളെയും കലകളേയും ഉപാസനകളാക്കി പരിവർത്തനം ചെയ്യാനുള്ള പദ്ധതി ആവിഷ്കരിച്ചിട്ടുള്ളതു്.

## അപരവിദ്യോപാസനം

അപരവിദ്യകളുടെ നിലയും വിലയും ശരിക്കു ഗ്രഹിച്ച് അവയെ മനുഷ്യജീവിതത്തിൽ പരമാവധി ശ്രേയസ്കരമായി പ്രയോജനപ്പെടുത്താൻ ആർഷഭാരതത്തിന്നു മാത്രമേ കഴിഞ്ഞിട്ടുള്ളു, കഴിയുകയുമുള്ളു. ഏതൊരു വിദ്യയും കലയും ഈശ്വരപ്രണിധാനമാകുന്ന പവിത്രദൃഷ്ടിയോടുകൂടിയേ അഭ്യസിച്ചുകൂടു എന്നതാണ് ആർഷവിദ്യാഭ്യാസസിദ്ധാന്തം.

ലൗകികവിഷയങ്ങൾക്കു എണ്ണമില്ലാത്തതുപോലെതന്നെ തത്സംബന്ധമായ വിദ്യകൾക്കും ഉപാസനാസമ്പ്രദായങ്ങൾക്കും എണ്ണമില്ല. എന്നാൽ ഇവയിൽവെച്ച് അത്യുത്കൃഷ്ടവും എല്ലാററിനും മൂലവുമായതു് മേൽ പ്രസ്താവിച്ച ഗായത്ര്യുപാസനതന്നെയാകുന്നു. അതിനെ തുടന്ന് ആർഷമായ വൈദികസമ്പ്രദായത്തിൽതന്നെ മററനേകവിധമായ ഉപാസനാവിധികളും ആവിഷ്കൃതമായിട്ടുണ്ട്. ഓരോ വിദ്യയ്ക്കുമുണ്ട് അതിന്േറതായ ശാസ്ത്രാധ്യയനവും തപശ്ചര്യകളും ഋഷി – മന്ത്ര – ദേവതാലക്ഷണമായ ഉപാസനാക്രമവും. അവയുടെ സാമാന്യവിസ്താരം വേദോപാസനാകാണ്ഡത്തിലും വിശേഷവിസ്താരം ശൈവവൈഷ്ണവാഗമങ്ങളിലും ശാക്തേയതന്ത്രങ്ങളിലും വ്യാപിച്ചുകിടക്കുന്നു. പുരാണങ്ങളിലും കുറെയൊക്കെ പ്രതിപാദിക്കുന്നുണ്ട്.

മനുഷ്യബുദ്ധിയുടെ കഴിവ് ബഹുമുഖമാണ്. വാസനകളും രുചികളും പുരുഷംപ്രതി വിഭിന്നമായിരിക്കുന്നു. ഒരേ മാർഗ്ഗം എല്ലാവക്കും ഒരുപോലെ യോജിക്കുകയില്ല. വൈദികമായ ഉപാസനാമാർഗ്ഗത്തിന്റെ കഥയും അതാണ്; വിദ്യാർത്ഥികളെല്ലാം ഒരുപോലെ വൈദികവിദ്യോപാസനയ്ക്കു അധികാരികളല്ല. ഈ വസ്തുത മുൻനിർത്തി, വിദ്യാഭ്യാസം സാർവ്വത്രികമാക്കുമാറ്, ബഹുവിധമായ കഴിവുകൾക്കും അഭിരുചികൾക്കും യോജിച്ച തരത്തിൽ, വൈദികമാർഗ്ഗത്തെ പൂർവ്വർഷികൾതന്നെ ഉപബൃംഹണം ചെയ്ത് പുനരാവിഷ്കരിച്ചതാണ് തന്ത്രാഗമങ്ങളും പുരാണങ്ങളുമെന്ന് പറയപ്പെടുന്നു. വേദവിരുദ്ധമാകാത്തിടത്തോളം എല്ലാററിനും ശാസ്ത്രപ്രാമാണ്യം കല്പിക്കപ്പെട്ടിട്ടുണ്ട്.

ശുദ്ധമായ വൈദികസമ്പ്രദായം കാലാന്തരത്തിൽ ലോപിച്ചുപോയിരിക്കുന്നു; ഇന്ന് ആസ്തികരിൽ ബഹുഭൂരിപക്ഷവും തന്ത്രാഗമങ്ങളെ അനുസരിക്കുന്നവരാണ്. കലിയുഗത്തിൽ ആഗമശാസ്ത്രങ്ങൾക്കും പുരാണങ്ങൾക്കുമത്രേ അധികപ്രാമാണ്യം. ശാസ്ത്രം ഏതായാലും എല്ലാററിന്റെയും ലക്ഷ്യം ഒന്നുതന്നെ; മനുഷ്യബുദ്ധിയെ സംസ്കരിച്ച് അന്തർലീനമായ ശക്തിവിശേഷങ്ങളെ ഉണർത്തി ദൈവികമായ പൂർണ്ണഭാവവുമായി യോജിപ്പിച്ച് വിദ്യാഭ്യാസം സഫലമാക്കുക എന്നുള്ളതു്. സാത്വികമായ

യോഗമാണ് അതിനുപായം. എല്ലാ ശാസ്ത്രങ്ങൾക്കും അതാണ് അടിസ്ഥാനം. അതുകൊണ്ടു തന്നെയായിരിക്കണം ഉപാസനകൾക്കും പൊതുവിൽ 'വിദ്യകൾ' എന്ന അപരസംജ്ഞ പ്രസിദ്ധമായിത്തീർന്നതു്. വൈദികമോ താന്ത്രികമോ ആഗമികമോ ആയ ഏതുപാസനയും വിദ്യയാണ്. ആദ്യോപദേഷ്ടാക്കളായ ഋഷിമാരുടെ പേരിലോ, ഛന്ദസ്സിന്റെ പേരിലോ, ചിലപ്പോൾ ദേവതയുടെ നാമത്തിലോ അവ പ്രസിദ്ധമായിത്തീരുന്നു. അങ്ങനെ അറിയപ്പെടുന്നവയാണ് ശാണ്ഡില്യവിദ്യാ, ആരുണീവിദ്യാ, അഘോരവിദ്യാ,ഗായത്രീവിദ്യാ, അക്ഷരബ്രഹ്മവിദ്യാ,പഞ്ചാക്ഷരീവിദ്യാ,അഷ്ടാക്ഷരീവിദ്യാ, ശ്രീവിദ്യാ തുടങ്ങിയ വിവിധോപാസനകൾ. എല്ലാം ശാസ്ത്രീയവും, അനുസ്മരിക്കുന്നവർക്ക് ശ്രേയഃപ്രദവുമാകുന്നു.

## അവിദ്യോപാസനം

വിദ്യകൊണ്ടുതന്നെ വിദ്യ കൃതാർത്ഥമാവുന്നു. ബുദ്ധിപ്രസാദത്തിൽ അനുഭൂതമാകുന്ന ശാന്തിയും സുഖവുമാകുന്നു സാത്വികവിദ്യ. അതിനേക്കാൾ മഹത്തരമായ മറ്റൊരുഫലം വിദ്യാഭ്യാസംകൊണ്ടു മനുഷ്യജീവിതത്തിൽ അഭികാമ്യമായിട്ടില്ല; എന്നിരിക്കെ, മറ്റൊരു ഫലം കാംക്ഷിച്ചു വിദ്യ അഭ്യസിക്കുന്ന പക്ഷം ആ അഭ്യാസം നിന്ദ്യമാകുമെന്നുള്ളതിനു് സംശയമില്ല. അത്തരം അഭ്യാസങ്ങളെ അസത്തായി, സത്പഥത്തിൽനിന്നുള്ള വ്യതിയാനമായി മാത്രമേ, സജ്ജനങ്ങൾ ഗണിക്കയുള്ളു.

ഉപജീവനാർത്ഥം 'ഉദ്യോഗം' കാംക്ഷിച്ചോ, അഥവാ മറ്റെന്തെങ്കിലും ലൗകികകാര്യസാദ്ധ്യങ്ങൾക്കായോ, ചെയ്യപ്പെടുന്ന അഭ്യാസമൊന്നും വിദ്യാഭ്യാസമല്ല. നേരേമറിച്ച് അവിദ്യാഭ്യാസമെന്നാണ് അതിനെ പറയേണ്ടതു്. ഇന്നു വിദ്യാഭ്യാസത്തിന്റെ പേരിൽ നടക്കുന്നതു് അതാണുതാനും. അവിദ്യാഫലമായ ക്ലേശാധിക്യമാണ് അതിന്റെ ഫലം. ഈ വസ്തുത വഴിപോലെ ഗ്രഹിച്ചിട്ടുള്ള പൂർവ്വാചാര്യന്മാർ ലൗകികകാര്യങ്ങൾ സാധിക്കാൻ ഉപാസനയെ പ്രയോജനപ്പെടുത്തുന്നതു കാണുമ്പോൾ നമുക്ക് ആശ്ചര്യം തോന്നാം. ധനം,സന്താനം,സൗഭാഗ്യം, കീർത്തി, പ്രഭുത്വം, നൃത്തഗീതാദികലാപാടവങ്ങൾ തുടങ്ങിയ കാമ്യങ്ങൾ പലതും നേടാനുള്ള ഉപാസനാവിധികൾ ശാസ്ത്രങ്ങളിൽ പ്രതിപാദിക്കുന്നുണ്ടു്. സത്പഥത്തിൽനിന്നുള്ള ഈ വ്യതിയാനത്തിൽ ആചാര്യന്മാർക്കു മഹത്തായ മറ്റൊരു ലക്ഷ്യമാണുള്ളതു്.

വിദ്യയുടെ സാത്വികഭാവം ഗ്രഹിക്കാൻ കഴിവില്ലാത്തവരാണ് മനുഷ്യസമുദായത്തിൽ അധികപക്ഷം ആളുകളും. അർത്ഥകാമങ്ങൾ നേടുന്നതിൽ കവിഞ്ഞ ഒരു ജീവിതശ്രേയസ്സിനെപ്പറ്റി സങ്കല്പിക്കാൻ അവർക്കു വയ്യാ; എന്നാൽ നാസ്തികന്മാരല്ലതാനും. ശാസ്ത്രത്തിലും വൈദികമായ ചില ശക്തികളിലും അവർക്ക് വിശ്വാസമുണ്ടു്; ദേവതാപ്രസാദംകൊണ്ടുവേണം ലൗകികശ്രേയസ്സുണ്ടാകാൻ എന്ന് അവർ ദൃഢമായി വിശ്വസിക്കുന്നു. മന്ദമതികളായ ഇത്തരക്കാർ വിദ്യോപാസനയ്ക്കു് ഉത്തമാധികാരികളല്ല; മദ്ധ്യമാധികാരികളോ അധമാധികാരികളോ ആയി അവരെ കരുതാം. മധുരദ്രവ്യപ്രിയരായ കുട്ടികളെ അഭീഷ്ടവസ്തുക്കൾകൊണ്ടു പ്രീണിപ്പിച്ചു ഗുരുനാഥന്മാർ ശിക്ഷണം ചെയ്യുന്നതു പോലെയുള്ള ഒരു പ്രക്രിയയാണ് ഈ മന്ദബുദ്ധികളുടെ വിഷയത്തിലും പൂർവ്വാചാര്യന്മാർ അനുവർത്തിക്കുന്നതു്. ശ്രുതിമധുരമായ ഫലസിദ്ധിവർണ്ണനകളോടു ചേർന്നു കൃച്ഛ്റങ്ങളായ തപശ്ചര്യകളും മന്ത്രതന്ത്രങ്ങളും ധ്യാനക്രമവും മറ്റും ഉപാസനാപദ്ധതിയിൽ പ്രതിപാദിച്ചിരിക്കും. അനുഷ്ഠാനത്തിൽ പിഴ വന്നാലുള്ള ദോഷഫലങ്ങളും പറയും. ഈ വഴി അനുസരിക്കുന്ന കാമ്യാർത്ഥികൾ– വിദ്യാർത്ഥികളല്ല– ചഞ്ചലചിത്തരാകയാൽ പിഴകൂടാതെ നിർവ്വഹിക്കാൻ പ്രയാസപ്പെടും; അനിഷ്ടഫലമാണ് അധികവും പ്രാപിക്കുക. വല്ലവിധവും നിർവ്വിഘ്നം അനുഷ്ഠിച്ചു എന്നു വന്നാൽ, നശ്വരമായ ഫലാനുഭവത്തിനുശേഷം വീണ്ടും ക്ലേശമായി. ഏതായാലും ക്ലേശസഹനത്തിനുള്ള കുറച്ചു കരുത്തും അല്പം ഏകാഗ്രതയും ഇതിൽനിന്ന് കിട്ടും, തീർച്ച. അങ്ങനെ പലവട്ടം കഴിയുമ്പോൾ വിവേകവൈരാഗ്യങ്ങൾ ഉണർന്ന് ഇവർ നേർവ്വഴിക്കു തിരിഞ്ഞുകൊള്ളും. കാമ്യകർമ്മോപാസനകളുടെ ഉദ്ദേശം ഇത്രയേ ഉള്ളു. ശാസ്ത്രങ്ങളിൽ പ്രതിപാദിക്കുന്നു എന്നതുകൊണ്ടു് ഈവക ഉപാസനാവിധികൾക്കു വിദ്യാവിഷയകമായ പ്രാമാണ്യമൊന്നുമില്ല; കാമ്യകർമ്മങ്ങളായിട്ടല്ലാതെ

വിദ്യോപാസനമായി വിധികർത്താക്കൾ കരുതിയിട്ടുമില്ല. ഗൂഢതന്ത്രം, ആഭിചാരം, വാമാചാരം മുതലായ പേരുകളിൽ അറിയപ്പെടുന്ന നിഷിദ്ധകർമ്മങ്ങളും ഇതുപോലെ അശാസ്ത്രീയമാണു്. ശാസ്ത്രാന്തർഗതമായിട്ടോ, ചില ശാസ്ത്രകാരന്മാരുടെ പേരിലോ ആയിരിക്കും അവയു പലപ്പോഴും പ്രസിദ്ധി. സംസ്കൃതഭാഷയിലുമായിരിക്കും. പക്ഷേ അതുകൊണ്ടൊന്നും ശാസ്ത്രപ്രാമാണ്യം സിദ്ധിക്കുന്നില്ല. എല്ലാം അവിദ്യോപാസനകൾതന്നെയാണു്.

---

# ശ്രീ അഖണ്ഡാനന്ദസ്വാമികൾ

**രമേശ്**

മാതാപിതാക്കളുടെ ലാളനമേററു് ഓടിച്ചാടി ആഹ്ലാദിച്ചു നടക്കേണ്ട ഒരു കൊച്ചു ബാലിക വിങ്ങിപ്പൊട്ടിക്കരയുന്നു! അവൾ കരയുന്നതു പലരും കണ്ടു. പക്ഷേ കണ്ടവരെല്ലാം കാണാത്തപോലെ കടന്നുകളയുകയാണു്. കഞ്ഞിക്കു വകയില്ലാത്ത വീട്ടിലെ കുട്ടികളുടെ കരച്ചിൽ ആരാണു് വകവെയ്ക്കുക!

പക്ഷേ അങ്ങനെ അങ്ങു കടന്നുപോകുവാൻ അതിലെ പോയ ഒരു പരിവ്രാജകസന്ന്യാസിക്കു് കഴിഞ്ഞില്ല. അദ്ദേഹം അവളുടെ അടുത്തു ചെന്നു. വിവരങ്ങൾ അന്വേഷിച്ചു.

അവളൊരു മുസ്ലിംപെൺകുട്ടി, പരമദരിദ്ര. ഒരു മൺപാത്രം പൊട്ടിച്ചു അവൾ. വീട്ടിൽ കഞ്ഞിവെയ്ക്കാനും കറിവെയ്ക്കാനും വെള്ളം കോരാനും ഒക്കെക്കൂടിയുള്ള ഒരേ ഒരു പാത്രമായിരുന്നു അതു്. ഇനിയൊന്നു വാങ്ങാൻ വീട്ടിൽ യാതൊരു നിവ്വാഹവും ഇല്ല. ഉമ്മയും ബാപ്പയും അറിഞ്ഞാൽ അവളെ ശരിയാക്കും. അതാണു് അവൾ കരയാൻ കാരണം; അല്ലാതെ ആരും മരിച്ചിട്ടില്ല. കഥ കേട്ടുകഴിഞ്ഞപ്പോൾ ആ സന്ന്യാസിയുടെ കൺപോളകൾ നനഞ്ഞു. ജീവിതം ഒരു നീണ്ട സ്വപ്നമാണെന്ന സത്യം അദ്ദേഹം അറിയാഞ്ഞല്ല: പക്ഷേ ദുഃസ്വപ്നം സ്വപ്നം കാണുന്നവനു് ദുഃഖകരംതന്നെയാണെന്നും അദ്ദേഹത്തിനു് അറിയാമായിരുന്നു. തൻെറ കൈയിൽ പൈസ വല്ലതും ഉണ്ടോ എന്നു് അദ്ദേഹം നോക്കി. ഭാഗ്യത്തിനു് കിട്ടി നാലണ. അദ്ദേഹം അവൾക്കു് ഒരു നല്ല മൺപാത്രം വാങ്ങിക്കൊടുത്തു; കൂടാതെ വിശക്കുന്ന ആ കൊച്ചുവയറിനു് കുറച്ചു് അരി വറുത്തതും. അവൾ സംതൃപ്തയായി; അദ്ദേഹവും.

സന്ന്യാസി മുന്നോട്ടു നടന്നു. ഏതാനും അടി മുന്നോട്ടുവെച്ചപ്പോഴേയ്ക്കും, ക്ഷീണിച്ചു വിളറിയ കുറെ വൃദ്ധകൾ – പട്ടിണിക്കോലങ്ങൾ എന്നു പറയുന്നതായിരിക്കും കൂടുതൽ ശരി – അദ്ദേഹത്തെ സമീപിച്ചു. അവക്കു വിശപ്പടക്കാൻ എന്തെങ്കിലും കൊടുക്കണം. കൈയിൽ ബാക്കിയുണ്ടായിരുന്ന ഒന്നരണ്ടണ അവർക്കുവേണ്ടി അദ്ദേഹം സസന്തോഷം ചെലവഴിച്ചു. അപ്പോൾ ആരോ പറയുന്നതു കേട്ടു, അടുത്ത ഗ്രാമത്തിൽ ഒരു കിഴവി പട്ടിണികൊണ്ടു് മരിക്കാറായി കിടക്കുന്നുവെന്നു്. പിന്നെ താമസിച്ചില്ല; അദ്ദേഹം ഓടി അങ്ങോട്ടു്. കൈയിൽ പണമില്ലായ്ക അദ്ദേഹത്തിനു് ഒരു പ്രശ്നമായിരുന്നില്ല. പണമുള്ളവരുടെ അടുക്കൽ ചെന്നു് യാചിച്ചു. പലരുടേയും സഹായം തേടി. അങ്ങനെ വൃദ്ധയ്ക്കു വേണ്ടതെല്ലാം ചെയ്തു് തൃപ്തയാക്കി.

ആ സന്ന്യാസിയുടെ ശ്രമംകൊണ്ടു് വിശക്കുന്നവക്കു് ആഹാരവും നഗ്നക്കു് വസ്ത്രവും ലഭിച്ചു. പക്ഷേ ഒരു ചോദ്യം അവശേഷിച്ചു. 'ആരാണീ യതിശ്രേഷ്ഠൻ?' നാട്ടുകാർ പരസ്പരം ചോദിച്ചു. 'ദുഃഖിതരെ ഈശ്വരനെപ്പോലെ പൂജിക്കുന്ന ഈ മഹാത്മാവു് ദൈവദൂതനാകുമോ?' അധികം താമസം വേണ്ടിവന്നില്ല അവക്കു് മനസ്സിലാക്കുവാൻ, അദ്ദേഹം ഒരു ദൈവദൂതൻതന്നെയാണെന്നു് – ശ്രീരാമകൃഷ്ണദേവൻെറ ശിഷ്യനായ അഖണ്ഡാനന്ദസ്വാമികളാണെന്നു്.

അഖണ്ഡാനന്ദസ്വാമികളുടെ ജീവിതം സമ്പൂർണ്ണസമർപ്പണത്തിന്റെ ഒരു ചരിത്രമാണ് — മനുഷ്യനിൽ ഈശ്വരനെ ദർശിക്കുന്നതു് എങ്ങനെയെന്നു് പഠിപ്പിക്കുന്നതിന്റെ ചരിത്രം. അദ്ദേഹത്തിന്റെ ജന്മംകൊണ്ടു് അനുഗൃഹീതമായ സ്ഥലം കല്ക്കട്ടയാണു്; ജന്മദിവസം 1864 സെപ്തംബർ മുപ്പതാം തീയതിയും. ഗംഗാധർ ഘടക് എന്നായിരുന്നു ബാല്യത്തിൽ അദ്ദേഹത്തിന്റെ പേരു്. ഒരു വലിയ മാമൂൽപ്രിയനായിരുന്നു ഗംഗാധരൻ. ദിവസത്തിൽ പല പ്രാവശ്യം കുളി, പുരാണപാരായണം, ജപം, ധ്യാനം, ലഘ്വാഹാരം, അമിതമായ ശുചീകരണം എന്നിവയെല്ലാം അദ്ദേഹത്തെ അസാധാരണനാക്കി.

1883–ലോ '84–ലോ ആണു് ശ്രീരാമകൃഷ്ണനുമായുള്ള ഗംഗാധരന്റെ ആദ്യത്തെ കൂടിക്കാഴ്ച. വളരെ നൽകാൻ കഴിവുള്ള ഒരു മഹാചാര്യന്റേയും, ഉൾക്കൊള്ളാൻ നല്ല കഴിവുള്ള ഒരു ശിഷ്യന്റേയും പ്രഥമസമാഗമമായിരുന്നു അതു്. ശ്രീരാമകൃഷ്ണദേവന്റെ ഭാഷയിൽ പറഞ്ഞാൽ, രണ്ടു കഞ്ചാവുവലിക്കാർ അവിടെ ഒത്തുചേർന്നു; ഇവിടെ കഞ്ചാവു് ആദ്ധ്യാത്മികതയുടെ ആനന്ദലഹരിയാണെന്നൊരു വ്യത്യാസം മാത്രം. ദീർഘകാലമായി തന്നിൽനിന്നകന്നു കഴിഞ്ഞിരുന്ന ഓമനപ്പുത്രനെയെന്നപോലെ ശ്രീരാമകൃഷ്ണദേവൻ ഗംഗാധരനെ സ്വീകരിച്ചു. തേടിയ വള്ളി കാലിൽച്ചുററിയ സംതൃപ്തി തോന്നി, ഗംഗാധരനു്. അദ്ദേഹം അന്നവിടെ താമസിച്ചു. പിറേറ ദിവസം വീട്ടിലേയ്ക്കു തിരിച്ചുപോയെങ്കിലും ആ മധുപത്തിന്റെ മനം മുഴുവൻ, ശ്രീരാമകൃഷ്ണപാദപദ്മത്തിലായിരുന്നു. പിന്നീടു് അദ്ദേഹം തുടരെത്തുടരെ ദക്ഷിണേശ്വരത്തു വന്നു, കറപ്പു തിന്ന മയിലിനെപ്പോലെ.

ശ്രീരാമകൃഷ്ണനോടു് അടുക്കുംതോറും ഗംഗാധരനിൽ വൈരാഗ്യാഗ്നി ഉത്തരോത്തരം ആളിക്കത്തി. ആ അഗ്നിയാൽ ഉദ്ദീപ്തമായ ചിത്തം ജീവനിൽ ശിവനെ ദർശിച്ചു് പൂജിക്കുവാൻ തക്കവണ്ണം ഉജ്ജ്വലമായിത്തീർന്നു.

ശ്രീരാമകൃഷ്ണനുമായുള്ള ഓരോ ദർശനവും ഗംഗാധരനു് നവംനവങ്ങളായ ആദ്ധ്യാത്മികാനുഭൂതികളും അറിവുകളും നല്കിക്കൊണ്ടിരുന്നു. ഗംഗാധരന്റെ അതിരുകടന്ന മാമൂൽപ്രിയത പഴഞ്ചനാണു്, കാലത്തിനു ചേർന്നതല്ല എന്നു പറഞ്ഞു് കളിയാക്കി ശ്രീരാമകൃഷ്ണൻ. ഇത്തരം ആചാരങ്ങൾക്കു് ഒരുവനെ മതത്തിന്റെ ഉന്നതസോപാനത്തിലേയ്ക്കു് നയിക്കുവാൻ കഴിവില്ലെന്നു് അദ്ദേഹം പറഞ്ഞു. അവിടുന്നു് പറയുകയാണു്: 'നരനെ നോക്കൂ. എത്ര വലിയ കണ്ണുകളാണു് അവനുള്ളതു്! ദിവസമൊരു നൂറു വെററില തിന്നും. എന്നാൽ അവന്റെ മനസ്സോ, അതു തികച്ചും അന്തർമുഖമാണു്.' ഈ വാക്കുകൾ ഗംഗാധരനു് ഒരു പുതിയ വെളിച്ചം നൽകി. മതത്തിന്റെ കാതൽ എന്നു് താൻ കരുതിയിരുന്ന ഭാഗം തൊലിയായിരുന്നുവെന്നു് അദ്ദേഹത്തിനു് മനസ്സിലായി. അതോടൊപ്പം നരേന്ദ്രനുമായി കൂടുതൽ അടുക്കുവാനും ഇടയായി.

ശ്രീരാമകൃഷ്ണന്റെ ശരീരത്തിനു് രോഗം ബാധിച്ചു. ജീവിതാന്ത്യമായപ്പോൾ അദ്ദേഹം കാശിപ്പൂർ ഉദ്യാനവാടിയിലേയ്ക്കു് മാററപ്പെട്ടു. തന്റെ പ്രാണപ്രിയനായ ഗുരുദേവനെ ശുശ്രൂഷിക്കുവാൻ വേണ്ടി ഗംഗാധരൻ കൂടെക്കൂടെ ഗുരുസമീപം വന്നു താമസിച്ചു. ഈ അവസരത്തിലാണു് ഗുരുദേവന്റെ മററു ശിഷ്യന്മാരുമായി കൂടുതൽ അടുത്തതു്; പ്രത്യേകിച്ചു് നരേന്ദ്രനുമായി. 1886 ആഗസ്റ്റ് 16–ാംനു ശ്രീരാമകൃഷ്ണദേവൻ മഹാസമാധിയായി. അവിടുത്തെ ഭൗതികശരീരം നഷ്ടമായെങ്കിലും, ആ കോമളവിഗ്രഹം ഓരോ ഹൃദയത്തിലും, മധുരസ്വരങ്ങൾ മനോമുകുരത്തിലും, അമൃതവാണികൾ കാതുകളിലും തങ്ങിനിന്നു. ആ പരമാചാര്യനിൽനിന്നുദ്ഭവിച്ച പരിശുദ്ധപ്രേമത്തിന്റെ സുധാപ്രവാഹം ശിഷ്യോത്തമന്മാരെയെല്ലാം പൂർവ്വാധികം ശക്തിയോടെ ഒന്നുചേർത്തു. അവർക്കു സമ്മേളിക്കുവാനും താമസിക്കുവാനും വേണ്ടി ബാരാനഗർ എന്ന സ്ഥലത്തു് ഒരു ആശ്രമം സ്ഥാപിച്ചു. 1887 ജനുവരി മാസത്തിലെ ആദ്യത്തെ ആഴ്ചയിൽ അവർ നരേന്ദ്രനാഥന്റെ നേതൃത്വത്തിൽ സമ്മേളിച്ചു് സന്ന്യാസം സ്വീകരിച്ചു. ഗംഗാധരൻ അഖണ്ഡാനന്ദസ്വാമി എന്ന പേരും സ്വീകരിച്ചു.

അഖണ്ഡാനന്ദസ്വാമികൾക്കു് ബാരാനഗർ മഠത്തിൽ സ്ഥിരമായി താമസിക്കാൻ കഴിഞ്ഞില്ലെങ്കിലും സന്ദർശനംകൊണ്ടും സൗഹൃദം

കൊണ്ടും പിരിയാനാവാത്ത ബന്ധം പുലർത്തി വന്നു. തികച്ചും സ്വതന്ത്രമായ–ഒരു സംഘടനയുടെ പോലും കെട്ടുപാടിൽ പെടാത്ത – ഒരു സന്ന്യാസജീവിതം നയിക്കുവാൻ അദ്ദേഹം ആഗ്രഹിച്ചു. അതനുസരിച്ച് 1887 ഫെബ്രുവരിമാസത്തിൽ സ്വാമികൾ ടിബററ് മുതലായ സ്ഥലങ്ങളിലേയ്ക്ക് തീർത്ഥയാത്ര പുറപ്പെട്ടു. മൂന്നു വർഷത്തിനുശേഷം ബാരാനഗർ ആശ്രമത്തിൽ തിരിച്ചു വന്നുവെങ്കിലും വീണ്ടും ഹിമാലയപ്രദേശങ്ങളിലേയ്ക്ക് പുറപ്പെടുകയാണ് ചെയ്തതു്.

ഈ സഞ്ചാരാവസരത്തിലാണ് അദ്ദേഹം വിവേകാനന്ദസ്വാമികളുടെ വിദേശയാത്രയെക്കുറിച്ച് അറിഞ്ഞതു്. വിശക്കുന്ന ജനതയ്ക്ക് ആഹാരം നൽകാൻവേണ്ടിയാണ് തൻെറ സതീർത്ഥ്യൻ പോയിരിക്കുന്നതു് എന്നറിഞ്ഞപ്പോൾ അഖണ്ഡാനന്ദസ്വാമികൾക്ക് നവോന്മേഷം ഉണ്ടായി. 'ആത്മനോ മോക്ഷാർത്ഥം ജഗദ്ധിതായ ച.' എന്ന ദിവ്യവാണിയുടെ പൊരുൾ കൂടുതൽ അദ്ദേഹത്തിനു മനസ്സിലായി. വേദനകൊണ്ടു പൊരിയുന്നവരിൽ പരംപൊരുളിനെ കണ്ടു പൂജിക്കുവാൻ ആ യുവയോഗിയുടെ ഹൃദയം വെമ്പൽകൊണ്ടു. പക്ഷേ, പെട്ടെന്നുണ്ടായ ശരീരാസ്വാസ്ഥ്യംകൊണ്ട് ഉടനെ രംഗത്തിറങ്ങി പ്രവർത്തിക്കുവാൻ കഴിഞ്ഞില്ല. വിശ്രമാർത്ഥം അദ്ദേഹം ഖേത്രിയിലേയ്ക്കുപോയി. ഖേത്രിരാജാവിൻെറ ഭക്തിപൂർവ്വമുള്ള ശുശ്രൂഷകൊണ്ട് ഏതാനും മാസത്തിനുശേഷം പൂർണ്ണസുഖം പ്രാപിച്ചു. ഇവിടെവെച്ച് മനുഷ്യസമുദായത്തിൻെറ വിവിധ തുറകളിലുള്ളവരുമായിട്ടു പരിചയമായി. എന്തുകൊണ്ടാണ് ഭാരതീയജനതയുടെ പേരിൽ വിവേകാനന്ദസ്വാമികൾക്ക് ഇത്ര അനുകമ്പ തോന്നിയതു് എന്ന് അഖണ്ഡാനന്ദസ്വാമികൾക്ക് ഇപ്പോൾ വ്യക്തമായി. ദരിദ്രനാരായണപൂജയ്ക്കു വേണ്ട അനുവാദവും അനുഗ്രഹവും ലഭിക്കുവാൻവേണ്ടി വിവേകാനന്ദസ്വാമികൾക്ക് അമേരിക്കയിലേയ്ക്ക് എഴുതി. അതിനു് അനുവാദവും അനുഗ്രഹവും കൊണ്ട് ഉത്തേജനം നല്കുന്ന, ആവേശം തുളുമ്പുന്ന, മറുപടിയും കിട്ടി.

1894–ൽ, ആദ്ധ്യാത്മികതയുടെ കവചമണിഞ്ഞു്, ജീവകാരുണ്യത്തിൻെറ പടവാളേന്തി, പട്ടിണിക്കാർക്കുവേണ്ടി പട്ടിണിയുമായി പടപൊരുതുവാൻ ആ ധീരസേനാനി രംഗത്തിറങ്ങി.

കേവലം ആഹാരവും വസ്ത്രവുംകൊണ്ടു മാത്രം ദാരിദ്ര്യത്തെ നശിപ്പിക്കുവാൻ സാദ്ധ്യമല്ലെന്നും, സാംസ്കാരികവും സാമ്പത്തികവുമായ ഉന്നമനം ഉണ്ടാക്കുന്ന ഒരു വിദ്യാഭ്യാസപദ്ധതി അതിനു കൂടിയേ കഴിയൂ എന്നും അദ്ദേഹം മനസ്സിലാക്കി. അതനുസരിച്ച് ഖേത്രിയിലും പരിസരത്തിലും രാജാവിൻേറയും പൊതുജനങ്ങളുടേയും സഹായത്തോടെ പല വിദ്യാഭ്യാസസ്ഥാപനങ്ങളും ഉണ്ടാക്കി. ആ പാഠ്യപദ്ധതിയിൽ സംസ്കൃതം വേദാന്തം ഇവയും പാഠ്യവിഷയങ്ങളാക്കി. പുസ്തകം വാങ്ങിക്കുവാൻ കഴിവില്ലാത്തവർക്ക് പുസ്തകം വാങ്ങിച്ചുകൊടുക്കുവാനും അദ്ദേഹം മറന്നില്ല.

അദ്ദേഹത്തിൻെറ സേവനതല്പരത ഖേത്രിയിൽ മാത്രം ഒതുങ്ങിനിന്നില്ല. ഉദയപ്പൂരിലെ ആദിമനിവാസികൾക്കും, കല്ക്കട്ടയിൽ കോളറ ബാധിച്ച പ്രദേശങ്ങളിലുള്ളവർക്കും എല്ലാം അദ്ദേഹത്തിൻെറ സേവനം അങ്ങേയററം ലഭിച്ചു. വീണ്ടും വടക്കൻ പ്രദേശങ്ങളിലേയ്ക്ക് തീർത്ഥയാത്ര ചെയ്യണമെന്ന് അദ്ദേഹത്തിനു തോന്നി. 1897–ൽ അദ്ദേഹം ഗംഗാതീരത്തിലൂടെ കാൽനടയായി വടക്കോട്ടു് യാത്രതിരിച്ചു. ഈ യാത്രയിലാണ്, നാം തുടക്കത്തിൽപ്പറഞ്ഞ മുസ്ലീം പെൺകുട്ടിയെ കണ്ടുമുട്ടിയതും, മൺപാത്രം വാങ്ങിച്ചുകൊടുത്തതും എല്ലാം. ഈ കഷ്ടപ്പാടുകൾ എല്ലാം കണ്ടപ്പോൾ അദ്ദേഹത്തിൻെറ ഹൃദയം നീറി. ചിലപ്പോൾ പൊട്ടിക്കരയുകയും ചെയ്തു. ഈ പട്ടിണിക്കാരെ സഹായിക്കുവാൻ വേണ്ടി അദ്ദേഹം ആലംബസാറിലേയ്ക്ക് (അന്നവിടെ ആയിരുന്നു മഠം) എഴുതി. ഉടനെ വിവേകാനന്ദസ്വാമികൾ, പണവുംകൊടുത്തു് രണ്ടു സന്ന്യാസിമാരെ അങ്ങോട്ടു് അയച്ചു. അങ്ങനെ രാമകൃഷ്ണമിഷൻ 1897 മേയ് 15–ാംനു മാഹുലായിൽവെച്ച് അഖണ്ഡാനന്ദസ്വാമികളുടെ നേതൃത്വത്തിൽ ദുരിതാശ്വാസനടപടികൾക്കുവേണ്ടി ഒരു കേന്ദ്രം ആദ്യമായി സ്ഥാപിച്ചു.

ഇവിടെവെച്ച് അനാഥരായ രണ്ടു കുട്ടികൾ അദ്ദേഹത്തിൻെറ അടുക്കൽ അഭയംതേടി. അപ്പോഴാണ് ഒരു അനാഥശാല തുടങ്ങുന്ന

തിന്റെ ആവശ്യകത അനുഭവപ്പെട്ടതു്.1898–ൽ മാഹുലായിൽതന്നെ ഒരു അനാഥശാലയും സ്ഥാപിച്ചു. തന്റെ ജീവിതാന്ത്യംവരെ ഈ സ്ഥാപനത്തിന്റെ വളർച്ചയിൽ അദ്ദേഹം ബദ്ധശ്രദ്ധനായിരുന്നു. അവിടെനിന്നു് ആഹാരവും വസ്ത്രവും വിദ്യാഭ്യാസവും ലഭിച്ചു് അനാഥർ സനാഥരായി ഉന്നതപദവികൾ അലങ്കരിച്ചതിനു് ദൃഷ്ടാന്തങ്ങൾ ധാരാളമുണ്ടു്.

ആത്മസാക്ഷാത്കാരമാണു് പരമപദം, അല്ലാതെ ഭൗതികപുരോഗതിയല്ല. എന്നാൽ വയറെരിയുമ്പോൾ അദ്ധ്യാത്മകാര്യത്തിൽ ശ്രദ്ധിക്കുവാൻ ഒരുവനും സാദ്ധ്യമല്ല. പട്ടിണി മാറുകയും വിദ്യാഭ്യാസം ലഭിക്കുകയുംചെയ്താലേ ആദ്ധ്യാത്മികസത്യങ്ങൾ ഗ്രഹിക്കുവാൻ ഒരുവൻ പ്രാപ്തനാകു: ഈ വസ്തുതയിൽ മനസ്സുറപ്പിച്ച സ്വാമിജി തന്റെ അന്തേവാസികൾക്കു് ആദ്ധ്യാത്മികപുരോഗതിക്കു വേണ്ട ഏർപ്പാടുകളെല്ലാം ചെയ്തു. ഓരോ മതക്കാർക്കും അവരവരുടെ മതവിശ്വാസം അനുസരിച്ചു് ആദ്ധ്യാത്മികപുരോഗതി ഉണ്ടാകുവാനാണു് അദ്ദേഹം ശ്രമിച്ചതും, നിർദ്ദേശിച്ചതും.

1925–ൽ അദ്ദേഹം രാമകൃഷ്ണമഠത്തിന്റേയും മിഷന്റേയും വൈസ്പ്രസിഡണ്ടായി തിരഞ്ഞെടുക്കപ്പെട്ടു. പിന്നീടു് ശ്രീമത് സ്വാമി ശിവാനന്ദജി മഹാരാജിന്റെ മഹാസമാധിക്കുശേഷം പ്രസിഡണ്ടായും തിരഞ്ഞെടുക്കപ്പെട്ടു. അപ്പോൾപോലും തന്റെ ഔദ്യോഗികവസതി വിട്ടു സാർഗാച്ചിയിലെ അനാഥാലയവും അനാഥരുമായി കഴിയാനാണു് അദ്ദേഹം കൂടുതൽ ഇഷ്ടപ്പെട്ടതു്.

മനുഷ്യസ്നേഹത്തിന്റെ മൂർത്തിമദ്ഭാവമായിരുന്ന അദ്ദേഹം. എന്നാൽ അതോടൊപ്പം, ഒരു സംഭാഷണചതുരൻ, പ്രാസംഗികൻ, ഭാഷാനിപുണൻ, നല്ല എഴുത്തുകാരൻ, ഫലിതപ്രിയൻ എന്നീ നിലയിലും അദ്ദേഹം എല്ലാവരുടേയും സ്നേഹപാത്രമായിരുന്നു. അദ്ദേഹത്തിന്റെ നിഷ്കളങ്കമായ ഫലിതത്തിനു് ആരേയും പൊട്ടിച്ചിരിപ്പിക്കുവാൻ കഴിവുണ്ടായിരുന്നു.

പക്ഷേ, 'പിരിയേണമരങ്ങിൽനിന്നുടൻ ശരിയായ്ക്കളി തീർന്ന നട്ടുവൻ' എന്ന കവിവാക്യം എല്ലാവർക്കും ബാധകമാണല്ലോ. അദ്ദേഹം വന്നു, തന്റെ ഭാഗം നല്ലവണ്ണം അഭിനയിച്ചു. ഇനി പിരിയാറായി. താൻ ഏററവും ഇഷ്ടപ്പെട്ടിരുന്ന സ്ഥലമാണു് സാർഗാച്ചിയിലെ അനാഥമന്ദിരമെങ്കിലും അവസാനകാലമായപ്പോൾ, തന്റെ ഭൗതികപിണ്ഡം ബേലൂർ മഠത്തിൽതന്നെ നിക്ഷേപിക്കണമെന്ന ആഗ്രഹം അദ്ദേഹം പ്രകടിപ്പിച്ചു; അവിടെയാണല്ലോ വിവേകാനന്ദസ്വാമികൾ മുതലായ പ്രാണപ്രിയന്മാരായ സതീർത്ഥ്യർ അന്ത്യവിശ്രമം കൊള്ളുന്നതു്! ആഗ്രഹം സാധിച്ചു. അദ്ദേഹം ഭൗതികശരീരം ഉപേക്ഷിക്കുന്നതിനു രണ്ടു ദിവസം മുമ്പു് നല്ല ചികിത്സയ്ക്കായി കല്ക്കത്തയിലേയ്ക്കു് കൊണ്ടുവരപ്പെട്ടു. 1937 ഫെബ്രുവരി 7–ാംനു ബേലൂർമഠത്തിൽവെച്ചു് ഭൗതികശരീരം ഉപേക്ഷിച്ചു് ശ്രീരാമകൃഷ്ണപാദകമലങ്ങളിൽ വിലയം പ്രാപിക്കുകയും ചെയ്തു.

ന ത്വഹം കാമയേ രാജ്യം ന സ്വർഗ്ഗം നാപുനർഭവം,
കാമയേ ദുഃഖതപ്താനാം പ്രാണിനാമാർത്തിനാശനം.

'രാജ്യമോ, സ്വർഗ്ഗമോ, മുക്തിപോലുമോ ഞാൻ ആഗ്രഹിക്കുന്നില്ല. ഒന്നു മാത്രമേ ഞാൻ ആഗ്രഹിക്കുന്നുള്ളു: താപതപ്തരുടെ താപനിവാരണം.'

ശ്രീ അഖണ്ഡാനന്ദസ്വാമികൾക്കു് അത്യന്തം പ്രിയമായിരുന്ന ഈ ശ്ലോകം നമുക്കും ഭക്തിപൂർവ്വം സ്മരിക്കാം. ഈ ആശയം ജീവിതത്തിൽ പകർത്താൻ നമുക്കു് ശ്രമിക്കാം.

[ശ്രീ സ്വാമിജിയുടെ ജന്മദിനം ഒക്ടോബർ 11–ാംതീയതി ആയിരുന്നു.]

---

നവംബർ മാസത്തിലെ ഏകദിനഅന്തര്യോഗം 9–ാം തീയതി ഞായറാഴ്ച ആയിരിക്കും.




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 54 | 1969 ഡിസംബർ | ലക്കം 12 |
|---|---|---|

## അമൃതവാണി

ലോകത്തെ സഹായിക്കുന്നതുകൊണ്ടു് നാം നമ്മെത്തന്നെയാണു സഹായിക്കുന്നതെന്നു് മുമ്പു കണ്ടുവല്ലൊ. പരസഹായാർത്ഥം ചെയ്യപ്പെടുന്ന കർമ്മത്തിന്റെ പ്രധാന ഫലം നമ്മെത്തന്നെ ശുദ്ധീകരിക്കുകയാകുന്നു. അന്യർക്കു നന്മ ചെയ്യാനുള്ള നിരന്തരയത്നം മുഖേന നാം സ്വയം വിസ്മരിക്കാനാണു നോക്കുന്നതു്. ഈ ആത്മവിസ്മരണമാണു് ജീവിതത്തിൽ നമുക്കു് അഭ്യസിക്കേണ്ടു മഹത്തായ പാഠം. സ്വാർത്ഥതകൊണ്ടു സുഖിച്ചുകളയാമെന്നു മനുഷ്യൻ ബുദ്ധിശൂന്യമായി വിചാരിക്കുന്നു; എന്നാൽ യഥാർത്ഥസുഖം സ്വാർത്ഥത്തെ നിർമ്മൂലം നശിപ്പിക്കുന്നതിലാണു് അടങ്ങിയിരിക്കുന്നതെന്നും, തന്നെ സുഖിയാക്കാൻ തനിക്കല്ലാതെ മററാർക്കും കഴിയുന്നതല്ലെന്നും ദീർഘകാലത്തെ പോരാട്ടത്തിനുശേഷം ഒടുവിൽ അവൻ മനസ്സിലാക്കുന്നു. ഓരോ ഔദാര്യപ്രകടനവും ഓരോ അനുകമ്പാവിചാരവും ഓരോ സഹായകർമ്മവും ഓരോ സത്പ്രവൃത്തിയും നമ്മുടെ നിസ്സാരവ്യക്തിത്വത്തിൽനിന്നു് അത്രകണ്ടു ദുരഭിമാനബോധത്തെ അകററുകയും നാം എല്ലാവരിലുംവെച്ചു് എളിയവരും നിസ്സാരരുമാണെന്നുള്ള ബോധം ജനിപ്പിക്കുകയും ചെയ്യുന്നു; അതിനാൽ അതെല്ലാം നല്ലതുമാകുന്നു. ഇവിടെ ജ്ഞാനവും ഭക്തിയും കർമ്മവും ഒരേ കോടിയിൽ കൂട്ടിമുട്ടുന്നതായി കാണുന്നു. അഹംബുദ്ധിയെ ശാശ്വതമായും നിശ്ശേഷമായും നിരാകരിക്കുകയാകുന്നു പരമമായ ആദർശം. ആ അവസ്ഥയിൽ 'ഞാൻ' ഇല്ല; എല്ലാം 'അവിടുന്നു'തന്നെ. ആ ലക്ഷ്യത്തിലേയ്ക്കാകുന്നു കർമ്മയോഗം മനുഷ്യനെ – അവൻ അതറിയട്ടെ, അറിയാതിരിക്കട്ടെ - നയിക്കുന്നതു്. നിർഗ്ഗുണനായ ഈശ്വരൻ എന്നു കേട്ടുപോയാൽ മതപ്രചാരകൻ സംഭീതനായേക്കാം. അയാൾക്കു് ഈശ്വരന്റെ സഗ്ഗുണഭാവം നിലനിർത്തുന്നതിൽ നിർബ്ബന്ധവും സ്വന്തം സ്വരൂപവും വ്യക്തിത്വവും – അതുകൊണ്ടു് ഉദ്ദേശിക്കുന്നതെന്തായാലും – പുലർത്തുന്നതിൽ ആഗ്രഹവും ഉണ്ടായേക്കാം. എന്നാൽ, അയാളുടെ ധാർമ്മികാശയങ്ങൾ, അവ യഥാർത്ഥത്തിൽ കൊള്ളാവുന്നവയാകണമെങ്കിൽ, ഏററവും ഉത്കൃഷ്ടമായ അഭിമാനനിർമ്മാർജ്ജനത്തിൽ അധിഷ്ഠിതമായിരിക്കാതെ നിവൃത്തിയില്ല. എല്ലാ സദാചാരത്തിന്റെയും അടിസ്ഥാനം അതാകുന്നു. മനുഷ്യനിലേയ്ക്കോ മൃഗങ്ങളിലേയ്ക്കോ ദേവന്മാരിലേയ്ക്കോ വ്യാപിപ്പിച്ചുനോക്കിയാലും, അധിഷ്ഠാനാശയം അതുതന്നെ. സകലധർമ്മസംഹിതകൾക്കും അടിസ്ഥാനമായി വർത്തിക്കുന്ന ഏകതത്ത്വം അതാകുന്നു – ആത്മപരിത്യാഗം.

വിവേകാനന്ദസാഹിത്യസർവ്വസ്വം, ഒന്നാംഭാഗം, പുറം 86 – 87.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ശ്രീരാമകൃഷ്ണദേവൻെറ മഹാസമാധിക്കിടയാക്കിയ കാൻസർ എന്ന മഹാരോഗത്തെയും അതുമൂലം അദ്ദേഹമനുഭവിച്ച അതികഠിനമായ വേദനയേയും പററി ശ്രീ ലാട്ടുമഹാരാജ് ഭക്തസംഘത്തോട് പറയുകയാണ്: സ്വേച്ഛയാ അനായാസേന സമാധിയിൽ ലയിക്കാൻ കഴിവുള്ള ശ്രീഗുരുമഹാരാജ് എന്തുദ്ദേശ്യത്തിന്മേലാണ് ഈ രോഗം അനേകമാസം അനുഭവിച്ചതു്? ചൈതന്യദേവനെപ്പോലെ അദ്ദേഹത്തിനും സമാധിവഴി എന്നേയ്ക്കുമായി ആ പരമപദത്തിൽ ലയിച്ചു ചേരാമായിരുന്നില്ലേ, എന്നു് ഭക്തന്മാർക്കിടയിൽ ഒരു സംശയം. ലാട്ടുമഹാരാജ് അതിനു് മറുപടി പറഞ്ഞതു് എന്തെന്നു വെച്ചാൽ: അവ്വിധത്തിൽ പെട്ടെന്നങ്ങു് പോയാൽ ഗുരുമഹാരാജിൻെറ ശിഷ്യന്മാർക്കു് ആ വിരഹം താങ്ങാനാവാതെ വന്നെങ്കിലോ, അവർക്കു് അതൊരു തീരാദുഃഖമായിത്തീരില്ലേ, എന്നായിരുന്നു ഭക്തവത്സലനായ ഗുരുദേവൻെറ ചിന്ത എന്നത്രെ.

ഒരു ഭക്തൻ: പക്ഷെ, മഹാരാജ്, അദ്ദേഹം അതികഠിനമായ വേദനയനുഭവിച്ചു് കഷ്ടപ്പെട്ടിരുന്നതു് കണ്ടിട്ടു് അങ്ങേയ്ക്കും മററുള്ളവർക്കും സഹിക്കാൻ കരുത്തുണ്ടായിരുന്നോ?

ലാട്ടുമഹാരാജ്: ഹാ! അതുകൊള്ളാം. അദ്ദേഹത്തിനോ കഷ്ടപ്പാടു്! എന്തു കഷ്ടപ്പാടുണ്ടായിരുന്നു എന്നാണു് നിങ്ങൾ പറയുന്നതു്? അദ്ദേഹം പറഞ്ഞിരുന്നതു്, 'ദേഹത്തിനുമറിയാം, രോഗത്തിനുമറിയാം, മനസ്സേ, നീ കഴിഞ്ഞോളൂ ആനന്ദത്തിൽ:' അദ്ദേഹത്തിനു് യാതൊരു കഷ്ടപ്പാടുമുണ്ടായിരുന്നില്ല. ചില സമയത്തു് അദ്ദേഹത്തിൻെറ ദേഹം അടിമുടി കോരിത്തരിക്കുന്നതു് കാണാം. ആ സമയത്തൊക്കെ ഞാൻ ശ്രദ്ധിച്ചിട്ടുണ്ടു് അദ്ദേഹം ആനന്ദത്തിലങ്ങനെ മതിമറന്നായിരിക്കും ഇരിപ്പു്. തൊണ്ടയിലെ രോഗം കാരണം ചില സന്ദർഭങ്ങളിൽ മിണ്ടാൻ കൂടി പററാത്ത നിലയിലായിരിക്കും, എന്നാലും ആംഗ്യം കാണിച്ചിട്ടു് ആളുകളെ ഓരോന്നു് പറഞ്ഞുധരിപ്പിച്ചിരുന്നു. അന്നവിടെ നടന്നിരുന്ന അതിവിസ്മയകരങ്ങളായ കാര്യങ്ങളെപ്പററി ഞാനെന്തു പറയാനാണു്! പുറത്തുനിന്നു വരുന്ന ആളുകൾ തമ്മിൽത്തമ്മിൽ പറയും, അദ്ദേഹം എന്തുമാത്രം കഷ്ടപ്പെടുന്നു എന്നൊക്കെ. ആ സമയത്തു് ഞങ്ങളാരെങ്കിലും അങ്ങോട്ടു് ചെന്നാൽ ഉടനെ അദ്ദേഹം ഞങ്ങൾവഴി അവർക്കു പറഞ്ഞു മനസ്സിലാക്കിക്കൊടുക്കും തനിക്കു് ഒരു കഷ്ടപ്പാടുമില്ലെന്നു്. വാസ്തവമായിരുന്നുതാനും; അല്ലെങ്കിൽ, ശക്തിയായ വേദന അനുഭവിച്ചിരുന്നു എങ്കിൽ അദ്ദേഹത്തിനു് ഞങ്ങളെ ഇത്ര ആനന്ദത്തിൽ മുക്കിക്കുതിർത്തു കൊണ്ടുനടത്താൻ പററുമായിരുന്നോ? ചില ദിവസം ഞങ്ങളോടു് അദ്ദേഹം കീർത്തനങ്ങൾ പാടാൻ പറയും. പാട്ടിൽ വല്ല തെററും വന്നാൽ ഉടനെ തിരുത്തിത്തരും, എന്നിട്ടു് സ്വന്തമായി ചില വരികളും കൂട്ടിച്ചേർത്തു് ഞങ്ങളെക്കൊണ്ടു് വീണ്ടും പാടിപ്പിക്കും. ഞങ്ങളോടു് ഒരു കാര്യം പറയാറുണ്ടു്: 'കുട്ടികളെ, ബ്രഹ്മം അലേപമാണു്. മൂന്നു ഗുണങ്ങളും അതിൽത്തന്നെ നിലകൊള്ളുന്നു — എന്ന വരികിലും ബ്രഹ്മം അവയിൽനിന്നു് വേറിട്ടുതന്നെ സ്ഥിതി ചെയ്യുന്നു — വായുവിനെപ്പോലെ; ഗന്ധത്തെ വഹിക്കുന്നെങ്കിലും വായു സ്വയം ഗന്ധത്തിൽനിന്നു് ഭിന്നമായിട്ടല്ലെ നിലകൊള്ളുന്നതു്?' പിന്നെ, ചില ദിവസം പറയും, 'ബ്രഹ്മം സച്ചിദാനന്ദമയമാണു്; അവിടെ ശോകം, ദുഃഖം, ജര, മരണം, ക്ഷയം, വൃദ്ധി — ഇവ യാതൊന്നുമില്ല.' വേറെ ചില ദിവസങ്ങളിൽ പറയാറുള്ളതിങ്ങനെയാണു്, 'ഇതു് നോക്കു, ഇതിനുള്ളിലാണു് സർവ്വവും — ഞാൻ കാണുന്നുണ്ടതു്. അദ്ദേഹവും, ഹൃദയമദ്ധ്യത്തിലിരിക്കുന്ന ആളും, എല്ലാം അഖണ്ഡൈകസ്വരൂപനായ ഒരാൾതന്നെ.' ഭയങ്കര വ്യാധിക്കടിമപ്പെട്ടിട്ടും ഈ അവസ്ഥയിലിരിക്കാൻ കഴിവുള്ള ഒരാൾ കഷ്ടപ്പെടുന്നു എന്നു് വിശ്വസിക്കാനൊക്കുമോ? പക്ഷെ നിങ്ങൾക്കൊക്കെ തോന്നും അദ്ദേഹം വല്ലാതെ കഷ്ടപ്പെട്ടിരുന്നു എന്നു്. നിങ്ങൾക്കു് ദേഹത്തിനെക്കുറിച്ചു് മാത്രമല്ലേ അറിഞ്ഞുകൂടൂ. അതുകൊണ്ടു്

ദേഹത്തിൻെറ പിടച്ചിൽ കാണുമ്പോഴേയ്ക്കും പേടിച്ച് വിറയ്ക്കുകയാണ്. പക്ഷേ അദ്ദേഹത്തിനാണെങ്കിലോ ദേഹത്തെപ്പററി ഓമ്മയേ വരില്ല – അദ്ദേഹം സകലത്തിനേയും ദേഹി ആയിട്ടാണ് കണ്ടിരുന്നതു്. എൻെറ കൂട്ടരേ, അങ്ങനെ അല്ലായിരുന്നെങ്കിൽ, അദ്ദേഹത്തെ സദാ ആനന്ദമത്തനായി കണ്ടിരുന്നില്ലെങ്കിൽ, ലൊറേൻ, കാളി, താരക് കൂട്ടക്ക് – അദ്ദേഹത്തെ ഇത്ര മാത്രം സ്നേഹിക്കാൻ കഴിഞ്ഞിരുന്ന അവക്കൊക്കെ – അദ്ദേഹത്തെ വിട്ടു് താമസിക്കാൻ പററുമായിരുന്നോ ?

ഒരു ഭക്തൻ: അവരൊക്കെ പോയോ? എങ്ങോട്ടാ പോയിരുന്നതു്, മഹാരാജ് ?

ലാട്ടുമഹാരാജ്: അല്ലാ, അതറിയില്ലെ? അവരൊക്കെക്കൂടി പോയില്ലെ ഒരിക്കൽ ബുദ്ധഗയയ്ക്കൊരു സക്കീട്ട് ? അവിടെ ബോധിവൃക്ഷത്തിൻെറ താഴെ ഇരുന്നിട്ടു് തുടങ്ങി ഒരു ധ്യാനം. ഞാൻ കേട്ട വത്തമാനമാണ്, ട്ടൊ. ധ്യാനിച്ച് ലൊറേൻ പെട്ടെന്ന് പൊട്ടിക്കരഞ്ഞുകൊണ്ടു് താരക്ദായെ ചെന്നു് കെട്ടിപ്പിടിച്ചു. അവിടെവെച്ചു താരക്ദാ(ശിവാനന്ദസ്വാമിജി)യുടെ ശരീരത്തിലേയ്ക്ക് ഒരു ജ്യോതിസ്സ് പ്രവേശിക്കുന്നതു് ലൊറേൻ കണ്ടു എന്നാണ് പറയുന്നതു്. അടുത്തുതന്നെ കാളി (അഭേദാനന്ദസ്വാമികരം) ധ്യാനത്തിൽ മുഴകി ഒരു കുററിപോലെ ഇരിപ്പുണ്ടു്. എന്നിട്ടു് ഇതുകൊണ്ടവസാനിച്ചോ ? എവിടെ! ഇങ്ങോട്ടു തിരിച്ചു വന്നതിന്നശേഷവും പല ദിവസങ്ങളിലും മിക്കവാറും രാത്രി മുഴുവൻ ദക്ഷിണേശ്വരത്തു് കഴിച്ചിട്ട് രാവിലെ കാശിപ്പൂരിലേയ്ക്കു് തിരിച്ചുവരും. ചില തവണ ഏഴും എട്ടും ദിവസം അവിടെ തുടച്ചയായി താമസിച്ചിട്ടാണ് വരിക. ഗുരുദേവനെ ഇത്ര അടുത്തു് ഇത്ര നല്ലവണ്ണം മനസ്സിലാക്കുകയും, അദ്ദേഹത്തെ സവ്വാത്മനാ സ്നേഹിക്കുകയും ചെയ്യുന്ന ആ ലൊറേൻ, രാഖാൽ, ശരോട്, കാളി കൂട്ടക്ക് അദ്ദേഹത്തിൻെറ പ്രാണവേദനയും വിഷമതയും കണ്ടുകൊണ്ടു് മാറിത്താമസിക്കാൻ മനസ്സ് വരുമായിരുന്നോ, കഴിയുമായിരുന്നോ – എന്തു പറയുന്നു ? (അല്പനേരം മിണ്ടാതിരുന്നതിന്നുശേഷം) നിങ്ങരം വേദാന്തം പഠിക്കുന്ന ആളല്ലെ ?

ഭക്തൻ: ഉം, കുറച്ചൊക്കെ നോക്കിയിട്ടുണ്ടു്, മഹാരാജ്.

ലാട്ടുമഹാരാജ്: എന്നിട്ടു് എന്താണതിൽ പറഞ്ഞിട്ടുള്ളതു് ? ആരാണോ സച്ചിദാനന്ദത്തെ ദശിച്ചിട്ടുള്ളതു്, ആ വ്യക്തി സച്ചിദാനന്ദമായി ഭവിക്കുന്നു; ഇല്ലേ, ഇതതിൽ എഴുതിയിട്ടില്ലേ? ഗുരുദേവൻ പറയാറുണ്ടു്, 'സ്പശമണി മുട്ടിയാൽ മതി സകലതും സ്വണ്ണമായിത്തീരും.' എന്തിനാ വെറുതെ, ഇതൊക്കെ ആയാലും നിങ്ങളുടെ സംശയം തീരില്ലല്ലൊ.

പിന്നേയും പല കാര്യങ്ങളെക്കുറിച്ചു് അന്നു് ആ ഭക്തനുമായി സംഭാഷണം നടന്നു. നമുക്കിനി കാശിപ്പൂരിലെ കഥയിലേയ്ക്കു് തിരിച്ചു പോകാം. അവിടെവെച്ചു് നരേന്ദ്രൻ, രാഖാൽ, ബാബുരാമൻ തുടങ്ങിയ സതീത്ഥ്യർ എല്ലാവരും ചേന്നു് ഇടയ്ക്കെല്ലാം ഉറക്കെയുറക്കെ കീത്തനങ്ങരം നടത്താറുണ്ടു്. ലാട്ടുവും അതിൽ പങ്കുചേന്നിരുന്നു. ഒരു ദിവസം ശ്രീരാമകൃഷ്ണദേവൻ ഭജനസംഘത്തിലെ ഒരാളെ വിളിച്ചിട്ടു് കളിയാക്കുന്ന മട്ടിൽ പറഞ്ഞു, 'നിങ്ങളാളുകളു് കൊള്ളാം! നല്ല കൂട്ടരു്! ഒരാളിവിടെ ചാവാൻ കിടക്കുന്നു, പിന്നെ ഉള്ളവരൊക്കെക്കൂടി അവിടെക്കിടന്നു് ഹരിഹരി എന്നു് കൂക്കിവിളിയും!' ഭക്തനാകപ്പാടെ വിഷമമായി. പക്ഷെ പരമഹംസദേവൻ ഉടനെതന്നെ ആഹ്ലാദം തുളുമ്പുന്ന സ്വരത്തിൽ പറഞ്ഞു: 'അതേയ്, നിങ്ങളവിടെ ചൊല്ലുന്ന രാഗത്തിൽ പിഴ വരുന്നുണ്ടു്. അതു്, ദേ നോക്കു, ഇങ്ങനെയാണ് എടുക്കേണ്ടതു്. പിന്നെ, ഇന്ന സ്ഥലത്തു് നിങ്ങളൊരു വരി വിട്ടു കളയുന്നുണ്ടു്. അവിടെ ആ വരിയുംകൂടി ചേത്തു് പാടണം.' ആ ചെറുപ്പക്കാരൻ ഭജനമുറിയിൽ തിരിച്ചു ചെന്നിട്ടു് പാട്ടുകാരോടു് വിവരം പറഞ്ഞു. അതോടെ അവരുടെ പാട്ട് മുറുകി, അവരുടെ ഗാനധ്വനി അന്തരീക്ഷത്തിലെങ്ങും അലയടിച്ചുയന്നു.

കാശിപ്പൂർ ഉദ്യാനത്തിൽ താമസിക്കുന്ന കാലത്തു് ഛാപ്രാജില്ലയിലെ നിരക്ഷരനായ ലാട്ടു എന്ന യുവസേവകനിൽ പുതുതായൊരു മാററം വന്നിട്ടുള്ളതായി താൻ ശ്രദ്ധിച്ചു എന്നു് ശ്രീ മഹേന്ദ്രദത്തൻ (ശ്രീ വിവേകാനന്ദസ്വാമികളുടെ അനുജൻ) എഴുതിക്കാണുന്നുണ്ടു്. താപസനായ ലാട്ടുമഹാരാജിന്നു് ശ്രദ്ധാഞ്ജലി സമ

പ്പിക്കുന്ന സന്ദർഭത്തിലാണ് അദ്ദേഹം ഇതെഴുതിയിട്ടുള്ളതു്. ''എന്തെങ്കിലുമാവട്ടെ, ഇത്തവണ ലാട്ടു കൂസൽകൂടാതെ എല്ലാവരുടെയും ഒപ്പം ഇരിക്കുന്നതായിട്ടും തുല്യഭാവത്തിൽ സകലരോടും വർത്തമാനം പറയുന്നതായിട്ടും ഞാൻ കണ്ടു. പണ്ടൊക്കെ എല്ലാവരേയും 'ബാബു' ചേർത്താണ് വിളിച്ചിരുന്നതു്. ലൊറേൻ ബാബു, ശരോട്ബാബു എന്നൊക്കെ. ഇപ്പൊ അതൊക്കെ മാറി. 'ഏയ് ലൊറേൻ,' 'ഏയ് ശരോട്,' 'ഏയ് രാഖാൽ' എന്നായിത്തീർന്നിരിക്കുന്നു ഇപ്പോഴത്തെ വിളി. ആദ്യമാദ്യം ഇതു കേട്ടപ്പോൾ ഞാനത്ഭുതപ്പെട്ടുപോയി. ഇതെന്താതു്, ങ്ഏ, ലാട്ടു ഇങ്ങനെയൊക്കെ വിളിക്കുന്നതു്, കണ്ടില്ലെ! എന്നിട്ട് ഞാനയാളെ ഒന്നു സൂക്ഷിച്ചുനോക്കി. അപ്പോൾ എന്റെ മനസ്സിൽ പുതിയൊരു തോന്നലുണ്ടായി. ഈ ലാട്ടുവിന്റെ മുഖം ഇപ്പോൾ പണ്ടത്തെപ്പോലെയൊന്നുമല്ലല്ലൊ. ആ ദൈന്യഭാവം, സങ്കോചം, ഭയം ഇതൊന്നും കാണാനേ ഇല്ല. മുഖം ആകപ്പാടെയങ്ങ് വികസിച്ച് തുടുത്തിരിക്കുന്നു; ഹൃദയത്തിൽ എന്തെന്നില്ലാത്തൊരു ശക്തി തള്ളിക്കയറിയിട്ടുള്ളതുപോലെ – അതേ — തൊണ്ടയിൽ നിന്നു് വരുന്ന ശബ്ദംതന്നെ ആകമാനം മാറിയിരിക്കുന്നു. പഴയ ജീവൻ എങ്ങോ പോയി. ആ സ്ഥാനത്തിപ്പോൾ ഒരു പുതിയ ജീവൻ, ഒരു പുതിയ വ്യക്തി, പുതിയ പ്രാണൻ, പുതിയ കണ്ഠസ്വരം പോലും ആ ശരീരത്തിനകത്തു് ആവാസമുറപ്പിച്ചിരിക്കുകയാണ്. ഇതെന്തൊരു മാററമാണപ്പാ, ഞാനതിശയിച്ചു.''

സമാധി അനുഭവിച്ച ഒരാളിൽ സമൂലമായ പരിവർത്തനം ഉണ്ടാകും എന്നു് കേട്ടിട്ടുണ്ട്. കാശിപ്പുരിൽവെച്ച് സാധകനായ ലാട്ടുവിലും സംഭവിച്ചതു് ഇതുതന്നെ ആയിരിക്കുമോ ? അവിടെ വെച്ചാണ് ലാട്ടു ആദ്യമായി സമാധി അനുഭവിച്ചാസ്വദിച്ചതെന്നാണ് അന്വേഷിച്ചേടത്തോളം അറിവായിട്ടുള്ളതു്. തൽഫലമായി അദ്ദേഹത്തിന്റെ സ്വഭാവവും വീക്ഷണഗതിയും മാനാപമാനചിന്തകളിൽനിന്നു് വിമുക്തമായി ശുദ്ധസാത്വികമായ ദിവ്യരൂപം പ്രാപിച്ചു. സമാധിയുടെ അപൂർവ്വാസ്വാദനത്തിൽനിന്നു് ആസ്വാദകനു് ലഭ്യമാകുന്ന ദിവ്യജീവിതത്തിലേയ്ക്ക് ലാട്ടുവും പദാർപ്പണം ചെയ്തു എന്നതിൽ സംശയമില്ല.

മന്ത്രദീക്ഷാസമയത്തു് യഥാർത്ഥത്തിൽ ദിവ്യജീവിതത്തിന്റെ ബീജാവാപമാണ് സാധകന്റെ ഉള്ളിൽ നടക്കുന്നതു്. സാധനാനുഷ്ഠാനങ്ങളാൽ അതു് യഥാകാലം മുളച്ചു തഴച്ചു വളർന്നു സമാധിയിൽ പുഷ്പിച്ചു നില്ക്കും. സമാധിസ്വരൂപമായ പുഷ്പസൗരഭത്താൽ സാധകന്റെ മനസ്സ് ദിവ്യമായ ആനന്ദത്തിൽ മഗ്നമാകയും ചെയ്യും. ദിവ്യാഹ്ലാദിനിയായ ശക്തി നേടിയ സാധകനപ്പോൾ മനുഷ്യസഹജമായ മോഹസങ്കോചങ്ങളിൽ നിന്നു് താനേ മുക്തനായിത്തീരും. അക്ഷോഭ്യതയും നിർഭയത്വവും അവനിൽ തെളിഞ്ഞുകാണാൻ തുടങ്ങും. പുണ്യപാപങ്ങൾ, ഉച്ചനീചത്വം, നന്മതിന്മകൾ എന്നിവയുടെ ഭേദഭാവം അവനു് മനസ്സിലാക്കാൻതന്നെ വയ്യാത്തൊരു നില വന്നെത്തും. ചുരുക്കിപ്പറഞ്ഞാൽ മായാമുക്തനായിത്തീർന്ന സാധകൻ സ്വസ്വരൂപത്തിലെത്തിച്ചേരുന്നു. ശ്രീരാമകൃഷ്ണദേവൻ പറയാറുണ്ട്: 'സമാധിയുടെ ലോകംതന്നെ ഒന്നു് വേറെയാണ്. ആ ലോകത്തിലെ വിശേഷങ്ങളൊന്നും നാവുകൊണ്ട് പറഞ്ഞു് ബോദ്ധ്യപ്പെടുത്തിത്തരാവുന്നവയല്ല. ബ്രഹ്മജ്ഞാനം കിട്ടിക്കഴിഞ്ഞൊരാൾക്കു് തിരിച്ചുവന്നു് വിവരം നൽകാൻ സാദ്ധ്യമല്ല.' ദൃഷ്ടാന്തമായി അദ്ദേഹം പറയും: 'നാലു് ചങ്ങാതിമാർ കാററുകൊള്ളാൻ നടക്കുന്നതിന്നിടയിൽ ഉയർന്ന മതിൽക്കെട്ടുകൊണ്ട് ചുററിലും വളച്ചു കെട്ടിയ ഒരു സ്ഥലം കണ്ടെത്തി. പടുകൂററൻ മതിൽക്കെട്ട്. ഇതിന്നകത്തു് എന്തായിരിക്കും എന്നൊന്നു് അറിയാൻ സകലർക്കും ധൃതിയായി. ഒരു വിധം പൊത്തിപ്പിടിച്ച് ഒരാൾ മതിലിന്റെ മുകളിൽ കയറി. എത്തിനോക്കിയപ്പോൾ കണ്ട കാഴ്ച എന്താണാവോ! ഹാ! ഹാ! എന്നും പറഞ്ഞുകൊണ്ട് അയാൾ അകത്തേയ്ക്കൊരു ചാട്ടം. പിന്നെ യാതൊരു വർത്തമാനവുമില്ല. കയറുന്നവൻ കയറുന്നവൻ ഹാ! ഹാ! എന്നും പറഞ്ഞു് തിരിഞ്ഞൊന്നു നോക്കാനും കൂടി ഇടയില്ലാതെ അകത്തേയ്ക്ക് കുതിച്ചു. മതിൽക്കെട്ടിനകത്തു് നടക്കുന്നതെന്താണെന്നു് വെളിയിലുള്ളവരെ മനസ്സിലാക്കാൻ ആരുണ്ട് ?'

കാശിയിൽവെച്ചൊരു ദിവസം ഒരു ഭക്തൻ ലാട്ടുമഹാരാജിനോട് ചോദിച്ചു. 'മഹാരാജ്, ഭാവാവസ്ഥയും സമാദ്ധ്യവസ്ഥയും തമ്മിലെന്താണ് വ്യത്യാസം ?'

ലാട്ടുമഹാരാജ്: ഭാവാവസ്ഥയിൽ സാധകൻ സ്വപ്നമെന്നോണം ആനന്ദലീല കണ്ടാസ്വദിച്ചുകൊണ്ടേ ഇരിക്കും; അവിടെ സാധകന് ആനന്ദത്തെ സ്വന്തമായിത്തന്നെ ദർശിക്കാം. എന്നാൽ സമാധിയിലാവട്ടെ സാധകൻ സ്വയം ആനന്ദസ്വരൂപനായി മാറും; അവിടെ കാണാനാരും ബാക്കി ശേഷിക്കില്ല.

സംഭാഷണം തുടർന്നു. അതിനിടയിൽ ലാട്ടുമഹാരാജ് പറഞ്ഞ ഒരു കഥ ഇവിടെ ചേർക്കാം: 'കേൾക്കണോ! സാധനാനുഷ്ഠാനകാലത്ത് ജ്യോതിസ്സോ മറേറാ കണ്ടു എന്നുവെച്ച് അതിനെ വലിയ കാര്യമായൊന്നും കണക്കാക്കരുത്. അതൊക്കെ വിശ്വാസത്തെ ഒന്നുകൂടി ഉറപ്പിക്കാൻ മാത്രമേ ഉപകരിക്കൂ. ശരീരബോധം നീങ്ങി അന്തർഭാഗം ശുദ്ധപവിത്രമായിത്തീരുമ്പോൾ മനസ്സിലാകും ഈ ജ്യോതിസ്സിന്റെ അപ്പുറത്ത് ഇനി ഒരു മണ്ഡലമുണ്ടെന്ന്. ആ മണ്ഡലത്തെ ബുദ്ധിവിചാരംകൊണ്ട് അറിയാനും പററില്ല, വായ്കൊണ്ട് വിവരിക്കാനും പററില്ല. ഒരു ദിവസം കാശിപ്പൂരിൽവെച്ച് ഞാൻ ഗുരുദേവന്റെ തലയിൽ തടവിക്കൊടുത്തുകൊണ്ടിരിക്കെ പെട്ടെന്നാ മണ്ഡലം എന്റെ കൺമുമ്പിൽ തിളങ്ങി പ്രകാശിച്ചു വന്നുനിന്നു. ആ മണ്ഡലത്തിൽ ഞാൻ കണ്ട കാഴ്ച നോക്കിനിൽക്കാൻ എന്റെ കണ്ണുകൾക്ക് ശക്തിയുണ്ടായിരുന്നില്ല. ഞാനപ്പോൾ ആസ്വദിച്ച രസം നാവിന് താങ്ങാൻ വയ്യാതായി. ഇതൊക്കെ ആയാലും ഞാനോരോന്നും അനുഭവിക്കുകയും ചെയ്തു.'

ഭക്തൻ: അതിനു മുമ്പ് ആ മണ്ഡലവുമായി അവിടുന്ന് നേരിട്ട് ഇടപെട്ടിട്ടില്ലെ, മഹാരാജ് ?

ലാട്ടുമഹാരാജ്: ഇല്ല, എനിക്കതിന്നുമുമ്പ് ഇങ്ങനെയൊരു മണ്ഡലമുണ്ടെന്നുതന്നെ നിശ്ചയമുണ്ടായിരുന്നില്ല.

ഭക്തൻ: പക്ഷെ, മഹാരാജ്, അതിനു മുമ്പും അവിടുന്ന് ജ്യോതിസ്സു ദർശിക്കുകയും പലവിധമൂർത്തികളെ കാണുകയും ഒക്കെ ചെയ്തിട്ടുണ്ടല്ലൊ. അവയിൽനിന്നെല്ലാം തീരെ വ്യത്യാസപ്പെട്ട ഒന്നായിരുന്നോ അന്നത്തെ ദർശനം ?

ലാട്ടുമഹാരാജ്: ദേ, ഒരു കാര്യം ഞാൻ പറഞ്ഞേക്കാം– ഈവക കാര്യങ്ങളൊന്നും ഒരാളോട് ചോദിച്ചുകൂടാ. അതേപ്പററി വേറൊരാളോടും പറഞ്ഞുംകൂടാ. നിങ്ങൾക്കാക്കെങ്കിലും ആ മണ്ഡലത്തെപ്പററി മനസ്സിലാക്കണമെന്നുണ്ടെങ്കിൽ തുടങ്ങിക്കോളൂ; ഇപ്പോൾത്തന്നെ, ധ്യാനധാരണകളിലും നാമജപത്തിലും ഈ നിമിഷം മുതൽ സർവ്വാത്മനാ മുഴുകിക്കോളൂ. എന്നെങ്കിലുമൊരു ദിവസം ഗുരുവിന്റെ കൃപകൊണ്ട് നിങ്ങൾക്കും കിട്ടും സമാധി. അപ്പോൾ സകലതും നിങ്ങൾക്ക് താനേ വെളിവാകും. എന്നോടൊന്നും ചോദിക്കേണ്ട ആവശ്യമേ വരില്ല.

സാധകനായ ലാട്ടുവിനെപ്പററി ശശിമഹാരാജ് പറഞ്ഞു കേട്ടിട്ടുള്ള ഒരു കാര്യം ഇനി ഇവിടെ കുറിക്കാം:

''ഒരു ദിവസം ലാട്ടുവിനോട് ഗുരുദേവൻ തല തടവിക്കൊടുക്കാൻ പറഞ്ഞു. കൈയ് തലയിൽ ഓടിക്കൊണ്ടിരിക്കുകയാണ്. കുറച്ചു കഴിഞ്ഞപ്പോഴേയ്ക്കും കൈയ് നീങ്ങാതെയായി. ഞാനൊന്നു നോക്കി. അപ്പോൾ ലാട്ടു ഉണ്ട് അനങ്ങാതെ ഇരിക്കുന്നു; അഗാധധ്യാനത്തിൽ മുഴുകിയുള്ള ഇരിപ്പാണ്. ഞാൻ രണ്ടു നാലു് പ്രാവശ്യം വിളിച്ചുനോക്കി; യാതൊരു ഉത്തരവുമില്ല. ഞാൻ പതുക്കെ ഒന്ന് കുലുക്കിനോക്കി, എന്നിട്ടുമില്ല യാതൊരനക്കവും. അപ്പോൾ ഗുരുദേവൻ പറഞ്ഞു, 'അരുത് അവനെ വെറുതെ അലട്ടരുത്. അവന്റെ മനസ്സ് ഈ ജഗത്തിലെങ്ങാനും ഉണ്ടെങ്കിലല്ലെ വേണ്ടു ?' ഗുരുദേവൻ പറഞ്ഞതനുസരിച്ച് ഞാൻ പിന്നെ അയാളെ തൊടാൻ പോയില്ല. അയാളുടെ അടുത്തുതന്നെ ഇരുന്നുകൊണ്ട് ഞാൻ ഗുരുദേവന്റെ തല പതുക്കെ തടവാൻ തുടങ്ങി.''

ഒരിക്കൽ ബലരാമമന്ദിരത്തിൽവെച്ച് ഒരു ഭക്തൻ വിവിധതരത്തിലുള്ള സമാധികളെപ്പററി പല ചോദ്യങ്ങളും ലാട്ടുമഹാരാജിനോട് ചോദിക്കുകയുണ്ടായി. അതിനദ്ദേഹം നൽകിയ സമാധാനങ്ങളും വിവരണങ്ങളും രസകരങ്ങളാണ്. ഇതാ കേട്ടോളൂ:

ഭക്തൻ: മഹാരാജ്, ജഡസമാധി എന്നു പറഞ്ഞാലെന്താണ് ?

ലാട്ടുമഹാരാജ്: അദ്ദേഹം പറയാറുണ്ട്, ''ഏതു് സമാധിയിലാണോ 'ഞാൻ' തീരെ മാഞ്ഞുപോകുന്നത് അതാണ് ജഡസമാധി.''

ജ്ഞാനിയുടെ സ്ഥിതി അതാണ്. ഇനി ഒരു തരം സമാധിയിൽ സേവ്യസേവകഭാവത്തിലുള്ള 'അഹം' ബാക്കിനില്ക്കും, അഥവാ രസ രസികഭാവത്തിലുള്ള 'അഹം' ശേഷിക്കും, അതല്ലെങ്കിൽ ആസ്വാദ്യ ആസ്വാദകഭാവത്തിലെ 'അഹം' തങ്ങിനില്ക്കും. ഇതിൻെറ പേരാണ് ചേതനാസമാധി. ചേതനാസമാധിയിൽ ഈശ്വരൻ സേവ്യനും ഭക്തൻ സേവകനും; ഈശ്വരൻ രസസ്വരൂപനും ഭക്തൻ രസികനും; ഈശ്വരൻ ആസ്വാദ്യവസ്തുവും ഭക്തൻ ആസ്വാദകനും. ചേതനസമാധിയിൽ നിർവ്വികല്പഭാവം ഇല്ല.

ഭക്തൻ: നിർവ്വികല്പസമാധി എന്നാലെന്താണ്, മഹാരാജ്?

ലാട്ടുമഹാരാജ്: കഷ്ടം! കഷ്ടം! നിങ്ങളെപ്പോലുള്ളൊരു പമ്പരവിഡ്ഢിയെ ഞാനിതുവരെ കണ്ടിട്ടില്ല. കൊച്ചുകുട്ടികളെപ്പോലെയാണ് ചോദ്യങ്ങളോരോന്ന് ചോദിക്കുന്നത്! സമാധിയിലെ അനുഭവത്തെപ്പററി വാക്കുകൾകൊണ്ട് മനസ്സിലാക്കിത്തരാൻ പററിയിട്ടുവേണ്ടേ ഞാനതിനു പുറപ്പെടാൻതന്നെ! അദ്ദേഹം പറയാറുണ്ട്, 'നിർവ്വികല്പസമാധിയിൽ ഒരാൾക്ക് ഏററിയാൽ ഇരുപത്തൊന്നു ദിവസം ഇരിക്കാൻ പററും, അതു കഴിഞ്ഞാൽ ദേഹം പൊഴിഞ്ഞ് വീണു പോകും. അതിൽനിന്നിറങ്ങി പുറത്തു വരിക എന്നത് സാധാരണ ആൾക്കു പററാത്ത ഒരു കാര്യമാണ്. അവതാരങ്ങൾക്കും ഈശ്വരകോടികൾക്കും മാത്രം നിർവ്വികല്പസമാധി ഉണ്ടായതിനു ശേഷം താഴോട്ട് ഇറങ്ങി വരാൻ കഴിയും.' ഒരിക്കൽ കാശിപ്പൂര്വെച്ച് ലൊറേന്ന് അത്തരം സമാധിയുണ്ടായി. അതു കണ്ടപ്പോൾ നിരഞ്ജനൻ ഓടിച്ചെന്നു ഗുരുദേവനോടു പറഞ്ഞു, 'ദേ, ലൊറേൻബാബു ചത്തുപോയി. ദേഹമൊക്കെ തണുത്തു വിറങ്ങലിച്ചുകഴിഞ്ഞു.' അദ്ദേഹം അതു കേട്ടപ്പോൾ ചിരിച്ചു. അതെല്ലാം കഴിഞ്ഞു ബോധം വീണപ്പോൾ ലൊറേൻ സ്വന്തം ശരീരം തപ്പി നോക്കിയിട്ടു കാണാനില്ലത്രെ. മുമ്പിൽ നിന്നിരുന്ന ഒരാളോടു ചോദിക്കുകയാണ്, 'ഏയ് എൻെറ ദേഹമെവിടെപ്പോയി?' ആ മനുഷ്യൻ ശരീരം തൊട്ടു കാണിച്ചുകൊണ്ട് പറഞ്ഞു, 'ദാ ഇരിക്കുന്നു.' അപ്പോഴാണു ലൊറേൻെറ വിദേഹാത്മാവ് ദേഹത്തിനകത്തേയ്ക്ക് തിരിച്ചുവന്നത്. ഒരിക്കൽ വൃന്ദാവനത്തിൽവെച്ച് അമ്മയ്ക്കും ഈ അനുഭവംതന്നെ ഉണ്ടായി. അന്ന് സ്വന്തം ശരീരം അമ്മയ്ക്കും അന്വേഷിച്ചിട്ട് പിടികിട്ടിയില്ല. പിന്നെ എല്ലാം ശരിയായി.

കാശിപ്പൂർ ഉദ്യാനത്തിൽവെച്ച് ലാട്ടു ഒരിക്കൽ നരേന്ദ്രനാഥനോട് പറയുകയുണ്ടായി: 'നോക്കു ലൊറേൻ, കിശ്ശുബ്ബ്ബാബു (കേശവചന്ദ്രസേൻ) എന്തു ഭംഗിയായി തകർപ്പൻ പ്രസംഗങ്ങൾ ചെയ്യും. നിങ്ങളും അതുപോലെ പ്രസംഗിക്കണം. ഞാനിവിടെ ഒരു കൂജ വെള്ളവും പിടിച്ച് നിങ്ങളെ എതിരേല്ക്കാൻ കാത്തിരിക്കും.' ഈ വാക്കുകൾ പില്ക്കാലത്തു് സത്യമായിത്തന്നെ പരിണമിക്കുകയും ചെയ്തു. അമേരിക്കയിൽ നിന്നയച്ച ഒരു കത്തിൽ സ്വാമിജി എഴുതുകയുണ്ടായി: 'അദ്ദേഹത്തിൻെറ ആഗ്രഹമിതാ ഞാൻ സഫലമാക്കിക്കഴിഞ്ഞു; ഞാനിവിടെ നടന്നു പ്രസംഗിക്കുകയാണ്. ഈ പ്രസംഗങ്ങളൊക്കെ നടക്കുമ്പോൾ ലാട്ടു ഇവിടെ ഇല്ലല്ലൊ എന്നാണ് എനിക്കൊരൊററ സങ്കടം.' എങ്കിലും കല്ക്കത്തയിൽവെച്ച സ്വാമിജി നടത്തിയ പ്രസംഗങ്ങളെ സംബന്ധിച്ചേടത്തോളം ലാട്ടുവിൻെറ പ്രവചനം വള്ളിപുള്ളി വിടാതെ സത്യമായി ഭവിച്ചു.

കാശിപ്പൂരുവെച്ചൊരിക്കൽ കുറെ സന്ന്യാസിമാർക്ക് കാവിവസ്ത്രവും രുദ്രാക്ഷമാലയും ദാനം ചെയ്താൽ കൊള്ളാമെന്ന് ബുഡോഗോപാൽ ദാദയ്ക്ക് ഒരാഗ്രഹം. അതു കേട്ടപ്പോൾ ഗുരുദേവൻ പറഞ്ഞു: 'ഇവിടെയുള്ള ചെറുപ്പക്കാരായ ഈ സേവകന്മാരുണ്ടല്ലൊ, അവരിൽ ഓരോരുത്തനും ആയിരം സന്ന്യാസിമാർക്ക് തുല്യനാണ്. നിങ്ങളവരെ ആദരിച്ചാൽ മതി.' ഗോപാൽ ദാദാ അതുതന്നെ ചെയ്യാനൊരുങ്ങി. അദ്ദേഹം കൊടുത്ത വസ്ത്രങ്ങളിൽനിന്ന് ഗുരുമഹാരാജ് സ്വന്തം കൈയ്കൊണ്ട് ഓരോ കാവിമുണ്ടും ഓരോ രുദ്രാക്ഷമാലയും തൻെറ സേവകന്മാർക്കോരോരുത്തനും നൽകി. സേവകനായ ലാട്ടു അതു് കൈയിൽക്കിട്ടിയ ഉടനെ ശിരസ്സിലേറ്റി. അതോടൊപ്പംതന്നെ തൻെറ മനസ്സിനേയും ത്യാഗത്തിൻെറ ലക്ഷണമായ കാവിനിറത്തിൽ മുക്കിയെടുത്തു.

---

# യോഗഃ കർമ്മസു കൗശലം

സിദ്ധിനാഥാനന്ദസ്വാമി

ഗീതാ സുഗീതാ കർത്തവ്യാ
കിമന്യൈഃ ശാസ്ത്രവിസ്തരൈഃ
യാ സ്വയം പദ്മനാഭസ്യ
മുഖപദ്മാദ്വിനിസ്സൃതാ.

വേദം പദ്മജന്റെ വാണികളാണ്; ഗീതയോ പദ്മനാഭന്റെ അരുളപ്പാടും. അന്നിലയ്ക്ക് ഗീതയ്ക്കാണു വേദത്തേക്കാൾ മഹനീയതയെന്നുപോലും അവകാശപ്പെടാം. വേദവൃക്ഷത്തിന്റെ ഫലസ്വരൂപമാണു ഗീത; ഫലത്തിന് മഹത്ത്വവും ഗുരുത്വവും മാധുര്യവും ഏറുമല്ലൊ. ഉപനിഷത്തുകളാകുന്ന പശുക്കളുടെ പാലാണ് ഗീതയെന്നും പറയാറുണ്ട്. അപ്പൊഴും അതിന്റെ മേന്മ വ്യക്തമത്രെ. ഗീത ഉപനിഷത്താണെന്ന് അതിലെ ഓരോ അദ്ധ്യായത്തിന്റെയും അവസാനത്തിൽ പ്രസ്താവമുണ്ട്. 'വ്യാസവിരചിതമായ ശ്രീമഹാഭാരതമാകുന്ന ശതസാഹസ്രിയെന്ന സംഹിതയിൽ ഭീഷ്മപർവ്വത്തിൽ, ശ്രീമദ്ഭഗവദ്ഗീതകളിൽ, ഉപനിഷത്തുകളിൽ, ബ്രഹ്മവിദ്യയിൽ, യോഗശാസ്ത്രമാകുന്ന ശ്രീകൃഷ്ണാർജ്ജുനസംവാദത്തിലെ അർജ്ജുനവിഷാദയോഗമെന്ന ഒന്നാമദ്ധ്യായം.' എന്നിങ്ങനെയാണ് ഓരോ അദ്ധ്യായവും അവസാനിക്കുന്നത്. ഇതിൽനിന്നും ഔപനിഷദമായ ബ്രഹ്മവിദ്യയാണ് ഇതിലെ പ്രതിപാദ്യം എന്നു വ്യക്തമാകുന്നു. അതു് നേടാനുള്ള ഉപായമാണു യോഗം. ഉപായവും ഉപേയവും യോഗശബ്ദം കൊണ്ടു് നിർദ്ദിഷ്ടമാണ്; ഉപേയം ബ്രഹ്മവിദ്യയെന്നു പറഞ്ഞുവല്ലൊ. ഗീതകളിൽ എന്ന ബഹുവചനപ്രയോഗംകൊണ്ടു് ഉപായം അനേകം ഉണ്ടു് എന്നും സിദ്ധിക്കുന്നു. അതുപോലെ ഉപനിഷത്തുകളിൽ എന്നതുകൊണ്ടു് ആ ഉപായങ്ങളെല്ലാം ഉപനിഷത്സമ്മതങ്ങളായ രഹസ്യമാർഗ്ഗങ്ങൾതന്നെ എന്നും വ്യക്തമാണ്.

ഗീതാഗായകനായ ശ്രീഭഗവാനെപ്പോലെതന്നെ സഹസ്രമുഖമാണു ഗീതയും. ആർക്കും ഏതുരൂപത്തിലും കൃഷ്ണനെ ഭജിക്കാം, ഫലം ലഭിക്കും. അതുപോലെ ആർക്കും എന്താവശ്യത്തിനും ഗീതയെ ആശ്രയിക്കാം; അവക്കു് വേണ്ടതു് അതിൽ കണ്ടെത്തുകയും ചെയ്യാം. എല്ലാവരും എല്ലാററിനും അർഹരല്ല. ഓരോരുത്തരുടെയും അർഹത ഭിന്നമാണ്. അതിനാൽ ഒരേ ലക്ഷ്യപ്രാപ്തിക്കുതന്നെ ഉള്ള ഉപായങ്ങൾ പ്രതിപുരുഷം വിഭിന്നമായിരിക്കും. എന്നിരുന്നാലും എല്ലാവർക്കും പല കാര്യങ്ങളും സമാനമായുതു കൊണ്ടു് ആർക്കും ഒരു വഴിയും ദുർഗ്ഗമമല്ല. എങ്കിലും അഭിരുചിയും അർഹതയും അനുസരിച്ചു് സ്വാഭാവികമായ വഴി സ്വീകരിക്കുന്നതാണ് പുരോഗമനത്തിന് എളുപ്പം. അദ്ധ്യാത്മമാർഗ്ഗത്തിൽ മുഖ്യമായി മൂന്നു നാലു മാർഗ്ഗങ്ങൾ മുൻഗാമികൾ വെട്ടിത്തെളിയിച്ചിട്ടുണ്ട്.

അദ്ധ്യാത്മസാധനയിലെ ആദ്യത്തെ പടി ആത്മതത്ത്വശ്രവണമാണ്. അടുത്തതായി ശ്രവിച്ച തത്ത്വം ചിന്തിച്ചുറപ്പിക്കണം; പിന്നത്തെ പടി ആ തത്ത്വങ്ങളെ ആചരണത്തിൽ വരുത്തുകയാണ്. ശ്രവണത്തിന് ഉപനിഷത്തുകളും മനനത്തിന് ബ്രഹ്മസൂത്രവും ആചരണത്തിന് ഗീതയും ഉതകുന്നു. അദ്ധ്യാത്മതത്ത്വങ്ങളുടെ അനുഷ്ഠാനരീതിയാണ് ഗീത ഉപദേശിക്കുന്നതു്. അതുകൊണ്ടതു യോഗശാസ്ത്രമായി. എല്ലാ യോഗങ്ങളുടെയും ലക്ഷ്യം ആത്മാനുഭൂതിയാണ്. അതിന് ഗീത അനേകം ഉപായങ്ങൾ നിർദ്ദേശിക്കുന്നുണ്ട്. അതിൽ ബുദ്ധിപരമായ സമീപനമാണ് സർവ്വശ്രേഷ്ഠമെന്നും മററുള്ളവയൊക്കെ സഹായികളാണെന്നുമാണ് മഹദഭിപ്രായം. ഇതരമാർഗ്ഗങ്ങൾക്കും സ്വതന്ത്രനിലയുണ്ടെന്നു വാദിക്കുന്നവരും സമർത്ഥിക്കുന്നവരും ഉണ്ടു്. ബുദ്ധിപോലെതന്നെ ഒരു മനുഷ്യന്റെ അവിഭാജ്യഘടകങ്ങളാണ് മനസ്സും വികാരങ്ങളും കരചരണാദികളും. മനസ്സിനെ നിയന്ത്രിച്ചു് ദ്രഷ്ടാവിന് സ്വസ്വരൂപസ്ഥിതി നേടാം. വികാരങ്ങളെല്ലാം പ്രേമസ്വരൂപ

നിലൂറപ്പിച്ച് സർവ്വേശ്വരനെ സ്വഹൃദയത്തിൽ കണ്ടെത്താൻ കഴിയും. കരചരണാദിവ്യാപാരങ്ങളെല്ലാം യഥായോഗ്യം ഉപയോഗിച്ചാൽ അതും ഈശ്വരപ്രാപകമായ ഒരു ഉപായമായിത്തീരാം. ഈ നാനാമാർഗ്ഗങ്ങളിൽ ആദ്യത്തെ പടി കർമ്മമാർഗ്ഗമാണ്; എന്തെന്നാൽ സകലരും ശരീരത്തിൽക്കൂടിയാണല്ലൊ ഉപരിവ്യാപാരങ്ങളെല്ലാം ചെയ്യുന്നത്. ആ ശരീരത്തിൻെറ സ്ഥൂലകരണങ്ങൾതന്നെ വേണ്ട വിധത്തിൽ ഉപയോഗിച്ചാൽ മനുഷ്യന് ജന്മസാഫല്യം സാധിക്കാം.

കർമ്മം കൂടാതെ ജീവിതം സാദ്ധ്യമല്ല. ശരീരയാത്രയ്ക്ക് കർമ്മം കൂടിയേ കഴിയൂ. രാഗദ്വേഷങ്ങളും അവനെ സ്വസ്ഥനായിരിക്കാൻ സമ്മതിക്കുകയില്ല. രാഗദ്വേഷങ്ങളാൽ പ്രേരിതനായി ഒരുവൻ ഇഷ്ടപ്രാപ്തിക്കും അനിഷ്ടപരിഹാരത്തിനും പ്രയത്നിക്കുന്നു. അങ്ങനെ പ്രയത്നിക്കെ, അപ്രതീക്ഷിതമായി എന്തെങ്കിലും അനിഷ്ടം വന്നു ചാടുമ്പോൾ, കണ്ണു തുറന്ന് അങ്ങോട്ടുമിങ്ങോട്ടും നോക്കും. അങ്ങനെ നോക്കുമ്പോൾ കാണാം എന്തോ സുഖം നേടാനായി തുടങ്ങിയ എന്തോ കാര്യത്തിൽനിന്നുമേറ്റ ദുഃഖങ്ങളുടെയും അവയുടെ പരിഹാരത്തിനുള്ള പ്രയത്നങ്ങളുടെയും ഫലമാണ് ജീവിതമാകെ എന്ന്. രാജ്യലാഭത്തിനുവേണ്ടി പ്രയത്നിച്ച് സ്വജനസംഹാരത്തിൻെറ മുമ്പിലെത്തിയപ്പോഴാണ് അർജ്ജുനൻ കണ്ണു മിഴിച്ചത്. വിഷാദയോഗമാണ് അർജ്ജുനന് ജ്ഞാനയോഗത്തിന് വാതിൽ തുറന്നത്. സ്വധർമ്മവിമുഖനായ പാർത്ഥനെ സ്വധർമ്മനിരതനാക്കുന്നതിനാണ് ശ്രീഭഗവാൻ ആത്മസ്വരൂപവും കർമ്മയോഗവും ധ്യാനമാർഗ്ഗവും എല്ലാം ഉപദേശിക്കുന്നത്. അഹങ്കാരവശഗനായി സ്വധർമ്മം അനുഷ്ഠിക്കാതിരിക്കാമെന്നു കരുതുന്നെങ്കിൽ അതു വെറുതെയാണ്, പാർത്ഥൻെറ പ്രകൃതിതന്നെ അതിനു പ്രേരിപ്പിക്കും; സ്വഭാവജമായ കർമ്മം ചെയ്തേ തീരൂ, എന്നരുളി ഭഗവാൻ യുദ്ധത്തിന് ഉത്സാഹിപ്പിക്കുകയാണു ചെയ്യുന്നത്. 'അങ്ങയുടെ ആജ്ഞയനുസരിച്ചുകൊള്ളാം.' എന്നു സമ്മതിച്ച് അർജ്ജുനൻ യുദ്ധം ആരംഭിക്കുകയും ചെയ്യുന്നു. കർമ്മം എങ്ങനെ ചെയ്യണം എന്നാണ് ഗീതാചാര്യൻ പാർത്ഥനോട് ഉപദേശിക്കുന്നത്. നമ്മെയും അത് ജീവിതായോധനത്തിനു സന്നദ്ധരാക്കും.

ശരീരം, വാക്ക്, മനസ്സ് എന്നിവകൊണ്ട് മനുഷ്യൻ സർവ്വദാ കർമ്മം ചെയ്തുകൊണ്ടിരിക്കുന്നു. കർമ്മനിർവ്വഹണത്തിന്, ശരീരം, കർത്താവ്, കരണം, കരണവ്യാപാരം, ഇന്ദ്രിയദേവതകൾ എന്നിങ്ങനെ അഞ്ചു കാരണങ്ങൾ ആവശ്യമുണ്ട്. ശരീരം നിലനില്ക്കുന്ന കാലത്തോളം കർമ്മം അനിവാര്യമാണ്. രാഗമോ ദ്വേഷമോ ആണു കർമ്മത്തിനു പ്രേരകം. കർമ്മഫലം അനിഷ്ടമോ ഇഷ്ടമോ രണ്ടും കലർന്നതോ ആവാം. കർമ്മഫലത്തെ കാംക്ഷിച്ചു രാഗപ്രേരിതനായി കർമ്മം ചെയ്യുമ്പോൾ ഒരുവൻ ഹർഷശോകങ്ങൾക്കു വശംവദനായിത്തീരുന്നു. ഫലകാംക്ഷയോടുകൂടിയ കർമ്മം സ്വാർത്ഥനിഷ്ഠമാണ്. ഫലം ഹർഷമായാലും ശോകമായാലും അത് അസ്വസ്ഥതയിലാണു ചെന്നെത്തുക. എന്നാൽ കർമ്മംതന്നെ ഉപേക്ഷിച്ചാലോ? ഒന്നാമത്, അതു സാദ്ധ്യമല്ല. പിന്നെ, അത് പ്രശ്നത്തിനു പരിഹാരമാവുകയുമില്ല. രാഗാദിവാസനകൾ നശിക്കാത്തിടത്തോളം കാലം ബാഹ്യവ്യാപാരങ്ങൾ വെടിഞ്ഞാൽ അത് കാപട്യത്തിലും ധർമ്മധ്വജിത്വത്തിലുമായിരിക്കും പര്യവസാനിക്കുന്നത്. അതു ശ്രേയോദായകമല്ലല്ലൊ. കർമ്മം അനിവാര്യമാണ്, കർമ്മംകൊണ്ട് ക്ലേശം വരും, കർമ്മം വിടാനും വഴിയില്ല, എന്ന അവസ്ഥയിൽ ഒരുവൻെറ കർത്തവ്യമെന്ത് ?

കർമ്മത്തെ സഞ്ചിതം, പ്രാരബ്ധം, ആഗാമി എന്നു മൂന്നായി തിരിക്കുന്നു. പൂർവ്വജന്മകൃതവും ജന്മാന്തരഹേതുഭൂതവുമായ അദൃഷ്ടമാണ് സഞ്ചിതം. വർത്തമാനശരീരാരംഭത്തിന് കാരണഭൂതവും കല്പകാലംവരെയോ ആത്മദർശനംവരെയോ നിലനില്ക്കുന്നതുമാണ് പ്രാരബ്ധം. ഇജ്ജന്മത്തിലോ ഭാവിജന്മങ്ങളിലോ ചെയ്യുന്ന കർമ്മങ്ങളുടെ ശുഭാശുഭഫലങ്ങളാണ് ആഗാമികർമ്മം. ഇവയിൽ പ്രാരബ്ധകർമ്മത്തെ നിത്യം, നൈമിത്തികം, കാമ്യം, നിഷിദ്ധം, പ്രായശ്ചിത്തം എന്ന് അഞ്ചായി തിരിക്കാറുണ്ട്. ഓരോരുവനും അവശ്യം എന്നും ചെയ്യേണ്ടവ നിത്യകർമ്മം. പ്രത്യേകകാരണങ്ങൾകൊണ്ട് ചെയ്യേണ്ടത് നൈമിത്തികം. സ്വർഗാദിഫലപ്രാപ്തി ഉദ്ദേശിച്ചു ചെയ്യുന്ന കർമ്മം കാമ്യം. ചെയ്യരുതാത്തവ

നിഷിദ്ധം. എന്തെങ്കിലും കാരണവശാൽ നിഷിദ്ധകർമ്മം ചെയ്തുപോയാൽ അതിനുള്ള പരിഹാരമാണ് പ്രായശ്ചിത്തം. ഇവയെത്തന്നെ വിഹിതമെന്നും അവിഹിതമെന്നും രണ്ടായി തിരിക്കാം. ഗീത ഇവയെ കർമ്മം, അകർമ്മം, വികർമ്മം എന്നാണ് തരം തിരിക്കുന്നത്. വിഹിതമായതു് കർമ്മം. വിഹിതാകരണം അകർമ്മം; നിഷിദ്ധകരണം വികർമ്മവും. വിഹിതാകരണവും അവിഹിതകരണവും ദോഷകരങ്ങളാണ്. അപ്പോൾ കർത്തവ്യമായി ബാക്കി നില്ക്കുന്നതു് വിഹിതകർമ്മമാണ്. വിഹിതകർമ്മം വിധിക്കുന്നതാര് ? കാര്യാകാര്യവ്യവസ്ഥിതിയിൽ പ്രമാണം ശാസ്ത്രംതന്നെ എന്നാണ് ഗീതയുടെ നിർണ്ണയം.

കർമ്മനിർവ്വഹണം പല വിധത്തിലാവാം: കർമ്മഫലത്തിൽ ആസക്തിയോടെ; അതു് ദുഃഖകാരണവും ബന്ധഹേതുകവുമാണ്, അതിനാൽ ശാസ്ത്രീയമല്ല. ശാസ്ത്രത്തിനു് സമ്മതമായ രീതികൾതന്നെ പലതുണ്ട്: ഫലാപേക്ഷ കൂടാതെ കർമ്മം ചെയ്യാം; വിഹിതമായതുകൊണ്ടു് ചെയ്യാം: ഫലം ഈശ്വരനു സമർപ്പിച്ചുകൊണ്ടും ചെയ്യാം. ഫലാപേക്ഷയില്ലാതെ കർമ്മം ചെയ്തു് ഭോക്തൃത്വവും ക്രമേണ കർത്തൃത്വവും വിട്ടു് ശുദ്ധചിത്തനായി ജ്ഞാനലാഭത്തിനു് അർഹനാകുന്നതിനും കർമ്മം സഹായകമാണ്. ഈ മാർഗ്ഗങ്ങൾക്കെല്ലാം ഗീത വഴി തരുന്നുണ്ട്. കർമ്മത്തിന്റെ ബന്ധകത്വത്തെ നീക്കി ശ്രേയോമാർഗ്ഗമായി മാററുന്ന പ്രക്രിയയാണ് കർമ്മയോഗം. ഭോഗാസക്തിയും കർത്തൃത്വാഭിമാനവുമാണ് കർമ്മത്തിന്റെ ബന്ധനങ്ങൾ. അവയെ നീക്കിക്കൊണ്ടുള്ള കർമ്മാനുഷ്ഠാനം യോഗമാകും.

ഗീത യോഗത്തിനു് ഒന്നിൽക്കൂടുതൽ നിർവ്വചനങ്ങൾ നല്കുന്നുണ്ട്. അവയിൽ കർമ്മയോഗിയെ സംബന്ധിക്കുന്നവ രണ്ടുണ്ടു്: 'യോഗഃ കർമ്മസു കൗശലം.' (2. 50) കർമ്മാചരണത്തിലുള്ള കുശലത, സാമർത്ഥ്യം, ആണ് യോഗം; 'സമത്വം യോഗ ഉച്യതേ.' (2. 48) കർമ്മഫലത്തിന്റെ ലാഭാലാഭങ്ങളിൽ ഹർഷതർഷങ്ങൾ കൂടാതെയുള്ള സമചിത്തതയാണ് യോഗം. 'ദുഃഖസംയോഗവിയോഗം യോഗസംജ്ഞിതം.' (6. 23) ദുഃഖസ്പർശമില്ലാത്ത ആത്മനിഷ്ഠയാണ് യോഗം എന്നു് ആറാം അദ്ധ്യായത്തിലും ഒരു നിർവ്വചനമുണ്ട്. അതിൽ കർമ്മകുശലത കർമ്മയോഗത്തിന്റെ അനുഷ്ഠാനപദ്ധതിയെയും സമചിത്തത, കർത്താവിനു് ഉണ്ടായിരിക്കേണ്ട മനോഭാവത്തെയും ദുഃഖമുക്തത യോഗഫലത്തെയും കാണിക്കുന്നു.

സഹജമായ കർമ്മം ദോഷയുക്തമാണെങ്കിലും ഉപേക്ഷിക്കാൻ പാടില്ല. അല്പമെങ്കിലും ദോഷമില്ലാതെ ഒരു കർമ്മവുമില്ല. ഒരുവന്റെ സ്വഭാവത്തിനും സ്ഥാനത്തിനും വിദ്യയ്ക്കും അനുരൂപമായി അവൻ അനുഷ്ഠിക്കേണ്ട കർമ്മമാണ് അവന്റെ സ്വധർമ്മം. വിഗുണമെങ്കിലും സ്വധർമ്മാനുഷ്ഠാനമാണ് അവനു ശ്രേയസ്കരം. നിയതകർമ്മം, സ്വധർമ്മം, ഉപേക്ഷിക്കാൻ പാടില്ല. അതു് സ്വകർത്തവ്യമെന്നതുകൊണ്ടു മാത്രം, അതിൽ ആസക്തിയോ ഫലകാംക്ഷയോ കൂടാതെ അനുഷ്ഠിക്കാം. അങ്ങനെയുള്ള കർമ്മാനുഷ്ഠാനംകൊണ്ടാണ് ജനകാദികൾ സിദ്ധന്മാരായതു്. ആ സ്വധർമ്മാനുഷ്ഠാനംതന്നെ യജ്ഞമാണ്. ആ യജ്ഞാനുഷ്ഠാനത്താൽ സർവ്വേശ്വരൻ ആരാധിക്കപ്പെടുന്നു. കർമ്മി അതും അപേക്ഷിക്കുന്നില്ല; പക്ഷെ, ഈ സ്വധർമ്മാനുഷ്ഠാനരൂപമായ യജ്ഞത്താൽ സർവ്വേശ്വരൻ തൃപ്തനാകുന്നു. ഇപ്രകാരം, അഹംകാരം കൂടാതെ, ഫലത്തിൽ കാംക്ഷയില്ലാതെ, നിസ്സംഗനായി, സ്വധർമ്മമെന്നതുകൊണ്ടു മാത്രം കർമ്മം അനുഷ്ഠിക്കുന്ന യോഗി ആ യജ്ഞംകൊണ്ടുതന്നെ സിദ്ധനായിത്തീരുന്നു. അവൻ സമചിത്തൻ, അവന്റെ മനസ്സ് ആത്മനിഷ്ഠം. യദൃച്ഛയാ വന്നുചേരുന്ന സുഖം അനുഭവിച്ചു് പുണ്യവും, ദുഃഖം അനുഭവിച്ചു് പാപവും തീർന്നു് അവൻ മുക്തനായിത്തീരുന്നു. യോഗസ്ഥനായി അവൻ കർമ്മം ചെയ്യുന്നു. അതാണ് കർമ്മയോഗിയുടെ കർമ്മകൗശലം. ക്ഷത്രിയന്റെ സ്വധർമ്മമായ യുദ്ധം സമത്വബുദ്ധിയോടെ ചെയ്തു് കൃതകൃത്യനാകാനാണ് ശ്രീകൃഷ്ണൻ അർജ്ജുനനോടു് ഉപദേശിക്കുന്നതു്. ഈശ്വരന്റെ ഉണ്മയിൽ ഉറച്ച വിശ്വാസം ഇല്ലാത്തവർക്കും അനുസരിക്കാവുന്ന ഒരു മാർഗ്ഗമാണിതു്.

ആരാദ്ധ്യനായ ഒരീശ്വരനെ സ്വീകരിക്കുന്നവർക്കു് കർമ്മത്തെ യോഗമാക്കാൻ കുറേക്കൂടി എളുപ്പമാണ്. ഫലാസക്തിയാണ് ബന്ധഹേതു.

ഭോക്ത്രുത്വം പോയാൽ കർത്തൃത്വത്തിന്റെ കരുത്തു കുറയും. ഫലം ഈശ്വരനു സമർപ്പിച്ചു ചെയ്യുക. ഈശ്വരപ്രീതിക്കുവേണ്ടി ചെയ്യുമ്പോൾ കൂടുതൽ ശ്രദ്ധയോടെ ചെയ്യുകയും ചെയ്യും. യജ്ഞാർത്ഥമല്ലാതെയുള്ള, ഈശ്വരപ്രീതിക്കുവേണ്ടി അല്ലാതെയുള്ള, കർമ്മം ബന്ധകാരണമാണ്; അതിനാൽ സർവ്വവും യജ്ഞേശ്വരനു സമർപ്പിച്ചു ചെയ്യുക, എന്നാണ് ശ്രീഭഗവാൻ ഉപദേശിക്കുന്നതു്. കർമ്മഫലമാണ് ഉപേക്ഷിക്കേണ്ടതു്, കർമ്മമല്ല; യജ്ഞാദി കർമ്മങ്ങൾ പാവനങ്ങളാണ് എന്നത്രെ ഗീതാചാര്യന്റെ മതം. ഫലാസക്തി കുറച്ചൊന്നു കുറഞ്ഞാൽ പിന്നെ പറയുകയായി സർവ്വകർമ്മങ്ങളും തന്നിലർപ്പിച്ചുകൊണ്ട് നിർമ്മമനായിട്ട് സ്വധർമ്മം അനുഷ്ഠിക്കാൻ. ഈശ്വരാരാധനാരൂപമായ കർമ്മം ഭക്തിയുടെ അനുഷ്ഠാനപദ്ധതിയാണ്. പക്ഷെ ഭക്തിയോഗത്തിൽ ജപം, ധ്യാനം, അർച്ചനം, വന്ദനം എന്നിങ്ങനെയുള്ള പുണ്യകർമ്മങ്ങൾക്കാണ് പ്രാധാന്യം. കർമ്മയോഗത്തെ ഭക്തിയിലേയ്ക്കു പ്രവഹിപ്പിക്കുമ്പോൾ, കർമ്മങ്ങൾക്ക് ലൗകികമെന്നോ ദൈവികമെന്നോ ഉള്ള ഭേദമില്ല; ഏതു കർമ്മവും പാവനമാണ്. 'നീ ചെയ്യുന്നതെന്തും,— ഉണ്ണുന്നതും ഉറങ്ങുന്നതും ഉടുക്കുന്നതും എടുക്കുന്നതും നടക്കുന്നതും കിടക്കുന്നതും കൊടുക്കുന്നതും ഭജിക്കുന്നതും—സർവ്വവും എനിക്കു് സമർപ്പിക്കുക.' എന്നാണ് അച്യുതന്റെ അനുശാസനം. നിമിത്തമാത്രം ഭവ സവ്യസാചിൻ.' എന്നാണ് ഭഗവാൻ അർജ്ജുനനോട് ഉപദേശിച്ചതു്. നിമിത്തത്തിനു് കർത്തൃത്വമോ ഭോക്ത്രുത്വമോ ഇല്ലല്ലൊ. ഇപ്രകാരം സർവ്വകർമ്മങ്ങളെയും ഈശ്വരാരാധനയ്ക്കുള്ള ഉപായങ്ങളാക്കി മാററുമ്പൊഴാണ് കർമ്മം കുശലമാകുന്നതു്. കർമ്മസരിത്ത് പ്രേമമധുവും കലർന്ന് ആനന്ദസമുദ്രത്തിലേയ്ക്കു് ഒഴുകുന്നു.

എല്ലാ ആദ്ധ്യാത്മികമാർഗ്ഗങ്ങളുടെയും ലക്ഷ്യം മനോനിഗ്രഹമാണ്: ചിത്തവൃത്തിനിരോധവും ഏകാഗ്രതാപരിശീലനവുമാണ് അതിനു ശാസ്ത്രങ്ങൾ നിർദ്ദേശിക്കുന്ന നേർവഴി. പക്ഷെ ചഞ്ചലമായ മനസ്സിനെ അത്ര എളുപ്പത്തിലൊന്നും അടക്കിനിർത്താനാവില്ല. ഏകാകിയായി ഏകാന്തത്തിൽ ധ്യാനം ശീലിക്കുകയാണ് അതിനുള്ള ഉപായം. നെടുനാളത്തെ അഭ്യാസം ആവശ്യമായിവരുന്ന ഒരു പ്രക്രിയ ആണതു്. ധ്യാനം കഴിഞ്ഞുള്ള സമയത്തു് എന്തു ചെയ്യും? ധ്യാനസമയത്തു് വിക്ഷേപം കുറയാൻ എന്തുപായം? മററവസരങ്ങളിലും ധ്യാനഭാവം നിലനിർത്താൻ എന്തു മാർഗ്ഗം? ആരുരുക്ഷുവിനു് കർമ്മം അനിവാര്യമാണ്. കർമ്മഫലത്തെ ആശ്രയിക്കാതെ കർമ്മം ചെയ്യാനാണ് ധ്യാനസാധകനോട് ഗീതാചാര്യൻ നിർദ്ദേശിക്കുന്നതു്. വിഷയങ്ങളിലും വ്യാപാരങ്ങളിലും സങ്കല്പമില്ലാത്തവൻ യോഗാരൂഢനാകുന്നു. നിസ്സ്വാർത്ഥമായ കർമ്മാചരണമാണ് ധ്യാനത്തിനു് അനുകൂലമായ ചുററുപാട് ഉണ്ടാക്കുന്നതു്. ധ്യാനഭാവം ഏതു നേരവും തുടർന്നുപോകുന്നതിനും അനുകൂലമായ കർമ്മാചരണം കൂടിയേ കഴിയൂ. 'തസ്മാത് സർവ്വേഷു കാലേഷു മാമനുസ്മര യുദ്ധ്യ ച.' 'നിരന്തരം എന്നെ നിനയ്ക്കുകയും അടരാടുകയും ചെയ്യു.' എന്നാണ് പാർത്ഥനോടുള്ള നിർദ്ദേശം. ജീവിതയാത്രയ്ക്കു് അനുപേക്ഷണീയങ്ങളായ വ്യാപാരങ്ങൾ ഈശ്വരധ്യാനത്തിനു് അനുകൂലമായി നടത്തുകയും, വ്യാപാരങ്ങളിലേർപ്പെടുമ്പോഴും ധ്യാനം തുടരുകയും ചെയ്യുകയാണ് കർമ്മകൗശലമെന്ന യോഗം.

അദ്ധ്യാത്മസാധനയിൽ കർമ്മത്തിന്റെ യഥാർഹമായ സ്ഥാനം ജ്ഞാനലാഭത്തിനുള്ള പരമ്പരാകാരണം എന്ന നിലയ്ക്കാകുന്നു എന്നത്രെ ആചാര്യന്മാരിൽ അധികം പേരുടെയും അഭിപ്രായം. ജ്ഞാനംകൊണ്ടേ മോക്ഷം ഉണ്ടാകൂ. ജ്ഞാനമെന്നാൽ നിഷ്ക്രിയാത്മസ്വരൂപബോധമാണ്. അതിൽ കർത്തൃത്വഭോക്തൃത്വപ്രതിഷ്ഠമായ കർമ്മത്തിനു് സ്ഥാനമില്ല. ഫലത്യാഗത്തോടെ കർമ്മം ചെയ്തു് രാഗദ്വേഷങ്ങൾ അടങ്ങുമ്പോൾ വിവേകവൈരാഗ്യങ്ങൾ ഉദിക്കും, ചിത്തം ശുദ്ധമാകും. ശുദ്ധചിത്തം ജ്ഞാനലാഭത്തിനു് സമർത്ഥമായിത്തീരും. ആത്മശുദ്ധിക്കുവേണ്ടി യോഗികൾ കർമ്മം ചെയ്യുന്നു. സർവ്വകർമ്മങ്ങളും ജ്ഞാനാധികാരലാഭത്തിൽ ചെന്നവസാനിക്കുന്നു. കർമ്മത്തിന്റെ പ്രയോജനം ചിത്തശുദ്ധി മാത്രമാണ്. ഇതാണ് ജ്ഞാനമാർഗ്ഗാവലംബികൾ കർമ്മത്തിനു നല്കുന്ന സ്ഥാനം. സദോഷമെങ്കിലും സ്വഭാവനിയതമായ കർമ്മം ഫലാഭിസന്ധികൂടാതെയും അസക്തനായും അനുഷ്ഠിച്ചാൽ അതുതന്നെ നൈഷ്കർമ്മ്യത്തിലേയ്ക്കുള്ള

വഴി തെളിയിക്കും. കർമ്മത്തെ ഭസ്മമാക്കുന്ന ജ്ഞാനാഗ്നി തെളിയിക്കാൻ ചിത്തത്തിന് പ്രസാദം ലഭിക്കുമാറ് ഫലാഭിസന്ധി കൂടാതെ കർമ്മം അനുഷ്ഠിക്കുകയാണ് ജ്ഞാനയോഗിയുടെ കർമ്മകുശലത.

ആരുരുക്ഷുവിന് കർമ്മാനുഷ്ഠാനം നിർദ്ദേശിക്കുന്ന ശാസ്ത്രം ആരൂഢൻെറ അവസ്ഥ ശമപ്രതിഷ്ഠമാണെന്നു പ്രഖ്യാപിക്കുന്നു. ശമധനൻ നിവൃത്തകർമ്മനാണ്. നിഷ്ക്രിയാത്മനിഷ്ഠനായ അവന്ന് കർത്തവ്യം ഒന്നുമില്ല. അവൻ ശാസ്ത്രത്തിൻെറ വിധിനിഷേധങ്ങൾക്ക് അതീതനാണെന്ന് ശാസ്ത്രംതന്നെ പ്രഖ്യാപിക്കുന്നു. 'അഹം ബ്രഹ്മാസ്മി' എന്നതാണ് അവാച്യമായ ആ അനുഭൂതിയുടെ വാചകം.'ജ്ഞാനീ ത്വാത്മൈവ മേ മതം.' 'ജ്ഞാനിയാവട്ടെ എൻെറ ആത്മാവുതന്നെ.' എന്നാണ് ആ നിലയെക്കുറിച്ച് പരമാത്മാവിൻെറ പ്രഖ്യാപനം. സ്വന്തം ദൃഷ്ടിയിൽ ജ്ഞാനി തികച്ചും നിഷ്ക്രിയനാണ്. ആ ജ്ഞാനി പരദൃഷ്ടിയിൽ വ്യാപാരനിരതനായി കാണപ്പെട്ടുവെന്നു വരാം. അവൻെറ അമ്മാതിരിയുള്ള അകർമ്മം വ്യാപാരലോകസംഗ്രഹത്തിനുവേണ്ടിയായിരിക്കും. ശ്രീഭഗവാൻ അതിന് തന്നെത്തന്നെ ഉദാഹരണമായി ചൂണ്ടിക്കാണിക്കുന്നു. വിശിഷ്ടന്മാരുടെ വ്യാപാരത്തെ ശിഷ്ടന്മാർ അനുസരിക്കുന്നു. തനിക്കു കർത്തവ്യമില്ലെങ്കിലും ലോകശ്രേയസ്സിനുവേണ്ടി താൻ കർമ്മങ്ങൾ ചെയ്തുപോരുന്നു. അതിനാൽ ജ്ഞാനിയും ലോകസംഗ്രഹത്തെ മുൻനിർത്തി സാധാരണജനങ്ങളെപ്പോലെ, എന്നാൽ അസക്തനായിട്ട്, കർമ്മങ്ങൾ അനുഷ്ഠിക്കേണ്ടതാണ്. ഇപ്രകാരമാണ് ഗീതാചാര്യൻ അഭിപ്രായപ്പെടുന്നത്. ആത്മജ്ഞാനി നിഷ്ക്രിയൻ അവൻ എന്തെങ്കിലും വ്യാപാരത്തിൽ ഏർപ്പെട്ടു കാണുന്നുണ്ടെങ്കിൽ, അഹങ്കാരപ്രേരിതമല്ലാത്തതുകൊണ്ട് അതു് അകർമ്മമാകുന്നു എന്നാണ് ആചാര്യസ്വാമികൾ പ്രഖ്യാപിക്കുന്നതു്. യുക്തി നിഷേധിച്ചാലും പ്രത്യക്ഷത്തിൽ സംഭവിക്കുന്നതുകൊണ്ട് ഇതൊരു വസ്തുസ്ഥിതികഥനമാണ്. അകർമ്മനിഷ്ഠന്മാരുടെ ഈ വിശിഷ്ടകർമ്മം ലോകമംഗളത്തിന് ഉപകരിക്കുന്നു. ഇപ്രകാരം, കാര്യകരണസംഘാതം വ്യാപരിക്കുമ്പോഴും നിഷ്ക്രിയമായ ആത്മാവാണ് താനെന്നറിയുകയും ആത്മനിഷ്ഠനായിരിക്കെ കരണങ്ങൾ വ്യാപരിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നവൻ ജ്ഞാനിയാണ്, സർവ്വകർമ്മകർത്താവുമാണ്. ജ്ഞാനിയുടെ ഈ കർമ്മകുശലതയാണ് കർമ്മയോഗത്തിൻെറ പരമപദം.

സകല പ്രാണികളും സുഖലാഭത്തിനും ദുഃഖനിവാരണത്തിനും നിരന്തരം കർമ്മം ചെയ്യുന്നു. രാഗദ്വേഷപ്രേരിതമായ കർമ്മം ദുരന്തദുഃഖത്തിന് ഇടയാക്കുന്നു എന്നു ബോധം വരുമ്പോൾ കർമ്മനിഹാരത്തിന് എന്തുപായം എന്നു മനുഷ്യൻ ചിന്തിക്കാൻ തുടങ്ങും. ഫലാസക്തികൂടാതെ സ്വധർമ്മം അനുഷ്ഠിച്ച് കർമ്മക്ഷയം വരുത്തുന്നു ചിലർ; ഫലം ഈശ്വരന് സമർപ്പിച്ച് ഫലബന്ധനത്തിൽനിന്നു മുക്തരാകുന്നു ചിലർ. ആത്മധ്യാനതല്പരനും മററു സമയങ്ങളിൽ അനുകൂലകർമ്മാനുഷ്ഠാനം അനപേക്ഷണീയമാണ്. കർമ്മയോഗാനുഷ്ഠാനംകൊണ്ട് ചിത്തശുദ്ധി നേടിയവൻമാത്രമേ ജ്ഞാനസാധനയ്ക്ക് അർഹനാകൂ. ലക്ഷ്യപ്രാപ്തിയിലെത്തിയവരും ലോകമംഗളകരങ്ങളായ കർമ്മങ്ങളിൽ ഏർപ്പെടുന്നതായി കാണപ്പെടുന്നു. ഇപ്രകാരം കർമ്മയോഗം സ്വന്തനിലയ്ക്കും ഇതരയോഗങ്ങളുടെ സഹകാരി എന്ന നിലയ്ക്കും എല്ലാ അദ്ധ്യാത്മസാധകന്മാർക്കും അനുസരണീയമായ ഒരു യോഗമാർഗ്ഗമാകുന്നു. സാധനയിലും സിദ്ധിയിലും കർമ്മകുശലതായോഗം സർവ്വോത്കർഷേണ വർത്തിക്കുന്നു.

---

കർമണ്യേവാധികാരസ്തേ മാ ഫലേഷു കദാചന
മാ കർമഫലഹേതുർഭൂർമാ തേ സംഗോഽസ്ത്വകർമണി.

കർമ്മണ്യകർമ്മ യഃ പശ്യേദകർമണി ച കർമ്മ യഃ
സ ബുദ്ധിമാൻ മനുഷ്യേഷു സ യുക്തഃ കൃത്സ്നകർമ്മകൃത്.

സ്വഭാവനിയതം കർമ്മ കുർവ്വൻ നാപ്നോതി കില്ബിഷം.

സ്വകർമ്മണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ.

# ആശ്രമചതുഷ്ടയം

ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

## ആശ്രമങ്ങൾ

മനുഷ്യൻ നൂറു വയസ്സുവരെ ജീവിച്ചിരിക്കണമെന്നാണു് വേദം ആശംസിക്കുന്നതു്. 'പശ്യേമ ശരദഃ ശതം ജീവേമ ശരദഃ ശതം, ശൃണുയാമ ശരദഃ ശതം പ്രബ്രൂമ ശരദഃ ശതമദീനാഃ സ്യാമ ശരദഃ ശതം, ഭൂയശ്ച ശരദഃ ശതാത്.' 'ശതായുഃ പുരുഷഃ,' 'ജിജീവിഷേച്ഛതം സമാഃ' തുടങ്ങിയ ശ്രുതിവാക്യങ്ങൾ ഈ വസ്തുത വ്യക്തമാക്കുന്നു. ആയുഷ്കാലമായ നൂറു സംവത്സരത്തെ നാലായി വിഭജിച്ചു് അവയിൽ ഓരോ ഇരുപത്തഞ്ചു വർഷവും ഓരോ ആശ്രമത്തിൽ താമസിച്ചു് അതതാശ്രമങ്ങൾക്കു യോജിച്ച ചര്യകൾ നിർവ്വഹിച്ചുകൊണ്ടു് മനുഷ്യൻ നാലു പുരുഷാർത്ഥങ്ങളും യഥാക്രമം നേടി ഭവബന്ധം ഉപേക്ഷിച്ചു് ബ്രഹ്മഭാവത്തിലുയരണമെന്നാണു് ശ്രുതിസ്മൃതികൾ ഉപദേശിക്കുന്ന സാമാന്യനിയമം. ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്ന്യാസം, ഇവയാണു് നാലാശ്രമങ്ങൾ. 'ആങ്' പൂർവ്വകമായ 'ശ്രമ് തപസി ഖേദേ ച.' എന്ന ധാതുവിൽനിന്നു് 'ഘഞ്' എന്ന പ്രത്യയം ചേർന്നുണ്ടായ ശബ്ദമാണു് ആശ്രമം. 'ആശ്രാമ്യന്തി സ്വം സ്വം ധർമ്മം ആചരന്തി അത്ര.' എന്നു് ഇതിനു് ശബ്ദശാസ്ത്രജ്ഞന്മാർ വ്യുത്പത്തി കൊടുത്തിരിക്കുന്നു. ഓരോ മനുഷ്യനും പുരുഷാർത്ഥലാഭത്തിനുവേണ്ടി സ്വധർമ്മങ്ങൾ അനുഷ്ഠിക്കുന്നതിനായി സ്വീകരിച്ചിട്ടുള്ള സംകേതസ്ഥലമാണു് ആശ്രമമെന്നു് ഈ വ്യുത്പത്തികൊണ്ടു് മനസ്സിലാക്കാം. തപസ്സു ചെയ്യുന്ന സ്ഥലമെന്നും ദുഃഖിക്കുന്ന സ്ഥലമെന്നുംകൂടി ഇതിനർത്ഥമുണ്ടു്. ഏറെക്കുറെ ഈ രണ്ടർത്ഥവും ഇവിടെ യോജിക്കുന്നു. പ്രവൃത്തിപ്രധാനമായ ബ്രഹ്മചര്യാശ്രമത്തിലും, ഗൃഹസ്ഥാശ്രമത്തിലും, വാനപ്രസ്ഥാശ്രമത്തിലും പലവിധത്തിലുള്ള ക്ലേശങ്ങൾ അനുഭവിച്ചും തപസ്സുകൾ അനുഷ്ഠിച്ചുംകൊണ്ടാണല്ലോ എല്ലാവരും ജീവിക്കുന്നതു്. അതുപോലെ നിവൃത്തിപ്രധാനമായ സന്ന്യാസാശ്രമത്തിലും വിവിദിഷാസന്ന്യാസികൾക്കു് കുറെയെല്ലാം ക്ലേശങ്ങൾ അനുഭവപ്പെടും. എന്നാൽ വിദ്വത്സന്ന്യാസത്തിൽ ജീവന്മുക്തിരൂപമായ ശാന്തിയും സുഖവുമാണു് അനുഭവപ്പെടുക. അതുകൊണ്ടു സന്ന്യാസാശ്രമത്തിനു് മോക്ഷാശ്രമം എന്നും ബ്രഹ്മാശ്രമമെന്നും കൂടി പേരുള്ളതായിക്കാണുന്നു. ബ്രഹ്മചര്യാദി മൂന്നാശ്രമങ്ങളിലും അനുഷ്ഠിക്കപ്പെടുന്ന ധർമ്മങ്ങൾ മോക്ഷാശ്രമത്തിൽ പ്രവേശിക്കുവാനുള്ള തയ്യാറെടുപ്പാണെന്നു കരുതാം. പുരുഷാർത്ഥങ്ങൾക്കും, ആശ്രമങ്ങൾക്കും അഭേദ്യമായ ബന്ധമുള്ളതുകൊണ്ടു് ഇവിടെ നാലാശ്രമങ്ങളെക്കുറിച്ചും സാമാന്യമായി വിവരിക്കുന്നതു് നന്നായിരിക്കുമെന്നു തോന്നുന്നു.

## ബ്രഹ്മചര്യാശ്രമം

'ബ്രഹ്മണേ ചര്യം' എന്നു ബ്രഹ്മചര്യപദത്തെ ഛേദിക്കാം. 'ബ്രഹ്മ'ശബ്ദത്തിനു് വേദമെന്നും 'ചര്യ' ശബ്ദത്തിനു് ആചരിക്കേണ്ട ധർമ്മമെന്നുമാണർത്ഥം. വേദം അദ്ധ്യയനം ചെയ്യുന്നതിനും അതിനുവേണ്ടി ആചരിക്കേണ്ടതായ ധർമ്മങ്ങളും ആചാരമര്യാദകളും പരിശീലിക്കുകയും പരിരക്ഷിക്കുകയും ചെയ്യുന്നതിനുംവേണ്ടി കല്പിക്കപ്പെട്ടിട്ടുള്ള ആശ്രമമാണു് ബ്രഹ്മചര്യമെന്നു് വിവരണം കൊടുക്കാവുന്നതാണു്. ബ്രഹ്മചര്യത്തിലേയ്ക്കു് പ്രവേശിക്കുന്നതിനുള്ള പ്രഥമസംസ്കാരം 'ഉപനയനം' ആകുന്നു. ബ്രാഹ്മണൻ എട്ടാമത്തെ വയസ്സിലും ക്ഷത്രിയൻ പതിനൊന്നാമത്തെ വയസ്സിലും വൈശ്യൻ പന്ത്രണ്ടാമത്തെ വയസ്സിലും ഉപനയനം നടത്തണമെന്നാണു് സാമാന്യനിയമം. എന്നാൽ ബ്രഹ്മവർച്ചസ്സു് ആഗ്രഹിക്കുന്ന ബ്രാഹ്മണൻ അഞ്ചാമത്തെ വയസ്സിലും, ബലമാഗ്രഹിക്കുന്ന ക്ഷത്രിയൻ ആറാമത്തെ വയസ്സിലും, ധനമാഗ്രഹിക്കുന്ന വൈശ്യൻ എട്ടാമത്തെ വയസ്സിലും ഉപനയന

സംസ്കാരം നടത്തണമെന്നു് മനു അനുശാസിക്കു ന്നുണ്ടു്. പക്ഷേ ബ്രാഹ്മണൻ പതിനാറും, ക്ഷത്രിയൻ ഇരുപത്തിരണ്ടും, വൈശ്യൻ ഇരുപത്തിനാലും വയസ്സു കഴിയുന്നിടംവരെ ഉപനയനസംസ്കാരം നടത്താതിരുന്നാൽ പതിതത്വം വന്നുചേരുമെന്നുകൂടി സ്മൃതികൾ ചൂണ്ടിക്കാണിക്കുന്നു. അങ്ങനെയുള്ള പതിതന്മാർ 'വ്രാത്യന്മാർ' എന്ന പേരിലാണു് അറിയപ്പെടുന്നതു്. അവർ വൈദികകർമ്മങ്ങൾക്കു് അധികാരികളല്ല.

'ഉപനയനം' എന്ന പദത്തിനു് അടുത്തു കൊണ്ടുപോവുക എന്നാണർത്ഥം. പിതാവു് പുത്രനെ ഗുരുസമീപത്തിൽ കൊണ്ടുപോവുകയെന്നും, ഗുരു ജീവനെ ബ്രഹ്മസമീപത്തിൽ കൊണ്ടുപോവുകയെന്നും ഇതിനർത്ഥം പറഞ്ഞു കാണുന്നു. പ്രകൃതത്തിൽ ഈ രണ്ടർത്ഥവും യുക്തം തന്നെയാണു്. എങ്ങനെയെന്നാൽ, വേദാധ്യയനത്തിനർഹനായ ബാലനെ പിതാവു് യഥാവിധി ഗുരുവിന്റെ സന്നിധിയിൽകൊണ്ടു ചെന്നാക്കുകയും ആ ഗുരു അവനെ പ്രണവവും ഗായത്രിയും ഉപദേശിച്ചുകൊടുത്തു ബ്രഹ്മത്തോടു് അടുപ്പിക്കുകയും ചെയ്യുന്നു.

ഗർഭാധാനം, പുംസവനം, സീമന്തോന്നയനം ഈ മൂന്നു സംസ്കാരങ്ങൾ ജനിക്കുവാൻ പോകുന്ന കുട്ടിയുടെ ശരീരസംരക്ഷണത്തിനും, ജാതകർമ്മം ഗർഭത്തിലുണ്ടായ ദോഷങ്ങൾ പരിഹരിക്കുന്നതിനും, നാമകരണം. അന്നപ്രാശനം, ചൗളം ഈ സംസ്കാരങ്ങൾ ജാതനായ ശിശുവിനു് മനുഷ്യഭാവം കൊടുക്കുന്നതിനുംവേണ്ടി നടത്തപ്പെടുന്നവയാണു്. എന്നാൽ ഉപനയനം തുടങ്ങി ബാക്കിയുള്ള വൈദികസംസ്കാരങ്ങളെല്ലാം തന്നെ ധർമ്മാർത്ഥകാമമോക്ഷമാർഗ്ഗങ്ങളിൽകൂടി ജീവനെ ബ്രഹ്മത്തോടു് അടുപ്പിക്കുകയാണു് ചെയ്യുന്നതു്.

> വൈദികൈഃ കർമ്മഭിഃ പുണ്യൈർ–
> നിഷേകാദിർദ്വിജന്മനാം,
> കാര്യഃ ശരീരസംസ്കാരഃ
> പാവനഃ പ്രേത്യ ചേഹ ച.
>
> ഗാർഭൈർഹോമൈർജാതകർമ്മ–
> ചൗഡമൗഞ്ജീനിബന്ധനൈഃ
> ബൈജികം ഗാർഭികം ചൈനോ
> ദ്വിജാനാമപമൃജ്യതേ.
>
> സ്വാധ്യായേന വ്രതൈർഹോമൈ–
> സ്ത്രൈവിദ്യേനേജ്യയാ സുതൈഃ
> മഹായജ്ഞൈശ്ച യജ്ഞൈശ്ച
> ബ്രാഹ്മീയം ക്രിയതേ തനുഃ.
>
> (മനു 2- 26, 27, 28.)

ഇങ്ങനെ പ്രസ്തുത വിഷയത്തെക്കുറിച്ചു് മനുസ്മൃതിയിലും വിവരിച്ചിട്ടുണ്ടു്. ഗർഭാധാനം മുതലുള്ള സംസ്കാരങ്ങളും, ബ്രഹ്മചര്യാദികങ്ങളായ ആശ്രമധർമ്മങ്ങളും മനുഷ്യനു് ബ്രഹ്മസാക്ഷാത്ക്കാരത്തിനു് അർഹതയുണ്ടാക്കിത്തീർക്കുകയാണെന്നു് മനു ഇതിൽ സൂചിപ്പിക്കുന്നു. മാനവസംസ്കാരങ്ങളിൽ ഉപനയനം പ്രധാനപ്പെട്ട ഒന്നാണു്. ഈ സംസ്കാരത്തിന്റെ ചിഹ്നമായി യജ്ഞോപവീതം ധരിക്കണമെന്നാണു നിയമം. ബ്രഹ്മചൈതന്യം ജീവരൂപത്തിൽ ഹൃദയത്തിൽ പ്രകാശിക്കുന്നു എന്നു് ഓർമ്മിക്കുവാനാണു് ഹൃദയത്തിന്റെ മുകളിൽ യജ്ഞോപവീതം ധരിക്കുന്നതെന്നു് ചില പണ്ഡിതന്മാർ അഭിപ്രായപ്പെട്ടുകാണുന്നു. 'യജ്ഞോപവീതം' എന്ന പദത്തിനു്, യജ്ഞത്തിന്റെ സമീപത്തിൽ വിശേഷരൂപത്തിൽ ചെന്നു ചേരുന്ന ജീവചൈതന്യമെന്നു് ചില വിദ്വാന്മാർ അർത്ഥം കല്പിക്കുന്നു. 'യജ്ഞ'ശബ്ദത്തിനു് വിഷ്ണു, സർവ്വവ്യാപകമായ ബ്രഹ്മചൈതന്യം, എന്നർത്ഥമുണ്ടല്ലോ. അവിദ്യ നശിക്കുമ്പോൾ ഹൃദയസ്ഥിതനായ ജീവൻ ഉപാധി നശിച്ചു്, ബ്രഹ്മത്തോടടുക്കുന്നു, ബ്രഹ്മവസ്തുവായിത്തീരുന്നു. ഈ അർത്ഥത്തെയാണു് യജ്ഞോപവീതം സൂചിപ്പിക്കുന്നതെന്നു് ബ്രഹ്മോപനിഷത്തിൽ പ്രതിപാദിച്ചിട്ടുണ്ടു്. ആ ഉപനിഷത്തു് യജ്ഞോപവീതത്തെ ഇങ്ങനെ സ്തുതിക്കുന്നു:

> യജ്ഞോപവീതം പരമം പവിത്രം
> പ്രജാപതേര്യത് സഹജം പുരസ്താത്
> ആയുഷ്യമഗ്ര്യം പ്രതിമുഞ്ച ശുഭ്രം
> യജ്ഞോപവീതം ബലമസ്തു തേജഃ.

യജ്ഞോപവീതത്തിനു് 'പൂണുനൂൽ' എന്നാണല്ലോ മലയാളത്തിൽ പറയുന്നതു്. അതിനു് മൂന്നിഴയാണു് സാധാരണയുള്ളതു്. ചില വേദശാഖക്കാർ ഒമ്പതിഴയുള്ള പൂണുനൂലും ധരിക്കാറുണ്ടു്. യജ്ഞോപവീതത്തിലെ മൂന്നിഴകൾ വേദാന്തദൃഷ്ടിയിൽ ബ്രഹ്മത്തിന്റെ സദ്ഭാവത്തേയും ചിദ്ഭാവത്തേയും, ആനന്ദഭാവത്തേയുമാണു് സൂചിപ്പിക്കുന്നതു്. സ്മാർത്തദൃഷ്ടിയിൽ

ബ്രഹ്മവിഷ്ണുമഹേശ്വരന്മാരേയും, സാംഖ്യദൃഷ്ടിയിൽ സത്വരജസ്തമോഗുണങ്ങളേയും സൂചിപ്പിക്കുന്നു. മനുഷ്യന്റെ വൈദികകർമ്മത്തിനും ബ്രഹ്മജ്ഞാനത്തിനുമുള്ള അർഹതയുടെ ചിഹ്നമാണു് യജ്ഞോപവീതം.

വിധിയാംവണ്ണം ഗുരുസന്നിധിയിൽ വന്നുചേരുന്ന ബ്രഹ്മചാരിക്കു് ആദ്യം ശൗചാചാരക്രിയകൾ നടത്താനുള്ള ക്രമം ആ ഗുരു ഉപദേശിച്ചു കൊടുക്കും. അതിനുശേഷം അയാൾക്കു് പ്രണവവും, ഗായത്രിയും, സന്ധ്യാവന്ദനക്രമവും കൂടി ഉപദേശിക്കും. വലിയ നിയമങ്ങൾക്കും വ്രതങ്ങൾക്കും വിധേയനായിട്ടാണു് ബ്രഹ്മചാരി ഗുരുകുലത്തിൽ താമസിയ്ക്കേണ്ടതു്. കുറഞ്ഞതു് പന്ത്രണ്ടു വർഷമെങ്കിലും ഗുരുവിന്റെ കൂടെത്താമസിച്ചു് ഋക്കു്, യജുസ്സു് തുടങ്ങിയ വേദങ്ങളും, ജ്യോതിശ്ശാസ്ത്രം, നിരുക്തശാസ്ത്രം, കല്പശാസ്ത്രം, ശിക്ഷാശാസ്ത്രം, വ്യാകരണശാസ്ത്രം, ഛന്ദശ്ശാസ്ത്രം ഈ വേദാംഗങ്ങളും സ്മൃതികളും ബ്രഹ്മചാരി പരിശീലിക്കണം. അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം തുടങ്ങിയ യമങ്ങളും, ശൗചം, സന്തോഷം, സ്വാദ്ധ്യായം, തപസ്സു്, ഈശ്വരോപാസന തുടങ്ങിയ നിയമങ്ങളും തെററാതെ പരിപാലിക്കുവാൻ ബ്രഹ്മചാരി കടപ്പെട്ടവനാണു്. എല്ലാററിലും കൂടുതൽ ശ്രദ്ധിക്കേണ്ടതു് ബ്രഹ്മചര്യവ്രതത്തിലാണു്.

ഭിക്ഷാചര്യാഥ ശുശ്രൂഷാ
ഗുരോഃ സ്വാദ്ധ്യായ ഏവ ച
സന്ധ്യാകർമ്മാഗ്നികാര്യം ച
ധർമ്മോ/യം ബ്രഹ്മചാരിണഃ.

എന്നാണു് ഗരുഡപുരാണത്തിൽ ബ്രഹ്മചാരിയുടെ ധർമ്മത്തെക്കുറിച്ചു് പ്രതിപാദിക്കുന്നതു്. ഗുരുകുലവാസകാലത്തു് ഭിക്ഷയെടുക്കുക, ഗുരുവിനെ ശുശ്രൂഷിക്കുക, വേദം പഠിക്കുക, സന്ധ്യാവന്ദനം നടത്തുക, സമിത്തു കൊണ്ടുവന്നു് രാവിലെയും വൈകിട്ടും അഗ്നി ജ്വലിപ്പിക്കുക ഇവ ബ്രഹ്മചാരിയുടെ പ്രധാനപ്പെട്ട ധർമ്മങ്ങളാണു്. ഗുരുവിന്റെ സന്നിധിയിൽ താമസിക്കുന്ന കാലത്തു് ഗുരുവിനും തനിക്കും ഭക്ഷിക്കുവാനുള്ള സാധനങ്ങൾ ഭിക്ഷയെടുത്തു കൊണ്ടുവരണമെന്നാണു് നിയമം. ആദ്ധ്യാത്മികവും ആധിഭൗതികവും ആധിദൈവികവുമായ ദുഃഖങ്ങൾ നീങ്ങി, പരമപുരുഷാർത്ഥമായ മോക്ഷം നേടുന്നതിനുള്ള ജ്ഞാനവിജ്ഞാനങ്ങൾ സമ്പാദിക്കുവാൻ ഏർപ്പെടുത്തിയിട്ടുള്ള മഹാവിദ്യാലയമാണു് ബ്രഹ്മചര്യാശ്രമം. ഇങ്ങനെ ഇരുപത്തഞ്ചു വയസ്സുവരെ ബ്രഹ്മചര്യവ്രതമനുഷ്ഠിച്ചു് ഗുരുകുലത്തിൽ താമസിച്ചതിനുശേഷം തീവ്രവൈരാഗ്യമില്ലാത്ത ബ്രഹ്മചാരി ഗുരുവിന്റെ അനുജ്ഞയോടുകൂടി വീട്ടിൽ മടങ്ങിച്ചെന്നു് അനുരൂപയായ കന്യകയെ വിവാഹം കഴിക്കണം. അതോടുകൂടി ആ വ്യക്തി ബ്രഹ്മചര്യാശ്രമം ഉപേക്ഷിച്ചു് ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കുന്നു.

## ഗൃഹസ്ഥാശ്രമം

രണ്ടാമത്തെ ആശ്രമമാണല്ലോ ഗാർഹസ്ഥ്യം. ബാക്കി മൂന്നാശ്രമങ്ങളുടേയും ഉത്പത്തിസ്ഥാനവും രക്ഷാസ്ഥാനവും ഗൃഹസ്ഥാശ്രമം ആയതുകൊണ്ടു് അതിനു് ജ്യേഷ്ഠാശ്രമം എന്നുകൂടി പേരുണ്ടു്. ഗൃഹസ്ഥന്റെ ആശ്രമമെന്നാണല്ലോ ഇതിനു് അർത്ഥം. ജീവനത്തിനാവശ്യമുള്ള ധനധാന്യാദിസമ്പത്തുകൾ ഗ്രഹിച്ചുവെച്ചിരിക്കുന്ന നിവാസസ്ഥാനമാണു് ഗൃഹം. അവിടെ സ്ഥിതിചെയ്തു് സ്വധർമ്മങ്ങൾ അനുഷ്ഠിക്കുന്നവൻ ഗൃഹസ്ഥാശ്രമിയാകുന്നു. ധർമ്മാചരണത്തിനുവേണ്ടി ഗ്രഹിയ്ക്കപ്പെടുന്ന കളത്രത്തിനും ഗൃഹം എന്നൊരു പേരുണ്ടു്.

ന ഗൃഹം ഗൃഹമിത്യാഹുർ ഗൃഹിണീ ഗൃഹമുച്യതേ
തയാ ഹി സഹിതസ്സർവ്വാൻ പുരുഷാർത്ഥാൻ സമശ്നുതേ.

എന്നു് സ്മൃതികാരൻ ഗൃഹത്തിനു് ഗൃഹിണിയെന്നർത്ഥം പറയുന്നുണ്ടു്. ഈ അർത്ഥം അംഗീകരിച്ചാൽ ഗൃഹത്തിൽ സ്ഥിതിചെയ്യുന്നവൻ എന്ന പദത്തിനു് ധർമ്മത്തിൽനിന്നു വ്യതിചലിയ്ക്കാതെ ഭാര്യയോടുകൂടി കഴിയുന്നവൻ എന്നർത്ഥം കിട്ടും. ഈ രണ്ടർത്ഥവും പ്രകൃതത്തിനു ചേർന്നതാണെന്നു തോന്നുന്നു.

ധർമ്മാർത്ഥകാമങ്ങളായ മൂന്നു പുരുഷാർത്ഥങ്ങൾ സമ്പാദിക്കുന്നതിനും സംരക്ഷിക്കുന്നതിനുംവേണ്ടി വേദവിധിയനുസരിച്ചു് വിവാഹംകഴിച്ചു് സ്വധർമ്മങ്ങൾ അനുഷ്ഠിച്ചുകൊണ്ടു് ഒരു വ്യക്തി സ്വഭവനത്തിൽ കഴിയുന്ന കാലഘട്ടമാണു് ഗൃഹസ്ഥാശ്രമം.

അഗ്നയോ/തിഥിശുശ്രൂഷാ യജ്ഞോ ദാനം സുരാർച്ചനം
ഗൃഹസ്ഥസ്യ സമാസേന ധർമ്മോ/യം ദ്വിജസത്തമാഃ.

ഇപ്രകാരം ഗരുഡപുരാണത്തിൽ ഗൃഹസ്ഥ ധർമ്മത്തെ ചുരുക്കിപ്പറഞ്ഞിരിക്കുന്നു. അഗ്നി ഹോത്രം, അതിഥിശുശ്രൂഷ, ബ്രഹ്മയജ്ഞം, ദേവ യജ്ഞം, പിതൃയജ്ഞം, നരയജ്ഞം, ഭൂതയജ്ഞം, സത്പാത്രദാനം തുടങ്ങിയവയാണ് ഗൃഹസ്ഥ ന്റെ മുഖ്യധർമ്മങ്ങൾ. ഭാര്യാഭർത്താക്കന്മാർ പര സ്പരം സ്നേഹവിശ്വാസങ്ങളോടുകൂടിജീവിച്ച പ്രേ യസ്സും, ശ്രേയസ്സും ഉണ്ടാകത്തക്കവണ്ണമുള്ള ധർമ്മ ങ്ങൾ അനുഷ്ഠിച്ച മനോനിയന്ത്രണത്തോടും ഇന്ദ്രി യനിയന്ത്രണത്തോടുംകൂടി ലൗകികഭോഗങ്ങൾ അനുഭവിപ്പാനാണ് ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കുന്നതു്. ധർമ്മത്തിനുവേണ്ടി ജീവിക്കു കയും, സന്താനലാഭത്തിനുവേണ്ടി ഭോഗം അനു ഭവിക്കുകയും ചെയ്യുന്ന ഗൃഹസ്ഥനാണ് ശ്രേഷ്ഠൻ.

ധർമ്മാർത്ഥം ജീവനം യേഷാം സന്താനാർത്ഥം ച മൈഥുനം
തേ മുച്യന്തേ ഹി സംസാരാന്നാന്യേ നാരകിണഃ സദാ.

എന്നാണ് ഈ വിഷയത്തെക്കുറിച്ച് സൂത സംഹിതയിൽപ്പറയുന്നതു്. തന്റെ കുടുംബത്തി ലെ അംഗങ്ങളെപ്പോലെ സന്ന്യാസികളേയും ബ്രഹ്മചാരികളേയും ദരിദ്രരേയുംകൂടി പുല ർത്തേണ്ട കടമ ഗൃഹസ്ഥാശ്രമിക്കുണ്ടു്. അഗ്നി ഹോത്രം, തപസ്സ്, ശൗചം, വേദപാഠം, വൈശ്വ ദേവം തുടങ്ങിയ ഇഷ്ടകർമ്മങ്ങളും ലോകക്ഷേമ ത്തിനുവേണ്ടി കിണറുകളും തടാകങ്ങളും കുഴി പ്പിക്കുക, ദേവമന്ദിരങ്ങളും ആതുരാലയങ്ങളും അന്നശാലകളും വിദ്യാലയങ്ങളും ഉദ്യാനങ്ങളും നിർമ്മിക്കുക, തുടങ്ങിയ പൂർത്തകർമ്മങ്ങളും ഗൃഹ സ്ഥാശ്രമി നിർവ്വഹിക്കണമെന്നു് ധർമ്മശാസ്ത്ര ങ്ങൾ വിധിച്ചിട്ടുണ്ടു്. ഇങ്ങനെ ഇരുപത്തഞ്ചു വർഷം ഗൃഹസ്ഥാശ്രമത്തിൽ താമസിച്ച് ഈശ്വ രാർപ്പണബുദ്ധിയോടുകൂടി സ്വധർമ്മങ്ങൾ അനു ഷ്ഠിച്ച് മനഃശുദ്ധിയും തന്റെ കുടുംബത്തിനും സമൂഹത്തിനും ശ്രേയസ്സും, ഉണ്ടാക്കിയതിനു ശേഷം പുത്രനു പുത്രനുണ്ടായിക്കണ്ടാൽ ആ ഗൃഹ സ്ഥൻ ഗൃഹബന്ധങ്ങളെല്ലാം ഉപേക്ഷിച്ച വാന പ്രസ്ഥാശ്രമത്തിൽ പ്രവേശിക്കേണ്ടതാണു്.

## വാനപ്രസ്ഥാശ്രമം

വനത്തിൽ താമസിച്ച് തപസ്സു ചെയ്യു വാൻ ഉറച്ചവൻ എന്നോ വനഭൂമിയിൽ താമസി ക്കുന്നവനെന്നോ വാനപ്രസ്ഥശബ്ദത്തിനു് അർത്ഥം പറയാം.

ഗൃഹസ്ഥസ്തു യദാ പശ്യേദ്—
വലീപലിതമാത്മനഃ
അപത്യസ്യൈവ ചാപത്യം
തദാരണ്യം സമാശ്രയേത്.

'ശരീരത്തിൽ വാർദ്ധക്യലക്ഷണവും, സ്വസ ന്താനത്തിനു സന്താനവും ഉണ്ടായി എന്നു കാണു മ്പോൾ ഗൃഹസ്ഥൻ തപസ്സിനുവേണ്ടി വനത്തി ലേയ്ക്കു പോകണം,' എന്നാണ് മനുസ്മൃതി അനു ശാസിക്കുന്നതു്. വനത്തിലുള്ള ഫലമൂലപത്രാ ദികൾ ഭക്ഷിച്ചും കൃച്ഛ്റചാന്ദ്രായണാദിവ്രത ങ്ങളും ബ്രഹ്മചര്യവും അനുഷ്ഠിച്ചും, പിതൃക്കളെ യും, ദേവന്മാരെയും, അതിഥികളെയും പൂജിച്ചും വേണം വാനപ്രസ്ഥൻ ജീവിക്കുവാൻ. ദിവ സവും മൂന്നു നേരം, പ്രഭാതത്തിലും മദ്ധ്യാഹ്ന ത്തിലും സന്ധ്യയ്ക്കും, സ്നാനം ചെയ്യുക, ജടയും വല്ക്കലവും ധരിക്കുക, ഭൂമിയിൽ ശയിക്കുക, ഹോമം നടത്തുക, മുതലായവ വാനപ്രസ്ഥന്റെ ചര്യകളിൽ പെടും.

വാനപ്രസ്ഥൻ എല്ലാവിധത്തിലും പരി ശുദ്ധനായി ബ്രഹ്മചര്യവ്രതം പരിപാലിക്കേണ്ട താണു്. വീടുമായുള്ള മമത ഉപേക്ഷിച്ച് ഗ്രാമ ത്തിനു വെളിയിൽ നിർജ്ജനമായ വനപ്ര ദേശത്തു് കുടിലുണ്ടാക്കി അവിടെ ശാന്തനായി ഇരുന്നു തപസ്സു ചെയ്യണം. പിന്നീടു് ഗ്രാമത്തിലോ വീട്ടിലോ പോകുവാൻ പാടില്ല. ഭാര്യയെ പുത്രനെ ഏല്പിച്ചിട്ടോ ഭാര്യയും ഒന്നിച്ചോ വാനപ്രസ്ഥാശ്രമത്തിൽ പ്രവേശി ക്കാവുന്നതാണു്. ഗ്രാമത്തിലുള്ളതും കൃഷി ചെയ്തുണ്ടാക്കിയതുമായ സാധനങ്ങൾ വാന പ്രസ്ഥൻ ഉപയോഗിക്കുവാൻ പാടില്ല. വന ത്തിലുണ്ടായ ധാന്യങ്ങളും ഫലമൂലാദികളും കൊണ്ടു് ദേവന്മാരെയും അതിഥികളെയും പൂജി ച്ചിട്ടുവേണം വാനപ്രസ്ഥൻ ഭക്ഷണം കഴിക്കു വാൻ. അഗ്നിയിൽ വേവിച്ചതോ പാകം വരാ ത്തതോ ആയ ഫലമൂലാദികൾ ഭക്ഷിക്കുവാൻ പാടില്ല.തനിയേ പാകം വന്ന ഫലമൂലാദികൾ മാത്രമേ ഭക്ഷിക്കാവൂ. ചൂടുകാലത്തു് പഞ്ചാഗ്നി മദ്ധ്യത്തിലും, വർഷകാലത്തു മഴ നനഞ്ഞും, തണുപ്പുകാലത്തു വെള്ളത്തിൽനിന്നും തപസ്സുചെ യ്താണു് വാനപ്രസ്ഥൻ ജീവിക്കേണ്ടതു്. ഫല മൂലാദികൾ സംഭരിച്ചുവെച്ചിരുന്നു് ഉപയോ ഗിക്കരുതു്. അപ്പോളപ്പോൾ വനത്തിൽനിന്നു

കിട്ടുന്ന സാധനങ്ങൾകൊണ്ടു് ഉപജീവിക്കണം. ദിവസം ഒരു നേരമേ ആഹാരം കഴിക്കാവൂ. ക്ഷൗരം ചെയ്യാതെ മീശയും കേശവും രോമങ്ങളും നഖങ്ങളും വളർത്തേണ്ടതു് വാനപ്രസ്ഥന്റെ ധർമ്മമാണു്. അഗ്നിഹോത്രം, സ്വാദ്ധ്യായം, പഞ്ചയജ്ഞങ്ങൾ, തുടങ്ങി ഗൃഹസ്ഥാശ്രമത്തിൽ ചെയ്തിരുന്ന കർമ്മങ്ങൾ വാനപ്രസ്ഥാശ്രമിയും നടത്തണമെന്നു് ചില ആചാര്യന്മാർ അഭിപ്രായപ്പെടുന്നു. എന്നാൽ ആ യജ്ഞങ്ങളിലും അതിഥിപൂജാദികളിലും വനത്തിൽ ഉണ്ടാകുന്ന ഫലമൂലാദികൾ മാത്രമേ ഉപയോഗിക്കാവൂ എന്നാണു് നിയമം. ഗൃഹസ്ഥാശ്രമത്തിൽ ചെയ്തിട്ടുള്ള പാപകർമ്മങ്ങളുടെ പരിഹാരത്തിനും അന്തഃകരണപരിശുദ്ധിക്കും വേണ്ടിയാണു് വാനപ്രസ്ഥൻ തപസ്സു ചെയ്യുന്നതു്. വാനപ്രസ്ഥാശ്രമത്തിൽ ഇരുന്നു് സ്വധർമ്മങ്ങൾ അനുഷ്ഠിക്കാൻ കഴിവില്ലാതെവരികയോ ബ്രഹ്മജിജ്ഞാസ വർദ്ധിക്കുകയോ ചെയ്താൽ വാനപ്രസ്ഥൻ സന്ന്യാസാശ്രമം സ്വീകരിക്കണമെന്നാണു് നിയമം.

---

# കണ്ണനെത്തേടി

**സരളാനന്ദൻ**

വെള്ളിമേഘത്തുണ്ടുകളാം
വെണ്ണയേന്തും കാർമുകിലെ!
എന്റെയുണ്ണിക്കണ്ണനെ നീ
കണ്ടുവൊയെങ്ങാൻ ?

ജീവിതമാം പാൽ കുടിക്കും
കാലമേ, നീ പോംവഴിക്കെൻ
നീലവർണ്ണൻ തന്റെ രൂപം
കണ്ടതോർക്കുന്നോ ?

ശ്യാമവർണ്ണഗോക്കളാകും
രാവുകളെ, നിങ്ങൾ പോകും
പാതയിലെന്നോമനയെ-
ക്കണ്ടുവോ ചൊൽക.

മാനസമാം ധേനു ചുമ്മാ
കാടു കേറാനുന്നിടുമ്പോൾ
താടയിൽത്തലോടി നിത്യം
കണ്ണനെക്കണ്ടോ ?

തുള്ളിച്ചാടി വിളയാടി
തള്ളതന്നകിടു മുട്ടി
ഉള്ളുണർന്നു പാൽ കുടിക്കും-
പൈക്കിടാങ്ങളേ,

നീലവർണ്ണൻ നിങ്ങളുടെ-
കൂടെയിന്നെങ്ങാനുമുണ്ടോ
കൂട്ടംമോദാൽ പാൽ കുടിയ്ക്കും
പശുക്കിടാവായ് ?

ചെന്തൊണ്ടിപ്പഴങ്ങൾ തോല്ക്കും
ചുണ്ടുകളാൽ കൃഷ്ണനാമം
ചന്തമാർന്നുതിർത്തിടുന്ന
ശാരികപ്പെണ്ണേ,

സുന്ദരനെൻ കൃഷ്ണനേതു
ഗോപകാമിനിയോടൊത്തു
മേവിടുന്നതെന്നതു നീ
യറിവതുണ്ടോ ?

ഭക്തി തന്റെ കെട്ടുപൊട്ടി-
ച്ചൊട്ടുദൂരെയെങ്ങാനുമാ-
ക്കുട്ടനോടക്കുഴൽവിളി-
ച്ചിരിപ്പതുണ്ടാം.

ഭക്തരായോർക്കെല്ലാവർക്കും
സച്ചിദാനന്ദത്തെ നല്കും
ശക്തിയേതോ വൃക്ഷക്കൊമ്പി-
ലിരിക്കുന്നുണ്ടാം.

കോപതാപങ്ങളാലെയെൻ
മിഴികൾ കാളിന്ദിയായി
ഗോപബാല, നീ വരുവാൻ
വിളംബമെന്തേ ?

വടിവലിച്ചെറിഞ്ഞു ഞാൻ
കയറും കൈയ്വെടിഞ്ഞല്ലൊ.
വരുവാൻ നിനക്കിനിയു-
മമാന്തമെന്തേ ?

കണ്ടുവല്ലോ ഞങ്ങൾ നിന്റെ
കൊണ്ടൽനേർവർണ്ണനെയമ്മേ!
ഉണ്ടവനീ മന്നിലോരൊ
മൺതരിയിലും.

---

# ജീവന്മുക്തിവിവേകം - 12

ജീ. ബാലകൃഷ്ണൻനായർ

## മനോനാശപ്രകാരം

വാസനാക്ഷയംകൊണ്ടാണ് ജീവന്മുക്തി നേടേണ്ടതെന്നു നാം കണ്ടുവല്ലോ. വാസനാക്ഷയംപോലെതന്നെ മനോനാശവും ജീവന്മുക്തിക്കു കാരണമാണ്. അമൃതബിന്ദൂപനിഷത്ത് ഇക്കാര്യം വിവരിച്ചിട്ടുണ്ട്. മനുഷ്യരുടെ ബന്ധത്തിനും മോക്ഷത്തിനും കാരണം മനസ്സാണ്. വിഷയാസക്തമായ മനസ്സ് ബന്ധമുളവാക്കുന്നു. വിഷയവിമുക്തമായ മനസ്സ് മോക്ഷപദവിയിലെത്തി നിൽക്കുന്നു. നിർവ്വിഷയമായ മനസ്സാണ് മോക്ഷം നേടിത്തരുന്നതെങ്കിൽ ഒരു മോക്ഷേച്ഛു സദാ മനസ്സിനെ നിർവ്വിഷയമാക്കിത്തീർക്കാൻ യത്നിക്കേണ്ടതാണ്. നിർവ്വിഷയമായിത്തീരുന്ന മനസ്സു നിരുദ്ധമായി ഹൃദയത്തിൽ ഉപശമിക്കുന്നു. അതോടെ ഒരു തപസ്വി ഉന്മനീഭാവത്തിലെത്തിച്ചേരുന്നു. മനസ്സിന്റെ ഉപശമംകൊണ്ടുണ്ടാകുന്ന ആത്മാനുഭവമാണ് ഉന്മനീഭാവം. ഇതു തന്നെയാണ് മോക്ഷം. അതുകൊണ്ട് മനസ്സ് എപ്പോൾ ഹൃദയത്തിൽ കെട്ടടങ്ങി കാണാതാകുമോ അപ്പോൾവരെ ഒരു സാധകൻ ചിത്തനിരോധമെന്ന യോഗം അഭ്യസിക്കേണ്ടതാണ്.

## ബന്ധവിശകലനം

സംസാരബന്ധം തീവ്രമെന്നും മൃദുവെന്നും രണ്ടു തരമുണ്ട്. നേരിട്ട് ക്ലേശത്തെയുളവാക്കുന്നതുകൊണ്ട് ആസുരസമ്പത്ത് തീവ്രബന്ധമാണ്. രണ്ടെന്ന തോന്നലേയുള്ളു; മദമാത്സര്യാദി ആസുരസമ്പത്തൊന്നുമില്ല എന്നു വന്നാൽ അതു നേരിട്ട് ക്ലേശമുണ്ടാക്കുന്നില്ല. എങ്കിലും ആ ദ്വൈതഭാവം ചിലപ്പോൾ ആസുരസമ്പത്തിന് കാരണമായിത്തീരാവുന്നതാണ്. അതുകൊണ്ട് ദ്വൈതമാത്രപ്രതീതിയെ മൃദുബന്ധമായി കരുതാം. വാസനാക്ഷയംകൊണ്ട് ആസുരസമ്പത്തെന്ന തീവ്രബന്ധം ഒടുങ്ങിക്കിട്ടും. മനോനാശംകൊണ്ട് തീവ്രമൃദുബന്ധങ്ങൾ രണ്ടും മാറും. ഇവിടെ ഒരു സംശയം വരാം. എന്നാൽ മനോനാശം മാത്രം അഭ്യസിച്ചാൽ പോരെ ? വാസനാക്ഷയത്തിനു പിന്നെയർത്ഥമില്ലല്ലോ ? ഈ സംശയം ശരിയല്ല. ജീവന്മുക്തനായാലും ശരീരംകൊണ്ടനുഭവിച്ചു തീർക്കേണ്ടതാണല്ലോ പ്രാരബ്ധകർമ്മം. അപ്പോൾ വ്യവഹാരദശയിൽ അനുഭവിച്ചു തീരേണ്ട പ്രബലമായ പ്രാരബ്ധകർമ്മം മനസ്സിനെ പൊന്തിച്ചു കൊണ്ടുവരുന്നതാണ്. വാസനാക്ഷയം ഇത്തരം മനസ്സിനെ തീവ്രബന്ധത്തിലകപ്പെട്ടുപോകാതെ കാത്തുകൊള്ളുന്നു. അനുഭവിച്ചുതീർക്കൽ മൃദുബന്ധംകൊണ്ടും സാദ്ധ്യമാകുന്നതാണല്ലോ. താമസവൃത്തിയാണ് തീവ്രബന്ധം. രാജസസാത്ത്വികവൃത്തികൾ രണ്ടും മൃദുബന്ധമാണ്. 'ദുഃഖേഷ്വനുദ്വിഗ്നമനാഃ' എന്നു തുടങ്ങുന്ന സ്ഥിതപ്രജ്ഞലക്ഷണശ്ലോകത്തിൽ ഭഗവാൻ ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്. ഇവിടെ ഇനിയും ഒരു സംശയം വരാം. ജീവന്മുക്തനും മൃദുബന്ധം അനുവദനീയമാണ്. തീവ്രബന്ധം വാസനാക്ഷയം കൊണ്ട് നിവർത്തിക്കുകയും ചെയ്യും. എന്നാൽ പിന്നെ മനോനാശം അഭ്യസിക്കേണ്ട കാര്യമില്ലല്ലോ ? ഈ സംശയവും ശരിയല്ല. പ്രാരബ്ധം ഇച്ഛാപ്രാരബ്ധമെന്നും, അനിച്ഛാപ്രാരബ്ധമെന്നും, പരേച്ഛാപ്രാരബ്ധമെന്നും മൂന്നു വിധമുണ്ട്. ആത്മജ്ഞാനി പോലും പുതുതായി ഇച്ഛയെ ഉളവാക്കി ചില പ്രാരബ്ധങ്ങളിൽ പെട്ടുപോയി എന്നു വരാം. ഇതാണ് ഇച്ഛാപ്രാരബ്ധം.

സദൃശം ചേഷ്ടതേ സ്വസ്യാഃ പ്രകൃതേർജ്ഞാനവാനപി.
ഗീത. 3. 33.

ജ്ഞാനവാൻപോലും സ്വന്തം പ്രകൃതിക്കനുസരിച്ച് പ്രവർത്തിച്ചുപോകുന്നു എന്ന് ഭഗവാൻ ഗീതയിൽ വിവരിക്കുന്നത് ഈ ഇച്ഛാപ്രാരബ്ധത്തെ മനസ്സിൽ കണ്ടുകൊണ്ടാണ്. ഇച്ഛാപ്രാരബ്ധത്തെ ഒഴിവാക്കാൻ മനോനാശത്തിനല്ലാതെ മറ്റൊന്നിനും കഴിവില്ല. മറ്റെന്തിനെങ്കിലും കഴിയുമായിരുന്നെങ്കിൽ രാമനും

നളനും ധർമ്മപുത്രരുമൊന്നും ദുഃഖിക്കാനിടവരു മായിരുന്നില്ല. പൊന്മാനിനെ കൈയ്ക്കലാക്കണമെന്നും ചൂതുകളിക്കണമെന്നുമുള്ള സ്വയം കൃതേച്ഛകളായിരുന്നുവല്ലോ ഇവരെ ആപത്തിൽ ചാടിച്ചതു്. ഇത്തരം ഇച്ഛാപ്രാരബ്ധങ്ങളെ ഒഴിവാക്കാനാണു് മനോനാശം നിരന്തരം അഭ്യസിക്കേണ്ടതു്. ഇച്ഛാപ്രാരബ്ധങ്ങൾ മനോനാശം കൊണ്ടല്ലാതെ മറ്റൊന്നുകൊണ്ടും ഒഴിഞ്ഞു പോകുന്നതല്ലെന്നു് പഞ്ചദശിയിൽ സൂചിപ്പിച്ചിട്ടുണ്ടു്. രാമനളയുധിഷ്ഠിരന്മാർ ഈ മനോനാശം നല്ലവണ്ണം അഭ്യസിച്ചിരുന്നെങ്കിൽ അവർക്കു് പല ദുഃഖങ്ങളിൽനിന്നും വിടുതി കിട്ടുമായിരുന്നു. ഇങ്ങനെ ജീവന്മുക്തിക്കു് വാസനാക്ഷയമനോനാശങ്ങൾ നേരിട്ടു് കാരണങ്ങളായതുകൊണ്ടു് തത്ത്വജ്ഞാനത്തെക്കാൾ അവയ്ക്കു് പ്രാധാന്യമുണ്ടു്. തത്ത്വജ്ഞാനം മാറിനിന്നു് ഈ രണ്ടിനേയും ത്വരിതപ്പെടുത്തുകയാണു് ചെയ്യുന്നതു്. അതുകൊണ്ടു് ജീവന്മുക്തിയെ സംബന്ധിച്ചിടത്തോളം വാസനാക്ഷയമനോനാശങ്ങളെപ്പോലെ പ്രധാനമല്ല തത്ത്വജ്ഞാനം.

## ജ്ഞാനവും വാസനാക്ഷയവും

തത്ത്വജ്ഞാനം വാസനാക്ഷയത്തെ ഉണ്ടാക്കുന്നുവെന്നു് ശ്രുതി പലയിടത്തും വെളിപ്പെടുത്തിയിട്ടുണ്ടു്. 'ആ ദേവനെയറിഞ്ഞാൽ എല്ലാ പാപങ്ങളും ഒടുങ്ങുന്നു.' എന്നാണു് ശ്വേതാശ്വതരോപനിഷത്തിൻെറ പ്രഖ്യാപനം. കഠോപനിഷത്തു പറയുന്നതു്, 'അധ്യാത്മയോഗം അഭ്യസിച്ചുറപ്പിച്ചു് ആ ദേവനെ അറിഞ്ഞുകൊണ്ടിരിക്കുന്ന ധീരൻ ഹർഷശോകങ്ങൾക്കതീതനായി വർത്തിക്കുന്നു.' എന്നാണു്. 'ആത്മജ്ഞാനി ശോകത്തെ തരണം ചെയ്യുന്നു.' എന്നാണു് ഛാന്ദോഗ്യോപനിഷത്തിൻെറ മതം. ഈശാവാസ്യോപനിഷത്താകട്ടെ, 'അദ്വയസത്യം സർവ്വത്ര ദർശിക്കുന്നയാൾക്കു് ശോകമോ മോഹമോ ഇല്ല.' എന്നു വെളിപ്പെടുത്തുന്നു. 'ദേവനെയറിയുന്നയാൾ എല്ലാ കെട്ടുപാടുകളിൽ നിന്നും മോചിക്കുന്നു.' എന്നാണു് ശ്വേതാശ്വതരോപനിഷത്തു് വീണ്ടും പ്രഖ്യാപിക്കുന്നതു്.

## ജ്ഞാനവും മനോനാശവും

തത്ത്വജ്ഞാനം മനോനാശഹേതുവാണെന്നുള്ളതിനും ശ്രുതിസമ്മതിയുണ്ടു്. 'എവിടെ ഒരാൾക്കു് എല്ലാം ആത്മാവായിത്തീരുന്നുവോ അദ്ദേഹം പിന്നെ എന്തിൽക്കൂടി ആരെക്കാണാൻ, എന്തിൽക്കൂടി ആരെ കേൾക്കാൻ ?' എന്നാണു് ബൃഹദാരണ്യകോപനിഷത്തു് ചോദിക്കുന്നതു്. മാണ്ഡൂക്യോപനിഷത്തിനു് കാരികയെഴുതിയിട്ടുള്ള ശ്രീ ഗൗഡപാദാചാര്യർ ഇങ്ങനെ പറയുന്നു:

> ആത്മതത്ത്വാനുബോധേന
> ന സങ്കല്പയതേ യദാ
> അമനസ്താം തദാ യാതി
> ഗ്രാഹ്യാഭാവേ തദഗ്രഹഃ. (മാണ്ഡൂ. 3.23.)

ആത്മതത്ത്വം നിരന്തരം അനുസന്ധാനം ചെയ്തുകൊണ്ടു് സങ്കല്പങ്ങളെ തിരസ്ക്കരിക്കുക. അതോടെ മനോനാശം കൈയ്‌വരുന്നു. ഗ്രഹിക്കാൻ മറ്റൊന്നില്ലെന്നു വന്നാൽ പിന്നെ മനസ്സുണ്ടായിരിക്കുകയില്ലല്ലോ. ജീവന്മുക്തിക്കു് വാസനാക്ഷയമനോനാശങ്ങളാണു് പ്രധാന കാരണങ്ങൾ.

## ജ്ഞാനവും വിദേഹമുക്തിയും

ജ്ഞാനം നേരിട്ടു് വിദേഹമുക്തി ഉളവാക്കുന്നു. അതുകൊണ്ടു് വിദേഹമുക്തിക്കു് പ്രധാന കാരണം ജ്ഞാനം. 'ജ്ഞാനംകൊണ്ടു മാത്രമേ കൈവല്യമുള്ളൂ, അതാണു് മോക്ഷം.' എന്നു് സ്മൃതിയും ഘോഷിക്കുന്നു. കേവലനായ ആത്മാവിൻെറ സ്ഥിതിയാണു് കൈവല്യം. അതാണു് ദേഹാദിരഹിതമായ നിലനില്പു്. അതു് ജ്ഞാനംകൊണ്ടു മാത്രമേ ലഭിക്കൂ. അജ്ഞാനസൃഷ്ടിയാണു് ദേഹം. ജ്ഞാനം ഒന്നുകൊണ്ടു മാത്രമേ അതു മാറിത്തരൂ. 'മാത്രമേ' എന്നു പറയുന്നതുകൊണ്ടു് കർമ്മത്തിനു് ദേഹത്തെ നിവർത്തിപ്പിക്കാൻ കഴികയില്ലെന്നു് സ്പഷ്ടമാകുന്നു. കർമ്മംകൊണ്ടോ സന്തതികൊണ്ടോ ധനംകൊണ്ടോ ദേഹബന്ധം വിട്ടുപോകുന്നതല്ലെന്നു് തൈത്തിരീയോപനിഷത്തും പ്രഖ്യാപിക്കുന്നു. ചിലർ ജ്ഞാനം നേടാൻ കൂട്ടാക്കാതെ വാസനാക്ഷയമനോനാശങ്ങൾ യഥാശക്തി പരിശീലിക്കുന്നു. എന്നിട്ടു് ഏതെങ്കിലും ഒരിഷ്ടദേവനെ ധ്യാനിച്ചു് സഗുണോപാസനയും ശീലിക്കുന്നു. അവർക്കു് കൈവല്യം കിട്ടുന്നതല്ല. സൂക്ഷ്മശരീരം അവരെ വിട്ടുപോകുന്നതേയില്ല. അതിനാൽ 'മാത്രമേ' എന്ന പദംകൊണ്ടു് വാസനാക്ഷയമനോനാശങ്ങളും നേരിട്ടു് വിദേഹ

മുക്തിക്ക് ഹേതുക്കളല്ലെന്നാണ് സൂചിപ്പിച്ചിരിക്കുന്നത്. കൈവല്യമാണ് മോക്ഷം എന്നു പറഞ്ഞാൽ ജ്ഞാനം കാട്ടിത്തരുന്ന കേവലമായ നിലനില്പിൽ എല്ലാ ബന്ധങ്ങളും അസ്തമിക്കുന്നുവെന്നാണ് താത്പര്യം.

### ബന്ധനിവൃത്തി

ബന്ധം പല തരത്തിലുണ്ട്. വിദ്യാഗ്രന്ഥി, അബ്രഹ്മത്വം, ഹൃദയഗ്രന്ഥി, സംശയം, കർമ്മങ്ങൾ, അസർവ്വകാമത്വം, മരണം, പുനർജ്ജന്മം എന്നിങ്ങനെ വിവിധനാമങ്ങളിലാണ് അവ അറിയപ്പെടുന്നത്. ഈ ബന്ധങ്ങളെല്ലാം തന്നെ ജ്ഞാനംകൊണ്ട് വിട്ടുകിട്ടുന്നതാണ്. ഉപനിഷത്തുകളിലെ പ്രഖ്യാപനങ്ങൾ നോക്കുക: 'ഹൃദയഗുഹയിൽ ഒളിഞ്ഞിരിക്കുന്ന സത്യത്തെ അറിയുന്നയാൾ അവിദ്യാഗ്രന്ഥിയെ പൊട്ടിച്ചെറിയുന്നു.' എന്നാണ് മുണ്ഡകോപനിഷത്തിന്റെ പ്രഖ്യാപനം. 'ബ്രഹ്മത്തെയറിയുന്നയാൾ ബ്രഹ്മമായി ഭവിക്കുന്നു.' എന്നും അതേ ഉപനിഷത്ത് തുടന്നു വെളിപ്പെടുത്തുന്നു. 'ആ പരമസത്യത്തെ കണ്ടെത്തുമ്പോൾ ഹൃദയഗ്രന്ഥി ഭേദിക്കപ്പെടുന്നു; സർവ്വസംശയങ്ങളും ഛേദിക്കപ്പെടുന്നു; കർമ്മങ്ങൾ ക്ഷയിക്കുന്നു.' എന്നും മുണ്ഡകോപനിഷത്തുതന്നെ പ്രസ്താവിച്ചിട്ടുണ്ട്. 'ഗുഹാനിഹിതമായ ചിദംബരത്തിൽ ഒളിഞ്ഞിരിക്കുന്ന സത്യത്തെയറിയുന്നയാൾ സർവ്വകാമങ്ങളും ഒരുമിച്ചനുഭവിക്കുന്നു.' എന്നാണ് തൈത്തിരീയോപനിഷത്തു കാട്ടിത്തരുന്നത്. ശ്വേതാശ്വതരോപനിഷത്ത് പറയുന്നത്, 'ആ സത്യത്തെ അറിഞ്ഞാൽ മാത്രമേ മരണത്തെ ജയിക്കുന്നുള്ളു.' എന്നാണ്. കഠോപനിഷത്തു പറയുന്നതു നോക്കുക:

> യസ്തു വിജ്ഞാനവാൻ ഭവതി
> സമനസ്കഃ സദാ ശുചിഃ
> സ തു തത്പദമാപ്നോതി
> തസ്മാദ് ഭൂയോ ന ജായതേ. (കഠോ. 1·3·8·)

സത്യത്തെയറിഞ്ഞവൻ സദാ പരിശുദ്ധഹൃദയനായി വർത്തിക്കുന്നു. അദ്ദേഹം സത്യവുമായി അലിഞ്ഞുചേരുന്നു. അതുകൊണ്ട് പിന്നെ ജനിക്കാനേ ഇടവരുന്നില്ല. 'താൻ ബ്രഹ്മമാണെന്നറിയുന്നയാൾ ഇക്കാണുന്ന സർവ്വവുമായി ഭവിക്കുന്നു.' എന്നാണ് ബൃഹദാരണ്യകോപനിഷത്ത് അറിയിക്കുന്നത്. ഇങ്ങനെ അജ്ഞാനബന്ധങ്ങളുടെ നിവൃത്തിയെക്കുറിച്ച് പ്രതിപാദിക്കുന്ന ഉപനിഷദ്വാക്യങ്ങൾ വേണ്ടുവോളമുണ്ട്. ആത്മജ്ഞാനം മാത്രമേ ബന്ധനിവൃത്തിയെ ഉളവാക്കുകയുള്ളുവെന്ന് അവ വിളിച്ചറിയിക്കുന്നു.

---

# ആത്മാവ് അണുവോ മഹത്തോ ?

പണ്ഡിററ് സി. രാമകൃഷ്ണൻനായർ

ആത്മാവ് ഉള്ളതാണെന്നും അതിനു പല പ്രമാണങ്ങൾ ഉണ്ടെന്നും വേദാന്തികൾ പറയുന്നു. അങ്ങനെയാണെങ്കിൽ അത് അണുവോ മഹത്തോ എന്നുകൂടി അവർ പറയണം. ആരായാലും അവനവനു പരിചയമുള്ള വസ്തുക്കളുടെ സ്വഭാവത്തോടു തുല്യപ്പെടുത്തി – പരിചിതവസ്തുക്കളുടെ സ്വഭാവപരിധിയിൽ നിർത്തി – മാത്രമേ ഏതിനേയും സാധാരണയായി പരിശോധിക്കാറുള്ളു. അപ്പോൾ, ഏതെങ്കിലും ഒരു വസ്തുവിനു് അഭിമുഖീഭവിക്കുന്ന ഘട്ടത്തിൽ അത് എവിടെയുള്ളത്, എത്രത്തോളമുള്ളത്, എന്ന ചോദ്യങ്ങൾ മനുഷ്യബുദ്ധിയിൽതന്നെ പൊന്തിവരും. നാം പരിചയപ്പെട്ടിട്ടുള്ള വസ്തുക്കൾ മുഴുവനും ഏതെങ്കിലും ഒരു സ്ഥലത്തോ ഏതെങ്കിലും ഒരു അളവിലോ വലിപ്പത്തിലോ മാത്രമേ കണ്ടിട്ടുള്ളു. അതുകൊണ്ടു നമ്മുടെ വ്യവഹാരത്തിനു വിഷയമായ ആത്മാവും എവിടെയുള്ളത് ? അതിന്റെ പരിമാണം (അളവ് – വലിപ്പം) എന്ത് ? അണുപരിമാണമാണോ ? മഹാപരിമാണമാണോ ? അഥവാ, ഇതു രണ്ടുമല്ല മദ്ധ്യമപരിമാണമാണോ ? ഈവക സംശയം നമുക്കുണ്ടാകാം.

ഇത്രയധികം സംശയിക്കാനെന്തിരിക്കുന്നു? 'അയമാത്മാ ബ്രഹ്മ' 'സത്യം ജ്ഞാനമനന്തം ബ്രഹ്മ.' 'വിജ്ഞാനമാനന്ദം ബ്രഹ്മ.' എന്നിങ്ങനെയുള്ള ഉപനിഷദ്വാക്യങ്ങളുണ്ടല്ലൊ. അവയിൽനിന്നു് ആത്മാവു് സച്ചിദാനന്ദഘനനാണെന്നു മനസ്സിലാക്കരുതോ? അതുതന്നെയോ? 'യതോ വാ ഇമാനി ഭൂതാനി ജായന്തേ. യേന ജാതാനി ജീവന്തി യത് പ്രയന്ത്യഭിസംവിശന്തി; തദ് വിജിജ്ഞാസസ്വ. തദ്ബ്രഹ്മ.' എന്നീ ശ്രുതിവാക്യങ്ങൾ ഈ ജഗത്തിൻെറ ഉത്പത്തിക്കും സ്ഥിതിക്കും ലയത്തിനും കാരണമാണു് ആത്മാവെന്നു് ഉദ്ഘോഷിക്കുന്നില്ലേ? ഇവയിൽനിന്നെല്ലാം ആത്മാവിൻെറ സ്വരൂപം എന്തെന്നു സൂക്ഷ്മമായി ഗണിക്കാമല്ലൊ. എന്നാണെങ്കിൽ, സാധാരണ മനുഷ്യബുദ്ധിക്കു് ആത്മസ്വരൂപം ഉൾക്കൊള്ളുന്ന ഇടമോ അതിൻെറ പരിമാണമോ സംബന്ധിച്ചുണ്ടാകുന്ന ജിജ്ഞാസയെ തൃപ്തിപ്പെടുത്താൻ ഈ വാക്യങ്ങൾ മതിയാകുകയില്ല.

ആത്മാവു് നിത്യചൈതന്യസ്വരൂപനാണു്. അതു് എന്നുമുള്ളതാകയാൽ ഉത്പത്തിരഹിതനാണെന്നു പ്രത്യേകം പറയേണ്ടതില്ല. അതു പരബ്രഹ്മംതന്നെയെന്നും അന്തമില്ലാത്തതെന്നുമാണു് ശ്രുതിയിൽ പറഞ്ഞിട്ടുള്ളു്. അന്തമില്ലാത്തതെന്നു പറഞ്ഞാൽ അതു് ഭാവനയുടെ പരിമിതിയിൽ ഒതുക്കാവുന്നതല്ല. അതായതു് അചിന്ത്യപരിമാണം എന്നുതന്നെ പറയണം. ആ സ്ഥിതിക്കു് ആത്മാവിൻെറ പരിമാണത്തെക്കുറിച്ചുള്ള ചിന്ത, യുക്തിഹീനമോ വിഡ്ഢിത്തമോ ആണെന്നു പറയുന്നതല്ലേ ശരി? അതെ, അങ്ങനെതന്നെ; എന്തെന്നാൽ ഇന്ദ്രിയങ്ങൾക്കു വിഷയമല്ല, വാക്കിനും അന്തഃകരണങ്ങൾക്കും വിഷയമല്ല, ആത്മാവെന്നുള്ളതുകൊണ്ടു് ഇവയെല്ലാം അപ്പുറം നില്ക്കുന്ന ആത്മാവിനെക്കുറിച്ചറിയുവാൻ ശ്രുതി മാത്രമാണു് പ്രമാണം. വേദത്തിൻെറ വേദത്വംതന്നെ പ്രത്യക്ഷത്തിനും അനുമാനത്തിനും പിടികിട്ടാത്ത ഒന്നിനെപ്പററി നമ്മെ അറിയിക്കുന്നു എന്നതുകൊണ്ടുണ്ടായതാണു്. അഥവാ വേദംകൊണ്ടു വെളിവാകുന്ന ധർമ്മം പ്രത്യക്ഷപ്രമാണത്തിനോ അനുമാനപ്രമാണത്തിനോ വിഷയമല്ല എന്നു പറഞ്ഞാലും ശരിതന്നെ. അങ്ങനെയുള്ള വേദത്തിലെ പ്രാമാണികവചനങ്ങളെ ആശ്രയിച്ചല്ലാതെ ആത്മവിഷയകമായ ഒരു തീരുമാനത്തിനും സ്ഥിരത ലഭിക്കുന്നതല്ല.

'സ യദാ അസ്മാത് ശരീരാദ് ഉത്ക്രാമതി സഹൈവൈതൈഃ സർവ്വൈരുത്ക്രാമതി,' എന്ന കൗഷീതകീബ്രാഹ്മണത്തിലെ വാക്യം നോക്കാം. ആത്മാവു് ശരീരത്തിൽനിന്നു് എല്ലാ പ്രാണങ്ങളോടുംകൂടി ഉത്ക്രമിക്കുന്നു, ഊർദ്ധ്വലോകത്തിലേയ്ക്കു പോകുന്നു, എന്നാണിതിൻെറയർത്ഥം. ഈ ഇരുപതാംനൂററാണ്ടിൽ മനുഷ്യൻ ചന്ദ്രനിൽ കാലുകുത്തിയെന്നുള്ളതുകൊണ്ടു് മേലാൽ മതം വേണ്ടെന്നു ചിലർ പറയുന്നു. അതും വൈദികചിന്തകളുമായി ഒരു പൊരുത്തക്കേടുമില്ല. ചന്ദ്രനെ സംബന്ധിച്ച ആധിഭൗതികചിന്തയിൽ ഇന്നത്തെ ഗവേഷണങ്ങൾ വിരുദ്ധമല്ല. ആധിദൈവികചിന്തയിലും ആദ്ധ്യാത്മികചിന്തയിലുമാണു് ഉപനിഷദ് വചനങ്ങൾ യോജിപ്പിക്കേണ്ടതു്.

'യേ വൈകേ ചാസ്മാല്ലോകാത് പ്രയന്തി ചന്ദ്രമസമേവ തേ സർവ്വേ ഗച്ഛന്തി.' എന്ന കൗഷീതകീവാക്യം പറയുന്നതു്. 'ഈ ലോകത്തുനിന്നു പോകുന്ന എല്ലാ ആത്മാക്കളും ചന്ദ്രനെ പ്രാപിക്കുന്നു,' എന്നാണു്. ബൃഹദാരണ്യകോപനിഷത്തിൽ 'തസ്മാല്ലോകാത് പുനരേത്യാസ്മൈ ലോകായ കർമ്മണേ.' എന്നു പറഞ്ഞിരിക്കുന്നതു് ലോകാന്തരത്തിൽനിന്നു് ആത്മാക്കൾ ഈ ലോകത്തിലേയ്ക്കു വരുന്നുണ്ടെന്നുള്ള തത്ത്വത്തേയാണു്.

ഇങ്ങനെ ആത്മാക്കൾ ഊർദ്ധ്വലോകത്തേയ്ക്കു പോകുകയും അവിടെനിന്നു് ഇങ്ങോട്ടു വരികയും ചെയ്യുന്നു എന്നു് ഗീതയിലും, 'തേ തം ഭുക്ത്വാ സ്വർഗ്ഗലോകം വിശാലം ക്ഷീണേ പുണ്യേ മർത്ത്യലോകം വിശന്തി.' എന്ന മന്ത്രംകൊണ്ടു തുറന്നു പറഞ്ഞിരിക്കുന്നു. ഇങ്ങനെ പോകാനും വരാനും കഴിയത്തക്കവണ്ണം പരിച്ഛിന്നമായ പരിമിതമായ ലഘുപരിമാണമായ ഒരു സ്വരൂപത്തോടുകൂടിയതാണു് ആത്മാവു് എന്നു സംശയം കൂടാതെ തീരുമാനിക്കാം.

ഇവിടെയാണു് ഒരു ചിന്താക്കുഴപ്പമുണ്ടാകുന്നതു്. ആത്മാവു് സർവ്വവ്യാപിയാണു്, അനന്തനാണു്, വിഭുവാണു് എന്നെല്ലാം ശ്രുതി ഘോഷിച്ചിട്ടുണ്ടു്. അതു ശരിയാണെങ്കിൽ

അതു് ഒരിടത്തുനിന്നു മറെറാരിടത്തേയ്ക്കു പോകു മെന്നു പറയുന്നതു ശരിയല്ല. അനുഭവത്തിനും യുക്തിക്കും ചേരുന്നതുമല്ല. ഈ വൈരുദ്ധ്യത്തിനു് എന്താണു് സമാധാനം ? ആത്മാവു് പരിച്ഛിന്നസ്വരൂപനാണെന്നു സമ്മതിക്കയേ തരമുള്ളു. അതിൻെറ വലിപ്പമെത്രയാണു് ? ഒരു ശരീരത്തിലുള്ള ആത്മാവു് ആ ശരീരത്തോളം പരിമാണം ഉള്ളതാണു് എന്നു തീരുമാനിക്കാൻ നിവ്വാഹമില്ല.

എന്തെന്നാൽ ശരീരാവയവങ്ങരം നഷ്ടമായാലും ജീവൻ, മുഴുവൻ ശരീരത്തിൽ അവശേഷിക്കും. നഷ്ടപ്പെട്ട അവയവത്തിൽകൂടി കുറെ ജീവൻ പോയി എന്നു വരികയില്ല. അപ്പോരം ജീവൻ അണുപരിമാണം (അണുവിനോളം ചെറിയതു്) തന്നെയാണു്. ഒരു ശരീരത്തിൽ എന്നും സ്ഥിരമായി നിൽക്കുന്നില്ല ആത്മാവു്. ശരീരത്തേയും ലോകത്തേയും മാറിമാറി സ്വീകരിക്കുന്നതിനാൽ ആത്മാവു് ഒരിടത്തും നിത്യമല്ല. അതുകൊണ്ടു് അതിനു് ഓരോരിടത്തും ഓരോ പരിമാണമുണ്ടായിരിക്കേണ്ടതായിട്ടില്ല. പരമാണുപരിമാണത്തിൽത്തന്നെ അതിന്നു ശരീരങ്ങളിലിരിക്കാം. ശരീരത്തെ അപേക്ഷിച്ചു് ആത്മാവു് അണുതന്നെയാണു്. അതുകൊണ്ടാണല്ലോ ശരീരത്തിനുള്ളിൽതന്നെ ആത്മാവു് അങ്ങോട്ടും ഇങ്ങോട്ടും പോകുകയും വരികയും ചെയ്യുന്നു എന്നു ശ്രുതികരം വർണ്ണിച്ചിട്ടുള്ളതും.

ഇങ്ങനെ ആത്മാവു് പരമാണുമാത്രമാണെന്നു പറയുമ്പോഴും, അതു് അത്യന്തം മഹത്താണു്, വലിയതാണു് എന്നു് ഉദ്ഘോഷിക്കുന്ന ശ്രുതിവാക്യങ്ങരം വളരെയുള്ളവയെ നമുക്കെങ്ങനെ നിഷേധിക്കാം, എന്ന ചോദ്യം വരും.

അണോരണീയാൻ മഹതോ മഹീയാൻ
ആത്മാസ്യ ജന്തോർന്നിഹിതോ ഗുഹായാം.
(കാഠകം)

അണോരണീയാൻ മഹതോ മഹീയാൻ
ആത്മാ ഗുഹായാം നിഹിതോ$/$സ്യ ജന്തോഃ.
(ശ്വേതാശ്വതരം)

സൂക്ഷ്മതകൊണ്ടു് പരമാണുവേക്കാരം ചെറുതും എന്നാൽ സവ്വത്ര വ്യാപ്തികൊണ്ടു് എല്ലാററിലും വലുതുമായ ആത്മസ്വരൂപം എല്ലാ ജീവികളുടേയും ഹൃദയഗുഹയിൽ വിളങ്ങിക്കൊണ്ടിരിക്കുന്നു.

'അണോരണീയാൻ സുമനാഃ സവ്വഭൂതേഷ്വവസ്ഥിതഃ
(സനത്സുജാതീയം. അ. 5 .ശ്ലോകം 32.)

'അമരദാസൻ' ഇതിനു് ഒരു വ്യാഖ്യാനം കൊടുക്കുന്നുണ്ടു്. അണു നിത്യവും സൂക്ഷ്മവും എന്നാണല്ലൊ താക്കികസിദ്ധാന്തം. 'അണോഃ സൂക്ഷ്മാത് താക്കികൈഃ നിത്യത്വേനാഭിമതാൻ മന ആദേരാത്മാ അണീയാൻ അതിസൂക്ഷ്മഃ അതോ ന നാശയോഗ്യഃ, മഹതഃ മഹത്പരിമാണാത് താക്കികൈഃ മഹത്വേന നിത്യതയാ ചാഭിമതാത് കാലാദേരപ്യാത്മാ മഹീയാൻ മഹത്തരസ്തദധിഷ്ഠാനത്വാദ് അതോപി നാസ്യാത്മനോ നാശയോഗ്യതേത്യത്ഥഃ.' എന്നു് 'മണിപ്രഭ'യിൽ പ്രതിപാദിക്കുന്നു. മനസ്സിനേക്കാളും ആത്മാവു സൂക്ഷ്മം, അതിസൂക്ഷ്മം ആകുന്നു. ആത്മാവു് നിത്യവും മഹത്തും എന്നും താക്കികന്മാരും പറയുന്നു. കാലാദിയേക്കാളും അതിമഹത്താണു്. സൂക്ഷ്മതരത്വം, അതിമഹത്ത്വം എന്നീ രണ്ടു ധർമ്മങ്ങളുള്ളതുകൊണ്ടു് ആത്മാവു് നാശയോഗ്യമല്ല.

ഒരു വസ്തുതന്നെ എങ്ങനെ ഏററവും ചെറിയതും ഏററവും വലിയതുമാകും, എന്നു സംശയം വരാം. എന്നാൽ അതിനു സമാധാനമുണ്ടു്.

പരിച്ഛിന്നദേശത്തിൽ മാത്രമിരിക്കുന്ന ഒരുവനെ സവ്വഗതനെന്നു പറയുന്നതു് ഒരു വിധത്തിലും ചേരുന്നതല്ല. എന്നാൽ സവ്വഗതനായ ഒരുവൻ എല്ലാ ദിക്കിലും ഉണ്ടാവുകകൊണ്ടു് അവനു് ഒരു പരിച്ഛിന്നദേശം വ്യപദേശിക്കുന്നതു് സാപേക്ഷകമായി ദോഷമുള്ളതല്ല. എങ്ങനെയെന്നാൽ, സമസ്തഭൂമിയുടെയും അധിപനായ ഒരുവനെ അയോദ്ധ്യാധിപതി എന്നു പറഞ്ഞാൽ തെറെറന്താണു് ? അദ്ദേഹം അയോദ്ധ്യയുടെയും അധിപതിതന്നെയാണു്. അയോദ്ധ്യയ്ക്കു വേറൊരു അധിപതിയില്ലതാനും. ഇവിടെ സവ്വഗതനായ ഈശ്വരനെ ചെറിയ കുടിലിൽ ഇരിക്കുന്നവനെന്നും, നെന്മണിയേക്കാരം ചെറിയവനെന്നും, ഒക്കെ പറയുന്നതു് എന്തിനെ അപേക്ഷിച്ചാണു് ? എന്തിനു വേണ്ടിയാണു് ? തദ്രൂപേണ ഉപാസിക്കുവാൻ, ധ്യാനിക്കുവാൻ, അല്ലെങ്കിൽ ബുദ്ധികൊണ്ടു് ഗ്രഹിക്കുവാൻ എന്നേ പറയുവാനുള്ളു.

ബ്രഹ്മത്തിൻെറ അല്പായതനത്വം ആകാശത്തിൻെറതുപോലെയാകുന്നു. ആകാശം സവ്വഗ

തമാണെങ്കിലും സൂചീരന്ധ്രാദിരൂപേണ വിചാരിക്കപ്പെടുമ്പോരം, അല്ലെങ്കിൽ സൂചീരന്ധ്രാദ്യപേക്ഷഹേതുവായിട്ടു്, അതിനെ അല്പനീഡമെന്നും, അണീയസ്സെന്നും, പറയുന്നതുപോലെയാണു് ബ്രഹ്മവും. ബ്രഹ്മത്തിൻെറ അല്പനീഡത്വവും അണീയസ്ത്വവും നിചായ്യത്വത്തെ അല്ലെങ്കിൽ ഉപാസ്യത്വത്തെ അല്ലെങ്കിൽ ദ്രഷ്ടവ്യത്വത്തെ അപേക്ഷിച്ചുള്ളതാണു്, പാരമാൎത്ഥികമല്ല. ബ്രഹ്മം 'അണോരണീയാൻ' എന്നു് ഈ ഭാഗം യുക്തിയുക്തമായി സമൎത്ഥിക്കുന്നു. അതിൻെറ മഹീയസ്ത്വത്തിൽ ആൎക്കും യാതൊരു സംശയവും ഉണ്ടാകുന്നതല്ലല്ലൊ.

'സ ഏഷ മഹാനജ ആത്മാ.' 'ആകാശവത് സൎവ്വഗതശ്ച നിത്യഃ സത്യം ജ്ഞാനമനന്തം ബ്രഹ്മ.' ഈ ശ്രുതിവാക്യങ്ങരം, ആത്മാവു് മഹത്ത്വമുള്ളതാണെന്നും, ആകാശംപോലെ എങ്ങും നിറഞ്ഞതും അപരിച്ഛേദ്യസ്വഭാവമുള്ളതുമാണെന്നും വെളിപ്പെടുത്തുന്നു. ഇതാണു വാസ്തവമെങ്കിൽ ആത്മാവു് അണുവാണെന്നുള്ളതു് എങ്ങനെ ശരിയാകും? ഈ ചോദ്യത്തിനു് ആത്മാവിനെയും ഒന്നു വേർതിരിച്ചു കാണുകയേ നിവൃത്തിയുള്ളു. പരബ്രഹ്മരൂപനായ പരമാത്മാവിൻെറ സ്വരൂപമാണു് മഹത്ത്വപ്രതിപാദകമായ ശ്രുതികളാൽ പറയപ്പെട്ടതു്. മനുഷ്യാത്മാവു് അതിൽനിന്നു ഭിന്നനായ ജീവനാണു്. ജീവൻ അണുവാണെന്നു മുമ്പെ പറഞ്ഞതിനു മാററം വരുത്തുകയേ വേണ്ട. മുണ്ഡകോപനിഷത്തിൽ, 'ഏഷോഽണുരാത്മാ ചേതസാ വേദിതവ്യഃ' എന്നു പറഞ്ഞിട്ടുള്ളതു നോക്കുക. ആത്മാവു് അണുവാണെന്നാണല്ലൊ അൎത്ഥം. ശ്വേതാശ്വതരോപനിഷത്തിൽ ഒരു തലനാരിഴ നൂറായി കീറിയതിൽ ഒരു ഭാഗത്തെ വീണ്ടും നൂറായി കീറിയാലുള്ള ഒരു ഭാഗത്തോളമേ ആത്മാവുള്ളു എന്നു വിവരിച്ചിരിക്കുന്നു. അതുകൊണ്ടു് ശരീരത്തിനകത്തിരിക്കുന്ന നമ്മുടെ ആത്മാവു് അണുസ്വരൂപമാണെന്നു പറയുന്നതിൽ യാതൊരു തെററുമില്ല. ഇങ്ങനെ ഈ വാദം അവസാനിപ്പിക്കാമെന്നുവെച്ചാൽ ഇതിനെയും എതിൎക്കുന്ന ഒരു കൂട്ടരുണ്ടു്. (തുടരും.)

---

# വൈദികകാലത്തെ മഹതീമഹാന്മാർ

## ശ്രീ ജ്ഞാനേശ്വരാനന്ദസ്വാമികരം

സൂക്ഷ്മവും ഗഹനവുമായ അദ്ധ്യാത്മതത്ത്വങ്ങരം ഗ്രഹിക്കാൻ ഏററവും ലളിതവും ഋജുവും ആയ മാൎഗ്ഗം, അവ മഹനീയരായ സ്ത്രീപുരുഷന്മാരുടെ ജീവിതത്തിൽ അഭിവ്യക്തവും ഉദാഹൃതവുമായ രീതി പഠിക്കുകയാകുന്നു. ഒരു തത്ത്വം മൂൎത്തരൂപത്തിൽ പ്രകടമാകുമ്പോഴാണു് നമ്മിലധികം പേൎക്കും അതു് ഗ്രഹിക്കാനും ധരിക്കാനും എളുപ്പം തോന്നുന്നതു്. ഓരോ രാജ്യത്തും മാനവരാശിയുടെ ഈ മഹാചാര്യന്മാർ എക്കാലവും സത്യത്തിൻെറ ഉത്തമവും സുവ്യക്തവുമായ മാനദണ്ഡം നമുക്കു നല്കിയിട്ടുണ്ടു്. ഈ ദിവ്യപുരുഷന്മാരുടെ കാലടികളെ പിൻതുടൎന്നാണു് മാനവൻ പുരോഗമിക്കുന്നതു്.

ചരിത്രാതീതകാലംമുതൽ ഭാരതം, മതത്തിൻെറയും ആദ്ധ്യാത്മികതയുടെയും നഭോമണ്ഡലത്തെ ഉദ്ദീപ്തമാക്കുന്ന നിരവധി മഹതീമഹാന്മാൎക്കു് ജന്മം കൊടുത്തിട്ടുണ്ടു്. അതിഗഹനങ്ങളായ അധ്യാത്മസത്യങ്ങരംക്കു നിദരാം നിദൎശനഭൂതരായ അത്യദ്ഭുതമഹത്തുക്കളുടെ പരമ്പരയ്ക്കു് ഭാരതത്തിൽ ഒരിക്കലും വിച്ഛിത്തി വന്നിട്ടില്ല. ഭാരതചരിത്രത്തിലെ വൈദികകാലമെന്ന അതിപുരാതനഘട്ടത്തിലേയ്ക്കാണു് ഇന്നു നിങ്ങളെ ഞാൻ കൊണ്ടുപോകാൻ ഉദ്ദേശിക്കുന്നതു്. ആ പ്രാചീനകാലംമുതൽ സംരക്ഷിച്ചു പോന്നിട്ടുള്ള സാഹിത്യത്തിൽ വൎണ്ണിതരായ അനേകം മഹാത്മാക്കളിൽ വളരെക്കുറച്ചുപേരെ മാത്രമേ തല്ക്കാലം അവതരിപ്പിക്കാൻ സാധിക്കുകയുള്ളു.

അനേകായിരം വൎഷങ്ങരംക്കു മുമ്പു് തേജസ്വിയായ ഒരു വിപ്രബാലൻ വിശിഷ്ടനായ ഒരാധ്യാത്മികാചാര്യനെ സമീപിച്ചു. വൃദ്ധനായ തപോധനൻെറ ശ്രദ്ധയെ ആകൎഷിക്കുകയും അദ്ദേഹത്തെ ആശ്ചര്യപ്പെടുത്തുകയും ചെയ്യാൻ പോന്ന എന്തോ ഒന്നു് ആ യുവാവിൻെറ പെരുമാററത്തിലുണ്ടായിരുന്നു. മഹൎഷി നിനച്ചു: 'ഈ ബാലൻ, അവനാരായിരുന്നാലും, അസാധാരണനാണെന്നു തോന്നുന്നു. ഒരു ജീവിതത്തിൽത്തന്നെ പത്തു ദൎശനങ്ങളെ പഠിച്ചുയൎത്താനും ഉടച്ചു പൊടിക്കാനും ഉള്ള കരു

ത്തിവരുന്നുണ്ട്. ഇവൻ ഒരു വലിയ അദ്ധ്യാത്മ നേതാവാകും.'

അങ്ങനെ മഹർഷി വൈശമ്പായനൻ യാജ്ഞവല്ക്യ നെ ശിഷ്യനായി സ്വീകരിച്ചു. ധീരനായ ആ ബാല ന്റെ മൗലികപ്രതിഭയും സൂക്ഷ്മഗ്രഹണപടുതയും മൂല മുള്ള തേജസ്വിത ചിലപ്പോൾ ധിക്കാരത്തിന്റെ വക്ക ത്തെത്താറുണ്ട്. ആ യുവാവിന്റെ ആർജ്ജവം ഒരു വിപ്പ വകാരിയുടെ പരിവേഷം ചിലപ്പോൾ അദ്ദേഹത്തിനു നല്കിയിരുന്നു. അങ്ങനെയൊക്കെയാണെന്നിരുന്നാലും ആ ഉജ്ജ്വലബാലനെ പഠിപ്പിക്കാൻ മഹർഷിക്ക സ ന്തോഷമായിരുന്നു. മററു വിദ്യാർത്ഥികൾക്ക് കഷ്ടിച്ച് മനസ്സിലാക്കാൻപോലും ഒരു മാസം വേണ്ടിവരുന്ന വിഷയങ്ങൾ ഗ്രഹിക്കാൻ യാജ്ഞവല്ക്യനു് ഒരു ദിവസ മേ വേണ്ടിയിരുന്നുള്ളു. മററുള്ളവരുടെ മന്ദതകൊണ്ട് പാഠം മന്ദഗതിയിലാകുമ്പോൾ ഈ യുവാവ് അക്ഷമ നാകാറുണ്ട്. ചിലപ്പോൾ അദ്ദേഹം അവരെ പരിഹ സിക്കുകയും നിന്ദിക്കുകയും ചെയ്തിരുന്നു. അഹങ്കാരി യായ അന്തേവാസിയുടെ അസാധാരണമായ ഗ്രഹണ ശക്തി കണ്ട് ആചാര്യനു് ആശ്ചര്യം തോന്നിയിരുന്നെ ങ്കിലും യുവയാജ്ഞവല്ക്യന്റെ ഇമ്മാതിരി മനോഭാവം ക്രമേണ അദ്ദേഹത്തെ അപ്രീതനാക്കി.

ഒരു നാൾ വൈശമ്പായനൻ ശിഷ്യന്മാരോട് തനിക്കുവേണ്ടി ചില സാഹിത്യരചന നടത്താനാവശ്യ പ്പെട്ടു; യാജ്ഞവല്ക്യൻ അതിൽ സഹായിക്കരുതെന്നും അദ്ദേഹം വിചാരിച്ചു. അവക്കു രചിക്കാൻ വളരെ നാൾ വേണ്ടിവന്നു; തീർന്നു കഴിഞ്ഞപ്പോൾ നിറയെ തെററുമുണ്ടായിരുന്നു. സഹപാഠികൾ അത്രയേറെ തെററു കൾ വരുത്തിക്കണ്ടപ്പോൾ യാജ്ഞവല്ക്യൻ ആചാര്യ നോടു ചോദിച്ചു: 'അങ്ങെന്താണു് എന്നോട് അതു ചെ യ്യാൻ പറയാതിരുന്നതു്? ഞാനതു് തെററു കൂടാതെയും, ഈ മന്ദന്മാർ എടുത്തതിൽ വളരെ കുറഞ്ഞ സമയത്തി നുള്ളിലും ചെയ്തുതീക്കുമായിരുന്നല്ലൊ.'

ഇതു കേട്ട് ആചാര്യനു് വലിയ അപ്രിയമായി; അദ്ദേഹം അവിനീതനായ ഈ ശിഷ്യനെ ശിക്ഷിച്ചു. യാജ്ഞവല്ക്യനു് വലിയ അവമാനം തോന്നി; ആചാ ര്യനിൽനിന്നു പഠിച്ചതെല്ലാം ഛർദ്ദിച്ചു. 'ഇതാ അങ്ങ യിൽ നിന്നും ഞാൻ പഠിച്ചതെല്ലാം.' എന്നു പറഞ്ഞു യാജ്ഞവല്ക്യൻ: 'അങ്ങയിൽനിന്നു ഗ്രഹിച്ചതൊന്നും എനിക്കു് വെച്ചുകൊണ്ടിരിക്കാൻ ഇഷ്ടമില്ല, എനിക്കു സാധിക്കുമെങ്കിൽ, മത്ത്യഗുരുക്കന്മാരുടെ ആരുടെയും സാഹായ്യം കൂടാതെ ഞാൻ സ്വയം സത്യം കണ്ടുപിടി ക്കുന്നതാണു്. സ്വന്തം പ്രതിഭകൊണ്ടും പ്രയത്നംകൊണ്ടും ഞാൻ വിജ്ഞാനദീപ്തനായിത്തീരും.'

വ്രണിതനായ വനരാജനെപ്പോലെ യാജ്ഞവല്ക്യൻ ഏകാകിയായി വനത്തിലേയ്ക്കു നടന്നു. നേരത്തെ നേടി യ ഗുരുകുലവിദ്യ നഷ്ടമായതിൽ അദ്ദേഹത്തിനു് ഒരു ശൂന്യത തോന്നി. വിജ്ഞാനദീപ്തിയുടെ അഭാവത്താൽ അദ്ദേഹം വിഷാദവിവശനായി. യാജ്ഞവല്ക്യൻ ഒരി ടത്തിരുന്നു് സവിതാവിനെ ധ്യാനിച്ചു. ഏകാഗ്ര ധ്യാനത്താൽ പ്രീതനായ സൂര്യദേവൻ അദ്ദേഹത്തിന്റെ മുമ്പിൽ ആവിർഭവിച്ചു. യാജ്ഞവല്ക്യൻ സൂര്യനോട് സർവ്വജ്ഞതാവരത്തിനായി അപേക്ഷിച്ചു. 'തഥാസ്തു.' എന്നനുഗ്രഹിച്ചു സവിതാവു്. യാജ്ഞവല്ക്യൻ സർവ്വ ജ്ഞാനസമ്പന്നനുമായിത്തീർന്നു. അദ്ദേഹം സ്ഥാപിച്ച വേദശാഖ ശുക്ലയജുർവേദം എന്ന പേരിൽ വിഖ്യാത മാണു്. അതിഗഹനങ്ങളായ അദ്ധ്യാത്മതത്ത്വങ്ങൾ വിശദമായി പ്രഖ്യാപിക്കുന്ന അത്യദ്ഭുതകരമായ ഒരു ദാർശനികസിദ്ധാന്തത്തിന്റെ പ്രണേതാവാണു് യാജ്ഞ വല്ക്യൻ.

ബൃഹദാരണ്യകോപനിഷത്തിൽ യാജ്ഞവല്ക്യൻ വിജ്ഞേയമായ ഒരു വാദപ്രതിവാദത്തിൽ ഏർപ്പെട്ടിരി ക്കുന്ന മഹത്തായ ദൃശ്യം കാണാം. ജനകരാജൻ എന്നറിയപ്പെടുന്ന പ്രബലനായ ഒരു രാജാവുണ്ടായി രുന്നു. രാജകീയാഡംബരങ്ങളാൽ സദാ പരിവൃതനെ ങ്കിലും അദ്ദേഹം അനാസക്തമായ ഒരു ജീവിതമാണു നയിച്ചുപോന്നതു്, ജനകൻ ഒരിക്കൽ ജ്ഞാനികളു ടെയും ചിന്തകന്മാരുടെയും ഒരു സദസ്സു വിളിച്ചുകൂട്ടി. പ്രസിദ്ധരായ എല്ലാ ആചാര്യന്മാരെയും അദ്ദേഹം കൊട്ടാരത്തിൽ ക്ഷണിച്ചുവരുത്തി. വാദങ്ങളും സംവാദ ങ്ങളും അനേകമാസം നീണ്ടുനിന്നു. രത്നഹാരങ്ങൾ അണിയിച്ച ആയിരം കറവപ്പശുക്കളെയും കന്നുകളെയും കാണിച്ചുകൊണ്ട് ജനകൻ പ്രഖ്യാപിച്ചു: 'സദസ്യരിൽ ബ്രഹ്മവിദ്വരിഷ്ഠനു് അവകാശപ്പെട്ടതാണു് ഈ സമ്മാനം.' അനേകം ഋഷികളും നൂറു കണക്കിനു് വിദ്വാന്മാരായ ബ്രാഹ്മണരും സദസ്സിൽ സന്നിഹിത രായിരുന്നു. ആരും എഴുന്നേററു സദസ്സിനെ വെല്ലുവിളി ക്കാനോ, ബ്രഹ്മവിദ്വരിഷ്ഠനെന്നു് അവകാശപ്പെടാ നോ ഒരുമ്പെട്ടില്ല, ഒരാളൊഴിച്ചു്. യാജ്ഞവല്ക്യൻ എഴു ന്നേററു: തന്റെ ബ്രഹ്മചാരികളിൽ ഒരുവന്റെ നേക്കു തിരിഞ്ഞു പറഞ്ഞു: 'സൗമ്യ, ഈ പശുക്കളെ ആശ്രമ ത്തിലേയ്ക്കു തെളിച്ചുകൊണ്ടുപോകൂ.' ബ്രാഹ്മണർ കല ശലായി കോപിച്ചു. തങ്ങളെ അങ്ങനെ തിരസ്കരിക്കു വാൻ യാജ്ഞവല്ക്യനു് എങ്ങനെ ധൈര്യം വന്നു? അവ രിലാരു ചോദിക്കുന്ന ഏതു ചോദ്യത്തിനും സമാധാനം പറയാൻ താൻ സന്നദ്ധനാണെന്നും അവക്കാക്കും നിഷേ ധിക്കാനോ അതിക്രമിക്കാനോ ആവാത്ത തരത്തിൽ സത്യം വിശദമാക്കാമെന്നും പറഞ്ഞു യാജ്ഞവല്ക്യൻ.

പണ്ഡിതന്മാരായ ബ്രാഹ്മണർ അതിജടിലങ്ങളായ പ്രശ്നങ്ങളും അദ്ധ്യാത്മഗഹനങ്ങളായ കൂടപ്രശ്നങ്ങളും ഉന്ന യിച്ചു. അവരേവരും മഹർഷിമാരുടെ പുത്രന്മാർ; അവ രുടെ ചോദ്യങ്ങൾ അതിഗഹനങ്ങളും. എന്നിരുന്നാലും യാജ്ഞവല്ക്യൻ അവരുടെ വാദനീരദത്തെ മദ്ധ്യാഹ്ന മാർത്താണ്ഡനെപ്പോലെ തുളച്ചുകയറി. ആ പണ്ഡിത സദസ്സിൽ നിസ്തുലനായി യാജ്ഞവല്ക്യൻ ഉജ്ജ്വലപ്രഭ നായി ശോഭിച്ചു. അദ്ദേഹത്തിന്റെ ചുററും കുടിലജാലം വിരിക്കാൻ ശ്രമം നടന്നു. പക്ഷെ ആ കുശാഗ്രപ്രതിഭ യുടെ മുമ്പിൽ അതെല്ലാം മല്ലന്റെ കാല്ക്കീഴിൽപെട്ട

എട്ടുകാലിവലപോലെ ഛിന്നഭിന്നമായി. വാദത്തിൽ വിധി കല്പിക്കാൻ ഒരു അദ്ധ്യക്ഷൻെറ ആവശ്യം ഉണ്ടായിരുന്നില്ല; അത്രയ്ക്കു പ്രകടമായിരുന്നു യാജ്ഞവല്ക്യൻെറ വിജ്ഞാനമഹിമ. പ്രതിവാദികളേവരും മട്ടുതടങ്ങി. അജയ്യനായ യാജ്ഞവല്ക്യനുമായി മത്സരിക്കുന്നതു് വ്യർത്ഥമാണെന്നു് പ്രതിപക്ഷികൾക്കു വ്യക്തമായി.

ഞാനിപ്പോൾ സൂചിപ്പിക്കുന്ന കാലഘട്ടത്തിൽ ഭാരതത്തിൽ സ്ത്രീകളും തത്ത്വചിന്തയുടെ അധീതിബോധാചരണപ്രചാരണങ്ങളിൽ പങ്കെടുത്തിരുന്നു. പുരുഷന്മാരോടൊപ്പം അവരും വലിയ സദസ്സുകളിൽ പങ്കെടുക്കുകയും പുരുഷന്മാരെപ്പോലെ നിർഭയമായി അതിസൂക്ഷ്മതത്ത്വങ്ങളെക്കുറിച്ചു് വാദപ്രതിവാദം നടത്തുകയും ചെയ്തുവന്നു. വാദപ്രതിവാദം ശ്രദ്ധിച്ചുകൊണ്ടിരുന്ന ഒരു യുവതി ഒടുവിൽ എഴുന്നേററു, ആ അഭിവന്ദ്യസദസ്സിനെ സംബോധന ചെയ്തുകൊണ്ടു് ഈ വിധം പറഞ്ഞു: 'ഈ സഭയിൽ യാജ്ഞവല്ക്യനെ എതിർക്കാനും സ്വപക്ഷം സ്ഥാപിക്കാനും കഴിവുള്ളവർ ആരും ഉണ്ടെന്നു തോന്നുന്നില്ല. എനിക്കു് അദ്ദേഹത്തെ തോല്പിക്കാൻ സാധിക്കുമെന്നു വിശ്വാസമില്ല; എന്നാലും ഏതാനും ചോദ്യങ്ങൾ എനിക്കു് ആ മഹർഷിയോടു് ചോദിക്കണമെന്നുണ്ടു്. അവയ്ക്കു് തൃപ്തികരമായ സമാധാനം നല്കാൻ യാജ്ഞവല്ക്യനു സാധിക്കുന്ന പക്ഷം, അദ്ദേഹത്തെ എതിർക്കാൻ സമർത്ഥനായി ഈ സഭയിലോ പുറത്തോ ആരുമില്ല എന്നു വ്യക്തമാകുന്നതാണു്.'

വചക്നു എന്നു പേരായ ഒരു മഹർഷിയുടെ മകൾ ഗാർഗ്ഗിയാണു് ഈ യുവതി. ബാല്യംമുതല്ക്കേ അദ്ധ്യാത്മകാര്യങ്ങൾ ഗ്രഹിക്കുന്നതിലും ആചരിക്കുന്നതിലും ബദ്ധശ്രദ്ധയായിരുന്നു ഗാർഗ്ഗി എന്നതിൽ കവിഞ്ഞു് ആ മഹതിയുടെ ജീവിതത്തെക്കുറിച്ചു് നമുക്കു് അധികമൊന്നും അറിഞ്ഞുകൂടാ. അവർ ലൗകികജീവിതത്തിൽ പ്രവേശിക്കുകയോ വിവാഹബദ്ധയാവുകയോ ചെയ്തില്ല. പ്രമുഖ ബ്രഹ്മവാദിനികളിൽ ഒരുവൾ എന്നു് അവർ വിഖ്യാതയായി. ഗാർഗി യാജ്ഞവല്ക്യൻെറ നേക്കു തിരിഞ്ഞു പറഞ്ഞു: 'യാജ്ഞവല്ക്യ, ഒരു യോദ്ധാവു് വൈരിയുടെ നേക്കു ബാണം പ്രയോഗിക്കുംപോലെ ഞാൻ എൻെറ ചോദ്യങ്ങൾ അങ്ങയുടെ നേക്കു് അയയ്ക്കുന്നു. അവയെ നേരിടാൻ അങ്ങു സന്നദ്ധനാണോ ?' 'ചോദിച്ചോളു ഗാർഗി.' എന്നു പറഞ്ഞു യാജ്ഞവല്ക്യൻ.

ഗാർഗി ചോദിച്ചു: 'യാജ്ഞവല്ക്യ, അതിസ്ഥൂലം മുതൽ അതിസൂക്ഷ്മം വരെ സകലതിലും സർവ്വത്ര വ്യാപിച്ചു വാഴുന്ന ഏതെങ്കിലും അവികാരിയായ തത്ത്വം അങ്ങേയ്ക്കു് അറിവുണ്ടോ ? ഏതൊന്നിൽനിന്നും സകലതും ജനിക്കുന്നു, ഏതൊന്നിൽ സകലതും സഞ്ചരിക്കുകയും ജീവിക്കുകയും ചെയ്യുന്നു, വിനാശത്തിനുശേഷം സകലതും ഏതൊന്നിൽ ലയം പ്രാപിക്കുന്നു, ആ വസ്തുവിനെ അങ്ങു് സാക്ഷാത്കരിച്ചിട്ടുണ്ടോ ? എന്താണു് ആ വസ്തു ? അതു ഞങ്ങൾക്കു പറഞ്ഞുതന്നാലും.'

യാജ്ഞവല്ക്യൻ എതിരാളിയുടെ വിജ്ഞാനത്തെ വാഴ്ത്തി; എന്നിട്ടു് ആത്മാവിൻെറ ദിവ്യസ്വരൂപത്തെക്കുറിച്ചുള്ള തൻെറ പ്രഭാഷണം ആരംഭിച്ചു. സർവ്വാന്തര്യാമിയായ ദിവ്യവസ്തുതന്നെയാണു് സർവ്വത്ര വ്യാപിച്ചു വാഴുന്നതു് എന്നു് അദ്ദേഹം സ്ഥാപിച്ചു. പ്രപഞ്ചത്തിലെ സകലലോകങ്ങളെയും കോർത്തിണക്കി നിലനിർത്തുന്നതു് മനുഷ്യനിൽ കുടികൊള്ളുന്ന പരമാത്മാവത്രെ. പനിമതിയെയും ദിനമണിയെയും താരാനികരത്തെയും പ്രകാശമാനമാക്കുന്നതു് അന്തരാത്മാവാകുന്നു. മാലയിലെ മണികളെ കോർത്തു നിലയ്ക്കു നിർത്തുന്ന നൂലുപോലെ പ്രപഞ്ചത്തിലെ ഓരോ പരമാണുവിനെയും ഇണക്കിനിർത്തുന്നതു് ആ അന്തര്യാമിയാണു്. ആ പരമാത്മചൈതന്യത്താൽ സമാവേശിതനായ യാജ്ഞവല്ക്യനിൽനിന്നും കുറെ സമയത്തേയ്ക്കു് ഒരു ദിവ്യപ്രഭ പ്രസരിച്ചുകൊണ്ടിരുന്നു. അദ്ദേഹം തൻെറ മാനവവ്യക്തിത്വത്തെ വിസ്മരിച്ചു എന്നു് ആ മഹാസഭയിൽ സന്നിഹിതരായിരുന്നവർക്കൊക്കെ തോന്നി. സത്യത്തിൻെറ വ്യക്തവും മൂർത്തവും ആയ നിദർശനം അവർ അദ്ദേഹത്തിൽ കണ്ടു. ബ്രഹ്മം മാനവമൂർത്തിയെടുത്തതുപോലെ കാണപ്പെട്ടു. ആത്മാവിൻെറ സ്വരൂപത്തെക്കുറിച്ചു് യാജ്ഞവല്ക്യൻ വർണ്ണിക്കുന്ന ആ ഉപനിഷദ്ഭാഗത്തു് വാസ്തവത്തിൽ ആത്മതത്ത്വത്തെ സംബന്ധിച്ച ഏററവും ഉജ്ജ്വലവും യുക്തിയുക്തവും ശക്തിമത്തും ആയ സിദ്ധാന്തം കാണാവുന്നതാണു്. മനുഷ്യാത്മാവിൻെറ ദിവ്യതയെയും പ്രപഞ്ചത്തിൻെറ അന്തസ്സത്തയെയും കുറിച്ചു് ഇതിലും സുന്ദരമോ ദൃഢബോധകമോ ആയ പ്രപഞ്ചനം അദ്ധ്യാത്മശാസ്ത്രത്തിൽ വേറെങ്ങുമില്ല.

യാജ്ഞവല്ക്യൻ പ്രവചനം അവസാനിപ്പിച്ചപ്പോൾ ഗാർഗ്ഗി അദ്ദേഹത്തെ വണങ്ങി. എന്നിട്ടവർ സഭയെ സംബോധനചെയ്തുകൊണ്ടു് പറഞ്ഞു: 'നിങ്ങളിലാർക്കും യാജ്ഞവല്ക്യനെ വാദത്തിൽ തോല്പിക്കാൻ സാദ്ധ്യമല്ല. ബ്രഹ്മജ്ഞാനികളിൽ സർവ്വോത്തമനാണദ്ദേഹം, നിശ്ചയം.'

ഉപനിഷത്തു് നൽകുന്ന വിവരങ്ങളിൽനിന്നും യാജ്ഞവല്ക്യൻെറ ജീവിതം എല്ലാ നിലയിലും സംതൃപ്തിയും സമ്പത്തും നിറഞ്ഞതായിരുന്നു എന്നു് നമുക്കു് ഊഹിക്കാം. അദ്ദേഹത്തിൻെറ ഭാര്യ മൈത്രേയിയും ആത്മദർശനദക്ഷയായിരുന്നു; ഭർത്തൃഹൃദയത്തിൽ മൈത്രേയിക്കു് അനന്യലഭ്യമായ ഒരു സ്ഥാനമാണുണ്ടായിരുന്നതു്. അദ്ധ്യാത്മചിന്തയുടെ അനുചരണത്തിലും പ്രചാരണത്തിലും, ആദ്ധ്യാത്മികമായും പ്രതിഭാവിഭവംകൊണ്ടും അവർ ഭർത്താവിനു് അനുരൂപയായ ഒരു സമാനധർമ്മചാരിണിയായിരുന്നു. ജിജ്ഞാസുക്കളായ അനേകമാളുകൾ അദ്ദേഹത്തിൻെറ ഉപദേശം ശ്രവിക്കാൻ ശ്രദ്ധാലുക്കളായിരുന്നു എന്നും നമുക്കു കാണാം. അങ്ങനെ, ഏതു നിലയ്ക്കും യാജ്ഞവല്ക്യൻെറ ജീവിതം വിജയശ്രീലാളിതമായിരുന്നു. അമ്പതു വയസ്സു തികഞ്ഞാൽ ഒരു വിപ്രൻ കളത്രവിത്തപുത്രൈഷണകൾ പരിത്യജിച്ചു ലോകജീവിതം ഉപേക്ഷിച്ചു സംന്യാസം

സ്വീകരിക്കുക എന്നുള്ളതു് പുരാതനകാലംമുതൽ നടന്നുവരുന്ന ഒരു സമ്പ്രദായമാണു്. യാജ്ഞവല്ക്യൻ തപോവനത്തിൽ പ്രവേശിച്ചു് തന്റെ സമയവും കഴിവും മുഴുവൻ അദ്ധ്യാത്മജ്ഞാനലാഭത്തിനായി വിനിയോഗിച്ചു.

ചതുർത്ഥാശ്രമത്തിൽ പ്രവേശിക്കാനുള്ള കാലം വന്നപ്പോൾ യാജ്ഞവല്ക്യൻ മൈത്രേയിയെ അടുത്തു വിളിച്ചു് ഇങ്ങനെ പറഞ്ഞു: 'പ്രിയേ, ഞാൻ ഗൃഹസ്ഥ ജീവിതം ഉപേക്ഷിക്കാൻ ഉദ്ദേശിക്കുന്നു. സന്ന്യാസം സ്വീകരിച്ചു് സർവ്വസമയവും ജപധ്യാനങ്ങളിൽ ഏർപ്പെടാൻ പോവുകയാണു്. ഭവതി എനിക്കെന്നും പ്രിയയായിരുന്നു; എന്റെ മഹത്തായ സ്വത്തു സ്വീകരിച്ചു് ഭവതി സുഖസമൃദ്ധമായ ഒരു ജീവിതം നയിക്കണമെന്നാണു് എന്റെ ആഗ്രഹം.' ഭർത്താവിനെ തടഞ്ഞുകൊണ്ടു് മൈത്രേയി ചോദിച്ചു: 'സമ്പത്തു സത്യദർശനം നേടിത്തരുമോ ? അതെനിക്കു് അമരത്വം അരുളുമോ ?' ഈ വാക്കുകൾ യാജ്ഞവല്ക്യനെ അത്യധികം സന്തോഷിപ്പിച്ചു. അദ്ദേഹം പറഞ്ഞു: 'മൈത്രേയി, ഭവതി എന്നെന്നും എനിക്കു പ്രിയയായിരുന്നു; എന്നാലിന്നു് ഭവതി എന്റെ ആത്മഭൂതയായിരിക്കുന്നു. നാം തമ്മിൽ യാതൊരു ഭേദവുമില്ല. ഭവതിയുടെ ചോദ്യം ശരിയാണു്. ഭൗതികവിഭവങ്ങൾകൊണ്ടൊന്നും ശാന്തിയോ സുഖമോ ആത്മജ്ഞാനമോ നേടാവതല്ല. പരമസത്യം തന്നുള്ളിൽ സാക്ഷാത്കരിക്കാൻ സർവ്വവും ഉപേക്ഷിക്കേണ്ടതുണ്ടു്. എന്റെ സമ്പത്തിൽ ഭവതിയുടെ ഭാഗമായി ഞാൻ ഭവതിക്കു് പരമാത്മജ്ഞാനം നല്കാം; ആയതു ഭവതിയെ ദുഃഖത്തിനും അവിദ്യക്കും അതീതയാക്കിച്ചെയ്യും.' ഞാനിക്കഥ പറയുന്ന ആ ഉപനിഷദ് ഭാഗം അത്യുജ്ജ്വലമായ ഒന്നാണു്. യാജ്ഞവല്ക്യൻ ജ്ഞാനത്തിന്റെ പരമരഹസ്യങ്ങൾ സ്വപത്നിക്കു് ഉപദേശിച്ചു. അതിനുശേഷം അദ്ദേഹം വനത്തിൽ പ്രവേശിച്ചു് സന്ന്യാസിയായി.

ശുക്ലയജുർവേദം കൂടാതെ വേറെയും പല മഹാഗ്രന്ഥങ്ങളും യാജ്ഞവല്ക്യകൃതങ്ങളായി കരുതപ്പെട്ടുന്നുണ്ടു്. അവയുടെയെല്ലാം രചയിതാവു് ഒരേ യാജ്ഞവല്ക്യൻതന്നെയോ എന്നു തീർത്തുപറയുക പ്രയാസം തന്നെ. എന്നിരുന്നാലും, നമ്മുടെ നിരൂപണപാത്രമായ യാജ്ഞവല്ക്യൻ അപൂർവ്വപ്രതിഭാപ്രഭാവനായിരുന്നു എന്ന കാര്യം അദ്ദേഹത്തെക്കുറിച്ചു ലഭിക്കുന്ന അല്പ സ്വല്പമായ വിവരങ്ങളിൽനിന്നുതന്നെ വ്യക്തമാണു്. ഒരുവനു് ധീരനും സ്വതന്ത്രനും നിർഭയനും പ്രതിവാദിയും വിപ്ലവകാരിയും ആയിരിക്കെത്തന്നെ ബ്രഹ്മജ്ഞനും ആയിരിക്കാമെന്നതിനു് ഒരു നിദർശനമാണു് യാജ്ഞവല്ക്യന്റെ ചരിത്രം. മൗലികമേധാസമ്പന്നനും ഉജ്ജ്വലനും പക്വമതിയും ഗഹനവിജ്ഞാനധനനുമായി യാജ്ഞവല്ക്യനെപ്പോലെ മറെറാരു വ്യക്തിയെ എന്റെ ജ്ഞാനാന്വേഷണത്തിൽ വിരളമായേ കണ്ടെത്തിയിട്ടുള്ളു. ജീവിതത്തിന്റെ ലൗകികവശത്തെ അദ്ദേഹം തീർത്തും അവഗണിച്ചുമില്ല. സ്നേഹനിധിയായ ഭർത്താവു്, സമൃദ്ധധനനായ മനുഷ്യൻ, ധീരയോദ്ധാവു്, ധർമ്മ്യവും ന്യായ്യവുമായ കീർത്തിക്കും പ്രശസ്തിക്കും യഥാർഹമായ സ്ഥാനം നൽകുന്നവൻ, അതേ സമയം അദ്ധ്യാത്മജ്ഞാനാമൃതനിമഗ്നനും ആയിരുന്നു യാജ്ഞവല്ക്യൻ.

ജനകരാജർഷിയുടെ ആസ്ഥാനസദസ്സിലാണു് മേൽ പറഞ്ഞ അദ്ധ്യാത്മചർച്ച നടന്നതു്. ജനകൻ ഒരു ജീവന്മുക്തനായിരുന്നു. ഏകകാലത്തിൽ രാജാവും ഋഷിയും ആയവനാണ രാജർഷി. ജനകൻ വിദേഹത്തിലെ — ഏകദേശം ഇന്നത്തെ ബീഹാറിലെ — രാജാവായിരുന്നു. ധീരനും ബലശാലിയും ഐശ്വര്യസമ്പന്നനുമായ ഒരു രാജാവായിരുന്നു അദ്ദേഹം. രാജഭോഗങ്ങളാൽ സദാ പരിവൃതനായ ഒരാൾക്കു് അദ്ധ്യാത്മതത്ത്വങ്ങളെക്കുറിച്ചു് എന്തെങ്കിലും അറിയാൻ കഴിയുമെന്നു വിശ്വസിക്കുക പ്രയാസമാണു്. എന്നാൽ ഒരു വിപ്രബാലൻ ഈ മഹാനായ ക്ഷത്രിയരാജാവിന്റെ അടുക്കൽ അദ്ധ്യയനത്തിനായി വന്നു. വിദ്യാർത്ഥി ഒരു താപസൻ. രാജർഷിയെ കണ്ടപ്പോൾ വിദ്യാർത്ഥിക്കു് വലിയ നൈരാശ്യമാണു തോന്നിയതു്. അദ്ദേഹം സ്വയം ആലോചിച്ചു: 'ഇത്തരമൊരാൾക്കു് എന്നെ എന്തു പഠിപ്പിക്കാൻ സാധിക്കും ? അദ്ധ്യാത്മകാര്യങ്ങൾ സാക്ഷാത്കരിക്കുകയെന്നതോ പോകട്ടെ, അദ്ദേഹത്തിനു് അവയെക്കുറിച്ചു് ആലോചിക്കാൻ പോലും നേരമില്ല. ഈ രാജാവിന്റെ സമയമെല്ലാം രാജ്യകാര്യങ്ങളിലും അർത്ഥാർജ്ജനത്തിലും രാജഭോഗങ്ങളിലും ചെലവാകുന്നതായിത്തോന്നുന്നു. ഇദ്ദേഹമെങ്ങനെ ഒരാദ്ധ്യാത്മികാചാര്യനാകും?' അതിനാൽ വിദ്യാർത്ഥി അരചനോടു് ആദ്യം ചോദിച്ചതിതാണു്: 'അല്ലയോ ജനക, സദയം എന്റെ സംശയം നീക്കിത്തന്നാലും. എന്നെ പഠിപ്പിക്കാൻ അങ്ങേയ്ക്കു് കഴിവുണ്ടെന്നു ഞാൻ വിശ്വസിക്കുന്നില്ല. ഇത്രയേറെ ഭൗതികാഡംബരങ്ങളാൽ പരിവൃതനായ അങ്ങേയ്ക്കു് സത്യം അറിവുണ്ടോ എന്നു ഞാൻ സംശയിക്കുന്നു. അങ്ങേയ്ക്കു് ആവുമെങ്കിൽ എന്റെ സംശയം പരിഹരിച്ചാലും.'

മന്ദഹാസത്തോടെ ജനകൻ പറഞ്ഞു: 'ആവാം കുഞ്ഞേ. ഏതാനും നാൾ രാജകീയാതിഥിയായി ഇവിടെ പാർക്കുക; അതിനിടെ ഞാൻ നിന്റെ സംശയം തീർത്തുതരാം. പക്ഷേ, ഈ രാജ്യത്തു ഞങ്ങൾക്കു് ഒരു സവിശേഷസമ്പ്രദായമുണ്ടു്: രാജകീയാതിഥിയായി അംഗീകരിക്കപ്പെടാൻ നീയതു് അനുസരിക്കണം. വക്കുവരെ എണ്ണ നിറച്ച ഒരു പാത്രം ഞാൻ തരാം. ആയതു് ഉള്ളം കൈയിൽ വെച്ചുകൊണ്ടു് നീ എന്റെ രാജധാനി ചുററിക്കാണണം. ഒരു തുള്ളി എണ്ണപോലും തുളുമ്പിപ്പോകാതെ നീ ആ പാത്രം തിരിച്ചുകൊണ്ടുവരണം. അതിൽ തോററാൽ നീ അതിഥിയായി സ്വീകരിക്കപ്പെടാൻ അർഹനായിരിക്കുകയില്ല.'

യുവാവു് എണ്ണപ്പാത്രവും എടുത്തുകൊണ്ടു മിഥിലാ മഹാനഗരി കാണാൻ പുറപ്പെട്ടു. അതൊരു കൃച്ഛ്റകൃത്യം

തന്നെ. തെരുവിൽക്കൂടി നടന്നുകൊണ്ടിരിക്കെ ബാലൻെറ മനസ്സു മുഴുവൻ കൈയിലിരിക്കുന്ന പാത്രത്തിലായിരുന്നു. വളരെ പ്രയാസപ്പെട്ടു് അദ്ദേഹം രാജവീഥിയിൽക്കൂടി സഞ്ചരിച്ചു; അവസാനം അരമനയിൽ മടങ്ങിയെത്തിയപ്പോൾ ബാലൻ പരിശ്രാന്തനായിരുന്നു. ആ യുവാവു് പരീക്ഷണത്തിൽ വിജയം വരിച്ചുവെന്നു കണ്ടു് മന്നൻ പുഞ്ചിരി തൂകി. വിദ്യാർത്ഥിയുടെ മനഃസ്ഥൈര്യത്തെ ജനകൻ അഭിനന്ദിച്ചു. അദ്ദേഹം പറഞ്ഞു: 'ആട്ടെ, പട്ടണത്തിലെ മനോഹരദൃശ്യങ്ങൾ നീ കണ്ടാനന്ദിച്ചുവെന്നു ഞാൻ വിശ്വസിക്കുന്നു.' 'പട്ടണത്തിലെ കാഴ്ചകളോ? എനിക്കു പട്ടണം കാണാൻ കഴിയുമെന്നു് അങ്ങെങ്ങനെയാണു പ്രതീക്ഷിക്കുന്നതു്? എണ്ണപ്പാത്രമല്ലാതെ മറ്റൊന്നും കാണാൻ എനിക്കു കഴിഞ്ഞില്ല!' എന്നു പറഞ്ഞു വിപ്രബാലൻ. 'എല്ലാ തെരുവുകളിൽക്കൂടിയും പോയി എന്നു തീർച്ചയുണ്ടോ?' എന്നു രാജാവു്. 'ഉവ്വു്, എല്ലാ വഴിയിൽക്കൂടിയും എൻെറ കാലു നടന്നു എന്നാണെനിക്കു തോന്നുന്നതു്. പക്ഷേ എൻെറ കണ്ണും മനസ്സും മറ്റൊന്നും കാണുകയോ ഗ്രഹിക്കുകയോ ഉണ്ടായില്ല!' എന്നു് വിദ്യാർത്ഥിയും.

ജനകൻ ചിരിച്ചുകൊണ്ടു പറഞ്ഞു: 'നോക്കൂ വത്സ, ഞാൻ നിന്നെ പഠിപ്പിക്കാനുദ്ദേശിക്കുന്ന ആദ്യത്തെ പാഠം ഇതാണു്: ചിത്തത്തെ സത്യത്തിൽ കേന്ദ്രീകരിച്ചു നിർത്താൻകഴിഞ്ഞാൽ, ശരീരംകൊണ്ടു് ലൗകികാനുഭൂതികളിൽക്കൂടിയെല്ലാം കടന്നുപോയാലും ആത്മാവിൽ അതിൻെറ മുദ്രയൊന്നും പതിയുകയില്ല. ഏതു തരത്തിലുള്ള ലൗകികവ്യാപാരങ്ങളിലുമേർപ്പെട്ടാലും യാതൊരു കളങ്കവുമേല്ക്കാതെ നിങ്ങൾക്കു പുറത്തു പോരാൻ സാധിക്കും. ജനകൻ രാജർഷിയായതിൽ എന്തെങ്കിലും രഹസ്യമുണ്ടെങ്കിൽ അതിതാണു്— നാനാവിധത്തിലുള്ള ഐശ്വര്യാഡംബരങ്ങളാലും പരിവൃതനായി ലോകത്തിൽ ലൗകികനാകാതെ ജീവിക്കാനുള്ള രഹസ്യം ഞാൻ കണ്ടെത്തിയിരിക്കുന്നു. സമ്പത്തിനോ കീർത്തിക്കോ എന്നെ സ്പർശിക്കാനാവില്ല; ഞാൻ സർവ്വദാ അവയ്ക്കതീതനാകുന്നു. വത്സ, നിനക്കു് ഈ ദർശനം നേടണമെന്നാഗ്രഹമുണ്ടെങ്കിൽ എൻെറ കൂടെ താമസിക്കുക.' ജനകൻെറ നാമധേയം അനാസക്തിയോഗത്തിൻെറ പര്യായമായി എപ്പോഴും ഉപയോഗിക്കപ്പെടുന്നു.

സർവ്വദാ സർവ്വവിധഭോഗ്യങ്ങളാലും ഭൗതികഭൂതികളാലും ചൂഴപ്പെട്ടവനായാലും ലോകത്തിൽ അനാസക്തനായി വാഴാൻ കഴിയുമെന്നതിനുള്ള അത്യദ്ഭുതകരമായ പരമരഹസ്യം ജനകൻ എങ്ങനെയാണു് സമ്പാദിച്ചതു് എന്നതിനെക്കുറിച്ചു് അതിരസകരമായ ഒരു കഥയുണ്ടു്. ഒരിക്കൽ അദ്ദേഹത്തിൻെറ കൊട്ടാരത്തിൽ വെച്ചു് പ്രസിദ്ധതത്ത്വചിന്തകന്മാരുടെ ഒരു സമ്മേളനം നടത്തപ്പെട്ടു. സമ്മേളനത്തിനിടയ്ക്കു് ജനകൻ നായാട്ടിനു പോകാനൊരുങ്ങി. അരചൻ അശ്വാരൂഢനായി മൃഗയാവിനോദത്തിനു പോകുന്നതു കാണാൻ ചിന്തകന്മാരെല്ലാം വന്നുകൂടി. രാജാവു് കുതിരപ്പുറത്തേയ്ക്കു് ചാടിക്കയറാൻ തുടങ്ങുമ്പോൾ അഭിവന്ദ്യരായ ആചാര്യന്മാരെല്ലാം അടുത്തു നിൽപ്പുണ്ടു്. ചവിട്ടുവാറിൽ ഒരു കാൽ കുത്തിക്കൊണ്ടു്, എന്തോ മറന്നപോലെ ജനകൻ നിലയായി. ആചാര്യന്മാരുടെ നേർക്കു തിരിഞ്ഞു് അദ്ദേഹം പറഞ്ഞു: 'എനിക്കിപ്പോൾ ഒരാശയം തോന്നുന്നു. ഇവിടെ സന്നിഹിതരായ ആചാര്യന്മാരിലാർക്കെങ്കിലും, ഞാൻ കുതിരപ്പുറത്തേയ്ക്കു കുതിക്കുംമുമ്പു് എനിക്കു് പരമജ്ഞാനം ഉണ്ടാക്കിത്തരാൻ സാധിക്കുമോ? ഒരു രാജാവായ എനിക്കു് ദീർഘകാലം അദ്ധ്യയനത്തിലും അനുഷ്ഠാനത്തിലും ഏർപ്പെടാൻ സൗകര്യമില്ലെന്നു ഭവാന്മാർക്കറിയാമല്ലൊ. ഞാൻ ശിഷ്യനാകണമെന്നു് ആർക്കെങ്കിലും ആഗ്രഹമുണ്ടെങ്കിൽ എനിക്കു് ഒഴിവുള്ള ഈ അല്പസമയത്തിനുള്ളിൽ സദയം ജ്ഞാനദാനം സാധിച്ചാലും.'

ആചാര്യന്മാർ അന്ധാളിച്ചുപോയി. ഇമ്മാതിരിയൊരു നിർദ്ദേശം വളരെ വിചിത്രമായിത്തോന്നി. തീർച്ചയായും രാജാവു് നേരമ്പോക്കു പറയുകയാണു്. എന്നാൽ ഒരു മഹർഷി മുമ്പോട്ടു വന്നു പറഞ്ഞു, 'ആവാം ജനക, ഞാനതു സാധിച്ചുതരാം. അങ്ങനുവദിച്ചതിലും കുറഞ്ഞ സമയംകൊണ്ടു ഞാൻ അങ്ങേയ്ക്കു ജ്ഞാനോദയം ഉണ്ടാക്കിത്തരാം.' ആചാര്യന്മാർ കുറെക്കൂടി അടുത്തു വന്നു. എന്താണീ മനുഷ്യൻ ചെയ്യാൻപോകുന്നതു്? എന്തൊരസംബന്ധമാണിതു്? മഹർഷി തുടർന്നു: 'പക്ഷേ ജനക, ഞങ്ങൾ ദക്ഷിണാപ്രിയന്മാരാണെന്നറിയാമല്ലൊ.' ജനകൻ പറഞ്ഞു: 'അതു വളരെ എളുപ്പമാണു്, അങ്ങേയ്ക്കു് എന്തുവേണമെങ്കിലും ഞാൻ സമ്മാനിക്കാം. എന്നാൽ ആദ്യമെനിക്കു ജ്ഞാനദാനം ചെയ്യാലും.' 'അങ്ങനെ പറ്റില്ല,' ഋഷി പറഞ്ഞു, 'അങ്ങയുടെ കാര്യത്തിൽ പൊതുപതിവിനു് ഞാനൊരു വ്യതിയാനം വരുത്താൻ പോവുകയാണു്. അങ്ങു് എനിക്കാദ്യം ദക്ഷിണ തരൂ; എന്നിട്ടു ഞാൻ അങ്ങേയ്ക്കു വിദ്യ തരാം.'

ഇതു കേട്ട ജനകനു് നേരമ്പോക്കു തോന്നി. അദ്ദേഹം പറഞ്ഞു: 'ആകട്ടെ, അങ്ങനെയാണു് അങ്ങയുടെ ഇഷ്ടമെങ്കിൽ അതു നടക്കട്ടെ. മഹർഷേ, എന്താണങ്ങേയ്ക്കു വേണ്ടതു്? അങ്ങു പറയുകയേ വേണ്ടൂ, അതങ്ങയുടെ ആയിക്കഴിയും.' ഋഷി മുന്നറിയിപ്പു നല്കി: 'ജനക, എന്നെ നിരാശപ്പെടുത്തരുതു്. ഞാൻ ആവശ്യപ്പെടുന്നതു് അങ്ങനെതന്നെ എനിക്കു തന്നേ തീരൂ.' രാജാവു് ദൃഢനിശ്ചയത്തോടെ പറഞ്ഞു: 'ജനകൻ എന്നെങ്കിലും ആരെയെങ്കിലും നിരാശനാക്കിയിട്ടുണ്ടോ? ദക്ഷിണയായി എന്താണങ്ങേയ്ക്കു വേണ്ടതെന്നു പറയുകയേ വേണ്ടൂ, അതങ്ങയുടെ ആയിക്കഴിഞ്ഞു.' ഋഷിയരുളി: 'ശരി ജനക, എനിക്കു മൂന്നെണ്ണം വേണ്ടതുണ്ടു്; അതു മൂന്നും തരാമെന്നും എന്നെ നിരാശനാക്കുകയില്ലെന്നും അങ്ങെനിക്കു വാക്കുതരണം.' 'ഞാനിതാ പ്രതിജ്ഞ ചെയ്യുന്നു.' എന്നു പറഞ്ഞു മന്നൻ.

എങ്ങും തികഞ്ഞ നിശ്ശബ്ദത. ഏവരും നിരുദ്ധശ്വാസരായി കാത്തുനിന്നു. അപ്പോൾ സുവ്യക്തസ്വരത്തിൽ മഹർഷി ആവശ്യപ്പെട്ടു: 'ജനക, എനിക്കു് അങ്ങയുടെ ശരീരം വേണം. അതെനിക്കു തരൂ.' 'ഇതാ, എൻെറ

ശരീരം അങ്ങയുടെ വകയാണ്.'എന്നുപറയാനേ ജനകനു വഴിയുണ്ടായിരുന്നുള്ളൂ. അപ്പോൾ ഋഷി പറഞ്ഞു: 'അങ്ങേയ്ക്കിനി ആ ശരീരത്തിന്മേൽ യാതൊരു അവകാശവുമില്ല; അതെന്റെ വകയാണ്. അതിൽനിന്നും അങ്ങയുടെ ആത്മാഭിമാനം ദൂരെ നീക്കൂ, ഉടമസ്ഥാവകാശമില്ലാതെ, തെററായി മററാരാളുടെ വസ്തു കൈയ്‌വശമാക്കാൻ നോക്കരുത്.' 'ശരി.' എന്നു പറഞ്ഞ് സമ്മതം മൂളാൻപോലും ജനകനു നിർവ്വാഹമില്ലായിരുന്നു; കാരണം, അങ്ങനെ ചെയ്താൽ അതു് താൻ ദാനം ചെയ്തു കഴിഞ്ഞ ശരീരത്തിൽ തനിക്ക് സ്വത്വമുണ്ടെന്നു പരോക്ഷമായി സമ്മതിക്കുകയാവും.

മഹർഷി തുടർന്നു: 'ജനക, അങ്ങയുടെ ആദ്യത്തെ സമ്മാനംകൊണ്ട് ഞാൻ സംതൃപ്തനായി. ഇനിയെനിക്ക് രണ്ടാം സമ്മാനം വേണം. അങ്ങയുടെ മനസ്സ് എനിക്കു തരൂ! അങ്ങേയ്ക്ക് അങ്ങയുടെ മനസ്സിന്റെമേൽ എന്തെങ്കിലും അവകാശം ഉണ്ടെന്നു കരുതരുത്. അതെന്റെ വകയാകുന്നു. അന്യായമായിട്ട് എന്റെ വസ്തു ഉപയോഗിച്ചുപോകരുത്. അതിന്മേലുള്ള സ്വത്വാഭിമാനം തീർത്തും കൈയ്‌വെടിയുക.' ജനകനു് ചിന്തിക്കാൻപോലും അധികാരമില്ലാതായി; എന്തെന്നാൽ, മനസ്സിന്റെ മേലുള്ള സ്വത്വാഭിമാനം നീക്കം ചെയ്യപ്പെട്ടു. ജനകനിപ്പോൾ വിദേഹനും വിമനസ്കനുമായി.

മഹർഷി തൃപ്തനായി, അദ്ദേഹം ഉദ്ഘോഷിച്ചു: രണ്ടാമത്തെ സമ്മാനംകൊണ്ട് ഞാൻ തികച്ചും തൃപ്തനായി. ഇനിയെനിക്കു മൂന്നാമത്തെ സമ്മാനം വേണം. ജനക, അങ്ങയുടെ അഹംകാരം ഇങ്ങു തരൂ; അങ്ങയുടെ വ്യക്തിത്വബോധമുണ്ടല്ലോ, അതെനിക്കിങ്ങു തരൂ.' ഒരു നിമിഷത്തെ നിശ്ശബ്ദതയ്ക്കുശേഷം മാമുനി മെല്ലെ മൊഴിഞ്ഞു, 'എനിക്കെന്റെ മൂന്നാം ദക്ഷിണയും കിട്ടി.'

ആശ്ചര്യസ്തബ്ധരായ സദസ്യരുടെ നേർക്കു തിരിഞ്ഞ്, ആ ആചാര്യന്മാരോടും വിദ്വാന്മാരോടുമായി മഹർഷിയരുളി: 'ജനകൻ ഗാഢസമാധിയിൽ മുഴുകിയിട്ടില്ലേ എന്നു പോയി പരിശോധിച്ചുനോക്കിക്കൊൾവിൻ.' അവർ ജനകനെ നല്ലതുപോലെ പരിശോധിച്ചുനോക്കി. ഗാഢസമാധിയിൽ മാത്രം അനുഭൂതമാകുന്ന ആത്മാനന്ദത്തിൽ അദ്ദേഹം നിമഗ്നനായിരിക്കുന്നു എന്നവർ കണ്ടു. മഹർഷി അവരോടു പറഞ്ഞു: 'ജനകൻ എനിക്കനുവദിച്ചത്ര സമയം പോലും ഞാൻ എടുത്തില്ല എന്നതിനു ഭവാന്മാർതന്നെ സാക്ഷി. ഞാനെന്റെ ദക്ഷിണ മേടിക്കുന്ന ചടങ്ങ് നടത്തിയതേയുള്ളൂ; അപ്പൊഴേയ്ക്കും അദ്ദേഹം ജ്ഞാനദീപ്തനായി.'

അനന്തരം മഹർഷി ജനകനെ സംബോധനചെയ്തുകൊണ്ടു പറഞ്ഞു: 'ജനക, അങ്ങേയ്ക്കു ഞാൻ ചില വസ്തുക്കൾ കടം തരുന്നു. അങ്ങവ ഏതാനും കാലം ഉപയോഗിച്ചുകൊൾക. അങ്ങയുടെ അഹംകാരം ഞാൻ തിരിച്ചുതരാം; പക്ഷേ, അതിന്മേൽ അങ്ങേയ്ക്കെന്തെങ്കിലും ഉടമസ്ഥതയുണ്ടെന്നു കരുതിപ്പോകരുത്. അതു് എന്റെ വകയാണ്. എന്റെ വസ്തു അങ്ങേയ്ക്ക് ഉപയോഗിക്കാൻ തരുന്നുവെന്നുമാത്രം.'

വീണ്ടും ഋഷിയരുളി: 'ജനക, അങ്ങെനിക്കു സമർപ്പിച്ച അങ്ങയുടെ മനസ്സ് ഞാൻ തിരിച്ചുതരുന്നു. അതിന്റെ ഉടമാവകാശം തികച്ചും എന്റേതാണ്: എന്നിരുന്നാലും പൊതുനന്മയ്ക്കുവേണ്ടി അതുപയോഗിക്കാനുള്ള അവകാശം ഞാൻ അങ്ങേയ്ക്കു തരുന്നു.' മഹർഷി തുടർന്നു: 'ജനക, അന്യരുടെ ശ്രേയസ്സിനുവേണ്ടി ഉപയോഗിക്കാൻ അങ്ങയുടെ ശരീരം ഞാൻ അങ്ങേയ്ക്കു വായ്പ തരാം.' ജനകൻ സാമാന്യബോധതലത്തിലേയ്ക്കു മടങ്ങിവന്നു; പക്ഷെ ഇപ്പോളൊരു വ്യത്യാസമുണ്ട്. തന്റെ അഹങ്കാരവും മനസ്സും ശരീരവും തന്റെ സ്വന്തമല്ലെന്ന് അദ്ദേഹത്തിനറിയാമായിരുന്നു. ശരീരം, മനസ്സ്, അഹങ്കാരം ഇവ തന്റെ സ്വന്തമല്ല എന്നു ബോധവാനായിരുന്നു ജനകൻ. തന്റെ ശരിയായ ആത്മാവ് ശരീരം, മനസ്സ്, അഹങ്കാരം എന്നിവയിൽനിന്നും വിഭിന്നമെന്നറിഞ്ഞുകൊണ്ട് അദ്ദേഹം കടംകൊണ്ട ആ വസ്തുക്കൾ ഉപയോഗപ്പെടുത്തിപ്പോന്നു. തനിക്കു സ്വന്തമായിട്ടു യാതൊന്നും ഇല്ലാതിരുന്നതിനാൽ ജനകനു് ഒന്നിലും ഒരിക്കലും ആസക്തനാകാൻ കഴിഞ്ഞില്ല. താൻ ശരീരമോ മനസ്സോ അഹങ്കാരമോ അല്ല എന്ന ബോധം നിരന്തരം അദ്ദേഹത്തിൽക്കൂടി പ്രവഹിച്ചിരുന്നു; ഈ ഉപാധികളുടെ ധർമ്മങ്ങളൊന്നും അദ്ദേഹത്തെ അല്പംപോലും ബാധിച്ചിരുന്നുമില്ല. അദ്ദേഹം ജീവന്മുക്തൻ. അനുസ്യൂതം ആത്മബോധത്തിൽ ഉറച്ചുനിന്നുകൊണ്ട് ജനകൻ രാജർഷിയെന്നു പ്രസിദ്ധനായി.

ലൗകികനാകാതെ ലോകത്തിൽ വാഴുന്നതെങ്ങനെ എന്നതിന് ഉത്തമനിദർശനമാണു ജനകന്റെ ജീവിതം. പരമസത്യദർശനത്തിന് അനുരൂപമായി ജീവിക്കാൻ ഒരുവനു് വനഗമനമോ ബാഹ്യലോകത്യാഗമോ അനുപേക്ഷണീയമല്ല എന്ന് ജനകന്റെ ജീവിതത്തിൽനിന്നും വ്യക്തമായി ഗ്രഹിക്കാം. ദേഹമല്ല, മനമല്ല, അഹങ്കാരമല്ല താൻ എന്ന്, സ്വയംപ്രകാശവും ചേതനവും സ്വതന്ത്രവും നിത്യശുദ്ധവും ആനന്ദരൂപവുമായ ആത്മാവാണു താൻ എന്ന്, ഒരുവൻ സാക്ഷാത്ക്കരിക്കുമ്പോൾ, നിരന്തരവും നിരർഗ്ഗളവും അനുസ്യൂതവുമായ പരമാത്മബോധം ഉള്ളിൽക്കൂടി പ്രവഹിക്കുമ്പോൾ, ലൗകികമായ യാതൊന്നിനും അവനെ ബന്ധിക്കാനോ വശീകരിക്കാനോ സാദ്ധ്യമല്ല. പലരും പറഞ്ഞുനടക്കുന്ന പരമോച്ചമായ അദ്ധ്യാത്മാനുഭൂതിയാണതു്; പക്ഷെ അദ്ധ്യാത്മധീരനു മാത്രമേ അതു പ്രാപിക്കാനും നിലനിർത്താനും സാധിക്കൂ.

പരിമിതമായ അഹംബോധത്തിൽനിന്നും സ്വയം മോചിപ്പിക്കാനും സർവ്വദാ പരമാത്മബോധത്തിൽ നിലകൊള്ളാനും ആയിരിക്കണം നമ്മുടെ പ്രയത്നം. യഥാർത്ഥത്തിൽ മതം മുഴുവൻ അതിലുണ്ട്. അതാണു ജീവിതലക്ഷ്യം. ജീവിതത്തെ ഒരു വന്മരമായി ചിത്രീകരിക്കുന്ന മനോഹരമായ ഒരുപമ ഉപനിഷത്തിലൊന്നിൽ കാണാം. മരത്തിന്റെ വേരുകൾ അവ്യക്ത

ത്തിൽ ആണ്ടിറങ്ങുന്നു. ദിവ്യവും അജ്ഞാതവുമായ ഒരു വസ്തുവാണ് അതിനു പോഷകം. കർമ്മമാകുന്ന തായ്ത്തടിയിൽ ഉറച്ചുനിന്നുകൊണ്ട് അതു് വാസനാരൂപവും ആശാരൂപവുമായ നിരവധി കൊമ്പുകളെ താങ്ങി നില്ക്കുന്നു. മരം വളൎന്നു് ഇലയും പൂവും കായും തരുന്നു. ഈ മരത്തിൽ ഒരു ചെറുപക്ഷി പാൎക്കുന്നുണ്ടു്. പഴങ്ങളോരോന്നും കൊത്തിത്തിന്നുകൊണ്ടു് ആ കിളി തത്തിക്കളിക്കുന്നു. ചില പഴങ്ങൾ മധുരങ്ങൾ, ചിലവ കയ്ക്കുന്നവയും. മധുരഫലം തിന്നുമ്പോൾ പക്ഷിക്കു് ആനന്ദം; പഴം കയ്ക്കുമ്പോൾ അതിനു് നൈരാശ്യവും; അപ്പോഴതിനു് ദുഃഖവും വേദനയും തോന്നുന്നു. ആ ചെറുകിളിയാണു് നമ്മുടെ ജീവാത്മാവു്.

മരത്തിൻെറ മുകളിൽ വേറൊരു കിളിയിരിപ്പുണ്ടു്; അതു ശാന്തം, സ്ഥിരം, ആനന്ദമഗ്നം; അതു് സ്വയം പ്രകാശം, സ്വയം പൂൎണ്ണം. അതെപ്പോഴും സംതൃപ്തമാണു്. അതു പരമാത്മാവിനെ പ്രതിനിധാനം ചെയ്യുന്നു. മധുരവും തിക്തവുമായ ഫലങ്ങൾ ഭുജിച്ചുകൊണ്ടു് ശാഖതോറും തത്തിക്കളിക്കുന്ന ജീവഖഗം ആനന്ദത്തിനു വേണ്ടി ആ പാദപത്തിൽ തേടിത്തേടി ഒടുവിൽ മടുക്കുന്നു. അതിൽനിന്നും ആശാപൂരണം സാദ്ധ്യമല്ലെന്നു് അതിനു് മനസ്സിലായിത്തുടങ്ങും. ഭയവും ആശങ്കയും അതിൻെറ ഹൃദയത്തെ കാൎന്നുകൊണ്ടിരിക്കുന്നു. അതു തേടുന്ന ആ ശാന്തി, ആ സുഖം, ആ സന്തൃപ്തി എവിടെ? അപ്പോഴതിനു് അഗ്രത്തിൽ വാഴുന്ന ആത്മവിഹംഗമത്തിൻെറ ഒരു ഈഷദ്ദൎശനം ലഭിക്കും; അതു് ജീവിതവ്യാപാരങ്ങളിൽനിന്നെല്ലാം അകന്നു്, ക്ലേശങ്ങൾക്കും കലാപങ്ങൾക്കും വളരെ മേലേ, അങ്ങനെ വിളങ്ങുന്നു. ആ ആത്മവിഹഗവുമായി ഐക്യം പ്രാപിക്കാൻ ജീവവിഹഗം കൊതികൊള്ളുന്നു.

പരമാത്മാവുമായുള്ള നമ്മുടെ ഐക്യം, അഭിന്നത, കണ്ടെത്താൻ നമുക്കു് എപ്പോഴും പ്രയത്നിക്കാം. എന്തു വ്യാപാരത്തിൽ ഏൎപ്പെട്ടിരിക്കുമ്പോഴും നാം ശരീരമല്ല, മനസ്സല്ല, അഹങ്കാരമല്ല എന്ന വസ്തുത അനുസ്മരിക്കാം. ആത്മാവാണു നാം. അപ്പോൾ മാത്രമേ നമുക്കു് യഥാൎത്ഥമായ സുഖവും ശാന്തിയും തൃപ്തിയും ലഭിക്കൂ. അപ്പോൾ മാത്രമേ നമ്മുടെ ക്ലേശങ്ങളും ഭയങ്ങളും അന്വേഷണങ്ങളും ദുരിതങ്ങളും ഒടുങ്ങൂ; എന്തെന്നാൽ ഏകത്വത്തിൽ പിന്നെ ഭയമെവിടെനിന്നു്? അവിടെ പിന്നെ പ്രയത്നമോ പീഡനമോ ക്ലേശമോ ഏതെങ്കിലും തരത്തിലുള്ള ബന്ധനമോ സംഭവിക്കുന്നതെങ്ങനെ?

ധീരനു മാത്രമേ ആത്മസാക്ഷാത്കാരം സാധിക്കൂ. നമുക്കേവൎക്കും ധീരരാകാം; ആ പരമാത്മാവിനെ സാക്ഷാത്കരിക്കാം. ലോകം വ്യൎത്ഥമായി തേടി നടക്കുന്ന പരിമിതഭോഗങ്ങളെല്ലാം ഏതൊന്നിൻെറ കണികകളാണോ ആ പരമാനന്ദം നമുക്കു സ്വായത്തമാക്കാം.

(ഷിക്കാഗോവിലെ വേദാന്ത സൊസൈററിയുടെ സ്ഥാപകനായ ശ്രീ ജ്ഞാനേശ്വരാനന്ദസ്വാമികൾ 1932—ൽ ചെയ്ത പ്രഭാഷണപരമ്പരയിൽ പെട്ടതാണു് ഈ പ്രബന്ധം. മല്ലികാ ക്ലാരെ ഗുപ്ത എന്ന മഹതി രേഖപ്പെടുത്തിയതാണിതു്. ലണ്ടനിലെ വേദാന്തമാസിക 108-ാം നംബറിൽനിന്നും വിവൎത്തനം. വിവൎത്തകൻ: സിദ്ധിനാഥാനന്ദസ്വാമി.)

---

# ആത്മജ്ഞാനം

തന്നെത്താനറിയും മൎത്ത്യന്നറിയാറാകുമീശനെ
ഞാനെന്നു പറയുന്നേരമാരെയെന്നുള്ളതോൎക്കുവിൻ.

കൈയല്ല കാലുമല്ലോൎത്താൽ മാംസമല്ലല്ല രക്തവും
ദേഹത്തിലുള്ള ഭാഗങ്ങളൊന്നും ഞാനെന്നു വന്നിടാ.

ഉള്ളിത്തൊലിയുരിച്ചുള്ളിലുള്ളതെന്തെന്നു നോക്കുവിൻ
തൊലിയല്ലാതതിൽ കിട്ടാ കഴമ്പു കണികാണുവാൻ.

ഞാനെന്നുള്ളോരഹംഭാവമതുപോലെയകററുകിൽ
ഒന്നു ശേഷിച്ചുകാണുന്നതീശ്വരൻ ജഗദീശ്വരൻ.

അതിരറററിവാനന്ദമാത്മാവാദി പദങ്ങളാൽ
കുറിച്ചീടുന്നതും സാക്ഷാൽ സച്ചിദാനന്ദവിഗ്രഹൻ.

പാകം വരാതെകണ്ടൊന്നും പാകം വന്നതുമങ്ങനെ
അഹംഭാവമരത്തിൻെറ ഫലം രണ്ടുവിധത്തിലാം.

'എൻെറ വീടെൻെറ തനയ'നെന്ന ഭാവങ്ങളൊക്കെയും
പാകം വരാത്ത വകയാണതു നന്നല്ല തിന്നുവാൻ.

'ജഗദീശൻെറദാസൻഞാനീശൻെറചെറുപൈതൽ ഞാൻ
തടവറററിവുള്ളോൻ ഞാനി'ത്തു പാകം തികഞ്ഞതാം.

ഗുരുവചനങ്ങൾ — വിവൎത്തനം: അപ്പൻതമ്പുരാൻ.

# അമേരിക്കർ കണ്ട സ്വാമിജി

എസ്. വി. ഉണ്ണിക്കൃഷ്ണൻ

[ഷിക്കാഗോ മതമഹാസമ്മേളനത്തിൽവെച്ച് വിശ്വവിഖ്യാതിയാർജ്ജിച്ചശേഷം വിവേകാനന്ദ സ്വാമികൾ തന്റെ ശിഷ്യജീവിതകാലത്തിലെ ഒരു പ്രധാനഭാഗം അമേരിക്കയിലാണ് ചെലവഴിച്ചത്. മേരി ലൂയിസ് ബർക്ക് എന്ന മാന്യവനിത വളരെ നാളത്തെ ഗവേഷണപഠനങ്ങൾക്കുശേഷം പരക്കെ ശരിക്കറിയപ്പെടാതിരുന്ന ഇക്കാലത്തെ സ്വാമിജിയുടെ ചരിത്രം വിസ്തരിച്ചെഴുതിയ ഗ്രന്ഥമാണ് 'Swami Vivekananda in America' - New Discoveries. തന്റെ ശ്രോതാക്കളെയെല്ലാം – എന്തിന്, കാണുന്നവരെയൊക്കെ – സ്വാമിജി ആകർഷിച്ചു എന്ന് നാം അദ്ദേഹത്തിന്റെ ജീവിതചരിത്രത്തിൽ വായിക്കുന്നു. ആ സർവ്വാകർഷകമായ വ്യക്തിത്വത്തിന്റെ ഒരു വിശദചരിത്രം, പ്രസ്തുതഗ്രന്ഥത്തിൽനിന്ന് വിവർത്തനം ചെയ്ത ഈ ഭാഗത്തിൽ കാണാം.]

അമേരിക്കൻ പത്രങ്ങളിലെന്നപോലെ വേറൊരിടത്തും സ്വാമിജിയുടെ വ്യക്തിത്വത്തെപ്പററി ഇത്ര വിശദമായ വിവരണം കാണുന്നില്ല എന്നതു് കൗതുകകരമാണ്. 'ആധുനികഭാരതത്തിന്റെ പ്രവാചകന്മാർ' എന്ന ഗ്രന്ഥത്തിൽ റൊമാൻ റോള അദ്ദേഹത്തിന്റെ ഒരു സാമാന്യ ചിത്രം നല്കുന്നുണ്ട്. അദ്ദേഹത്തിന്റെ ശരീരത്തിന്റെ അളവുകൾ കൊടുക്കുകയും തലയിലെ മുഴകൾ വ്യാഖ്യാനിക്കുകയും ചെയ്ത ന്യൂയോർക്കിലെ സാമുദ്രികാലക്ഷണപത്രികയിലെ ഒരു ഖണ്ഡിക ജീവിതചരിത്രത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. എന്നാലും ഇന്ത്യക്കാരെഴുതിയ ജീവിതചരിത്രങ്ങളും അദ്ദേഹത്തെ നേരിൽ പരിചയമുള്ള ആളുകളെഴുതിയ സ്മരണകളും വളരെ നിഷ്കർഷയോടെ അദ്ദേഹത്തെ വ്യക്തിപരമായി ചിത്രീകരിക്കുന്ന കാര്യം വിട്ടുപോയിരിക്കുന്നതായി കാണുന്നു. നിർഭാഗ്യവശാൽ, ശ്രീരാമകൃഷ്ണന്റെ മററു ശിഷ്യന്മാരുടെ ജീവിതചരിത്രങ്ങളിലും ശ്രീരാമകൃഷ്ണന്റെ ജീവിതചരിത്രത്തിൽത്തന്നെയും കാര്യം ഇങ്ങനെയാണ്. ഇന്നു കിട്ടാവുന്ന ഏതാനും ഫോട്ടോഗ്രാഫുകളില്ലെങ്കിൽ ഈ മഹാത്മാക്കളുടെ ബാഹ്യസ്വരൂപത്തെപ്പററി നമുക്ക് ഒന്നും അറിയുമായിരുന്നില്ല. ഒരു പക്ഷേ ഈ നോട്ടക്കുറവിനു കാരണം ഭാരതീയലേഖകന്മാരുടെ താല്പര്യം ശാരീരിക വസ്തുതകളിൽ എന്നതിലധികം ആദ്ധ്യാത്മിക കാര്യങ്ങളിൽ ആയതാവണം. അതേ സമയം ഭക്തനു് തന്റെ ഭക്തിക്കു വിഷയമായ വസ്തുവിന്റെ എത്ര വിശദമായ വിവരണം കേട്ടാലും മതിയാവില്ലെന്നും ഹിന്ദുക്കൾക്കറിയാം. അദ്ദേഹത്തിന്റെ കണ്ണുകളുടെ ആകൃതിയും വലിപ്പവും, മുടിയുടെ ഗുണം, നിറത്തിന്റെ ശരിയായ തരഭേദം, ഉയരം, ശരീരപ്രകൃതി, ശബ്ദഗുണം, സവിശേഷമായുള്ള ആംഗ്യങ്ങൾ, വസ്ത്രങ്ങൾ ഇഷ്ടാനിഷ്ടങ്ങൾ എന്നിവയൊക്കെ അയാൾക്കറിയണം. വാസ്തവത്തിൽ അവതാരപുരുഷന്മാരുടേയും ജ്ഞാനികളുടേയും ബാഹ്യമായ പ്രത്യേകതകൾ അറിയാനുള്ള ഈ ദാഹം പാശ്ചാത്യരേക്കാൾ ഇന്ത്യക്കാരുടെ പ്രത്യേകതയാണ്. അതുകൊണ്ട് ശ്രീരാമകൃഷ്ണന്റേയും അദ്ദേഹത്തിന്റെ ശിഷ്യന്മാരുടേയും ജീവിതചരിത്രമെഴുതിയ ഹിന്ദുക്കൾ ഈ കാര്യങ്ങളിൽ ഇത്ര യാഥാർത്ഥ്യബോധം ഇല്ലാത്തവരായതെങ്ങനെ എന്ന ചോദ്യത്തിന് ഉത്തരമില്ലെന്നു തോന്നുന്നു. നീണ്ടകാലത്തെ രാഷ്ട്രീയമായ അടിമത്തം കൊണ്ട്, പ്രാചീന ഹിന്ദുക്കൾക്കുണ്ടായിരുന്ന ആ അസാധാരണവും സുശക്തവുമായ ആദർശപരത്വം – ഏതു കാഴ്ചപ്പാടിൽനിന്നും നോക്കിയാലുമുള്ള യാഥാർത്ഥ്യബോധം അതിന്റെ ഒരവിഭാജ്യഘടകമായിരുന്നു – നഷ്ടപ്പെട്ടുവോ?

അതെങ്ങനെയായാലും 1890 – നു് അടുത്ത കാലത്തെ അമേരിക്കൻ റിപ്പോർട്ടർമാർ സ്വാമിജിയെപ്പററിയുള്ള ഈ കുറവു് നന്നായി നികത്തിയിട്ടുണ്ട്. ചില കാര്യങ്ങളിൽ അവരുടെ വിവരണങ്ങൾ പരസ്പരവിരുദ്ധങ്ങളാണെങ്കിലും

പൊതുവെ അവർ യോജിക്കുന്നുണ്ട്; എല്ലാം കൂടി സ്വാമിജി തന്റെ യൗവ്വനത്തികവിൽ എങ്ങനെയിരുന്നു എന്ന് സാമാന്യം വിശദമായ ചിത്രം അവർ തരുന്നു.

പൊതുസമ്മതിയനുസരിച്ച് അദ്ദേഹത്തിന്ന് സാമാന്യത്തിൽ അല്പമധികം ഉയരമുണ്ടായിരുന്നു. ശരീരം സുശക്തമായിരുന്നു. 1894-ലെ ഗ്രീഷ്മത്തിനുശേഷം അദ്ദേഹം തടിച്ചതായി പറയുന്നു; 225 റാത്തൽ കനമുണ്ടാവുമെന്ന് ഒരു റിപ്പോർട്ടർ ഊഹിച്ചു. എന്നാലിതു് ഏകദേശ വിവരണമായിരുന്നു. കാരണം, ശരിയായ അളവുകൾ എടുക്കുന്നതിൽ ശ്രദ്ധിച്ചിരുന്ന മസ്തിഷ്ക ശാസ്ത്രപത്രികയിലെ എഴുത്തുകാരൻ അദ്ദേഹത്തിന്ന് അഞ്ചടി എട്ടര ഇഞ്ച് ഉയരവും നൂററെഴുപതു റാത്തൽ തൂക്കവും ഉള്ളതായി പറയുന്നു. സ്വാമിജിയുടെ കൃത്യമായ അളവുകളെടുക്കുന്നതു് ഒരു പക്ഷേ അസാദ്ധ്യമായേക്കാം; എന്തെന്നാൽ അദ്ദേഹത്തിന്ന് തന്റെ ഉയരം അത്ഭുതകരമാം വണ്ണം കൂട്ടുകയും കുറയ്ക്കുകയും ചെയ്യുക എന്ന അസാധാരണശീലമുണ്ടായിരുന്നതായി 'ന്യൂയോർക്ക് ഹെറാൾഡ്' എന്ന പത്രത്തിന്റെ ലേഖകൻ 1896 ജനുവരി 18-ാംനു- എഴുതിയതിൽ നിന്ന് നാം കാണുന്നു! ഇതു് തൂക്കത്തിന്റെ കാര്യത്തിലും ശരിയായേക്കാം. പക്ഷേ പ്രത്യേകസമയങ്ങളിൽ സ്വാമിജിയുടെ തൂക്കം എന്തു തന്നെയാണെങ്കിലും അവയവസന്നിവേശം അനുരൂപമാണെന്നും അദ്ദേഹത്തിന്റെ ആചരണം രാജകീയവും ലാവണ്യമിയന്നതും തീരെ അഹംബോധമററതുമാണെന്നും വിവരിച്ചു കാണുന്നു. ആദ്യമായി അദ്ദേഹത്തെ കണ്ടപ്പോൾ മിസ്സിസ് റൈററ് അമ്മയ്ക്കെഴുതി: 'വെള്ളിയാഴ്ച വന്നു അദ്ദേഹം! എല്ലാവരേയും അത്ഭുതപ്പെടുത്തിയ ഒരു നീണ്ട പീതാംബരവേഷത്തിൽ! കാഴ്ചയിൽ അതിഗംഭീരൻ. കിഴക്കരുടെ മട്ടിൽ അതിസുന്ദരൻ......' ഈ ആദ്യത്തെ കൂടിക്കാഴ്ചയിൽ കുറിച്ചെടുത്ത കുറിപ്പുകളിൽനിന്ന് എഴുതിയ ലേഖനത്തിൽ അവർ പിന്നീട് സ്വാമിജിയുടെ ആകൃതിയെപ്പററി കൂടുതൽ വിവരിച്ചു: 'അദ്ദേഹത്തിന്റെ കഴുത്തിന്റേയും തലപ്പാവണിയാത്ത ശിരസ്സിന്റേയും എടുപ്പിൽ ആജ്ഞാശക്തിയുററ അന്തസ്സും പ്രഭാവവും ഉണ്ടായിരുന്നു; കണ്ടവരൊക്കെ അതുകാരണം വഴിയിൽ നിന്ന് നോക്കി. അദ്ദേഹം നടന്നതു് പതുക്കെ – ഒരിക്കലും ബദ്ധപ്പെട്ടിട്ടില്ലാത്ത ഒരാളുടെ ദോലായമാനമായ മട്ടിൽ.' അദ്ദേഹത്തെ ആദ്യം കണ്ടതോർത്തു് മിസ്സിസ് മേരി ഫങ്ക് എഴുതി: '(ഡെട്രോയിററിൽ) അദ്ദേഹം പ്ലാററുഫോറത്തിൽ കയറിയതു് ഇന്നും ഞാൻ കാണുന്നു – സചേതനവും സുശക്തവും ആധികാരികവും ആയ ഒരു ഗംഭീരരാജകീയരൂപം.'

സ്വാമിജിയുടെ 'അതിവിശിഷ്ടമായ ആചരണ'മാണ് നിസ്സംശയം അദ്ദേഹത്തിന്റെ മേലങ്കിക്കും തലപ്പാവിനും ഇത്രയധികം മോഹകഭംഗി കൊടുത്തതു്. സ്വതവേതന്നെ അവ കാണത്തക്ക കാഴ്ചകളായിരുന്നുവെങ്കിലും അദ്ദേഹത്തിന്റെ ശരീരത്തിൽ അവ രാജവസ്ത്രങ്ങളായിത്തീർന്നു. റിപ്പോർട്ടർമാർ എഴുതുമ്പോൾ മിക്കവാറും ഒരിക്കലും അവയെ വിട്ടുകളഞ്ഞില്ല. അമ്പരന്ന ഒരു റിപ്പോർട്ടർ അല്പം നാണത്തോടെ 'ബ്രാഹ്മണപുരോഹിതൻ ചുവന്ന അടിയുടുപ്പുകളാണ് ധരിച്ചതു്.' എന്നെഴുതി. കുറച്ചുകൂടി സ്ഥിരമതികളായ നിരീക്ഷകർ പറഞ്ഞപ്രകാരം സ്വാമിജിയുടെ കാലുറകൾ കറുപ്പായിരുന്നു. കാൽമുട്ടിന്നല്പം താഴെവരെ നീണ്ടുകിടന്ന അദ്ദേഹത്തിന്റെ മേലങ്കി ആദ്യം കടും മഞ്ഞ നിറമായിരുന്നു. അതു് ഒരു ചുവന്ന നാടകൊണ്ട് അരയിൽ കെട്ടിയിരുന്നു. ഇതുകാരണം അദ്ദേഹം 'ബാൾട്ടിമൂർ ഓറിയോൾ' വസ്ത്രമാണ് ധരിച്ചതെന്നു വിവരിക്കപ്പെട്ടു – ബാൾട്ടിമൂർ ഓറിയോൾ എന്നതു് നല്ല മഞ്ഞയും കറുപ്പും തൂവലുകളുള്ള ഒരു പക്ഷിയാണ്. 1894 – ലെ ഗ്രീഷ്മത്തിൽ അദ്ദേഹം പുതിയ വസ്ത്രങ്ങളുണ്ടാക്കിച്ചു; ശരിയായ കാവിനിറം കിട്ടാത്തതുകൊണ്ട് ഇവ മഞ്ഞയെക്കാളധികം ചുവപ്പായിരുന്നു. ബാൾട്ടിമൂറിലും ബ്രൂക്ലിനിലും വെച്ച് ഇവ ചുവപ്പിന്റെ പല വകഭേദങ്ങളായി വിവരിക്കപ്പെട്ടു. അദ്ദേഹത്തിന്റെ തലപ്പാവിന്റെ കാര്യത്തിൽ എല്ലാവരും ഒരേ അഭിപ്രായക്കാരാണ്. അതു് ഇളം മഞ്ഞനിറത്തിലുള്ള പട്ടുകൊണ്ടായിരുന്നു; 'അതിന്റെ നീണ്ടുകിടക്കുന്ന അററം ചുമലിലൂടെ മുൻഭാഗത്തേക്കിട്ടിരുന്നു.' ഈ തുമ്പ് 'അദ്ദേഹം തുവാലപോലെ ഉപയോഗിച്ചിരുന്നതായി' ഒരു സേലം റിപ്പോർട്ടർ എഴുതി. സ്വാമിജി, അന്നു പരിഷ്കാരത്തിലുള്ള, കണങ്കാൽവരെ ഉയരവും ഉള്ളിൽ ത്രികോണാ

കൃതിയിൽ റബ്ബർ പിടിപ്പിച്ചതുമായ, കോൺഗ്രസ്സ് ഷൂസുകളാണ് ധരിച്ചിരുന്നത് എന്നും ഈ റിപ്പോർട്ടർ പറയുന്നു.

പ്രസംഗിക്കാത്ത അവസരത്തിൽ അദ്ദേഹം ചിലപ്പോൾ 'സാമാന്യം നല്ല നിലയിലുള്ള ഒരമേരിക്കക്കാരനെപ്പോലെ' വസ്ത്രധാരണം ചെയ്തുവന്നു – ഒരു പക്ഷേ തലപ്പാവിൻെറ വ്യത്യാസമുണ്ടായിരിക്കാം. 1894 – ലെ വസന്തത്തിൽ നോർതാംപ്ടൺ സന്ദർശിച്ച അവസരത്തിൽ അദ്ദേഹത്തെ കണ്ട മിസ്സിസ് മാർത്താ ബ്രൗൺ ഫിങ്ക്, അദ്ദേഹം ധരിച്ചതു് 'ഒരു കറുത്ത പ്രിൻസ് ആൽബർട്ടു് കോട്ടും കറുത്ത കാലുറകളും ഭംഗിയുള്ള തലയിൽ സങ്കീർണ്ണമാക്കി ചുററിയ മഞ്ഞത്തലപ്പാവും'ആണെന്നു പറയുന്നു. ഇതായിരിക്കാം മേരി ഹേൽ വളരെയധികം പുകഴ്ത്തിയതും പിന്നീട് ആനിസ്‌കാമിൽ വെച്ച് വെള്ളത്തിൽ നനഞ്ഞതുമായ വസ്ത്രങ്ങൾ. ഈ നനവുകൊണ്ടു് തൻെറ വസ്ത്രങ്ങൾക്ക് കേടൊന്നും പററിയില്ലെന്നു് സ്വാമിജി ഉറപ്പിച്ചുപറഞ്ഞു എങ്കിലും അദ്ദേഹം പുതിയതൊന്നു് ഉണ്ടാക്കിച്ചിരിക്കണം; കാരണം, 'അദ്ദേഹത്തിൻെറ വസ്ത്രം പുരോഹിതന്മാരുടേതുപോലെയാണെ'ന്നു് രണ്ടു മാസത്തിനുശേഷം ഒരു ബാൾട്ടിമൂർ റിപ്പോർട്ടർ പറയുന്നു.

സ്വാമിജിയുടെ മേലങ്കിയും തലപ്പാവും രാജകീയമായ മട്ടിൽ അവ ധരിച്ചതും എല്ലാവരുടേയും ശ്രദ്ധ കവന്നുവെങ്കിലും അദ്ദേഹത്തിൻെറ മുഖമാണ് ജനങ്ങളെ മന്ത്രമുഗ്ദ്ധരാക്കിയതു്. എല്ലാ റിപ്പോർട്ടുകൾപ്രകാരവും അദ്ദേഹം ആരേയും ആകർഷിക്കത്തക്കവണ്ണം അതീവ സുന്ദരനായിരുന്നു. 'ക്ലാസിക് ശില്പകലയിലെ ദേവനെപ്പോലെ സുന്ദരൻ' എന്നു് മിസ്സിസ് കോൺസ്റ്റൻസ് ടൗൺ അവരുടെ സ്മരണകളിലെഴുതി. അദ്ദേഹത്തിൻെറ നിറം കറുപ്പിൻെറ പല വകഭേദങ്ങളായി വിവരിക്കപ്പെട്ടു; കൂട്ടത്തിൽ 'ഒരിന്ത്യക്കാരൻേറതുപോലെ' എന്നും – ഇതുകൊണ്ടുദ്ദേശിച്ചതു് ശരീരത്തിനു് ചെമ്പുനിറമുള്ള അമേരിക്കയിലെ ആദ്യവംശജനെയായിരിക്കണം. ആകപ്പാടെ സ്വാമിജിയുടെ നിറം ഒരു ഹിന്ദുവിനെസ്സംബന്ധിച്ചു നോക്കുമ്പോൾ കറുപ്പിലധികം മെച്ചമായിരുന്നു എന്നു തോന്നുന്നു. ചിലപ്പോൾ, ബ്രൂക്കിലിനിൽ ഒരു പ്രസംഗാവസരത്തിലെന്നപോലെ മുഖത്തു് രക്താധിക്യം കാരണം അദ്ദേഹത്തിൻെറ നിറം തപ്തസ്വർണ്ണസമാനം പ്രദീപ്തമായും തീർന്നിരിക്കാം.

അദ്ദേഹത്തിൻെറ മുഖാവയവങ്ങൾ ക്രമമാർന്നതും മുഴപ്പുററതുമായിരുന്നു. അദ്ദേഹത്തിൻെറ നെററി ഒരു 'മനീഷി'യുടേതാണെന്നു പറയപ്പെട്ടു; മുഖം 'സുന്ദരവും പ്രബുദ്ധവും വികാരദ്യോതകവും; അതിലെ രേഖകൾ ഒരേ സമയം ബുദ്ധിയും ഭാവവും പ്രകാശിപ്പിക്കുന്നു.' അദ്ദേഹത്തിൻെറ തലമുടി ഇടതിങ്ങി ചുരുണ്ടു് 'രാത്രിപോലെ കറുത്തതായിരുന്നു.' തലപ്പാവില്ലാത്തപ്പോൾ അദ്ദേഹം അതു് നെററിമേൽ വീഴുന്ന മട്ടിലിട്ടു; അതു് ഏകദേശം പുരികം വരെ നീണ്ടുകിടന്നു. അദ്ദേഹത്തിൻെറ പല്ലുകൾ [ചിത്രങ്ങളിൽ പൊതുവേ അവ കാണപ്പെട്ടുന്നില്ല] 'നിവന്നു് സമമായി മുത്തുപോലെ വെളുത്തിരുന്നു.' പക്ഷേ സ്വാമിജിയുടെ മുഖത്തെ ഏററവും അത്ഭുതകരവും ആകർഷകവുമായ ഭാഗം അദ്ദേഹത്തിൻെറ അനുപമമായ കണ്ണുകളായിരുന്നു. അവ വലുതു്, തനിക്കറുപ്പു്, (മിസ് ഗിബ്ബൺസ് ഓർത്തപോലെ 'പാതിരാത്രിപോലെ നീല') 'അതിഭാസുരം', 'ഉജ്ജ്വലം', 'സ്ഫുരിതപ്രഭം', 'പ്രകാശപൂർണ്ണം', 'ഒരു പ്രവാചകൻെറ ഉത്സാഹത്താൽ പ്രദീപ്തം', 'അഗാധമായ ആദ്ധ്യാത്മികത സൂചിപ്പിക്കുന്നവ'; വാസ്തവത്തിൽ, റിപ്പോർട്ടർമാർ പറയുന്നില്ലെങ്കിലും, ഈ കണ്ണുകൾ ഈശ്വരനെ കണ്ടതും അവയുടെ അഗാധതയിൽ അനന്തത്തിൻെറ പ്രകാശമുൾക്കൊണ്ടതുമായിരുന്നു.

സ്വാമിജിയുടെ കണ്ഠം പലപ്പോഴും ഒരു സംഗീതോപകരണത്തോടു് ഉപമിക്കപ്പെട്ടിരുന്നു. ആനിസ്ക്വാമിൽ അദ്ദേഹത്തിൻെറ സംവാദങ്ങളെപ്പററി പറയുമ്പോൾ, ഗംഭീരവും തീക്ഷ്ണവുമായ വാക്യങ്ങൾക്കിടയ്ക്കു് അദ്ദേഹത്തിൻെറ 'സുന്ദരമായ ശബ്ദം' അഗാധമായി 'മണിപോലെ മുഴങ്ങാൻ തുടങ്ങി'യ' കഥ മിസ്സിസ് റൈറ്റ് പറയുന്നുണ്ടു്. മിസ് ജോസഫൈൻ മക്ലൗഡ് റൊമാൻ റോളയോടു പറഞ്ഞു: 'അദ്ദേഹത്തിൻെറ ശബ്ദം വീണപോലെ മധുരമായിരുന്നു – തീക്ഷ്ണവൈരുദ്ധ്യങ്ങളില്ലാതെ ഗംഭീരമായ ശബ്ദം; അതിൻെറ

അഗാധമായ അലകാം പ്രസംഗശാലയേയും ശ്രോതൃഹൃദയങ്ങളേയും ഒരുപോലെ നിറച്ചു.' ശ്രോതാക്കളുടെ ശ്രദ്ധ ഒരിക്കൽ പിടിച്ചു നിർത്തിക്കഴിഞ്ഞാൽ പിന്നെ അവരെ തീവ്രമായ നിഷ്പന്ദതയിലേയ്ക്കു നയിച്ച് ഹൃദയം തുളയ്ക്കാൻ അദ്ദേഹത്തിനു കഴിയും. അദ്ദേഹത്തെ പരിചയമുള്ള എമ്മാ കാൽവേ അതിനെ 'ഒരു ചൈനീസ്മണിയുടെ കമ്പനത്തോടുകൂടിയ മനോഹരമായ മദ്ധ്യമസ്വരം' എന്നു വിവരിച്ചു. അദ്ദേഹത്തിന്റെ സ്വരം 'സംഗീതമയം – ഒരു നിമിഷം വീണയുടെ മന്ദ്രധ്വാനം പോലെ; വീണ്ടും, അഗാധം, കമ്പിതം, മുഖരിതം' എന്നു് മിസ്സിസ് മേരി ഫങ്ക് എഴുതി. പത്രറിപ്പോർട്ടുകൾ ഇതിനെ നന്നായി സ്ഥിരപ്പെടുത്തുന്നു; സ്വാമിജിയുടെ ശബ്ദം, 'ഒരക്ഷരവും നിങ്ങൾക്ക് മനസ്സിലാക്കാൻ കഴിഞ്ഞില്ലെങ്കിൽപോലും സംഗീതം', 'അഗാധവും സംഗീതാത്മകവും', 'സമുദ്ധവും മുഖരിതവും', 'ശ്രോതാവിനെ തൽക്ഷണം സ്വാധീനിക്കുന്നതു്'', ഒക്കെയാണെന്നു് അവർ അവിരുദ്ധമായി വിവരിക്കുന്നു.

പ്രസംഗത്തെപ്പററിയാണെങ്കിൽ, അദ്ദേഹത്തിന്റെ അനായാസവും ശബ്ദചാതുര്യമാർന്നതും നിശ്ചിതാർത്ഥവുമായ ആംഗലഭാഷാപ്രയോഗം 'പ്രശംസാതീത'മായിരുന്നു. അതാവഹിച്ച ചിന്തയുടെ സൂക്ഷ്മതയും ഭാസുരതയും പോലെ തന്നെ ആ ഭാഷയും ചിലപ്പോൾ വലിയ ആശ്ചര്യമുളവാക്കി. ഒരു ഡെട്രോയ്ററ് റിപ്പോർട്ടർ പറയുന്നു: ''നമ്മുടെ പ്രസംഗമണ്ഡപങ്ങളിലും പള്ളികളിലും സാധാരണ കേൾക്കുന്നതിലുമധികം ഭംഗിയായി ഈ 'അവിശ്വാസി' ഇംഗ്ലീഷ് സംസാരിക്കുന്നു; പൊതുപ്രഭാഷണങ്ങളിൽ നമുക്കു പരിചിതരായ എല്ലാ പ്രാസംഗികന്മാരേക്കാളും നന്നായി അദ്ദേഹം തന്റെ വിവരണങ്ങളെ സംസ്കൃതമായ ബുദ്ധിവിലാസംകൊണ്ടു് രസം പിടിപ്പിക്കുന്നു.'' 'അദ്ദേഹത്തിന്റെ വാക്കുകൾ ആംഗലഭാഷയിലെ രത്നങ്ങളാണെ'ന്നു് വേറൊരു റിപ്പോർട്ടർ എഴുതി. 'കുറിപ്പുകളില്ലാതെ, ചിലപ്പോൾ സമുദ്ധവും പ്രചോദകവുമായ വാഗ്മിതയിലേയ്ക്കുയർന്നുകൊണ്ടു്, തന്റെ വസ്തുതകളും നിഗമനങ്ങളും ഏററവും കലാചാതുരിയോടെ, ഏററവും വിശ്വാസ്യമായ ആത്മാർത്ഥതയോടെ, അദ്ദേഹം സംസാരിക്കുന്നു,' എന്നു് ക്രിററിക് എന്ന പത്രത്തിലെ ലൂസി മൺറോ പറഞ്ഞു. സ്വാമിജിയുടെ ഉച്ചാരണവ്യത്യാസം അല്പം മാത്രമായിരുന്നു; ''ഇംഗ്ലീഷുഭാഷയറിയുന്ന ഒരു സംസ്കൃതനായ ലാററിൻ വംശജന്റേതുപോലെ,'' എന്നു പറയുന്നു. (നല്ല നിലയിൽ വളർന്ന ഒരു ഐറിഷുകാരന്റെ പ്രാദേശികഭാഷയുടെ അല്പമൊരു ചുവ എന്നു് മിസ് കോൺഗർ അതിനെപ്പററി പറയുന്നു.) ചിലപ്പോൾ അദ്ദേഹം ഒരു വാക്കിന്റെ തെററായ ഭാഗം അമർത്തിപ്പറഞ്ഞു; ചിലപ്പോൾ, പറഞ്ഞു കേട്ടതു് ശരിയാണെങ്കിൽ, അദ്ദേഹം ഒരിംഗ്ലീഷുപ്രയോഗത്തിനു് ആകർഷകമായൊരു അർത്ഥവ്യതിയാനം കൊടുത്തു; ഇതെല്ലാം 'അദ്ദേഹം സ്പർശിച്ച വിഷയങ്ങൾക്കൊക്കെ പ്രകാശവും ജീവനും' കൊടുത്തുകൊണ്ടു്, അദ്ദേഹത്തിന്റെ പ്രസംഗങ്ങളിലൂടെ പ്രകാശപൂർണ്ണമായ ഒരുരുവിയെന്നമട്ടിൽ ഒഴുകിയ ബുദ്ധിചാതുരിക്കും കവിതയ്ക്കും കൂടുതൽആകർഷകതയിയററിയിരിക്കും.'അദ്ദേഹത്തിന്റെ അതിസൂക്ഷ്മവും ഉജ്ജ്വലവും, പൂർണ്ണവും ശിക്ഷിതവുമായ മാനസികപ്രവർത്തനം ചിലപ്പോൾ ശ്രോതാക്കളെ അത്യധികം അത്ഭുതപ്പെടുത്തി', എന്നു് ഒരു റിപ്പോർട്ടർ എഴുതി; 'അദ്ദേഹത്തിന്റെ ഇംഗ്ലീഷ് വ്യക്തമെന്നു മാത്രമല്ല, അനായാസം കൂടിയാണ്; വെട്ടിത്തിളങ്ങുന്ന നൂതനാശയങ്ങൾ അദ്ദേഹത്തിന്റെ നാവിൽ നിന്നു് തികച്ചും അമ്പരപ്പിക്കുമാറുള്ള ചമത്കാരപ്രവാഹത്തോടെ ഉതിർന്നുവീഴുന്നു... അദ്ദേഹം ചിന്തയിലൊരു കലാകാരനാണു്, വിശ്വാസത്തിലൊരാദർശവാദിയാണ്, പ്രസംഗമണ്ഡപത്തിൽ ഒരു നാടകകൃത്താണു്,' എന്നു് വേറൊരാൾ.

എന്നാൽ സ്വാമിജിയുടെ പ്രസംഗങ്ങൾ കവിഭാവനയും നാടകീയതയും നിറഞ്ഞവ മാത്രമല്ല, യുക്തികക്ശവുമായിരുന്നു. ഒരു മെംഫിസ് റിപ്പോർട്ടർ പറഞ്ഞു: 'ഈ പ്രഭാഷകൻ ഒരു കാര്യത്തിൽ അമേരിക്കൻ വാഗ്മികളിൽ നിന്നു് വ്യത്യസ്തനാണു്. ഗണിതാദ്ധ്യാപകൻ ബീജഗണിതത്തിലെ ഒരു പ്രശ്നം തന്റെ വിദ്യാർത്ഥികൾക്ക് എത്ര ശ്രദ്ധാപൂർവ്വം പര്യാലോചിച്ച് വിശദമാക്കിക്കൊടുക്കുമോ അതുപോലെയാണു് അദ്ദേഹം തന്റെ ആശയങ്ങൾ അവതരിപ്പിക്കുന്നതു്.....യുക്തിയുടെ അന്ത്യാന്ത

മാനത്തിലേയ്ക്കു നയിക്കാതെ അദ്ദേഹം ഒരാശയവും സിദ്ധാന്തവും അവതരിപ്പിക്കുന്നില്ല.' അദ്ദേഹത്തിന്റെ ശ്രോതാക്കളധികവും സ്ത്രീകളായിരുന്നു എന്ന വസ്തുത (ഇതു് അപമാനകരമാണെന്നു തോന്നും!) പലപ്പോഴും എടുത്തു പറയാൻ അദ്ദേഹത്തിന്റെ വിമർശകന്മാർ താല്പര്യം കാണിച്ചിരുന്നു. എന്നാൽ വാസ്തവമതായിരുന്നില്ല. അദ്ദേഹത്തിന്റെ അപാരപാണ്ഡിത്യവും സ്വസിദ്ധാന്തങ്ങളവതരിപ്പിക്കുന്നതിൽ കാണിച്ച കറയററ യുക്തിയും സ്ത്രീപുരുഷഭേദമെന്യേ ബുദ്ധിമാന്മാരും അഭ്യസ്തവിദ്യരുമായ ജനങ്ങളെ അദ്ദേഹത്തിലേയ്ക്കാകർഷിച്ചു. 'നാം നമ്മുടെ പ്രായം ശതകങ്ങളിൽ കണക്കാക്കവേ, തങ്ങളുടേതു് സഹസ്രാബ്ദങ്ങളിൽ കണക്കാക്കുന്ന ഒരു ജനതയുടെ മാനസികവും ധാർമ്മികവും ആദ്ധ്യാത്മികവുമായ സംസ്കാരത്തിന്റെ അത്യുത്തമഫലത്തിന്റെ ജാജ്ജ്വല്യമാനപ്രകാശം കാണണമെന്നാഗ്രഹമുണ്ടെങ്കിൽ, ബുദ്ധിയും സന്മനസ്സുമുള്ളഒരമേരിക്കക്കാരനും വിവേകാനന്ദസ്വാമികളെ കാണാനും അദ്ദേഹത്തിന്റെ വാക്കുകൾ കേൾക്കാനുമുള്ള അവസരം പാഴാക്കരുതു്; അദ്ദേഹം പറയുന്നതു് ഏതൊരാളും നന്നായി പഠിക്കേണ്ടതത്രേ.' എന്നു് നോർതാപ്ടൺ ഡെയ്‌ലി ഹെറാൾഡ് എഴുതി. അതേ പത്രം വീണ്ടുമെഴുതി: 'എല്ലാവരും അദ്ദേഹത്തിന്റെ പ്രസംഗം കേൾക്കാൻ തിരക്കിക്കൂടി; പ്രത്യേകിച്ചും ഉയർന്ന തൊഴിലുകളിലേർപ്പെട്ടവർ അദ്ദേഹത്തിന്റെ യുക്തിചിന്തയിലും ചിന്താദാർഢ്യത്തിലും ഗാഢമായ താത്പര്യം പ്രകാശിപ്പിച്ചു.' ഡെട്രോയ്റ്റിലെ മിസ്സിസ് ബാഗ്‌ലി അദ്ദേഹത്തിന്റെ പ്രസംഗം കേൾക്കാൻ ക്ഷണിച്ചവരിൽ നിയമജ്ഞർ, ന്യായാധിപന്മാർ, പുരോഹിതന്മാർ, പട്ടാളമേധാവികൾ, വൈദ്യന്മാർ, വ്യവസായികൾ എന്നിവർ അവരുടെ ഭാര്യമാരോടും പുത്രികളോടുമൊപ്പംഉൾപ്പെട്ടിരുന്നു എന്നും എല്ലാവരും അവസാനംവരെ അത്യന്തം താത്പര്യത്തോടെ ശ്രദ്ധിച്ചുവെന്നുംകൂടി നാമോർക്കണം. ബ്രൂക്ലിനിൽ 'ഇന്ത്യയിലെ മതങ്ങൾ' എന്ന വിഷയത്തെപ്പററി അദ്ദേഹം ചെയ്ത അസാധാരണമാംവിധം സുന്ദരവും വാക്ചാതുരവുമായ പ്രസംഗം കേൾക്കാൻ നഗരത്തിന്റെ എല്ലാ ഭാഗത്തുനിന്നുമായി ഭിഷഗ്വരന്മാർ, നിയമജ്ഞർ, ന്യായാധിപന്മാർ, അദ്ധ്യാപകന്മാർ, എന്നു തുടങ്ങി എല്ലാ തൊഴിലുകളിലും ഏർപ്പെട്ടവരായ പുരുഷന്മാരും പല സ്ത്രീകളും എത്തിച്ചേർന്നു. അവർ അദ്ദേഹത്തിന്റെ സംസ്കാരം, പാണ്ഡിത്യം, ബുദ്ധിചാതുര്യം, വാഗ്മിത്വം, ആത്മാർത്ഥത, പവിത്രത എന്നിവയെപ്പററി കേട്ടിരുന്നു; അതുകൊണ്ടു് അവർ വലിയ കാര്യങ്ങൾ പ്രതീക്ഷിച്ചു. അവർ നിരാശരായതുമില്ല.

സ്വാമിജിയുടെ പാണ്ഡിത്യം അതിബൃഹത്തായിരുന്നു-'നമ്മുടെ മിക്ക പണ്ഡിതന്മാരും അടുത്തെത്തുകയില്ല.' ഇതോടൊപ്പം അദ്ദേഹത്തിന്റെ അപ്രധൃഷ്യമായ സ്വഭാവമാധുര്യവും 'അയസ്കാന്തത്തിന്റെ ആകർഷണശക്തിയും' ചേർന്നു് അദ്ദേഹത്തെ നിരുപമനായ ഒരു പ്രാസംഗികൻ മാത്രമല്ല ഗംഭീരനായ ഒരു സംഭാഷണവിദഗ്ദ്ധൻ കൂടിയാക്കി. പറയുന്നതാരെപ്പററിയാണെന്നറിയാൻ ഭാഗ്യമുണ്ടായ ഒരു മെംഫിസ് റിപ്പോർട്ടർ എഴുതി: 'അദ്ദേഹം അത്യാനന്ദകരനായ ഒരു കൂട്ടുകാരനാണു്. സംഭാഷണചാതുരിയിൽ ഒരു പക്ഷേ അദ്ദേഹത്തെ കവച്ചുവെയ്ക്കാൻ പാശ്ചാത്യനഗരികളിലെ സ്വീകരണമുറികളിലൊന്നും ആരെയും കാണില്ല.' വിനയവും പാണ്ഡിത്യവും ജ്ഞാനവും ലാളിത്യവും തമ്മിലുള്ള ചേർച്ച കാരണം അറിയാനിടവന്നരൊക്കെ അദ്ദേഹത്തെ ഇഷ്ടപ്പെട്ടു. വേറൊരു മെംഫിസ് റിപ്പോർട്ടർ എഴുതി: 'തന്റെ നാട്ടിലെ മാത്രമല്ല ലോകത്തിലൊട്ടാകെയുള്ള മതപരവും ശാസ്ത്രീയവും തത്ത്വജ്ഞാനപരവുമായ സാഹിത്യത്തിൽ അദ്ദേഹത്തിന്നു് നല്ല അറിവുണ്ടു്; ഈ ബഹുവിഷയപാണ്ഡിത്യം കാരണം പരിതഃസ്ഥിതികളാൽ വന്നുചേരുന്ന ഏതവസ്ഥയിലും സ്വന്തം നിലപാടു പുലർത്താൻ അദ്ദേഹത്തിനു കഴിയുന്നു. അദ്ദേഹത്തിന്റെ ആചരണത്തിലും സംഭാഷണത്തിലും മുഴുക്കെ ശിശുസഹജമായ സരളതയുണ്ടു്. അതു നമ്മുടെ സഹാനുഭൂതി നേടുകയും, അദ്ദേഹം സംസാരിക്കാൻ തുടങ്ങുന്നതിന്നു മുമ്പുതന്നെ, പറയുന്നതു് ആത്മാർത്ഥമാണെന്നു് നമ്മെ ബോദ്ധ്യപ്പെടുത്തുകയും ചെയ്യുന്നു.' പൊതു പരിപാടികളിൽ വെച്ചും സ്വകാര്യമായും നഗരവാസികൾ വിവേകാനന്ദസ്വാമികളെ സത്ക്കരിക്കുകയുണ്ടായി; സംസ്കൃതമണ്ഡലങ്ങളിലൊക്കെ അദ്ദേഹം ഒരു ഗംഭീരപ്രഭാവം പതിപ്പിച്ചു.'

എന്നു് മെംഫിസ് കമേർസ്യൽ എഴുതി. 'അദ്ദേഹത്തിന്റെ പാണ്ഡിത്യം ബഹുവിഷയസ്പർശിയും അറിവു് അത്യഗാധവുമാണു്; ശാസ്ത്രങ്ങളിലും അദ്ധ്യാത്മവിദ്യയിലും കലകളിലും സാഹിത്യത്തിലും വിശാരദരായവർ കൂടി അദ്ദേഹത്തിന്റെ വാക്കുകളിൽനിന്നു് പഠിക്കുകയും സാന്നിദ്ധ്യത്തിൽനിന്നു് അറിവുൾക്കൊള്ളുകയും ചെയ്യുന്നു.' 'ഒരു ഡസൻ ഭാഷകളിലെ മഹാന്മാരായ എഴുത്തുകാരുടെ കൃതികൾ അറിയുന്ന ആകർഷകനായ ഒരു സംഭാഷണചതുരൻ; സ്പെൻസർ ഡാർവിൻ, മിൽ തുടങ്ങിയ മഹാചിന്തകന്മാരുടെ കൃതികളിൽനിന്നു് അത്ഭുതകരമാംവണ്ണം അനായാസമായി അദ്ദേഹം നീണ്ട ഭാഗങ്ങൾ ഉദ്ധരിക്കുന്നു.' എന്നു് ബാൽട്ടിമൂറിൽവെച്ചു് അദ്ദേഹം പ്രശംസിക്കപ്പെട്ടു. എന്നാൽ ഇതൊക്കെയായിട്ടും സ്വാമിജി 'ഒരു മനുഷ്യന്നാകാവുന്നത്ര സഹൃദയനും വിനോദശീലനുമായിരുന്നു.'

എന്നാലും അദ്ദേഹത്തിന്നു ചുററും ആദ്ധ്യാത്മികപ്രഭാവത്തിന്റെ ഗാംഭീര്യമുണ്ടായിരുന്നു. അദ്ദേഹം 'വിനോദശീലനായിരുന്നു.' ചിലപ്പോൾ '(അധികപ്രസംഗിയായ) ചോദ്യകർത്താവിനെ പരിഹസിച്ചു'. എന്നൊക്കെയിരിക്കിലും, അദ്ദേഹത്തിന്റെ പ്രഭാഷണങ്ങളുടേയും സംവാദങ്ങളുടേയും വിവരണങ്ങളിൽ നമുക്കു് അദ്ദേഹത്തിന്റെ 'വിനയപൂർവ്വ'മെങ്കിലും അതിയായ അന്തസ്സും 'അയസ്സാന്തതുല്യമായ ശക്തിയും' കാണാൻ കഴിയും. മാൽവിനാ ഹോഫ്മാൻ എഴുതി: 'അദ്ദേഹത്തിൽ മുററി നിന്ന പ്രശാന്തതയും ശക്തിയും എന്നിൽ അക്ഷയ്യമായ പ്രഭാവമുളവാക്കി; അദ്ദേഹം യഥാർത്ഥബ്രഹ്മോപദേഷ്ടാക്കളുടെ നിഗൂഢതയുടേയും മതപരമായ അനാസക്തിയുടേയും മൂർത്തരൂപംപോലെ തോന്നി; അതേ സമയം അദ്ദേഹം സഹജീവികളോടു് സ്നിഗ്ദ്ധകരുണമായ ഭാവവും പുലർത്തി.' കൗമാരത്തിൽ സ്മിത്തു്കോളേജിൽവെച്ചു് അദ്ദേഹത്തെ കണ്ട മിസ്സിസ് മാർത്താ ബ്രൗൺ ഫിങ്കു് 'ദുർഗ്ഗ്രാഹ്യഭാവമാന്ന മുഖത്തെപ്പററിയും ഒളിചിതറുന്ന കണ്ണുകളെപ്പററിയും ആകപ്പാടെയുള്ള ശക്തിപ്രസരത്തെപ്പററിയും അവയൊന്നും വർണ്ണിക്കാനാവില്ല.' എന്നു് എഴുതി.

സ്വാമിജിയെപ്പററി പലപ്പോഴും ഉപയോഗിച്ച 'ഊർജ്ജസ്വലൻ' എന്ന പദം ഒരു തെററായ ബോധമുണ്ടാക്കാവുന്നതാണു്. ആ പദത്തിന്റെ സാധാരണ അർത്ഥത്തിലല്ല അദ്ദേഹം ഊർജ്ജസ്വലനായിരുന്നതു്. അതായതു് അദ്ദേഹം സദാ പൊട്ടിത്തെറിക്കുന്ന മട്ടുകാരനായിരുന്നില്ല. അദ്ദേഹത്തിന്റെ തീക്ഷ്ണശക്തിയും ആകർഷണവും കാണപ്പെടുന്നതിലധികം അനുഭവപ്പെടുകയാണുണ്ടായതു്; അദ്ദേഹം പ്രചണ്ഡസ്വഭാവനായിരുന്നില്ലെന്നു മാത്രമല്ല 'ആചരണത്തിൽ സൗമ്യനും ചലനത്തിൽ സാവധാനനും ഓരോ വാക്കിലും ചലനത്തിലും ആംഗ്യത്തിലും അത്യധികം ദാക്ഷിണ്യശാലിയുമായിരുന്നു.' അദ്ദേഹത്തിന്റെ വാക്കുകൾ ശക്തവും സജീവവുമായിരുന്നെങ്കിലും ഭാഷണരീതി ശാന്തവും നിയതവുമായിരുന്നു. നിന്ന നിലയിൽ പ്രസംഗിച്ചുവന്ന സമകാലീനരിൽനിന്നു ഭിന്നമായി 'ചിലപ്പോൾ ആത്മഗതമെന്നവണ്ണം സംസാരിച്ചുകൊണ്ടു്' പ്രസംഗമഞ്ചത്തിൽ ചുററി നടക്കുന്ന ശീലമുണ്ടായിരുന്നു അദ്ദേഹത്തിന്നു്. അദ്ദേഹം ഒരിക്കലും വാക്ചാതുര്യം പ്രകടിപ്പിക്കാൻ തുനിഞ്ഞില്ല; ഒരിക്കലും ആശയങ്ങളുടെ യഥാർത്ഥശക്തിക്കുപകരം ശബ്ദജാലം പ്രയോഗിച്ചില്ല: അദ്ദേഹം 'ദ്രുതപ്രവർത്തനത്തിനു പകരം ശാന്തമായ പ്രഭാഷണം കൊണ്ടു്' തന്റെ ശ്രോതാക്കളെ കാര്യങ്ങൾ ബോധിപ്പിച്ചു; 'താണ സ്വരത്തിലുള്ള ആത്മാർത്ഥതയുള്ള പ്രസംഗരീതി അദ്ദേഹത്തിന്റെ വാക്കുകൾക്കു് പ്രത്യേക ശക്തി നല്കി.' അതിശക്തമായ ഉച്ചാരണത്തിന്റെ സർവ്വശക്തിയോടും തേജസ്സോടുംകൂടി ചിന്തയെ ആവാഹിച്ചുകൊണ്ടുള്ള ആ മന്ദവും സൗമ്യവും ശാന്തവും നിർവ്വികാരവുമായ സംഗീതാത്മകമായ സ്വരം നേരെ കുറിക്കുകൊണ്ടു,' എന്നു് ഒരു നോർതാംപ്ടൺ റിപ്പോർട്ടർ അതിനെ ശരിയായി വിവരിച്ചു. ഒരു വലിയ സദസ്സിനെ ശബ്ദമുയർത്താതെ വൈദ്യുതീകരിക്കാൻ സ്വാമിജിക്കുള്ള കഴിവിന്റെ അത്ഭുതകരമായ ഉദാഹരണം അദ്ദേഹത്തിന്റെ ആദ്യത്തെ ബ്രൂക്ലിൻ പ്രസംഗമാണു്. അതിൽ പങ്കെടുത്ത 'നൂറു കണക്കിനാളുകളിൽ ഓരോരുവനേയും മന്ത്രമുഗ്ദ്ധനാക്കി നിർത്തിയ' ഒരു ഗംഭീരവിജയമായിരുന്ന ഈ പ്രസംഗം 'സ്വരഭേദമില്ലാതെ'യാണു് നടത്തിയതു് എന്നു് ഒരു റിപ്പോർട്ടർ എഴുതി.

# ജീവിതലക്ഷ്യം

ഡോ: എം. അനന്തൻ

ജീവിതലക്ഷ്യം പലക്കും പല വിധത്തിലായിരിക്കും. അധികംപേരുടേയും ലക്ഷ്യം ധനം സമ്പാദിച്ച് പുത്രമിത്രകളത്രബന്ധുക്കളോടുകൂടി സുഖജീവിതം നയിക്കണമെന്നും മരണാനന്തരം സ്വർഗ്ഗത്തിൽ പോകണമെന്നമാണ്. മററു ചിലക്ക് പേരും പ്രശസ്തിയും ജനസ്വാധീനതയും നേടണമെന്നായിരിക്കും. നേതാവായി അന്യരെ കീഴടക്കി വാഴണമെന്നോ, കവിയോ പണ്ഡിതനോ ആയി വിളങ്ങണമെന്നോ ആയിരിക്കും മററു ചിലക്കാഗ്രഹം. ഈ നേട്ടങ്ങളെല്ലാം അസ്ഥിരവും നശ്വരവുമാണ്; ശാശ്വതമല്ല. മനുഷ്യനെ സംസാരസമുദ്രത്തിൽനിന്നും കരകയററിവിടുന്ന ശാശ്വതസുഖവും പരമാനന്ദവും നല്കുന്ന ഈശ്വരസാക്ഷാത്കാരമാണ് മാനവജീവിതത്തിന്റെ പരമലക്ഷ്യം. ഇതിനെ ആത്മസാക്ഷാത്കാരമെന്നും സത്യദർശനമെന്നും പറയാം. പരമപുരുഷാർത്ഥമായ മോക്ഷം ഇതുതന്നെ. ധർമ്മാർത്ഥകാമങ്ങൾ ഈ പദത്തിലേയ്ക്കുള്ള സോപാനം മാത്രമാണ്.

ഹിന്ദുമതമാകുന്ന മഹാസൗധത്തിന്റെ അടിത്തറ ഈശ്വരൻ, വേദങ്ങൾ, പുനർജ്ജന്മം, കർമ്മസിദ്ധാന്തം ഇവയിലുള്ള ദൃഢവിശ്വാസമാണ്. മരണാനന്തരം ജീവൻ സ്വകർമ്മാനുസൃതമായി ജനിച്ചും മരിച്ചും ഉച്ചമോ നീചമോ ആയ യോനികളെ പ്രാപിച്ചും ജന്മജന്മാന്തരങ്ങളിലെ വാസനാശക്തികൾ നിശ്ശേഷം നശിച്ച് അജ്ഞാനം ഒടുങ്ങി ജ്ഞാനം നേടി മോക്ഷം സിദ്ധിക്കുന്നതുവരെ ജനനമരണരൂപമായ ഈ സംസാരചക്രത്തിൽ ചുററിത്തിരിഞ്ഞുകൊണ്ടിരിക്കുമെന്നാണ് ഹിന്ദുമതസിദ്ധാന്തം.

ചരാചരാത്മകമായ ഈ പ്രപഞ്ചത്തെ സൃഷ്ടിച്ച് രക്ഷിച്ചുപോരുന്ന ഒരീശ്വരനിൽ പ്രായേണ മിക്കവക്കും വിശ്വാസമുണ്ട്. എന്നാൽ ചില യുക്തിവാദികളും പ്രത്യക്ഷപ്രമാണവാദികളും ഇങ്ങനെയുള്ള ഒരു ശക്തിസ്വരൂപനിൽ വിശ്വസിക്കുന്നില്ല. ഇത്തരത്തിലുള്ളവർ പണ്ടു പണ്ടേ ഉണ്ടായിരുന്നു. ഇപ്പോഴും ഉണ്ടുതാനും. അവരെ പണ്ടുണ്ടായിരുന്ന ചാർവ്വാകന്മാരോട് ഉപമിക്കാവുന്നതാണ്. ഈശ്വരനെ യുക്തികൊണ്ടും ഭൗതികശാസ്ത്രജ്ഞാനംകൊണ്ടും തെളിയിച്ചു സ്ഥാപിക്കുവാൻ സാധിക്കുന്നതല്ല. ഈശ്വരന്റെ അസ്തിത്വം ആത്മാവിന്റെ അനശ്വരത മുതലായ കാര്യങ്ങൾ സ്വാനുഭവംകൊണ്ടു മാത്രമേ അറിയുവാൻ സാധിക്കൂ. ബുദ്ധിപരമായ അന്വേഷണംകൊണ്ട് ഈവക കാര്യങ്ങളിൽ നിർബ്ബാധമായ വെളിച്ചം കിട്ടുന്നതല്ല. ഈശ്വരൻ മനസ്സിന്നും ബുദ്ധിക്കും ഇന്ദ്രിയങ്ങൾക്കും അതീതനാണ്. ഈശ്വരവിശ്വാസവും ഗുരുകടാക്ഷവും വിനയവും ആത്മസമർപ്പണവും ഇക്കാര്യത്തിൻ ആവശ്യമാകുന്നു.

ശുഷ്കയുക്തികൊണ്ടോ വാദകോലാഹലംകൊണ്ടോ, ഈശ്വരനെ അറിയുവാൻ സാദ്ധ്യമല്ല. സജ്ജനസംസർഗ്ഗംകൊണ്ടു ഈശ്വരകഥകൾ ശ്രവിച്ച്, ഗുരുകടാക്ഷം നേടി, ആത്മസമർപ്പണപൂർവ്വം സാധന അനുഷ്ഠിച്ചാൽ ഈശ്വരാനുഗ്രഹം ലഭിക്കും.

ഹിന്ദുക്കളുടെ ഏററവും പുരാതനമായ മതഗ്രന്ഥമാണ് വേദങ്ങൾ. സത്യദർശികളായ മഹർഷിമാരുടെ അനുഭൂതിരേഖയാണ് വേദം. അതിവിശാലമായ ഈ ജ്ഞാനവിജ്ഞാനഭണ്ഡാരം സംഹിതകൾ, ബ്രാഹ്മണങ്ങൾ, ആരണ്യകങ്ങൾ, ഉപനിഷത്തുകൾ എന്നിങ്ങനെ നാലായി ഭാഗിക്കപ്പെട്ടിരിക്കുന്നു. വേദങ്ങളിൽ ഏററവും പ്രാധാന്യമർഹിക്കുന്ന ഭാഗം ഉപനിഷത്തുകളാകുന്നു. വേദങ്ങളിലെ ഇതരഭാഗങ്ങൾ പ്രവൃത്തിമാർഗ്ഗത്തിനു പ്രാധാന്യം കല്പിക്കുമ്പോൾ ഉപനിഷത്തുകൾ നിവൃത്തിമാർഗ്ഗത്തെ മാത്രമാണ് ഊന്നിപ്പറയുന്നതു്. ഇഹപരസുഖഭോഗങ്ങൾക്കുവേണ്ടി യാഗയജ്ഞാദി കർമ്മങ്ങൾ നടത്തുന്നതിലും ശ്രേഷ്ഠം ആത്മ

സ്വരൂപം അറിയുകയാണല്ലൊ. ഉപനിഷത്തുക ളുടെ സാരസംഗ്രഹമാണ് ഭഗവദ്ഗീത. ഈശ്വര സാക്ഷാത്കാരത്തിനുള്ള നാലു യോഗമാർഗ്ഗങ്ങ ളായ കർമ്മം, ഭക്തി, ധ്യാനം, ജ്ഞാനം എന്നിവ യാണ് ഗീതയിലെ മുഖ്യമായ പ്രതിപാദന വിഷയം.

ഇനി പുനർജ്ജന്മത്തെപ്പററി അല്പം ചിന്തി ക്കാം. 'മനുഷ്യൻ എങ്ങനെ പഴകിയ വസ്ത്രങ്ങളെ ഉപേക്ഷിച്ചിട്ട് മററു വസ്ത്രങ്ങളെ സ്വീകരിക്കു ന്നുവോ അപ്രകാരം ആത്മാവ് ജീർണ്ണിച്ച ശരീര ങ്ങളെ ഉപേക്ഷിച്ചു പുതിയ ശരീരങ്ങളെ പ്രാപി ക്കുന്നു.' 'അർജ്ജുനാ, എനിക്കും നിനക്കും വളരെ ജന്മങ്ങൾ കഴിഞ്ഞിരിക്കുന്നു. അവയെ എല്ലാ ററിനേയും ഞാൻ അറിയുന്നു. ശത്രുതാപനാ, നീ അറിയുന്നില്ല.' എന്നിങ്ങനെ ഗീത പ്രസ്താ വിക്കുന്നു.

പുനർജ്ജന്മത്തെപ്പററി വേദങ്ങൾ പറയു ന്നുണ്ട്. സ്വർഗ്ഗനരകവർണ്ണനകൾ കഠോപനിഷ ത്തിലും ശിവഗീതയിലും ഗരുഡപുരാണത്തിലും കാണുന്നു. പുനർജ്ജന്മവിശ്വാസം ഹിന്ദുക്കളുടെ ഇടയിൽ മാത്രമുള്ളതല്ല, ബുദ്ധമതസ്ഥർക്കുമുണ്ട്. പുനർജ്ജന്മത്തിലും കർമ്മസിദ്ധാന്തത്തിലും ക്രിസ്ത്യാനികൾക്കും ഒരു കാലത്തു വിശ്വാസം ഉണ്ടായിരുന്നു. കർമ്മസിദ്ധാന്തവും പുനർജ്ജന്മവും നീതിന്യായനിയമങ്ങൾക്കനുസൃതമായതിനാൽ ആധുനികകാലത്ത് പല പാശ്ചാത്യചിന്തക ന്മാരും അവയിൽ വിശ്വസിക്കുന്നുണ്ട്. ഈ വിഷയത്തെ സ്പർശിക്കുന്ന വാക്യങ്ങൾ പരിശുദ്ധ ഖുറാനിലും ഉണ്ടെന്നാണ് ചിലരുടെ അഭി പ്രായം. ഈജിപ്ത്, ചൈന, പേർഷ്യ, ഗ്രീസ്, റോം എന്നീ രാജ്യങ്ങളിലെ പല പ്രമുഖവ്യക്തി കളും പണ്ട് പുനർജ്ജന്മത്തിൽ വിശ്വസിച്ചിരുന്നു വത്രേ. ബ്രഹ്മവിദ്യാസംഘത്തിലെ പ്രമുഖ അംഗങ്ങളായിരുന്ന മാഡം ബ്ലവട്സ്കി, ഡോക്ടർ ആനി ബസൻറ്, റവറണ്ട് ലെഡ്ബീററർ മു തലായവരും ഈ വിഷയത്തെപ്പററി ദീർഘകാല ഗവേഷണങ്ങൾ നടത്തുകയും പല ഗ്രന്ഥങ്ങൾ രചിക്കുകയും ചെയ്തു. അവയെ ആസ്പദമാക്കി രചിച്ച രണ്ടു പുസ്തകങ്ങൾ മലയാളഭാഷയിൽ കേരളീയ തിയോസഫിക്കൽ ഫെഡറേഷൻ പ്രസിദ്ധം ചെയ്തിട്ടുണ്ട്.

ഇപ്പോൾ പരലോകത്തെപ്പററിയും പരേ താത്മാക്കളെപ്പററിയും അനേകം വിശ്വാസയോ ഗ്യമായ പുതിയ ഗ്രന്ഥങ്ങളുണ്ട്. ഒരു ക്ഷുദ്രവിദ്യ യായി കരുതിയിരുന്ന പ്രേതവിദ്യ ഇന്ന് ഒരു ശാസ്ത്രമായി മാറിയിരിക്കുകയാണ്. ഈ ശാസ്ത്ര ത്തിൻെറപേരു് 'സ്പിരിച്ച്വലിസം' എന്നാകുന്നു. യൂറോപ്പിലും അമേരിക്കയിലും ഇത്തരം ഗ്രന്ഥ ങ്ങൾ മറെറതൊരു വിഷയത്തെക്കാളും അധിക മുണ്ടെന്നാണ് പറയപ്പെടുന്നത്. ഈ വിഷയ ത്തെപ്പററി പഠനം ആരംഭിച്ചിട്ട് നൂറു വർഷ ങ്ങൾക്കുമേൽ ആയി എന്ന് ഓർക്കുമ്പോൾ ഇതിൽ ആശ്ചര്യപ്പെടാനില്ല. ഇതിനെപ്പററി പ്രതിപാ ദിക്കുന്ന നിരവധി മാസികകളും വാരികകളും പഠനം നടത്തുന്ന സംഘങ്ങളും ഉണ്ട്. ഇങ്ങനെ യുള്ള സംഘങ്ങൾ ഇന്ത്യയിൽ കുറവാണെങ്കിലും ഈ വിഷയത്തിൽ വൈദഗ്ദ്ധ്യം സമ്പാദിച്ച കുറേപ്പേർ ഇല്ലാതില്ല. ഈ ഗ്രന്ഥങ്ങളിൽനി ന്നെല്ലാം മനസ്സിലാകുന്നത് ഇതാണ്: ഐഹി കമായ പദവി, പൗരുഷം, ബലം, ധനം, പാ ണ്ഡിത്യം, ജനസ്വാധീനത എന്നിവ പരലോ കത്തു് വിലപ്പെടുകയില്ലെന്നും അവിടെ വില മതിക്കപ്പെടുന്നത് പരേതൻെറ സ്വഭാവശുദ്ധി യും സ്വഭാവവൈശിഷ്ട്യവും പുണ്യസമ്പത്തും മാത്രമാണെന്നുമാണ്. യാതനാനുഭവംകൊണ്ട് പാപമോചനം വരുവാനാണ് നരകപ്രാപ്തി. ദുരിതം ഒട്ടൊന്നു തീർന്നാൽ വീണ്ടും മനുഷ്യനായി പിറക്കുന്നു. വളരെ ഭാരമേറിയ കർമ്മഭാണ്ഡവും കൊണ്ടാണ് അവൻ വരുന്നത്. പല തരത്തി ലുള്ള രോഗങ്ങളും കഷ്ടതകളുംവഴി വീണ്ടും പാപപരിഹാരം സാധിക്കുന്നു. സത്കർമ്മങ്ങൾ ചെയ്ത് സദാചാരനിഷ്ഠയോടുകൂടി ധാർമ്മിക ജീവിതം നയിച്ച പുണ്യാത്മാക്കൾ സ്വർഗ്ഗാദി ലോകങ്ങളിൽ പോകുന്നു. കൊണ്ടുപോയ പുണ്യ ഫലം അനുഭവിച്ചുതീർന്നാൽ ജനിക്കുന്നു. വിവേ കവൈരാഗ്യപൂർവ്വമായ ഈശ്വരാരാധനകൊണ്ട് ജന്മസാഫല്യം നേടാൻ വീണ്ടും അവസരം ലഭിക്കുന്നു.

കർമ്മസിദ്ധാന്തത്തെപ്പററി. നാം ഓരോരു ത്തരും ഓരോ നിമിഷവും മനസ്സുകൊണ്ടും വാക്കു കൊണ്ടും ശരീരംകൊണ്ടും കർമ്മം ചെയ്തുകൊണ്ടേ യിരിക്കുന്നു. കർമ്മം ചെയ്യാതെ ആരും അല്പനേരം പോലും ഇരിക്കുന്നില്ല. ഇന്ദ്രിയങ്ങൾക്ക് ബാഹ്യ പ്രപഞ്ചവുമായുള്ള ബന്ധം മനസ്സിൽ പല വി ചാരങ്ങളേയും ഉളവാക്കുന്നു. തന്നിമിത്തം മനു

ഷ്യർ പല കർമ്മങ്ങൾ ചെയ്യുന്നു. ഓരോ വിചാരവും കർമ്മവും മനസ്സിൽ വാസനയായി അവശേഷിക്കുകയും ചെയ്യും. ജന്മജന്മാന്തരങ്ങളിലുള്ള ഇത്തരം വാസനകളുടെ ആകെത്തുകയാണു് സംസ്കാരം. ഈ വാസനകളെ നിശ്ശേഷം നശിപ്പിച്ചു് അവയുടെ കെട്ടുപാടിൽനിന്നു മോചനം നേടി ജ്ഞാനോദയം ഉണ്ടായാൽ മാത്രമേ ആത്മസാക്ഷാത്കാരം സിദ്ധിക്കുകയുള്ളു. കർമ്മനിയമം ശാശ്വതമായ കാര്യകാരണനിയമത്തെ ആശ്രയിച്ചിരിക്കുന്നു. മനുഷ്യജീവിതത്തിലെ എല്ലാ മണ്ഡലങ്ങളിലും അണുപോലും തെററാതെ അതു് പ്രവർത്തിക്കുന്നു. നാം ചെയ്യുന്ന ഓരോ കർമ്മത്തിനും ഫലമുണ്ടു്. അതു് നാം അനുഭവിച്ചുതന്നെ തീർക്കണം. കർമ്മഫലം അനുഭവിച്ചേമതിയാവൂ എന്നും, താന്താൻ വിതച്ചതു് താന്താൻ കൊയ്യുമെന്നും പറയുന്നതിന്റെ അർത്ഥം ഇതാണു്. കർമ്മഫലം ഓരോരുത്തരും ഇഹലോകത്തിലോ പരലോകത്തിലോ അനുഭവിക്കും. അനുഭവിച്ചു തീർക്കുന്നതുവരെ കർമ്മം നമ്മെ പിന്തുടരും.

നമുക്കു് ജന്മം കിട്ടിയിട്ടുള്ളതും നാം വിചാരിക്കുന്നതും പറയുന്നതും ചെയ്യുന്നതും അനുഭവിക്കുന്നതുമെല്ലാം നമ്മുടെ പൂർവ്വകർമ്മങ്ങളുടെ ഫലമാണു്. അവയ്ക്കു നാം വിധേയരാണു്. നാം ബന്ധനത്തിൽനിന്നു മോചനം നേടാനായി ഈ ജന്മത്തിൽതന്നെ യത്നിക്കണം. ഈ കാര്യസാദ്ധ്യത്തിനായി ദുഷ്ടകർമ്മങ്ങൾ വർജ്ജിച്ചു് ആത്മശ്രേയസ്സിനു് അനുകൂലവും നിവൃത്തിപ്രധാനവുമായ കർമ്മങ്ങൾ ചെയ്തു് ജീവിതം നയിക്കണം. നിവൃത്തിമാർഗ്ഗത്തിൽ സഞ്ചരിയ്ക്കുവാനാഗ്രഹിക്കുന്നവർക്കു് അദ്ധ്യാത്മസാധനകൾ അത്യന്താപേക്ഷിതമാണു്. സാധനകൾ അനുഷ്ഠിക്കുന്നതു് സദ്ഗുരുവിന്റെ ഉപദേശത്തോടുകൂടിയും നിയന്ത്രണത്തിലും ആയിരിക്കണം. ഗുരുവിന്റേയും സർവ്വേശ്വരന്റേയും സജ്ജനങ്ങളുടേയും പ്രസാദം ലഭിച്ചാൽ നമ്മുടെ ജന്മം, കൃതാർത്ഥമാകും.

---

# തഥാഗതകഥാമൃതം

**പോൾ കാരുസ്**

## കാണാതെ പോയ മകൻ

ഒരിക്കലൊരു പ്രഭുകുമാരൻ നാടു വിട്ടോടിപ്പോയി. അച്ഛൻ കണക്കില്ലാതെ പണം നേടിക്കൊണ്ടിരുന്നു; മകൻ ഏഴയായി അലഞ്ഞുകൊണ്ടുമിരുന്നു. മകനങ്ങനെ കൊററും കൂറയും തേടി നടന്നുകൊണ്ടിരിക്കെ, അച്ഛൻ പാർക്കുന്ന രാജ്യത്തു വന്നുചേർന്നു. പട്ടിണികൊണ്ടു പ്രാക്രുതനായി പഴന്തുണിയും ചുററി ഏഴയായി നടക്കുന്ന ഈ മകനെ അച്ഛൻ കാണാനിടയായി. മകനെ വിളിച്ചു കൊണ്ടുവരാൻ അയാൾ ചില ഭൃത്യന്മാരെ അയച്ചു.

തന്നെ കൊണ്ടുപോകുന്ന ഇടം കണ്ടപ്പോൾ മകൻ ആലോചിച്ചു: 'ഏതോ പ്രബലനായ മനുഷ്യനു് എന്റെ പേരിൽ എന്തെങ്കിലും സംശയം ഉദിച്ചിരിക്കണം; അയാളെന്നെ തുറുങ്കിലടയ്ക്കും.' അതു പേടിച്ചു് അവൻ അച്ഛനെ കാണുംമുമ്പെ അവിടുന്നു കടന്നുകളഞ്ഞു.

അച്ഛനപ്പോൾ അവനെ പിടിച്ചുകൊണ്ടു വരാൻ പിന്നാലെ ആളുകളെ അയച്ചു. അവന്റെ കരച്ചിലും പിഴിച്ചിലുമൊന്നും വകവെയ്ക്കാതെ അവരവനെ പിടിച്ചു തിരിച്ചു കൊണ്ടുവന്നു. ആ കുട്ടിയോടു് അനുകമ്പയോടെ പെരുമാറാൻ അച്ഛൻ വേലക്കാരോടു് ആജ്ഞാപിച്ചു: എന്നിട്ടു് തന്റെ മകന്റെ ഒപ്പം നിലയും പഠിപ്പുമുള്ള ഒരു ജോലിക്കാരനെ വിളിച്ചു് ആ കുട്ടിയെ അയാളുടെ സഹായിയായി തോട്ടത്തിൽ ജോലിയിൽ നിയമിക്കാൻ ഏർപ്പാടു ചെയ്തു. പുതിയ ജോലിയിൽ മകനു സന്തോഷം തോന്നി.

തന്റെ കൊട്ടാരത്തിന്റെ ജനലിൽക്കൂടി അച്ഛൻ മകനെ സൂക്ഷിച്ചുപോന്നു. അവൻ സത്യസന്ധനും പരിശ്രമശീലനുമാണെന്നു കണ്ടപ്പോൾ അവനു് പടിപടിയായി ഉദ്യോഗക്കയററം കൊടുത്തു.

കുറെക്കാലം കഴിഞ്ഞു് പ്രഭു തന്റെ മകനെയും വേലക്കാരയെമെല്ലാം വിളിച്ചു വരുത്തി

ആ രഹസ്യം അവരെ അറിയിച്ചു. അപ്പോറം ആ പാവം പിടിച്ച പയ്യന് അത്യന്തം സന്തോഷമായി; അച്ഛനെ കണ്ടതിൽ അവൻ ആനന്ദപൂർണ്ണനായി.

മാനവമനസ്സ് ഉത്തരോത്തരം ശ്രേഷ്ഠമായ തത്ത്വങ്ങളിൽ അനുക്രമം അനുശീലിപ്പിക്കപ്പെടേണ്ടതാണ്.

## വലയിൽ കുടുങ്ങിയ മത്സ്യം

തൻെറ ഇന്ദ്രിയങ്ങളെയും വികാരങ്ങളെയും നിയന്ത്രിക്കാൻ വളരെ പ്രയാസം തോന്നിയ ഒരു ഭിക്ഷു ഉണ്ടായിരുന്നു; അതിനാൽ അയാറം സംഘത്തിൽനിന്നു വിട്ടുപോവാൻ തീർച്ചയാക്കി. തൻെറ വ്രതങ്ങളിൽനിന്നും മോചനം മേടിക്കുന്നതിനായി അയാറം തഥാഗതൻെറ അടുത്തെത്തി. തഥാഗതൻ ആ ഭിക്ഷുവിനോടിപ്രകാരം പറഞ്ഞു:

''മകനേ, സൂക്ഷിക്കു; നിൻെറ വഴിപിഴച്ച നെഞ്ചകത്തിൻെറ വികാരവേഗങ്ങറംക്ക് ഇരയായിത്തീരാതെ സൂക്ഷിച്ചോളൂ. എന്തെന്നാൽ പൂർവ്വജന്മങ്ങളിൽ കാമത്തിൻെറ ദുരന്തഫലങ്ങറം കൊണ്ട് നീ ഒട്ടേറെ കഷ്ടപ്പെട്ടിരുന്നതായി ഞാൻ കാണുന്നു; നിൻെറ ഭോഗലാലസ അടക്കാൻ നീ പഠിക്കാത്തപക്ഷം അവിവേകം കൊണ്ട് ഈ ജന്മത്തിലും നീ നാശമടയാൻ ഇടയുണ്ട്.

നിൻെറ പൂർവ്വജന്മങ്ങളിൽ ഒന്നിൽ ഒരു മത്സ്യമായി പിറന്നപ്പോഴത്തെ ഒരു കഥ കേട്ടോളൂ:

മത്സ്യം കാമമത്തനായി ഇണയുമൊത്തു പുഴയിൽ നീന്തിക്കളിച്ചുകൊണ്ടിരുന്നു. മുമ്പേ പോകുന്ന അവറം പെട്ടെന്ന് ഒരു വല കണ്ടു; അവറം അതു് ഒഴിഞ്ഞുമാറി കുടുക്കിൽ വീഴാതെ കഴിച്ചു; എന്നാൽ അവനാവട്ടെ, കാമത്താൽ കണ്ണു കാണാതെ ആത്തിയോടെ അവളുടെ പിന്നാലെ പാഞ്ഞണഞ്ഞു് നേരേ വലയുടെ വായിൽ ചെന്നു കുടുങ്ങി. മുക്കുവൻ വല വലിച്ചുട്ടപ്പിച്ചു. 'ഇതെൻെറ അവിവേകത്തിൻെറ തിക്തഫലംതന്നെ.' എന്നിങ്ങനെ ശോകാത്തനായി പരാതിപ്പെട്ടുകൊണ്ടിരിക്കെ, യാദൃച്ഛികമായി ബോധിസത്വൻ അതുവഴി വരാനും അവൻെറ ഭാഷ മനസ്സിലാക്കി അവൻെറ പേരിൽ കനിവു തോന്നാനും ഇടയായിരുന്നില്ലെങ്കിൽ തീച്ചയായും അവൻെറ കഥ കഴിഞ്ഞേനെ. അദ്ദേഹം ആ പാവപ്പെട്ട ജീവിയെ വിലയ്ക്കു വാങ്ങി; എന്നിട്ടവനോടു പറഞ്ഞു: 'എൻെറ മത്സ്യസോദരാ, ഞാനിന്നു നിന്നെ കാണാൻ ഇടയാകാതിരുന്നെങ്കിൽ നിൻെറ പ്രാണനിന്നു പോയേനെ. നിന്നെ ഞാൻ രക്ഷിക്കാം; മേലിൽ കാമവൈരിയുടെ കൈയ്യിൽപെടാതെ സൂക്ഷിച്ചോളൂ.' ഇപ്രകാരം ഉപദേശിച്ച് അദ്ദേഹം ആ മത്സ്യത്തെ വീണ്ടും വെള്ളത്തിൽ വിട്ടു.''

നിനക്ക് ഈ ജന്മത്തിൽ അനുവദിച്ചുകിട്ടിയിരിക്കുന്ന കാരുണ്യാവസരം ഉത്തമമായ രീതിയിൽ വിനിയോഗിക്കുക; ഇന്ദ്രിയങ്ങളെ നിയന്ത്രിക്കാത്തപക്ഷം നിൻെറ നാശത്തിനു ഇടയാക്കുന്ന രാഗശരത്തെ ഭയപ്പെടുക.

## ചക്കിനു വെച്ചതു കൊക്കിനു കൊണ്ടു

സംഘാംഗങ്ങറംക്ക് കുപ്പായം തുന്നാറുള്ള ഒരു തയ്യൽക്കാരൻ അയാളുടെ പുള്ളികളെ പററിക്കാറുണ്ട്; മററുള്ളവരേക്കാറം മിടുക്കനാണ് താനെന്നു ഞെളിയാറുമുണ്ട്. എന്നാൽ ഒരിക്കലയാറം ഒരപരിചിതനുമായി വ്യാപാരത്തിലേപ്പെട്ടപ്പോറം ആ മുതലാളി ഇയാളെ ചതിച്ചു: ഇയാറംക്കങ്ങനെ വലിയ നഷ്ടം നേരിട്ടു.

തഥാഗതൻ അരുളി: ''ലോഭിയായ ഈ തുന്നൽക്കാരൻെറ വിധിവിഹിതത്തിൽ ഇതു് ഒററപ്പെട്ട സംഭവമല്ല; മുജ്ജന്മങ്ങളിലും ഇയാറംക്ക് ഇമ്മാതിരി ചേതങ്ങറം നേരിട്ടിട്ടുണ്ട്; അയാറം കുഴിച്ച കുഴിയിൽ അവസാനം അയാറം തന്നെ വീണിട്ടുമുണ്ട്.

ഇതേ ലോഭിയായ ജീവൻ അനേകം ജന്മങ്ങറംക്കുമുമ്പ് ഒരു കുളക്കരയിൽ ഒരു കൊററിയായി പാത്തിരുന്നു. വേനല്ക്കാലം വന്നപ്പോറം അവൻ മത്സ്യങ്ങളോട് വളരെ മധുരമായിട്ടിങ്ങനെ പറഞ്ഞു: 'നിങ്ങളുടെ ഭാവിശ്രേയസ്സിനെക്കുറിച്ച് നിങ്ങറംക്ക് വ്യാകുലതയില്ലേ ? ഇപ്പോറം ഈ കുളത്തിൽ വെള്ളം വളരെ കുറവ്; ആഹാരമോ അതിലും കുറവും. ഈ വേനലിൽ കുളത്തിലെ വെള്ളം മുഴുവൻ വററിയാൽ നിങ്ങളെന്തു ചെയ്യും ?'

'അതെ, അതു ശരിയാണ്; ഞങ്ങളെന്താണ് വേണ്ടതു് ?' മത്സ്യങ്ങറം ചോദിച്ചു.

കൊററി പറഞ്ഞു: 'എനിക്കു് ഒരു നല്ല വലിയ പൊയ്ക പരിചയമുണ്ടു്; അതൊരിക്കലും വററിപ്പോവുകയില്ല. നിങ്ങളെ എൻെറ കൊക്കിൽ കൊത്തിയെടുത്തു് അവിടെ കൊണ്ടു ചെന്നാക്കണമെന്നു നിങ്ങൾ ആഗ്രഹിക്കുന്നില്ലേ?' കൊററിയുടെ ഉദ്ദേശശുദ്ധിയെ സംശയിക്കുന്നതു കണ്ടപ്പോൾ, അവരിലാരെങ്കിലും ഒരുവൻ പോയി പൊയ്ക കണ്ടുവരട്ടെ എന്നവൻ നിർദ്ദേശിച്ചു; മററുള്ളവരുടെ രക്ഷയ്ക്കുവേണ്ടി താൻ പോകാം എന്നു് ഒടുവിൽ ഒരു വലിയ കരിമീൻ തീർച്ചയാക്കി. കൊററി അവനെ മനോഹരമായ ഒരു തടാകം കൊണ്ടുപോയി കാണിച്ചിട്ടു് സുരക്ഷിതമായി തിരിച്ചുകൊണ്ടുവന്നു. അപ്പോൾ എല്ലാവരുടെയും സംശയമൊക്കെ നീങ്ങി; മത്സ്യങ്ങൾക്കു കൊററിയിൽ തികച്ചും വിശ്വാസമായി. അവൻ മത്സ്യങ്ങളെ ഓരോന്നായി കുളത്തിൽനിന്നും കൊത്തിയെടുത്തുകൊണ്ടുപോയി ഒരു വലിയ മരത്തിൽ കൊണ്ടുചെന്നു വെച്ചു് അവയെ വയററിലാക്കി.

കുളത്തിൽ ഒരു ഞണ്ടും ഉണ്ടായിരുന്നു; അവനെയും തിന്നണമെന്നു് കൊററിക്കു കൊതി തോന്നിയപ്പോൾ കൊററി അവനോടു പറഞ്ഞു: 'ഞാൻ മത്സ്യങ്ങളെയൊക്കെ എടുത്തു കൊണ്ടുപോയി ഒരു വലിയ തടാകത്തിലാക്കിയിട്ടുണ്ടു്. വാ, നിന്നെയും ഞാൻ കൊണ്ടുപോകാം!'

'എന്നെ എടുത്തോണ്ടു പോകാൻ താനെങ്ങനെയാണു് എന്നെ പിടിക്കുക?' എന്നു ചോദിച്ചു ഞണ്ടു്.

'തന്നെ ഞാനെൻെറ കൊക്കിൽ പിടിച്ചുകൊള്ളാം.' കൊററി പറഞ്ഞു. 'അങ്ങനെ കൊണ്ടുപോയാൽ താനെന്നെ താഴെയിടും. ഞാൻ തൻെറ കൂടെ വരുന്നില്ല.' എന്നായി ഞണ്ടു്.

'താനതൊന്നും പേടിക്കണ്ട; അങ്ങുവരെ തന്നെ ഞാൻ ഇറുക്കിമുറുക്കി പിടിച്ചോളാം.' എന്നു കൊററിയും.

ഞണ്ടപ്പോൾ തന്നെത്താൻ ആലോചിച്ചു: 'ഈ കൊററി ഒരു മത്സ്യത്തെ ഒരിക്കൽ പിടികൂടിയാൽ അവൻ തീർച്ചയായും അതിനെ തടാകത്തിൽ കൊണ്ടുപോയി വിടുകയില്ല. എന്നെയവൻ ഇപ്പോൾ തടാകത്തിൽ കൊണ്ടാക്കുമെന്നുണ്ടെങ്കിൽ അതു വളരെ നല്ല കാര്യംതന്നെ; ഇല്ലെന്നുവരികിലോ ഞാനവൻെറ കഴുത്തറുക്കും, അവനെ കൊല്ലും!' എന്നിട്ടവൻ കൊററിയോടു പറഞ്ഞു: 'നോക്കു ചങ്ങാതീ, തനിക്കെന്നെ വേണ്ടത്ര മുറുക്കിപ്പിടിക്കാൻ കഴിയില്ല; എന്നാൽ ഞങ്ങൾ ഞണ്ടുകൾ ഇറുക്കിപ്പിടിക്കാൻ പേരു കേട്ടവരാണു്. കാലുകൊണ്ടു തൻെറ കഴുത്തിൽ ചുററിപ്പിടിക്കാൻ സമ്മതിക്കുന്ന പക്ഷം എനിക്കു തൻെറ കൂടെ വരാൻ സമ്മതമാണു്.'

ഞണ്ടു്, കൗശലത്തിൽ തന്നെ കുടുക്കാൻ നോക്കുകയാണെന്നു കൊററിക്കു മനസ്സിലായില്ല; അതിനാലവൻ അതിനു സമ്മതിച്ചു. അതനുസരിച്ചു ഞണ്ടു തൻെറ കാലുകൾകൊണ്ടു് കൊററിയുടെ കഴുത്തിനു ചുററും, കൊല്ലൻെറ കൊടിലുകൊണ്ടെന്നപോലെ മുറുക്കിപ്പിടികൂടി; എന്നിട്ടു പറഞ്ഞു. 'തയ്യാർ, തയ്യാർ, പോ!'

കൊററിയവനെ കൊണ്ടുപോയി തടാകം കാണിച്ചു; എന്നിട്ടു് മരത്തിനുനേർക്കു പറന്നു. 'പ്രിയ മാമ,' ഞണ്ടു വിളിച്ചുപറഞ്ഞു, 'തടാകം ആ വഴിക്കാണല്ലൊ, താനെന്നെ ഈ വഴിക്കും കൊണ്ടുപോകുന്നു.'

കൊററി ചോദിച്ചു: 'നിനക്കങ്ങനെ തോന്നുന്നുണ്ടോ? ഞാൻ നിൻെറ പ്രിയ മാമനാണോ? നിന്നെ തൂക്കിപ്പൊക്കിയെടുത്തു് നിനക്കിഷ്ടമുള്ളിടത്തു് കൊണ്ടുചെന്നാക്കാനുള്ള ഒരു വേലക്കാരനാണു് ഞാൻ എന്നു നീ കരുതുംപോലെ തോന്നുന്നല്ലൊ! അതാ ആ കാണുന്ന മരത്തിൻെറ ചുവട്ടിൽ കൂടിക്കിടക്കുന്ന മീനെല്ലുകളിലേയ്ക്കു നോക്കു്. അവയെ തിന്നതുപോലെ, ഓരോന്നിനെയും തിന്നതുപോലെ, നിന്നെയും ഞാൻ വയററിലാക്കും.'

'ഓ! ആ മത്സ്യങ്ങൾ അവയുടെ മണ്ടത്തം കൊണ്ടാണു് മിഴുങ്ങപ്പെട്ടതു്.' എന്നു പറഞ്ഞു ഞണ്ടു്: 'എന്നാൽ എന്നെ കൊല്ലാൻ നിന്നെ ഞാൻ സമ്മതിക്കാൻ പോണില്ല. നേരേ മറിച്ചു്, നിന്നെ ഞാൻ നശിപ്പിക്കാൻ പോവുകയാണു്. എന്തെന്നാൽ, നിൻെറ ബുദ്ധിമോശത്താൽ ഞാൻ നിന്നെ പററിച്ചതു് നീ മനസ്സിലാക്കിയില്ല. ചാവുന്നപക്ഷം നാമിരുവരും ഒരുമിച്ചു ചാകും. എങ്ങനെയെന്നാൽ നിൻെറ ഈ തല അറുത്തു ഞാൻ നിലത്തെറിയും! ഇതും പറഞ്ഞു് ഞണ്ടു് തൻെറ കാലുകൊണ്ടു് ചവണ കൊണ്ടെന്നപോലെ കൊററിയുടെ കഴുത്തിലൊരു ഞെക്കു്.

അപ്പോൾ കൊററി വീപ്പുമുട്ടി, കണ്ണീരും വാർത്തു് മരണഭയത്താൽ പിടച്ചുംകൊണ്ടു് ഞണ്ടിനോടപേക്ഷിച്ചു: 'ഓ പ്രഭോ, ഇല്ല, നിന്നെ തിന്നണമെന്നു ഞാൻ വിചാരിച്ചിരുന്നില്ല. എന്റെ പ്രാണനെ രക്ഷിക്കണേ!'

'ശരി കൊള്ളാം. എന്നെ തടാകത്തിലേയ്ക്കു് കൊണ്ടുപോ.' എന്നു പറഞ്ഞു. കൊററി തിരിച്ചു തടാകത്തിന്റെ വക്കത്തു് ചെളിയിൽ ഞണ്ടിനെ ഇറക്കാനായി പറന്നു താണു. ഞണ്ടപ്പോൾ കൊററിയുടെ കഴുത്തു്, തായാട്ടു കത്തികൊണ്ടു താമരത്തണ്ടു കണ്ടിക്കുംപോലെ ഭംഗിയായി അറുത്തു; എന്നിട്ടു വെള്ളത്തിലേയ്ക്കു ഇറങ്ങി!'

തഥാഗതൻ കഥ പറഞ്ഞവസാനിപ്പിച്ച ശേഷം ഇങ്ങനെയരുളി: 'ഈ മനുഷ്യൻ ഇപ്രകാരം സ്വന്തം കുടിലതകാരണം വഞ്ചിതനാകുന്നതു് ഇപ്പോൾ മാത്രമല്ല, മുജ്ജന്മങ്ങളിലും ഇങ്ങനെ ഉണ്ടായിട്ടുണ്ടു്.'

---

# വാർത്തകൾ

## ശ്രീ ശാരദാദേവീജയന്തി

ശ്രീ ശാരദാദേവിയുടെ ജന്മതിഥി 1969 ഡിസംബർ 31-ാംനു- ബുധനാഴ്ചയാണു്. ശ്രീരാമകൃഷ്ണാശ്രമത്തിൽ വെച്ചു് രാവിലെ 6 മണിമുതൽ ഗീതാപാരായണം, വിശേഷാൽപൂജ, ഹോമം, ഭജന മുതലായ പരിപാടികളോടുകൂടി ജന്മതിഥി ആഘോഷിക്കുന്നതാണു്. എല്ലാ ഭക്തജനങ്ങളുടേയും സാന്നിദ്ധ്യസഹകരണങ്ങളുണ്ടാകുവാൻ ആഗ്രഹിക്കുന്നു.

## ആദ്ധ്യാത്മിക അന്തര്യോഗം

പ്രാപഞ്ചികകാര്യങ്ങളിൽ ആമഗ്നരായി ജീവികാസമ്പാദനവ്യഗ്രരായി ജനങ്ങൾ വിശ്രമമില്ലാതെ, എപ്പോഴും ഓടിനടക്കുകയാണു്. എങ്കിലും അവരുടെ ലക്ഷ്യം സുഖവും സമാധാനവുമാകുന്നു. ജീവിതലക്ഷ്യം കണ്ടെത്താൻ കഷ്ടപ്പെടുന്ന ജനങ്ങളോടു് ശ്രീരാമകൃഷ്ണദേവൻ ദയാപൂർവ്വം പറയുന്നു: 'ഗൃഹസ്ഥനും ഭഗവദ്ദർശനം ലഭിക്കാം. വലിയ ജ്ഞാനിയായ ജനകന്റെ കഥ അങ്ങനെ ആയിരുന്നു. പക്ഷേ, ഒരാൾക്കു് ജനകന്റെ നിലയിലേയ്ക്കു് പെട്ടെന്നുയരാൻ സാധിക്കുകയില്ല. ഇടയ്ക്കിടെ ഒന്നിച്ചു് മൂന്നു ദിവസത്തേയ്ക്കെങ്കിലും ഏകാന്തതയിലേയ്ക്കു് പിൻവാങ്ങി, ഗൃഹകാര്യങ്ങളിൽനിന്നു് വിട്ടൊഴിഞ്ഞു് സത്സംഗത്തിലും ഏകാന്തധ്യാനത്തിലും കഴിച്ചുകൂട്ടാമെങ്കിൽ പ്രാപഞ്ചികന്മാർക്കു് അതു വളരെ ഗുണം ചെയ്യുന്നതാണു്.' ഈ ആശയത്തെ അടിസ്ഥാനമാക്കി ഭക്തജനങ്ങൾക്കു് കുടുംബപരിസരങ്ങൾ വിട്ടു് ഏകാന്തമായി കൊല്ലത്തിലൊരിക്കൽ ഇവിടെ ആശ്രമത്തിൽ താമസിച്ചു് ജപം, ധ്യാനം, ശാസ്ത്രപാഠം മുതലായവ ചെയ്യുന്നതിനു് കഴിഞ്ഞ പതിന്നാലു കൊല്ലമായി ഡിസംബർ മാസത്തിൽ അഞ്ചുദിവസം നീണ്ടുനില്ക്കുന്ന ഒരു അന്തര്യോഗം നടത്തിവരുന്നുണ്ടു്. ഇക്കൊല്ലവും ക്രിസ്തുമസ്സു് ഒഴിവുകാലത്തു് അന്തര്യോഗം നടത്തുവാൻ വേണ്ട ഏർപ്പാടുകൾ ചെയ്തുവരുന്നു. 25-ാംനു- വൈകുന്നേരം ഉദ്ഘാടനം ചെയ്തു് 30-ാംനു- രാത്രി അവസാനിക്കുന്ന അന്തര്യോഗത്തിൽ പങ്കുകൊള്ളാനാഗ്രഹിക്കുന്നവർ 25-ാംനു- അഞ്ചുമണിക്കു് ഇവിടെ വന്നുചേരേണ്ടതാണു്. പതിവുപോലെ സ്ത്രീകൾക്കു് ശാരദാമന്ദിരത്തിലും പുരുഷന്മാർക്കു് ആശ്രമഗുരുകുലത്തിലും താമസിക്കുന്നതിനുവേണ്ട എല്ലാ സൗകര്യങ്ങളും ഉണ്ടായിരിക്കും. അന്തര്യോഗാംഗങ്ങൾ അഞ്ചുദിവസവും ആശ്രമപരിസരം വിട്ടു് പുറത്തു് പോകാൻ പാടില്ല. പൊതുപരിപാടികളിൽ മററുള്ളവർക്കും സംബന്ധിക്കാവുന്നതാണു്.

അന്തര്യോഗത്തിൽ പങ്കുകൊള്ളാനാഗ്രഹിക്കുന്നവർ മുൻകൂട്ടി വിവരം അറിയിക്കുന്നതു സൗകര്യമായിരിക്കും. തൃശ്ശൂർനിന്നു് അടാട്ടു് പറപ്പൂർവഴി പോകുന്ന ബസ്സുകളിൽ വന്നാൽ ആശ്രമത്തിന്റെ പടിക്കൽ ഇറങ്ങാം. അല്ലെങ്കിൽ തൃശ്ശൂർ ഗുരുവായൂർ റോഡിൽ മുതുവറ എന്ന സ്ഥലത്തിറങ്ങി 7 ഫർലോങ്ങു് നടന്നാൽ ആശ്രമത്തിലെത്തിച്ചേരാം. താമസച്ചെലവിലേയ്ക്കും മററുമായി ആളൊന്നുക്കു് 20 രൂപ ആശ്രമം ആപ്പീസിൽ അടയ്ക്കേണ്ടതാണു്.

എന്നു്,

ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ, പുറനാട്ടുകര, (തൃശ്ശൂർ)

ഈശ്വരാനന്ദസ്വാമി, പ്രസിഡൻറു്.

## മഹാസമാധി

ലണ്ടനിൽ വേദാന്തപ്രചാരണം ചെയ്തുവന്ന **ശ്രീമദ് ഘനാനന്ദസ്വാമികൾ** നവംബർ 16-ാംനു- മഹാസമാധി പ്രാപിച്ചു എന്നറിയുന്നു.

---